## ബാദ്ധ്യതാ നിരാകരണം

ഇത് ജസ്റ്റിസ് ജി. ശിവരാജൻ കമ്മീഷൻ ഇംഗ്ലീഷിൽ സർക്കാരിനു സമർപ്പിച്ച റിപ്പോർട്ടിന്റെ ഏകദേശ മലയാളം പരിഭാഷയാണ്. കമ്മീഷൻ ഇംഗ്ലീഷിൽ സമർപ്പിച്ച റിപ്പോർട്ട് മാത്രമാണ് ആധി കാരികരേഖയെന്നും, റിപ്പോർട്ടിന്റെ ഏതെങ്കിലും ഭാഗം പരിഭാഷയിൽ വിട്ടുപോകുകയോ തെറ്റായ പരിഭാഷ ചെയ്തിട്ടുണ്ടെങ്കിലോ അതിൽ സർക്കാരിന യാതൊരു ബാദ്ധ്യതയും ഉണ്ടായിരിക്കുന്ന തല്ല എന്നും, മലയാള പരിഭാഷ നിയമസഭയിൽ സമർപ്പിക്കുന്നതിലേക്കായിട്ടാണ് തയ്യാറാക്കിയ തെന്നും ഇതിനാൽ വ്യക്തമാക്കുന്നു.

(ഒപ്പ്)
**അഡീഷണൽ ചീഫ്സെക്രട്ടറി**
ആഭ്യന്തരവും വിജിലൻസും വകുപ്പ്

തിരുവനന്തപുരം
2017 നവംബർ 9

# ആമുഖം

സോളാർ തട്ടിപ്പ് സംബന്ധിച്ച് എൽ.ഡി.എഫ് നിയമസഭയ്ക്ക് അകത്തും പുറത്തും നടത്തിയ ആരോപണങ്ങളുടെ അടിസ്ഥാനത്തിൽ സംസ്ഥാന സർക്കാരിന്റെ 29.10.2013–ലെ എസ്.ആർ.ഒ നം 863/2013 വിജ്ഞാപനത്തിലൂടെ ഉത്തരവായ പ്രകാരമുള്ള ടേംസ് ഓഫ് റഫറൻസിലെ ആറ് ഇനങ്ങളിന്മേലാണ് സോളാർ അന്വേഷണ കമ്മീഷൻ ഈ റിപ്പോർട്ട് തയ്യാറാക്കി സംസ്ഥാന സർക്കാരിന സമർപ്പിക്കുന്നത്.

ബിജു രാധാകൃഷ്ണൻ, സരിത.എസ്.നായർ എന്നീ പേരുകാരായ സമൂഹത്തിലെ വിദ്യാസമ്പന്നരായ രണ്ടുപേർ അവരുടെ സോളാർ ബിസിനസിന്റെ നടത്തിപ്പിൽ ജനത്തെ വഞ്ചിച്ചതിന്റെ ഫലമാണ് സോളാർ തട്ടിപ്പ്. ഇത്, തീർച്ചയായും ക്രിമിനൽ നടപടി നിയമസംഹിതയ്ക്ക് കീഴിൽ കൈകാര്യം ചെയ്യപ്പെടേണ്ട ഒരു വിഷയമാണ്. എന്നാൽ ജലവൈദ്യുത ഊർജ്ജത്തിന പകരമായും/അല്ലെങ്കിൽ അതിന്റെ കുറവ് നികത്തുന്നതിനും, പകരമായി സോളാർ റിന്യൂവബിൾ എനർജി പ്രോൽസാഹിപ്പിക്കുന്നതിൽ അതിന്റെ പ്രതികൂലമായ സ്വാധീനം ഉത്കണ്ഠയുളവാക്കുന്ന ഒരു വലിയ വിഷയമാണ്. ഇത് സംസ്ഥാനത്തെ വ്യവസായങ്ങളുടെ വികസനത്തിനും സംസ്ഥാനത്തെ വിദൂരമായ ഗ്രാമീണ മേഖലകളിലെ വികസനത്തിനും വിഘാതമായി. അവരുടെ ഉദ്യമത്തിന രാഷ്ട്രീയ/ഭരണപരമായ ശ്രേണിയിലുള്ള ഏതെങ്കിലും സ്വാധീനശക്തികൾ എന്തെങ്കിലും നൽകിയോ എന്നതാണ് കേരളത്തിലെ ജനങ്ങളെ സംബന്ധിച്ച ഉത്കണ്ഠ. ഇത് സംബന്ധിച്ച് നിയമസഭക്കകത്തും പുറത്തും ഉയർന്നുവന്ന ആരോപണങ്ങളുടെ ഗൗരവ സ്വഭാവമാണ് ഈ കമ്മീഷന്റെ അന്വേഷണ വിഷയം.

ആരോപണങ്ങളുടെ സ്വഭാവവും അഴിമതിയിൽ ഉൾപ്പെട്ടിട്ടുള്ള ആരോപണ വിധേയർ, പ്രത്യേകിച്ച് സംസ്ഥാനത്തെ ഭരണാധികാരികളുമായി ബന്ധപ്പെട്ടവരാണ് എന്നതും പരിഗണിച്ച കമ്മീഷൻ 214 സാക്ഷികളെ വിസ്തരിക്കുന്നതിനും, വിവിധ ആളുകളുടെ ടെലഫോൺ വിളികളുടെ വിശദാംശങ്ങൾ സർക്കാർ മുഖേന അല്ലെങ്കിൽ സേവന ദാതാക്കളിൽ നിന്നും ശേഖരിക്കുന്നതിനും അത് വിശകലനം ചെയ്യുന്നതിനും രേഖകളുടെ രൂപത്തിൽ തെളിവുകൾ കിട്ടുന്നതിനും കമ്മീഷൻ യത്നിച്ചു. അവ വളരെയധികമുണ്ട്. കമ്മീഷന്റെ മുഴുവൻ നടപടി ക്രമങ്ങളും ഇൻഡക്സ് സഹിതം പുസ്തക രൂപത്തിൽ തയ്യാറാക്കിയിട്ടുണ്ട്. പ്രധാനപ്പെട്ട സാക്ഷികളുടെ മൊഴികൾ കമ്മീഷൻ തന്നെ ഇംഗ്ലീഷിലേക്ക് തർജ്ജമ ചെയ്യുകയും ഈ റിപ്പോർട്ട് ഗൗരവമായി വായിക്കുന്നവർക്ക് എളുപ്പത്തിൽ റഫർ ചെയ്യുന്നതിനായി ഈ റിപ്പോർട്ടിനോടൊപ്പം അനുബന്ധമായി സമർപ്പിച്ചിട്ടുമുണ്ട്. ശേഖരിച്ച തെളിവുകൾ ബൃഹത്താണെന്ന് എടുത്തു പറയേണ്ടതില്ല. കമ്മീഷന എല്ലാ തെളിവുകളും കൈകാര്യം ചെയ്യുന്നതിന കഴിഞ്ഞിട്ടില്ലെന്ന് സമ്മതിക്കേണ്ടി വരുമെങ്കിലും വിവിധ വിഷയങ്ങളിൽ വിശദമായ അന്വേഷണത്തിന വിത്തുപാകുന്നതിന കഴിഞ്ഞിട്ടുണ്ട്.

ഇതിനകം പരാമർശിച്ചപോലെ, അന്വേഷണത്തിനും റിപ്പോർട്ടിനുമായി ടേംസ് ഓഫ് റഫറൻസിൽ ആറ് ഇനങ്ങളാണുള്ളത്. റിപ്പോർട്ട് നാല് വാല്യങ്ങളായാണ് തയ്യാറാക്കിയിട്ടുള്ളത്. ഇതിൽ ടേംസ് ഓഫ് റഫറൻസിലെ ആറ് ഇനങ്ങൾ സംബന്ധിച്ച റിപ്പോർട്ടാണ് ആദ്യത്തെ മൂന്ന് വാല്യങ്ങളിലുള്ളത്. നാലാമത്തെ വാല്യം കേരള പോലീസ് അസോസിയേഷനെ സംബന്ധിച്ചുള്ളതാണ്. ഒന്നാം വാല്യത്തിൽ പ്രാരംഭ പ്രവർത്തനങ്ങൾ, ഗസറ്റ് വിജ്ഞാപനങ്ങൾ, നിയമവ്യവസ്ഥകൾ, സഭാ ചർച്ചകൾ, ആരോപണങ്ങളിൽ പ്രഥമവും ഏറ്റവും പ്രാധാന്യമുള്ളതും ടേംസ് ഓഫ് റഫറൻസിലെ 1-ാം ഇനത്തിൻ കീഴിൽ വരുന്ന അന്വേഷണത്തിന്റെ വിഷയവും കമ്മീഷന്റെ കണ്ടെത്തലുകളും ആണ്. ചില നിർദ്ദേശങ്ങളും വച്ചിട്ടുണ്ട്.

രണ്ടാം വാല്യത്തിൽ ടേംസ് ഓഫ് റഫറൻസിലെ 1-ാം ഇനത്തിലെ രണ്ടും മൂന്നും ഭാഗങ്ങൾ, കണ്ടെത്തലുകൾ, ശിപാർശകൾ എന്നിവ സംബന്ധിച്ച റിപ്പോർട്ടാണ് ഉള്ളത്.

മൂന്നാം വാല്യത്തിൽ ടേംസ് ഓഫ് റഫറൻസിലെ ഒന്നാം ഇനത്തിലെ നാലാമത്തെ ഭാഗം, കണ്ടെത്തലുകൾ, നിർദ്ദേശങ്ങൾ എന്നിവയും ടേംസ് ഓഫ് റഫൻസിലെ 2 മുതൽ 6 വരെ ഇനങ്ങളും കമ്മീഷന്റെ ശിപാർശകളും സംബന്ധിച്ച റിപ്പോർട്ടാണ് ഉള്ളത്.

നാലാം വാല്യം കേരള പോലീസ് അസോസിയേഷനെ കുറിച്ച് പ്രതിപാദിക്കുന്നു.

പ്രധാനപ്പെട്ട സാക്ഷികളുടെ തെളിവ് ഇംഗ്ലീഷിലേക്ക് തർജ്ജമ ചെയ്ത് 8 വാല്യങ്ങളിലുള്ള ബുക്ക് രൂപത്തിൽ തയ്യാറാക്കിയതും റിപ്പോർട്ടിനോടൊപ്പം സമർപ്പിച്ചിട്ടുമുണ്ട്. ഇതു കൂടാതെ ഈ വിഷയത്തിൽ ശേഖരിച്ച മുഴുവൻ തെളിവുകളും അസ്സലായും പകർപ്പായും വാല്യങ്ങളായി സർക്കാരിന പ്രത്യേകമായി സമർപ്പിക്കുന്നുണ്ട്.

ഭരണത്തിന്റെ എല്ലാ തലങ്ങളിലുമുള്ള വ്യക്തികൾക്കും സ്ഥാപനങ്ങൾക്കും ഭാവിയിൽ മാർഗ നിർദ്ദേശത്തിനായുള്ള ഒരു സന്ദേശമായിരിക്കും കമ്മീഷന്റെ ഈ റിപ്പോർട്ടെന്ന് പ്രതീക്ഷിക്കുന്നു. നിയമവൃത്തങ്ങൾക്കും ഗവേഷണ തൽപരരായ ആളുകൾക്കും ഇത് സഹായകമാകുന്നതാണ്.

## കൃതജ്ഞത

ജീവിതത്തിലെ എല്ലാം തീർത്തും അപ്രതീക്ഷിതമാണെന്ന് പറയുന്നത് ശരിയാണ്. സോളാർ തട്ടിപ്പ് അന്വേഷിക്കുന്നതിനുള്ള കമ്മീഷനായുള്ള എന്റെ നിയമനവും ഞാൻ ഒരിക്കലും ചിന്തിക്കാത്ത കാര്യമായിരുന്നു. ഓരോ ന്യായാധിപനും അവരുടെ ന്യായാധിപജോലിയുടെ ഭാഗമായി അങ്ങനെയുള്ള കർത്തവ്യങ്ങൾ ഏറ്റെടുക്കേണ്ടത് അവരുടെ ചുമതലയാണെന്ന് ലോർഡ് ഡെന്നിങ് പറഞ്ഞത് സന്ദർഭോചിതമാണ്.

എന്നെ ഏൽപ്പിച്ച ജോലി ഞാൻ ഇപ്പോൾ പൂർത്തിയാക്കിയിരിക്കുന്നു. പിന്തിരിഞ്ഞ് നോക്കുമ്പോൾ വിവിധ ഘട്ടങ്ങളിൽ കമ്മീഷന്റെ ഭാഗമാകുന്നതിന അവസരം കിട്ടുകയും കേരളത്തിന്റെ സാമൂഹ്യ രാഷ്ട്രീയ മേഖലകളിൽ വളരെ ഉന്നത സ്ഥാനങ്ങൾ വഹിക്കുകയും ചെയ്യുന്ന വളരെയധികം ആളുകൾ നൽകിയ സഹായം സ്മരിക്കാതെയും കൃതജ്ഞത പ്രദർശിപ്പിക്കാതെയും എന്റെ ചുമതല പൂർണ്ണമാവുകയില്ലെന്ന് എനിക്ക് തോന്നുന്നു.

കമ്മീഷൻ വിസ്തരിച്ച സാക്ഷികളിൽ ജീവിതത്തിന്റെ നാനാ തുറകളിൽ നിന്നുമുള്ളവരും ഉൾപ്പെടുന്നു. കേരള രാഷ്ട്രീയത്തിന്റെ ശ്രേണിയിൽ വളരെ ഉന്നത പദവികൾ വഹിക്കുന്ന ആളുകൾ, മുഖ്യമന്ത്രി, പ്രതിപക്ഷനേതാവ്, മുൻ മുഖ്യമന്ത്രി, മുതിർന്ന മന്ത്രിമാർ, എം.എൽ.എമാർ, എം.പിമാർ, നിരവധി രാഷ്ട്രീയ നേതാക്കൾ എന്നിവർ ഉൾപ്പെടെയുള്ളവർ കമ്മീഷൻ വിളിച്ചതിന്റെ അടിസ്ഥാനത്തിൽ പ്രതികരിക്കുകയും ഈ വിഷയത്തിലുള്ള അവരുടെ വീക്ഷണങ്ങൾ അവതരിപ്പിക്കുകയും ചെയ്തിട്ടുണ്ട്.

കമ്മീഷൻ വിളിച്ചതനുസരിച്ച് അഭിപ്രായം നൽകുന്നതിന തങ്ങളുടെ വിലയേറിയ സമയം നീക്കിവയ്ക്കുന്നതിന സന്നദ്ധതയും സന്മനസും കാണിച്ച പ്രതിപക്ഷ നേതാവ് ശ്രീ.വി.എസ്.അച്യുതാനന്ദൻ, ഉപപ്രതിപക്ഷനേതാവ് ശ്രീ.കോടിയേരി ബാലകൃഷ്ണൻ, കേരള കോൺഗ്രസ് (ബി) ചെയർമാൻ ശ്രീ.ആർ.ബാലകൃഷ്ണപിള്ള, ശ്രീ.പി.സി.ജോർജ്ജ് എൽ.എൽ.എ (ചീഫ് വിപ്പ്), സി.പി.ഐ നേതാവ് ശ്രീ പന്ന്യൻ രവീന്ദ്രൻ, എൽ.ഡി.എഫ് കൺവീനർ ശ്രീ.വൈക്കം വിശ്വൻ, സി.പി.ഐ സംസ്ഥാന സെക്രട്ടറി ശ്രീ.കാനം രാജേന്ദ്രൻ, സി.പി.എം മുൻ സംസ്ഥാന സെക്രട്ടറി ശ്രീ.പിണറായി വിജയൻ, കെ.പി.സി.സി പ്രസിഡന്റ് ശ്രീ.വി.എം.സുധീരൻ എന്നിവരെ ഈ സന്ദർഭത്തിൽ ഞാൻ പ്രത്യേകം പരാമർശിക്കാതിരിക്കുന്നത് എന്റെ ചുമതലയിലെ വീഴ്ചയായിരിക്കുന്നതാണ്.

അതുപോലെ മുകൾതലം മുതൽ താഴോട്ടുള്ള എല്ലാ മാധ്യമ പ്രതിനിധികളും മത്സരബുദ്ധിയോടെ കമ്മീഷന്റെ ദൗത്യവുമായി സഹകരിക്കുകയും ലക്ഷ്യം കൈവരിക്കുന്നതിന കമ്മീഷനെ പ്രാപ്തമാക്കുന്നവിധം വിലപ്പെട്ട തെളിവുകളും സഹകരണവും നൽകുകയും ചെയ്തിട്ടുണ്ട്.

ഏറ്റെടുത്ത ജോലി നിർദ്ദിഷ്ട സമയത്തിനുള്ളിൽ പൂർത്തീകരിക്കാൻ കമ്മീഷന ഡി.ജി.പി മുതൽ താഴോട്ടുള്ള പോലീസ് വകുപ്പിലെ ഉദ്യോഗസ്ഥരുടെ പൂർണ്ണമായ സഹകരണം ലഭിച്ചിട്ടുണ്ട്. വിരമിച്ച പോലീസുദ്യോഗസ്ഥർ പോലും അവരുടെ സഹായം നൽകുന്നതിനായി യാതൊരു വൈമനസ്യവും കൂടാതെ കമ്മീഷൻ മുമ്പാകെ ഹാജരായിട്ടുണ്ട്.

കമ്മീഷൻ മുമ്പാകെ തെളിവ് നൽകുന്നതിനുവേണ്ടി ഹാജരായ രണ്ട് വിദഗ്ദ്ധർ പ്രത്യേക പരാമർശമർഹിക്കുന്നു. 2012-13 കാലയളവിൽ ശ്രീമതി.സരിത.എസ്.നായർ ഉപയോഗിച്ച മൊബൈൽ നമ്പരുകളുടെ സി.ഡി.ആറിന്റെ വിശകലനം സംബന്ധിച്ച വിദഗ്ദ്ധാഭിപ്രായവും സി.സി.ടി.വി ഫൂട്ടേജിന്റെ വീണ്ടെടുക്കൽ സംബന്ധിച്ച അഭിപ്രായവും കമ്മീഷൻ മുമ്പാകെ ഹാജരായി നൽകിയ

വെള്ളയമ്പലം സെന്റർ ഫോർ ഡെവലപ്മെന്റ് ഓഫ് അഡ്വാൻസ്ഡ് കമ്പ്യൂട്ടിംഗ് (സി–ഡാക്), ലാംഗ്വേജ് ടെക്നോളജി, അസോസിയേറ്റ് ഡയറക്ടറായ ശ്രീ.വി.കെ.ഭദ്രൻ, കമ്മീഷൻ വിളിച്ചതനുസരിച്ച് ഒരു വിദഗ്ദ്ധനെന്ന നിലയിൽ അഭിപ്രായങ്ങൾ നൽകുകയും ചെയ്ത സൈബർ ഫോറൻസിക് വിദഗ്ദ്ധനായ ശ്രീ. വിനോദ് ഭട്ടതിരിപ്പാടുമാണ് അവർ. വിദഗ്ദ്ധതെളിവു നൽകി കമ്മീഷനെ സഹായിക്കുന്നതിനുള്ള അവരുടെ സൗമനസ്യത്തിന അവരോട് കമ്മീഷൻ കടപ്പെട്ടിരിക്കുന്നു.

ഈ അന്വേഷണവുമായി സഹകരിച്ച എല്ലാവരെയും ഞാൻ വളരെ വലിയ ആദരവോടെ കാണുകയും അവർക്ക് എന്നോടു കാണിച്ച സൗമനസ്യത്തിന അവരിൽ ഓരോരുത്തരോടും എന്റെ നന്ദി പറയുകയും ചെയ്യുന്നു. ഈ റിപ്പോർട്ടിലൂടെ കടന്നു പോകുകയും അതിൽ വെളിപ്പെട്ട വസ്തുതകൾ ശരിയായ കാഴ്ചപാടിലൂടെ വിലയിരുത്തുകയും ചെയ്യാൻ ശ്രമിക്കുന്ന ഓരോരുത്തരോടും നന്ദിയുണ്ട്.

കമ്മീഷൻ മുമ്പാകെ ഹാജരായ പണ്ഡിതനായ കൗൺസലിനെ കുറിച്ച് പ്രത്യേകം പരാമർശിക്കേണ്ടതുണ്ട്. അവരെല്ലാവരും കോടതിയിലെ ഉദ്യോഗസ്ഥരെന്ന പോലെ പ്രസക്തമായ എല്ലാ വസ്തുതകളും ശരിയായ കാഴ്ചപാടിലൂടെ അവതരിപ്പിക്കുന്നതിന ആത്മാർത്ഥമായ ശ്രമം നടത്തിയിട്ടുണ്ട്.

യു.ഡി.എഫ് ഭരണത്തിലായിരുന്നപ്പോൾ സർക്കാരിന വേണ്ടി ഹാജരായ ശ്രീ.റോഷൻ.ഡി. അലക്സാണ്ടർ, ശ്രീ.റോയി തോമസ് എന്നിവരെ കുറിച്ച് പ്രത്യേക പരാമർശം നടത്തേണ്ടതായിട്ടുണ്ട്. സർക്കാർ മാറിയതിനുശേഷം അവർക്കുപകരം ശ്രീ.ബി.വിനോദും ശ്രീ.പി.എൻ.സുമോദും ഗവൺമെന്റ് പ്ലീഡർമാരായി.

AILU-ന്റെ സെക്രട്ടറിയായ ശ്രീ.ബി.രാജേന്ദ്രൻ, ആദ്യാവസാനം അന്വേഷണത്തിൽ പങ്കെടുക്കുകയുണ്ടായി. സീനിയർ കൗൺസൽമാരായ ശ്രീ.എസ്.ശ്രീകുമാർ, ശ്രീ. രാജു ജോസഫ്, ശ്രീ. രാംകുമാർ തുടങ്ങിയവരുടെ സംഭാവനയും പ്രത്യേക പരാമർശം അർഹിക്കുന്നു. കമ്മീഷന്റെ ഹിയറിംഗിനിടയിൽ ഇടയ്ക്കിടെ ഉരസലുകളും പൊട്ടിത്തെറികളും ഉണ്ടായിരുന്നെങ്കിലും അത് അവർ ഏറ്റെടുത്ത വിഷയത്തിലുള്ള അവരുടെ ആത്മാർത്ഥത കൊണ്ടാണെന്ന് മാത്രം കരുതാവുന്നതും കമ്മീഷന്റെ അന്വേഷണത്തിനുവേണ്ടി അവരുടെ വിലയേറിയ സമയം നീക്കിവച്ച പണ്ഡിതരായ എല്ലാ കൗൺസൽമാരോടും കമ്മീഷന വളരെ ഉൽകൃഷ്ടമായ സമീപനം മാത്രമാണുള്ളത്.

കമ്മീഷനെ സഹായിക്കുന്നതിനായി ശ്രീ.സി.ഹരികുമാറിനെ കൗൺസലായി നിയമിച്ചിരുന്നുവെങ്കിലും കമ്മീഷന്റെ ജോലിയുടെ അവസാനമായപ്പോൾ കമ്മീഷന്റെ പ്രവർത്തനങ്ങളുമായി സഹകരിക്കുന്നതിൽ അദ്ദേഹത്തിന ചില വിയോജിപ്പുകൾ ഉണ്ടാവുകയും അതിൽ നിന്നും വിട്ടുനിൽക്കുകയും ചെയ്തു. എന്നിരുന്നാലും കമ്മീഷനിൽ ഹാജരായിരുന്ന കാലയളവിൽ നൽകിയ സഹായത്തിന അദ്ദേഹത്തോട് കമ്മീഷന നന്ദിയുണ്ട്.

**ഉള്ളടക്കം**

**വാല്യം നം. I**

**ഉള്ളടക്കം**

**വാല്യം നം. II**

**ഉള്ളടക്കം**

**വാല്യം നം. III**

# അധ്യായം I

## പ്രാരംഭം

കേരള നിയമസഭാതലത്തിലും പുറത്തും ഉന്നയിക്കപ്പെട്ടിട്ടുള്ള ആരോപണങ്ങളുടെ സത്യം കണ്ടുപിടിക്കുന്നതിനുള്ള ഐതിഹാസികമായ ഒരു ദൗത്യമാണ് ഈ കമ്മീഷനെ ഏൽപിച്ചിരിക്കുന്നത്.

ആൾ ഇൻഡ്യാ ലായേർസ് യൂണിയൻ, കേരള സ്റ്റേറ്റ് കമ്മിറ്റി, ചുരുക്കത്തിൽ, AILU -നെ അന്വേഷണത്തിൽ കമ്മീഷനെ സഹായിക്കുന്നതിനുള്ള അവരുടെ ഹർജിയിന്മേൽ E കക്ഷിയായി കക്ഷിചേർക്കുകയുണ്ടായി. ചുരുക്കം ചില അവസരങ്ങളിലൊഴികെ കമ്മീഷന്റെ മുഴുവൻ സിറ്റിങ്ങുകളിലും AILU -ന്റെ സെക്രട്ടറി അഡ്വക്കേറ്റ് ബി.രാജേന്ദ്രൻ സജീവമായി പങ്കെടുക്കുകയുണ്ടായി, തീർച്ചയായും, മറ്റ് അഡ്വക്കേറ്റുമാരും AILU -നെ പ്രതിനിധീകരിച്ചിരുന്നു.

AILU 07.03.2017-ൽ പ്രസക്തമായ എല്ലാ കാര്യങ്ങളും ഏറെക്കുറെ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള വിശദമായ ഒരു വാദപ്രതിവാദക്കുറിപ്പ് സമർപ്പിക്കുകയുണ്ടായി. ഈ കുറിപ്പിന്റെ അവസാന ഭാഗത്ത് 201-202 പേജുകളിൽ, ഇങ്ങനെ പ്രസ്താവിക്കുകയുണ്ടായി:

> ''പാർലമെന്ററി ജനാധിപത്യത്തിന്റെ 3 തൂണുകളിൽ, അതായത്, ലെജിസ്ലേച്ചറിലും എക്സിക്യൂട്ടീവിലും ജുഡീഷ്യറിയിലും കമ്മീഷന്റെ ഈ റിപ്പോർട്ട് ദൂരവ്യാപക ഫലമുളവാക്കുന്നതാണ്. ടീം സോളാർ തട്ടിപ്പ് കേസുകളിലെ ആരോപണത്തിന്റെ സൂചിമുന ഈ 3 തൂണുകളിലേക്കും ചൂണ്ടുന്നതാണ. കേരള ചരിത്രത്തിൽ നിരുപമമായ ശക്തമായ ബഹുജനപ്രക്ഷോഭത്തിന്റെ ഫലമാണ് ഈ കമ്മീഷൻ, അതുപോലെ റിപ്പോർട്ട് കേരള ചരിത്രത്തിൽ മാത്രമല്ല രാജ്യത്തെ ജുഡീഷ്യൽ കമ്മീഷൻ രംഗത്തും നിരുപമമാകുന്നതാണ്. ജുഡീഷ്യൽ കമ്മീഷനെന്നാൽ കണ്ണിൽ പൊടിയിടാൻ വേണ്ടി മാത്രം ഉള്ളതാണെന്നാണ് പൊതുവെയുള്ള ധാരണ. എന്നാൽ സത്യം കണ്ടുപിടിക്കുന്നതിനായി പകലും രാവും പോലും സിറ്റിംഗും മാരത്തോൺ സാക്ഷി വിസ്താരവും നടത്തി ഒരു ഹെർക്കുലിയൻ യത്നം ഈ കമ്മീഷൻ കഴിഞ്ഞ മൂന്നര വർഷമായി നടത്തുകയാണ്. ഇത് കുറ്റം തുറന്നുകാണിക്കുന്നതിനുള്ള ഒരു സുവർണാവസരവും അതിലൂടെ സമൂഹത്തിന ശക്തമായ ഒരു സന്ദേശം നൽകുന്നതിനും അത് ഭരണഘടനയുടെ മഹത്വം ഉയർത്തിപിടിക്കുന്നതും നീതിന്യായകോടതികൾക്കുള്ള സ്വാതന്ത്ര്യം ബലപ്പെടുത്തുന്നതും ജനസമ്മിതിയുടെ മുഖംമൂടി കൊണ്ട് അഴിമതിയുടേയും സ്വജനപക്ഷപാതത്തിന്റേയും, അശ്ലീലതയുടേയും യഥാർത്ഥമുഖം മറച്ച് ജനത്തെ ചൂഷണം ചെയ്യുന്ന വൃത്തികെട്ട രാഷ്ട്രീയക്കാരനുള്ള ഒരു ആഘാതവും ആകുന്നതും രാഷ്ട്രീയ യജമാനന്മാരുടെ തോന്ന്യാസങ്ങളും സ്വകാര്യ താൽപര്യങ്ങളും തൃപ്തിപ്പെടുത്തുന്നതിനുവേണ്ടി ഏതറ്റം വരെയും പോകുന്ന ഉന്നത ഉദ്യോഗസ്ഥർക്ക് ഇത് ഒരു പാഠവുമാകുന്നതാണ്. ഈ റിപ്പോർട്ട് ചരിത്രത്തിന്റെ ഒരു ഭാഗമാകുന്നതാണ്. അല്ലാത്തപക്ഷം ചരിത്രം നമുക്ക് മാപ്പ് തരില്ല.''

മേൽ ഖണ്ഡികയിൽ AILU പ്രസ്താവിച്ചതുപോലെ, സോളാർ തട്ടിപ്പ് വിഷയത്തിൽ, പാർലമെന്ററി ജനാധിപത്യത്തിന്റെ മൂന്ന് തൂണുകളായ ലെജിസ്ലേച്ചർ, എക്സിക്യൂട്ടീവ്, ജുഡീഷ്യറി എന്നിവയുടെ പ്രവർത്തനം ഉത്കണ്ഠയുളവാക്കുന്ന വിഷയമാണ്.

കമ്മീഷനെ നിയമിച്ചുകൊണ്ടുള്ള വിജ്ഞാപനത്തിലെ ടേംസ് ഓഫ് റഫറൻസ് പ്രകാരം കമ്മീഷന്റെ കർത്തവ്യവും ഉത്തരവാദിത്വവും, പ്രത്യേകിച്ച് റഫറൻസിന്റെ ഇനം 1 പ്രകാരം, ആരോപണ

ങ്ങളുടെ സത്യം കണ്ടുപിടിക്കുകയും, യഥാർത്ഥ വസ്തുതകൾ അറിയുന്നതിന ആഗ്രഹിക്കുന്ന ജനത്തിന അത് എത്തിക്കുകയുമാണ്. (പേപ്പർ ബുക്ക് വാല്യം IV പേജ് 20)

ഇതാണ് ഈ കമ്മീഷനെ നിയമിക്കുന്നതിന്റെ ഉദ്ദേശ്യമെന്ന് നിയമസഭയിലെ ചർച്ചകളിൽ നിന്നുതന്നെ വെളിവായിട്ടുള്ളതാണ്.

അങ്ങനെ, ഈ കമ്മീഷനെ നിയമിച്ചുകൊണ്ടുള്ള ദൗത്യം പൂർത്തിയാവുന്നത് ടേംസ് ഓഫ് റഫറൻസിലെ 6 ഇനങ്ങളിലുള്ള റിപ്പോർട്ട് സർക്കാരിന സമർപ്പിക്കുകയും, അത് ജനത്തെ അറിയിക്കുകയും ചെയ്യുമ്പോഴാണ്. മറ്റു കമ്മീഷനുകളിൽ നിന്നും വ്യത്യസ്തമായി ഈ കമ്മീഷന്റെ പ്രത്യേകത ഇതാണ്. കമ്മീഷൻ കണ്ടെത്തുകയോ ശിപാർശ ചെയ്യുകയോ ചെയ്തിട്ടുള്ള മറ്റു കാര്യങ്ങൾ സർക്കാരുമായി ബന്ധപ്പെട്ടവയാണ്.

ജനത്തിനിടയിൽ കമ്മീഷന്റേയും അതിന്റെ റിപ്പോർട്ടിന്റേയും സ്വീകാര്യത, കമ്മീഷന്റെ അധ്യക്ഷനായിരിക്കുന്ന വ്യക്തിയുടെ ഔന്നത്യത്തിന പുറമെ, പൊതുജനത്തിന്റെ വലിയ തോതിലുള്ള പങ്കാളിത്തത്തെയും ആശ്രയിച്ചാണ്.

നിയമസഭാ നടപടികളിലെ ചർച്ചകളും (പേപ്പർ ബുക്ക്, വാല്യം IV) സർക്കാർ മുമ്പാകെയുള്ള എൽ.ഡി.എഫിന്റെ നിവേദനങ്ങൾ ഉൾപ്പെടെയുള്ള മറ്റ് രേഖകളും (പേപ്പർ ബുക്ക് വാല്യം III ) എൽ.ഡി.എഫ് അംഗങ്ങളുടെ മൊഴികളുമെല്ലാം സോളാർ തട്ടിപ്പിലും അനുബന്ധ സാമ്പത്തിക ഇടപാടുകളിലും മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ്, അവരിലൂടെ മന്ത്രിമാർ, എം.എൽ.എമാർ, രാഷ്ട്രീയ പാർടി നേതാക്കൾ എന്നിവരുടെ ആരോപിക്കപ്പെട്ട ഇടപെടലിലേക്കാണ് വിരൽ ചൂണ്ടുന്നത്. ഈ സോളാർ തട്ടിപ്പ് പ്രതികളായ ശ്രീമതി. സരിത എസ്.നായരുടേയും ശ്രീ. ബിജു രാധാകൃഷ്ണന്റേയും പ്രവർത്തനങ്ങൾ, മുഖ്യമന്ത്രിയുടെ ഓഫീസ് കേന്ദ്രീകരിച്ചു കൊണ്ടായിരുന്നുവെന്നാണ് ആരോപിച്ചിട്ടുള്ളത്.

ഈ കമ്മീഷന്റെ അന്വേഷണം ഐതിഹാസികമായ ഒരു സംഭവമാണെന്ന് ആരെങ്കിലും പറയുകയാണെങ്കിൽ, അതിൽ യാതൊരു തെറ്റുമില്ല.

ഈ സന്ദർഭത്തിൽ, ബഹു. സുപ്രീംകോടതിയുടെ സ്റ്റേറ്റ് ഓഫ് ജമ്മു ആന്റ് കാശ്മീർ V. ഭക്ഷി ഖുലാം മുഹമ്മദ് (AIR 1967 SC122) എന്ന കേസിലെ ഇനി പറയുന്ന നിരീക്ഷണങ്ങൾ പ്രാധാന്യമർഹിക്കുന്നു.

> ''കർത്തവ്യങ്ങളിൽ വീഴ്ചവരുത്തുന്ന പൊതുപ്രവർത്തകരെ അതിന്റെ പരിണിതഫലങ്ങൾ അഭിമുഖീകരിക്കാൻ ഇടയാക്കേണ്ടത് പൊതുപ്രാധാന്യമുള്ളതാണ്. മന്ത്രിമാരുടെ ഭാഗത്തുനിന്നുള്ള വീഴ്ചകൾ വെളിപ്പെടുത്തണമെന്നത് തീർച്ചയായും ജനത്തിന മുഖ്യമായ ഒരു വിഷയമാണ്. ജനം പ്രധാനമായും താൽപര്യമെടുക്കേണ്ടതായ പൊതുജീവിതത്തിലെ പരിശുദ്ധി, തീർച്ചയായും പൊതുപ്രാധാന്യമുള്ള വിഷയമാണ്. ജനം അവരുടെ കാര്യങ്ങൾ അർഹതയില്ലാത്ത ഒരു മനുഷ്യനെയാണോ ഏൽപിച്ചതെന്ന് അറിയുന്നതിന അവർക്ക് അവകാശമുണ്ട്.''

കേരള ഹൈക്കോടതിയുടെ ഫുൾബഞ്ചിന്റെ ആർ. ബാലകൃഷ്ണ പിള്ള V. സ്റ്റേറ്റ് ഓഫ് കേരള (AIR 1989 Ker 99 FB) എന്ന കേസിലും മേൽപറഞ്ഞ അർത്ഥത്തിൽ ഇനിപറയുന്ന നിരീക്ഷണങ്ങൾ നടത്തിയിട്ടുണ്ട്.

''പൊതുജീവിതത്തിലും ഭരണത്തിലും ഉന്നതനിലവാരമുള്ള സദാചാര ശീലങ്ങൾ പടുത്തുയർത്തുന്നതിനും പുലർത്തുന്നതിനും ഉള്ള ആഗ്രഹമാണ് കമ്മീഷൻ ഓഫ് എൻക്വയറി ആക്റ്റിന്റെ 3-ാം വകുപ്പിൻ കീഴിൽ ഒരു കമ്മീഷനെ നിയമിക്കുന്നതിന പൊതുവിൽ പ്രേരിപ്പിക്കുന്നത്. പൊതുജീവിതത്തിൽ ഉന്നതനിലവാരം പുലർത്തുന്നതിനുള്ള സ്വാഗതാർഹമായ ചുവട് വെയ്പാണിത്. ഇത് തീർച്ചയായും ജനത്തിന മുഖ്യമായും താൽപര്യമുള്ള പൊതുജീവിതത്തിലെ പരിശുദ്ധി ഉണ്ടാക്കുന്നതാണ്. ആക്റ്റിൻ കീഴിൽ നൽകപ്പെട്ട അധികാരങ്ങളുള്ള ഇൻക്വിസിറ്റോറിയൽ ട്രിബ്യൂണൽ നടത്തുന്ന പരസ്യമായ അന്വേഷണമില്ലാതെ ഇത് അസാധ്യമല്ലാത്തപക്ഷം പ്രയാസകരമാണെന്നും നിരീക്ഷിക്കുകയുണ്ടായി.''

ബ്രിട്ടീഷ് സെക്രട്ടറി ഓഫ് ഡിഫൻസ് ആയ ജോൺ പ്രൊഫ്യൂമോയുമായി ബന്ധപ്പെട്ട അപവാദം സംബന്ധിച്ച അന്വേഷണ ചുമതല ഏൽപിച്ച ലോർഡ് ഡെന്നിങ്ങ് അദ്ദേഹത്തിന്റെ റിപ്പോർട്ടിന്റെ 5-ാം ഖണ്ഡികയിൽ ഇപ്രകാരം നിരീക്ഷിച്ചിട്ടുണ്ട്:

''1921-ലെ ട്രൈബ്യൂണൽസ് ഓഫ് എൻക്വയറീസ് ആക്റ്റിൻ കീഴിലുള്ള ഒരു ട്രിബ്യൂണലിന്റെ നിയമനം, ലാ കൗൺസൽ, സോളിസിറ്റർമാർ, സത്യവാചകം ചൊല്ലിയ സാക്ഷി, ഉപാധിയില്ലാത്ത പ്രത്യേകാവകാശം, പൊതുജനത്തിനുള്ള സുതാര്യത (കഴിയാവുന്നിടത്തോളം) കോടതിയലക്ഷ്യത്തിന ശിക്ഷിക്കൽ എന്നിങ്ങനെയുള്ള എല്ലാ സംവിധാനങ്ങളോടും കൂടി സജ്ജീകരിക്കപ്പെട്ട വിപുലവും വിലയേറിയതുമായ ഒരു യന്ത്രമാണ്- എന്നാൽ നീതി നടപ്പാക്കുന്നതിൽ പ്രോസിക്യൂഷനും, ചാർജ്ജും, പ്രതിരോധവും ഇല്ല എന്ന അദമ്യമായ പോരായ്മയാൽ ക്ലേശിക്കുകയാണ്.''

കമ്മീഷൻ 2014-ലെ IA നം 1 മുതൽ 6 വരെ ഹർജികളിൽ കക്ഷികളെ കക്ഷി ചേർക്കുന്നതിനുള്ള അപേക്ഷകൾ പരിഗണിച്ചപ്പോൾ, അതിന്റെ 24.07.2014-ലെ ഉത്തരവിൽ (2014 മുതൽ 2017 വരെയുള്ള പ്രധാനപ്പെട്ട ഉത്തരവുകളടങ്ങിയ വാല്യത്തിലെ ഇനം നം.1) മേൽപറഞ്ഞ നിരീക്ഷണങ്ങൾ പരിഗണിക്കുകയും ഇപ്രകാരം പറയുകയും ചെയ്തു:

''അന്വേഷണ വിഷയവും ഉൾപ്പെട്ടിരിക്കുന്ന പൊതുജനതാൽപര്യവും കണക്കിലെടുത്ത് പൊതുജനപങ്കാളിത്തവും അന്വേഷണത്തിലെ കഴിയാവുന്നത്ര സുതാര്യതയും അന്വേഷണത്തിന്റെ ആവശ്യത്തിലേക്ക് വേണ്ടതാണെന്നും അതിനാൽ ഉത്തരവാദിത്വമുള്ള ആളുകളോ/നികായങ്ങളോ ആയ ഹർജിക്കാർക്ക് നീതിപൂർവകവും ന്യായയുക്തവുമായ പരിധിയിൽ അന്വേഷണത്തിൽ പങ്കെടുക്കുന്നതിന അനുമതി നൽകണമെന്നുമാണ് കമ്മീഷന്റെ വ്യക്തമായ അഭിപ്രായം. അന്വേഷണത്തിൽ ഉൾപ്പെട്ടിട്ടുള്ള വിഷയങ്ങൾ അൽപ്പം സെൻസിറ്റീവാണ്. ഇത് ശ്രദ്ധാപൂർവ്വം കൈകാര്യം ചെയ്യേണ്ടതാവശ്യമാണ്, കാരണം ഇത് ചിലപ്പോൾ അന്വേഷണത്തിന്റെ അവസാനം നിഷ്കളങ്കരെന്ന് കണ്ടെത്തിയേക്കാവുന്ന ചില വ്യക്തികളുടെ യശസിനെ പ്രതികൂലമായി ബാധിക്കുന്ന ഫലമുണ്ടാക്കാവുന്നതാണ്. അന്വേഷണ കാലയളവിൽ ഉണ്ടായേക്കാവുന്ന ദൂഷ്യഫലങ്ങൾ അവരുടെ ജീവിതത്തിലുടനീളം ഒരു കളങ്കമായി അവശേഷിക്കും അതിനാൽ ചില നിയന്ത്രണങ്ങൾ ആവശ്യമാണ്.

ഇപ്പോൾ, ഹർജിക്കാരെ അന്വേഷണത്തിൽ കക്ഷികളാക്കുന്ന ചോദ്യത്തിലേക്ക് വരുമ്പോൾ കമ്മീഷന്റെ പ്രവർത്തനം വിരുദ്ധമായതല്ലെന്ന് (Adversarial) നിരീക്ഷിക്കേണ്ടതാണ്. കമ്മീഷന്റെ മുമ്പാകെ കക്ഷികളില്ല, തർക്കവിഷയമില്ല, കമ്മീഷൻ ഒരു കോടതിയുമല്ല. ഏതെങ്കിലും വിഷയമോ ചാർജോ അന്തിമമായി തീർപ്പുകൽപ്പിക്കുന്നതിനോ നടപ്പിലാക്കാവുന്ന

ഏതെങ്കിലും വിധി ന്യായമോ ഉത്തരവോ പുറപ്പെടുവിക്കുന്നതിനോ പ്രതീക്ഷിക്കുകയോ പ്രാപ്തമാക്കുകയോ ചെയ്യുന്നില്ല.''

അന്വേഷണം നടത്തി റിപ്പോർട്ട് ചെയ്യുന്നതിനുള്ള വിഷയത്തിന പുറമേ, ഇനിപ്പറയുന്ന കാരണങ്ങളാലും ഇതൊരു അഭൂതപൂർവ്വമായ സംഭവമായി മാറിയിട്ടുണ്ട്.

സമൂഹത്തിന്റെ വിവിധ മേഖലകളിലുള്ള 214 ആളുകളെ സാക്ഷിയായി വിസ്തരിച്ചു, കക്ഷികളും സാക്ഷികളും ഹാജരാക്കിയ രേഖകൾക്കുപുറമെ കുറ്റാരോപിതരായ വ്യക്തികളുടെയും മറ്റുള്ളവരുടെയും ഫോൺ വിളി വിശദാംശങ്ങൾ ഉൾപ്പെടെയുള്ള രേഖകൾ സർക്കാരിൽ നിന്നും മറ്റ് സ്ഥാപനങ്ങളിൽ നിന്നും നേടുകയും വിശകലനം ചെയ്യുകയുമുണ്ടായി.

1. കമ്മീഷൻ, കേരള മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ 25.01.2016, 11 AM  മുതൽ 1.30 PM വരെ, ഉച്ചഭക്ഷണത്തിനും ചായകുടിക്കാനുമുള്ള ചെറിയ ഇടവേളയോടുകൂടി, വിസ്തരിക്കുകയുണ്ടായി. (DW Vol.XII pp 134-275)  അദ്ദേഹത്തെ 23.12.16, 2017 ജനുവരി 12, 30, 31, 2017 ഫെബ്രുവരി 7, 15 തീയതികളിൽ 11 AM മുതൽ 8 PM വരെയോ അതിൽ കൂടുതലോ മണിക്കൂറുകളോളം വീണ്ടും വിസ്തരിച്ചു. (DW Vol.XII A-Part II and Part II pp1-434). അങ്ങനെയെടുത്ത അദ്ദേഹത്തിന്റെ മൊഴി മൊത്തത്തിൽ 575 പേജുകളും 58 മണിക്കൂറുമാണ്. സരിത.എസ്.നായരെ 70 മണിക്കൂറിൽ കൂടുതൽ വിസ്തരിച്ചു.

2. യു.ഡി.എഫ് സർക്കാരിലെ മന്ത്രിമാരെ വിസ്തരിച്ചു.

3. കേരളത്തിൽ നിന്നുള്ള രണ്ട് യു.ഡി.എഫ് എം.പിമാരേയും യു.ഡി.എഫിലേയും എൽ.ഡി.എഫിലേയും എം.എൽ.എമാരേയും വിസ്തരിച്ചു.

4.യു.ഡി.എഫിലേയും എൽ.ഡി.എഫിലേയും കക്ഷികളെ പ്രതിനിധീകരിക്കുന്ന രാഷ്ട്രീയ നേതാക്കളെ വിസ്തരിച്ചു.

5. ഒരു അഡീഷണൽ ചീഫ് ജുഡീഷ്യൽ മജിസ്ട്രേറ്റിനേയും അദ്ദേഹത്തിന്റെ ഓഫീസ് സ്റ്റാഫിനേയും വിസ്തരിച്ചു.

6. സംസ്ഥാന പോലീസ് സേനയിലെ സംസ്ഥാന പോലീസ് ചീഫ് മുതൽ സിവിൽ പോലീസ് ഓഫീസർമാർ വരെയുള്ള 37 പോലീസ് ഉദ്യോഗസ്ഥരെ വിസ്തരിച്ചു.

7. ജയിലിലെ മുൻ ജയിൽ ഡി.ജി.പി (റിട്ടയേർഡ്) മുതൽ ജയിൽ വാർഡന്മാർ വരെയുള്ളവരെ വിസ്തരിച്ചു.

8. ANERT ലെ ഡയറക്ടർ മുതൽ താഴോട്ട് ടെക്നീഷ്യന്മാർ വരെയുള്ള ഉദ്യോഗസ്ഥരെ വിസ്തരിച്ചു.

9. MNRE ഡയറക്ടർ ശ്രീ.പ്രസാദിനെയും സംസ്ഥാന സർക്കാർ സെക്രട്ടറിമാരെയും വിസ്തരിച്ചു.

10. ഗവൺമെന്റ് സെക്രട്ടറിമാർ

ജയിൽ ശിക്ഷ അനുഭവിക്കുന്ന കുറ്റവാളിയായ ബിജു രാധാകൃഷ്ണൻ, ഭരണത്തിൽ ഉന്നത പദവിയിലുള്ള ചിലരുടെ ദൃശ്യങ്ങളടങ്ങിയ സിഡി കോയമ്പത്തൂരിൽ ഒരു വീട്ടിൽ സൂക്ഷിച്ചിട്ടുണ്ടെന്ന് പറഞ്ഞതനുസരിച്ച്, ആ രേഖ പിടിച്ചെടുക്കണമെന്ന് സംസ്ഥാന സർക്കാർ ആഗ്രഹിച്ചതിനാൽ സർക്കാരിന്റെ പ്രേരണയാൽ അയാളെയുംകൊണ്ട് എറണാകുളം മുതൽ കോയമ്പത്തൂർ വരെ ചെയ്ത യാത്ര മറ്റൊരു അഭൂതപൂർവ്വമായ സംഭവമാണെന്ന് പറയാവുന്നതാണ്.

കമ്മീഷന്റെ സെക്രട്ടറി ഉപയോഗിച്ചിരുന്ന പോലീസ് കാറിൽ ബിജു രാധാകൃഷ്ണനെ സുരക്ഷിതമായ കസ്റ്റഡിയിൽ കോയമ്പത്തൂർ വരെ കൊണ്ടുപോയി. ഉന്നതരായ വിശിഷ്ട വ്യക്തികളുടെ ഘോഷയാത്രയെന്നപോലെ മാധ്യമ ചാനലുകാരുടെ അനേകം വാഹനങ്ങൾ കോയമ്പത്തൂർ വരെ കാറിനെ അനുഗമിച്ചു. 'കോയമ്പത്തൂരിൽ നിന്നുമുള്ള സി.ഡി പിടിച്ചെടുക്കൽ' എന്ന ശീർഷകത്തിൻ കീഴിൽ ഇത് വിശദമായി പ്രതിപാദിച്ചിട്ടുണ്ട്.

ആരോപിക്കപ്പെട്ടതുപോലെ, നിർണ്ണായകദിനമായ, അതായത്, 09.07.2012-ൽ സരിത.എസ്. നായർ പരാതിക്കാരനായ ശ്രീ.ശ്രീധരൻ നായരുമൊരുമിച്ച് മുഖ്യമന്ത്രിയെ അദ്ദേഹത്തിന്റെ സെക്രട്ടറിയേറ്റിലെ ഓഫീസിൽ വെച്ച് കണ്ടിരുന്നോ എന്ന് തിട്ടപ്പെടുത്തുന്നതിന, ഒരു സുരക്ഷാ മാനദണ്ഡമെന്ന നിലയിൽ സെക്രട്ടറിയേറ്റിൽ സി.സി.ടി.വി സ്ഥാപിച്ചതുമായി ബന്ധപ്പെട്ട ആളുകളെ വിസ്തരിച്ചുകൊണ്ട്, മുഖ്യമന്ത്രിയുടെ ഓഫീസിൽ സി.സി.ടി.വി സ്ഥാപിച്ചത് സംബന്ധിച്ച് വിശദമായ ഒരു അന്വേഷണം നടത്തേണ്ടിവന്നു.

## <u>സോളാർ തട്ടിപ്പ്</u>

കേരളത്തിലും ഇൻഡ്യയിലാകമാനവും നിലനിന്നിരുന്ന ജല-വൈദ്യുത ഊർജ്ജ സ്രോതസുകളുടെ ദൗർലഭ്യത്തിന്റെ സാഹചര്യം, 11.01.2010-ലെ റസല്യൂഷൻ വഴി കേന്ദ്ര സബ്സിഡി മുതലായ വിവിധ ഇൻസെന്റീവുകൾ പ്രഖ്യാപിച്ചുകൊണ്ട 2023- ഓടുകൂടി ഇൻഡ്യയെ സ്വയംപര്യാപ്തമാക്കണമെന്നുള്ള വ്യക്തമായ ഉദ്ദേശത്തോടുകൂടി ഇൻഡ്യയിൽ സോളാർ റിന്യൂവബിൾ എനർജി പ്രോജക്ടുകളെ പ്രോത്സാഹിപ്പിക്കുന്നതിനുള്ള കേന്ദ്ര സർക്കാരിന്റെ ന്യൂ & റിന്യൂവബിൾ എനർജി മന്ത്രാലയത്തിന്റെ തീരുമാനം എന്നിവ പ്രയോജനപ്പെടുത്തുന്നതിനുവേണ്ടിയായിരിക്കാം വിദ്യാസമ്പന്നരായ രണ്ട് യുവ ബിസിനസ് സംരംഭകർ, സോളാർ ഉപകരണങ്ങൾ, സോളാർ പ്ലാന്റുകൾ, വിൻഡ് മില്ലുകൾ മുതലായവയുടെ ബിസിനസ് ചെയ്യുന്നതിനുവേണ്ടി എറണാകുളം, സെമിത്തേരി ജംഗ്ഷൻ ആസ്ഥാനമാക്കി 'ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് പ്രൈവറ്റ് ലിമിറ്റഡ്' എന്ന പേരിൽ ഒരു കമ്പനി രജിസ്റ്റർ ചെയ്തു. അവർ അവരുടെ ബിസിനസിന അച്ചടി മാധ്യമങ്ങളിൽ വിപുലമായ പരസ്യം നൽകി. പരസ്യത്തിന്റെ ഭാഗമായി ലോകപരിസ്ഥിതി ദിനാഘോഷങ്ങളുമായി ബന്ധപ്പെട്ടെന്ന ഉദ്ദേശ്യത്തോടുകൂടി 10.06.2011-ൽ എറണാകുളം ഡ്രീംസ് ഹോട്ടലിൽ വളരെ വലിയൊരു പരിപാടി സംഘടിപ്പിച്ചു. ആ ചടങ്ങ് ഉൽഘാടനം ചെയ്തത് അന്നത്തെ കൃഷി മന്ത്രിയായിരുന്ന ശ്രീ.കെ.പി.മോഹനൻ ആയിരുന്നു. എറണാകുളം എം.എൽ.എ ശ്രീ.ഹൈബി ഈഡൻ, കൊച്ചി മേയർ ശ്രീ.ടോണി ചമ്മിണി, സിനിമാ താരങ്ങളായ ശ്രീ.മമ്മൂട്ടി, ശ്രീമതി. കവിയൂർ പൊന്നമ്മ, പരിസ്ഥിതി പ്രവർത്തകനായ ഡോ.സീതാരാമൻ, മറ്റ് പ്രമുഖ വ്യക്തികൾ തുടങ്ങിയവർ സന്നിഹിതരായിരുന്നു. ശ്രീ.മമ്മൂട്ടിയും ഡോ.സീതാരാമനും ഉൾപ്പെടെ വിവിധ മേഖലകളിലുള്ള ആളുകൾക്ക് ക്യാഷ് അവാർഡുകളും നൽകിയിരുന്നു.

ഇതിനുപുറമെ, മനോരമ പ്രസിദ്ധീകരണമായ 'വീട്' തുടങ്ങിയ മാഗസീനുകളിലും പത്രങ്ങളിലും വിപുലമായ പരസ്യം നൽകിയിരുന്നു.

ടീം സോളാർ കമ്പനിയുടെ വിവിധ ജില്ലകളിലുള്ള എനർജിമാർട്ടുകൾ ക്യാബിനറ്റ് മന്ത്രിമാരായ M/s കെ.സി. ജോസഫ്, പി.ജെ.ജോസഫ്, കെ.ബി ഗണേഷ് കുമാർ, ശ്രീമതി. പി.കെ.ജയലക്ഷ്മി, കോഴിക്കോട് എം.പിയായ ശ്രീ.എം.കെ.രാഘവൻ എന്നിവർ ഉൽഘാടനം ചെയ്തിരുന്നു. മന്ത്രിമാരുടേയും ഉന്നതരുടേയും പങ്കാളിത്തമുള്ള ആഘോഷങ്ങൾ, എനർജി മാർട്ടുകളുടെ ഉൽഘാടനങ്ങൾ എന്നീ ചടങ്ങുകളിലെടുത്ത വീഡിയോകൾ കമ്പനിയുടെ വിശ്വാസയോഗ്യതയിലും സ്വാധീനത്തിലും കസ്റ്റമേഴ്സിന മതിപ്പ് തോന്നിപ്പിക്കുന്നതിനായി കാണിച്ചിരുന്നു.

ടീം സോളാർ കമ്പനി അവരുടെ ചെലവിൽ കേരളത്തിലെ 14 ജില്ലകളിൽ ഓരോന്നിലും ഒരു ഹരിജൻ കോളനിയിൽ സോളാർ വൈദ്യുതി സ്ഥാപിക്കുന്നതിനുള്ള ഒരു പ്രോജക്ട് റിപ്പോർട്ട് തയ്യാറാക്കി. ഈ പ്രോജക്ടിന്റെ സംസ്ഥാനതല ഉൽഘാടനവും ചർച്ചയും കടുത്തുരുത്തി പഞ്ചായത്തിലെ കുറുപ്പന്തറയിൽ നടന്നു. ചടങ്ങ് ഉൽഘാടനം ചെയ്തത് ആസൂത്രണമന്ത്രി ശ്രീ.കെ.സി. ജോസഫായിരുന്നു. കടുത്തുരുത്തി എം.എൽ.എ ശ്രീ.മോൻസ് ജോസഫ് ചടങ്ങിൽ അധ്യക്ഷനായിരുന്നു.

കമ്പനിയുടെ സി.ഇ.ഒയും മാനേജിംഗ് ഡയറക്ടറുമായ ശ്രീ.ബിജുരാധാകൃഷ്ണൻ അവകാശപ്പെട്ടത് അയാൾ ഒരു ഐ.എ.എസ് ഓഫീസർ ആയിരുന്നുവെന്നും ആ സ്ഥാനം രാജിവെച്ചുവെന്നും റിന്യൂവബിൾ എനർജിയിൽ ഡോക്ടറേറ്റ് എടുത്തുവെന്നും കേന്ദ്രമന്ത്രിയായ ഡോ. ഫാറൂഖ് അബ്ദുള്ളയുടേയും കേരള മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടേയും അഡ്വൈസർ ആയിരുന്നുവെന്നും ടീം സോളാർ അന്തർദേശീയ കമ്പനിയുടെ ഒരു ബ്രാഞ്ചാണ് ടീം സോളാർ കമ്പനിയെന്നും അയാൾ റീജിയണൽ ഹെഡ് ആണെന്നുമാണ് ബിജു രാധാകൃഷ്ണനും സരിതാ.എസ്.നായരും അവരുടെ കൃത്യങ്ങളിലൂടെയും കൃത്യവിലോപങ്ങളിലൂടെയും അവർക്ക് പേഴ്സണൽ സ്റ്റാഫ് ഉൾപ്പെടെ മുഖ്യമന്ത്രി, മറ്റ് മന്ത്രിമാർ, മുഖ്യമന്ത്രിയുടെ സെക്യൂരിറ്റി എന്നിവരുമായി അടുത്ത ബന്ധമുണ്ടെന്ന് അവരുടെ കസ്റ്റമേഴ്സിനെ ബോധിപ്പിച്ചു. അവർ ഗാർഹികവും വാണിജ്യപരവുമായി സോളാർ സ്ഥാപിക്കൽ കൈകാര്യം ചെയ്യുന്നവരാണെന്ന് പറഞ്ഞിരുന്നു. ഇതിനുപുറമെ, സംസ്ഥാനത്തെ വിവിധ സ്ഥലങ്ങളിൽ അവരുടെ ബിസിനസിന്റെ ഡീലർഷിപ്പ് മുതലായവ അവരുടെ കസ്റ്റമേഴ്സിന നൽകുകയും ചെയ്തിരുന്നു.

കിൻഫ്രാ പാർക്കിലും തമിഴ്നാട്ടിലും വിൻഡ് മില്ലുകൾ സ്ഥാപിക്കൽ തുടങ്ങിയ മെഗാ പ്രോജക്ടുകളും അവരുടെ കസ്റ്റമേഴ്സിന വാഗ്ദാനം ചെയ്തിരുന്നു.

രണ്ട് സംരംഭകർ, അതായത്, ബിജുരാധാകൃഷ്ണനിലേക്കും സരിതയിലേക്കും വരുമ്പോൾ, ബിജു രാധാകൃഷ്ണൻ, ഡോ.ആർ.ബി നായർ എന്ന പേരുപയോഗിച്ച്, ടീം സോളാർ എന്ന വിദേശ കമ്പനിയുടെ റീജിയണൽ ഹെഡ് ആയും കേന്ദ്ര ഊർജ്ജമന്ത്രി ഡോ. ഫാറൂഖ അബ്ദുള്ളയുടേയും കേരള മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടേയും റിന്യൂവബിൾ എനർജി അഡ്വൈസർ ആയും തിരക്കുള്ള മനുഷ്യനായും എപ്പോഴും ഭാവിച്ചിരുന്നു.

ശ്രീമതി. സരിത.എസ്.നായർ ആകർഷണീയതയുള്ളയാളും എപ്പോഴും നന്നായി വസ്ത്രധാരണം ചെയ്തും അവരുടെ നല്ല പെരുമാറ്റവും റിന്യൂവബിൾ എനർജി വിഷയത്തിലുള്ള ഗഹനമായ അറിവും എ.ഡി.ജി.പി ശ്രീ.എ.ഹേമചന്ദ്രൻ, ഐ.പി.എസ് വിശേഷിപ്പിച്ചതുപോലെ അവരുടെ മായിക ശക്തികൊണ്ട്, അവർ ബന്ധപ്പെടുന്ന ഓരോരുത്തരെയും ആകർഷിക്കുന്നതിനും വിശ്വസി

പ്പിക്കുന്നതിനുമുള്ള അവരുടെ കഴിവും കൊണ്ട് ശ്രീ.ബിജു രാധാകൃഷ്ണന അവരെ ടീം സോളാർ ബിസിനസിന്റെ മാർക്കറ്റിംഗ് ചാർജ്ജുള്ള സോണൽ ഹെഡ് ആക്കി. ടീം സോളാറിന്റെ ഓഫീസ് മികച്ച സൗകര്യങ്ങളോടുകൂടി സജ്ജീകരിച്ചിരുന്നു. അനേകം ആളുകളെ മാനേജർമാർ, ടെക്നീഷ്യ ന്മാർ മുതലായവരായി ജോലിയിൽ ഏർപ്പെടുത്തിയിരുന്നു. സെയിൽസ് പ്രോൽസാഹിപ്പിക്കുന്ന തിന അവരെ അനുഗമിച്ചിരുന്ന സ്റ്റാഫും നന്നായി വസ്ത്രധാരണം ചെയ്തിരുന്നു.

മൊത്തത്തിൽ, ടീം സോളാർ കമ്പനിയും അതിന്റെ പ്രവർത്തനങ്ങളും പൊതുജനത്തിന നല്ല മതിപ്പ് തോന്നിപ്പിച്ചു.

നേരത്തെ പറഞ്ഞതുപോലെ, റിന്യൂവബിൾ എനർജി പ്രോത്സാഹിപ്പിക്കുന്നതിനായി കേന്ദ്ര സർക്കാർ, കേന്ദ്ര സബ്സിഡി പോലുള്ള പല ഇൻസെന്റീവുകളും പ്രഖ്യാപിച്ചു. സംസ്ഥാന സർക്കാരും സംസ്ഥാന സബ്സിഡി പ്രഖ്യാപിച്ചു. കേന്ദ്ര സബ്സിഡി നൽകുന്നതിനുവേണ്ടിയുള്ള മാർഗനിർദ്ദേശങ്ങൾ MNRE പുറപ്പെടുവിച്ചു.

ആവശ്യമായ ഒരു ഉപാധി സോളാർ ഉപകരണം ഉൽപാദിപ്പിക്കുന്ന സ്ഥാപനം MNRE യുടെ ചാനൽ പാർട്ട്നർ ആയിരിക്കണമെന്നും സംസ്ഥാനത്ത് MNRE യുടെ നോഡൽ ഏജൻസിയായ ANERT വെച്ചു പോരുന്ന ലിസ്റ്റിൽ സ്ഥാപനത്തെ ഉൾപ്പെടുത്തിയിരിക്കണമെന്നുമാണ്. ടീം സോളാർ കമ്പനി അവകാശപ്പെട്ടത് അവർ വിൽക്കുകയോ സ്ഥാപിക്കുകയോ ചെയ്യുന്ന സോളാർ ഉപകരണങ്ങൾക്ക് കേന്ദ്ര സബ്സിഡിക്ക് അവകാശമുണ്ടെന്നും അവരുമായി നടത്തുന്ന ഇടപാടു കൾ സംബന്ധിച്ച് സബ്സിഡി തുക കുറച്ചതിനുശേഷമുള്ള തുക മാത്രം കസ്റ്റമേഴസ് നൽകിയാൽ മതിയെന്നുമാണ്. അവർ അവകാശപ്പെട്ടിരുന്നത് അവർ MNRE-യുടെ ചാനൽ പാർട്ട്നർമാരായ ഹൈദരാബാദിലെ ഒരു കമ്പനിയായ SURANA VENTURES-ന്റെ ഫ്രാഞ്ചൈസികളായിരുന്നു വെന്നും ആ കമ്പനിയിൽ നിന്നാണ് സോളാർ ഉപകരണങ്ങൾ സ്ഥാപിക്കുന്നതിനുവേണ്ടി വാങ്ങുന്ന തെന്നുമാണ്.

സോളാർ വാട്ടർ ഹീറ്റർ സ്ഥാപിക്കുന്നതിനുള്ള സബ്സിഡി അവകാശപ്പെട്ടുകൊണ്ട് 42 അപേ ക്ഷകൾ 26.03.2011-ൽ ANERT-ന്റെ ടെക്നിക്കൽ ഡയറക്ടർക്ക് സമർപ്പിച്ചു. അവർ, അവകാശ വാദത്തിൽ പല പോരായ്മകളും കണ്ടെത്തുകയും പോരായ്മകൾ പരിഹരിക്കുന്നതിനായി ഏക ദേശം ഒരു വർഷം കഴിഞ്ഞതിനുശേഷം 04.02.2012 തീയതിയിലുള്ള ഒരു മറുപടി അയയ്ക്കു കയും ചെയ്തു. തുടർന്നുള്ള അന്വേഷണത്തിൽ അപേക്ഷകൾ വ്യാജരേഖകളാണെന്ന് കണ്ടെത്തു കയും ചെയ്തതായി പറഞ്ഞു. (DW Vol.VII pp 215-16)

കസ്റ്റമേഴ്സിനുവേണ്ടി കിൻഫ്രാ പാർക്കുകളിൽ വിൻഡ് മില്ലുകൾ സ്ഥാപിക്കുന്നതിന പാർക്കു കളിൽ ഭൂമി കിട്ടുന്നതിന സർക്കാരിന്റെ സഹായം ആവശ്യമാണ്. അതിനുപുറമേ, കേന്ദ്ര സബ്സി ഡി, വിൻഡ് മില്ലുകൾ സജ്ജീകരിക്കുന്നതിനുവേണ്ടി IREDA- ൽ നിന്നുള്ള വായ്പകൾ മുതലാ യവ സംസ്ഥാനത്തെ സോളാർ റിന്യൂവബിൾ എനർജി നയത്തെ ആശ്രയിച്ചുള്ളതാണ്. മുഖ്യമന്ത്രി യുമായും ഊർജ്ജമന്ത്രിയുമായും മറ്റ് വിശിഷ്ട വ്യക്തികളുമായും ഉള്ള ബിജു രാധാകൃഷ്ണ ന്റെയും സരിത.എസ്.നായരുടേയും ബന്ധങ്ങൾകൊണ്ട് ഇതെല്ലാം നേടാൻ കഴിയുമെന്നാണ് അവർ അവരുടെ കസ്റ്റമേഴ്സിനെ അറിയിച്ചത്.

ടീം സോളാർ കമ്പനിയുടെ ഉടമകളെന്ന നിലയിൽ ബിജു രാധാകൃഷ്ണനുമായും സരിത.എ സ്.നായരുമായും കരാറിൽലേർപ്പെട്ട ആളുകൾ മേൽപറഞ്ഞ പശ്ചാത്തലത്തിൽ അവരുടെ പണം കൈമാറുകയും കമ്പനി കരാർ പാലിക്കാത്തതിനാൽ അവർക്കെതിരെ പോലീസ് മുമ്പാകെ പരാതി

ഫയൽ ചെയ്യുകയും ചില സംഗതികളിൽ സിവിൽ സ്യൂട്ടുകളും/അല്ലെങ്കിൽ ഉപഭോക്തൃ തർക്ക ങ്ങളും ഫയൽ ചെയ്യുകയുമുണ്ടായി.

കസ്റ്റമേഴ്സുമായി ടീം സോളാർ കമ്പനി ഏർപ്പെട്ട പല കരാറുകളിലും ഈ ലംഘനം അവർ നടത്തിയിട്ടുള്ളതായി കാണാവുന്നതാണ്. അങ്ങനെയുള്ള ചില പരാതികൾ കോടതിക്കുവെളിയിൽ ഒത്തുതീർപ്പാക്കുകയും പലരും അവർക്ക് അറിയാവുന്ന കാരണങ്ങളാൽ യാതൊരു പരാതിയോ മറ്റേതെങ്കിലും നിയമനടപടികളോ ഫയൽ ചെയ്യാത്ത സംഭവങ്ങളും ഉണ്ടെന്നുള്ളതും വസ്തുതയാ ണ്.

ലളിതമായി പറഞ്ഞാൽ ഇതെല്ലാം കരാർ ലംഘനത്തിന്റെ കേസുകൾ മാത്രമാണ്. അതിനുള്ള പരിഹാരം, നഷ്ടപരിഹാരത്തിന/നഷ്ടപ്പെട്ട വസ്തുവിന്റെ മൂല്യത്തിന പലിശയും ചെലവും സഹിതം നൽകിയ പണം തിരിച്ചു കിട്ടുന്നതിന കോടതികൾ മുമ്പാകെ സിവിൽ സ്യൂട്ടുകൾ ഫയൽ ചെയ്യുകയാണ്. മറ്റൊരു തരത്തിൽ പറഞ്ഞാൽ, ഇതെല്ലാം സിവിൽ നടപടിക്കുള്ള വിഷയം മാത്രമാ ണ്.

ഏത് സാഹചര്യത്തിലാണ് ഈ ഇടപാട് ഒരു ക്രിമിനൽ കുറ്റമായി മാറുന്നതെന്ന് ഓരോ കേസിന്റേയും വസ്തുതകളെയും സാഹചര്യങ്ങളെയും ആശ്രയിച്ചാണിരിക്കുന്നത്.

മുമ്പ് പറഞ്ഞതുപോലെ ഈ രണ്ടാളുകളും അവർ കൂട്ടായോ ഒറ്റയ്ക്കോ അവരുടെ വിദ്യാ ഭ്യാസ/പ്രൊഫഷണൽ യോഗ്യതകൾ, വിദേശ കമ്പനികളുടെ റീജിയണൽ ഹെഡ് എന്ന നിലയി ലുള്ള അവരുടെ പദവി, ഐ.എ.എസ് ഓഫീസറായിരുന്നു. കേന്ദ്ര ഊർജ്ജ മന്ത്രിയുടെയും സംസ്ഥാന മുഖ്യമന്ത്രിയുടേയും ലീഗൽ അഡ്വൈസർ, സംസ്ഥാനത്തെയും കേന്ദ്രത്തിലെയും മന്ത്രിമാരുമായുള്ള ബന്ധങ്ങൾ മുതലായവയെകുറിച്ച് പ്രസ്താവനകൾ നടത്തുകയും മുഖ്യമന്ത്രി നൽകിയതാണെന്ന് തോന്നിപ്പിക്കും വിധം ചില പേപ്പറുകൾ ഹാജരാക്കുകയും ചെയ്തു. സരിത.എ സ്.നായർ മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫിന്റെ മൊബൈൽ ഫോണുകളിൽ ബന്ധപ്പെടുകയും അവരുടെ സംസാരം കസ്റ്റമേഴ്സിനെ കേൾപ്പിക്കുന്നതിനായി സ്പീക്കറിലാക്കുകയും കസ്റ്റമേ ഴ്സിനെ കിൻഫ്രാപാർക്കുകളിൽ കൊണ്ടുപോവുകയും അവിടെ അവർക്ക് സൈറ്റ് പ്ലാനുകൾ മുത ലായവ കിട്ടുന്നതിനുള്ള സ്വാതന്ത്ര്യം കിട്ടുകയും മറ്റുമുണ്ടായി.

ടീം സോളാർ കമ്പനി നാൽപത് ലക്ഷം രൂപ ചെലവഴിച്ച് കേരള പോലീസ് അസോസിയേ ഷന്റെ ഒരു പ്രോഗ്രാം സ്പോൺസർ ചെയ്തു എന്ന ആരോപണവും മറ്റുമുണ്ടായി.

ഈ സന്ദർഭത്തിൽ ഉയരുന്ന ചോദ്യം, അവരുടെ കസ്റ്റമേഴ്സിനെ വഞ്ചിക്കുന്ന കുറ്റത്തിന്റെ ഘടകങ്ങളിൽ സർക്കാർ ജീവനക്കാർ/പബ്ലിക് സെർവന്റ് മുതലായവരുടെ ഭാഗത്തുള്ള അഴിമതി ഉൾപ്പെട്ടിട്ടുണ്ടോ എന്നാണ്.

അവരുമായുള്ള സോളാർ ഇടപാടിൽ പണം നഷ്ടപ്പെട്ട ആളുകൾ ക്രിമിനൽ പരാതികൾ ഫയൽ ചെയ്യുകയുണ്ടായി എന്നത് വാസ്തവമാണ്. ചില പരാതികൾ മേൽപറഞ്ഞ സ്വഭാവത്തി ലുള്ള ആരോപണങ്ങളോടുകൂടിയവയുമാണ്.

പ്രധാന പ്രതികളിലൊരാളായ സരിത.എസ്.നായരെ അങ്ങനെയുള്ളൊരു പരാതിയിൽ അറസ്റ്റ് ചെയ്തു. അതിൽ വഞ്ചനയുടെ ഘടകങ്ങൾ ഉൾപ്പെടുന്ന പല സാഹചര്യങ്ങളും ആരോപിക്കുന്നു ണ്ട്. ഏതാണ്ട് ഈ സമയത്ത്, സോളാർ തട്ടിപ്പിന അടിസ്ഥാനമായ ആരോപണങ്ങൾ അച്ചടി മാധ്യ

മങ്ങളിലും ദൃശ്യമാധ്യമങ്ങളിലും ചർച്ചാ വിഷയമായി. 2013 ജൂൺ മുതൽ നിയമസഭാതലത്തിലുയർന്ന സോളാർ തട്ടിപ്പിന്റെ ഉത്പത്തി ഇതാണ്.

ഞാൻ പറഞ്ഞ വിദ്യാസമ്പന്നരായ രണ്ട് യുവസംരംഭകർ-ബിജുരാധാകൃഷ്ണനും സരിത.എസ്.നായരും അവർ അവരുടെ സോളാർ ഇടപാടുകളിൽ ഡോ.ആർ.ബി.നായർ, ലക്ഷ്മി നായർ എന്നീ പേരുകൾ ഉപയോഗിച്ചു. 2013 ജൂൺ വരെ, അതായത്, 2010 മുതൽ, അവർ ഈ പേര് ഉപയോഗിച്ചിരുന്നതായി കാണുന്നു. ബിജു രാധാകൃഷ്ണൻ ഡോ.ആർ.ബി നായർ എന്നറിയപ്പെട്ടിരുന്നു. സരിത.എസ്.നായർ ലക്ഷ്മി നായർ എന്നറിയപ്പെട്ടിരുന്നു. അവർ രണ്ടുപേരും വിദ്യാസമ്പന്നമായ കുടുംബങ്ങളിൽ നിന്നുള്ളവരുമാണ്. പറയേണ്ടതില്ല, ബിജുരാധാകൃഷ്ണനായിരുന്നു ബുദ്ധികേന്ദ്രം-ടീം സോളാർ കമ്പനിയുടെ എല്ലാ പ്രവർത്തനങ്ങളുടെയും പിന്നിലുള്ള ബുദ്ധി-സരിത.എസ് നായർ അത് കാര്യക്ഷമമായി നടപ്പിലാക്കുകയും ചെയ്തു.

## കമ്മീഷന്റെ പ്രവർത്തനത്തിന്റെ സംക്ഷിപ്തമായ ചരിത്രം

സോളാർ തട്ടിപ്പുമായി ബന്ധപ്പെട്ട് മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിക്കും അദ്ദേഹത്തിന്റെ ഓഫീസിനും എതിരെയുള്ള അഴിമതി ആരോപണങ്ങൾ യഥാർത്ഥത്തിൽ കേരള സംസ്ഥാനത്ത് പ്രക്ഷുബ്ധമായ ഒരു കൊടുങ്കാറ്റായി. സെക്രട്ടേറിയറ്റിലേക്ക് മാർച്ച് നടത്തുക എന്ന ലക്ഷ്യത്തോടെ സി.പി.ഐ (എം) ഒരു പ്രക്ഷോഭം സംഘടിപ്പിച്ചു. അവരുടെ മാർച്ച് സംസ്ഥാനത്തിന്റെ തലസ്ഥാന നഗരത്തെ യഥാർത്ഥത്തിൽ സ്തംഭിപ്പിച്ചു. മുഖ്യമന്ത്രി രാജിവയ്ക്കണമെന്നുള്ളതായിരുന്നു പ്രതിപക്ഷത്തിന്റെ ആവശ്യം. ആരോപണങ്ങളെപറ്റി ഒരു ജുഡീഷ്യൽ അന്വേഷണത്തിന ഉത്തരവിട്ടാൽ മാത്രമേ മുഖ്യമന്ത്രിക്കെതിരെയുള്ള നീക്കം അവസാനിപ്പിക്കുകയുള്ളൂവെന്ന് കണ്ടപ്പോൾ, അത്രയും പൊതുപ്രാധാന്യമുള്ള വിഷയം അന്വേഷിക്കുന്നതിന ഒരു ജുഡീഷ്യൽ കമ്മീഷനെ നിയമിക്കുമെന്ന് ബഹുമാനപ്പെട്ട മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി നിയമസഭയിൽ പ്രഖ്യാപിക്കുകയുണ്ടായി.

അതിനെ തുടർന്ന് കമ്മീഷനായി പ്രവർത്തിക്കുന്നതിന Mr. ജസ്റ്റിസ് ജി.ശിവരാജന്റെ സന്നദ്ധത ആരാഞ്ഞു.

സംസ്ഥാന സർക്കാർ, 1952-ലെ കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റിലെ (1952-ലെ 60-ാം കേന്ദ്ര ആക്റ്റ്), ചുരുക്കത്തിൽ, ആക്റ്റ്, 3-ാം വകുപ്പ് പ്രകാരം നിക്ഷിപ്തമാക്കപ്പെട്ട അധികാരങ്ങൾ വിനിയോഗിച്ച് 29.10.2013 തീയതിയിലെ എസ്.ആർ.ഒ.നം867/2013(നം.77989/എസ്.എസ്.എ2/2013/ആഭ്യന്തരം തീയതി 28 ഒക്ടോബർ, 2013) വിജ്ഞാപനം വഴി, പൊതുപ്രാധാന്യമുള്ള ഒരു നിശ്ചിത വിഷയം, അതായത്, സോളാർ തട്ടിപ്പും അതുമായി ബന്ധപ്പെട്ട സാമ്പത്തിക ഇടപാടുകളും സംബന്ധിച്ച് അന്വേഷിക്കുന്നതിന ((റിട്ടയേർഡ്) ഹൈക്കോടതി ജഡ്ജി) ശ്രീ.ജി.ശിവരാജനെ അന്വേഷണ കമ്മീഷനായി നിയമിച്ചു.

അന്വേഷണ കമ്മീഷന്റെ ടേംസ് ഓഫ് റഫറൻസ് താഴെ പറയും പ്രകാരമാണ്.-

താഴെ പറയുന്നവയെക്കുറിച്ച് അന്വേഷിക്കുകയും റിപ്പോർട്ട് ചെയ്യുകയും:-

(i) സോളാർ തട്ടിപ്പ്, അനുബന്ധ സാമ്പത്തിക ഇടപാടുകൾ എന്നിവ സംബന്ധിച്ച് കേരള നിയമസഭയ്ക്കുള്ളിലും പുറത്തും ഉന്നയിക്കപ്പെട്ടിട്ടുള്ള ആരോപണങ്ങളിൽ എന്തെങ്കിലും അടിസ്ഥാനമുണ്ടോ? ഉണ്ടെങ്കിൽ എന്താണ്? ആരൊക്കെയാണ് അതിന ഉത്തരവാദികൾ?

(ii) പ്രസ്തുത ആരോപണങ്ങളിൽ ഉൾപ്പെട്ട ഇടപാടുകളുമായി ബന്ധപ്പെട്ട് സർക്കാരിന എന്തെങ്കിലും സാമ്പത്തിക നഷ്ടം സംഭവിച്ചിട്ടുണ്ടോ? സംഭവിച്ചിട്ടുണ്ടെങ്കിൽ എത്രയാണ്? ഇത് ഒഴിവാക്കാമായിരുന്നോ? അതിന്റെ ഉത്തരവാദിത്വം ആർക്കൊക്കെയാണ്?

(iii) മുകളിൽ പരാമർശിച്ചിട്ടുള്ള ആരോപണങ്ങളിൽ ഉൾപ്പെട്ട കമ്പനിക്കോ വ്യക്തികൾക്കോ നിയമവിരുദ്ധമായി സർക്കാർവക വർക്ക് ഓർഡറുകളോ മറ്റെന്തെങ്കിലും ഉത്തരവുകൾ പുറപ്പെടുവിക്കുകയോ ഉണ്ടായിട്ടുണ്ടോ? ഉണ്ടായിട്ടുണ്ടെങ്കിൽ ആ വകയിൽ സർക്കാരിന എന്തെങ്കിലും സാമ്പത്തിക നഷ്ടം ഉണ്ടായിട്ടുണ്ടോ? ഉണ്ടായിട്ടുണ്ടെങ്കിൽ അതെത്രയാണ്? ഇത് ഒഴിവാക്കാമായിരുന്നോ? ആരൊക്കെയാണ് അതിന ഉത്തരവാദികൾ?

(iv) സോളാർ തട്ടിപ്പും അനുബന്ധ സാമ്പത്തിക ഇടപാടുകളിലും ഉൾപ്പെട്ടിട്ടുള്ളവരുമായി ബന്ധപ്പെട്ട് 2005 കാലഘട്ടം മുതൽ ഇതേവരെ ഉയർന്നുവന്നിട്ടുള്ള പരാതികൾ കൈകാര്യം ചെയ്യു

ന്നതിൽ എന്തെങ്കിലും വീഴ്ച ഉണ്ടായിട്ടുണ്ടോ? ഉണ്ടായിട്ടുണ്ടെങ്കിൽ അവയ്ക്കുള്ള ഉത്തരവാദികൾ ആരൊക്കെയാണ്?

(v) തെറ്റായ വാഗ്ദാനം നൽകി ജനങ്ങളെ വ്യാപകമായി വഞ്ചിക്കുകയും കബളിപ്പിക്കുകയും ചെയ്യുന്നത് തടയാനും അവർക്കെതിരെ നടപടികൾ സ്വീകരിക്കാനും ഇന്നുനിലവിലുള്ള നിയമ ങ്ങളും സംവിധാനങ്ങളും പര്യാപ്തമാണോ? ഇല്ലെങ്കിൽ, ഇത്തരം കബളിപ്പിക്കലും വഞ്ചനയും ഇല്ലാതാക്കാൻ ശക്തമായ നിയമനിർമ്മാണവും ഉചിതമായ മറ്റു നടപടികളും സ്വീകരിക്കുന്നതി ലേക്ക് ആവശ്യമായ നിർദ്ദേശങ്ങൾ എന്തൊക്കെയാണ്?

(vi) മേൽപരാമർശിച്ചിട്ടുള്ളതുപോലെ സാമ്പത്തിക തട്ടിപ്പുകൾക്ക് വിധേയരാകുന്നവർക്ക് നഷ്ടപ്പെട്ട തുക തിരിച്ചു കിട്ടുന്നതിന സ്വീകരിക്കാവുന്ന നടപടികളെക്കുറിച്ചുള്ള നിർദ്ദേശങ്ങൾ?

മേൽപറഞ്ഞ കാര്യങ്ങളിന്മേലുള്ള റിപ്പോർട്ട് മുൻപറഞ്ഞ വിജ്ഞാപനം പ്രസിദ്ധീകരിച്ച തീയതി മുതൽ 6 മാസത്തിനകം സർക്കാരിന സമർപ്പിക്കേണ്ടതാണെന്നാണ് ഉത്തരവായിട്ടുള്ളത്. 5 -ാം വകുപ്പിന്റെ (2) മുതൽ (5) വരെ ഉപവകുപ്പുകളിലെ വ്യവസ്ഥകളും കമ്മീഷന ബാധകമാക്കിയി ട്ടുള്ളതാണ്.

ഈ ഉത്തരവ് 31.10.2013 തീയതിയിലെ കത്ത് നം77989/SSA2/2013/Home സഹിതം തിരുവ നന്തപുരം ആഭ്യന്തരം (സീക്രട്ട് സെക്ഷൻ-എ) വകുപ്പ്, പ്രിൻസിപ്പൽ സെക്രട്ടറി 01.11.2013-ൽ കമ്മീ ഷന്റെ ഔദ്യോഗിക സ്ഥാനം വഹിക്കുന്നയാളിന എത്തിച്ചിട്ടുള്ളതാണ്.

കമ്മീഷന്റെ ഔദ്യോഗികസ്ഥാനം വഹിക്കുന്നയാൾ 02.12.2013 തീയതിയിലെ കത്തിലൂടെ, കമ്മീ ഷന്റെ ഓഫീസ് സജ്ജീകരിക്കുന്നതിന സ്റ്റാഫ് അനുവദിക്കുന്നതിന സർക്കാരിനോട് അപേക്ഷിക്കു കയുണ്ടായി. 19.12.2013 തീയതിയിലെ G.O (Rt) No.3841/2013/Home പ്രകാരം സർക്കാർ, കമ്മീ ഷന്റെ ആസ്ഥാനം കൊച്ചിയായി നിശ്ചയിച്ചു. കമ്മീഷന്റെ ഓഫീസിൽ ഇനി പറയുന്ന താൽക്കാ ലിക തസ്തികകൾ സൃഷ്ടിക്കുന്നതിന സർക്കാർ അനുമതി നൽകുകയും ചെയ്തു.

| | | |
|---|---|---|
| 1. അന്വേഷണ കമ്മീഷന്റെ സെക്രട്ടറി | - | 1 (ഒന്ന്) |
| ((റിട്ടയേർഡ്) ജില്ലാ ജഡ്ജിയുടെ ഗ്രേഡിൽ) | | |
| 2. കമ്മീഷനെ സഹായിക്കുന്നതിനുള്ള അഡ്വക്കേറ്റ് | - | 1 (ഒന്ന്) |
| 3. എൽ.ഡി.ക്ലാർക്ക് | - | 2 (രണ്ട്) |
| 4. കോൺഫിഡൻഷ്യൽ അസിസ്റ്റന്റ്/സ്റ്റെനോഗ്രാഫർ | - | 1 (ഒന്ന്) |
| 5. കോർട്ട് ഓഫീസർ | - | 1 (ഒന്ന്) |
| 6. പ്യൂൺ | - | 2 (രണ്ട്) |
| 7. ഡ്രൈവർ | - | 1 (ഒന്ന്) |
| 8. പാർട്ട് ടൈം സ്വീപ്പർ | - | 1 (ഒന്ന്) |

അനുവദിക്കപ്പെട്ട തസ്തികകളിൽ ആവശ്യമായ സ്റ്റാഫിനെ കരാറിലോ സർക്കാർ സർവ്വീസിൽ നിന്നും ഡെപ്യൂട്ടേഷനിലോ നിയമിക്കുന്നതിനുള്ള അധികാരം കമ്മീഷന നൽകിയിരുന്നു.

സമഗ്രമായ ഒരു ഉത്തരവ് പുറപ്പെടുവിക്കുന്നതിനായി, പ്രതിഫലം, അടിസ്ഥാന സൗകര്യം, ഡ്രോയിംഗ് ആന്റ് ഡിസ്ബേഴ്സിംഗ് ഓഫീസറെ നിയോഗിക്കൽ തുടങ്ങിയവ സംബന്ധിച്ച വിശദമായ ഒരു പ്രൊപ്പോസൽ സമർപ്പിക്കുന്നതിന സർക്കാർ 20.12.2013 തീയതിയിലെ കത്തിലൂടെ കമ്മീഷനോടാവശ്യപ്പെട്ടു. അതനുസരിച്ച് കമ്മീഷൻ 26.12.2013 തീയതിയിലെ ഡി.ഒ ലറ്റർ മുഖേന വിശദമായ ഒരു പ്രൊപ്പോസൽ സർക്കാരിന സമർപ്പിച്ചു. മേൽപറഞ്ഞ ലറ്ററിലെ നിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിൽ സർക്കാർ 01.01.2014 തീയതിയിലെ G.O (Rt) No.8/2014/Home പുറപ്പെടുവിച്ചു. ഉത്തരവിന്റെ പ്രസ്ക്തമായ ഭാഗം ഇപ്രകാരമാണ്.

സർക്കാർ വിഷയം വിശദമായി പരിശോധിച്ചു. കേരള സ്റ്റേറ്റ് ഹൗസിംഗ് ബോർഡിന്റെ പനമ്പിള്ളി നഗറിലെ കെട്ടിടത്തിന്റെ 8-ാംമത്തെ നിലയിൽ നിന്നും (ഏകദേശം 2000 sq.ft) സ്ഥലം മൂന്ന് ആഴ്ചക്കുള്ളിൽ കൈവശപ്പെടുത്തുന്നതിനും ആവശ്യമായ ഉപകരണങ്ങളും ഫിറ്റിങ്ങുകളും വാങ്ങിക്കുകയോ നൽകുകയോ ചെയ്തും വിഭജനങ്ങൾ നടത്തിയും ഫാൾസ് സീലിംഗ്, പരവതാനി മുതലായവ നൽകിയും കമ്മീഷന്റെ ഉപയോഗത്തിനായി ആ സ്ഥലം രൂപഭേദം വരുത്തി നൽകണമെന്നും എറണാകുളം ജില്ലാ കളകക്ടറോട് ഇതിനാൽ നിർദ്ദേശിക്കുന്നു.

സർക്കാർ 01.01.2014 മുതൽ പ്രാബ്യലത്തോടെ (റിട്ടയേർഡ്) സെലക്ഷൻ ഗ്രേഡ് ജില്ലാ ജഡ്ജി ശ്രീ.പി.എസ്.ദിവാകരനെ കമ്മീഷന്റെ സെക്രട്ടറിയായി നിയമിക്കുകയും അദ്ദേഹത്തെ ശ്രീ.ജി.ശിവരാജൻ അന്വേഷണ കമ്മീഷന്റെ ഡ്രായിംഗ് ആന്റ് ഡിസ്ബേഴ്സിംഗ് ഓഫീസറായി സ്ഥാനനിർദ്ദേശം ചെയ്യുകയും ചെയ്തു.

സർക്കാർ വീണ്ടുമൊരുത്തരവ്, 16.01.2014 തീയതിയിലെ G.O (Rt) No.193/2014/Home പുറപ്പെടുവിച്ചു, അതിലെ പ്രസക്തഭാഗം ഇപ്രകാരമാണ്.

> 'എറണാകുളം ജില്ലാകളക്ടർ 3-ാംമത് പരാമർശിച്ച അദ്ദേഹത്തിന്റെ കത്ത് പ്രകാരം, കേരള സ്റ്റേറ്റ് ഹൗസിംഗ് ബോർഡ് കെട്ടിടത്തിന്റെ നവീകരണ ജോലി ചെയ്യുന്നതിനായി 14,00,000/ രൂപ (പതിനാല് ലക്ഷം രൂപമാത്രം)യുടെ ഒരു എസ്റ്റിമേറ്റ് കേരള സ്റ്റേറ്റ് ഹൗസിംഗ് ബോർഡ് റീജിയണൽ എഞ്ചിനീയർ സമർപ്പിച്ചതായി അറിയിച്ചിട്ടുണ്ട്.
>
> സർക്കാർ വിഷയം വിശദമായി പരിശോധിക്കുകയും ജസ്റ്റിസ് ജി.ശിവരാജൻ അന്വേഷണ കമ്മീഷന്റെ പ്രവർത്തനത്തിനായി കൊച്ചിയിലെ കേരള സ്റ്റേറ്റ് ഹൗസിംഗ് ബോർഡ് കെട്ടിടത്തിന്റെ 8-ാം നിലയുടെ നവീകരണത്തിനായി 14,00,000/ രൂപ (പതിന്നാല് ലക്ഷം രൂപ മാത്രം) അനുവദിക്കുകയും ചെയ്യുന്നു.
>
> ഇത് സംബന്ധിച്ച ചെലവുകൾ 2053-00-093-99-34 (NP) എന്ന ഹെഡ് ഓഫ് അക്കൗണ്ടിൻ കീഴിൽ ലഭ്യമായ വിഹിതത്തിൽ നിന്നും നിർവഹിക്കേണ്ടതാണ്. കൊച്ചി, ഹൗസിംഗ് ബോർഡ്, പി & സി ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർക്ക് പണിയുമായി മുന്നോട്ട് പോകുന്നതിനും സമയത്ത പൂർത്തീകരിക്കുന്നതിനും ആവശ്യമായ നിർദ്ദേശം നൽകിയ എറണാകുളം ജില്ലാകളക്ടറുടെ നടപടിയും ഇതിനാൽ സാധൂകരിക്കുന്നു.'

ജസ്റ്റിസ് ജി.ശിവരാജൻ അന്വേഷണകമ്മീഷന്റെ നിർദ്ദേശപ്രകാരം ഉൾപ്പെട്ടിട്ടുള്ള വിഷയങ്ങൾ അന്വേഷിക്കുന്നതിനുവേണ്ടി കൊച്ചി, പനമ്പിള്ളി നഗറിലെ കേരള സ്റ്റേറ്റ് ഹൗസിംഗ് ബോർഡ് കെട്ടിടത്തിലെ 8-ാം നിലയിലുള്ള ജസ്റ്റിസ് ജി.ശിവരാജൻ അന്വേഷണ കമ്മീഷന്റെ ഓഫീസിലേക്ക് ഒരു സർക്കിൾ ഇൻസ്പെക്ടറുടേയും സബ്ഇൻസ്പെക്ടറുടേയും 4 സിവിൽ പോലീസ് ഓഫീസർമാരുടേയും സേവനം പ്രയോജനപ്പെടുത്തികൊണ്ട് ഒരു അന്വേഷണ സംഘം രൂപീകരിക്കുന്ന

തിന സംസ്ഥാന പോലീസ് ചീഫിനോട് 04.02.2014 തീയതിയിലെ സർക്കാർ ഉത്തരവ് G.O (Rt) No.417/2014/Home മുഖേന സർക്കാർ നിർദ്ദേശിച്ചു.

(റിട്ടയേർഡ്) ഹൈക്കോടതി ജഡ്ജി ജസ്റ്റിസ് ശിവരാജൻ അന്വേഷണ കമ്മീഷന്റെ വസതി യായ രാജാസ്, ഹൗസ് നം.39/3300 എ, കെ.എസ്.എൻ.മേനോൻ റോഡ്, കൊച്ചി-682016-ലും 3 സിവിൽ പോലീസ് ഓഫീസർമാർ ഉൾപ്പെട്ട (അഡീഷണൽ 1) സുരക്ഷ സംസ്ഥാന പോലീസ് ചീഫ് ഒരുക്കേണ്ടതാണ്.

ഡ്രൈവർമാരെ നിയമിക്കാതെ രണ്ട് വാഹനങ്ങൾ, ഒന്ന് ജസ്റ്റിസ് ജി.ശിവരാജൻ അന്വേഷണ കമ്മീഷന്റെ ചെയർമാന്റെ ഉപയോഗത്തിനുവേണ്ടിയും ഓഫീസ് ആവശ്യങ്ങൾക്കായി കമ്മീഷന്റെ സെക്രട്ടറി ശ്രീ.പി.എസ്.ദിവാകരനുവേണ്ടിയും സംസ്ഥാന പോലീസ് ചീഫ് നൽകേണ്ടതാണ്. ഡ്രൈവർമാരായി താത്കാലിക നിയമനം നടത്തുന്നതിനും അതിന്റെ വിശദാംശങ്ങൾ അറിയിക്കു ന്നതിനും കമ്മീഷനെ അധികാരപ്പെടുത്തി.

അന്വേഷണ കമ്മീഷന്റെ തീർപ്പാക്കലിന ഒരു അന്വേഷണ സംഘമെന്ന നിലയിൽ 6 പോലീസ് ഉദ്യോഗസ്ഥരുടെ സേവനം സംസ്ഥാന പോലീസ് ചീഫ് 01.03.2014 തീയതിയിലെ നടപടി ക്രമം നം. T8/124302/2013 പ്രകാരം നൽകിയിട്ടുണ്ട്. (Ext.X 663 (b))

കമ്മീഷന പല വിവരങ്ങളും ശേഖരിക്കേണ്ടതും ഒത്തുനോക്കേണ്ടതും കമ്മീഷന്റെ മുമ്പാകെ വെളിവാകുന്ന വസ്തുതകൾ പരിശോധിക്കേണ്ടതും നിയമത്തിന്റെ വെളിച്ചത്തിൽ അവ സൂക്ഷ്മപ രിശോധന നടത്തേണ്ടതുമായതിനാൽ കമ്മീഷനെ സഹായിക്കുന്നതിനായി ഒരു അഡ്വക്കേറ്റിനെ കൗൺസലായി താൽക്കാലികാടിസ്ഥാനത്തിൽ പ്രതിമാസ റീറ്റെയിനർ ഫീസിലും സിറ്റിംഗ് ഫീസിലും നിയമിച്ചിരുന്നു.

സർക്കാർ, 03.03.2014 തീയതിയിലെ G.O (Rt) No.731/2014/Home ഉത്തരവ് പുറപ്പെടുവിക്കു കയും അതിലൂടെ സർക്കാർ അന്വേഷണ കമ്മീഷന ഇനിപ്പറയുന്ന താൽക്കാലിക തസ്തികകൾ അനുവദിക്കുകയും ചെയ്തു.

1. പ്രൈവറ്റ് സെക്രട്ടറി

(സീനിയർ സ്റ്റെനോ ഗ്രാഫറുടെ ഗ്രേഡിലുള്ളത്) - 1

2. പേഴ്സണൽ പ്യൂൺ - 2

3. അക്കൗണ്ടന്റ് (ഗസറ്റഡ് കേഡർ) - 1

4. കോർട്ട് ഓഫീസർ (ഗസറ്റഡ് കേഡർ) - 1

അന്വേഷണ കമ്മീഷൻ ചെയർമാൻ (റിട്ടയേർഡ്) ഹൈക്കോടതി ജഡ്ജി ശ്രീ.ജി.ശിവരാജന്റെ സേവന വ്യവസ്ഥകൾ കേരള ഹൈക്കോടതിയിലെ സിറ്റിംഗ് ജഡ്ജിയുടേതിന സമാനമാണെന്നും കമ്മീഷന്റെ സെക്രട്ടറി (റിട്ടയേർഡ്) സെലക്ഷൻ ഗ്രേഡ് ജില്ലാ ജഡ്ജി ശ്രീ.പി.എസ്.ദിവാകരന്റെ സേവന വ്യവസ്ഥകൾ, ഭേദഗതി ചെയ്യപ്പെട്ട പ്രകാരമുള്ള കേരള സർവീസ് ചട്ടങ്ങൾ ഭാഗം III-ലെ ചട്ടം 100-ലെ വ്യവസ്ഥകളനുസരിച്ച് നിശ്ചയിക്കുന്നതാണെന്നും സർക്കാർ ഉത്തരവായി.

തട്ടിപ്പിൽ ഉൾപ്പെട്ട ആളുകളെ സംബന്ധിച്ച് കിട്ടിയ പരാതികളിൽ ഉന്നയിച്ച വിഷയങ്ങൾ ശേഖരിക്കുകയും ഒത്തുനോക്കുകയും തരംതിരിക്കുകയും ചെയ്തുകൊണ്ട് കമ്മീഷനെ സഹായിക്കുന്നതിനായി ഒരു നോഡൽ ഓഫീസറായി പ്രവർത്തിക്കുന്നതിന എറണാകുളം സബ് യൂണിറ്റ്, EOW II, Dysp CBCID ശ്രീ. ബിജോ അലക്സാണ്ടറെ സർക്കാർ 14.08.2014 തീയതിയിൽ G.O (Rt) No 2248/2014/Home പ്രകാരം തുടർന്ന് നിയമിക്കുകയുണ്ടായി.

കമ്മീഷൻ അതിന്റെ ഓഫീസ് സജ്ജീകരിച്ചതിനുശേഷം ഉടൻ 2014 മാർച്ച് ആദ്യ ആഴ്ചയിൽ, സോളാർ തട്ടിപ്പുമായി ബന്ധപ്പെട്ട ആരോപണങ്ങളെ കുറിച്ച് അറിയാവുന്ന എല്ലാ ആളുകളിൽ നിന്നും നിവേദനങ്ങൾ ക്ഷണിച്ചുകൊണ്ട് കേരള ഗസറ്റിലും ഇംഗ്ലീഷിലെയും മലയാളത്തിലെയും പ്രധാന ദിനപത്രങ്ങളിലും വിജ്ഞാപനം പ്രസിദ്ധീകരിക്കുന്നതിനുവേണ്ടിയുള്ള നടപടികളെടുത്തു.

സ്പീക്കറും ഡെപ്യൂട്ടി സ്പീക്കറും ഒഴികെ മുഖ്യമന്ത്രിയും മന്ത്രിമാരും ഉൾപ്പെടെ നിയമസഭയിലെ എല്ലാ അംഗങ്ങൾക്കും നോട്ടീസുകൾ നൽകിയിരുന്നു. സ്പീക്കറുടേയും ഡെപ്യൂട്ടി സ്പീക്കറുടേയും അറിവിനായി നിയമസഭാ സെക്രട്ടറിക്കും നോട്ടീസ് നൽകിയിരുന്നു. പ്രമുഖ രാഷ്ട്രീയ പാർടികളുടെ ഔദ്യോഗിക ഭാരവാഹികൾ, എസ്.എൻ.ഡി.പി, എൻ.എസ്.എസ്, മറ്റ് ചില എൻ.ജി. ഒകൾ എന്നിവർക്കും നോട്ടീസ് നൽകിയിരുന്നു. അഡീഷണൽ ഡയറക്ടർ ജനറൽ ഓഫ് പോലീസ് (സൗത്ത് സോൺ) ശ്രീ.എ.ഹേമചന്ദ്രൻ, ഐ.പി.എസ് തലവനായ പ്രത്യേക അന്വേഷണ സംഘം അന്വേഷിച്ച 33 ക്രൈം കേസുകളിലെ എല്ലാപരാതിക്കാർക്കും /ഇരകൾക്കും ആ കേസുകളിലെ എല്ലാ പ്രതികൾക്കും നോട്ടീസ് നൽകിയിരുന്നു. എം.എൽ.എമാർ, രാഷ്ട്രീയപാർടികൾ, സമുദായ സംഘടനകൾ, എൻ.ജി.ഒകൾ എന്നിവയിൽ ചിലരിൽ നിന്നും മറുപടികൾ കിട്ടിയെങ്കിലും അവരിൽ നിന്നും വേണ്ടത്ര പ്രതികരണമുണ്ടായില്ല.

ചില വ്യക്തികളും സംഘടനകളും പൊതുതാൽപര്യാർത്ഥം ഹർജികൾ ഫയൽ ചെയ്യുകയും അവരെ അന്വേഷണത്തിൽ കക്ഷി ചേർക്കുന്നതിനും വക്കീൽമാരെകൊണ്ട് പ്രതിനിധീകരിക്കുന്നതിനും അപേക്ഷിക്കുകയുണ്ടായി.

''സോളാർ തട്ടിപ്പും ബന്ധപ്പെട്ട സാമ്പത്തിക ഇടപാടുകളും'' എന്ന വിഷയത്തിൽ ഈ കമ്മീഷൻ നടത്തുന്ന അന്വേഷണത്തിൽ കക്ഷി ചേർക്കുന്നതിനുവേണ്ടി ആറ് ആളുകൾ IA No. 1 മുതൽ 6/2014 വരെ അപേക്ഷകൾ ഫയൽ ചെയ്തു.

1-ാം ഹർജിക്കാരൻ (2014-ലെ IA നം-1-ലെ ഹർജിക്കാരൻ) പ്രധാനമായും തിരുവനന്തപുരം ജില്ലയിലെ വർക്കലയിലെ കോടതികളിൽ പ്രാക്ടീസ് ചെയ്യുന്ന ഒരു അഡ്വക്കേറ്റാണ്. ഇതുപോലെയുള്ള കമ്മീഷനുകളിൽ സ്വമേധയാ കക്ഷികൾക്കുവേണ്ടി ഹാജരായികൊണ്ടിരിക്കുകയാണെന്നും പൊതുപ്രാധാന്യമുള്ള ഇത്തരം വിഷയങ്ങളിൽ വിജയകരമായി പ്രോസിക്യൂട്ട് ചെയ്തുകൊണ്ടിരിക്കുകയാണെന്നും അദ്ദേഹം പറഞ്ഞു. അന്വേഷണത്തിൽ പ്രസക്തിയുള്ളതായ ചില രേഖകൾ അദ്ദേഹം ഹാജരാക്കി. സരിത.എസ്.നായരും മറ്റുള്ളവരും നടത്തിയ സോളാർ അഴിമതിക്ക് പിന്നിലുള്ളവരായ രാഷ്ട്രീയ പാർടികൾ, സർക്കാർ ഉദ്യോഗസ്ഥർ മുതലായവരുടെ പങ്കാളിത്തം സംബന്ധിച്ച കൂടുതൽ തെളിവ് ഹാജരാക്കാൻ അദ്ദേഹം ആഗ്രഹിക്കുന്നു. അദ്ദേഹം ഈ ആവശ്യത്തിലേക്കായി അദ്ദേഹത്തെ അന്വേഷണത്തിലെ ഒരു കക്ഷിയാക്കുന്നതിനുള്ള ഒരു ഉത്തരവിനായി അപേക്ഷിക്കുന്നു.

2-ാം ഹർജിക്കാരൻ (2014 ലെ IA നം.2 ലെ ഹർജിക്കാരൻ) അയാളുടെ മേൽവിലാസം സൂചിപ്പിക്കുന്നതുപോലെ ആന്റി കറപ്ഷൻ ആന്റ് ഹ്യൂമൻ റൈറ്റ്സ് പ്രൊട്ടക്ഷൻ കൗൺസിലിന്റെ പ്രസി

ഡന്റാണ്. പാലക്കാട് മലബാർ സിമന്റ്സിന്റെ പ്രവർത്തനങ്ങളിലെ അഴിമതിയും ക്രമക്കേടുകളും പൊതുജനശ്രദ്ധയിൽ കൊണ്ടുവരുന്നതിനും അതിലൂടെ വിജിലൻസ് അന്വേഷണത്തിന ഉത്തരവാ യതും ആ സംഘടനയുടെ മുൻകാല അനുഭവമായി പറയുന്നു. സോളാർ തട്ടിപ്പിൽ സി.ബി.ഐ അന്വേഷണത്തിന ഉത്തരവിടണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് കിഴക്കനേല സുധാകരൻ ഫയൽ ചെയ്യുകയും പിന്നീട് പിൻവലിക്കുകയും ചെയ്ത WP ( C) No.17092/2013-ൽ കക്ഷി ചേർക്കണ മെന്നാവശ്യപ്പെട്ടുകൊണ്ട് അദ്ദേഹം ബഹു. ഹൈക്കോടതിയെ സമീപിച്ചിട്ടുണ്ട്. കസ്റ്റമേഴ്സിൽ നിന്നും പ്രതി ശേഖരിച്ച തുക ചെലവഴിച്ചത്, ആ തുക ഉപയോഗിച്ച് ആർജ്ജിച്ച ആസ്തികൾ, മന്ത്രിമാർ തുടങ്ങിയവർ ഉൾപ്പെടെയുള്ള ഉന്നത വ്യക്തികളുമായി പ്രതികൾക്കുള്ള സ്വാധീനം എന്നിവ സംബന്ധിച്ച് സംസ്ഥാന പോലീസ് ചീഫ് ശരിയായ അന്വേഷണം നടത്തിയില്ലെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. സരിത.എസ്.നായർക്കുള്ള ഉന്നത ബന്ധം കാണിക്കുന്നതിനുവേണ്ടി അവരുടെ മൊബൈൽ നമ്പറിലുള്ള മൊബൈൽ ഫോൺ വിളികളുടെ വിശദാംശങ്ങൾ ഹർജിക്കാ രൻ ഹാജരാക്കി. ആവശ്യപ്പെട്ട പ്രകാരം ഹർജിക്കാരൻ പത്രികയും ഫയൽ ചെയ്തു. കേരള നിയമ സഭയുടെ വെബ് സൈറ്റിൽ നിന്നും ഡൗൺ ലോഡ് ചെയ്ത കേരള നിയമസഭയുടെ 9-ാം സെഷന്റെ 2013 ജൂൺ 13, 14, 17, 20 തീയതികളിലെ നടപടിക്രമങ്ങൾ അദ്ദേഹം ഹാജരാക്കുകയും അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ടേംസ് ഓഫ് റഫറൻസിന്റെ ഒന്നാം ഇനം തീരുമാനിക്കുന്നതിന അത് പ്രസക്തവും ഉപയോഗപ്രദവുമാണെന്നാണ്. വിവാദ വിഷയങ്ങൾ സംബന്ധിച്ച് വാക്കാലും രേഖകളാലും ഉള്ള കൂടുതൽ തെളിവുകൾ ഹാജരാക്കുന്നതിന അദ്ദേഹം ആഗ്രഹിക്കുന്നു. അന്വേ ഷണത്തിൽ വിസ്തരിക്കേണ്ടതായ സാക്ഷികളുടെ ഒരു പട്ടികയും അദ്ദേഹം ഹാജരാക്കി.

3-ാം ഹർജിക്കാരൻ (2014-ലെ I.A നം 3-ലെ ഹർജിക്കാരൻ) ഭാരതീയ ജനതാപാർടിയുടെ സംസ്ഥാന ജനറൽ സെക്രട്ടറിയാണ്. അദ്ദേഹം ഒരു പൊതുപ്രവർത്തകനും രാഷ്ട്രീയ പ്രവർത്തക നുമാണ്. ശേഖരിച്ച വസ്തുതകളുടെ അടിസ്ഥാനത്തിൽ, അധികാരത്തിന്റെ ഇടനാഴികളിൽ പോലും സ്വാധീനശക്തിയുള്ള സ്വാധീനമുള്ള ഒരു സ്ത്രീയായ ശ്രീമതി. സരിത.എസ്.നായരാണ് അഴിമതിക്ക് പിന്നിലുള്ള പ്രധാന വ്യക്തിയെന്നാണ് പറയുന്നത്. പത്തനംതിട്ടയിലെ ബിസിനസുകാ രനായ ശ്രീ.ആർ.ശ്രീധരൻ നായർ ഉൾപ്പെടെ അനേകം പേരെ കബളിപ്പിച്ചത് സരിത.എസ്.നായരും അവരുടെ ഭർത്താവും ചേർന്നാണെന്നും പറയുന്നുണ്ട്. ഈ ഇടപാടുകളിലെല്ലാം സംസ്ഥാനത്തെ ബഹു. മുഖ്യമന്ത്രി ഉൾപ്പെടെയുള്ള പ്രധാന രാഷ്ട്രീയ വ്യക്തിത്വങ്ങൾ ഉൾപ്പെട്ടിട്ടുണ്ടെന്നും തെളിവ് ഹാജരാക്കുന്നതിനും ഇതിനകം മൊഴി കൊടുത്തവരെ ക്രോസ് വിസ്താരം നടത്തുന്ന തിനും ഹർജിക്കാരന ഒരവസരം നൽകുകയാണെങ്കിൽ ഇതെല്ലാം വെളിച്ചത്ത് കൊണ്ടുവരാൻ കഴി യുമെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. ഡൽഹിയിലും തിരുവനന്തപുരത്തും മറ്റ് പല സ്ഥലങ്ങ ളിലുമുള്ള സ്വാധീനശക്തിയുള്ള പല ആളുകളുമായി ചേർന്നുള്ള കുറ്റത്തിലുള്ള അവരുടെ പങ്ക് തെളിയിക്കുന്നതിനുള്ള വസ്തുക്കൾ ഹർജിക്കാരന്റെ പക്കലുണ്ടെന്നും കമ്മീഷന റഫർ ചെയ്തി ട്ടുള്ള പ്രശ്നങ്ങൾക്ക് ഉത്തരം നൽകുന്നതിൽ അവ വളരെ പ്രസക്തമാണെന്നും പറയുന്നു. സമയം അനുവദിക്കുകയാണെങ്കിൽ രേഖകൾ സഹിതമുള്ള കൂടുതൽ സ്റ്റേറ്റ്മെന്റ് ഫയൽ ചെയ്യുന്നതാ ണെന്നും പറയുന്നുണ്ട്.

4-ാം ഹർജിക്കാരൻ (I.A നം 4/2014-ലെ ഹർജിക്കാരൻ) PWD-യിൽ നിന്നും റിട്ടയർ ചെയ്ത ഒരു എഞ്ചിനീയറാണ്. അദ്ദേഹം ന്യൂഡൽഹി കേരള ഹൗസിൽ തങ്ങിയിരുന്നതും ഇപ്പോൾ തിരുവ നന്തപുരം ലാ അക്കാദമിയിൽ എൽ.എൽ.ബി കോഴ്സിന പഠിക്കുകയുമാണ്. ഒരു പൊതുക്കാര്യ പ്രസക്തനാണ് അദ്ദേഹമെന്ന് പറയുന്നു. സ്റ്റേറ്റ്മെന്റിനോടൊപ്പം അച്ചടിച്ച കുറെ വസ്തുക്കളും ഹാജരാക്കുകയുണ്ടായി. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ അവ അന്വേഷണത്തിന പ്രസക്തവും ഉപയോഗപ്രദവുമെന്നാണ്. ഇതിനുപുറമെ, പ്രസ്തുത ആവശ്യത്തിലേക്കായി വാക്കാലും രേഖാമൂ

ലവുമുള്ള കൂടുതൽ തെളിവ് നൽകുന്നതിന അദ്ദേഹം ആഗ്രഹിക്കുന്നു. ഉന്നയിച്ച ആരോപണങ്ങ ളുടെ സത്യം പുറത്തുകൊണ്ടുവരുന്നതിന വിസ്തരിക്കേണ്ടതായ 13 സാക്ഷികളുടെ ഒരു പട്ടികയും അദ്ദേഹം സമർപ്പിച്ചു.

5-ാം ഹർജിക്കാരൻ (2014-ലെ IA നം 5-ലെ ഹർജിക്കാരൻ)ആൾ ഇന്ത്യാ ലായേഴ്സ് യൂണി യൻ, കേരള സംസ്ഥാനകമ്മിറ്റി, രാമൻ മേനോൻ ലെയിൻ, എസ്.ആർ.എം റോഡ്, എറണാകുളം അതിന്റെ സെക്രട്ടറി ബി.രാജേന്ദ്രൻ മുഖേന പ്രതിനിധീകരിക്കപ്പെട്ടു. ഭരണത്തിൽ സർക്കാരും അതിന്റെ ഏജൻസികളും നടത്തുന്ന നിയമവിരുദ്ധ പ്രവൃത്തികൾക്കും സമൂഹത്തെ ദോഷകരമായി ബാധിക്കുന്ന അങ്ങനെയുള്ള മറ്റ് വിഷയങ്ങൾക്കും എതിരെ പോരാടുകയാണ് യൂണിയന്റെ ലക്ഷ്യ ങ്ങളിലൊന്നെന്ന് പറയുന്നു. ഹർജിക്കാരന്റെ ശ്രദ്ധയിൽ വന്നിട്ടുള്ള വസ്തുതകൾ, വസ്തുക്കൾ, സാഹചര്യങ്ങൾ എന്നിവ ഈ വിപത്തിന്റെ ഫലങ്ങളും പ്രത്യാഘാതങ്ങളും വെളിവാക്കുന്നതിന പര്യാപ്തമാകുമെന്നും പറയുന്നു. ഇങ്ങനെയുള്ള സാഹചര്യങ്ങളിൽ സാമൂഹ്യസുരക്ഷയിലും സംസ്ഥാനത്തിന്റെ ക്ഷേമത്തിനും യൂണിയൻ അതീവ തൽപരരാണെന്നും പറയുന്നു. കമ്മീഷന്റെ അനുവാദത്തോടുകൂടി പ്രസക്തമായ വസ്തുതകളും രേഖാമൂലമുള്ള തെളിവുകളും സഹിതം വിശ ദമായ ഒരു സ്റ്റേറ്റ്മെന്റും ഹർജിക്കാരൻ ഫയൽ ചെയ്തു.

6-ാം ഹർജിക്കാരൻ (2014-ലെ IA നം 6-ലെ ഹർജിക്കാരൻ) ഒരു അഡ്വക്കേറ്റും രാജ്യത്ത് സംശുദ്ധമായ രാഷ്ട്രീയവും അഴിമതിയില്ലാത്ത ഭരണവും കെട്ടിപ്പടുക്കുന്നതിൽ തൽപരനായ ഒരു സാമൂഹ്യപ്രവർത്തകനുമാണ്. അദ്ദേഹം അഴിമതി രഹിത കേരളം പടുത്തുയർത്തുന്നതിന യത്നി ക്കുന്ന M/s ആന്റി കറപ്ഷൻ പീപ്പിൾസ് മൂവ്മെന്റിന്റെ വൈസ് പ്രസിഡന്റാണ്. അഴിമതി പ്രവർത്ത നങ്ങളിൽ ആസക്തരായ ആളുകളാണ് കേരള മുഖ്യമന്ത്രിയുടെ ഓഫീസിലുണ്ടായിരുന്നതെന്ന താണ് സോളാർ തട്ടിപ്പുമായി ബന്ധപ്പെട്ടുള്ള പ്രധാന ആരോപണമെന്നാണ് അദ്ദേഹം പറയുന്നത്. സംസ്ഥാനത്തെ മുഖ്യമന്ത്രിയുടെ ഓഫീസ് ഏത് തരത്തിലുള്ള അഴിമതിയിൽ നിന്നും മുക്തമായി രിക്കണമെന്നാണ് അദ്ദേഹം പറയുന്നത്. അദ്ദേഹത്തെ കക്ഷി ചേർക്കുകയാണെങ്കിൽ അന്വേഷണ ത്തിൽ ഉയർന്നു വരാവുന്ന മിക്കവാറും പ്രശ്നങ്ങളും പരഹരിക്കുന്നതിന കമ്മീഷനെ സഹായിക്കു ന്നതിന അദ്ദേഹത്തിന കഴിയുമെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. കമ്മീഷന്റെ അനുവാദത്തോ ടുകൂടി വിശദമായ ഒരു സ്റ്റേറ്റ്മെന്റ് അദ്ദേഹം സമർപ്പിച്ചു.

1-ാം ഹർജിക്കാരൻ, ഇതിനകം പറഞ്ഞതുപോലെ ഒരു അഡ്വക്കേറ്റാണ്; 2-ാം ഹർജിക്കാരനെ പ്രാക്ടീസ് ചെയ്യുന്ന അഡ്വക്കേറ്റായ Mr.ബി.എച്ച്.മൻസൂർ പ്രതിനിധീകരിക്കുന്നു. 3-ാം ഹർജിക്കാ രനെ പ്രാക്ടീസ് ചെയ്യുന്ന വക്കീലായ Mr. കൃഷ്ണദാസ് നായർ പ്രതിനിധീകരിക്കുന്നു. 4-ാം ഹർജിക്കാരനെ ഹൈക്കോടതിയിൽ പ്രാക്ടീസ് ചെയ്യുന്ന അഡ്വക്കേറ്റായ ശ്രീ.സി. രാജേന്ദ്രൻ പ്രതിനിധീകരിക്കുന്നു; 5-ാം ഹർജിക്കാരൻ ഒരു ലായേഴ്സ് യൂണിയനാണ് അതിനെ ഹൈക്കോടതി യിലെ സീനിയർ അഡ്വക്കേറ്റ് ശ്രീ.കെ.കെ.രവീന്ദ്രനാഥ് പ്രതിനിധീകരിക്കുകയും സഹപ്രവർത്തകർ സഹായിക്കുകയും ചെയ്യുന്നു. 6-ാം ഹർജിക്കാരൻ ഹൈക്കോടതിയിൽ പ്രാക്ടീസ് ചെയ്യുന്ന ഒരു അഡ്വക്കേറ്റാണ്.

2014-ലെ I.A നം, 1, 2, 3, 4 എന്നിവയിൽ കേരള സർക്കാരിനുവേണ്ടി ഗവൺമെന്റ് സെക്രട്ടേറിയ റ്റിലെ ആഭ്യന്തര വകുപ്പിലെ സർക്കാരിന്റെ അണ്ടർ സെക്രട്ടറി പൊതുവായ ഒരു എതിർ സത്യവാ ങ്മൂലം ഫയൽ ചെയ്യുകയുണ്ടായി. കമ്മീഷൻ, വിഷയം വിശദമായി പരിഗണിക്കുകയും കക്ഷി ചേർക്കുന്നത് താഴെ പറയും പ്രകാരം അനുവദിക്കുകയും ചെയ്തു.

ഈ I.A കളിലെ ഹർജിക്കാർ മുഖ്യപ്രതിയുടെ സോളാർ ഇടപാടുകളിൽ നേരിട്ട് ഉൾപ്പെട്ടിട്ടുള്ള വരല്ല. M/s ബിജു രാധാകൃഷ്ണനും സരിതാ.എസ്.നായർക്കും എതിരെ സംസ്ഥാനത്തെ വിവിധ കോടതികളിൽ നിലവിലുള്ള ക്രിമിനൽ കേസുകളിലും അവർ തട്ടിപ്പിന്റെ ഇരകളല്ല. കമ്മീഷൻ വഴി അന്വേഷണത്തിന ഉത്തരവായ ആരോപണങ്ങളുടെ പരിധിയിലും അവർ വരുന്നില്ല. അവർ മൂന്നാം കക്ഷികളാണ്. അതുപോലെ ഈ അന്വേഷണത്തിന്റെ ഫലം അവരെ ഹാനികരമായി ബാധിക്കുന്ന തുമല്ല. പ്രത്യേകിച്ച്, വിഷയത്തിലെ പൊതുപ്രാധാന്യം കണക്കിലെടുത്ത്, അന്വേഷണത്തിൽ ഉൾപ്പെട്ടിട്ടുള്ള വിവിധ വിഷയങ്ങൾ സംബന്ധിച്ച യാഥാർത്ഥ്യം കണ്ടെത്തുന്നതിന കമ്മീഷനെ സഹായിക്കുകയെന്നത് മാത്രമാണ് അവരുടെ താൽപര്യം.

ഈ സാഹചര്യത്തിൽ താഴെ പറയുന്ന ഉത്തരവുകൾ പുറപ്പെടുവിക്കുന്നു:

1) നം 1 മുതൽ 6 വരെയുള്ള IA യിലെ ഹർജിക്കാരെ, താഴെ പറയുന്ന വ്യവസ്ഥകൾക്കും നിയന്ത്രണങ്ങൾക്കും വിധേയമായി, സൗകര്യപൂർവ്വം A മുതൽ F വരെ കക്ഷികളായി അന്വേ ഷണത്തിൽ കക്ഷി ചേർക്കുന്നു:

എ. കമ്മീഷന്റെ എല്ലാ സിറ്റിങ്ങുകളിലും ഹർജിക്കാർക്ക് ഒരു അവകാശമെന്ന നിലയിൽ പങ്കെടുക്കാനാവില്ല.

ബി. നടപടിക്രമം നിലവിലിരിക്കുമ്പോൾ അവർക്ക് ആവശ്യമാകുന്ന മുറയ്ക്ക് തെളിവി നുള്ള രേഖകൾ സത്യവാങ്മൂലത്തോടൊപ്പം ഫയൽ ചെയ്യുന്നതിന അവരെ അനുവദിക്കുന്നു.

സി. അന്വേഷണവുമായി ബന്ധപ്പെട്ട ആരോപണങ്ങളും/അല്ലെങ്കിൽ മറ്റു കാര്യങ്ങളും തെളിയിക്കുന്നതിന വിസ്തരിക്കേണ്ട സാക്ഷികളുടെ പട്ടിക അവർക്ക് ഫയൽ ചെയ്യാവുന്നതാ ണ്.

ഡി. സാക്ഷികളെ വിസ്തരിക്കാനും/അല്ലെങ്കിൽ മറ്റുള്ളവർ നൽകിയ സ്റ്റേറ്റ്മെന്റുകളുമായി ബന്ധപ്പെട്ട് അവരെ ക്രോസ് വിസ്താരം ചെയ്യാനും അവരെ അനുവദിക്കണമോയെന്ന് അന്വേ ഷണത്തിന്റെ ഉചിതമായ ഘട്ടങ്ങളിൽ കമ്മീഷൻ തീരുമാനിക്കുന്നതാണ്. മേൽപറഞ്ഞ കാര്യ ങ്ങൾ സംബന്ധിച്ച് അവരുടെ സാന്നിധ്യം ആവശ്യമാകുന്ന മുറയ്ക്ക് ഈ കമ്മീഷൻ നോട്ടീസ് നൽകുന്നതാണ്.

24.07.2014 തീയതിയിലെ ഉത്തരവ് പ്രധാനപ്പെട്ട ഉത്തരവുകളടങ്ങിയ വാല്യത്തിൽ ക്രമ.നം 1 ആയി ലഭ്യമാണ്.

അന്വേഷണത്തിന്റെ അടുത്ത ഘട്ടത്തിലേക്ക് പ്രവേശിക്കുന്നതിനുള്ള അരങ്ങൊരുങ്ങി. മുമ്പ് പറഞ്ഞതുപോലെ അന്വേഷണത്തിലെ ഒന്നാമത്തെ ഇനം, 'സോളാർ തട്ടിപ്പ്, അനുബന്ധ സാമ്പ ത്തിക ഇടപാടുകൾ എന്നിവ സംബന്ധിച്ച് കേരള നിയമസഭയ്ക്കുള്ളിലും പുറത്തും ഉന്നയിക്കപ്പെ ട്ടിട്ടുള്ള ആരോപണങ്ങളിൽ എന്തെങ്കിലും അടിസ്ഥാനമുണ്ടോ. (ശേഷിച്ചവ തൽക്കാലം ഒഴിവാ ക്കുന്നു). വിജ്ഞാപനത്തോടൊപ്പം ഈ ആരോപണങ്ങൾ ഒരു സ്റ്റേറ്റ് മെന്റിന്റെ രൂപത്തിൽ വിശദീ കരിച്ചിട്ടില്ല. ഈ അവസ്ഥയിൽ, ആരോപണങ്ങളെ കുറിച്ച് കൃത്യമായി മനസിലാക്കുന്നതിന- യഥാർത്ഥത്തിലുള്ള ആരോപണങ്ങൾ തന്നെ- പ്രസക്തമായ വസ്തുക്കൾ ശേഖരിക്കുകയും പരി ശോധിക്കുകയും ചെയ്യേണ്ടതായി വന്നു.

അതിനാൽ കമ്മീഷൻ, ആരോപണങ്ങൾ ശേഖരിക്കുന്നതിനുള്ള രേഖകൾ നൽകുന്നതിന സർക്കാരിനോടപേക്ഷിച്ചു. ഇടതുജനാധിപത്യമുന്നണി (എൽ.ഡി.എഫ്)യിൽ നിന്നും തിരുവനന്ത പുരം സിറ്റിസൺസ് പ്രൊട്ടക്ഷൻ ഫോറത്തിൽ നിന്നും കിട്ടിയ നിവേദനങ്ങളുടെ പകർപ്പുകൾ (പേപ്പർ ബുക്ക് വാല്യം III) സർക്കാർ അയച്ചു തന്നു. സോളാർ തട്ടിപ്പുമായി ബന്ധപ്പെട്ട്, 13-ാം കേരള നിയമസഭയുടെ 9-ാം സമ്മേളനത്തിന്റെ നിയമസഭാ നടപടികളുടെ പകർപ്പുകൾ നൽകുന്നതിനു വേണ്ടി കമ്മീഷൻ നിയമസഭാ സെക്രട്ടറിക്ക് എഴുതി. ആ സമയത്ത് ആ വിവരങ്ങൾ തിരുത്തലുകൾ വരുത്താത്തവയും പ്രസിദ്ധീകരണത്തിന ഉദ്ദേശിച്ചുള്ളവയുമല്ലാത്തതിനാൽ കേരള നിയമസഭയുടെ വെബ്സൈറ്റിൽ ആ വിവരങ്ങൾ ലഭ്യമാണെന്ന് അറിയിക്കുകയുണ്ടായി. അതനുസരിച്ച് ആ വിവരങ്ങൾ-13-ാം കേരള നിയമസഭയുടെ 9-ാം സമ്മേളനത്തിലെ 2013 ജൂൺ 13, 14, 17, 19, 20, 2013 ജൂലൈ 8, 9 തീയതികളിലെ നടപടികൾ കേരള നിയമസഭയുടെ വെബ് സൈറ്റിൽ നിന്നും ഡൗൺ ലോഡ് ചെയ്തു. 01.07.2013 തീയതിയിലെ നം.4854, 4994, 4996, 4998, 5000 & 5006, 9.07.2013 തീയതി യിലെ നം.6040, 6068, 6188 എന്നീ നക്ഷത്ര ചിഹ്നമിടാത്ത ചോദ്യങ്ങളും ഉത്തരങ്ങളും കൂടി ഡൗൺ ലോഡ് ചെയ്തു. (സഭാ നടപടികൾ പേപ്പർ ബുക്ക് വാല്യം IV )

സോളാർ തട്ടിപ്പും അനുബന്ധ സാമ്പത്തിക ഇടപാടുകളുമായി ബന്ധപ്പെട്ട് നിയമസഭയ്ക്ക് പുറത്ത് ഉന്നയിക്കപ്പെട്ടിട്ടുള്ള ആരോപണങ്ങൾ സംബന്ധിച്ച പത്രറിപ്പോർട്ടുകൾ നൽകുന്നതിനായി കമ്മീഷൻ തിരുവനന്തപുരം സെക്രട്ടറിയേറ്റിലെ വിവര-പൊതുജനസമ്പർക്ക വകുപ്പിനും എഴുതി. സോളാർ തട്ടിപ്പുമായി ബന്ധപ്പെട്ട് 15.06.2013 മുതൽ 28.03.2014 വരെ കാലയളവിലെ പത്ര റിപ്പോർട്ടുകൾ അടങ്ങിയ ഒരു സി.ഡി അവർ നൽകുകയുണ്ടായി.

സോളാർ തട്ടിപ്പുമായി ബന്ധപ്പെട്ട പത്ര റിപ്പോർട്ടുകളുടെ പകർപ്പുകൾ നൽകുന്നതിനായി അപേക്ഷിച്ചുകൊണ്ട് പ്രധാന ദിനപത്രങ്ങളുടെ എഡിറ്റർമാർക്കും കമ്മീഷൻ എഴുതുകയുണ്ടായി. മാതൃഭൂമി പത്രത്തിന്റെ എഡിറ്റർ, 15.06.2013 മുതൽ 30.10.2013 വരെ കാലയളവിൽ സോളാർ തട്ടിപ്പുമായി ബന്ധപ്പെട്ട റിപ്പോർട്ടുകളടങ്ങിയ അവരുടെ പത്രത്തിന്റെ പ്രസക്തമായ പേജുകൾ അയച്ചു തന്നു. (പേപ്പർ ബുക്ക് വാല്യം I) കോട്ടയം മനോരമ പബ്ലിക്കേഷൻസും 2013 ജൂൺ 14 മുതൽ 2013 ജൂലൈ 15 വരെ കാലയളവിലുള്ള അവരുടെ പത്രത്തിന്റെ പ്രസക്തമായ ഭാഗങ്ങൾ നൽകുകയുണ്ടായി. (പേപ്പർ ബുക്ക് വാല്യം II)

B മുതൽ F വരെയുള്ള കക്ഷികൾ, കക്ഷിചേർക്കുന്നതിനുള്ള അപേക്ഷയോടൊപ്പം, പ്രമുഖ ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച വിജ്ഞാപനമനുസരിച്ച് സമർപ്പിക്കുന്നതിനാവശ്യപ്പെട്ട സ്റ്റേറ്റ്മെന്റും ഫയൽ ചെയ്യുകയുണ്ടായി. അവരെ കക്ഷി ചേർത്തതിനുശേഷം കമ്മീഷൻ ഉത്തരവായതനുസരിച്ച്, അവർ, പ്രധാനമായും നിയമസഭാ നടപടികളുടേയും പത്ര റിപ്പോർട്ടുകളുടെയും സർക്കാർ മുമ്പാകെയുള്ള എൽ.ഡി.എഫിന്റെ നിവേദനത്തിന്റേയും ഉള്ളടക്കങ്ങളെ അടിസ്ഥാനമാക്കി ആരോപണങ്ങൾ സംബന്ധിച്ച സ്റ്റേറ്റ്മെന്റ് ഫയൽ ചെയ്തു. കമ്മീഷന്റെ അഡ്വക്കേറ്റും ആരോപണങ്ങൾ സംബന്ധിച്ച സ്റ്റേറ്റ്മെന്റ് ഫയൽ ചെയ്തു. മേൽപറഞ്ഞ കക്ഷികൾ ഫയൽ ചെയ്ത ആരോപണങ്ങൾ സംബന്ധിച്ച സ്റ്റേറ്റ്മെന്റിന്റെ പകർപ്പുകൾ കൈപ്പറ്റിയ, അഡ്വക്കേറ്റ് ജനറലിനെ സഹായിക്കുന്ന സീനിയർ ഗവൺമെന്റ് പ്ലീഡർ, അന്വേഷണ ഉത്തരവിനടിസ്ഥാനമായ ആരോപണങ്ങൾ സംബന്ധിച്ച് സ്റ്റേറ്റ്മെന്റ് ഫയൽ ചെയ്തില്ല. (പേപ്പർ ബുക്ക് വാല്യം V)

എന്നിരുന്നാലും ടേംസ് ഓഫ് റഫറൻസിലെ ഒന്നാം ഇനം സംബന്ധിച്ച് സ്റ്റേറ്റ്മെന്റ് ഫയൽ ചെയ്യുന്നതിന നാല് ആഴ്ച സമയം ആവശ്യപ്പെട്ടുകൊണ്ട് 17.09.2014-ൽ ഒരു വെരിഫൈഡ് പെറ്റീഷൻ സീനിയർ ഗവൺമെന്റ് പ്ലീഡർ ഫയൽ ചെയ്തു. സമയം അനുവദിക്കുകയും 10.10.2014-ലോ

അതിന മുമ്പോ സ്റ്റേറ്റ്മെന്റ് ഫയൽ ചെയ്യുന്നതിന സംസ്ഥാനത്തോട് നിർദ്ദേശിക്കുകയും ചെയ്തു. കൂടുതൽ സമയം കിട്ടിയതിനുശേഷം, സീനിയർ ഗവൺമെന്റ് പ്ലീഡർ 13.10.2014-ൽ കാലതാമസം മാപ്പാക്കുന്നതിനുള്ള അപേക്ഷ സഹിതം ഒരു സ്റ്റേറ്റ്മെന്റ് ഫയൽ ചെയ്തു. മേൽപറഞ്ഞ സ്റ്റേറ്റ്മെന്റിൽ, B മുതൽ F വരെ കക്ഷികളുടെ ആരോപണങ്ങൾ സംബന്ധിച്ച സ്റ്റേറ്റ്മെന്റുകൾ അതുപോലെ സർക്കാർ അംഗീകരിക്കുന്നില്ലെന്ന നിലപാട് സ്വീകരിച്ചതിനാൽ ആ കക്ഷികൾക്ക് അവരുടെ മറുപടി ഏതെങ്കിലുമുണ്ടെങ്കിൽ ഫയൽ ചെയ്യുന്നതിന ഒരവസരം നൽകിയിരുന്നു. B യും D- യും കക്ഷികൾ അവരുടെ മറുപടി ഫയൽ ചെയ്യുകയും സംസ്ഥാനത്തിന്റെ സ്റ്റേറ്റ്മെന്റിന്റെ 8-ാം ഖണ്ഡികയുമായി ബന്ധപ്പെട്ട്, C കക്ഷിയുടെ അഡ്വക്കേറ്റ്, അന്വേഷണത്തിൽ മുഖ്യമന്ത്രി യുടെ ഓഫീസിനെ ഉൾപ്പെടുത്തിയേ തീരൂ എന്നും ബോധിപ്പിച്ചു. ഹാജരായ കക്ഷികളുടെ അഡ്വ ക്കേറ്റ്മാരെയും കമ്മീഷനുവേണ്ടിയുള്ള അഡ്വക്കേറ്റിനേയും സംസ്ഥാനത്തിനുവേണ്ടിയുള്ള സീനി യർ ഗവൺമെന്റ് പ്ലീഡറേയും കേൾക്കുകയുണ്ടായി.

പിന്നീട്, 04.11.2014-ൽ F കക്ഷി, കാലതാമസം മാപ്പാക്കുന്നതിനുള്ള ഒരപേക്ഷയോടൊപ്പം ഒരു മറുപടി ഫയൽ ചെയ്തു.

മുമ്പ പറഞ്ഞതുപോലെ B മുതൽ F വരെ കമ്മീഷൻ ഫയൽ ചെയ്ത ആരോപണങ്ങൾ സംബ ന്ധിച്ച സ്റ്റേറ്റ്മെന്റ് അതുപോലെ സംസ്ഥാന സർക്കാർ അംഗീകരിച്ചില്ല. കമ്മീഷന വേണ്ടിയുള്ള അഡ്വക്കേറ്റ് ഫയൽ ചെയ്ത ആരോപണങ്ങൾ സംബന്ധിച്ച സ്റ്റേറ്റ്മെന്റിനെ കുറിച്ച് യാതൊന്നും പരാമർശിക്കുന്നില്ല. 13-ാം കേരള നിയമസഭയുടെ 9-ാം സമ്മേളനത്തിലെ ജൂൺ 13, 14, 17, 19, 20, 2014 ജൂലൈ 8, 9 തീയതികളിലെ നടപടികൾ, 2014 ജൂലൈ 1-ലെയും 9-ലെയും നക്ഷത്രചിഹ്നമി ടാത്ത ചോദ്യങ്ങളും ഉത്തരങ്ങളും സർക്കാർ മുമ്പാകെ എൽ.ഡി.എഫും തിരുവനന്തപുരം സിറ്റി സൺസ് പ്രൊട്ടക്ഷൻ ഫോറവും നൽകിയ നിവേദനങ്ങൾ, വിവര പൊതുജനസമ്പർക്ക വകുപ്പിൽ നിന്നും മാതൃഭൂമി, മനോരമ ദിനപത്രങ്ങളുടെ എഡിറ്ററിൽ നിന്നും ലഭിച്ച പത്ര റിപ്പോർട്ടുകൾ എന്നിവയുടെ പകർപ്പുകളാണ് കമ്മീഷൻ മുമ്പാകെയുള്ളത്. ടേംസ് ഓഫ് റഫറൻസിൽ പരാ മർശിച്ച ഒന്നാം ഇനത്തിനായി മേൽപറഞ്ഞ വസ്തുക്കൾ കമ്മീഷൻ ശ്രദ്ധാപൂർവ്വം പരിശോധിച്ചു. E മുതൽ F വരെ കക്ഷികളും കമ്മീഷനുവേണ്ടിയുള്ള അഡ്വക്കേറ്റും ഫയൽ ചെയ്ത ആരോപണ ങ്ങൾ സംബന്ധിച്ച സ്റ്റേറ്റ്മെന്റും സംസ്ഥാനം ഫയൽ ചെയ്ത സ്റ്റേറ്റുമെന്റും കമ്മീഷൻ പരിശോധി ച്ചു. ടേംസ് ഓഫ് റഫറൻസിലെ ഒന്നാം ഇനത്തിൽ പരാമർശിക്കുന്ന ആരോപണങ്ങളുടെ വ്യാപ്തിയും ഉള്ളടക്കവും സംബന്ധിച്ച് B മുതൽ F വരെ കക്ഷികൾ ഒരു വശത്തും സംസ്ഥാന സർക്കാർ മറുവശത്തുമായി തമ്മിൽ ചില അഭിപ്രായ വ്യത്യാസങ്ങളുണ്ടെന്ന് കമ്മീഷൻ മനസിലാ ക്കുന്നു.

തെളിവുകൾ പോലും രേഖപ്പെടുത്തുന്നതിന മുമ്പ്, യാദൃച്ഛികമായി ഒരു നിഗമനത്തിലെത്തുന്ന തിന്റെ ഫലമുണ്ടാകാമെന്നുള്ളതിനാൽ, ടേംസ് ഓഫ് റഫറൻസിലെ ഒന്നാം ഇനത്തിൽ പരാ മർശിച്ച ആരോപണങ്ങൾ സംബന്ധിച്ച് കക്ഷികൾ ഉന്നയിച്ച തർക്കം ഈ ഘട്ടത്തിൽ പരിഹരിക്കു ന്നത് അനുചിതമാണെന്ന അഭിപ്രായമാണ് കമ്മീഷനുള്ളത്. ഈ ഘട്ടത്തിൽ, അന്വേഷണം നട ത്തേണ്ടതായ ആരോപണങ്ങൾ നിശ്ചയിക്കുന്നതിന ശ്രമിക്കാൻ മാത്രമേ കഴിയൂ. ആരോപണങ്ങൾ, ആരോപണങ്ങൾ മാത്രമാണ്. അത്തരം ആരോപണങ്ങൾ വെറും ആരോപണങ്ങളാണോ വസ്തു ക്കളുടെ/തെളിവുകളുടെ പിൻബലമുള്ളതാണോ എന്നുള്ളതാണ് ബന്ധപ്പെട്ട എല്ലാവർക്കും ഒരു അവസരം നൽകിയതിനുശേഷം കമ്മീഷൻ ഏറ്റെടുക്കേണ്ടതായ ദൗത്യം.

കമ്മീഷൻ പ്രസക്തമായ എല്ലാ കാര്യങ്ങളും പരിഗണിക്കുകയും ടേംസ് ഓഫ് റഫറൻസിലെ ഒന്നാം ഇനപ്രകാരമുള്ള അന്വേഷണ വിഷയത്തിലെ ആരോപണങ്ങൾ ക്രോഡീകരിച്ച് പ്രസ്താവിക്കുകയും ചെയ്യുന്നു:

''മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ്, അദ്ദേഹത്തിന്റെ പേഴ്സണൽ അസിസ്റ്റന്റുമാർ, അദ്ദേഹത്തിന്റെ പേഴ്സണൽ സെക്യൂരിറ്റി ഓഫീസർ, അടുത്ത പാർടി പ്രവർത്തകർ, അദ്ദേഹത്തിന്റെ ഡൽഹിയിലുള്ള സഹായി എന്നിവരെല്ലാവരും, പ്രധാനപ്രതികളായ സരിത.എസ്.നായരുടെയും ബിജു രാധാകൃഷ്ണന്റേയും സോളാർ തട്ടിപ്പ് ഇടപാടുകളിൽ പങ്കാളികളാവുകയും ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ അവരുടെ സോളാർ തട്ടിപ്പിലെ കസ്റ്റമേഴ്സിനെ വഞ്ചിക്കുന്നതിനുവേണ്ടി അവർക്ക് എല്ലാ സഹായവും നൽകുകയും ചെയ്തു. ടെന്നി ജോപ്പനെ പ്രതിയാക്കിയെങ്കിലും, മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫ്, അദ്ദേഹത്തിന്റെ പേഴ്സണൽ സെക്യൂരിറ്റി ഓഫീസർ, അദ്ദേഹത്തിന്റെ ഡൽഹിയിലെ സഹായി, സമാനമായ സ്ഥാനത്തുള്ള എല്ലാവരും, എന്നിവരെ സംശയാസ്പദമായ രീതികളിൽ പ്രത്യേക അന്വേഷണ സംഘം പ്രതിപ്പട്ടികയിൽ നിന്നും മനപൂർവ്വം ഒഴിവാക്കിയിരുന്നു. സോളാർ തട്ടിപ്പിലെ പ്രതികളായ സരിത.എസ്.നായരെയും ശാലുമേനോനെയും നിയമത്തിന്റെ പിടിയിൽ നിന്നും രക്ഷപ്പെടുന്നതിന അവരുമായുള്ള ബന്ധം കൊണ്ട് അന്നത്തെ ആഭ്യന്തര മന്ത്രിയായിരുന്ന ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണനും സഹായിച്ചിട്ടുള്ളതും ആഭ്യന്തരമന്ത്രിയെന്ന നിലയിലുള്ള അദ്ദേഹത്തിന്റെ സ്ഥാനം ഉപയോഗിച്ച് എല്ലാ വിധത്തിലും മുഖ്യമന്ത്രിയെ സംരക്ഷിക്കുന്നതിൽ താൽപര്യമെടുക്കുകയും ചെയ്തിട്ടുള്ളതും അത് പ്രതികളുടെ സോളാർ തട്ടിപ്പ് ഇടപാടുകളിൽ അദ്ദേഹത്തിന്റെ ഇടപെടൽ സൂചിപ്പിക്കുന്നതുമാണ്. സരിതാ നായർ ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണിൽ നിന്നുള്ള വിളികളുടെ വിശദാംശങ്ങൾ മാധ്യമങ്ങൾക്ക് ലഭ്യമായത്, സരിത.എസ്.നായരുടെ സോളാർ ഇടപാടുകളിൽ ചില ക്യാബിനറ്റ് മന്ത്രിമാർ, അവരുടെ പ്രൈവറ്റ് സെക്രട്ടറിമാർ, ഒരു മുൻ കേന്ദ്രമന്ത്രി, കേരള നിയമസഭയിലെ അനേകം അംഗങ്ങൾ, മറ്റ് രാഷ്ട്രീയ നേതാക്കൾ എന്നിവരെ ബന്ധിപ്പിക്കുന്നതിനുള്ള വഴി തുറന്നു. റിപ്പോർട്ടുകൾ ഉന്നതവ്യക്തികളുമായുള്ള സരിത.എസ്.നായരുടെ വിളിയുടെ വിശദാംശങ്ങൾ വെളിപ്പെടുത്തുന്നവയും അത് സോളാർ തട്ടിപ്പ് പ്രതികളുമായുള്ള അവരുടെ ബന്ധത്തെ സൂചിപ്പിക്കുന്നതുമാണ്.

07.11.2014-ലെ വിശദമായ ഉത്തരവ്, പ്രധാന ഉത്തരവുകൾ അടങ്ങിയിട്ടുള്ള വാല്യത്തിൽ ക്രമ. നം. 2 ആയി ലഭ്യമാണ്.

ആൾ ഇന്ത്യാ യൂത്ത് ഫെഡറേഷൻ (എ.ഐ.വൈ.എഫ്), തിരുവനന്തപുരം സെക്രട്ടറി ശ്രീ.കെ. രാജൻ അദ്ദേഹത്തെ അന്വേഷണത്തിൽ ഒരു കക്ഷിയായി കക്ഷിചേർക്കണമെന്ന് അപേക്ഷിച്ചുകൊണ്ട് 22.04.2015 തീയതിയിൽ ഒരു അപേക്ഷ (IA 2/2015) ഫയൽ ചെയ്തു. അതോടൊപ്പം ഫയൽ ചെയ്ത സത്യവാങ്മൂലത്തിൽ, കമ്മീഷൻ പുറപ്പെടുവിച്ച പൊതുനോട്ടീസിന അനുസൃതമായി ഹാജരാകാതിരുന്നത്, ആ സമയത്ത് കേസിൽ അദ്ദേഹത്തിന്റെ വാദം തെളിയിക്കുന്നതിനും തെളിവ് നൽകുന്നതിനുമുള്ള രേഖകൾ അദ്ദേഹത്തിന്റെ കൈവശമില്ലാതിരുന്നതിനാലാണെന്നും അദ്ദേഹം പറയുന്നുണ്ട്. ഇപ്പോൾ അദ്ദേഹം ചില വിവരങ്ങൾ നേടിയതായും/ശേഖരിച്ചതായും അവ അന്വേഷണത്തിൽ കമ്മീഷന സഹായകമാവും എന്നും പറഞ്ഞിട്ടുണ്ട്.

സംസ്ഥാനം ഉൾപ്പെടെയുള്ള എല്ലാ കക്ഷികളെയും കേട്ടതിനുശേഷം ' H'കക്ഷിയായി അദ്ദേഹത്തിന്റെ ഹർജി അനുവദിച്ചു. 29.05.2015-ലെ ഉത്തരവ്, പ്രധാന ഉത്തരവുകളുടെ വാല്യത്തിൽ 37-39 പേജുകളിൽ ക്രമ.നം 7 ആയി ലഭ്യമാണ്.

കമ്മീഷൻ, കേന്ദ്ര ചട്ടങ്ങളുടെ ചട്ടം 5 (5) (എ)-യിൽ വ്യവസ്ഥചെയ്തിട്ടുള്ള പ്രകാരം കക്ഷികൾ ഫയൽ ചെയ്ത സ്റ്റേറ്റ്മെന്റുകൾ പരിഗണിക്കുകയും തെളിവ് രേഖപ്പെടുത്തേണ്ടത് ആവശ്യമാണെന്ന് കാണുകയും ചെയ്തു. അതനുസരിച്ച് സാക്ഷിപ്പട്ടിക ഉദ്ദേശ്യം സഹിതം ഫയൽ ചെയ്യുന്നതിന കക്ഷികളോടാവശ്യപ്പെടുകയും ചെയ്തു. അതനുസരിച്ച് കക്ഷികൾ സാക്ഷിപ്പട്ടിക ഫയൽ ചെയ്തു. കമ്മീഷനെ സഹായിക്കുന്ന അഡ്വക്കേറ്റും ഒരു സാക്ഷിപ്പട്ടിക ഫയൽ ചെയ്തു. സംസ്ഥാന സർക്കാർ ഏതെങ്കിലും സാക്ഷിപ്പട്ടിക ഫയൽ ചെയ്യുകയോ അവരുടേതായി ഏതെങ്കിലും സാക്ഷിയെ വിസ്തരിക്കുകയോ ചെയ്തിട്ടില്ലാത്തതുമാണ്.

അപ്രകാരം, സാഹചര്യങ്ങളും അതിനുള്ള ആവശ്യങ്ങളും അനുസരിച്ച് മാറ്റങ്ങൾക്ക് വിധേയമായി കമ്മീഷൻ സാക്ഷിപട്ടിക സ്ഥിരപ്പെടുത്തി. കക്ഷികളുടെ അപേക്ഷ പ്രകാരവും ചട്ടം 5 (5) (ബി) യിൽ വ്യവസ്ഥ ചെയ്തിട്ടുള്ള പ്രകാരവും കൂടുതൽ സാക്ഷികളെ നോട്ടീസ് നൽകിയും എല്ലാ കക്ഷികൾക്കും അവസരം നൽകിയും വിസ്തരിച്ചു.

ആക്റ്റിന്റെ 4 (എ) വകുപ്പ് കേന്ദ്രചട്ടങ്ങളുടെ 4-ാം ചട്ടവുമായി കൂടി വായിച്ച പ്രകാരം നോട്ടീസ് നൽകിയതിനുശേഷം 12.01.2015 മുതൽ തെളിവെടുപ്പ് ആരംഭിച്ചു.

ഈ കേസിലെ തെളിവുകളിൽ 214 സാക്ഷികളെ വിസ്തരിച്ച വാക്കാലുള്ള തെളിവിനും രേഖപ്പെടുത്തിയ 867 രേഖകൾക്കും പുറമെ പരിശോധിച്ച മറ്റ് സർക്കാർ ഫയലുകളും ഉൾപ്പെടുന്നു. സാക്ഷിയുടെ ക്രമനമ്പർ, അവരെ വിസ്തരിച്ച തീയതി, പേര്, അവർ വഹിക്കുന്ന ഔദ്യോഗിക സ്ഥാനത്തിന്റെ സ്വഭാവം, അവരിലൂടെ അടയാളപ്പെടുത്തിയ രേഖകൾ തുടങ്ങിയ ആ സാക്ഷികളെ സംബന്ധിച്ച വിശദാംശങ്ങൾ ഇതോടൊപ്പം അനുബന്ധമായി ചേർത്തിട്ടുണ്ട്.

സാക്ഷികളുടെ വാക്കാലുള്ള തെളിവുകൾ DW I മുതൽ XXIII -വരെ വാല്യങ്ങളിലായി സമാഹരിച്ചിട്ടുണ്ട്. അവരിലൂടെ അടയാളപ്പെടുത്തിയ എക്സിബിറ്റുകൾ അതിനനുയോജ്യമായി I മുതൽ XXIII വരെ വാല്യങ്ങളിലായി തയ്യാറാക്കിയിട്ടുണ്ട്.

I മുതൽ XXIII വരെ വാല്യങ്ങളിലെ മൊഴിപട്ടികയുടെ ബുക്കിനും B, C, D, E, I, X എന്നീ കക്ഷികൾക്ക് വേണ്ടിയുള്ള മേൽപറഞ്ഞ വാല്യത്തിൽ അടയാളപ്പെടുത്തിയ രേഖകളുടെ പട്ടികയ്ക്കും പുറമെ എളുപ്പത്തിൽ റഫർ ചെയ്യുന്നതിനായി അതിനനുയോജ്യമായി I മുതൽ XXIII വരെ വാല്യങ്ങളും ബുക്ക് രൂപത്തിൽ തയ്യാറാക്കിയിട്ടുണ്ട്.

ഈ കമ്മീഷൻ മുമ്പാകെ മൊത്തത്തിൽ 214 സാക്ഷികളെ വിസ്തരിച്ചു. പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം നം.368/2013-ലെ വാദിയായ പെരുമ്പാവൂരിലെ ബിസിനസുകാരനായ ശ്രീ.സജ്ജാദിനെ ഈ കമ്മീഷൻ മുമ്പാകെ 12.01.2015-ലും 29.11.2016-ലും CW-1 ആയി വിസ്തരിക്കുകയും 797 മുതൽ 800 വരെ എക്സിബിറ്റുകൾ അടയാളപ്പെടുത്തുകയും ചെയ്തു. അദ്ദേഹത്തിന്റെ തെളിവ് പേപ്പർ ബുക്കിൽ ലഭ്യമാണ് (DW വാല്യം 1 pp, 1 മുതൽ 20 വരെയും പേപ്പർ ബുക്ക്, DW വാല്യം XXII pp 215-249)

അതുപോലെ, മറ്റു ചില കേസുകളിലെ പരാതിക്കാരായ ശ്രീ. അബ്ദുൾ മജീദിനെ 12.01.2015-ൽ CW 2 ആയി വിസ്തരിച്ചു. (DW വാല്യം I pp 21-31 ) ആറന്മുള പോലീസ് സ്റ്റേഷൻ ക്രൈം നം. 817/13-ലെ പരാതിക്കാരനായ NRI ആയ ശ്രീ.ഇ.കെ.ബാബുരാജനെ 13.01.2015-ൽ CW3 ആയി വിസ്തരിക്കുകയും Exts. X 1ഉം Ext.E1 ഉം അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം I pp 32-54)); കോന്നി പോലീസ് സ്റ്റേഷൻ ക്രൈം നം. 656/13-ലെ പരാതിക്കാരനായ ശ്രീ.ശ്രീധരൻനാ

യരെ CW4 ആയി 14.01.2015-ലും 19.12.2016-ലും വിസ്തരിക്കുകയും Exts X2 മുതൽ X 6 വരെ, E 2 മുതൽ E 4 വരെ, Ext.X 882 (a) മുതൽ 883 (b) വരെയും അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം I pp 55-107- ഉം DW വാല്യം XXIII pp 77-112)); തമ്പാനൂർ പോലീസ് സ്റ്റേഷൻ ക്രൈം നം. 951/2013-ലെ പരാതിക്കാരായ ഡോ.മാത്യു തോമസിനെയും അദ്ദേഹത്തിന്റെ ഭാര്യ അന്നാ മാത്യു തോമസിനെയും CW5 ഉം 6 ഉം ആയി 16.01.2015-ൽ വിസ്തരിക്കുകയും Exts X 7 മുതൽ 10 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം I pp 108-137 ); മറ്റൊരു പരാതിക്കാര നായ തിരുവനന്തപുരത്തെ ബിസിനസുകാരനായ ശ്രീ.ടി.സി.മാത്യുവിനെ CW7 ആയി 16.01.2015-ലും 19.12.2016-ലും വിസ്തരിക്കുകയും Ext XII അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം I pp 138-164 & DW വാല്യം XXIII pp 55-76); മറ്റൊരു പരാതിക്കാരനായ വലിയതുറ പോലീസ് സ്റ്റേഷൻ ക്രൈം നം. 36/2010-ലെ ശ്രീ.ആർ.ജി അശോക് കുമാറിനെ CW 8 ആയി 19.01.2015-ൽ വിസ്തരിക്കുകയും Ext X 12 അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം I pp 165-188)

തമ്പാനൂർ പോലീസ് സ്റ്റേഷൻ ക്രൈം നം. 951/2013-ലെ പരാതിക്കാരനായ തിരുവനന്തപു രത്തെ ബിസിനസുകാരനായ ശ്രീ റാസിഖ് അലിയെ CW 9 ആയി 19.01.2015-ൽ വിസ്തരിക്കുകയും Ext. X 13 അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം I pp 189-203)

പത്രപ്രവർത്തകരെ, പ്രധാനമായും, പത്രങ്ങളിലും ഇന്റർവ്യൂകളിലും റിപ്പോർട്ട് ചെയ്ത വാർത്തകളെ കുറിച്ച് പറയുന്നതിന വിസ്തരിക്കുകയും അവരുടെ മൊഴികൾ രേഖപ്പെടുത്തുകയു മുണ്ടായി.

മലയാളമനോരമയുടെ ചീഫ് റിപ്പോർട്ടറായ ശ്രീ.ജിജോ ജോൺ പുത്തേഴത്തിനെ CW 10 ആയി 23.01.2015-ൽ വിസ്തരിക്കുകയും Ext X 14 മുതൽ X 26 വരെ, Ext. E5& E6 അടയാളപ്പെടു ത്തുകയും ചെയ്തു. (DW വാല്യം I pp 204-211 ) ദേശാഭിമാനിയുടെ സെൻട്രൽ ഡെസ്ക് ന്യൂസ് എഡിറ്ററായ ശ്രീ.കെ.മോഹൻദാസിനെ CW 11ആയി 29.01.2015, 11.02.2015, 08.05.2015, 06.08.2015 തീയതികളിൽ വിസ്തരിച്ചു. (DW വാല്യം I pp 212-251 ) എല്ലാം Ext. E7 മുതൽ E 13 വരെ Ext.E 25 മുതൽ E 27 വരെ എന്നിവയെ കുറിച്ച് പറയുന്നതിനായിരുന്നു. മാധ്യമത്തിന്റെ ചീഫ് റിപ്പോർട്ടറായ ശ്രീ.മുഹമ്മദ് ജാഫറിനെ CW 12ആയി 29.01.2015 ലും, 3.11.2015ലും Ext. X 14, E-15 & Ext. X325 എന്നിവയെ കുറിച്ച് പറയുന്നതിന വിസ്തരിക്കുകയും അവ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം I pp 252-255); മാതൃഭൂമി കൊല്ലം ബ്യൂറോ ചീഫും സ്പെഷ്യൽ കറ സ്പോണ്ടന്റുമായ ശ്രീ.സി.ഇ. വാസുദേവശർമ്മയെ CW 13 ആയി 3.02.2015-ൽ Ext. X27, Ext. E 16 എന്നിവയെ കുറിച്ച് പറയുന്നതിനായി വിസ്തരിച്ചു. (DW വാല്യം I pp 256-257) മാതൃഭൂമി കൊച്ചി ബ്യൂറോ സ്പെഷ്യൽ റപ്രസന്റേറ്റീവും ലീഗൽ എൻവയോൺമെന്റൽ റിപ്പോർട്ടിംഗ് ചീഫും ആയ ശ്രീ.ജി.ഷഹീദിനെ CW 14 ആയി 3.02.2015-ൽ Ext. X28 മുതൽ X 39 വരെ E 17 എന്നി വയെ കുറിച്ച് പറയുന്നതിനായി വിസ്തരിച്ചു. (DW വാല്യം I pp 258-267); മംഗളം ദിനപത്ര ത്തിന്റെ അസോസിയേറ്റ് എഡിറ്ററായ ശ്രീ.ആർ.അജിത് കുമാറിനെ CW 15 ആയി 3.12.2015-ൽ Ext. E 18 മുതൽ E 20 വരെയുള്ളതുമായി ബന്ധപ്പെട്ട് വിസ്തരിച്ചു. (DW വാല്യം I pp 268-273); കേരള കൗമുദി തിരുവനന്തപുരം ചീഫ് റിപ്പോർട്ടറായ ശ്രീ.എം.എച്ച് വിഷ്ണുവിനെ CW 16 ആയി 3.02.2015 ൽ Ext. E 21 മുതൽ E 24 വരെ Ext. X 40 എന്നിവയുമായി ബന്ധപ്പെട്ട് വിസ്ത രിച്ചു. (DW വാല്യം I pp 274-280)

ഈ സാക്ഷികളുടെ മൊഴികൾ മുകളിൽ പറഞ്ഞതുപോലെ പേപ്പർ ബുക്ക് DW വാല്യം I ൽ ലഭ്യമാണ്.

ഏഷ്യാനെറ്റ് ന്യൂസ് എഡിറ്ററായ ശ്രീ.എം.ജി.രാധാകൃഷ്ണനെ CW 31 ആയി 24.03.2015-ലും ലും 20.04.2015 ലും Ext. X 90 മുതൽ X 93 വരെ, Ext.X113 മുതൽ 118 വരെ എന്നിവയുമായി ബന്ധപ്പെട്ട് വിസ്തരിച്ചു (DW വാല്യം III pp 243-264); മാതൃഭൂമി ന്യൂസ് ചാനലിലെ സീനിയർ ന്യൂസ് എഡിറ്ററായ ശ്രീ.ബി.വേണുഗോപനെ അദ്ദേഹം അവതാരകനായി മാതൃഭൂമി ന്യൂസ് ചാന ലിൽ നടത്തിയ ചർച്ചയുമായി ബന്ധപ്പെട്ട് CW 32 ആയി 27.03.2015-ൽ വിസ്തരിച്ചു. (DW വാല്യം III pp 265-274 ); സ്മാർട്ട് ഡ്രൈവ് ആട്ടോ മൊബൈൽ മാഗസിൻ എഡിറ്ററായ ശ്രീ.ബിന്ദുരാജിനെ CW 33 ആയി 27.03.2015 ലും 30.03.2015-ലും Ext. X 104, X 105, X 107, X 108, X 109, X 110 എന്നിവയുമായി ബന്ധപ്പെട്ട് വിസ്തരിച്ചു. (DWവാല്യം III pp 275-289); റിപ്പോർട്ടർ ചാനലിലെ ശ്രീ.നികേഷ് കുമാറിനെ CW 34 ആയി 30.03.2015 ലും 07.04.2015-ലും Ext. X 106, X 111, X 112 എന്നിവയുമായി ബന്ധപ്പെട്ട് വിസ്തരിച്ചു. (DW വാല്യം III pp 290-324 )

ഏഷ്യാനെറ്റ് ന്യൂസ് എഡിറ്ററായ ശ്രീ.അജയഘോഷിനെ CW 57 ആയി 16.06.2015-ലും 3.07.2015 - ലും വിസ്തരിക്കുകയും Ext.X 222 അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VI pp 1-15); ഡെക്കാൺ ക്രോണിക്കിളിന്റെ അസിസ്റ്റന്റ് എഡിറ്ററായ ശ്രീമതി. സിന്ധ്യാചന്ദ്രനെ, ശ്രീ. സെൽവരാജ് എം.എൽ.എയുമായുള്ള ടെലിഫോൺ വഴിയുള്ള ഒരു ഇന്റർവ്യൂവുമായി ബന്ധപ്പെട്ട്, CW 69 ആയി 28.07.2015-ൽ വിസ്തരിക്കുകയും Ext.X 246 അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VII pp 41-52); മംഗളം ദിനപത്രത്തിന്റെ ചീഫ് എഡിറ്ററായ ശ്രീ.എൻ. രാജേഷിനെ Ext.X247 സംബന്ധിച്ച് CW 70ആയി 28.07.2015 ൽ വിസ്തരിച്ചു (DW വാല്യം VII pp 53-64); റിപ്പോർട്ടർ ടി.വിയുടെ ലൈബ്രേറിയനായ ശ്രീ.കെ.എസ്.സർവമദനനെ CW 99 ആയി 20.10.2015-ൽ വിസ്തരിക്കുകയും Exts. X318 & X319 അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VII pp 55-58); കേരള കൗമുദിയുടെ സീനിയർ റിപ്പോർട്ടറായ ശ്രീ.കെ.എസ്.സന്ദീപിനെ CW 103 ആയി 3.11.2015-ൽ വിസ്തരിക്കുകയും Ext. X326 അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം IX pp 138-145); ഏഷ്യാനെറ്റ് ന്യൂസ് റിപ്പോർട്ടറായ ശ്രീ. ജോഷി കുര്യനെ CW 160 ആയി 22.07.2016-ൽ വിസ്തരിക്കുകയും Exts.X 639 മുതൽ X 641 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം XVII – pp 1-6 )

സോളാർ തട്ടിപ്പുമായി ബന്ധപ്പെട്ട് നിയമസഭയിൽ ആരോപണങ്ങളുന്നയിച്ച എം.എൽ.എമാ രാണ് ശ്രീ.തോമസ് ഐസക്, ശ്രീ.രാജു എബ്രഹാം, ശ്രീ.ശ്രീരാമകൃഷ്ണൻ, ശ്രീ.വി.എസ്.സുനിൽ കുമാർ, ശ്രീ.കോടിയേരി ബാലകൃഷ്ണൻ, ശ്രീ.വി.എസ്.അച്യുതാനന്ദൻ, ശ്രീ.മാത്യു.ടി.തോമസ്, ശ്രീ.എ.കെ.ശശീന്ദ്രൻ, ശ്രീ.സി.ദിവാകരൻ എന്നിവർ.

ശ്രീ.തോമസ് ഐസക്കിനെ CW 17 ആയി 18.02.2015-ൽ വിസ്തരിക്കുകയും Exts.X41, X42, X43, X44 എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം II pp 1-38 ); ശ്രീ. രാജു എബ്രഹാമിനെ CW 18 ആയി 18.02.2015 ലും 3.03.2015-ലും വിസ്തരിക്കുകയും Exts X73 മുതൽ X 83 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം II pp 39-90); ശ്രീ.ശ്രീരാമകൃഷ്ണനെ CW 19 ആയി 19.02.2015-ലും 27.03.2015-ലും വിസ്തരിക്കുകയും Exts X 45 മുതൽ X 48 വരെയും X 94 മുതൽ വരെയും X 103 വരെ അടയാളപ്പെടുത്തുകയും ചെയ്തു (DW വാല്യം II pp 91-128 ); ശ്രീ.വി.എസ്.സുനിൽകുമാറിനെ CW 20 ആയി 24.02.2015-ലും 04.03.2015-ലും വിസ്തരിക്കുകയും

Exts. X49 മുതൽ X 55 വരെയും Exts.X 86 എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം II pp 129-190); പ്രതിപക്ഷ പാർടി ഉപനേതാവായ ശ്രീ. കോടിയേരി ബാലകൃഷ്ണനെ CW 21 ആയി 26.02.2015-ൽ വിസ്തരിക്കുകയും Exts. X 56 മുതൽ X 69 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം II pp 191-255); പ്രതിപക്ഷ പാർടി നേതാവായ ശ്രീ.വി.എസ്. അച്യുതാനന്ദനെ CW 22 ആയി 27.02.2015-ൽ വിസ്തരിക്കുകയും Ext. X 70 മുതൽ X 72 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം II pp 256-291 ) വിസ്താരത്തിനുപകരമായി ഒരു തെളിവ് സത്യവാങ്മൂലവും അദ്ദേഹം ഫയൽ ചെയ്തു; ശ്രീ.മാത്യു.ടി.തോമസ് എം.എൽ.എയെ CW 23 ആയി 03.03.2015-ൽ വിസ്തരിക്കുകയും Exts.X84 & X 85 അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം II pp 292-321 ); ശ്രീ.എ.കെ. ശശീന്ദ്രൻ എം.എൽ.എയെ CW 24 ആയി 05.03.2015-ൽ വിസ്തരിച്ചു. (DW വാല്യം III pp 1-17) ശ്രീ.സി.ദിവാകരൻ എം.എൽ.എയെ CW 35 ആയി 07.04.2015-ൽ വിസ്തരിച്ചു (DW വാല്യം III pp 325-345)

സി.പി.ഐ (എം) മുൻ സംസ്ഥാന സെക്രട്ടറിയായിരുന്ന ശ്രീ.പിണറായി വിജയനെ CW 54 ആയി 04.06.2015 ലും 30.06.2015-ലും വിസ്തരിക്കുകയും Exts.X 148 മുതൽ X 164 വരെയും Ext. X200 മുതൽ X 210 വരെയും (അധികവും പത്ര റിപ്പോർട്ടുകൾ) അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം V pp 126-250)

ടീം സോളാർ കമ്പനിയുടെ, താഴെ പറയുന്ന സ്റ്റാഫിനെ വിസ്തരിച്ചു.

ശ്രീ.സന്ദീപിനെ CW 45 ആയി 25.05.2015-ലും 30.11.2016-ലും വിസ്തരിച്ചു. (DW വാല്യം V-pp 1-11 ഉം DW വാല്യം XXII pp 259-266); ശ്രീ. രാജൻ നായരെ CW 46 ആയി 25.05.2015-ൽ വിസ്തരിച്ചു. (DW വാല്യം V –pp 12-19); ശ്രീമതി.വിമലയെ CW 47 ആയി 25.05.2015-ൽ വിസ്തരിച്ചു. (DW വാല്യം V-pp 20-28); ശ്രീ.സി.മോഹൻദാസിനെ CW 48 ആയി 26.05.2015-ൽ വിസ്തരിക്കുകയും Ext.X141 അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം V-pp 29-46); ശ്രീമതി. സരിത.എസ്.നായരുടെ ഡ്രൈവറായ ശ്രീ.ശ്രീജിത്തിനെ CW 49 ആയി 27.05.2015-ൽ വിസ്തരിക്കുകയും Exts.X 142 മുതൽ X 146 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം V pp 47-67 ); ശ്രീ.എ.എൻ.സന്തോഷ് കുമാറിനെ CW50 ആയി 29.05.2015-ൽ വിസ്തരിക്കുകയും Ext. X 147 അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം V pp 68-92); ശ്രീ.ചാൾസിനെ CW 51 ആയി 03.06.2015-ൽ വിസ്തരിച്ചു (DW വാല്യം V pp 93-99); ശ്രീമതി ജിഷയെ CW 52 ആയി 03.06.2015-ൽ വിസ്തരിച്ചു. (DW വാല്യം V-pp 100-114); ശ്രീമതി. രജനി.കെ.വിയെ CW 53 ആയി 03.06.2015-ൽ വിസ്തരിച്ചു. (DW വാല്യം V-pp 115-125 ); ശ്രീ.പി.രാജശേഖരൻ നായരെ CW 64 ആയി 01.07.2015, 13.07.2015, 30.11.2016 തീയതികളിൽ വിസ്തരിക്കുകയും Exts.X 211 മുതൽ X 213 വരെയും Ext. X 228 മുതൽ 230 വരെയും അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VI-pp 173-246, DW വാല്യം XXII pp 250-258) എന്നിവ; ശ്രീ.രാജേഷിന CW 79 ആയി 13.08.2015-ൽ വിസ്തരിക്കുകയും Ext.X 277 അടയാളപ്പെടുത്തുകയും ചെയ്തു. (DWവാല്യം VIII-pp 29-48), ശ്രീ മണിമോൻ @ മണിലാലിനെ CW 80 ആയി 13.08.2015-ലും 14.10.2015-ലും വിസ്തരിക്കുകയും Exts X 278 & X 279, Ext.X 315 (a) & (b) അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VIII- pp 49-59 & DW വാല്യംVIII A-pp 1-8); സരിതയുടെ ഡ്രൈവറായ ശ്രീ.വിനുകുമാർ.ബി-യെ CW 96 ആയി 25.09.2015-ലും 02.12.2016-ലും വിസ്തരിച്ചു. (DW വാല്യം IX- pp 10-29, DW വാല്യം XII pp 269-288 എന്നിവ.)

കക്ഷി ചേർക്കപ്പെട്ട A മുതൽ F വരെ കക്ഷികളെയും വിസ്തരിച്ചു. A കക്ഷിയായ അഡ്വക്കേറ്റ് ശ്രീ.ബി.കെ.ഗുരുപ്രസാദിനെ CW 26 ആയി 10.03.2015-ൽ വിസ്തരിക്കുകയും Ext.X 87 മുതൽ X 89 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം III-pp 33-51); B കക്ഷിയായി ശ്രീ. ഐസക് വർഗീസിനെ CW 27 ആയി 12.03.2015-ൽ വിസ്തരിക്കുകയും Exts B1മുതൽ B6 വരെ രേഖപ്പെടുത്തുകയും ചെയ്തു. (DW വാല്യം III pp52-64 ); E കക്ഷിയായ അഡ്വക്കേറ്റ് ശ്രീ.ബി. രാജേന്ദ്രനെ CW 28 ആയി 18.03.2015-ൽ വിസ്തരിക്കുകയും Exts E 28 മുതൽ E 33 വരെ രേഖപ്പെടുത്തുകയും ചെയ്തു. (DW വാല്യം III pp 65-121); D കക്ഷിയായ ശ്രീ.ആർ രഘൂത്തമനെ CW 29 ആയി 19.03.2015 ൽ വിസ്തരിക്കുകയും Exts D1 മുതൽ D10 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം III pp 122-211); F കക്ഷിയായ അഡ്വക്കേറ്റ് ശ്രീ.ജോൺ ജോസഫിനെ CW 30 ആയി 19.03.2015-ൽ വിസതരിച്ചു. (DW വാല്യം III pp 212-242) മൊഴികൾ പേപ്പർ ബുക്ക് DW വാല്യം III-ൽ ലഭ്യമാണ്.)

അഡീഷണൽ ചീഫ് ജുഡീഷ്യൽ മജിസ്ട്രേറ്റ് (EO) കോടതിയിലെ എ.സിജെ.എം.നെയും സ്റ്റാഫിനെയും വിസ്തരിച്ചു.

ശിരസ്തദാറായ ശ്രീമതി. മഞ്ജുഷയെ CW 36 ആയി 16.04.2015-ൽ വിസ്തരിച്ചു. (DW വാല്യം IV pp 1-12) എൽ.ഡി.സി ആയ ശ്രീമതി റിസിമോളെ CW 37 ആയി 16.04.2015-ൽ വിസ്തിരിച്ചു. (DW വാല്യം IV- pp 13-28); അന്നത്തെ അഡീഷണൽ സി.ജെ.എം ആയിരുന്ന ശ്രീ.എൻ.വി. രാജുവിനെ CW 38 ആയി 17.04.2015-ൽ വിസ്തരിച്ചു. (DW വാല്യം IV pp 29-62); എസിജെഎം കോടതിയിൽ ഡ്യൂട്ടിയിലുണ്ടായിരുന്ന WCPO ആയ ശ്രീമതി. രഹ്നാ നാരായണനെ CW 39 ആയി 17.04.2015-ൽ വിസ്തരിച്ചു. (DW വാല്യം IV pp 63-69); (അവരുടെ മൊഴികൾ മേൽപറഞ്ഞ പോലെ പേപ്പർ ബുക്ക് DW വാല്യം IV -ൽ ലഭ്യമാണ്.)

പൊതുതാൽപര്യ ഹർജിക്കാർ സാമൂഹ്യപ്രവർത്തകനായ ശ്രീ.ജോയ് കൈതാരത്തെ CW 55 ആയി 10.06.2015-ലും 25.06.2015-ലും വിസ്തരിക്കുകയും Exts X 165 മുതൽ X 168 വരെയും X 191 മുതൽ X 195 വരെയും അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം V-pp 251-273); കരാറുകാരനും സാമൂഹ്യപ്രവർത്തകനുമായ ശ്രീ.ജോർജ്ജ് വട്ടുകുളത്തെ CW 56 ആയി 11.06.2015 -ൽ വിസ്തരിക്കുകയും Exts X 169 മുതൽ X 173 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം V –pp 274-283)

കേരള കോൺഗ്രസ് (ബി) ചെയർമാനായ ശ്രീ.ആർ ബാലകൃഷ്ണപിള്ളയെ CW 40 ആയി 17.04.2015-ൽ വിസ്തരിച്ചു. (DW വാല്യം IV pp 70-89 ); കേരള കോൺഗ്രസ് ബി സംസ്ഥാന ജനറൽ സെക്രട്ടറിയും ശ്രീ.ആർ. ബാലകൃഷ്ണപിള്ളയുടെ കൊച്ചു അനന്തരവനുമായ ശ്രീ.മനോജ് കുമാറിനെ CW 72 ആയി 30.07.2015-ൽ വിസ്തരിച്ചു (DW വാല്യം VII pp127-139); മുൻമന്ത്രിയായ ശ്രീ. ഗണേഷ് കുമാർ എം.എൽ.എയുടെ അസിസ്റ്റന്റ് പേഴ്സണൽ സെക്രട്ടറി/പി.എ ആയ ശ്രീ.പ്രദീപ് കുമാറിനെ CW 73 ആയി 31.07.2015-ലും 01.09.2015-ലും വിസ്തരിച്ചു. (DW വാല്യം VII PP 140-187)

മുൻ സർക്കാർ ചീഫ് വിപ്പും എം.എൽ.എയുമായ ശ്രീ.പി.സി ജോർജ്ജിനെ CW41 ആയി 22.04.2015, 12.05.2015, 26.05.2015 തീയതികളിൽ വിസ്തരിക്കുകയും Exts.X119 മുതൽ X 125 വരെ, X 136, X 137 (a) മുതൽ (i) വരെ, X140 എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു. (DW

വാല്യം IV pp 90-168); സി.പി.ഐ നേതാവായ ശ്രീ.പന്ന്യൻ രവീന്ദ്രനെ CW 42 ആയി 25.04.2015 ലും 18.05.2015-ലും വിസ്തരിക്കുകയും Exts. X126, X 127, X 138, X 139 എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം IV pp 169-216); എൽ.ഡി.എഫ് കൺവീനറായ ശ്രീ.വൈക്കം വിശ്വനെ CW 43 ആയി 27.04.2015-ൽ വിസ്തരിക്കുകയും Ext.X128 മുതൽ X 135 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം IV-pp 217-300); സി.പി.ഐ സംസ്ഥാന സെക്രട്ടറിയായ ശ്രീ.കാനം രാജേന്ദ്രനെ CW 44 ആയി 11.05.2015-ൽ വിസ്തരിച്ചു. (DW വാല്യം IV- pp 301-322); H കക്ഷിയായ എ.ഐ.വൈ.എഫ് പ്രസിഡന്റ് ശ്രീ.കെ.രാജനെ CW 60 ആയി 18.06.2015-ലും 14.07.2015ലും വിസ്തരിക്കുകയും Ext.X 179 മുതൽ X 180 വരെയും X 242 മുതൽ X 245 വരെയും അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം IV pp 73-105); സി.പി.ഐ (എം) ആലപ്പുഴ സെക്രട്ടറിയായ ശ്രീ.സജി ചെറിയാനെ CW 63 ആയി 29.06.2015 -ൽ വിസ്തരിച്ചു. (DW വാല്യം VI pp 155-172)

മുൻ എ.ഡി.ജി.പി (ഇന്റലിജൻസ്) ആയിരുന്ന ഡി.ജി.പി ശ്രീ.ടി.പി.സെൻകുമാർ, ഐ.പി.എസിനെ CW 120 ആയി 21.01.2016-ൽ വിസ്തരിക്കുകയും Ext.X 395 മുതൽ X 397 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം XII pp 1-31); എസ്.ഐ.ടി തലവനായ എ.ഡി.ജി.പി (SZ ) ശ്രീ.എ ഹേമചന്ദ്രൻ ഐ.പി.എസിനെ CW 119 ആയി 20.01.2016, 20.12.2016, 21.12.2016, 10.01.2017, 17.01.2017 തീയതികളിൽ വിസ്തരിക്കുകയും Exts.X 392 (a) & (b), X 394 (a), (b), (c), X 885 & X 886, X 890 & X 891, X 893 എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം XI pp 336-405, DW വാല്യം XXIII – pp 131-375); എസ്.ഐ.ടിയിലെ ഒരംഗമായ തിരുവനന്തപുരം സിറ്റിയിലെ ഡി.വൈ.എസ്.പി ശ്രീ.റെജി ജോക്കബിനെ CW 107 ആയി 11.12.2015, 01.09.2016, 23.09.2016, 21.10.2016 തീയതികളിൽ വിസ്തരിക്കുകയും Exts.X 704 (a), (b), X 705 (a), (b), (c), X 706, Exts.X 711മുതൽ X 714 വരെ, X728 & X729 (a), (b) & (c) അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം IX pp 400-429, DW വാല്യം XXII-pp 133-214 എന്നിവ); ഡി.വൈ.എസ്.പി ആയ ശ്രീ.ജയ്സൺ കെ.എബ്രഹാമിനെ CW 109 ആയി 2015 ഡിസംബർ 28-നും 29 നും വിസ്തരിക്കുകയും Exts.X341 മുതൽ X 345 (a), (b), (c), (d) എന്നിവ രേഖപ്പെടുത്തുകയും ചെയ്തു. (DW വാല്യം XI-pp 1-48); ചെങ്ങന്നൂർ ഡി.വൈ.എസ്.പി ശ്രീ.ബി.പ്രസന്നൻ നായരെ CW 110 ആയി 2015 ഡിസംബർ 29, 30, 31 തീയതികളിലും 22.12.2016, 04.01.2017 എന്നീ തീയതികളിലും വിസ്തരിക്കുകയും Exts. X 346, X 347, X 348 മുതൽ X 374 വരെയും Z1, X 887 മുതൽ X 889 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം XI pp 49-149, വാല്യം X A pp 1 മുതൽ 111 വരെ); ഡി.വൈ.എസ്.പി ശ്രീ.കെ.എസ്.സുദർശനനെ CW 111 ആയി 04.01.2016 ൽ വിസ്തരിക്കുകയും Exts.X375 മുതൽ X 380 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം X 1 pp- 150-178 ); പെരുമ്പാവൂർ ഡി.വൈ.എസ്.പി ശ്രീ.കെ.ഹരികൃഷ്ണനെ CW 112 ആയി 05.01.2016, 21.04.2016, 22.04.2016, 25.04.2016, 27.04.2016, 11.07.2016 തീയതികളിൽ വിസ്തരിക്കുകയും Exts X 381, X 382, X 511, X 512 മുതൽ X 518 വരെ, X 519 മുതൽ X 520 വരെ, X 629 മുതൽ X 630 വരെ എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം XI-pp 179-2012, DW വാല്യം XIII- pp 218-360 ); പെരുമ്പാവൂർ പോലീസ് ഇൻസ്പെക്ടർ ശ്രീ.റോയി.വിയെ CW 157 ആയി 2016 ജൂലൈ 7, 8 തീയതികളിൽ വിസ്തരിച്ചു (DW വാല്യം XVI-pp 196 മുതൽ 225 വരെ)

C കക്ഷിയായ ബി.ജെ.പി സംസ്ഥാന ജനറൽ സെക്രട്ടറി ശ്രീ.കെ.സുരേന്ദ്രനെ 05.03.2015-ൽ CW 25 ആയി വിസ്തരിക്കുകയും Exts.C1 ഉം C2 ഉം അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം III- pp 18-32 ).

പത്തനംതിട്ട ജില്ലാജയിൽ സൂപ്രണ്ട് ആയ ശ്രീ.വിശ്വനാഥക്കുറുപ്പിനെ 17.06.2015-ൽ CW 58 ആയി വിസ്തരിക്കുകയും Exts X 174 (a), (b), (c) മുതൽ X 177 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VI-pp 16-35); അട്ടക്കുളങ്ങര വനിതാ ജയിലിലെ സൂപ്രണ്ടായ ശ്രീമതി. നസീറ ബീവിയെ CW 59 ആയി 17.06.2015-ലും 23.06.2015-ലും വിസ്തരിക്കുകയും Exts X 178, X 181 മുതൽ 190 വരെ എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VI pp 36 -72) ചീമേനി തുറന്ന ജയിലിലെ ഡെപ്യൂട്ടി പ്രിസൺ ഓഫീസർ ശ്രീ.ശ്രീരാമനെ CW 67 ആയി 8.07.2015 ൽ വിസ്തരിക്കുകയും Ext X 227 അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VII pp 6 മുതൽ 38 വരെ )

സീനിയർ സി.പി.ഒ ആയ ശ്രീ.ഷിജു.കെ.നായരെ CW 61 ആയി 25.06.2015-ൽ വിസ്തരിക്കുകയും Exts X 196 മുതൽ X 199 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VI pp 106 മുതൽ 130 വരെ)

കെ.പി.സി.സി പ്രസിഡന്റായ ശ്രീ.വി.എം.സുധീരനെ CW 62 ആയി 29.06.2015-ലും 09.11.2015-ലും വിസ്തരിച്ചു. (DW വാല്യം VI pp 131 മുതൽ 154 വരെ)

ചാലക്കുടിയിലെ ഒരു ബിസിനസുകാരനായ ശ്രീ.സി.എൽ.ആന്റോയെ CW 65 ആയി 01.07.2015, 07.07.2015, 14.07.2015, 30.09.2015, 08.12.2016, 13.01.2017 തീയതികളിൽ വിസ്തരിക്കുകയും Exts X 214 മുതൽ X 221 വരെ, X 223 മുതൽ X 226 വരെ, X 231 മുതൽ X241 വരെ, X 296 മുതൽ X 311 വരെ, X 813 മുതൽ X 892 വരെ എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VI pp 247 മുതൽ 319 വരെ, വാല്യം XXII pp 289-312); ശ്രീ.സി.എൽ.ആന്റോ പ്രസ്താവിച്ച വിഷയങ്ങളെ കുറിച്ച് പറയുന്നതിന എക്സ് എം.എൽ.എ ശ്രീ.ജോസ് കുറ്റിയാനിയെ CW214 ആയി 13.01.2017 ലും 27.01.2017-ലും വിസ്തരിച്ചു. (DW വാല്യം XXII pp 26-85 ).

അനെർട്ടിന്റെ താഴെ പറയുന്ന ഉദ്യോഗസ്ഥരെ CWs 68, 74, 78, 84, 85, 87, 88 എന്നിവരായി വിസ്തരിച്ചു.

CW 68 അനെർട്ടിന്റെ ഡയറക്ടർ ശ്രീമതി. ടി.മിത്രയാണ്. അവരെ 23.07.2015-ൽ വിസ്തരിച്ചു. (DW വാല്യം VII pp39-40), CW 74, അനർട്ടിന്റെ പ്രോഗ്രാം ഓഫീസർ ശ്രീ.ആർ.രാജേഷിനെ 5.08.2015, 11.08.2015, 30.03.2016, 16.12.2016 തീയതികളിൽ വിസ്തരിക്കുകയും (DW വാല്യം VII pp 188 മുതൽ 239 വരെ, വാല്യം XIII pp 67-97, വാല്യം XXIII pp 27-54 എന്നിവ) Exts.X 261 മുതൽ, X 274 വരെ, X 488 മുതൽ X 502 വരെ X 868 എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു. CW 78 അനെർട്ടിന്റെ പ്രോഗ്രാം ഓഫീസർ അനീഷ്.എസ്. പ്രസാദ് ആണ്. അദ്ദേഹത്തെ 11.08.2015 ലും, 24.08.2015-ലും വിസ്തരിക്കുകയും Exts X 275, X 276, X 281 (a), (b), (c) & (d) മുതൽ X 287 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VIII pp 1-28). CW 84 നെടുമങ്ങാട്ടുള്ള ഒരു ഫോട്ടോഗ്രാഫറായ ശ്രീ.വിനോദാണ്. തിരുവനന്തപുരം മസ്കറ്റ് ഹോട്ടലിൽ അനെർട്ടിന്റെ ആഭിമുഖ്യത്തിൽ നടന്ന ഒരു പരിപാടിയുമായി ബന്ധപ്പെട്ടാണ് അദ്ദേഹത്തെ വിസ്തരിച്ചത്. പരിപാടിയിൽ ഫോട്ടോഗ്രാഫുകളെടുക്കാൻ ഏർപ്പാടാക്കിയിരുന്നത് അദ്ദേഹത്തെയാണ്.

അദ്ദേഹത്തെ 24.08.2015-ൽ വിസ്തരിക്കുകയും Exts X 288 (a) മുതൽ (j) വരെ രേഖപ്പെടുത്തു കയും ചെയ്തു. (DW വാല്യം VIII pp 96 മുതൽ 109 വരെ) CW 85 അനെർട്ടിലെ ടെക്നീഷ്യ നായ സുരേഷ് ബാബുവാണ്. അദ്ദേഹത്തെ 24.08.2015-ൽ വിസ്തരിച്ചു. (DW വാല്യം VIII pp 110-119); CW 87 അനെർട്ടിന്റെ മുൻ ഡയറക്ടറായി ചുമതല വഹിച്ചിരുന്ന റൂട്രോണിക്സ് എം.ഡി. ശ്രീ. പി.ബി സുഗതകുമാറാണ്. അദ്ദേഹത്തെ 03.09.2015ൽ വിസ്തരിച്ചു. (DW വാല്യം VIII pp 131-146 ); CW 88 ന്യൂഡൽഹി എം.എൻ.ആർ.ഇ ഡയറക്ടർ ഡോ.ജി. പ്രസാദാണ്. അദ്ദേഹത്തെ 7.09.2015-ൽ വിസ്തരിക്കുകയും Exts. X 289. X 290 എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VIII pp 147-164) .

കണ്ണൂരിലെ WCPO ശ്രീമതി. ശ്രീജ.എ.ആറിനെ CW 76 ആയി 07.08.2015-ൽ വിസ്തരിച്ചു. (DW വാല്യം VII pp 270-180); പോലീസ് ഇൻസ്പെക്ടറായ ശ്രീ. ബിജുജോൺ ലൂക്കോസിനെ CW 77 ആയി 07.08.2015-ൽ വിസ്തരിച്ചു. (DW വാല്യം VII pp 281-312 ); കണ്ണൂരിലെ സി.പി.ഒ ആയ ശ്രീ.നിജേഷ്.പി.പിയെ CW 81 ആയി 20.08.2015-ൽ വിസ്തരിക്കുകയും Ext. X 280 അടയാള പ്പെടുത്തുകയും ചെയ്തു. (DW വാല്യം VIII pp 60-69) സരിത.എസ്.നായരെ പ്രതിനിധീകരിച്ചി രുന്ന അഡ്വ.ശ്രീ. ഫെന്നി ബാലകൃഷ്ണനെ CW 92 ആയി 15.09.2015, 8.10.2015, 07.04.2016 തീയതിക ളിൽ വിസ്തരിക്കുകയും Exts. X 503 മുതൽ X 507 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VIII pp 223-274 & DW വാല്യം XIII pp 98-157); അഡ്വ ഫെനി ബാലകൃഷ്ണന്റെ ക്ലാർക്കായ ശ്രീ.രഘുനാഥൻ നായരെ CW 83 ആയി 20.08.2015-ൽ വിസ്തരിച്ചു (DW വാല്യം VIII pp 81-95 ); അഡ്വ. ഫെനി ബാലകൃഷ്ണന്റെ ഡ്രൈവറായ ശ്രീ.എസ്.ശശികുമാറിനെ CW 82 ആയി 20.08.2015-ൽ വിസ്തരിച്ചു. (DW വാല്യം VIII pp 70-80)

ശ്രീമതി. ശാലുമേനോന്റെ അമ്മയായ ശ്രീമതി കലാദേവിയെ CW 100 ആയി 28.10.2015-ൽ വിസ്തരിക്കുകയും Ext X 320, X 321 എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു (DW വാല്യം IX pp 59-78); ഡാൻസർ/ആർട്ടിസ്റ്റ് ശ്രീമതി ശാലുമേനോനെ CW 101 ആയി 28.10.2015-ൽ വിസ്ത രിക്കുകയും Exts.X322, X323 എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം IX pp 79-101); ശ്രീമതി. സരിത.എസ്.നായരുടെ അമ്മയായ ശ്രീമതി. ഇന്ദിര എസ്.നായരെ CW 102 ആയി 29.10.2015-ൽ വിസ്തരിക്കുകയും Ext.X 324 അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം IX pp 102-137)

സോളാർ തട്ടിപ്പ് കേസിലെ പ്രധാന പ്രതികളിലൊരാളായ ശ്രീ. ബിജു രാധാകൃഷ്ണനെ CW 105 ആയി 17.11.2015, 30.11.2015, 01.12.2015, 02.12.2015, 3.12.2015, 11.12.2015, 15.07.2016 തീയതികളിൽ വിസ്തരിക്കുകയും Exts.X 333 മുതൽ X 336 വരെ X 337, X338 എന്നിവ അടയാളപ്പെടുത്തു കയും ചെയ്തു. (DW വാല്യം IX pp 175 മുതൽ 390 വരെ & DW വാല്യം XXII pp 98-132 )

സോളാർ തട്ടിപ്പു കേസുകളിലെ മുഖ്യപ്രതിയായ ശ്രീമതി. സരിത.എസ്.നായരെ CW 108 ആയി 15.12.2015, 21.12.2015, 27.01.2016, 28.01.2016, 29.01.2016, 01.02.2016, 02.02.2016, 05.02.2016, 06.02.2016 തീയതികളിൽ വിസ്തരിക്കുകയും Exts.X339, X 340, X414 മുതൽ X 423 വരെ X 424 മുതൽ X 427 വരെ, X428 മുതൽ X455 വരെ C3, C4, E 35, E 36, B7 എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു. (Dw വാല്യം X , ഭാഗം I-pp 1 മുതൽ 277 വരെ); അവരെ 9.02.2016, 10.02.2016, 24.02.2016, 25.02.2016, 26.02.2016, 21.03.2016, 06.06.2016, 27.06.2016 തീയതികളിൽ വീണ്ടും വിസ്തരിക്കുകയും (ഇൻ-ക്യാമറ ആയി വിസ്തരിച്ചു.) Exts.X462, Ext-I 1 മുതൽ 4 വരെ, Ext I-5, I-6, X468 മുതൽ

470 വരെ, X 483 മുതൽ 487 വരെ, X 530 മുതൽ X544 വരെ X 618 (രഹസ്യം) Ext.J1 എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം X ഭാഗം II pp 278 മുതൽ 515 വരെ, DW വാല്യം XXII pp 86-97 എന്നിവ).

മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ കാണുന്നതിനായി ബിജു രാധാകൃഷ്ണനോടൊപ്പം പോയ മാതൃഭൂമി ദിനപത്രത്തിന്റെ സർക്കുലേഷൻ എക്സിക്യൂട്ടീവ് ആയ ശ്രീ.ശിവദാസൻ.ടിയെ CW 94 ആയി 18.09.2015 ൽ വിസ്തരിച്ചു. (DW വാല്യം VIII pp 303-317)

ബാംഗ്ലൂരിലെ ബിസിനസുകാരനായ ശ്രീ.എം.കെ.കുരുവിളയെ CW 71 ആയി 29.07.2015-ൽ വിസ്തരിക്കുകയും Exts X 248 മുതൽ 260 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VII pp 65-126)

തിരുവനന്തപുരം സിറ്റി വനിതാ പോലീസ് സ്റ്റേഷനിലെ WCPO 2495, ശ്രീമതി. നസീന ബീഗത്തെ CW 89 ആയി 8.09.2015-ൽ വിസ്തരിക്കുകയും Ext. X 291 അടയാളപ്പെടുത്തുകയും ചെയ്തു. (DW വാല്യം VIII pp 165-178); സെക്രട്ടറിയേറ്റിൽ മുഖ്യമന്ത്രിയുടെ സെക്യൂരിറ്റിസ്റ്റാഫിൽ ഉണ്ടായിരുന്ന WCPO 3071 ശ്രീമതി ഷീജാ ദാസ്.ഡി.എൽ-നെ CW 90 ആയി 8.09.2015, 13.12.2016 തീയതികളിൽ വിസ്തരിക്കുകയും Ext.X 292, X 845 മുതൽ X 848 വരെ എന്നിവ അടയാളപ്പെടുത്തുകയും ചെയ്തു (DW വാല്യം VIII pp 179-203 & DW വാല്യം XXII pp 313 മുതൽ 330 വരെ )

മലപ്പുറത്തുള്ള ശ്രീ.ഇ.ഹംസയെ CW 75 ആയി വിസ്തരിച്ചു. അഡ്വക്കേറ്റ് ഫെനി ബാലകൃഷ്ണന്റെ ഡ്രൈവറായ ശ്രീ.മധുവിനെ CW 86 ആയി വിസ്തരിച്ചു.

യു.ഡി.എഫ് നേതാവും എം.പിയുമായ ശ്രീ.എം.ഐ ഷാനവാസിനെ CW 91 ആയി വിസ്തരിച്ചു.

ടീം സോളാർ കമ്പനിയിലെ സ്റ്റാഫിൽ ഒരാളായ ശ്രീ.ശരൺ.കെ.ശശിയെ CW 93 ആയി വിസ്തരിച്ച.

യു.ഡി.എഫ് നേതാവും മുൻ എം.എൽ.എയുമായ ശ്രീ.ആർ.സെൽവരാജിനെ CW 95 ആയി വിസ്തരിച്ചു.

കെൽട്രോൺ ജനറൽ മാനേജർ ശ്രീ.ആർ.പ്രദീപിനെ CW97 ആയി വിസ്തരിച്ചു.

സെക്രട്ടറിയേറ്റിലെ ചീഫ് സെക്യൂരിറ്റി ഓഫീസറായ ശ്രീ.വി.ജോസ് കുര്യനെ CW 98 ആയി വിസ്തരിച്ചു.

മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ ഡൽഹിയിലെ സഹായിയായ ശ്രീ.തോമസ് കുരുവിളയെ CW 104 ആയി വിസ്തരിച്ചു.

തിരുവനന്തപുരം പാരമൗണ്ട് സ്റ്റുഡിയോയിലെ സാനിറ്റേഷൻ വർക്കറായ ശ്രീ.അനുകുമാറിനെ CW 106 ആയി വിസ്തരിച്ചു.

പോലീസ് ഓഫീസർമാരെ, അതായത്, സുധീർ മനോഹർ, എസ്.ഐ, എച്ച്.ഗോപകുമാർ, ഐ.ജി പ്രിസൺസ്, ഡോ.അലക്സാണ്ടർ ജേക്കബ്, ഡി.ഐജി (റിട്ടയേർഡ്), കെ.പി.മുഹമ്മദ് ഇക്ബാൽ, നന്ദകുമാർ.കെ.കെ, സി.പി.ഒ എന്നിവരെ CW113 മുതൽ 117 വരെ പേരായി വിസ്തരിച്ചു.

സി.എം.ന്റെ പി.എ (മുൻകാലത്തെ) ശ്രീ.ജിക്കുമോൻ ജേക്കബിനെ CW118 ആയി വിസ്തരിച്ചു.

ശ്രീ.ഉമ്മൻചാണ്ടിയുടെ ഗൺമാൻ ശ്രീ.സലിംരാജ്, മുൻമുഖ്യമന്ത്രിയുടെ ഓഫീസ് സ്റ്റാഫ് ശ്രീ.ടെന്നി ജോപ്പൻ, മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി, തിരുവനന്തപുരം സെൻട്രൽ പ്രിസൺ സൂപ്രണ്ട് ശ്രീ.സുരേഷ് എ.ജി, സി-ഡാക് അസോസിയേറ്റ് ഡയറക്ടർ ശ്രീ.ഭദ്രൻ.വി.കെ, മൗണ്ട് സിയോൺ ഗ്രൂപ്പ് ചെയർമാൻ ശ്രീ.എബ്രഹാം കലമണ്ണിൽ എന്നിവരെ CW 121 മുതൽ 126 വരെ പേരായി വിസ്തരിച്ചു.

ശ്രീ.വിനോദ് ഭട്ടതിരിപ്പാട്, സൈബർ വിദഗ്ദ്ധൻ, അഡ്വക്കേറ്റും യു.ഡി.എഫ് നേതാവുമായ ശ്രീ.സിദ്ധിഖ്.ടി, ശ്രീ.തമ്പാനൂർ രവി,എക്സ്.എം.എൽ.എ, ശ്രീ. നാഗരാജൻ.ആർ, ഡ്രൈവർ, ശ്രീ.പ്രദോഷ്.ടി.ജി, മന്ത്രിയുടെ പി.എ, ശ്രീമതി. ലതാപണിക്കർ, മുഖ്യമന്ത്രിയുടെ അഡീഷണൽ പി.എസ്, ശ്രീ.പി.എസ്. ശ്രീകുമാർ, മുഖ്യമന്ത്രിയുടെ പ്രൈവറ്റ് സെക്രട്ടറി, ശ്രീ.രാജ് കുമാർ.എസ്,എസ്.ഐ, ശ്രീ.വി.കെ രവീന്ദ്രൻ, മന്ത്രിയുടെ പ്രൈവറ്റ് സെക്രട്ടറി, അസിസ്റ്റന്റ് പ്രിസൺ ഓഫീസർമാരായ ശ്രീമതി.ടി.മണിയും രമാദേവിഅമ്മയും, പി.എ.മാധവൻ,എക്സ്.എം.എൽ.എ, ശ്രീ.അജിത്.ജി.പി, സി.പി.ഒ, എം.എൽ.എമാരായ ശ്രീ.പി.ജെ.ജോസഫ്, ശ്രീ.കെ.സി ജോസഫ്, ശ്രീ.അടൂർ പ്രകാശ്, മുൻമന്ത്രി ശ്രീ.ഷിബു ബേബിജോൺ, ശ്രീ.ഹൈബി ഈഡൻ എം.എൽ.എ, ശ്രീ.പി.സി വിഷ്ണുനാഥ്, എക്സ്.എം.എൽ.എ, ശ്രീ.അബ്ദുള്ള കുട്ടി എക്സ്.എം.എൽ.എ, ശ്രീ.മോൻസ് ജോസഫ്, എം.എൽ.എ, ശ്രീ.എൻ.കേശവൻ, ആര്യാടൻ മുഹമ്മദിന്റെ സ്പെഷ്യൽ പി.എസ്, ശ്രീ.എ.പി.അനിൽ കുമാർ, എം.എൽ.എ, മുൻമന്ത്രി ശ്രീ.കെ.പി.മോഹനൻ, ശ്രീ.കെ.ബി.ഗണേഷ് കുമാർ,എം.എൽ.എ, ശ്രീ.കെ.സി.വേണുഗോപാൽ എം.പി, മുൻമന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ്, ശ്രീ.ജോസ്.കെ.മാണി, എം.പി, ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണൻ എം.എൽ.എ എന്നിവരെ CW 128 മുതൽ 156 വരെ പേരായി വിസ്തരിച്ചു.

മുൻമന്ത്രി ശ്രീ.എ.പി.അനിൽകുമാറിന്റെ പി.എ ശ്രീ.പി.നസറുള്ള, ശ്രീ.ബെന്നിബഹനാൻ, എക്സ്.എം.എൽ.എ എന്നിവരെ CW 158 ഉം 159 ഉം ആയി വിസ്തരിച്ചു.

ശ്രീ.എൻ.ടി.ജോബ്, എക്സിക്യൂട്ടീവ് എഞ്ചിനീയർ കെ.എസ്.ഇ.ബി, ശ്രീ.ജി.ഷാജ് കുമാർ, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ, ശ്രീ.സി.ആർ.ബിജു,എ.എസ്.ഐ, പ്രതിപക്ഷ നേതാവ് ശ്രീ.രമേശ് ചെന്നിത്തല, മുൻമന്ത്രി ശ്രീമതി. പി.കെ.ജയലക്ഷ്മി, എ.ഡി.ജി.പി ശ്രീ.കെ.പത്മകുമാർ ഐ.പി.എസ്, ഡി.വൈ.എസ്.പി ശ്രീ.ബിജോ അലക്സാണ്ടർ, കെ.പി.സി.സി സെക്രട്ടറി ശ്രീ.എൻ.സുബ്രഹ്മണ്യൻ, വോഡഫോൺ നോഡൽ ഓഫീസർ ശ്രീ.ഷാഹിം കോമത്ത്, വോഡഫോൺ എഞ്ചിനീയർ ശ്രീ.പ്രശാന്ത്.വി.നായർ എന്നിവരെ CW 161 മുതൽ 170 വരെ പേരായി വിസ്തരിച്ചു.

ഡി.വൈ.എസ്.പി ശ്രീ.വി.അജിത്തിനെ CW 171 ആയി വിസ്തരിച്ചു.

യു.ഡി.എഫ് കൺവീനർ ശ്രീ.പി.പി.തങ്കച്ചൻ, ബി.എസ്.എൻ.എൽ ഡെപ്യൂട്ടി ജനറൽ മാനേജർ ശ്രീ.എ.ആർ മോഹനൻ, നോഡൽ ഓഫീസർ ശ്രീ.കെ.വാസുദേവൻ, ഐഡിയ നോഡൽ ഓഫീ

സർ ശ്രീ.അഗസ്റ്റിൻ ജോസഫ്.കെ.ജി, ടീം സോളാർ ഇന്റീരിയർ വർക്കർ ശ്രീ.ബിജു.കെ.നായർ എന്നിവരെ CW 173 മുതൽ 177 വരെ പേരായി വിസ്തരിച്ചു.

മുൻഊർജ്ജ മന്ത്രിയുടെ സ്പെഷ്യൽ സെക്രട്ടറി ശ്രീ.ജി.രാമചന്ദ്രൻ നായർ, മുൻ ഊർജ്ജമന്ത്രിയുടെ പ്രൈവറ്റ് സെക്രട്ടറി ശ്രീ.എം.നാരായണപിള്ള എന്നിവരെ CW 180-ഉം 181-ഉം ആയി വിസ്തരിച്ചു.

ഡി.വൈ.എസ്.പി ശ്രീ.എ.സി ജോസഫ്, പോലീസ് കംപ്ലയിന്റ് അതോറിറ്റി അംഗം ശ്രീ.കെ. എസ് ബാലസുബ്രഹ്മണ്യൻ, ഗവൺമെന്റ് സെക്രട്ടേറിയറ്റിലെ ഡോബി സൂപ്പർ വൈസർ, ശ്രീ.കെ. സുനിൽ കുമാർ, എക്സ് എം.എൽ.എ ശ്രീ. ബാബുപ്രസാദ് എന്നിവരെ CW 182 മുതൽ 185 വരെ പേരായി വിസ്തരിച്ചു.

മുൻമുഖ്യമന്ത്രിയുടെ അഡീഷണൽ പി.എസ് ശ്രീ.ആർ.കെ.ബാലകൃഷ്ണൻ, മുൻമുഖ്യമന്ത്രിയുടെ അഡീഷണൽ പി.എ ശ്രീ. എ.ആർ സുരേന്ദ്രൻ, ഹൈടെക് സെൽ അസിസ്റ്റന്റ് കമാന്റന്റ് ശ്രീ. എൻ.വിനയകുമാരൻ നായർ, മുൻ മുഖ്യമന്ത്രിയുടെ പൊളിറ്റിക്കൽ സെക്രട്ടറി ശ്രീ.കെ.എസ്.വാസുദേവശർമ്മ, ആലപ്പുഴ കളക്ട്രേറ്റിലെ ഫിനാൻസ് ഓഫീസർ ശ്രീ.വി.ആർ.അനിൽ കുമാർ, എസ്.ഐ ശ്രീ.വി.ബിജു, കിൻഫ്ര ജൂനിയർ മാനേജർ ശ്രീ.വി.മുരളീ കൃഷ്ണൻ എന്നിവരെ CW189 മുതൽ 195 വരെ പേരായി വിസ്തരിച്ചു.

ശ്രീ.ഷിനോ.പി.എസ്, എ.ഡി.സി (ജനറൽ) കളകട്രേറ്റ്, കോട്ടയം, ശ്രീ.മാത്യു.കെ.ദാനിയൽ, സെക്രട്ടറി, കടുത്തുരുത്തി പഞ്ചായത്ത്, ശ്രീ. അനിൽ കുമാർ.ബി, ഡെപ്യൂട്ടി മാനേജർ (ടി) കിൻഫ്ര, ശ്രീ.വി.പി.കതിർവടിവേലു, സ്പെഷ്യൽ ഡെപ്യൂട്ടി കളക്ടർ (എൽ.എ) വയനാട്, എം. ഐ. ഷാനവാസ് എം.പിയുടെ മുൻ പി.എസ്.ശ്രീ.ശൈലേഷ്.സി, ശ്രീ. വി.രഘുനന്ദനൻ, ഡി.ഒ.ടി എന്നിവരെ CW 197 മുതൽ 202 വരെ പേരായി വിസ്തരിച്ചു.

ശ്രീമതി. ഷീല.എം.എ, ഡിസ്ട്രിക് പ്ലാനിംഗ് ഓഫീസർ, കോഴിക്കോട്, ശ്രീ. തോമസ്.സി കൊണ്ടോടി, അഡ്വക്കേറ്റ് ശ്രീമതി.ജി.എം. ഏലിയാമ്മ, തഹസിൽദാർ, മാവേലിക്കര, ശ്രീ.എസ്.അനിൽ കുമാർ, ഡി.വൈ.എസ്.പി തിരുവനന്തപുരം, എസ്.സി.ആർ.ഡി, ശ്രീ.ടി.എഫ് സേവ്യർ, എം. ഡി, KSCDC എന്നിവരെ CW 204 മുതൽ 208 വരെ പേരായി വിസ്തരിച്ചു.

ശ്രീ.ജയരാജ്.ജി, രജിസ്ട്രാർ, സി-ഡിറ്റ്, ശ്രീ.കെ അബ്ദുൾ റഷീദ്, ഡെപ്യൂട്ടി ഡയറക്ടർ, ഐ &പി.ആർ.ഡി, ശ്രീ.പോൾ ആന്റണി, അഡീഷണൽ ചീഫ് സെക്രട്ടറി, വ്യവസായ വകുപ്പ്, ശ്രീ.വേണുഗോപാൽ.പി, സ്പെഷ്യൽ സെക്രട്ടറി, സഹകരണം എന്നിവരെ CW 210 മുതൽ 213 വരെ പേരായി വിസ്തരിച്ചു.

CW 196 ആയി വിസ്തരിച്ച പോലീസ് ഐ.ജി ശ്രീ.എം.ആർ അജിത് കുമാറിന്റേയും CW209 ആയി വിസ്തരിച്ച ഡി.വൈ.എസ്.പി ശ്രീ.സനൽകുമാറിന്റേയും മൊഴികൾ പ്രധാനമായും ബിജു രാധാകൃഷ്ണന്റേയും സരിത.എസ്.നായരുടേയും പൂർവകാല ക്രിമിനൽ പ്രവർത്തികളും സൈബർ പോലീസ് സ്റ്റേഷൻ ക്രൈം കേസ് നം13/2013 രജിസ്റ്റർ ചെയ്തെന്ന് കാണിക്കുന്നതും പ്രവൃത്തികളുടെ ഗുരുതരസ്വഭാവം, പ്രത്യേകിച്ച് പബ്ലിക് റിലേഷൻസ് ഡെപ്യൂട്ടി ഡയറക്ടർ ശ്രീ. ഫിറോസിന്റെ ഇടപെടൽ ആലോചനാ വിഷയമാക്കുന്നതുമാണ്. പ്രസ്തുത കേസിന്റെ അന്വേഷണ ചുമതല മേൽപറഞ്ഞ ഉദ്യോഗസ്ഥർക്കായിരുന്നു. ഈ കേസിന്റെ വിവിധ സാഹചര്യങ്ങൾ വ്യക്തമാക്കു

ന്നത് ഈ രണ്ട് പ്രതികളുടേയും പൂർവ്വകാല ചരിത്രത്തെ കുറിച്ച് സംസ്ഥാനത്തെ സീനിയർ പോലീസ് ഓഫീസർമാർക്ക് അറിയാമായിരുന്നുവെന്നാണ്.

ശ്രീ.മനോജ് എബ്രഹാം, ഐ.പി.എസ് (CW203) തിരുവനന്തപുരം സിറ്റിയിൽ, സിറ്റി പോലീസ് കമ്മീഷണറായിരുന്നപ്പോൾ വളരെ മുമ്പ്, സരിത.എസ്.നായർ ബിജു രാധാകൃഷ്ണനെ തിരെ ഒരു പരാതി നൽകി; അതിൽ അവർ മാനസിക പ്രശ്നമുള്ളതും കടന്നുകളഞ്ഞതുമാണെന്ന വിധത്തിലുള്ള ഒരു മെഡിക്കൽ സർട്ടിഫിക്കറ്റ് ബിജു രാധാകൃഷ്ണൻ ഹാജരാക്കിയിട്ടുണ്ട്. മറ്റൊരു ഉദ്ദേശ്യം ഷീജാദാസ് WCPO തിരുവനന്തപുരം വനിതാ പോലീസ് സ്റ്റേഷനിൽ ജോലി ചെയ്തിരു ന്നപ്പോൾ അവരുടെ സസ്പെഷൻഷനുമായി ബന്ധപ്പെട്ടുള്ളതാണ്. അവിടെയുണ്ടായിരുന്ന എസ്. ഐയുടെ പരാതിയിന്മേൽ അച്ചടക്കമില്ലായ്മയ്ക്ക് സിറ്റി പോലീസ് കമ്മീഷണർ അവരെ സർവ്വീസിൽ നിന്നും സസ്പെൻഡ് ചെയ്തു. അവർ, സെക്രട്ടേറിയറ്റ അസോസിയേഷൻ ഭാരവാഹി യായ അവരുടെ ഭർത്താവുമൊത്ത് ഉടൻ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ കണ്ട് പുനഃപ്രവേശന ത്തിന അപേക്ഷിക്കുകയുണ്ടായി. ഉടൻ തന്നെ അവരെ പുനഃപ്രവേശിപ്പിക്കുന്നതിന ഉന്നത പദവി യിലുള്ളവരിൽ നിന്നും സമ്മർദ്ദമുണ്ടായിരുന്നതായി ശ്രീ.മനോജ് എബ്രഹാം മൊഴി നൽകി. ഒരു മാസത്തിന ശേഷം സസ്പെഷൻ ഉത്തരവ് റദ്ദാക്കി ഇവരെ നേമം പോലീസ് സ്റ്റേഷനിൽ നിയമി ച്ചെന്ന് അദ്ദേഹം പറഞ്ഞു. എന്നാൽ, അതിനുശേഷം ഉടൻ തന്നെ സെക്രട്ടേറിയറ്റ് ഓഫീസിലെ മുഖ്യമന്ത്രിയുടെ സെക്യൂരിറ്റി സ്റ്റാഫിൽ മറ്റുള്ളവരോടൊപ്പം അവരെയും എടുത്തുവെന്നു കണ്ടു.

CW 188-ഉം 187 ഉം ആയ സബ്ഇൻസ്പെക്ടർമാരായ ശ്രീ.പ്രദീപ് കുമാർ.കെ.പിയും ശ്രീ.രവീ ന്ദ്രൻപിള്ളയും മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ പേഴ്സണൽ സെക്യൂരിറ്റി ഓഫീസർമാരായിരു ന്നു. 1991 മുതൽ മെയ് 2016-ൽ മുഖ്യമന്ത്രി സ്ഥാനം ഒഴിയുന്നതുവരെ അവർ ഉമ്മൻചാണ്ടിയോ ടൊപ്പം ഉണ്ടായിരുന്നു. അവരുടെ ചുമതല പ്രധാനമായും ഇടവിട്ടുള്ള ദിവസങ്ങളിൽ മുഖ്യമന്ത്രി യുടെ വസതിയിലായിരുന്നു.

ആലുവ (റൂറൽ) പോലീസ് സൂപ്രണ്ട് എന്ന നിലയിൽ ശ്രീ.സതീഷ് ബിനോ ഐ.പി.എസി ന്റേയും (CW186) (നർക്കോട്ടിക് സെൽ) ഡി.വൈ.എസ്.പി ശ്രീ. എ.സി ജോസഫിന്റേയും (CW 182) മൊഴികളുടെ പ്രാധാന്യം വിശിഷ്ട വ്യക്തികളെ സോളാർ തട്ടിപ്പ് പ്രതികളായ ബിജു രാധാ കൃഷ്ണനും സരിതാ.എസ്.നായരുമായി ബന്ധിപ്പിക്കുന്ന ഗൗരവതരമായ ആരോപണങ്ങൾ ആദ്യം വന്നത് അവരുടെ മുമ്പാകെയാണ് എന്നതാണ്. ഡി.വൈ.എസ്.പിയുടെ റിപ്പോർട്ട് ശരിയായ രീതി യിലുള്ള ഏതൊരു അന്വേഷണവും കാണിക്കുന്നില്ല. എന്നിരുന്നാലും കമ്മീഷൻ മുമ്പാകെയുള്ള അദ്ദേഹത്തിന്റെ മൊഴിയിൽ നിന്നും രണ്ട് കാര്യം വ്യക്തമായി, സരിതാ നായരെ അദ്ദേഹത്തിന എപ്പോഴും ഫോണിൽ ലഭ്യമായിരുന്നു, സരിതയുടെ അഭിപ്രായത്തിൽ തമിഴ്നാട്ടിലെ നാഗർകോവി ലിൽ വിൻഡ് മില്ല് സ്ഥാപിക്കുന്നതിനായി തിരക്കിലായിരുന്നുവെന്നും ആവശ്യമെങ്കിൽ മുഖ്യമന്ത്രി യുടെ ഓഫീസ് അഡ്വക്കേറ്റ് ജനറലുമായി ബന്ധപ്പെടുമെന്നും അവർ അദ്ദേഹത്തോട് പറ ഞ്ഞെന്നും അവർ അദ്ദേഹത്തിന്റെ മുമ്പാകെ ഹാജരാകേണ്ട ആവശ്യമില്ലെന്നും അവർ പറഞ്ഞ തായും. അദ്ദേഹം യാതൊന്നും അന്വേഷിച്ചതുമില്ല. സരിത.എസ്.നായർ ഹാജരാക്കുന്നതിനുവേണ്ടി കാത്തിരുന്നതുമില്ല. ഇത് കാണിക്കുന്നത് ഒന്നുകിൽ അവർ വിഷയം ഗൗരവമായി എടുത്തില്ല അല്ലെങ്കിൽ അന്വേഷണവുമായി മുന്നോട്ട് പോകുന്നതിൽ നിന്നും അവരെ തടഞ്ഞിരുന്നുവെന്നുമാ ണ്.

ഐ.ജി.ശ്രീ. ജോസ് (CW127) സരിത.എസ്.നായരുടെ ഉപയോഗത്തിലിരുന്ന മൊബൈൽ ഫോണുകളുടെ സി.ഡി.ആർ വിശദാംശങ്ങൾ ഇ-മെയിൽ വഴി എടുത്തിരുന്നു. ഒരു സൈബർ

ക്രൈം കേസുമായി ബന്ധപ്പെട്ടാണെന്ന് അദ്ദേഹം പറഞ്ഞു. ഇ-മെയിലിൽ കിട്ടിയ സോഫ്റ്റ് കോപ്പി വിശകലനത്തിനുശേഷം അദ്ദേഹം നശിപ്പിച്ചു. ഉന്നത പദവിയിലുള്ളവരുമായുള്ള സരിതയുടെ ബന്ധം സി.ഡി.ആറിൽ നിശ്ചയമായും ഉണ്ടായിരുന്നു. വിളിയുടെ വിശദാംശങ്ങൾ ചോരുകയും അത് അച്ചടി മാധ്യമങ്ങളിലും ദൃശ്യമാധ്യമങ്ങളിലും വരുകയും ചെയ്തു. ഇത്, ഉന്നത പദവിയിലുള്ളവരെ രക്ഷിക്കാനാണെന്ന് പറയുന്നു.

പോലീസ് അസോസിയേഷന്റെ 30-ാം വാർഷിക സമ്മേളനം സ്പോൺസർ ചെയ്തു കൊണ്ട് ടീം സോളാർ കമ്പനി സരിത.എസ്.നായർ വഴി 20 ലക്ഷം രൂപ കേരള പോലീസ് അസോസിയേഷൻ ജനറൽ സെക്രട്ടറി ശ്രീ.അജിത്തിന നൽകിയെന്ന അവരുടെ ആരോപണം സംബന്ധിച്ച് അദ്ദേഹം ഫയൽ ചെയ്ത പരാതി അന്വേഷിച്ചത് ഡി.വൈ.എസ്.പി ശ്രീ.മുഹമ്മദ് ഷാഫി (CW172) ആണ്. അതുമായി ബന്ധപ്പെട്ട് അദ്ദേഹത്തെ വിസ്തരിച്ചു.

ശ്രീ.രാജ്പാൽമീണ ഐ.പി.എസിനെ CW 179ആയി വിസ്തരിച്ചു. ഇന്റേണൽ സെക്യൂരിറ്റി എസ്.പി എന്ന നിലയിലുള്ള അദ്ദേഹത്തിന്റെ ജോലി മാർക്സിസ്റ്റ തീവ്രവാദികളുമായും ഇസ്ലാമിക് മതമൗലികവാദികളുമായും ബന്ധപ്പെട്ടതായിരുന്നുവെന്ന് അദ്ദേഹം പറഞ്ഞു. അദ്ദേഹത്തോട് സി.ഡി.ആർ വിശദാംശങ്ങളെ കുറിച്ച് ചോദിച്ചു. 24.06.2016-ൽ മാത്രമാണ് അദ്ദേഹം ചാർജ്ജെടുത്തതെന്ന് അദ്ദേഹം പറഞ്ഞു. വിശദാംശങ്ങൾ അദ്ദേഹത്തിനറിയില്ല. അന്നത്തെ എ.ഡി.ജി.പി (ഇന്റ) യുടെ നിർദ്ദേശപ്രകാരം ബന്ധപ്പെട്ട സമയത്ത് ചുമതലയിലുണ്ടായിരുന്ന ശ്രീ.ശ്രീധരൻ ഐ.പി.എസ് അത് നശിപ്പിച്ചിട്ടുണ്ടെന്നാണ് അദ്ദേഹത്തിനുള്ള വിവരം.

CW178 ആയ ശ്രീ.ശ്രീധരൻ ഐ.പി.എസ് പറഞ്ഞത് സി.ഡി.ആർ ശേഖരിക്കുന്ന സമയത്തും അത് നശിപ്പിക്കുന്ന സമയത്തും അദ്ദേഹം ഇന്റേണൽ സെക്യൂരിറ്റി എസ്.പി ആയിരുന്നു. തുടർന്ന് അദ്ദേഹം ഇപ്രകാരം പറഞ്ഞു:

'താഴെ പറയുന്ന സി.ഡി.ആർ വിശദാംശങ്ങൾ ആവശ്യം കഴിഞ്ഞതിനുശേഷം നശിപ്പിച്ചിട്ടുള്ളതും അക്കാരണത്താൽ വീണ്ടെടുക്കാൻ കഴിയാത്തതുമാണ്.'

അതിലെ നം 2 മുതൽ 10 വരെ ഇനം തിരുവനന്തപുരം ഇന്റേണൽ സെക്യൂരിറ്റി സൂപ്രണ്ട് ഓഫ് പോലീസ് ശേഖരിച്ച മൊബൈൽ ഫോൺ വിളിയുടെ വിശദാംശങ്ങളാണ്. സി.ഡി.ആറുകൾ ശേഖരിച്ച കാലയളവിലും അത് നശിപ്പിച്ച സമയത്തും അദ്ദേഹം ഇന്റേണൽ സെക്യൂരിറ്റി എസ്.പി ആയിരുന്നുവെന്ന് അദ്ദേഹം പറഞ്ഞു. സി.ഡി.ആർ വിശദാംശങ്ങൾ നശിപ്പിക്കുന്നതിനുള്ള തീരുമാനമെടുത്തത് അദ്ദേഹമാണോ അല്ലെങ്കിൽ മേലുദ്യോഗസ്ഥരുടെ നിർദ്ദേശപ്രകാരമാണോ എന്ന് അദ്ദേഹത്തോട് ചോദിച്ചു. ചില മൊബൈൽ ഫോണുകളുടെ സി.ഡി.ആർ വിശദാംശങ്ങൾ അതിന്റെ സേവന ദാതാക്കളിൽ നിന്നും എടുക്കുന്നതിന എ.ഡി.ജി.പി (ഇന്റ)-യും ഐ.ജി.പി (ഐ.എസ്)ഉം അദ്ദേഹത്തോട് ആവശ്യപ്പെട്ടു. അത്തരം അഭ്യർത്ഥനകൾ അദ്ദേഹത്തിന പതിവായി കിട്ടുകയും അതിന്റെ അടിസ്ഥാനത്തിൽ വിശദാംശങ്ങൾ പതിവായി നൽകുകയും ചെയ്തിരുന്നു. ആ മൊബൈൽ ഫോൺ വരിക്കാരുടെ വിശദാംശങ്ങളോ ഏതാവശ്യത്തിനുവേണ്ടി അവ ശേഖരിക്കുന്നുവെന്നോ അദ്ദേഹം അവരോട് ചോദിക്കുകയോ അവർ അദ്ദേഹത്തോട് പറയുകയോ ചെയ്തിരുന്നില്ല. അതുകൊണ്ട് അദ്ദേഹത്തിന അങ്ങനെയുള്ള വിശദാംശങ്ങൾ അറിയില്ല. അന്വേഷണത്തിന്റെ ഭാഗമായിട്ടല്ലാതെ സി.ഡി.ആറുകൾ ശേഖരിക്കുകയാണെങ്കിൽ ഐടി ചട്ടങ്ങൾ പ്രകാരം 6 മാസത്തിനുള്ളിൽ നശിപ്പിക്കേണ്ടതാണ്. അതനുസരിച്ച് അദ്ദേഹത്തിന്റെ സിസ്റ്റത്തിൽ വന്ന സി.ഡി.ആറുകൾ അദ്ദേഹം നശിപ്പിച്ചു. മേലുദ്യോഗസ്ഥരുടെ അഭ്യർത്ഥ പ്രകാരം അവർക്ക് നൽകിയ സി.ഡി.ആർ വിശദാംശങ്ങൾക്ക് എന്തു സംഭവിച്ചുവെന്ന് അദ്ദേഹത്തിനറിയില്ല. സിസ്റ്റത്തിൽ തന്നെ അത്

ഡിലീറ്റ് ചെയ്യുന്നതിനുള്ള ഓപ്ഷൻ ഉപയോഗിച്ച് അത് നശിപ്പിച്ചു. അദ്ദേഹത്തിന്റെ സിസ്റ്റത്തിൽ വന്ന സി.ഡി.ആർകൾ 6 മാസം കഴിഞ്ഞതിനുശേഷം നശിപ്പിക്കുന്നതിനുവേണ്ടി ഏതെങ്കിലും മേലു ദ്യോഗസ്ഥരുടെ അനുമതി അദ്ദേഹം ആരാഞ്ഞില്ല. സംസ്ഥാന പോലീസ് ചീഫിന്റെ 22.08.2016 തീയതിയിലെ കത്ത് Ext. X 717ആയി അടയാളപ്പെടുത്തി. 2009-ലെ ഇൻഫർമേഷൻ ടെക്നോളജി (പ്രൊസിജൻ ആന്റ് സേഫ് ഗാർഡ്സ് ഫോർ ഇന്റർസെപ്ക്ഷൻ, മോണിറ്ററിംഗ് ഡിസ്ക്രിപ്ഷൻ ഓഫ് ഇൻഫർമേഷൻ റൂൾസ് Ext. X718) ആയി അടയാളപ്പെടുത്തി. ചട്ടങ്ങൾ പ്രകാരം നശിപ്പി ക്കുന്നതിന എ.ഡി.ജി.പിയിൽ നിന്നും കൂടി നിർദ്ദേശങ്ങളുണ്ടായിരുന്നു.

സി.ഡി.ആർ-കൾ അതിന്റെ സേവന ദാതാക്കളിൽ നിന്നും ശേഖരിക്കുന്നതിനുവേണ്ടി എ.ഡി. ജി.പി (ഇന്റ) ഐ.ജി.എസ് (ഐ.എസ്) എന്നിവരിൽ നിന്നും കിട്ടിയ അഭ്യർത്ഥനകൾ, അത് അവർക്ക് നൽകുന്നത്, അവ നശിപ്പിക്കുന്നത് എന്നിവ സംബന്ധിച്ച് രജിസ്റ്ററിൽ രേഖപ്പെടുത്തുന്ന യാതൊരു സംവിധാനവും ഇല്ലായിരുന്നുവെന്ന് അദ്ദേഹം പറഞ്ഞു.

അത് സംബന്ധിച്ച് യാതൊരു ഫയലും സൂക്ഷിച്ചിരുന്നില്ല. എങ്കിൽ എങ്ങനെയാണ് അവ നശി പ്പിക്കുന്നതിനുള്ള ആറ് മാസ കാലാവധി നിശ്ചയിക്കുന്നതെന്ന് അദ്ദേഹത്തോട് ചോദിച്ചു. മെയിൽ തീയതിയുടെ അടിസ്ഥാനത്തിലാണ് അത് തീരുമാനിക്കുന്നതെന്നും, സാധാരണയായി, സി.ഡി. ആർകൾ കിട്ടുന്നതിനുവേണ്ടി മേൽപറഞ്ഞ മേലുദ്യോഗസ്ഥർ ആവശ്യപ്പെട്ട് അത് ശേഖരിച്ച് അവർക്ക് നൽകിയ നിമിഷം അതുമായി ബന്ധപ്പെട്ട് അദ്ദേഹത്തിന്റെ ഉത്തരവാദിത്വം കഴിഞ്ഞ തായും അദ്ദേഹം ഉത്തരം നൽകി. അതിനാൽ, സാധാരണയായി 2-3 ദിവസങ്ങൾക്കുശേഷം അത് നശിപ്പിക്കുകയാണ് പതിവ്.

E കക്ഷിയായ AILU സ്പഷ്ടീകരണങ്ങൾ ആവശ്യപ്പെട്ടു.

സൈബർ സെൽ വിംഗും ക്രൈം റെക്കോർഡ് ബ്യൂറോയും ഫോൺ വിളികൾ വഴിക്ക് തടഞ്ഞു നിറുത്താറുണ്ടെന്ന് അദ്ദേഹത്തിനറിയാമോയെന്ന് അദ്ദേഹത്തോട് ചോദിച്ചു. ഇതൊരു രഹസ്യ വിഷയമായതിനാൽ ആധാരികമായ ഒരുത്തരം എ.ഡി.ജി.പിക്കും അദ്ദേഹത്തിന്റെ മേലുദ്യോഗ സ്ഥർക്കും മാത്രമേ നൽകാൻ കഴിയൂവെന്നും അദ്ദേഹം പറഞ്ഞു. മേൽപറഞ്ഞ രണ്ട് മേലുദ്യോഗ സ്ഥർ ഏതെങ്കിലും സമയത്ത് ഏതെങ്കിലും മൊബൈൽ ഫോണുകളുടെ വോയിസ് റെക്കോർഡു കൾ നൽകുന്നതിന അദ്ദേഹത്തോടാവശ്യപ്പെടുകയോ അദ്ദേഹം അവ ശേഖരിച്ച് നൽകിയോ എന്നും അദ്ദേഹത്തോട് ചോദിച്ചു. അങ്ങനെയുള്ള ആവശ്യമുന്നയിക്കുകയോ അവ നൽകുകയോ ചെയ്തിട്ടില്ലെന്ന് അദ്ദേഹം പറഞ്ഞു.

രണ്ട് മേലുദ്യോഗസ്ഥരുടെ ആവശ്യപ്രകാരം അദ്ദേഹം ശേഖരിച്ച സി.ഡി.ആർ വിശദാംശങ്ങ ളിലെ ടെലിഫോൺ വരിക്കാരെയും അവ ശേഖരിച്ച ഉദ്ദേശ്യവും അദ്ദേഹത്തിന നന്നായി അറിയാ മെന്നും മനഃപൂർവ്വമാണ് പ്രസ്തുത സി.ഡി.ആർകൾ നശിപ്പിച്ചതെന്നും അദ്ദേഹത്തോട് അഭിപ്രായ പ്പെട്ടു.

അത് ശരിയല്ലെന്ന് അദ്ദേഹം ഉത്തരം നൽകി. ശരിയായ വസ്തുതകൾ ഇതിനകം അദ്ദേഹം പറ ഞ്ഞിട്ടുണ്ട്.

കമ്മീഷനുവേണ്ടിയുള്ള അഡ്വക്കേറ്റ് സ്പഷ്ടീകരണങ്ങൾ ആവശ്യപ്പെട്ടു.

വരിക്കാരിൽ നിന്നും സി.ഡി.ആറുകൾ ശേഖരിക്കുന്ന രീതി സംബന്ധിച്ച് സംസ്ഥാന സർക്കാ രിന്റെ ഏതെങ്കിലും ഉത്തരവുകളോ സർക്കുലറുകളോ നിലവിലുണ്ടോയെന്ന് അദ്ദേഹത്തോട്

ചോദിച്ചു. അദ്ദേഹത്തിന്റെ കൈവശം അന്വേഷണവുമായി ബന്ധപ്പെട്ട സി.ഡി.ആറുകൾ ശേഖരിക്കുന്നത് സംബന്ധിച്ച 25.02.2013 തീയതിയിലെ സർക്കുലർ ഉണ്ടെന്ന് പറഞ്ഞു. അത് ഹാജരാക്കുകയും Ext X 719 ആയി അടയാളപ്പെടുത്തുകയും ചെയ്തു. അതിൽ സി.ഡി.ആറുകൾ ശേഖരിക്കുന്നതിന അവകാശമുള്ള വ്യക്തികളുടെ വിശദാംശങ്ങളും പാലിക്കേണ്ട നടപടി ക്രമങ്ങളും പറഞ്ഞിട്ടുണ്ട്.

CW 61ആയി വിസ്തരിച്ച ഷിജു.കെ.നായരിലേക്ക് വന്നാൽ അയാളൊരു സീനിയർ സി.പി.ഒ ആണ്. അദ്ദേഹം സരിത.എസ്.നായരുടെ ബോഡിഗാർഡും സഹായിയും ആയി പ്രവർത്തിച്ചിരുന്നുവെന്ന ഒരു ആരോപണമുണ്ടായിരുന്നു. എൻ.ആർ.ഇ ആയ ഒരു വർഗീസ് ചാക്കോയുടെ ചെലവന്നൂരിലെ 2000 sq.ft ഉള്ള ഒരു വീടിന്റെ നിർമ്മാണവുമായി ബന്ധപ്പെട്ട് ഒരിക്കൽ മാത്രമാണ് അദ്ദേഹം സരിത.എസ്.നായരെ കണ്ടതെന്ന് അദ്ദേഹം പറഞ്ഞു. അയാൾ നിർമ്മാണത്തിന്റെ മേൽനോട്ടം വഹിക്കുകയായിരുന്നു.

അദ്ദേഹം തുടർന്ന് പറഞ്ഞു.

ആ വീട്ടിൽ സോളാർ പാനൽ സ്ഥാപിക്കുന്നതിനുവേണ്ടി ഒരാളെ കണ്ടെത്തുന്നതിന മെയ് 2013-ൽ അദ്ദേഹത്തെ ചുമതലപ്പെടുത്തി. വിദേശത്ത് പോകുന്നതിനുള്ള അവധി അനുവദിച്ച് കിട്ടുന്നതിനുവേണ്ടി അദ്ദേഹം തിരുവനന്തപുരത്ത് പോയിരുന്നു. അദ്ദേഹവും സഹബാച്ചുകാരനും മുഖ്യമന്ത്രിയുടെ ഗൺമാനുമായ സലിംരാജുമൊന്നിച്ച് തിരുവനന്തപുരം എം.എൽ.എ ഹോസ്റ്റലിന സമീപമുള്ള സംസം ഹോട്ടലിൽ ഭക്ഷണം കഴിക്കുമ്പോൾ ശ്രീ. വർഗീസ് ചാക്കോ അത് സംബന്ധിച്ച് ഫോൺ വിളിച്ചു. സംസാരം കേട്ട സലിംരാജ് ടീം സോളാർ കമ്പനിയെ കുറിച്ച് പറയുകയും അദ്ദേഹം കമ്പനിയുമായി ബന്ധപ്പെടുകയും ചെയ്തു. കമ്പനിയിൽ നിന്നും ലക്ഷ്മിനായരുടെ ഫോൺ നമ്പർ കിട്ടി. വളരെ ശ്രമങ്ങൾക്ക് ശേഷം 2013 മെയ് അവസാനം അദ്ദേഹത്തിന അവരെ ഫോണിൽ കിട്ടി. (തീയതി അദ്ദേഹം ഓർക്കുന്നില്ല.) സൈറ്റ് പരിശോധനയ്ക്കായി വൈകുന്നേരം അവർ, അവരുടെ അമ്മ, ഒരു അസിസ്റ്റന്റ്, ഡ്രൈവർ എന്നിവർക്കൊപ്പം ഗ്രാൻഡ് ഹോട്ടലിൽ വന്നു. അമ്മയെ അവിടെ വിട്ടിട്ട് മറ്റുള്ളവർ സൈറ്റ് കാണുന്നതിനായി വന്നു. അദ്ദേഹം അവരെ ഗ്രാൻഡ് ഹോട്ടലിൽ നിന്നും സൈറ്റിൽ കൊണ്ടുപോയി. അളവെടുത്ത സമയത്ത് വർഗീസ് ചാക്കോ അവിടെ ഉണ്ടായിരുന്നു. സരിത പന്ത്രണ്ട് ലക്ഷം രൂപയുടെ ഒരു എസ്റ്റിമേറ്റ് വർഗീസ് ചാക്കോയ്ക്ക് നൽകുകയും ജൂൺ 5-ാം തീയതി അഡ്വാൻസായി അഞ്ച് ലക്ഷം രൂപ ആവശ്യപ്പെടുകയും ചെയ്തു. 3-ാം തീയതി അവരെ അറസ്റ്റ് ചെയ്തുവെന്ന് പിന്നീട് വാർത്ത വന്നു. ഇതല്ലാതെ അവരുമായി നേരിട്ടോ അല്ലാതെയോ ഏതൊരു ബന്ധവും അദ്ദേഹത്തിനില്ല. ലക്ഷ്മിനായരുടെ ബോഡിഗാർഡ് (പി.എസ്.ഒ) എന്ന നിലയിൽ അദ്ദേഹം അവരെ എപ്പോഴും അനുഗമിച്ചിരുന്നുവെന്നും, സരിതാ.എസ്.നായരുടെ ബിസിനസുമായി ബന്ധപ്പെട്ട് മന്ത്രിമാർ, രാഷ്ട്രീയനേതാക്കൾ, ഉന്നതപദവിയിലുള്ളവർ എന്നിവരെ കാണുന്നതിന അവരെ അനുഗമിച്ചിരുന്നുവെന്നും, സരിതാ.എസ്.നായർ വഞ്ചിച്ചെടുത്ത പണത്തിന്റെ പ്രധാനപങ്ക് അദ്ദേഹത്തെ ഏൽപിക്കുകയും അദ്ദേഹം അത് വിദേശ രാജ്യങ്ങളിൽ നിക്ഷേപിച്ചുവെന്നും അദ്ദേഹം ലക്ഷ്മിനായരുടെ ബിനാമിയായി പ്രവർത്തിച്ച് പല സ്ഥലങ്ങളിലും സ്വത്തുക്കൾ വാങ്ങിയെന്നും ഉള്ള ആരോപണങ്ങൾ അദ്ദേഹം നിഷേധിച്ചു. ദേവികുളം പി.എസ്-ലും മറൈൻ എൻഫോഴ്സമെന്റിലും വിജിലൻസിലും ജോലി ചെയ്തിരുന്നപ്പോൾ ഡ്യൂട്ടിയുമായി ബന്ധപ്പെട്ട് വിദേശ രാജ്യത്ത് പോകേണ്ട യാതൊരാവശ്യവും അദ്ദേഹത്തിനില്ലായിരുന്നുവെന്നും അദ്ദേഹം പറഞ്ഞു. അദ്ദേഹം 2010-ൽ ഒരു പാസ്പോർട്ട് എടുക്കുകയും പഴയ പാസ്പോർട്ടിന്റെ സ്ഥാനത്ത് ഒരു പുതിയ പാസ്പോർട്ടിന 2010-ലെ പാസ്പോർട്ട് ഉപയോഗിച്ച്

അപേക്ഷിക്കുകയും അദ്ദേഹത്തിന്റെ ഭാര്യയുമൊന്നിച്ച് ഒരിക്കൽ ശ്രീലങ്കയിലേക്ക് പോവുകയും ആ പാസ്പോർട്ട് കൊണ്ട് മറ്റ് യാത്രയും ചെയ്തിരുന്നു.

അദ്ദേഹത്തിന മെയ് 2013-ൽ ഒരു പുതിയ പാസ്പോർട്ട് കിട്ടി. 2013 ജൂൺ 15 മുതൽ അദ്ദേഹം ശൂന്യവേതനാവധി എടുക്കുകയും ആ പാസ്പോർട്ട് കൊണ്ട് 2013 ജൂൺ 19-ൽ അദ്ദേഹത്തിന്റെ യാത്ര നടത്തുകയും ചെയ്തു. അദ്ദേഹം ഇപ്പോൾ കടവന്ത്രയിലുള്ള ഒലീവ് ഫ്ളാറ്റിൽ താമസിക്കുന്നു, അതൊരു പതിനേഴ് നില കെട്ടിടമാണ്. അദ്ദേഹം 5-ാം നിലയിൽ താമസിക്കുന്നു. ഇത് അദ്ദേഹം അദ്ദേഹത്തിന്റേയും അദ്ദേഹത്തിന്റെ ഭാര്യയുടേയും പേരിൽ പതിനേഴ് ലക്ഷം രൂപയ്ക്ക് 2012-ൽ വാങ്ങിയതാണ്. അദ്ദേഹത്തിന 9447881100, 9633881100 എന്നീ നമ്പരുകളിലുള്ള രണ്ട് മൊബൈൽ ഫോണുകൾ അദ്ദേഹത്തിന്റെ പേരിലുണ്ട്. അദ്ദേഹത്തിന 9495881100 എന്ന ഒരു മൊബൈൽ ഫോൺ കൂടിയുണ്ട്. അദ്ദേഹത്തിന 2323100 എന്ന ബി.എസ്.എൻ.എൽ ലാൻഡ് ഫോൺ ഉണ്ട്. 9495881100-ന്റെ സിം കാർഡ് അദ്ദേഹത്തിന്റെ ഐ പാഡിൽ ഇട്ടിട്ടുണ്ട്, അത് ശ്രീ. വർഗീസ് ചാക്കോ സമ്മാനിച്ചതാണ്. ഇത് അദ്ദേഹം അദ്ദേഹത്തിന്റെ ഭാര്യയ്ക്ക് നൽകി, അവർ ഒരു ഫാഷൻ ഡിസൈനറായി ജോലി ചെയ്യുന്നു. അവർ എറണാകുളം കോൺവെന്റ് ജംഗ്ഷനിൽ ഒരു കട നടത്തുന്നു അവരുടെ മൊബൈൽ ഫോൺ നമ്പർ 9496881100 ആണ്. അവരുടെ കടയിലുള്ള ലാൻഡ് ഫോൺ 2371100 ആണ്. അദ്ദേഹം ലക്ഷ്മിനായരെ അദ്ദേഹത്തിന്റെ 9633881100, 9447881100 എന്നീ മൊബൈൽ ഫോണുകൾ വഴി ബന്ധപ്പെട്ടിരുന്നു. സരിത.എസ്.നായരുടെ മൊബൈൽ ഫോൺ നമ്പർ അദ്ദേഹം ഓർക്കുന്നില്ല. അദ്ദേഹം അവരെ അദ്ദേഹത്തിന്റെ 9495881100 -ൽ നിന്നും കൂടി ബന്ധപ്പെട്ടിരുന്നു. അവർക്ക് രണ്ട് മൊബൈൽ ഫോണുകൾ ഉള്ളതായി അദ്ദേഹത്തിനറിയാവുന്നതാണ്. അദ്ദേഹവും സരിതയും തമ്മിൽ ദൈർഘ്യമേറിയ 50-ൽ കൂടുതൽ വിളികൾ 6.04.2013 മുതൽ 30.04.2013 വരെ കാലയളവിൽ അദ്ദേഹത്തിന്റെ മൊബൈൽ നമ്പർ 9447881100-ൽ നിന്നും ഉണ്ടായിരുന്നുവെന്ന് കമ്മീഷനെ സഹായിക്കുന്ന അഡ്വക്കേറ്റിന്റെ ചോദ്യത്തിന സമ്മതിച്ചു. ഈ ഫോൺ വിളികളുടെ അടിസ്ഥാനത്തിലാണ് പെരുമ്പാവൂർ ഡി.വൈ.എസ്.പി, ക്രൈം.നം 356/2013 -ൽ അദ്ദേഹത്തെ ചോദ്യം ചെയ്ത് അദ്ദേഹത്തിന്റെ മൊഴിയെടുത്തത്. ഒരു പരാതി എ.ഡി.ജി.പി യുടെ ആമുഖ കത്ത് സഹിതം Ext X 196 ആയി അടയാളപ്പെടുത്തി. പെരുമ്പാവൂർ ഡി.വി.ഐ.എ സ്.പി മുമ്പാകെ 10.08.2013-ൽ സാക്ഷി കൊടുത്ത മൊഴി Ext X 197 ആയി അടയാളപ്പെടുത്തി. അദ്ദേഹവും സലിംരാജും ഒരു സ്കൂളിൽ 8-ാം സ്റ്റാൻഡേർഡ് മുതൽ 10-ാം സ്റ്റാന്റേർഡ് വരെ സഹ പാഠികൾ ആയിരിക്കുകയും 1993-ൽ പോലീസിൽ ചേരുകയും ട്രെയിനിംഗിന പോവുകയും ബന്ധം തുടരുകയും ചെയ്തു. അദ്ദേഹവും സലിംരാജും തമ്മിൽ കുടുംബ ബന്ധമുള്ളതും അവർ ഒരുമിച്ച് ഭക്ഷണം കഴിക്കുകയും ചെയ്തിരുന്നു. അവർക്ക് രണ്ട് കാറുകൾ ഉള്ളതും ഒന്ന് അദ്ദേഹത്തിന്റെയും മറ്റൊന്ന് അദ്ദേഹത്തിന്റെ ഭാര്യയുടേയും പേരിലാണ്. അദ്ദേഹത്തിന്റെ ഭാര്യയുടെ കാർ നമ്പർ KL7 BV1100 എന്നും അദ്ദേഹത്തിന്റെ കാർ നമ്പർ KL 38-A 1100 എന്നുമാണ്.

WCPO ശ്രീമതി. ശ്രീജ.എ.ആറിനെ CW76 ആയി വിസ്തരിച്ചു. അവർ പറഞ്ഞു:

തലശ്ശേരി പോലീസ് സ്റ്റേഷനിൽ സരിതയ്ക്കെതിരെയുള്ള വഞ്ചന കേസിനെ കുറിച്ച് അവർക്കറിയാവുന്നതാണ്.

തലശ്ശേരി പോലീസ് സബ് ഇൻസ്പെക്ടർ ശ്രീ.ബിജുജോൺ ലൂക്കോസ് 2013 ജൂൺ 1-ാം തീയതി അർദ്ധ രാത്രി ഏകദേശം 10-11 മണിയോടുകൂടി ഒരു ഇന്നോവ കാറിൽ തിരുവനന്തപുരത്തേയ്ക്ക് പോയ ടീമിൽ അവരും ഉണ്ടായിരുന്നതായി അവർ പറഞ്ഞു. ഒരു കേസുമായി ബന്ധപ്പെട്ടെന്നല്ലാതെ ഉദ്ദേശ്യം അവരോട് പറഞ്ഞിരുന്നില്ല. അവർ 2-ാം തീയതി രാവിലെ എത്തി. അവർ

അവിടത്തെ എസ്.എ.പി പോലീസ് ക്ലബിൽ പോയി; ആ സമയത്ത് അവിടെ ഒരു മുറി മാത്രമേ ഉണ്ടായിരുന്നുള്ളൂ, അതിനാൽ അവരെ അവിടെ വിട്ടിട്ട് പോയി. 6 മണിക്ക് പുറത്ത് പോയി. കുറച്ച് സമയം കഴിഞ്ഞ് അവർ തിരിച്ചുവന്നു. അവരെല്ലാവരും മ്യൂസിയം പോലീസ്റ്റ് സ്റ്റേഷനടുത്ത് പോയി. പോലീസ് യൂണിഫോം ധരിക്കുന്നതിനായ ഡ്രസിംഗ് റൂമിൽ പോകുന്നതിനായി അവരോട് ആവശ്യപ്പെട്ടു. അവരെല്ലാവരും സിറ്റിയിലുള്ള ഒരു ഫ്ളാറ്റിൽ പോയി. ഫ്ളാറ്റിൽ ഒരമ്മയും മകനും മാത്രമാണുണ്ടായിരുന്നത്. ഇത് വേറൊരു വീടാണെന്ന് മനസിലാക്കി അവർ മ്യൂസിയം പോലീസ് സ്റ്റേഷനിലേക്ക് തിരിച്ചു പോവുകയും വിശ്രമിക്കുകയും ചെയ്തു. പ്രഭാത ഭക്ഷണം കഴിച്ചു. ഉച്ചയോടുകൂടി അവരോട് അവരുടെ വീട്ടിൽ പോകുന്നതിന ആവശ്യപ്പെടുകയും അവരുടെ സാന്നിധ്യം ആവശ്യമാണെങ്കിൽ അവരെ വിളിക്കുമെന്ന് പറയുകയും ചെയ്തു. അവർ വീട്ടിൽ പോയി. അവരുടെ സാന്നിധ്യം ആവശ്യമില്ലായിരുന്നു. അവർ അവരുടെ വീട്ടിൽ രണ്ട് ദിവസം താമസിച്ചു. അതിനുശേഷം എന്ത് സംഭവിച്ചുവെന്ന് അവർക്കറിയില്ല. രണ്ട് ദിവസത്തിനുശേഷം അവർ തലശ്ശേരിയിലേക്ക് മടങ്ങി.

കമ്മീഷന്റേയും, E കക്ഷിയുടേയും F കക്ഷിയുടേയും അഡ്വക്കേറ്റുമാർ സ്പഷ്ടീകരണങ്ങൾ ആവശ്യപ്പെട്ടു.

ശ്രീ.ബിജു ജോൺ ലൂക്കോസിനെ CW77 ആയി വിസ്തരിച്ചു. അദ്ദേഹം തലശ്ശേരി പോലീസ് സ്റ്റേഷൻ, സ്റ്റേഷൻ ഹൗസ് ഓഫീസറായിരുന്നതും ആ പോലീസ് സ്റ്റേഷൻ ക്രൈം നം 1647/2012 -ന്റെ അന്വേഷണം നടത്തിയിട്ടുള്ളതുമാണ്.

കക്ഷികളും മറ്റ് ആളുകളും ഫയൽ ചെയ്ത എല്ലാ ഹർജികളും വർഷം തിരിച്ച് 5 വാല്യങ്ങളായി തയ്യാറാക്കിയിട്ടുള്ളതുമാണ്.

I. 2014 I.A നം 1 മുതൽ 4 വരെ -ഭാഗം ഒന്ന്

II. 2014-ലെ I.A നം 5-ഉം 6-ഉം -ഭാഗം രണ്ട്

രണ്ടും 2014 വർഷത്തേത്.

III. 2015-ലെ I.A നം 1 മുതൽ 8 വരെ.

IV.2016-ലെ I.A നം 1 മുതൽ 28 വരെ.

V. 2017-ലെ I.A നം 1 മുതൽ 5 വരെ

കക്ഷികൾ നൽകിയ ടെലിഫോൺ വിളികളുടെ വിശദാംശങ്ങളുടെ അടിസ്ഥാനത്തിൽ താഴെ പറയുന്ന രണ്ട് കാര്യങ്ങൾ തിട്ടപ്പെടുത്തുന്നതിനായി താഴെ പറയുന്ന ആളുകൾക്ക് രഹസ്യ നോട്ടീസുകൾ നൽകുകയും ചെയ്തു.

1. സോളാർ തട്ടിപ്പിലെ പ്രധാന പ്രതികളായ M/s ബിജു രാധാകൃഷ്ണനേയും/അല്ലെങ്കിൽ സരിത.എസ്.നായരെയും (ഡോ.ആർ.ബി നായർ, ലക്ഷ്മി നായർ എന്നിങ്ങനെ കൂടി അറിയപ്പെടുന്നവർ) അവർക്ക് വ്യക്തിപരമായി അറിയാമോ? അറിയാമെങ്കിൽ പരിചയത്തിന്റെ സ്വഭാവം ദയവായി വിശദീകരിക്കുക.

2. അവരോ അവരിലാരെങ്കിലുമോ താങ്കളെ വ്യക്തിപരമായോ ടെലിഫോണിലൂടെയോ ബന്ധപ്പെട്ടിട്ടുണ്ടോ? ഉണ്ടെങ്കിൽ സന്ദർശനത്തിന്റെ/ടെലിഫോൺ ബന്ധത്തിന്റെ ഉദ്ദേശ്യം.

1) ശ്രീ.ബെന്നിബെഹനാൻ, എം.എൽ.എ

2) ശ്രീ.ടി.സിദ്ധിഖ്

3) അഡ്വ. മോൻസ് ജോസഫ്, എം.എൽ.എ

4) ശ്രീ.പി.സി വിഷ്ണുനാഥ് എം.എൽ.എ

5) ശ്രീ.ഹൈബി ഈഡൻ, എം.എൽ.എ

6) ശ്രീ.എം.ഐ ഷാനവാസ്, എം.പി

7) ശ്രീ.കെ.ബാബു

8) ശ്രീ.കൊടിക്കുന്നിൽ സുരേഷ്

9) ശ്രീ.അടൂർ പ്രകാശ്

10) ശ്രീ.കെ.സി.വേണുഗോപാൽ.എം.പി

11) ശ്രീ.ഷിബു ബേബിജോൺ

12) ശ്രീ.എസ്.ബി ശർമ്മ, മന്ത്രി ശ്രീ.ഷിബു ബേബിജോണിന്റെ പി.എസ്

13) ശ്രീ.ആര്യാടൻ മുഹമ്മദ്

14) ശ്രീ.പി.ജെ. ജോസഫ്

15) ശ്രീ.കെ.സി.ജോസഫ്

16) ശ്രീ.കെ.പി.മോഹനൻ

17) ശ്രീ.വി.കെ.രവീന്ദ്രൻ, പി.എസ്

18) അഡ്വ.പി.നസറുള്ള

19) ശ്രീ.പ്രതീഷ് കുമാർ, ആഭ്യന്തരമന്ത്രിയുടെ അഡീഷണൽ പി.എസ്

നോട്ടീസുകളും അതിന ലഭിച്ച മറുപടിയും 'രഹസ്യ നോട്ടീസിന്റേയും മറുപടിയുടെ ബുക്ക്' എന്ന ശീർഷകത്തിൻകീഴിൽ ബുക്കിന്റെ രൂപത്തിൽ തയ്യാറാക്കിയിട്ടുണ്ട്.

വകുപ്പ് 8 ബി നോട്ടീസുകൾ 43 പേർക്ക് നൽകിയിരുന്നു. നോട്ടീസുകളും ഫയൽ ചെയ്ത മറുപടിയും '1952-ലെ കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റിലെ 8 ബി പ്രകാരമുള്ള നോട്ടീസും മറുപടിയും' എന്ന ശീർഷകത്തിൻകീഴിൽ ഒരു വാല്യമായി ഉണ്ട്.

2014 മുതൽ 2017 വരെയുള്ള കമ്മീഷന്റെ മുഴുവൻ നടപടി ക്രമങ്ങളും 2014, 2015, 2016, 2017 എന്നീ വർഷാടിസ്ഥാനത്തിലുള്ള കോടതി നടപടികളുടെ 4 വാല്യങ്ങളായി തയ്യാറാക്കിയിട്ടുണ്ട്.

2014 മുതൽ 2017 വരെ കമ്മീഷൻ പുറപ്പെടുവിച്ച പ്രധാന ഉത്തരവുകൾ, 'പ്രധാന ഉത്തരവുകൾ' എന്ന ശീർഷകത്തിൻ കീഴിൽ ഒരു വാല്യമായി തയ്യാറാക്കിയിട്ടുണ്ട്.

എല്ലാ അർത്ഥത്തിലും ചട്ടങ്ങളുടെ 5-ാം ചട്ടത്തിലെ വ്യവസ്ഥകൾ പാലിച്ച് തെളിവെടുപ്പ് പൂർത്തിയാക്കിയതിനുശേഷം 8 ബി വകുപ്പ് സ്വീകർത്താക്കളുൾപ്പെടെയുള്ള എല്ലാ കക്ഷികൾക്കും വാദപ്രതിവാദക്കുറിപ്പ്, ഏതെങ്കിലുമുണ്ടെങ്കിൽ, ഫയൽ ചെയ്യുന്നതിന അവസരം നൽകി. അതനുസരിച്ച്, E കക്ഷിയായ AILU അതിന്റെ സെക്രട്ടറി അഡ്വക്കേറ്റ് രാജേന്ദ്രൻ മുഖാന്തിരം വിഷയത്തിന്റെ എല്ലാ വശങ്ങളും ഉൾക്കൊള്ളിച്ച് 7.03.2017-ൽ വിശദമായ ഒരു വാദപ്രതിവാദക്കുറിപ്പ് ഫയൽ ചെയ്തു. മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയും 02.03.2017 തീയതിയിലുള്ള സമ്പൂർണ്ണമായ ഒരു വാദപ്രതിവാദക്കുറിപ്പും 29.04.2017 തീയതിയിലുള്ള ഒരു അഡീഷണൽ വാദപ്രതിവാദക്കുറിപ്പും ഫയൽ ചെയ്തു. സംസ്ഥാനത്തിനുവേണ്ടി ഹാജരാകുന്ന സീനിയർ ഗവൺമെന്റ് പ്ലീഡർ ശ്രീ.ബി. വിനോദ് 27.02.2017 തീയതിയിലുള്ള ഒരു വാദപ്രതിവാദക്കുറിപ്പ് ഫയൽ ചെയ്തു. കമ്മീഷന വേണ്ടിയുള്ള അഡ്വക്കേറ്റ് ശ്രീ.സി. ഹരികുമാർ 2.04.2017-ൽ ഒരു വാദപ്രതിവാദക്കുറിപ്പ് ഫയൽ ചെയ്തു. സീനിയർ ഗവൺമെന്റ് പ്ലീഡറുടെയും കമ്മീഷനുവേണ്ടിയുള്ള അഡ്വക്കേറ്റിന്റേയും വാദ പ്രതിവാദ കുറിപ്പുകൾ ഒരു വാല്യമായി തയ്യാറാക്കിയിട്ടുണ്ട്. F കക്ഷിയായ ശ്രീ. ജോൺ ജോസഫ്, പ്രതിയായ ശ്രീ.ബിജുരാധാകൃഷ്ണൻ, 8 ബി സ്വീകർത്താക്കളായ ശ്രീ.തോമസ് കുരുവിള, ശ്രീ.സി.എൽ ആന്റോ എന്നിവർ സമർപ്പിച്ച വാദ പ്രതിവാദ കുറിപ്പുകൾ ഒരു വാല്യമായി തയ്യാറാക്കിയിട്ടുണ്ട്.

ജിക്കുമോൻ ജേക്കബിനുവേണ്ടി അദ്ദേഹത്തിന്റെ അഡ്വക്കേറ്റ് ശ്രീ. ലെജിത് കോട്ടക്കൽ ഒരു വാദപ്രതിവാദക്കുറിപ്പ് ഫയൽ ചെയ്തു.

ഇതിനുപുറമേ, 8 ബി വകുപ്പ് നോട്ടീസ് സ്വീകരിച്ചവരുൾപ്പെടെയുള്ള എല്ലാ കക്ഷികളെയും, ചില സാക്ഷികൾ, അവരുടെ അഡ്വക്കേറ്റുമാർ, കമ്മീഷനുവേണ്ടിയുള്ള അഡ്വക്കേറ്റ്, സംസ്ഥാനത്തിനുവേണ്ടിയുള്ള സീനിയർ ഗവൺമെന്റ് പ്ലീഡർ എന്നിവരെയും വിശദമായി കേട്ടു.

അതിനുശേഷം റിപ്പോർട്ട് തയ്യാറാക്കുന്നതിനായി വിഷയം പോസ്റ്റ് ചെയ്തു.

-------------

## സഭാചർച്ച (പേപ്പർ ബുക്ക് വാല്യം IV)

13.06.2013-ൽ അടിയന്തര പ്രമേയം സ്പീക്കർ പറഞ്ഞു. മുഖ്യമന്ത്രിക്ക് നോട്ടീസ് നൽകി. (പേജ് 13)

വിഷയം പറഞ്ഞത്- സാമ്പത്തിക കുറ്റങ്ങൾക്ക് നേരത്തെ ജയിലിലടയ്ക്കപ്പെട്ടിട്ടുള്ളതും സംസ്ഥാനത്തിനകത്തും പുറത്തുമുള്ള കേസുകളിൽ പോലീസ് അന്വേഷിച്ചു വരുന്നതുമായ സാമ്പത്തിക തട്ടിപ്പുകാരി തന്റെ കേസുകൾ തീർക്കുന്നതിനുവേണ്ടി മുഖ്യമന്ത്രിയുടെ ഓഫീസുമായി ബന്ധപ്പെടുന്നു.

ശ്രീ. രാജു എബ്രഹാമിന്റേയും മറ്റ് 4 എം.എൽ.എമാരുടേയും അടിയന്തിര പ്രമേയം.

'മുഖ്യമന്ത്രിക്ക് സാമ്പത്തിക തട്ടിപ്പുകാരിയുമായുള്ള ബന്ധം' എന്ന ശീർഷകത്തിൽ കീഴിൽ ചർച്ച.

മുഖ്യമന്ത്രി ഇങ്ങനെ മറുപടി നൽകി-സൗരോർജ്ജപ്ലാന്റുകളും കാറ്റാടിപ്പാടങ്ങളും വാഗ്ദാനം ചെയ്ത് പലരിൽ നിന്നായി കോടിക്കണക്കിന രൂപ തട്ടിയെടുത്ത കേസിലെ പ്രധാന പ്രതികളിലൊരാളായ സരിത.എസ്.നായർ, ലക്ഷ്മിനായർ എന്നീ പേരുകളിലറിയപ്പെടുന്ന സ്ത്രീയെ 3.06.2013-ൽ തിരുവനന്തപുരം ഇടപ്പഴിഞ്ഞിയിലുള്ള അവരുടെ വാടക വീട്ടിൽ നിന്നും പോലീസ് അറസ്റ്റ് ചെയ്തു. സരിതാനായരും അവരുടെ ഭർത്താവ് ബിജു രാധാകൃഷ്ണനും ചേർന്ന് പൊതുജനങ്ങളെ കബളിപ്പിച്ച് കോടിക്കണക്കിന രൂപ തട്ടിയെടുത്തെന്ന് അദ്ദേഹത്തിന വിവരം കിട്ടി. സംസ്ഥാനത്തെ വിവിധ ജില്ലകളിൽ 13 കേസുകൾ രജിസ്റ്റർ ചെയ്തിട്ടുണ്ട്. ആ കേസുകളെല്ലാം അന്വേഷിച്ച് എല്ലാ കുറ്റവാളികളെയും നിയമത്തിന്റെ മുമ്പിൽ കൊണ്ടുവരുന്നതിന ഉചിതമായ നടപടികളെടുക്കുമെന്നും അദ്ദേഹം പറഞ്ഞു. കുറ്റം ചെയ്ത ആരെയും രക്ഷപ്പെടാൻ അനുവദിക്കില്ല (പേജ് 14)

കേസുകൾ പല ജില്ലകളിലായി രജിസ്റ്റർ ചെയ്തിരിക്കുന്നതുകൊണ്ട് ഈ കേസുകളുടെ അന്വേഷണത്തിന മാത്രമായി പ്രത്യേക ടീം രൂപീകരിക്കുമെന്നും അദ്ദേഹം പറഞ്ഞു. (അടിവര നൽകിയതാണ്.) പേജ് 15)

കേസ് അന്വേഷണത്തിൽ അദ്ദേഹത്തിന്റെ ഓഫീസ് ഇടപെട്ടിട്ടില്ലെന്നും ഉടനെ അദ്ദേഹം പറഞ്ഞു. അദ്ദേഹത്തിന്റെ ഓഫീസിലുള്ള ചിലർ നടത്തിയ ഫോൺ വിളികൾ സംബന്ധിച്ചാണ് ആരോപണം. അന്വേഷണങ്ങൾ പൂർത്തിയാക്കുമ്പോൾ മാത്രമേ ഇത് വ്യക്തമാവുകയുള്ളൂ.

എല്ലാവർക്കും ബോധ്യമാകുന്ന വ്യക്തമായ നിയമനടപടികളെടുക്കുമെന്നും അദ്ദേഹം ഉറപ്പ് നൽകി. (പേജ് 15)

ഇവിടെ വിഷയം വ്യത്യസ്തമാണെന്ന് ശ്രീ.രാജു എബ്രാഹം അപ്പോൾ പറഞ്ഞു.

മുഖ്യമന്ത്രി സ്ഥിരമായി ഉപയോഗിച്ചുവരുന്ന പേഴ്സണൽ ഫോൺ, മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലെ ലാന്റ് ഫോണുകൾ, ഓഫീസിലെ ഫോണുകൾ എന്നിവയിൽ നിന്ന് ഫോണിലേക്കും തിരിച്ചും 70-ൽ അധികം തവണ കോളുകൾ വരികയും പോകുകയും ചെയ്തിട്ടുള്ള ലിസ്റ്റ് ഇപ്പോൾ പുറത്ത് വന്നിട്ടുണ്ടെന്ന് അദ്ദേഹം പറഞ്ഞു. ഇതാണ് വിഷയം, അദ്ദേഹം പറഞ്ഞു. ആരാണ് ഈ വിളികളെല്ലാം നടത്തിയതെന്ന് പരിശോധിക്കപ്പെടേണ്ടതാണ്. ശക്തമായ പോലീസ്, ഇന്റലിജൻസ് സംവിധാനങ്ങളുടെ വീഴ്ചയാണോ മുഖ്യമന്ത്രിയുടെ ഓഫീസുമായി ബന്ധപ്പെടുന്ന സത്യസന്ധതയില്ലാത്ത ഇവരെ സംബന്ധിച്ച് വിവരം ശേഖരിക്കാൻ കഴിയാതിരുന്നതെന്നും

അദ്ദേഹം ചോദിച്ചു. സരിത.എസ്.നായരുടെ പൂർവ്വകാല ക്രിമിനൽ പ്രവൃത്തികൾ പരാമർശിച്ചിട്ടു ണ്ട്. (17-19) മുഖ്യമന്ത്രിയുമായി ബന്ധിപ്പിക്കുന്ന ചില സംഭവങ്ങളും പരാമർശിക്കുന്നുണ്ട്. കേരള പോലീസ് അസോസിയേഷന്റെ പരിപാടി ഈ ടീം സോളാർ കമ്പനി സ്പോൺസർ ചെയ്തതായും പറയുന്നുണ്ട്. സരിത നായർ മുഖ്യമന്ത്രിയുടെ ഓഫീസ് സന്ദർശിക്കുന്നത് സംബന്ധിച്ച് മുഖ്യമന്ത്രി മാധ്യമങ്ങളോട് പറഞ്ഞത് അദ്ദേഹത്തിന്റെ ഓഫീസിൽ പല ആളുകളും വരുമെന്നാണ്. ആയിരങ്ങ ളിൽ ഒരാളാണോ സരിതയെന്ന് ശ്രീ.രാജു എബ്രഹാം ചോദിച്ചു. ഇത് ടെലിഫോൺ വിളിയുമായി ബന്ധപ്പെട്ടാണ്. മൊബൈൽ ഫോണിന്റെ വരിക്കാരൻ ജോപ്പനാണെങ്കിലും മുഖ്യമന്ത്രിയാണ് അത് ഉപയോഗിക്കുന്നതെന്നും ചൂണ്ടിക്കാണിച്ചിരുന്നു. ടെന്നിജോപ്പന്റെ മൊബൈൽ ഫോൺ, മുഖ്യമന്ത്രി യുടെ ഔദ്യോഗിക വസതിയിലെ ലാന്റ് ഫോണുകൾ എന്നിവയിൽ നിന്നും സരിത.എസ്.നായർ ഉപയോഗിക്കുന്ന രണ്ട് മൊബൈൽ ഫോണുകളിലേക്കും തിരിച്ചും ഉള്ള ടെലിഫോൺ ബന്ധവും പരാമർശിക്കുന്നുണ്ട്. മേൽപറഞ്ഞ ഫോണുകളിൽ നിന്നും തിരിച്ചും 31.05.2013-ൽ 32 വിളികൾ ഉണ്ടായതായി പരാമർശിക്കുന്നു. മൂന്ന് ദിവസത്തിനുശേഷം സരിതയെ അറസ്റ്റ് ചെയ്തു. പിന്നെ യുള്ള വിളിയുടെ വിശദാംങ്ങൾ ഇനിയും വരേണ്ടതായിട്ടുണ്ട്. സോളാർ പ്ലാന്റുകളുടെ സംസ്ഥാന വ്യാപകമായ ഉൽഘാടനം കടുത്തുരുത്തിയിൽ ഒരു മന്ത്രിയാണ് നിർവഹിച്ചത്. മാധ്യമങ്ങൾ ഈ വിഷയം വളരെ പ്രാധാന്യത്തോടെയെടുത്തിട്ടുണ്ട്. കേരളത്തിലെ ജനങ്ങൾ മുഖ്യമന്ത്രിയിൽ നിന്നും വ്യക്തമായ ഒരു മറുപടി ആഗ്രഹിക്കുന്നു. ഈ ആളുകൾ വളരെ ഗുരുതമായ കുറ്റം ചെയ്തിരിക്കുന്നു. (പേജ് 20) നിഷ്പക്ഷവും നിയമാനുസൃതവും ആയി പ്രവർത്തിക്കുമെന്ന് പ്രതീ ക്ഷിക്കുന്ന മുഖ്യമന്ത്രിയും അദ്ദേഹത്തിന്റെ ഓഫീസും പ്രതികളുടെ സംരക്ഷകരായി മാറിയിരിക്കു ന്നു. മുഖ്യമന്ത്രിയുടെ ഓഫീസിന പ്രതികളുമായുള്ള ബന്ധം ജനങ്ങളിൽ ഞെട്ടലും പ്രകോപനവും ഉണ്ടാക്കുന്ന വിഷയമാണ്. സഭയിൽ ചർച്ച ചെയ്യപ്പെടേണ്ട വിഷയമാണെന്ന് എൽ.ഡി.എഫ് ആവ ശ്യപ്പെടുന്നു. (പേജ് 21)

മുഖ്യമന്ത്രിയുടെ മറുപടി: (പേജ് 21) ശ്രീ.രാജുഎബ്രഹാം പറഞ്ഞ പത്രവാർത്തകൾ സമ്മതി ക്കുന്നു. അവർക്കെതിരെ 13 കേസുകൾ ഇതിനോടകം രജിസ്റ്റർ ചെയ്തിട്ടുണ്ട്. ആ സ്ത്രീ പല രേയും വഞ്ചിച്ചിട്ടുണ്ട്. പോലീസ് പെട്ടെന്ന് നടപടി സ്വീകരിച്ച് അവരെ അറസ്റ്റ് ചെയതിട്ടുണ്ട്. മുമ്പും ഇപ്പോഴും രജിസ്റ്റർ ചെയ്തിട്ടുള്ള കേസുകളിൽ നിന്നും ആരും രക്ഷപ്പെടുകയില്ലെന്ന് അദ്ദേഹം വീണ്ടും സഭയ്ക്ക് ഉറപ്പ് നൽകി. ഈ കേസുകളെല്ലം പോലീസ് പ്രത്യേകമായി അന്വേഷി ക്കുന്നതിന നടപടിയെടുക്കുന്നതാണ. കേസുകൾ പല ജില്ലകളിലായി രജിസ്റ്റർ ചെയ്തതുകൊണ്ട് പ്രത്യേക അന്വേഷണ സംഘത്തെ രൂപികരിക്കുന്നതിന സർക്കാർ തീരുമാനിച്ചതായി മുഖ്യമന്ത്രി പറഞ്ഞു.

വ്യാപകമായ തോതിൽ കബളിപ്പിക്കൽ നടന്നിട്ടുണ്ടെന്നും പ്രതികളെ തിരിച്ചറിഞ്ഞിട്ടില്ലെന്നും അദ്ദേഹം സമ്മതിച്ചു.

അദ്ദേഹത്തിന്റെ ഓഫീസിൽ പല ആളുകളും വരുന്നു. അവിടെ യാതൊരു നിയന്ത്രണവുമില്ല. ഒരാളിൽ നിന്നും കിട്ടുന്ന നിവേദനം അയാളെ സംബന്ധിച്ച സർവ്വ വിവരങ്ങളും ശേഖരിച്ചതിനു ശേഷം മാത്രമേ നടപടിക്ക് വേണ്ടി ഒരു സ്ഥലത്തേക്ക് അയയ്ക്കാൻ കഴിയൂവെന്ന് പറഞ്ഞാൽ അത് പ്രയാസമുള്ള കാര്യമാണ്. (പേജ് 22) അദ്ദേഹത്തിന ഒരു മൊബൈൽ ഫോണില്ല. മിക്ക പ്പോഴും അദ്ദേഹത്തോടൊപ്പമുള്ളവരുടെ ഫോണുകളാണ് അദ്ദേഹം ഉപയോഗിക്കുന്നത്. മൊബൈൽ നമ്പരും സമയവും ബന്ധപ്പെട്ട എല്ലാ വിവരങ്ങളും ഇപ്പോൾ ശേഖരിക്കാമെന്ന് അദ്ദേഹം പറഞ്ഞു. അതുകൊണ്ട് സ്വതന്ത്രമായ അന്വേഷണം നടക്കട്ടെ. ഈ വിവരങ്ങൾ രഹസ്യ

മായി സൂക്ഷിക്കാൻ കഴിയുകയില്ല. കുറ്റം ചെയ്തവരാരും രക്ഷപ്പെടുകയില്ലെന്നും അദ്ദേഹം വീണ്ടും സഭയ്ക്ക് ഉറപ്പ് നൽകി. ശക്തമായ നടപടി സ്വീകരിക്കുന്നതാണ്. (പേജ് 23)

അതനുസരിച്ച് സ്പീക്കർ അടിയന്തര പ്രമേയത്തിന അനുമതി നിഷേധിച്ചു. അപ്പോൾ പ്രതിപക്ഷ ഉപനേതാവ് ശ്രീ.കോടിയേരി ബാലകൃഷ്ണൻ പറഞ്ഞു- വളരെയധികം വഞ്ചനാ കേസുകളിലെ പ്രതികൾക്ക് മുഖ്യമന്ത്രിയുടെ ഓഫീസുമായുള്ള ബന്ധമാണ് വിഷയം. ഇതിനെ കുറിച്ച് അന്വേഷിക്കുന്നതിന ഏതെങ്കിലും ഉത്തരവ് മുഖ്യമന്ത്രി നൽകിയിട്ടുണ്ടോയെന്ന് ശ്രീ.കോടിയേരി ചോദിച്ചു. (പേജ് 23) മുഖ്യമന്ത്രിക്ക് അടുത്ത ബന്ധമുള്ള അസോസിയേറ്റ് സ്റ്റാഫാണ് ആരോപണ വിധേയനെന്ന് അദ്ദേഹം പറഞ്ഞു. ആ സ്റ്റാഫിനെ കൂടാതെ മുഖ്യമന്ത്രിക്കും ഒരു പങ്കുണ്ടെന്ന് അദ്ദേഹം പറഞ്ഞു. ടെലിഫോൺ വിളിയുടെ വിശദാംശങ്ങൾ കൈരളി ടി.വി ചാനൽ വെളിപ്പെടുത്തിയിട്ടുണ്ടെന്ന് അദ്ദേഹം പറഞ്ഞു. ഈ വിളികളുടെയും വിളിച്ചവരുടെയുമെല്ലാം വിശദാംശങ്ങളടങ്ങിയ സി.ഡി സഭ മുമ്പാകെ വയ്ക്കാമെന്ന് അദ്ദേഹം പറഞ്ഞു. (പേജ് 24-25) സോളാർ ക്രിമിനൽ കേസുകൾ സുതാര്യമായ രീതിയിൽ അന്വേഷിക്കുമെന്ന് മുഖ്യമന്ത്രി പറഞ്ഞതിനാൽ ടെലിഫോൺ വിളികൾ സംബന്ധിച്ച് ഒരു അന്വേഷണം നടത്താൻ മുഖ്യമന്ത്രി തയ്യാറുണ്ടോയെന്ന് അദ്ദേഹം പ്രത്യേകം ചോദിച്ചു.

25-26 പേജുകളിലുള്ള മുഖ്യമന്ത്രിയുടെ മറുപടി പ്രാധാന്യമുള്ളതാണ്. ഈ വിഷയങ്ങളെല്ലാം പരിശോധിക്കുമെന്ന് മുഖ്യമന്ത്രി നിസന്ദേഹം പ്രഖ്യാപിച്ചു. മുമ്പും ശേഷവുമുള്ള എല്ലാ ടെലിഫോൺ വിളികളും പരിശോധിക്കും അതിലേക്കായി ഒരു പ്രത്യേക ടീമിനെ രൂപീകരിച്ചു വരുകയാണ്.

മറ്റൊരു കാര്യത്തിന (വാല്യം IV പേജ് 45) മുഖ്യമന്ത്രി ഇങ്ങനെ മറുപടി നൽകി. ന്യൂഡൽഹി, വിജ്ഞാൻ ഭവനിൽ അദ്ദേഹം സരിതാനായരെ കണ്ടുവെന്ന ആരോപണം. ഇത് സംബന്ധിച്ച ചില വീഡിയോ ദൃശ്യങ്ങൾ പുറത്തുവന്നു. ഇത് കേരള ഹൗസിന്റെ ദൃശ്യമാണ്. ദൃശ്യത്തിൽ കാണുന്ന സ്ത്രീ സരിതാ നായരല്ല, എന്നാൽ സുപ്രീംകോടതിയിലെ കേരള സംസ്ഥാനത്തിന്റെ കൗൺസലായ ശ്രീമതി.ബീനാമാധവനാണ്. ഈ ദൃശ്യത്തിൽ സരിതാനായർ മുഖ്യമന്ത്രിയെ കണ്ടതാണ്. ഡിസംബർ 27 ന പ്രധാനമന്ത്രി വിളിച്ചു ചേർത്ത നാഷണൽ ഡവലപ്മെന്റ് സമിതി മീറ്റിംഗിൽ പങ്കെടുത്ത ശേഷം അവർ മുഖ്യമന്ത്രിയെ കണ്ടുവെന്നാണ് വാർത്ത. വി.ഐ.പികളെ മാത്രം പ്രവേശിപ്പിക്കുന്ന വിജ്ഞാൻ ഭവനിൽ സരിതയ്ക്കെങ്ങനെ പ്രവേശിക്കാൻ കഴിയും. വാർത്ത ആ രീതിയിലാണ് വരുന്നത്. 27 ന സരിതാ നായർ കണ്ടിരുന്നുവെന്നാണ് വാർത്ത. എന്നാൽ എൻ.ഡി.എ മീറ്റിംഗ് 29-ന ആയിരുന്നു.

മുഖ്യമന്ത്രിയെ അറിയിച്ചിരുന്നു വെന്ന് മുഖ്യമന്ത്രിയുടെ പ്രതിനിധിയായ പാവം പയ്യനെന്നറിയപ്പെടുന്ന ഡൽഹി കേരള ഹൗസിലെ തോമസ് കുരുവിള ഇത് റിപ്പോർട്ടർ ചാനലിനോട് പറഞ്ഞു. അദ്ദേഹം വിജ്ഞാൻ ഭവനിൽ ഇന്റർവ്യൂ ഏർപ്പാടാക്കിയെന്ന് കുരുവിള റിപ്പോർട്ടർ ചാനലിനോട് പറഞ്ഞു.

കുരുവിളയുടെ പ്രസ്താവന ശരിയല്ലെന്ന് മുഖ്യമന്ത്രി പറഞ്ഞു. വിജ്ഞാൻ ഭവനിൽ നിന്നും കേരളത്തിലേക്ക് മടങ്ങുന്നതിന 5.30 പി.എം-ന്റെ ഫ്ളൈറ്റ് പിടിക്കുന്നതിനായി അദ്ദേഹവും ശ്രീ. കെ.സി ജോസഫും താഴേയ്ക്ക് വന്ന് കാറിനായി കാത്തിരുന്നപ്പോൾ സമയമില്ലാത്തതിനാൽ അവർ റോഡരികിലേക്ക് നടക്കുകയും കാർ അവിടെ വരുകയും ചെയ്തു. മാധ്യമപ്രവർത്തകരും അവിടെ ഉണ്ടായിരുന്നു. വാഹനം വരുന്നതുവരെ, ഒരു മിനിട്ട്, അദ്ദേഹം മാധ്യമപ്രവർത്തകരോട് സംസാരി

ച്ചു. സരിത.എസ്.നായർ മാധ്യമപ്രവർത്തകർക്കിടയിലുണ്ടായിരുന്നുവെന്നാണ് കുരുവിള പറഞ്ഞത്. അവർക്കിടയിൽ സരിത.എസ്.നായരുണ്ടായിരുന്നോയെന്ന് അദ്ദേഹത്തിനറിയില്ല.

ശ്രീ.കോടിയേരി ബാലകൃഷ്ണന്റെ പ്രസ്താവനയ്ക്കുള്ള മറുപടിയിൽ മുഖ്യമന്ത്രി വീണ്ടും സഭയിൽ പറഞ്ഞു. അവർ റോഡിലേക്ക് വന്നപ്പോൾ മാധ്യമ പ്രവർത്തകർ അവിടെ ഉണ്ടായിരുന്നു. സരിത.എസ്.നായർ അവർക്കിടയിൽ ഉണ്ടായിരുന്നു. കണ്ടോ ഇല്ലയോ എന്ന് അദ്ദേഹത്തിനറിയില്ല. കുരുവിള പറഞ്ഞത് അദ്ദേഹം കാർ കൊണ്ടുവന്നു. അവർ ഒരുമിച്ചുപോയി. സരിത മുഖ്യമന്ത്രിയെ കണ്ടതായി അദ്ദേഹം പറഞ്ഞിട്ടില്ല.

## ടേംസ് ഓഫ് റഫറൻസിലെ ഇനം നം. 1

'സോളാർ തട്ടിപ്പ്, അനുബന്ധ സാമ്പത്തിക ഇടപാടുകൾ എന്നിവ സംബന്ധിച്ച് കേരള നിയമസഭയ്ക്കുള്ളിലും പുറത്തും ഉന്നയിക്കപ്പെട്ടിട്ടുള്ള ആരോപണങ്ങളിൽ എന്തെങ്കിലും അടി സ്ഥാനമുണ്ടോ? ഉണ്ടെങ്കിൽ എന്താണ്? ആരൊക്കെയാണ് അതിന ഉത്തരവാദികൾ?

അതിൽ പരാമർശിക്കുന്ന ആരോപണങ്ങൾ കമ്മീഷൻ തീർച്ചപ്പെടുത്തിയ പ്രകാരം താഴെ വിശ ദീകരിക്കുന്നു:

''മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ്, അദ്ദേഹത്തിന്റെ പേഴ്സണൽ അസിസ്റ്റന്റുമാർ, അദ്ദേ ഹത്തിന്റെ പേഴ്സണൽ സെക്യൂരിറ്റി ഓഫീസർ, അടുത്ത പാർടി പ്രവർത്തകർ, അദ്ദേഹത്തിന്റെ ഡൽഹിയിലുള്ള സഹായി എന്നിവരെല്ലാവരും പ്രധാന പ്രതികളായ സരിതാ നായരുടേയും ബിജു രാധാകൃഷ്ണന്റേയും സോളാർ തട്ടിപ്പ് ഇടപാടുകളിൽ പാർശ്വവർത്തികളാകുകയും ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ അവരുടെ സോളാർ തട്ടിപ്പിലെ കസ്റ്റമേഴ്സിനെ വഞ്ചിക്കുന്നതിനു വേണ്ടി അവർക്ക് എല്ലാ സഹായവും നൽകുകയും ചെയ്തു. ടെന്നി ജോപ്പനെ പ്രതിയാക്കിയെ ങ്കിലും, മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫ്, അദ്ദേഹത്തിന്റെ പേഴ്സണൽ സെക്യൂ രിറ്റി ഓഫീസർ, അദ്ദേഹത്തിന്റെ ഡൽഹിയിലെ സഹായി, സമാനമായ സ്ഥാനത്തുള്ള എല്ലാവരും, എന്നിവരെ സംശയാസ്പദമായ രീതികളിൽ പ്രത്യേക അന്വേഷണ സംഘം പ്രതിപ്പട്ടികയിൽ നിന്നും മനഃപൂർവ്വം ഒഴിവാക്കിയിരുന്നു. സോളാർ തട്ടിപ്പിലെ പ്രതികളായ സരിതാ നായരെയും ശാലുമേനോനെയും നിയമത്തിന്റെ പിടിയിൽ നിന്നും രക്ഷപ്പെടുന്നതിന അവരുമായുള്ള ബന്ധം കൊണ്ട് അന്നത്തെ ആഭ്യന്തരമന്ത്രിയായിരുന്ന ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണനും സഹായിച്ചിട്ടു ള്ളതും ആഭ്യന്തര മന്ത്രിയെന്ന നിലയിലുള്ള അദ്ദേഹത്തിന്റെ സ്ഥാനം ഉപയോഗിച്ച് എല്ലാ വിധ ത്തിലും മുഖ്യമന്ത്രിയെ സംരക്ഷിക്കുന്നതിൽ താൽപര്യമെടുക്കുകയും ചെയ്തിട്ടുള്ളതും അത് പ്രതികളുടെ സോളാർ തട്ടിപ്പ് ഇടപാടുകളിൽ അദ്ദേഹത്തിന്റെ ഇടപെടൽ സൂചിപ്പിക്കുന്നതുമാണ്. സരിതാനായർ ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണിൽ നിന്നുള്ള വിളികളുടെ വിശദാംശങ്ങൾ മാധ്യമങ്ങൾക്ക് ലഭ്യമായത്, സരിതാനായരുടെ സോളാർ ഇടപാടുകളിൽ ചില ക്യാബിനറ്റ് മന്ത്രി മാർ, അവരുടെ പ്രൈവറ്റ് സെക്രട്ടറിമാർ, ഒരു മുൻ കേന്ദ്രമന്ത്രി, കേരള നിയമസഭയിലെ അനേകം അംഗങ്ങൾ; മറ്റ് രാഷ്ട്രീയ നേതാക്കൾ എന്നിവരെ ബന്ധിപ്പിക്കുന്നതിനുള്ള വഴി തുറന്നു. റിപ്പോർട്ടുകൾ ഉന്നത വ്യക്തികളുമായുള്ള സരിതാനായരുടെ വിളിയുടെ വിശദാംശങ്ങൾ വെളിപ്പെ ടുത്തുന്നവയും അത് സോളാർ തട്ടിപ്പ് പ്രതികളുമായുള്ള അവരുടെ ബന്ധത്തെ സൂചിപ്പിക്കുന്നതു മാണ്.''

## ആരോപണത്തിന്റെ ആദ്യഭാഗം താഴെ പറയും പ്രകാരമാണ്:

''മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ്, അദ്ദേഹത്തിന്റെ പേഴ്സണൽ അസിസ്റ്റന്റുമാർ, അദ്ദേഹത്തിന്റെ പേഴ്സണൽ സെക്യൂരിറ്റി ഓഫീസർ, അടുത്ത പാർടി പ്രവർത്തകർ അദ്ദേഹത്തിന്റെ ഡൽഹിയിലുള്ള സഹായി എന്നിവരെല്ലാവരും പ്രധാന പ്രതികളായ സരിതാനായരുടേയും ബിജു രാധാകൃഷ്ണന്റേയും സോളാർ തട്ടിപ്പ് ഇടപാടുകളിൽ പാർശ്വവർത്തികളാകുകയും ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ അവരുടെ സോളാർ തട്ടിപ്പിലെ കസ്റ്റമേഴ്സിനെ വഞ്ചിക്കുന്നതിനു വേണ്ടി അവർക്ക് എല്ലാ സഹായവും നൽകുകയും ചെയ്തു.''

മുകളിൽ കാണുന്നതുപോലെ ഈ വിഷയം മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ്, അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫ്, പേഴ്സണൽ സെക്യൂരിറ്റി ഓഫീസർ, അദ്ദേഹത്തിന്റെ അടുത്ത പാർടി പ്രവർത്തകർ, അദ്ദേഹത്തിന്റെ ഡൽഹിയിലുള്ള സഹായി എന്നിവരുമായി ബന്ധപ്പെട്ടതാണ്. അവരെല്ലാവരും പ്രധാനപ്രതികളായ സരിതാനായരുടേയും ബിജു രാധാകൃഷ്ണന്റേയും സോളാർ തട്ടിപ്പ് ഇടപാടുകളിൽ പാർശ്വവർത്തികളാകുകയും ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ അവരുടെ സോളാർ തട്ടിപ്പിലെ കസ്റ്റമേഴ്സിനെ വഞ്ചിക്കുന്നതിനുവേണ്ടി അവർക്ക് എല്ലാ സഹായവും നൽകുകയും ചെയ്തു വെന്നാണ് ആരോപണം. ഈ ആരോപണങ്ങൾ താഴെ പരിഗണിച്ചിരുന്നു.

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ ഓഫീസ് കേന്ദ്രീകരിച്ചാണ് സരിത എസ്.നായരുടെയും ബിജു രാധാകൃഷ്ണന്റെയും സോളാർ റിന്യൂവബിൾ എനർജി ബിസിനസ് എന്നാണ് നിയമസഭയ്ക്കുള്ളിലും പുറത്തും പ്രതിപക്ഷം ഉന്നയിച്ച പ്രധാന ആരോപണം. മറ്റൊരു രീതിയിൽ പറഞ്ഞാൽ, ഇതിന മേൽനോട്ടം വഹിക്കുകയോ/നടത്തുകയോ ചെയ്യുന്നത് മുഖ്യമന്ത്രിയുടെ ഓഫീസാണ്.

സരിത.എസ്.നായരുടെ ഉപയോഗത്തിലുള്ള മൊബൈൽ ഫോണിലേക്കുള്ള, മുഖ്യമന്ത്രിയ്ക്ക അടുത്ത ബന്ധമുള്ള പേഴ്സണൽ സ്റ്റാഫിലെ ചിലരുടെ ടെലിഫോൺവിളിബന്ധവും അതുപോലെ മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലെ ലാൻഡ് ഫോണുകളിൽ നിന്നും സരിത എസ്.നായരുടെ ഉപയോഗത്തിലുള്ള മൊബൈൽ ഫോണുകളിലേക്കും തിരിച്ചുമുള്ള വിളികളുമാണ് അടിസ്ഥാന ഘടകം. ശ്രീമതി. സരിത എസ്.നായരെ തിരുവനന്തപുരം ഇടപ്പഴിഞ്ഞിയിലുള്ള അവരുടെ വസതിയിൽ നിന്നും 3.06.2013-ൽ പോലീസ് അറസ്റ്റ് ചെയ്തു. പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം കേസ് നം 368/2013-ലായിരുന്നു അവരുടെ അറസ്റ്റ്. പെരുമ്പാവൂരിൽ നിന്നുള്ള ഒരു മുടിക്കൽ സജാദാണ് പരാതിക്കാരൻ. ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് പ്രൈവറ്റ് ലിമിറ്റഡിന്റെ പേരിൽ ബിജു രാധാകൃഷ്ണനും സരിത.എസ്.നായരും സോളാർ പ്ലാന്റ്, വിൻഡ് മിൽ മുതലായവ സ്ഥാപിക്കുന്നതിന ഉറപ്പു നൽകിക്കൊണ്ട് 40.5 ലക്ഷം രൂപ കൈവശപ്പെടുത്തുകയും എന്നാൽ അവ സ്ഥാപിക്കാതിരിക്കുകയും ചെയ്ത് അയാളെ വഞ്ചിച്ചുവെന്നാണ് ആരോപണം. ഇതിനെ അടിസ്ഥാനമാക്കിയാണ് മാധ്യമ വാർത്തകളും മറ്റും വന്നത്. ഇത്, അന്നത്തെ പ്രതിപക്ഷ നേതാവ് ശ്രീ.വി.എസ്.അച്യുതാനന്ദൻ 2013 ജൂൺ 12-ലെ ബജറ്റ് ചർച്ചയിൽ കേരള നിയമസഭയുടെ ശ്രദ്ധയിൽ കൊണ്ടുവന്നു. മുഖ്യമന്ത്രി മറുപടി പറഞ്ഞതായി പറഞ്ഞു. എന്നിട്ടും മുഖ്യമന്ത്രി മറുപടി പറയുന്നതിനായി ശ്രീ. രാജു എബ്രാഹാം എം.എൽ.എയും മറ്റു ചിലരും 13.06.2013-ൽ ഒരു അടിയന്തിര പ്രമേയം അവതരിപ്പിച്ചു. മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫിന്റെ ടെലിഫോൺ വിളിയുടെ വിശദാംശങ്ങളായിരുന്നു പ്രധാന വിഷയം. സരിത.എസ്.നായർക്കും ബിജു രാധാകൃഷ്ണനുമെതിരെ സംസ്ഥാനത്തെ വിവിധ പോലീസ് സ്റ്റേഷനുകളിൽ ധാരാളം വഞ്ചനാകേസുകൾ ഉള്ളതിനാൽ ആ കേസുകൾ മാത്രം അന്വേഷിക്കുന്നതിന ഒരു പ്രത്യേക അന്വേഷണ സംഘം രൂപകരിക്കു

കയാണെന്ന് മുഖ്യമന്ത്രി അപ്പോൾ പ്രഖ്യാപിച്ചു. ടെലിഫോൺ വിളികൾ സംബന്ധിച്ച് മുഖ്യമന്ത്രിയിൽ പ്രതിപക്ഷം സമ്മർദ്ദം ചെലുത്തിയതിനാൽ ഒരു ഇടക്കാല റിപ്പോർട്ട് ലഭിക്കുമെന്നും അതിനുവേണ്ടി, എ.ഡി.ജി.പി (ഇന്റലിജൻസ്) ശ്രീ.ടി.പി.സെൻകുമാർ, ഐ.പി.എസിനോട് നിർദ്ദേശിച്ചിട്ടുണ്ടെന്നും മുഖ്യമന്ത്രി പ്രഖ്യാപിക്കുകയുണ്ടായി.

മുഖ്യമന്ത്രിയെന്ന നിലയിൽ ഉപയോഗിക്കുന്നതിനുവേണ്ടി ഒരു മൊബൈൽ ഫോൺ അദ്ദേഹത്തിന ഇല്ല. തീർച്ചയായും അദ്ദേഹത്തെ ബന്ധപ്പെട്ടിരുന്നത് അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫിന്റെയോ സെക്യൂരിറ്റി സ്റ്റാഫിന്റേയോ മൊബൈൽ ഫോണുകൾ വഴിയായിരുന്നു. അതുപോലെ മുഖ്യമന്ത്രി മറ്റുള്ളവരെ ബന്ധപ്പെടുന്നത് അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫിന്റെയും സെക്യൂരിറ്റി സ്റ്റാഫിന്റേയും മൊബൈൽ ഫോണുകളിലായിരുന്നു.

സരിതാ എസ്.നായരുമായുള്ള ടെന്നി ജോപ്പന്റെയും സലിംരാജിന്റെയും മൊബൈൽ സംഭാഷണങ്ങളെയും മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലെ രണ്ട് ലാൻഡ് ഫോണുകളിലേക്കും തിരിച്ചുമുള്ള സരിതയുടെ ടെലിഫോൺ സംഭാഷണത്തെയും കുറിച്ചുമാത്രമാണ് ആ സമയത്ത് സൂചിപ്പിച്ചിരുന്നതെന്ന് കാണാവുന്നതാണ്.

സരിതയുടെ ഉപയോഗത്തിലുള്ള രണ്ട് മൊബൈൽ ഫോണുകളുടെയും ടെന്നി ജോപ്പിന്റെയും സലിം രാജിന്റെയും മൊബൈൽ ഫോണുകളുടെയും ടെലിഫോൺ വിളിയുടെ വിശദാംശങ്ങളും അതുപോലെ സരിതയുടെ മൊബൈലുകളിൽ നിന്നുമുള്ള ലാൻഡ് ഫോൺ വിളിയുടെ വിശദാംശങ്ങളും ശ്രീ.സെൻകുമാർ ഐ.പി.എസ് ഉടൻ ശേഖരിച്ചു. മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലെ ലാൻഡ് ഫോണിൽ ചില വിളികൾ നടത്തിയതായി സെക്യൂരിറ്റിസ്റ്റാഫ് സലിംരാജ് സമ്മതിച്ചുവെന്ന് റിപ്പോർട്ടിൽ പരാമർശിക്കുന്നു, എന്നാൽ സലിംരാജിൽ നിന്നും ഇത് സംബന്ധിച്ച സ്റ്റേറ്റ്മെന്റ് വാങ്ങിയിട്ടില്ല. അങ്ങനെ ശേഖരിച്ച വിളിയുടെ വിശദാംശങ്ങൾ വിശകലനം ചെയ്ത ശേഷം ഒരു റിപ്പോർട്ട് ശ്രീ.സെൻകുമാർ ഉടൻ സമർപ്പിക്കുകയുണ്ടായി. മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലേക്കുള്ള ലാൻഡ് ഫോൺ വിളികൾ സംബന്ധിച്ചും ജോപ്പനെയും സലിം രാജിനെയും മുഖ്യമന്ത്രി പേഴ്സണൽ സ്റ്റാഫിൽ നിന്നും സെക്യൂരിറ്റി സ്റ്റാഫിൽ നിന്നും മാറ്റി നിർത്തുന്നത് സംബന്ധിച്ചും വിശദമായ അന്വേഷണത്തിനും അദ്ദേഹം നിർദ്ദേശിച്ചു.

ഇതിനുമുമ്പും ശേഷവുമുള്ള കാലയളവിലേക്കുള്ള മൊബൈൽ ഫോണുകൾ മുതലായവയുടെ സി.ഡി.ആറുകൾ ശേഖരിക്കുന്നതിനുള്ള ഒരു സംവിധാനമുണ്ടെന്നും അതിൽ ദിവസം, സമയം, ലൊക്കേഷൻ മുതലായ എല്ലാ വിശദാംശങ്ങളും കാണുമെന്നും മുഖ്യമന്ത്രി പറഞ്ഞു.

എ.ഡി.ജി.പി (SZ) ശ്രീ. എ.ഹേമചന്ദ്രൻ ഐ.പി.എസിന്റെ കീഴിൽ ഒരു പ്രത്യേക അന്വേഷണ സംഘം രൂപീകരിച്ചെന്നും ഈ വിഷയങ്ങളെല്ലാം അന്വേഷിക്കുമെന്നും മുഖ്യമന്ത്രി സഭയിൽ പറഞ്ഞു. ശ്രീ.സെൻകുമാർ നിർദ്ദേശിച്ച വിശദമായ അന്വേഷണം ശ്രീ.ഹേമചന്ദ്രൻ നടത്തുമെന്നും മുഖ്യമന്ത്രി പറഞ്ഞു. ശ്രീ.സെൻകുമാർ ശേഖരിച്ച ടെലിഫോൺ വിശദാംശങ്ങൾ സംബന്ധിച്ച് നിർദ്ദേശിച്ച അന്വേഷണം പോലും പ്രത്യേക അന്വേഷണ സംഘം പരിഗണിച്ചില്ലെന്നത് അംഗീകരിക്കപ്പെട്ട കാര്യമാണ്. ശ്രീ. സെൻകുമാർ നിർദ്ദേശിച്ച വിശദമായ അന്വേഷണം ശ്രീ.എ.ഹേമചന്ദ്രൻ നടത്തുമെന്ന് മുഖ്യമന്ത്രി സഭയിൽ ഉറപ്പ് നൽകിയ സന്ദർഭത്തിൽ അപ്രകാരം നടത്തുന്നതിന പ്രത്യേകിച്ച് മറ്റ് ഉത്തരവുകൾ ആവശ്യമില്ലെന്നാണ് അദ്ദേഹം പറയുന്നത്. ലിഖിതമായ ഉത്തരവുകൾ നൽകിയിട്ടില്ല. പ്രത്യേക അന്വേഷണ സംഘം കേസന്വേഷണം നടത്തുന്നതിനിടയിൽ സരിത എസ്.നായരെ ചോദ്യം ചെയ്തപ്പോൾ- രണ്ട് പേഴ്സണൽ സ്റ്റാഫും ഒരു സെക്യൂരിറ്റി സ്റ്റാഫും- ടെനി ജോപ്പൻ, ജിക്കുമോൻ ജേക്കബ്, സലിം രാജ് എന്നിവർ (എന്നാൽ വിശദാന്വേഷണത്തിനു

വേണ്ടി ജോപ്പനെ ഒഴിവാക്കി) മോശമായി പെരുമാറിയെന്നും അവരുടെ ശിക്ഷാർഹമായ പെരുമാറ്റം കണക്കിലെടുത്ത് ഒരു ഇടക്കാല റിപ്പോർട്ട് സമർപ്പിച്ചതായും, എ.ഡി.ജി.പി (SZ)ശ്രീ.എ.ഹേമചന്ദ്രൻ പറഞ്ഞു. ഇത് ചർച്ച ചെയ്യപ്പെടേണ്ട ഒരു വിഷയമാണ്. ഇത് പിന്നീട് പരിഗണിക്കുന്നതാണ്. ശ്രീ.എ. ഹേമചന്ദ്രൻ ഐ.പി.എസ്, റിപ്പോർട്ടിൽ തന്നെ പറയുന്നത് അദ്ദേഹത്തിന്റെ അന്വേഷണം, ഉറപ്പായ ടെലിഫോൺ സംഭാഷണങ്ങളിൽ പരിമിതപ്പെടുത്തിയിരുന്നുവെന്നും മുഖ്യമന്ത്രിയുടെ വസതിയിലെ വിളിയുടെ വിശദാംശങ്ങൾ പരിഗണിച്ചില്ലെന്നുമാണ്.

പ്രതിപക്ഷം സഭയിലെ ചർച്ചകളിലും സർക്കാർ മുമ്പാകെ ഫയൽ ചെയ്ത നിവേദനത്തിലും വ്യക്തമായി എടുത്ത വാദം, ടെന്നി ജോപ്പൻ, ജിക്കുമോൻ, സലിംരാജ്, തോമസ് കുരുവിള എന്നിവരുടെ മൊബൈൽ ഫോണിൽ സരിത നടത്തിയ വിളികളും ആ നമ്പരുകളിൽ നിന്നും സരിതാനായർ ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണിലേക്ക് നടത്തിയ വിളികളും മുഖ്യമന്ത്രിയോട് സംസാരിക്കുന്നതിനും മുഖ്യമന്ത്രിക്ക് അവരോട് സംസാരിക്കുന്നതിനും ആയിരുന്നു എന്നാണ്. ഇത് സംബന്ധിച്ച റിപ്പോർട്ടുകൾ മലയാളമനോരമ ദിനപത്രം തുടങ്ങിയവയിലും വന്നു.

2. ടീം സോളാർ കമ്പനി സരിതാ എസ്.നായർ മുഖാന്തിരം രണ്ട് അവസരങ്ങളിൽ മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് 2011-ലും 2012-ലും 2 ലക്ഷം രൂപ വീതം നൽകുകയും അതിൽ അവസാനത്തെ ചെക്ക്, 10.07.2012 തീയതിയിലേത്, ഫണ്ടിന്റെ അപര്യാപ്തതമൂലം ബാങ്ക് നിരാകരിക്കുകയും ചെയ്തു. ആ രണ്ട് ചെക്കുകളും കിട്ടിയതായും ഒന്ന് നിരാകരിക്കപ്പെട്ടതായും മുഖ്യമന്ത്രി സമ്മതിച്ചു.

ഇത് സംബന്ധിച്ച തെളിവ്, CW 64 ആയി ടീം സോളാർ കമ്പനിയുടെ ജി.എം. ശ്രീ. രാജശേഖരൻ നായരുടെ മൊഴി (DW Vol VI, pp175-177) മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് 2 ലക്ഷം രൂപയുടെ ആദ്യ ചെക്ക് നൽകിയപ്പോൾ 8.08.2011-ൽ എടുത്ത ഫോട്ടോഗ്രാഫ് അദ്ദേഹത്തിന നൽകിയത് (Ext.X 211) പി.എസ് നൽകിയ അക്നോളജ്മെന്റ് കത്ത് (Ext.X 212) എന്നിവ അദ്ദേഹം ഹാജരാക്കി, മുഖ്യമന്ത്രിയുടെ പ്രൈവറ്റ് സെക്രട്ടറി CW 134 ആയ ശ്രീ.പി.എസ്. ശ്രീകുമാറിന്റെ മൊഴി (DW Vol XIII, pp 204-217) അതിനുപുറമെ 9.07.2012 തീയതിയിലെ അക്നോളജ്മെന്റ് കത്ത് പിടിച്ചെടുത്ത CW 107 തിരുവനന്തപുരം സി.ബി.സി.ഐ.ഡി, എ.സി ശ്രീ. റെജി ജേക്കബിന്റെ മൊഴി (DW Vol IX p 418, 421, pp 425-426) DW Vol XXII pp 209-210, pp 212, 213 എന്നിവ.

3. ഒരു സ്റ്റേജിൽ മുഖ്യമന്ത്രിയോടൊപ്പം, അദ്ദേഹം എന്തോ വായിച്ചു കൊണ്ടിരുന്നപ്പോൾ അദ്ദേഹത്തിന്റെ വളരെ അടുത്ത് നിന്ന് ചെവിയിൽ സംസാരിക്കുന്ന സരിതയെ കണ്ടു. ഫോട്ടോഗ്രാഫ് ഹാജരാക്കി. മുഖ്യമന്ത്രി ഇപ്പോൾ സമ്മതിക്കുന്നു.

4. 2 ലക്ഷം രൂപയുടെ ചെക്ക് നൽകുന്നതിന 2011-ലും മറ്റ് രണ്ടവസരങ്ങളിൽ നിവേദനങ്ങൾ സമർപ്പിക്കുന്നതിനും (തിരിച്ചറിയുന്ന സാഹചര്യങ്ങൾ ബിജു ചൂണ്ടികാട്ടിയപ്പോൾ) അവസാനമായി കടപ്ലാമറ്റത്തും സരിത, ലക്ഷ്മിനായരായി മുഖ്യമന്ത്രിയെ കണ്ടെന്ന് അദ്ദേഹം ഇപ്പോൾ സമ്മതിക്കുന്നു. എന്നിരുന്നാലും അദ്ദേഹത്തെ സംബന്ധിച്ച് ഇതെല്ലാം, ദിനം പ്രതി അദ്ദേഹം കണ്ടുമുട്ടുന്ന ആയിരങ്ങളിലൊരാളാണ്. ഇങ്ങനെയുള്ള അവസരങ്ങൾ ഉണ്ടായിട്ടുപോലും സോളാർ തട്ടിപ്പ് സരിതയാണ് അവരെന്ന് തിരിച്ചറിയുന്നതിന അദ്ദേഹത്തിന കഴിഞ്ഞില്ലെന്നാണ് അദ്ദേഹം പറയുന്നത്.

മറ്റ് രണ്ട് സാഹചര്യങ്ങൾ ചൂണ്ടിക്കാട്ടുകയുണ്ടായി.

1) ബിജു രാധാകൃഷ്ണൻ 2012 സെപ്തംബറിൽ മുഖ്യമന്ത്രിയെ കാണുകയും (എറണാകുളം കുണ്ടന്നൂർ ലെ മെരിഡിയനിൽ എമർജിംഗ് കേരള മീറ്റിംഗ് നടന്നു.) എറണാകുളം സർക്കാർ ഗസ്റ്റ് ഹൗസിൽ മുഖ്യമന്ത്രിയുമായി ഏകദേശം ഒരു മണിക്കൂർ സംസാരിക്കുകയും ചെയ്തു. മാധ്യമ ഉദ്യോഗസ്ഥനായ ഒരു ശിവദാസുമൊത്താണ് മീറ്റിംഗ് നടത്തിയത്. ചർച്ച ചെയ്ത കാര്യം ബിജുവിന്റെ കുടുംബ കാര്യമെന്നാണ് മുഖ്യമന്ത്രി പറയുന്നത്. ഇത് വെളിപ്പെടുത്തുന്നതിന അദ്ദേഹത്തിന കഴിയുകയില്ല.

2) ശ്രീ.തോമസ് കുരുവിള വഴി ന്യൂഡൽഹിയിലെ വിജ്ഞാൻ ഭവനിൽ വെച്ച് സരിതാനായരുമായുള്ള കൂടിക്കാഴ്ച. ഇവയാണ് സഭയ്ക്കകത്തും പുറത്തും ഇടതുമുന്നണി ചൂണ്ടിക്കാണിച്ച പ്രധാന സാഹചര്യങ്ങൾ.

ശ്രീ. രാജു എബ്രഹാം എം.എൽ.എയും മറ്റുള്ളവരും നൽകിയ അടിയന്തിര പ്രമേയത്തിന 13.06.2013-ൽ നിയമസഭയിൽ നൽകിയ മറുപടിയിൽ ശ്രീമതി. സരിതാനായരെ കുറിച്ചുള്ള മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുടെ ആദ്യ സ്റ്റേറ്റ് മെന്റിൽ ഒഴിഞ്ഞു മാറുന്ന ഒരു ഉത്തരമാണ് നൽകിയിരുന്നത്. (സഭാ നടപടികൾ വാല്യം IV pp 21-23) മുഖ്യമന്ത്രിയുടെ ഓഫീസിൽ പല ആളുകളും വരുമെന്നാണ് അദ്ദേഹം ഒരു പത്രസമ്മേളനത്തിൽ പറഞ്ഞതെന്ന് രാജു എബ്രഹാം തുറന്നു പറഞ്ഞു. ആയിരങ്ങളിലൊരാളാണോ സരിതയെന്ന് മുഖ്യമന്ത്രിയോട് ചോദിച്ചു. (P 19) ഈ ക്രിമിനലിനെ തിരിച്ചറിഞ്ഞില്ലെന്നത് സത്യമാണെന്ന് അദ്ദേഹം പറഞ്ഞു. അദ്ദേഹത്തിന്റെ ഓഫീസിൽ പല ആളുകളും വരും. അവിടെ നിയന്ത്രണങ്ങളില്ല. (P 22)

27-ാം തീയതി ഡൽഹി വിജ്ഞാൻ ഭവനിൽ വച്ച് മുഖ്യമന്ത്രി, സരിതാനായരെ കണ്ടുവെന്ന ആരോപണം സംബന്ധിച്ച് 'സോളാർ തട്ടിപ്പ് കേസ്' എന്ന ശീർഷകത്തിൻ കീഴിലുള്ള 17.06.2013-ലെ അദ്ദേഹത്തിന്റെ മറുപടിയിൽ പറഞ്ഞത് ഡൽഹി വിജ്ഞാൻ ഭവനിൽ വച്ചുള്ള നാഷണൽ ഡവലപ്മെന്റ് സമിതി മീറ്റിംഗ് 29-ാം തീയതിയായിരുന്നുവെന്നും അദ്ദേഹം അവിടെ വച്ച് സരിതയെ കണ്ടിട്ടില്ലെന്നുമാണ്. (Vol IV pp 45-49-49 ൽ) 9.07.2012-ൽ മുഖ്യമന്ത്രി, ശ്രീധരൻ നായരെ കണ്ടപ്പോൾ (സമ്മതിച്ചു.) മുഖ്യമന്ത്രിയുടെ ഓഫീസിൽ സരിതയുണ്ടായിരുന്നോ എന്ന ശ്രീ.കോടിയേരി ബാലകൃഷ്ണന്റെ ഒരു പ്രത്യേക ചോദ്യത്തിന അദ്ദേഹം വ്യക്തമായ ഏതെങ്കിലും ഉത്തരം നൽകിയില്ല, മറ്റെന്തോ പറഞ്ഞു. (P 219-220)

എന്നുതന്നെയല്ല, ജൂൺ 23-ന സരിത മുഖ്യമന്ത്രിയുടെ ഓഫീസിൽ വന്ന് അദ്ദേഹത്തെ കണ്ടുവെന്ന പത്ര റിപ്പോർട്ടിന അദ്ദേഹത്തിന്റെ മറുപടി 23-ന അദ്ദേഹം ഓഫീസിലില്ലായിരുന്നുവെന്നാണ്. സരിതയെ കണ്ടിട്ടില്ലെന്ന ഉറച്ച നിലപാടെടുക്കുകയായിരുന്നു അദ്ദേഹം. (pp 221-222) അപ്രകാരം, നിയമസഭയിലെ ചർച്ചയിൽ നിന്നും വെളിവാകുന്നത്, സോളാർ തട്ടിപ്പ് വിഷയത്തിൽ, മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ ഉറച്ച നിലപാട് അദ്ദേഹം ലക്ഷ്മിനായർ എന്ന പേരിലറിയപ്പെടുന്ന സരിത.എസ്.നായരെ കണ്ടിട്ടുമില്ല അല്ലെങ്കിൽ പരിചയവുമില്ല എന്നായിരുന്നു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ആയിരക്കണക്കിന ആളുകൾ അദ്ദേഹത്തിന്റെ ഓഫീസിൽ വന്ന് അദ്ദേഹത്തെ കാണുന്നു, അവർ അവരിൽ ഒരാളായിരിക്കാം.

അന്വേഷണത്തിൽ കേൾക്കുന്നതിന ഒരവസരം നൽകണമെന്ന് കമ്മീഷന അഭിപ്രായമുള്ള ഓരോ ആളിനും നോട്ടീസ്, അതിൽ വ്യക്തമാക്കിയേക്കാവുന്ന അങ്ങനെയുള്ള വിഷയങ്ങൾ സംബന്ധിച്ച് ഒരു സ്റ്റേറ്റ്മെന്റ് കമ്മീഷന സമർപ്പിക്കുന്നതിനുവേണ്ടി, നൽകണമെന്ന് വ്യവസ്ഥ ചെയ്യുന്ന 1972-ലെ കമ്മീഷൻസ് ഓഫ് എൻക്വയറി (സെൻട്രൽ) റൂൾസിന്റെ ചട്ടം 5(2) (എ) പ്രകാരം,

9.04.2014 തീയതിയിലുള്ള ഒരു നോട്ടീസ് (Ext X 407) മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിക്ക് നൽകുകയുണ്ടായി.

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി, അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫ് മുഖാന്തിരം ഒരു മാസത്തെ സമയത്തിന അപേക്ഷിച്ചുകൊണ്ട് 14.05.2016 തീയതിയിലുള്ള ഒരു കത്ത് (Ext. X 408) അയച്ചുവെങ്കിലും യാതൊരു സ്റ്റേറ്റ്മെന്റോ ഏതെങ്കിലും മറുപടിയോ ഫയൽ ചെയ്തില്ല.

ആക്റ്റിന്റെ വകുപ്പുകൾ 8 ബി r/w 8 സി പ്രകാരം ഒരവസരം നൽകുന്നതിന വേണ്ടി അദ്ദേഹത്തിന 9.07.2015-ൽ 8 ബി വകുപ്പ് പ്രകാരമുള്ള ഒരു നോട്ടീസ് (Ext.X 409) നൽകി.

122 സാക്ഷികളെ വിസ്തരിച്ചതിനുശേഷം ശ്രീ. ഉമ്മൻചാണ്ടി നിർദ്ദേശിച്ച ഒരു തീയതിയിൽ, ആക്റ്റിന്റെ 4 (എ) വകുപ്പിൻ കീഴിൽ 21.01.2016 തീയതിയിലുള്ള നോട്ടീസ് (Ext X 410) നൽകികൊണ്ട്, തിരുവനന്തപുരം സർക്കാർ ഗസ്റ്റ് ഹൗസിൽ നടന്ന സിറ്റിംഗിൽ 25.01.2016-ൽ CW 123 ആയി അദ്ദേഹത്തെ വിസ്തരിച്ചു. അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തി. (DW Vol XII pp 134-275)

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി 23.01.2016 തീയതിയിലുള്ള ഒരു തെളിവ് സത്യവാങ്മൂലം (Ext. X 406) ഫയൽ ചെയ്തു. ശ്രീ.ഉമ്മൻചാണ്ടി സമർപ്പിച്ച 23.01.2016 തീയതിയിലുള്ള ഈ തെളിവ് സത്യവാങ്മൂലം അദ്ദേഹത്തിനെതിരെ സഭയ്ക്കകത്തും പുറത്തും ഉന്നയിക്കപ്പെട്ടിട്ടുള്ള ആരോപണങ്ങളുമായി ബന്ധപ്പെട്ടുള്ള പൊതുവായ ഒരു മറുപടി മാത്രമാണ്. ലക്ഷ്മിനായർ എന്നറിയപ്പെടുന്ന സരിത.എസ്.നായരുമായുള്ള ഏതെങ്കിലും വ്യക്തിപരമായ പരിചയം സംബന്ധിച്ച അദ്ദേഹത്തിന്റെ നിലപാട് സഭയിൽ പറഞ്ഞതുപോലെയാണ്. ഏതെങ്കിലും അവസരത്തിൽ, സരിത.എസ്.നായരെ (ലക്ഷ്മിനായരെ) അദ്ദേഹം കണ്ടതായി തെളിവ് സത്യവാങ്മൂലത്തിലൊരിടത്തും അദ്ദേഹം പറയുന്നില്ല.

തെളിവ് സത്യവാങ്മൂലത്തിന്റെ 4-ാം ഖണ്ഡികയിൽ, മല്ലേലി ശ്രീധരൻ നായരുടെ സ്റ്റേറ്റ്മെന്റുമായി ബന്ധപ്പെട്ട്, ഒരു കോൺഗ്രസ് അനുഭാവിയെന്ന നിലയിലും ഒരു മെറ്റൽ ക്രഷർ യൂണിറ്റ് ഉടമയെന്ന നിലയിലും ശ്രീധരൻ നായരെ അദ്ദേഹത്തിനറിയാമെന്ന് ശ്രീ.ഉമ്മൻചാണ്ടി പറയുന്നുണ്ട്. 2012 മധ്യത്തിൽ ഒരു ദിവസം ശ്രീധരൻ നായർ അദ്ദേഹത്തിന്റെ ഓഫീസിൽ വന്ന് മെറ്റൽ ക്രഷർ യൂണിറ്റ് ഉടമകളുടെ ഒരു നിവേദനം നൽകി. എന്നാൽ അദ്ദേഹത്തോടൊപ്പം സരിത ഉണ്ടായിരുന്നുവെന്നും സോളാർ പ്രോജക്ടുകൾ മുതലായവയെ കുറിച്ച് സംസാരിച്ചുവെന്നുമുള്ള ശ്രീധരൻ നാരുടെ സ്റ്റേറ്റ്മെന്റ് സത്യമല്ല. ആരോപണങ്ങൾ പരസ്യമായപ്പോൾ മാത്രമാണ ബിജു രാധാകൃഷ്ണന്റേയും സരിത.എസ്.നായരുടേയും ടീം സോളാർ കമ്പനി, അവരുടെ തട്ടിപ്പ് മുതലായവയെ കുറിച്ച് അദ്ദേഹം അറിയുന്നത് അതിനുമുമ്പ് അദ്ദേഹത്തിന ഏതെങ്കിലും ഔദ്യോഗിക അല്ലെങ്കിൽ രഹസ്യ/ഇന്റലിജൻസ് റിപ്പോർട്ട് കിട്ടുകയോ അവർക്കെതിരെയുള്ള മറ്റൊരു വിവരവും ശ്രദ്ധയിൽപെടുകയോ ചെയ്തില്ല. ബിജു രാധാകൃഷ്ണനെ സംബന്ധിച്ച്, ശ്രീ.ഷാനവാസ് എം.പി ആവശ്യപ്പെട്ടതനുസരിച്ച് എറണാകുളം ഗവൺമെന്റ് ഗസ്റ്റ്ഹൗസിൽ വച്ച് ഡോ.ആർ.ബി നായർ എന്ന ബിജുവുമായി മീറ്റിംഗ് നടത്തിയത് അദ്ദേഹം സമ്മതിക്കുന്നുണ്ട്. ബിജു രാധാകൃഷ്ണന്റെ വ്യക്തിപരമായ കുടുംബ പ്രശ്നം മാത്രമായിരുന്നു ചർച്ചാ വിഷയം.

സത്യവാങ്മൂലത്തിലെ 6-ാം ഖണ്ഡികയിൽ, ഡൽഹി വിജ്ഞാൻ ഭവനിൽവച്ച് സരിത മുഖ്യമന്ത്രിയെ കണ്ടുവെന്ന ആരോപണം സംബന്ധിച്ച്, അദ്ദേഹം പറഞ്ഞത് വസ്തുതാപരമായി ആരോപണം തെറ്റായതിനാൽ സഭയിൽവച്ച് ഉടൻ തന്നെ അദ്ദേഹം അത് നിഷേധിച്ചു എന്നാണ്.

വിവാദം ഉയരുന്നതുവരെ ലക്ഷ്മിനായരെന്നറിയപ്പെടുന്ന സരിത.എസ്.നായരുമായും ടീം സോളാർ കമ്പനിയുമായും അദ്ദേഹത്തിന യാതൊരു പരിചയവുമില്ലായിരുന്നുവെന്നാണ് തെളിവ് സത്യവാങ് മൂലത്തിൽ മുഖ്യമന്ത്രിയുടെ നിലപാട്. ഏതെങ്കിലും ആവശ്യത്തിനുവേണ്ടി മുഖ്യമന്ത്രി യുടെ ഓഫീസിൽ അവർ വന്നുവെന്ന് ഒരിടത്തും പറഞ്ഞിട്ടില്ല.

കമ്മീഷൻ, കക്ഷി ചേർത്ത കക്ഷികൾ, പ്രതിയായ ബിജു രാധാകൃഷ്ണന്റെ കൗൺസൽ, കമ്മീ ഷനെ സഹായിക്കുന്ന അഡ്വക്കേറ്റ്, സംസ്ഥാനത്തെ അഡ്വക്കേറ്റ് ജനറലിനെ സഹായിക്കുന്ന സീനിയർ ഗവൺമെന്റ് പ്ലീഡർ എന്നിവർ അദ്ദേഹത്തിൽ നിന്നും സ്പഷ്ടീകരണങ്ങൾ ആരായുക യുണ്ടായി. സരിത.എസ്.നായരെ പ്രതിനിധീകരിച്ച ആരും ഉണ്ടായിരുന്നില്ല.

കമ്മീഷൻ 25.01.2016-ൽ മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയെ വിസ്തരിക്കുമ്പോൾ (DW വാല്യം XII P 145) ഒരു വ്യക്തതയുള്ള ചോദ്യം ചോദിച്ചു.

ലക്ഷ്മിനായർ എന്നപേരിലറിയപ്പെടുന്ന സരിത നായരെയും ഡോ. ആർ.ബി നായർ എന്നപേ രിലറിയപ്പെടുന്ന ബിജു രാധാകൃഷ്ണനെയും ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂ ഷൻസ് (പ്രൈവറ്റ്) ലിമിറ്റഡ് -നെയുംകുറിച്ച് ആദ്യമായി എന്നാണ് അദ്ദേഹം കേൾക്കുകയും അറി യുകയും ചെയ്തത്. മുഖ്യമന്ത്രിയുടെ ഉറച്ച മറുപടി '03.06.2013-ൽ സരിതാനായരെ അറസ്റ്റ് ചെയ്ത തിനുശേഷം മാത്രമാണ് അവരുടെ കമ്പനിയെകുറിച്ച് അദ്ദേഹം അറിഞ്ഞത് എന്നായിരുന്നു. ഒരു വലിയ കമ്പനിയുടെ എം.ഡി ഒരു വ്യക്തിപരമായ കാര്യം മുഖ്യമന്ത്രിയുമായി സംസാരിക്കാനാഗ്ര ഹിക്കുന്നുവെന്നു പറഞ്ഞുകൊണ്ട് ആർ.ബി നായർ എന്ന ബിജു രാധാകൃഷ്ണനുവേണ്ടി ശ്രീ.ഷാ നവാസ് എം.പി ഉറപ്പിച്ച ഒരു ഇന്റർവ്യൂവിനെ അടിസ്ഥാനമാക്കി എറണാകുളം സർക്കാർ ഗസ്റ്റ് ഹൗസിൽ വച്ച് അദ്ദേഹത്തെ കാണുന്നതിന അനുവാദം നൽകി. ബിജു രാധാകൃഷ്ണനും മറ്റൊ രാളും വന്നു അദ്ദേഹത്തെ കണ്ടു.

ബിജു രാധാകൃഷ്ണൻ സംസാരത്തിനിടയിൽ, തിരിച്ചറിയുന്ന ആവശ്യത്തിനുവേണ്ടി, അദ്ദേഹ ത്തിന്റെ ഭാര്യ ലക്ഷ്മിനായർ രണ്ട് അവസരങ്ങളിൽ നിവേദനങ്ങൾ നൽകുന്നതിനായി മുഖ്യമന്ത്രി യുടെ ഓഫീസിൽ വന്നിട്ടുണ്ടെന്ന് അദ്ദേഹത്തോട് പറഞ്ഞു, എങ്കിലും ബിജുവിന്റെ ഭാര്യ ലക്ഷ്മി നായരെ തിരിച്ചറിയാൻ അദ്ദേഹത്തിന കഴിഞ്ഞില്ല. (വാല്യം XII pp 145-146)

മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫ് ടെന്നി ജോപ്പന്റെ മൊഴി, 2011 അവസാനം ലക്ഷ്മി നായർ അയാളെ ഫോണിൽ വിളിച്ച്, മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് സംഭാവന നൽകുന്ന തിനായി മുഖ്യമന്ത്രിയെ സന്ദർശിക്കുന്നതിനുള്ള സമയം ആരായുകയും അയാൾ മുഖ്യമന്ത്രിയെ ബന്ധപ്പെട്ടതിനുശേഷം അടുത്ത ദിവസം വരുന്നതിന അവരോട് പറഞ്ഞുവെന്നും അവർ അവരുടെ പേഴ്സണൽ സ്റ്റാഫിനോടൊപ്പം മുഖ്യമന്ത്രിയുടെ ഓഫീസിൽ വന്ന് മുഖ്യമന്ത്രിക്ക് 2 ലക്ഷം രൂപ യുടെ ഒരു ചെക്ക് കൈമാറിയെന്നുമാണ്. മുഖ്യമന്ത്രിയുടെ മറുപടി അദ്ദേഹം അത് ഓർക്കുന്നില്ല എന്നായിരുന്നു. ഇതിനുള്ള സാധ്യത വിദൂരമാണ്. (pp 147-148)

ശ്രീധരൻ നായരുടെ സി.ആർ.പി.സി 164-ാം വകുപ്പ് പ്രകാരമുള്ള മൊഴിയിൽ, മുഖ്യമന്ത്രിയു മായി സന്ദർശനത്തിനുള്ളസമയം സരിത ഉറപ്പിച്ച വിവരം ഇ-മെയിലിലൂടെ അദ്ദേഹത്തെ അറിയി ക്കുകയും അദ്ദേഹവും അദ്ദേഹത്തിന്റെ അഡ്വക്കേറ്റും സെക്രട്ടറിയേറ്റിൽ പോവുകയും ജോപ്പൻ അദ്ദേഹത്തെയും സരിതയെയും മുഖ്യമന്ത്രിയുടെ ചേംബറിൽ കൊണ്ട് പോവുകയും മുഖ്യമന്ത്രി അദ്ദേഹത്തിന ഉറപ്പുകൾ നൽകുകയും ചെയ്തുവെന്ന് അദ്ദേഹം പറഞ്ഞത് സംബന്ധിച്ച്, മുഖ്യ മന്ത്രി പറഞ്ഞത് പറഞ്ഞ ആരോപണം അദ്ദേഹം ശക്തമായി നിഷേധിക്കുന്നു, ബലപ്പെടുത്തുന്നതി

നായി ചില വിശദീകരണങ്ങളും അദ്ദേഹം നൽകി. അദ്ദേഹം പറഞ്ഞു ഒരു ക്വാറി വിഷയത്തിനുവേണ്ടി ശ്രീധരൻ നായർ മാത്രം വരുകയും അദ്ദേഹത്തെ കാണുകയും അവരുടെ അസോസിയേഷൻ സന്ദർശനസമയം ഉറപ്പിച്ചതിന്റെ അടിസ്ഥാനത്തിൽ ഒരു നിവേദനം നൽകുകയും ചെയ്തു. (DW വാല്യം XII pp 151-153)

ന്യൂഡൽഹിയിലെ, മുഖ്യമന്ത്രിയുടെ സഹായി ശ്രീ.തോമസ് കുരുവിളയുടെ മൊഴിയിൽ, സരിത.എസ്.നായർ അദ്ദേഹത്തെ ബന്ധപ്പെട്ട്, മുഖ്യമന്ത്രിയെ സന്ദർശിക്കുന്നതിനുള്ള സമയം വേണമെന്ന് ആവശ്യപ്പെട്ടുവെന്നും, വിജ്ഞാൻ ഭവനിലെ പരിപാടികളുമായി മുഖ്യമന്ത്രി തിരക്കിലാണെന്നും വിജ്ഞാൻ ഭവനിൽ അവർ വരുകയാണെങ്കിൽ അവർക്ക് മുഖ്യമന്ത്രിയെ കാണാൻ കഴിയുമെന്ന് അദ്ദേഹം അവരെ അറിയിക്കുകയും ചെയ്തുവെന്നും വൈകുന്നേരത്ത് മുഖ്യമന്ത്രിക്ക് ഫ്ളൈറ്റ് പിടിക്കുന്നതിനായി എയർ പോർട്ടിൽ പോകേണ്ടിയിരുന്നതിനാൽ മുഖ്യമന്ത്രിക്ക് സരിതയെ കാണാൻ കഴിഞ്ഞില്ലയെന്ന് പറഞ്ഞത് സംബന്ധിച്ച്, മുഖ്യമന്ത്രിയുടെ മറുപടി, സരിതയ്ക്കുള്ള സന്ദർശന സമയത്തിനുവേണ്ടി കുരുവിള ചോദിച്ചില്ലെന്നാണ്. ആ ദിവസം സരിത അവിടെ വരുന്നതിനുള്ള യാതൊരു സാധ്യതയുമില്ലെന്ന് അദ്ദേഹം പറഞ്ഞു. അദ്ദേഹം അവരെ കണ്ടിട്ടില്ല. (p 156)

പാല, കടപ്ലാമറ്റത്തെ ജലനിധി പ്രോഗ്രാമിനെയും സരിത.എസ്.നായർ അദ്ദേഹത്തിന്റെ വളരെ അടുത്ത് നിന്ന് സംസാരിക്കുകയും ചെയ്യുന്ന ഒരു ഫോട്ടോഗ്രാഫിനെയും കുറിച്ച് ധരിപ്പിച്ചപ്പോൾ അദ്ദേഹം പറഞ്ഞത്, പത്രത്തിൽ പ്രസിദ്ധീകരിച്ച ഫോട്ടോ അദ്ദേഹം നിഷേധിക്കുന്നില്ല എന്നാണ്. അദ്ദേഹം സ്റ്റേജിലിരുന്ന് എന്തോ ഒന്ന് വായിച്ചുകൊണ്ടിരുന്നപ്പോൾ ഒരാൾ അദ്ദേഹത്തിന്റെ പിറകിൽ വന്ന് അദ്ദേഹത്തിന്റെ ചെവിയിൽ എന്തോ പറയുകയും ചെയ്തുവെന്ന് അദ്ദേഹം വിശദീകരിച്ചു. ഫോട്ടോ കണ്ടതിനുശേഷവും അത് ഈ സോളാർ തട്ടിപ്പുകാരി സരിതാനായരാണെന്ന് അദ്ദേഹത്തിന ഓർമ്മിക്കുവാൻ കഴിഞ്ഞില്ല.

2011–ൽ മുഖ്യമന്ത്രിയായി അദ്ദേഹം ചുമതലയേറ്റതിനുശേഷം സോളാർ ക്രിമിനൽ കേസിൽ (03.06.2013–ൽ) സരിതയെ അറസ്റ്റ് ചെയ്യുന്നതുവരെ അവരുടെ സോളാർ ബിസിനസുമായി ബന്ധപ്പെട്ട് സരിതാനായരെ അദ്ദേഹം കണ്ടിട്ടുണ്ടോ എന്ന ഒരു പ്രത്യേക ചോദ്യം മുഖ്യമന്ത്രിയോട് ചോദിച്ചു.

ബിജു രാധാകൃഷ്ണൻ ഗവൺമെന്റ് ഗസ്റ്റ് ഹൗസിൽ വച്ച് അദ്ദേഹത്തെ കണ്ടപ്പോൾ അയാളെ ഓർക്കുന്നതിനുവേണ്ടി അയാളുടെ ഭാര്യയായ സരിതയെ കുറിച്ച് അദ്ദേഹത്തോട് പറഞ്ഞപ്പോൾ സരിതാനായർ വന്ന് അദ്ദേഹത്തെ രണ്ട് പ്രാവശ്യം മാത്രം കണ്ടു എന്ന് ഓർമ്മിക്കാൻ അദ്ദേഹത്തിന കഴിഞ്ഞുവെന്നായിരുന്നു മുഖ്യമന്ത്രിയുടെ മറുപടി. ഒന്നാമത്തേത്, മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് ഒരു ലക്ഷം രൂപയുടെ ഒരു ചെക്ക് നൽകുന്നതിനും രണ്ടാമത്തേത് അവരുടെ ബിസിനസുമായി ബന്ധപ്പെട്ട ഒരു നിവേദനം നൽകുന്നതിനുമായിരുന്നു. അതുപോലെ, ഫോട്ടോയിൽ കണ്ടതുപോലെ, കടപ്ലാമറ്റത്ത് വച്ച് അവർ അദ്ദേഹത്തെ കണ്ടിരിക്കാം. ഈ മൂന്ന് അവസാനങ്ങളിലില്ലാതെ അവരുടെ ബിസിനസിനുവേണ്ടിയോ മറ്റുവിധത്തിലോ വരുകയോ കാണുകയോ ചെയ്തിട്ടില്ല.

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി സഭാ ചർച്ചകളിലും അദ്ദേഹത്തിന്റെ തെളിവ് സത്യവാങ്മൂലത്തിലും സരിത എസ്.നായരെ (ലക്ഷ്മിനായരെ) കണ്ടതായി സമ്മതിക്കുന്നില്ലെങ്കിലും ഈ മൂന്ന് അവസരങ്ങളിൽ സരിത.എസ്.നായരെ കണ്ടതായി അദ്ദേഹം സമ്മതിക്കുന്നു എന്നത് ഇവിടെ ശ്രദ്ധയമാണ്. ഇവിടെയും മുഖ്യമന്ത്രി പറയുന്നത് അദ്ദേഹം അവരെ സരിത എസ്.നായർ എന്ന നില

യിൽ തിരിച്ചറിയുന്നില്ല-ഇപ്പോഴും അദ്ദേഹത്തിന്റെ നിലപാട്, മുഖ്യമന്ത്രിയെന്ന നിലയിൽ അദ്ദേഹം കണ്ട ആയിരത്തിലൊരാളാണ് അവർ എന്നാണ്.

കമ്മീഷൻ അതിന്റെ 7.11.2014 തീയതിയിലെ ഉത്തരവിൽ തീരുമാനിച്ച ആരോപണങ്ങൾ, , ടേംസ് ഓഫ് റഫറൻസിലെ ഇനം നം 1-ലെ ആദ്യഭാഗം, മുഖ്യമന്ത്രിയുടെ വാദപ്രതിവാദക്കുറിപ്പുകളിൽ പറഞ്ഞതുപോലെ, ഇപ്രകാരമാണ്: (i) ''മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ്, അദ്ദേഹത്തിന്റെ പേഴ്സണൽ അസിസ്റ്റന്റുമാർ, അദ്ദേഹത്തിന്റെ പേഴ്സണൽ സെക്യൂരിറ്റി ഓഫീസർ, അടുത്ത പാർടി പ്രവർത്തകർ, അദ്ദേഹത്തിന്റെ ഡൽഹിയിലുള്ള സഹായി എന്നിവരെല്ലാവരും മുഖ്യ പ്രതികളായ സരിത നായരുടെയും ബിജു രാധാകൃഷ്ണന്റെയും സോളാർ തട്ടിപ്പ് ഇടപാടുകളിൽ പങ്കാളികളാവുകയും ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ അവരുടെ സോളാർ തട്ടിപ്പിലെ കസ്റ്റമേഴ്സിനെ വഞ്ചിക്കുന്നതിന വേണ്ടി അവർക്ക് എല്ലാ സഹായവും നൽകുകയും ചെയ്തു.''

മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി അദ്ദേഹത്തിന്റെ വാദപ്രതിവാദക്കുറിപ്പിൽ 15-ാം ഖണ്ഡിക, മറ്റ് പലതിന്റേയും കൂട്ടത്തിൽ, അവസാനിപ്പിക്കുന്നത്:

i. സോളാർ തട്ടിപ്പ്, അനുബന്ധ സാമ്പത്തിക ഇടപാടുകൾ എന്നിവ സംബന്ധിച്ച് ശ്രീ.ഉമ്മൻചാണ്ടിക്കെതിരെ ഇതുവരെ കേരള നിയമസഭയ്ക്കുള്ളിലും പുറത്തും ഉന്നയിക്കപ്പെട്ടിട്ടുള്ള ആരോപണങ്ങളിൽ യാതൊരു അടിസ്ഥാനവുമില്ല:

ii. മുഖ്യമന്ത്രിയും അദ്ദേഹത്തിന്റെ ഓഫീസും പ്രധാന പ്രതികളായ സരിത നായരുടേയും ബിജു രാധാകൃഷ്ണന്റേയും സോളാർ തട്ടിപ്പ് ഇടപാടുകളിൽ പങ്കാളികളായെന്നും ഏതെങ്കിലും തരത്തിൽ അവരുടെ കസ്റ്റമേഴ്സിനെ വഞ്ചിക്കുന്നതിനുവേണ്ടി എന്തെങ്കിലും സഹായം ചെയ്തെന്നും തെളിയിക്കുന്നതിന കുറ്റം ആരോപിച്ചവർക്ക കഴിഞ്ഞിട്ടില്ല.'' ആയതിനാൽ ഈ വിഷയം താഴെ പറയും പ്രകാരം പരിഗണിക്കുന്നു.

സോളാർ തട്ടിപ്പിലെ രണ്ട് മുഖ്യപ്രതികൾ സരിത എസ്.നായരും ബിജു രാധാകൃഷ്ണനുമാണ്. സോളാർ തട്ടിപ്പിലെ മുൻപറഞ്ഞ രണ്ട് പ്രതികൾക്കും ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ അവരുടെ കസ്റ്റമേഴ്സിനെ വഞ്ചിക്കുന്നതിനുവേണ്ടി എല്ലാ സഹായവും നൽകിയ പങ്കാളികളാണ് മേൽപറഞ്ഞ ആരോപണങ്ങളിൽ പരാമർശിച്ച ആളുകൾ എന്നതാണ് വിഷയം.

അതിനാൽ സംബോധന ചെയ്യപ്പെടേണ്ടതായ ആദ്യത്തെ ചോദ്യം മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിക്ക് സരിത എസ്. നായരെയും അല്ലെങ്കിൽ ലക്ഷ്മിനായരെ/ ബിജുരാധാകൃഷ്ണനെ/അല്ലെങ്കിൽ ഡോ.ആർ.ബി നായരെയും പരിചയവും അറിവും ഉണ്ടായിരുന്നോ എന്നാണ്.

ഇതിനകം പറഞ്ഞതുപോലെ ശ്രീ.ഉമ്മൻചാണ്ടിയുടെ നേരത്തെയുള്ള നിലപാട്, പല കാര്യങ്ങൾക്കായി സെക്രട്ടേറിയറ്റിലെ അദ്ദേഹത്തിന്റെ ചേംബറിൽ അദ്ദേഹത്തെ കാണുന്നതിനായി എല്ലാ ദിവസവും ധാരാളം ആളുകൾ വരും; അദ്ദേഹത്തിന്റെ ഓഫീസിൽ സന്ദർശകർക്ക് യാതൊരു നിയന്ത്രണവുമില്ല, സരിത എസ്.നായരും വരുകയും കാണുകയും ചെയ്തിരിക്കാവുന്നതാണ്. അദ്ദേഹത്തിന തീർച്ചയില്ല. ആയിരങ്ങളിൽ ഒരാൾ.

ശ്രീ.ടെന്നി ജോപ്പനെ ഈ കമ്മീഷൻ മുമ്പാകെ CW 122 ആയി 23.01.2016-ലും 02.03.2016-ലും വിസ്തരിക്കുകയും അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. (DW വാല്യം XII pp 73-133) അത് ഇനിപ്പറയും പ്രകാരം വെളിപ്പെടുത്തുന്നു:

ശ്രീ.ഉമ്മൻചാണ്ടിയുടെ പേഴ്സണൽസ്റ്റാഫിലെ ഒരു ക്ലാർക്കായിരുന്ന ശ്രീ.ടെന്നി ജോപ്പന, ശ്രീ. ഉമ്മൻചാണ്ടിയുമായുള്ള ബന്ധം ആരംഭിച്ചത്, ജോപ്പൻ 1991-1996 കാലയളവിൽ തിരുവനന്തപുരം മാർഇവാനിയോസ് കോളേജിൽ പഠിക്കുമ്പോഴായിരുന്നു, ശ്രീ.ഉമ്മൻചാണ്ടി എം.എൽ.എ ക്വാർട്ടേഴ്സിൽ താമസിക്കുന്ന ഒരു എം.എൽ.എ ആയിരുന്നു. എം.എൽ.എ ക്വാർട്ടേഴ്സിലെ ശ്രീ.ഉമ്മൻചാണ്ടിയുടെ മുറിയുടെ നേരെ എതിരെയുള്ള ശ്രീ. കല്ലട നാരായണൻ എം.എൽ.എയുടെ മുറിയിൽ താമസിക്കുകയായിരുന്നു ടെന്നി ജോപ്പൻ എന്ന് അയാൾ പറഞ്ഞു. 1997-ൽ ശ്രീ.ടെന്നി ജോപ്പൻ ഒരു കെ.എസ്.യു പ്രവർത്തകനായിരുന്നു. അയാൾക്ക് അപ്പോൾ മുതൽ ശ്രീ.ഉമ്മൻചാണ്ടിയുമായി അടുത്ത ബന്ധമുണ്ടായിരുന്നു. 2005-ൽ ശ്രീ.ഉമ്മൻചാണ്ടി മുഖ്യമന്ത്രിയായപ്പോൾ അയാളെ മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫിൽ ഒരു ക്ലാർക്കായി എടുത്തിരുന്നു. 2005 മുതൽ ഈ സോളാർ വിഷയത്തിൽ 2013 ജൂണിൽ മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫിൽ നിന്നും നീക്കം ചെയ്യുന്നതുവരെ അയാൾ ശ്രീ.ഉമ്മൻചാണ്ടിയോടൊപ്പമായിരുന്നു. മുഖ്യമന്ത്രി സെക്രട്ടേറിയറ്റിൽ അദ്ദേഹത്തിന്റെ ക്യാബിനിലായിരിക്കുന്ന എല്ലാ സമയത്തും ശ്രീ.ടെന്നി ജോപ്പൻ മുഖ്യമന്ത്രിയോടൊപ്പമായിരുന്നു. (DW വാല്യം XII p 79 മുതൽ 92 വരെ കാണുക) മുഖ്യമന്ത്രി അദ്ദേഹത്തിന്റെ ചേംബറിൽ വ്യക്തിപരമായി സ്വീകരിക്കുന്ന എല്ലാ നിവേദനങ്ങളും അയാൾക്ക് കൈമാറിയിരുന്നു. മുഖ്യമന്ത്രിയോട് ഏത് കാര്യവും പറയുന്നതിനുള്ള സ്വാതന്ത്ര്യവും അയാൾക്കുണ്ടായിരുന്നു. പറയാവുന്ന കാര്യങ്ങൾ ശ്രീ.ഉമ്മൻചാണ്ടിയോട് പറയുകയും ചെയ്തിരുന്നുവെന്നും അയാൾ പറഞ്ഞു.

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ അഡീഷണൽ പി.എ ശ്രീ.ജിക്കുമോൻ ജേക്കബ്, കമ്മീഷൻ മുമ്പാകെ CW 18 ആയി 18.01.2016-ലെ അയാളുടെ വിസ്താരത്തിൽ (DW വാല്യം XI p 295-335) ഇങ്ങനെ പറഞ്ഞു. അയാൾ പുതുപ്പള്ളിക്കാരനാണ്. ശ്രീ.ഉമ്മൻചാണ്ടി താമസിക്കുന്ന അതേ വാർഡിൽ നിന്നാണ്. അയാൾ ഒരു കെ.എസ്.യു പ്രവർത്തകനായിരുന്നു. 1998 മുതൽ അയാൾ ശ്രീ. ഉമ്മൻചാണ്ടിയുടെ ഒരു സഹായിയായി പ്രവർത്തിച്ചു. ശ്രീ.ഉമ്മൻചാണ്ടി മുഖ്യമന്ത്രിയായപ്പോൾ 2004 ആഗസ്റ്റ് മുതൽ അയാൾ മുഖ്യമന്ത്രിയുടെ പേഴ്സണൽസ്റ്റാഫിൽ പ്രവർത്തിക്കുകയായിരുന്നു. 2010 വരെ അയാൾ ക്ലാർക്കായി പ്രവർത്തിച്ചു. 2011-ൽ ശ്രീ.ഉമ്മൻചാണ്ടി വീണ്ടും മുഖ്യമന്ത്രിയായപ്പോൾ അയാളെ അഡീഷണൽ പി.എ ആയി നിയമിക്കുകയും അങ്ങനെ തുടരുകയും സോളാർ വിഷയവുമായി ബന്ധപ്പെട്ട് 2013 ജൂണിൽ അയാളെ ഒഴിവാക്കുകയും ചെയ്തു. അയാൾ പതിവായി മുഖ്യമന്ത്രിയുടെ പുതുപ്പള്ളിയിലെ വസതിയിൽ ശനിയാഴ്ച വൈകുന്നേരം വരുകയും മുഖ്യമന്ത്രിയോടൊപ്പം തിരുവനന്തപുരത്തേക്ക് തിരിച്ചുപോവുകയും ചെയ്തിരുന്നു. തിങ്കൾ മുതൽ ശനി വരെ അയാൾ സെക്രട്ടേറിയറ്റിലായിരിക്കും. എഞ്ചിനീയറിംഗ് ഡിപ്ലോമ പാസായതിനുശേഷം ഹിന്ദുസ്ഥാൻ ലാറ്റക്സിൽ ട്രെയിനിയായി അയാൾ ജോലി ചെയ്തിരുന്നപ്പോൾ രണ്ട് വർഷം എൽ. എൽ.എ ക്വാർട്ടേഴ്സിൽ ശ്രീ.ഉമ്മൻചാണ്ടിയുടെ മുറിയിലായിരുന്നു അയാൾ താമസിച്ചിരുന്നതെന്ന് അയാൾ പറഞ്ഞു. ആ കാലയളവിൽ മാർ ഇവാനിയോസ് കോളേജിൽ പഠിച്ചിരുന്ന കെ.എസ്.യു പ്രവർത്തകനായ ടെന്നി ജോപ്പൻ ശ്രീ.ഉമ്മൻചാണ്ടിയുടെ മുറിയിൽ താമസിച്ചിരുന്നു എന്നും അയാൾ പറഞ്ഞു. ആ കാലം മുതൽ അയാൾക്ക് ടെന്നി ജോപ്പനെ അറിയാമായിരുന്നു, അയാളും ടെന്നി ജോപ്പനും ശ്രീ.ഉമ്മൻചാണ്ടിയോട് അടുപ്പമുള്ളവരായിരുന്നു. പ്രത്യേകിച്ച് കെ.എസ്.യു പ്രവർത്തകരെന്ന നിലയിൽ. ശ്രീ.ഉമ്മൻചാണ്ടിയോട് സംസാരിക്കുന്നതിന അവർക്ക് മാത്രമല്ല മറ്റാർക്കും യാതൊരു പ്രയാസവും പ്രശ്നവും ഇല്ലായിരുന്നു.

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ മുൻ ഗൺമാൻ ആയിരുന്ന ശ്രീ.സലിംരാജിനെ CW 121 ആയി 22.01.2016-ലും 14.12.2016-ലും വിസ്തരിച്ചു. (DW വാല്യം XII pp 32-72, ഉം വാല്യം XXII pp 331-354) അയാൾ SCPO No 1960 ആണ്. അദ്ദേഹം കോട്ടയം സ്വദേശിയാണ്. 2004-ൽ ദേവികുളം പോലീസ് സ്റ്റേഷനിൽ ജോലി ചെയ്തുവരവെയാണ് മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുടെ സെക്യൂ

രിറ്റി വിംഗിലേക്ക് അയാളെ മാറ്റിയത്. സോളാർ വിഷയവുമായി ബന്ധപ്പെട്ട് ഉമ്മൻചാണ്ടിയുടെ പേഴ്സണൽ സെക്യൂരിറ്റിയിൽ നിന്ന് മാറ്റുന്നതുവരെ 2004 മുതൽ 2013 ജൂൺ വരെ ഉമ്മൻചാണ്ടി യോടൊത്തുള്ള സർവ്വീസ് വിശദാംങ്ങൾ അയാൾ വിവരിച്ചിരുന്നു. സി.എം-നെ ബാധിക്കുന്ന വിഷ യങ്ങളെ സംബന്ധിച്ച് സി.എം-നെ വിവരങ്ങൾ ധരിപ്പിക്കുവാനുള്ള സ്വാതന്ത്ര്യം തനിക്ക് ഉണ്ടായിരു ന്നുവെന്ന് അയാൾ പറഞ്ഞു.

ശ്രീ.തോമസ് കുരുവിള കോട്ടയം സ്വദേശിയാണ്. ശ്രീ.ഉമ്മൻചാണ്ടിയുമായുള്ള തന്റെ ബന്ധ ത്തെപ്പറ്റി 16.11.2015- തീയതിയിലെ തന്റെ മൊഴിയിൽ അദ്ദേഹം പറഞ്ഞിരുന്നു. (DW വാല്യം IX pp 146-174).

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ CW 123 ആയി 25.01.2016-ൽ കമ്മീഷൻ മുമ്പാകെ വിസ്തരി ക്കുകയുണ്ടായി. (DW വാല്യം XII pp 134-275) അതിന്റെ 136 മുതൽ 140 വരെയുള്ള പേജുകളിൽ ടെന്നി ജോപ്പനും ജിക്കുമോൻ ജേക്കബും സലിംരാജുമായി അദ്ദേഹത്തിനുണ്ടായിരുന്ന ബന്ധത്തെ പ്പറ്റി വ്യക്തമായി പറയുന്നു. തന്റെ മൊഴികളിലും ഖണ്ഡിക 10-ലെ തെളിവ് സത്യവാങ്മൂല ത്തിലും മേൽപറഞ്ഞ നാലു പേരുമായുള്ള തന്റെ നീണ്ട കാലത്തെ ബന്ധത്തെപ്പറ്റി വ്യക്തമായി മുഖ്യമന്ത്രി സമ്മതിക്കുന്നുണ്ട്.

മേൽപറഞ്ഞ തെളിവുകൾ വിശകലനം ചെയ്തതിൽ നിന്നും മുൻ മുഖ്യമന്ത്രി ഉമ്മൻചാണ്ടിക്ക് പേഴ്സണൽ സ്റ്റാഫിലുള്ള ശ്രീ. ടെന്നി ജോപ്പനും ശ്രീ.ജിക്കുമോൻ ജേക്കബും ഗൺമാൻ സലിം രാജും ഡൽഹിയിലെ തന്റെ സഹായിയായ ശ്രീ. തോമസ് കുരുവിളയുമായുള്ള ബന്ധം ദൃഢ മായിരുന്നുവെന്നും അവർക്ക് ഏതൊരു വിഷയത്തെ സംബന്ധിച്ചും അത് അദ്ദേഹത്തിന അനുകൂല മായാലും പ്രതികൂലമായാലും സ്വതന്ത്രമായി സംസാരിക്കുന്നതിന പൂർണ്ണ സ്വാതന്ത്ര്യം (ഒരു സന്ദർശകൻ എന്ന നിലയിൽ അല്ലാതെ) ഉണ്ടായിരുന്നു. ഉമ്മൻചാണ്ടിയെ പോലുള്ള ഒരു രാഷ്ട്രീ യക്കാരന്റെ കാര്യത്തിൽ ഇത് വളരെ കൂടുതലാണ്.

സരിത എസ്.നായർക്ക് ടെന്നി ജോപ്പനും ജിക്കുമോൻ ജേക്കബുമായി വളരെ നല്ല ബന്ധമാണ് ഉണ്ടായിരുന്നത് എന്നത് അംഗീകരിക്കപ്പെട്ടതാണ്. അവർക്കിടിയിലുള്ള ടെലിഫോൺ സംഭാഷണ ങ്ങളിൽ കൂടുതലും കുടുംബചരിത്രത്തേയും ബിസിനസ് കാര്യങ്ങളെയും കുറിച്ചുള്ള വിഷയങ്ങൾ ആയിരുന്നുവെന്ന് അവർ പറഞ്ഞു. അവർ നല്ല സുഹൃത്തുക്കളും സരിതയെപ്പറ്റി അവർക്ക് നല്ല അഭിപ്രായവുമായിരുന്നു. ടെന്നി ജോപ്പനും ജിക്കുമോൻ ജേക്കബും നൽകിയ മൊഴികളിൽ നിന്നുള്ള തെളിവുകൾ ഇതിന ബലം നൽകുന്നു. തെളിവ് സത്യവാങ്മൂലം ഖണ്ഡിക 10-ൽ തന്റെ പേഴ്സണൽ സ്റ്റാഫിന്റേയും സെക്യൂരിറ്റിയുടേയും ഇടപെടലുകളെ കുറിച്ച് പറയുന്നത് സാരമുള്ള താണ്, അതിൽ അവരുടെ ഭാഗത്തുള്ള നിയമവിരുദ്ധമായ പ്രവൃത്തികളെപ്പറ്റി അദ്ദേഹം സമ്മതിക്കു ന്നുണ്ട്. സരിതയെ ഒരിക്കൽ കണ്ടാൽ സാധാരണ ഗതിയിൽ മറക്കുകയില്ലെന്നാണ് ടെന്നി ജോപ്പനും ജിക്കുമോൻ ജേക്കബും പറയുന്നത്. എന്നാൽ ഈ രണ്ട് പേരും അവർ സരിത എസ്.നാ യരെ സ്വകാര്യമായി മൂന്നോ നാലോ തവണ മാത്രമേ കണ്ടിട്ടുള്ളൂ എന്ന് പറയുന്നത് പൂർണ്ണമായും വിശ്വസിക്കാൻ പറ്റുന്നതല്ല. അവർക്ക് രണ്ടുപേർക്കും സരിതയെ കുറിച്ച് വളരെ നല്ല അഭിപ്രായമു ണ്ടായിരുന്നിട്ടും എന്തുകൊണ്ട് അവർ ലക്ഷ്മിനായരെയും (സരിതയെ) അവരുടെ സോളാർ ബിസി നസിനെ കുറിച്ചും സി.എം-നോട് പറഞ്ഞില്ല എന്നുള്ളതിന കാരണം കാണുന്നില്ല.

തുടക്കത്തിൽ അതായത് 25.01.2016 വരെയും 23.01.2016-ലെ തെളിവ് സത്യവാങ്മൂലത്തിലും ശ്രീ.ഉമ്മൻചാണ്ടി സരിത എസ്.നായരുമായി/ലക്ഷ്മി നായരുമായി ഉള്ള ഏതെങ്കിലും പരിചയം നിഷേധിച്ചിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ 25.01.2016-ലെ മൊഴിയിൽ അദ്ദേഹത്തിന്റെ നിലപാട്

ചെറുതായി മാറ്റിയിട്ടുണ്ട്. സരിത എസ്.നായരെ 2011-നും 2013-നും ഇടയ്ക്ക് രണ്ട് അവസരങ്ങളിൽ കണ്ടിരുന്നു എന്ന് മുഖ്യമന്ത്രി സമ്മതിക്കുന്നു; ഒന്ന് 2011-ന്റെ അവസാനത്തിൽ മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് ഒരു ലക്ഷം രൂപയുടെ ചെക്ക് നൽകുന്നതിനും മറ്റൊന്ന് അവരുടെ ബിസിനസ് സംബന്ധമായി ഒരു നിവേദനം നൽകുന്നതിനുമാണെന്ന് അദ്ദേഹം പറയുന്നു. ശ്രീ ബിജു രാധാകൃഷ്ണൻ എറണാകുളം ഗസ്റ്റ് ഹൗസിൽ വെച്ച് അദ്ദേഹത്തെ കണ്ട് പ്രസ്തുത രണ്ട് സന്ദർഭങ്ങളെ ഓർമ്മിപ്പിക്കുമ്പോൾ മാത്രമാണ് പ്രസ്തുത കൂടിക്കാഴ്ചയെപ്പറ്റിപോലും അദ്ദേഹം ഓർക്കുന്നതെന്ന് അദ്ദേഹം പറയുകയുണ്ടായി. ഒരു സാക്ഷി ഹാജരാക്കിയ ഒരു ഫോട്ടോഗ്രാഫ്, അതിൽ കടപ്ലാമറ്റത്തുള്ള സ്റ്റേജിൽ വച്ച് സരിത എസ്.നായർ തന്റെ സമീപം നിൽക്കുന്നതും ചെവിയിൽ സംസാരിക്കുന്നതുമായതിനെ സംബന്ധിച്ച് താൻ അതിനെ നിഷേധിക്കുന്നില്ലെന്നും അത് തട്ടിപ്പകാരിയായ സരിത എസ്.നായർ ആണെന്ന് അപ്പോൾ അറിയില്ലായിരുന്നുവെന്നും ഞാൻ എന്തോ വായിച്ചുകൊണ്ടിരുന്നപ്പോൾ അവർ എന്റെ പുറകിൽ നിൽക്കുകയായിരുന്നുവെന്നും ശ്രീ.ഉമ്മൻചാണ്ടി പറഞ്ഞു. (pp 157-159) അവരുടെ ബിസിനസ് ആവശ്യങ്ങൾക്കായോ മറ്റേതെങ്കിലും കാര്യങ്ങൾക്കായോ ഈ മൂന്ന് സന്ദർഭങ്ങളിലും മാത്രമാണ് അവർ അദ്ദേഹത്തെ വന്ന് കണ്ടത് എന്ന് അദ്ദേഹം പറഞ്ഞു. ചുരുക്കത്തിൽ, മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ അഭിപ്രായത്തിൽ ഓരോ ദിവസവും അദ്ദേഹത്തെ കാണാൻ വരുന്ന ആയിരങ്ങളിൽ ഒരാൾ മാത്രമാണ് സരിത എസ്. നായർ എന്നും അദ്ദേഹത്തെ കാണാൻ വരുന്ന എല്ലാവരേയും ഓർക്കുക എന്നത് അസാധ്യമാണ് എന്നുമാണ്.

അങ്ങനെ, ശ്രീ ഉമ്മൻചാണ്ടിക്ക് സരിത എസ്.നായരെ /ലക്ഷ്മിനായരെ അതും സോളാർ ബിസിനസ് കൈകാര്യം ചെയ്യുന്ന ഒരു വ്യക്തിയെന്ന നിലയിൽ അറിയാമോ എന്ന ചോദ്യത്തിനുള്ള ഒരുത്തരത്തിന്റെ അന്വേഷണത്തിലേക്ക് തെളിവിന്റെ വിശാലതയെ ബന്ധിപ്പിക്കുന്നു.

ശ്രീ.ഉമ്മൻചാണ്ടി, അദ്ദേഹത്തിന്റെ സാമൂഹ്യസേവനം ആരംഭിക്കുന്നത് സ്കൂൾ തലത്തിൽ നിന്നാണ് എന്നത് ശ്രദ്ധേയമാണ്; 2011-13-ൽ 40 വർഷത്തിലധികമായി അദ്ദേഹം എം.എൽ.എ ആയിരിക്കുന്നു; അദ്ദേഹത്തിന ആളുകളെയും കാര്യങ്ങളെയും മനസിലാക്കുവാൻ കഴിയുമെന്നുള്ള വസ്തുത പൊതുവെ എല്ലാവർക്കും അറിയാവുന്ന സംഗതിയാണ്.

ശ്രീമതി. സരിത എസ്.നായർ അവരുടെ രൂപം, അവരുടെ വസ്ത്രധാരണം, അവരുടെ വൈദഗ്ദ്ധ്യം, സംസാരം കൊണ്ട് ആരിലും മതിപ്പ് തോന്നിപ്പിക്കുന്നതിനുള്ള കഴിവ് എന്നിവകൊണ്ട് ഒരിക്കൽ അവരെ കണ്ടാൽ സാധാരണഗതിയിൽ മറക്കുകയില്ലെന്ന് ചോദിച്ച സാക്ഷികളെല്ലാം സമ്മതിച്ചിട്ടുള്ളതാണ്. എ.ഡി.ജി.പി ശ്രീ.എ.ഹേമചന്ദ്രൻ ഐ.പി.എസ്- അദ്ദേഹത്തിന്റെ ഇടക്കാല റിപ്പോർട്ടിൽ സരിതയുടെ 'മായിക ശക്തി' യെ കുറിച്ച് പറയുന്നു.

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി ഈ ആളുകളുടെ അഭിപ്രായങ്ങളോട് യോജിക്കുന്നില്ല. സരിതയുടെ വേഷവിധാനം, ആകാരം, കഴിവ്, അവരുടെ സംസാരത്തിലുള്ള വൈദഗ്ദ്ധ്യം, ഒരിക്കൽ സരിതയെ കണ്ടാൽ സാധാരണ ഗതിയിൽ മറക്കാൻ കഴിയില്ല എന്ന വിധത്തിൽ ഈ കമ്മീഷൻ മുമ്പാകെ മൊഴി നൽകിയിട്ടുള്ള എല്ലാ സാക്ഷികളിൽ നിന്നും തികച്ചും വ്യത്യസ്തമായ ഒരു നിലപാടാണ്. ജിക്കുമോൻ, സലിം രാജ്, ടെന്നി ജോപ്പൻ, ഡോക്ടർ.സുഗതകുമാർ തുടങ്ങിയവർ അപ്രകാരം പറഞ്ഞിരുന്നു. ഇതിൽ നിന്നും പ്രഥമദൃഷ്ട്യാ കാണുന്നത് ആയിരത്തിൽ ഒരാൾ അല്ല സരിത എന്നതാണ്. അവർ തന്നെ കാണാൻ വരുന്ന ആയിരങ്ങളിൽ ഒരാൾ ആണെന്നും ഇപ്പോൾ പോലും അവരുടെ വ്യക്തിത്വം ഓർക്കാൻ കഴിയുന്നില്ലെന്നും ഒരു പരിചയസമ്പന്നനായ രാഷ്ട്രീയക്കാരനും നാൽപത് വർഷത്തിലേറെ ആളുകളുമായി ബന്ധവുമുള്ള വ്യത്യസ്ത മനുഷ്യനായ ശ്രീ.ഉമ്മൻചാണ്ടി പറയുമ്പോൾ അത് വിശ്വസിക്കാൻ പ്രയാസമാണ്.

ഇവിടെ, ഈ സോളാർ തട്ടിപ്പ് വിഷയം അച്ചടി-ദൃശ്യമാധ്യമങ്ങളിലും കൂടാതെ നിയമസഭയിലും ഉന്നയിച്ചത് സരിത എസ്.നായരോ ബിജു രാധാകൃഷ്ണനോ ടീം സോളാർ കമ്പനിയോ അതിലെ സ്റ്റാഫോ അല്ല എന്നത് ശ്രദ്ധേയമാണ്. സരിത എസ്.നായരുടെ തന്നെ അഭിപ്രായത്തിൽ സരിത എസ്.നായർ ശ്രീ.ഉമ്മൻചാണ്ടിക്കുവേണ്ടി മറ്റുള്ളവരുടെ ആഗ്രഹങ്ങൾക്കനുസരിച്ച് പ്രവർത്തിക്കുകയായിരുന്നു.

പുറത്ത് മാധ്യമങ്ങളും അതിന ശേഷം സഭയിൽ എൽ.ഡി.എഫ്-ഉം ആണ് ഈ വിഷയം ഉന്നയിച്ചത്.

ആവലാതിക്കാർ ഫയൽ ചെയ്ത പരാതികളുടെ അടിസ്ഥാനത്തിൽ സോളാർ ക്രിമിനൽ കേസുകളിലുണ്ടായ അറസ്റ്റും ജയിൽ വാസവും ഉണ്ടാക്കിയ പെട്ടെന്നുള്ള പ്രകോപനമാണ് അവർ ഈ സാഹചര്യത്തിലെത്താനും അതിന പ്രധാന കാരണക്കാർ ആരൊക്കെയാണെന്നും എഴുതുന്നതിനിടയാക്കിയെന്ന് സരിതാ എസ്.നായർ പറഞ്ഞു. അങ്ങനെയാണ് പെരുമ്പാവൂർ ഡി.വൈ.എസ്.പിയുടെ കസ്റ്റഡിയിലിരിക്കെ 19.07.2013-ലെ കത്ത് അവർ എഴുതിയത്. അവരുടെ മനസ് തുറക്കണമെന്ന് അവർ ആഗ്രഹിക്കുകയും വാക്കാൽ, എന്നാൽ അത് ഒരു ഇൻക്യാമറ നടപടിക്രമം എന്ന രീതിയിൽ എറണാകുളം എ.സി.ജെ.എം (EO) കോടതി മുമ്പാകെ വെളിപ്പെടുത്തുകയുണ്ടായി. അവർ പറഞ്ഞ ചില ഭാഗങ്ങൾ ഈ കമ്മീഷൻ മുമ്പാകെ എ.സി.ജെ.എം നേരിട്ട് സമ്മതിച്ചിട്ടുണ്ട്. എന്നിരുന്നാലും ഉമ്മൻചാണ്ടിക്കെതിരായി യാതൊന്നും പറയാനില്ല എന്ന് അവർ പറഞ്ഞു. ഉദാഹരണമായി സരിത എസ്.നായരും സലിം രാജും തമ്മിലുള്ള സംഭാഷണം അടങ്ങുന്ന ഒരു സി.ഡി ഹാജരാക്കിയിരുന്നു. (Ext X 798) സലിംരാജിനെതിരെ അച്ചടക്ക നടപടി സ്വീകരിച്ചതായ, സി.എം -ന്റെ ഔദ്യോഗിക വസതിയിലെ ലാന്റ് ഫോണുകളിൽ നിന്നുള്ള ടെലിഫോൺ വിളികളുമായി ബന്ധപ്പെട്ട് ക്രോസ് വിസ്താരം നടത്തുന്ന ഉദ്യോഗസ്ഥന്മാരോട് എങ്ങനെ മറുപടി നൽകണമെന്നത് സംബന്ധിച്ച് സരിതാ എസ്.നായർക്ക് സലിം രാജ് നിർദ്ദേശം നൽകുന്നുണ്ട്. അവർ അങ്ങനെ പറയുകയാണെങ്കിൽ അത് മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിക്ക് എതിരാകുകയില്ലേ എന്ന് സരിതാ എസ്.നായർ സലിംരാജിനോട് ചോദിക്കുന്നത്.

പുറമേ ഈ കമ്മീഷൻ 3.05.2014-ൽ സരിത എസ്.നായർക്ക് നോട്ടീസ് നൽകിയപ്പോൾ അവർ ആ നോട്ടീസ് 16752/2014-ാം നമ്പർ റിട്ട് ഹർജിയിൽ അത് ഹൈക്കോടതി മുമ്പാകെ ചോദ്യം ചെയ്തു. കമ്മീഷനെ നിയമിച്ചു കൊണ്ടുള്ള വിജ്ഞാപനം തന്നെ മാത്രം ലക്ഷ്യമിട്ടുള്ളതാണെന്നും അതിൽ പൊതുതാൽപര്യം അടങ്ങിയിട്ടില്ലായെന്നതായിരുന്നു അവരുടെ വാദം. അവരിൽ നിന്ന് നിശ്ചയം വരുത്താൻ തേടിയിരുന്ന വിശദാംശങ്ങൾ കമ്മീഷന്റെ പരിധിക്ക് പുറത്തുള്ളതാണെന്നും അത് അവർക്ക് ഹാനിയുണ്ടാക്കുന്നതിന ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് എന്നതായിരുന്നു അവരുടെ വാദം. എങ്കിലും 24.07.2017-ലെ വിധിന്യായ പ്രകാരം ആ റിട്ട് ഹർജി തള്ളി തീർപ്പാക്കുകയുണ്ടായി. (Ext X 340)

ഈ കമ്മീഷൻ മുമ്പാകെ 21.12.2015-ൽ അവരെ വിസ്തരിക്കുകയുണ്ടായി. (DW വാല്യം X- 1 pp 27-61) ശ്രീ. ആർ.ബാലകൃഷ്ണ പിള്ളയ്ക്ക് കത്ത് എത്തിച്ചുകൊടുക്കുന്നതിനായി ജയിലിന പുറത്ത് കാത്ത് നിന്നിരുന്ന ശ്രീ. പ്രദീപ് കുമാറിന കൈമാറുന്നതിലേക്ക് പത്തനംതിട്ട ജയിൽ സൂപ്രണ്ട് മുഖാന്തിരം അവരുടെ അഡ്വക്കേറ്റ് ആയ ശ്രീ ഫെനി ബാലകൃഷ്ണന അത് നൽകിയതിനെപ്പറ്റി അവർ പറഞ്ഞു. (pp 58-60)

എറണാകുളം എ.സി.ജെ.എം (ഇ.ഒ) കോടതിയോട് പേരുകൾ സൂചിപ്പിക്കാതെ അവർക്ക് അനുഭവിക്കേണ്ടി വന്ന ചിലതും പത്തനംതിട്ട ജയിൽ സൂപ്രണ്ട് മുഖേന അവരുടെ അഡ്വക്കേറ്റ് ശ്രീ.

ഫെനി ബാലകൃഷ്ണന കൈമാറിയിട്ടുള്ള കത്തിലും അല്ലാതെ 27.01.2016-വരെ മുൻമുഖ്യമന്ത്രിയായിരുന്ന ശ്രീ.ഉമ്മൻചാണ്ടിക്കെതിരെയോ അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫിനെ കുറിച്ചോ മറ്റ് ഏതെങ്കിലും ആളുകളെ കുറിച്ചോ അവർ യാതൊന്നും പറഞ്ഞിരുന്നില്ല.

എന്നാൽ, 27.01.2016 മുതൽ അവരുടെ മനോഭാവത്തിൽ ഒരു മാറ്റമുണ്ടായി. അവരുടെ നിലപാടിലുണ്ടായ അത്തരം മാറ്റത്തെ സംബന്ധിച്ച സാഹചര്യം അവർ, തീർച്ചയായും, മൊഴിയിൽ വ്യക്തമാക്കുന്നുണ്ട്. 25.01.2016 അതായത് രണ്ട് ദിവസം മുൻപ് മുൻമുഖ്യമന്ത്രിയായ ശ്രീ.ഉമ്മൻചാണ്ടി ഈ കമ്മീഷൻ മുമ്പാകെ മൊഴി നൽകുകയും അവരെ കുറിച്ച് ധാരാളം കാര്യങ്ങൾ പറയുകയും ചെയ്തുവെന്ന കാര്യം പ്രധാനമായും ശ്രദ്ധിക്കേണ്ടതാണ്.

27.01.2016-ൽ സരിത.എസ്.നായർ അവരുടെ മൊഴിയിൽ ഇപ്രകാരം പറയുകയുണ്ടായി. അവർ 2011 ജനുവരിയിൽ രജിസ്റ്റർ ചെയ്ത ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻ പ്രൈവറ്റ് ലിമിറ്റഡ്-ന്റെ ഡയറക്ടർമാരിൽ ഒരാൾ ആണ്. ഈ കമ്പനിയുടെ രൂപീകരണത്തിനുശേഷമാണ് മെഗാ സോളാർ പവർ പ്രോജക്ടുകൾ കൈകാര്യം ചെയ്യുന്നതിനുള്ള തീരുമാനമെടുത്തത്. ഈ കമ്പനിക്കുവേണ്ടിയാണ് സോളാർ മെഗാ പ്രോജക്ടുകൾ അവർ കൈകാര്യം ചെയ്തിരുന്നത്. പ്രോജക്ട് വികസനവുമായി ബന്ധപ്പെട്ട കാര്യങ്ങളും അവരുടെ ചുമതലയിലായിരുന്നു. അതിനാൽ അതുമായി ബന്ധപ്പെട്ട സർക്കാർ അംഗീകാരവും മറ്റ് ആനുകൂല്യങ്ങളും ലഭിക്കുന്നതിനുള്ള ഉത്തരവാദിത്വവും അവരെ ഏൽപിച്ചിരുന്നു. അതിന്റെ ആദ്യ പടിയെന്ന നിലയിൽ സെക്രട്ടേറിയറ്റിന്റെ നോർത്ത് ബ്ലോക്കിലുള്ള മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുടെ ഓഫീസിൽ അവർ പോകുകയും കമ്പനിയുടെ പ്രൊഫൈലും കേരളത്തിന നടപ്പിലാക്കുവാൻ ഉദ്ദേശിക്കുന്ന വിവിധ പദ്ധതികളുടെ പ്രോജക്ട് റിപ്പോർട്ടുകളും അദ്ദേഹത്തിന സമർപ്പിച്ചു. മുഖ്യമന്ത്രി അത് വായിച്ച് നോക്കിയ ശേഷം വൈദ്യുതി മന്ത്രി ശ്രീ.ആര്യടൻ മുഹമ്മദിനെ ഫോണിൽ ബന്ധപ്പെടുകയും ലക്ഷ്മി എന്ന് പേരുള്ള ആൾ ഒരു പുതിയ പ്രോജക്ടുമായി വരുമെന്നും അത് പരിശോധിച്ച് വേണ്ടത് ചെയ്യണമെന്നും അദ്ദേഹത്തോട് പറഞ്ഞു. അവരോട് ശ്രീ.ആര്യടൻ മുഹമ്മദിനെ കാണാൻ അദ്ദേഹം പറഞ്ഞു. മുഖ്യമന്ത്രിക്ക് സമർപ്പിച്ച നിവേദനത്തിലെ പ്രധാന ആവശ്യം റിന്യൂവബിൾ എനർജി നയവുമായി ബന്ധപ്പെട്ടതായിരുന്നു.

സരിത.എസ്.നായരുടെ പ്രധാനപ്പെട്ട ആരോപണങ്ങളിൽ ഒന്ന്, കേരള സംസ്ഥാനത്ത് മെഗാ സോളാർ പ്രോജക്ട് സ്ഥാപിക്കുന്നതിനും കേന്ദ്ര സംസ്ഥാന സർക്കാരുകളിൽ നിന്നും നിരവധി പ്രോത്സാഹനങ്ങളും ആനുകൂല്യങ്ങളും കിട്ടുന്നതിനും അവശ്യം വേണ്ട സംഗതികളിൽ ഒന്നായ കേരളത്തിനുവേണ്ടി ഒരു സോളാർ എനർജി നയം പ്രഖ്യാപിക്കുന്ന കാര്യത്തിന വേണ്ടി അവർ മുഖ്യമന്ത്രിയുമായി പരിചയപ്പെട്ടു എന്നതായിരുന്നു. അവരുടെ മെഗാപ്രോജക്ടുകൾ സ്ഥാപിക്കുന്ന നിർദ്ദേശവുമായി മുഖ്യമന്ത്രിയെ സമീപിച്ചപ്പോൾ മുഖ്യമന്ത്രി ആ പ്രോജക്ട് റിപ്പോർട്ട് വായിച്ച ശേഷം വൈദ്യുതി മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദിനെ ഫോണിൽ ബന്ധപ്പെടുകയും ലക്ഷ്മിനായർ എന്ന് പേരുള്ള ഒരാൾ ഒരു പ്രോജക്ടുമായി അദ്ദേഹത്തെ കാണുമെന്നും അത് പരിശോധിച്ച് വേണ്ടത് ചെയ്യണമെന്നും അദ്ദേഹത്തോട് പറയുകയും ചെയ്തു. ഇക്കാര്യത്തിൽ വൈദ്യുതി മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദിനെ കാണണമെന്നും മുഖ്യമന്ത്രി പറഞ്ഞിരുന്നു. അവർ ശ്രീ. ആര്യാടൻ മുഹമ്മദിനെ പ്രോജക്ടുകളുമായി അദ്ദേഹത്തിന്റെ ഔദ്യോഗിക വസതിയിൽ വെച്ച് കാണുകയും അദ്ദേഹം അത് ചെയ്യാമെന്ന് ഉറപ്പ് കൊടുക്കുകയും ചെയ്തു.

സരിത.എസ്.നായർ മേൽ ഉന്നയിച്ച ആരോപണങ്ങളുടെ നിജസ്ഥിതി വാക്കാലും രേഖാമൂലമുള്ളതുമായ തെളിവുകളുടെ രൂപത്തിൽ രേഖകളിൽ ലഭ്യമായ വസ്തുതകളുടെ അടിസ്ഥാനത്തിൽ പരിശോധിക്കേണ്ടതുണ്ട്. 2010-ലും 2011 ഫെബ്രുവരി വരെയും ശ്രീ പോൾ ആന്റണി ഐ.എ.എസ്

ആയിരുന്നു സംസ്ഥാന സർക്കാരിന്റെ വൈദ്യുതി വകുപ്പിന്റെ ഗവൺമെന്റ് പ്രിൻസിപ്പൽ സെക്രട്ടറി. 16.12.2016 -ൽ അദ്ദേഹത്തെ ഈ കമ്മീഷൻ മുമ്പാകെ വിസ്തരിക്കുകയുണ്ടായി. ഈ കാലയള വിലും അദ്ദേഹം വൈദ്യുതി വകുപ്പിന്റെ അഡീഷണൽ ചീഫ് സെക്രട്ടറിയായി ചാർജ്ജ് വഹിക്കു ന്നുണ്ട്. അദ്ദേഹത്തിന്റെ മൊഴി (പേപ്പർ ബുക്ക് DW വാല്യം XXI ന്റെ 300 മുതൽ 307 വരെ പുറങ്ങ ളിൽ ലഭ്യമാണ്.)

11.06.2010 -ലെ (GO (Rt) No. 137/2010/PD) എന്ന സർക്കാർ ഉത്തരവിന്റെ പകർപ്പ് അഡീഷ ണൽ ചീഫ് സെക്രട്ടറി ഹാജരാക്കുകയുണ്ടായി. (Ext.X 866) സോളാർ പവർ പോളിസി കേരളത്തി നുവേണ്ടി അനെർട്ട് -നെ ജവഹർ ലാൽ നെഹ്രു നാഷണൽ സോളാർ മിഷന്റെ ക്ഷമതയുള്ള അധി കാരസ്ഥാനമായി നിയമിച്ചുകൊണ്ടുള്ളതാണ് വിഷയം. ഈ ഉത്തരവിൽ നാഷണൽ സോളാർ മിഷൻ ആരംഭിക്കുന്നതിനുള്ള അടിയന്തിര നടപടികൾ സ്വീകരിക്കണമെന്ന് സംസ്ഥാന സർക്കാരി നോട് ആവശ്യപ്പെട്ടുകൊണ്ട് ഇൻഡ്യാ ഗവൺമെന്റിന്റെ ന്യൂ & റിന്യൂവബിൾ എനർജി മന്ത്രാലയ ത്തിന്റെ സെക്രട്ടറിയിൽ നിന്നും ലഭിച്ച അറിയിപ്പിനെ സംബന്ധിച്ചാണ് ഈ ഉത്തരവിൽ സൂചിപ്പി ക്കുന്നത്. കേരള സംസ്ഥാന ത്തിനുവേണ്ടി ഒരു ഏജൻസിയെ ക്ഷമതയുള്ള അധികാരസ്ഥാനമായി നിയമിക്കണമെന്നുമുള്ള ഒരു ആവശ്യവും ഉണ്ടായിരുന്നു. അതനുസരിച്ച് അനെർട്ടിനെ സംസ്ഥാന സർക്കാർ ക്ഷമതയുള്ള അധികാരസ്ഥാനമായി നിയമിച്ചു. അനെർട്ടിനോട് അവരുടെ സ്ഥാപനത്തി നുള്ളിൽ തന്നെ സോളാർ പവർ പ്രോപോസൽസ് സമയബന്ധിതമായ ക്ലിയറൻസിനുവേണ്ടി ഒരു സെൽ ആരംഭിക്കണമെന്ന് കൂടി നിർദ്ദേശിച്ചിരുന്നു. ഒരു സമയപരിധിക്കുള്ളിൽ ലഭ്യമായ അപേക്ഷ കളെ സംബന്ധിച്ചും നൽകിയ അനുമതികളെ സംബന്ധിച്ചും സർക്കാരിലേക്ക് റിപ്പോർട്ട് നൽകണ മെന്നുമുള്ള ഒരു നിർദ്ദേശം കൂടി അനെർട്ടിന നൽകിയിരുന്നു.

കമ്മീഷൻ നിർദ്ദേശിച്ചതനുസരിച്ച് സർക്കാർ ഫയൽ 2013-ലെ കേരള സോളാർ എനർജി പോളിസി (GO No 49/2013/PD dated 25.11.2013) അഡീഷണൽ ചീഫ് സെക്രട്ടറി ഹാജരാക്കു കയുണ്ടായി. കേരള സോളാർ എനർജി പോളിസിയെ സംബന്ധിച്ച എല്ലാ കത്തിടപാടുകളും/നടപ ടികളും ഈ ഫയലിൽ കാണാവുന്നാണ്.

ഫയൽ ആരംഭിക്കുന്നത് അനർട്ട് ഡയറക്ടർ സെക്രട്ടറിയേറ്റിലുള്ള വൈദ്യുതി മന്ത്രിയുടെ പ്രൈവറ്റ് സെക്രട്ടറിക്ക് അയച്ച 4.06.2012 തീയതിയിലെ 2334/GC/ANERT/2012 നമ്പർ കത്ത് പ്രകാരമാണ്. അതിൽ സൂചിപ്പിച്ചിരുന്ന വിഷയം ഇതായിരുന്നു.

'മെഗാസോളാർ പ്ലാന്റുകളിൽ നിന്നും വൈദ്യുതിയുടെ ഉൽപാദനവും വിതരണവും നിർണ്ണയി ക്കൽ/താരിഫ് നയം'

ഈ കാര്യത്തെ സംബന്ധിച്ച ഒരു പ്രാഥമിക റിപ്പോർട്ട് വൈദ്യുതി മന്ത്രിക്ക് സമർപ്പിച്ചതായും; മന്ത്രി ആവശ്യപ്പെട്ട പ്രകാരം കെ.എസ്.ഇ.ബി ചെയർമാനും ഇക്കാര്യം ചർച്ച ചെയ്തിട്ടുണ്ടെന്നും അതിനുശേഷം ഇതിനെ സംബന്ധിച്ച് റഗുലേറ്ററി കമ്മീഷൻ മെമ്പറുമായും അദ്ദേഹം ചർച്ച ചെയ്തിട്ടുള്ളതായും ആ കത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. മേൽപറഞ്ഞ ചർച്ചകളിൽ നിന്നും കുറച്ചു കൂടി ഗൗരവമായ വിലയിരുത്തൽ ഈ നിർദ്ദേശങ്ങളിൽ ഉണ്ടാക്കാൻ കഴിയണമെന്ന സന്ദേശം അദ്ദേഹത്തിന ലഭിച്ചു. സോളാർ ഇലക്ട്രിക് പവർ ഉൽപാദിപ്പിക്കുന്നതിനും വിതരണം ചെയ്യുന്ന തിനും താൽപര്യം പ്രകടിപ്പിച്ചുകൊണ്ട് നിരവധി കമ്പനികൾ അനെർട്ടിനെ സമീപിച്ചിരുന്നതായും കൂടി അതിൽ ചൂണ്ടിക്കാണിക്കുന്നു. മേൽ സാഹചര്യങ്ങളിൽ ഈ പ്രോജക്ട് നിർദ്ദേശങ്ങളിന്മേൽ വൈദ്യുതി മന്ത്രിയുടെ സാന്നിധ്യത്തിൽ കെ.എസ്.ഇ.ബിയുടെ ആൾക്കാൾ ഉൾപ്പെടെ ബന്ധപ്പെട്ട

ആൾക്കാരുമായി ഒരു ചർച്ച നടത്തുന്നത് കൂടുതൽ പ്രയോജനപ്രദമായിരിക്കും എന്ന് അദ്ദേഹം പ്രസ്താവിച്ചിരുന്നു.

29.06.2012-ൽ അദ്ദേഹത്തിന്റെ ചേംബറിൽ വച്ച് ഇതിലേക്ക് ഒരു യോഗം വിളിച്ച് ചേർക്കണ മെന്ന് പ്രിൻസിപ്പൽ സെക്രട്ടറിയോട് (വൈദ്യുതി വകുപ്പ്) പ്രസ്തുത കത്തിൽ തന്നെ 26.06.2012-ൽ വൈദ്യുതി മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദിന്റെ ഒരു മേലെഴുത്ത് കാണുന്നു. ഇക്കാര്യത്തിൽ ചർച്ച കൾക്കുശേഷം തയ്യാറാക്കിയ യോഗത്തിന്റെ ഒരു മിനിട്ട്സ് സർക്കാർ ഫയലിലെ 19 മുതൽ 23 വരെ പുറങ്ങളിൽ കാണാവുന്നതാണ്. 4.08.2012 തീയതിയിലെ G.O (Rt) No 160/2012/PD പ്രകാരം സർക്കാർ രൂപികരിച്ച ഒരു സമിതി 2012-ലെ കേരള സോളാർ എനർജി പോളിസിയുടെ ഒരു കരട് അതനുസരിച്ച് തയ്യാറാക്കി. അപ്രകാരം തയ്യാറാക്കിയ കരട് പോളിസി സർക്കാർ ഫയലിലെ 57 മുതൽ 66 വരെ പുറങ്ങളിൽ ലഭ്യമാണ്. അപ്പോഴേക്കും 2012 അവസാനിച്ചതിനാൽ പ്രസ്തുത നയ ത്തിന 2013-ലെ കേരള സോളാർ എനർജി നയം എന്ന് നാമകരണം ചെയ്തു; കരട് സർക്കാർ ഫയ ലിലെ 92 മുതൽ 111-വരെ പുറങ്ങളിൽ ലഭ്യമാണ്. അത് പൊതു അഭിപ്രായങ്ങൾക്ക്/നിർദ്ദേശ ങ്ങൾക്ക്-ആയി അനെർട്ടിന്റെ വെബ്സൈറ്റിൽ പ്രസിദ്ധീകരിച്ചിരുന്നു. (സർക്കാർ ഫയൽ പുറം 115 കാണുക) സർക്കാർ ഫയലിൽ നിന്നും 22.04.2013-ലെ കെ.എസ്.ഇ.ബിയുടെ കത്ത് പ്രകാരം 2013 -ലെ കേരള സോളാർ പോളിസിയുടെ കരട് അംഗീകരികാരത്തിനായി മന്ത്രിസഭ മുൻപാകെ വയ്ക്കുന്നതിന അയച്ചു തന്നിട്ടുള്ളതായി കാണുന്നു. എന്നാൽ സർക്കാർ പര്യാലോചനകൾക്കു ശേഷം കരട് നയം 25.11.2013-ലെ GO (Rt) 49/2013/PD നമ്പർ പ്രകാരം അംഗീകരിച്ചിട്ടുള്ളതായി കാണുന്നു.

2013-ലെ കേരള സോളാർ എനർജി നയത്തിന്റെ അവസാന ഉത്തരവിലുണ്ടായിരുന്ന പീഠിക യിലെ 3-ാം ഖണ്ഡിക മന്ത്രിസഭ മുൻപാകെ വയ്ക്കുന്നതിന ലഭ്യമാക്കിയിരുന്ന ആദ്യത്തെ കരടിൽ 2013-ലെ പോളിസിയിൽ സർക്കാർ ഫയലിലെ (241 മുതൽ 262 വരെ പുറങ്ങൾ) ഉൾപ്പെട്ടിരുന്നില്ല. ലഭ്യമാക്കിയ കുറിപ്പ് ഫയലിൽ നിന്നും (കുറിപ്പ് ഫയൽ പുറങ്ങൾ 38 മുതൽ 39 വരെ) 1.09.2013-ലെ വൈദ്യുതി വകുപ്പ് അഡീഷണൽ ചീഫ് സെക്രട്ടറി ആയിരുന്ന ഡോ.നിവേദിത പി.ഹരന്റെ ഒരു നിർദ്ദേശത്തിന്റെ ഫലമായിട്ടാണ് പ്രസ്തുത ഖണ്ഡിക ആ രൂപത്തിൽ മാറിയത് എന്ന് കാണാവു ന്നതാണ്. സോളാർ എനർജി, റിന്യൂവബിൾ എനർജിയുടെ പ്രധാന സ്രോതസുകളിൽ ഒന്നാണ് എന്ന ഒരു പുതിയ ഖണ്ഡിക അവർ നിർദ്ദേശിച്ചിട്ടുണ്ട്. 'മെച്ചപ്പെട്ട സാങ്കേതിക വിദ്യ ലഭ്യമാവു കയും ന്യായമായ നിരക്കിൽ, സോളാർ എനർജി ഉപയോഗത്തിന സ്വീകാര്യത കൈവരിക്കും. തട്ടി പ്പുകാർക്കും വെട്ടിപ്പുകാർക്കും ഇതിൽ നിന്നും നിയമപരമായ ലാഭം എടുക്കാമെന്ന വിപരീത ഫലത്തെ റിന്യൂവബിൾ എനർജി മേഖലയിൽ പ്രവർത്തിക്കുന്ന സർക്കാർ ഏജൻസികൾ ശക്ത മായി പ്രതിരോധിക്കേണ്ടതാണ്' എന്ന് ചേർക്കേണ്ടതാണ്. ഈ നിർദ്ദേശം വൈദ്യുതി മന്ത്രി അംഗീ കരിക്കുകയും മുകളിലെ 106-ാം ഖണ്ഡികയിലെ അഡീഷണൽ ചീഫ് സെക്രട്ടറിയുടെ നിർദ്ദേശം കരട് സോളാർ നയത്തിൽ ഉൾപ്പെടുത്തുന്നതിന മന്ത്രിസഭയുടെ അംഗീകാരത്തിനായി വയ്ക്കാ വുന്നതാണ് എന്നും നിരീക്ഷിച്ചു. സി.എം കണ്ട് അംഗീകരിച്ചാലും വൈദ്യുതി മന്ത്രി ഈ കുറിപ്പ് 19.09.2013-ൽ എഴുതിയിട്ടുള്ളതും മുഖ്യമന്ത്രി 15.10.2013-ൽ ഒപ്പിട്ടിട്ടുള്ളതുമാണ്.

സർക്കാർ ഫയലിൽ നിന്നും ലഭ്യമായിട്ടുള്ള മേൽപറഞ്ഞ വിശദാംശങ്ങളിൽ നിന്നും മുൻകൈ എടുത്തത് വൈദ്യുതി മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദാണെന്നും 4.06.2012-ന മുമ്പ് തന്നെ സോളാർ പവർ നയത്തെ സംബന്ധിച്ച് ആലോചിച്ചിരുന്നതായും കാണാവുന്നതാണ്. ഇത് വളരെ നേരത്തെ തന്നെ ആലോചിച്ചതായും ചർച്ചകൾ നടന്നിരുന്നതായും കാണാവുന്നതാണ്. 25.11.2013-ലെ G.O (Rt) No 49/2013/PD നമ്പർ സർക്കാർ ഉത്തരവിന്റെ പ്രാരംഭ ഖണ്ഡികയിൽ 29.06.2012 തീയതി

യിലെ മിനിട്ട്സിന്റെ അടിസ്ഥാനത്തിൽ സംസ്ഥാനത്ത് സോളാർ പവറിന്റെ വികസനത്തിനായി ഒരു സോളാർ പോളിസി രൂപീകരിക്കുന്നതിന സംസ്ഥാന സർക്കാർ തീരുമാനിച്ചതായി പറയുന്നു.

ഈ സാഹചര്യത്തിലാണ് 6.05.2012-ൽ കോട്ടയം ജില്ലയിലെ, കോടിമത, സുമംഗലി ആഡിറ്റോറിയത്തിൽ നടന്ന കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ വാർഷിക സമ്മേളനത്തിന്റെ പ്രസക്തി. പ്രസ്തുത പരിപാടി ഉൽഘാടനം ചെയ്തത് വൈദ്യുതി മന്ത്രി ശ്രീ. ആര്യാടൻ മുഹമ്മദ് ആയിരുന്നു. സോളാർ റിന്യൂവബിൾ എനർജിയിന്മേൽ ഒരു സെമിനാറും കൂടി ഏർപ്പെടുത്തിയിരുന്നു. ആഭ്യമന്ത്രി ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണൻ സന്നിഹിതനായി സെമിനാർ ഉൽഘാടനം നടത്തുകയും ചെയ്തു. എഞ്ചിനിയേഴ്സ് അസോസിയേഷൻ സരിത എസ്.നായരെയും ഈ ചടങ്ങിലേക്ക് ക്ഷണിച്ചിരുന്നു. വൈദ്യുതി മന്ത്രിയും ആഭ്യന്തരമന്ത്രിയും സരിത എസ്നായരും വേദിയിലുണ്ടായിരുന്നു. ഇത് കമ്മീഷൻ ആവശ്യപ്പെട്ട പ്രകാരം എഞ്ചിനിയേഴ്സ് അസോസിയേഷൻ ഹാജരാക്കിയ പ്രസ്തുത ചടങ്ങിന്റെ വീഡിയോ ദൃശ്യങ്ങളിൽ നിന്നും വെളിവാകുന്നു. ഹാജരാക്കിയ സി.ഡി, കാണാനും കേൾക്കാനും കഴിയുന്ന ഒന്നാണ്. ശ്രീ. ആര്യാടൻ മുഹമ്മദ് 29.06.2016-ൽ കമ്മീഷൻ മുമ്പാകെ നൽകിയ തന്റെ മൊഴിയിൽ 2012-ൽ കോട്ടയം സുമംഗലി ഓഡിറ്റോറിയത്തിൽ വച്ച് കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ വാർഷികസമ്മേളനം നടന്നതായും വൈദ്യുതി മന്ത്രി ആയതിനാൽ അവർ അദ്ദേഹത്തെ ആ പരിപാടി ഉൽഘാടനം ചെയ്യുന്നതിനായി ക്ഷണിക്കുകയും അദ്ദേഹം അത് നിർവ്വഹിക്കുകയും ചെയ്തു എന്ന് പ്രസ്താവിച്ചു. അദ്ദേഹം ആ കോൺഫറൻസ് ഉൽഘാടനം നടത്തുക മാത്രമാണ് ചെയ്തിട്ടുള്ളതെന്ന് അദ്ദേഹം പറഞ്ഞു. സെമിനാർ എന്തെങ്കിലും സംഘടിപ്പിച്ചിരുന്നുവെന്നോ അതിൽ ആരൊക്കെ പങ്കെടുത്തിരുന്നു എന്നോ അദ്ദേഹത്തിന അറിയില്ല. സോളാർ വിഷയത്തെ സംബന്ധിച്ച സെമിനാറിൽ സരിത എസ്.നായർ എന്തെങ്കിലും പ്രസംഗം നടത്തിയിരുന്നുവോ എന്ന് അദ്ദേഹത്തിന അറിയില്ല. ഈ ലക്ഷ്മിനായരെ അന്നേ ദിവസം അവിടെ വച്ച് കണ്ടിട്ടില്ല എന്ന് അദ്ദേഹം പറഞ്ഞു.

27.01.2016-ൽ സരിത.എസ്.നായർ ഈ കമ്മീഷൻ മുമ്പാകെ കൊടുത്ത മൊഴിയിലെ (വാല്യം X 1 p 53) പ്രസ്താവനയിലേക്ക് കമ്മീഷന്റെ അഡ്വക്കേറ്റ് അദ്ദേഹത്തിന്റെ ശ്രദ്ധ ക്ഷണിച്ചു. അതായത് ടീം സോളാർ കമ്പനിയുടെ പ്രോജക്ട് ഡവലപ്മെന്റ് തുടങ്ങിയവ ഉത്തരവാദിത്തപ്പെട്ട ആളെന്ന നിലയിൽ സരിത എസ് നായർ, സർക്കാർ അംഗീകാരം ലഭിക്കുന്ന ആവശ്യത്തിലേക്കായി 2011 ജൂണിൽ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ കണ്ടു. കമ്പനിയുടെ പ്രൊഫൈലും നടപ്പിലാക്കേണ്ട പ്രോജക്ടും അദ്ദേഹത്തിന നൽകി. മുഖ്യമന്ത്രി അത് വായിച്ചശേഷം ശ്രീ.ആര്യാടൻ മുഹമ്മദിനെ ടെലിഫോൺ ചെയ്യുകയും ലക്ഷ്മി എന്ന് പേരായ ഒരാൾ ഒരു പുതിയ പ്രോജക്ട് കൊണ്ടുവരുമെന്നും അത് പരിശോധിച്ച് വേണ്ടത് ചെയ്യണമെന്ന് അദ്ദേഹത്തോട് അഭ്യർത്ഥിക്കുകയും ചെയ്തു. സി.എം. അവരോട് ശ്രീ. ആര്യാടൻ മുഹമ്മദിനെ നേരിൽ കാണുവാൻ പറഞ്ഞു. ശ്രീ. ആര്യാടൻ മുഹമ്മദ് ഈ പ്രസ്താവന പൂർണ്ണമായും നിഷേധിച്ചു. സി.എം തന്നെ ഫോണിൽ വിളിക്കുകയോ മേൽപറഞ്ഞ എന്തെങ്കിലും പറയുകയോ ചെയ്തിട്ടില്ല അദ്ദേഹം പറഞ്ഞു. അദ്ദേഹത്തെ സരിത സന്ദർശിച്ചതും പ്രോജക്ടുകൾ നൽകിയതും അദ്ദേഹം നിഷേധിച്ചു. അവർ അവിടെ വന്നിരുന്നില്ല. നിവേദനം നൽകിയിരുന്നില്ല. മൻമോഹൻ ബംഗ്ലാവിൽ അദ്ദേഹത്തെ കാണാൻ അവർ വന്നിട്ടില്ല. അത്തരം കാര്യങ്ങളെ കുറിച്ച് അനെർട്ടുമായോ എനർജി മാനേജ്മെന്റ് സെന്ററുമായോ ഒരിക്കലും യാതൊരു സംസാരവും അദ്ദേഹം നടത്തിയിട്ടില്ല. ഈ വിഷയത്തെ സംബന്ധിച്ച് സരിത എസ്.നായർ നടത്തിയതായി പറയപ്പെടുന്ന ഫോൺ കോളുകളുടെ കാര്യവും നിഷേധിച്ചു. സരിത എസ്.നായർ ഈ കമ്മീഷൻ മുമ്പാകെ നൽകിയ അവരുടെ മൊഴിയിൽ രണ്ടാം ഗഡുവായി 15 ലക്ഷം രൂപ അവർ കോട്ടയം സുമംഗലി ആഡിറ്റോറിയത്തിലുണ്ടായിരുന്നപ്പോൾ മന്ത്രിയുടെ പി.എ ശ്രീ. കേശവന നൽകിയതായി ആരോപിച്ചിരുന്നു. മന്ത്രി അദ്ദേഹത്തിന്റെ പ്രസംഗത്തിൽ അവരെ

പരിചയപ്പെടുത്തുകയും അവരുടെ സോളാർ ബിസിനസിനെ പറ്റി സംസാരിക്കുകയും ചെയ്തിരുന്നതായും പറഞ്ഞു. അദ്ദേഹം ലക്ഷ്മിനായരെ ആ ദിവസം വേദിയിൽ കാണുകയോ അദ്ദേഹത്തിന്റെ പ്രസംഗത്തിൽ അവരെ സംബന്ധിച്ച് എന്തെങ്കിലും പ്രത്യേകമായി പറയുകയോ ചെയ്തില്ലായെന്ന് അദ്ദേഹം ആവർത്തിച്ചു. ഇതിനകം രേഖപ്പെടുത്തിയപോലെ കമ്മീഷൻ ആവശ്യപ്പെട്ട പ്രകാരം അവരുടെ വാർഷിക പരിപാടിയുടെ ഓഡിയോ വിഷൽസ് അടങ്ങുന്ന രണ്ട് സി.ഡികൾ കെ.എസ്. ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷനിൽ ഹാജരാക്കിയിട്ടുണ്ട്. കമ്മീഷൻ അദ്ദേഹത്തെ വിസ്തരിക്കുന്ന സമയത്ത് ആ സി.ഡിയുടെ ചില ഭാഗങ്ങൾ സാക്ഷികൾക്കായി കാണിച്ചിട്ടുണ്ട്. ആ ദൃശ്യങ്ങളിൽ സരിത എസ്.നായർ വേദിയിൽ ഒരു വിളക്കിന പുറകിൽ നിൽക്കുന്നതായും മറ്റൊന്നിൽ വേദിയുടെ രണ്ടാം നിരയിൽ ഇരിക്കുന്നതായും കാണുന്നു. രണ്ടാമത്തെ സി.ഡി ടീം സോളാറിന്റെ അവതരണത്തിന്റെ ഒരു ദൃശ്യമായിരുന്നു. അദ്ദേഹം പറഞ്ഞത് ഇപ്രകാരമാണ്; ആ ദിവസം അദ്ദേഹം അവരെ കാണുകയോ വേദിയിൽ വച്ച് സംസാരിക്കുകയോ ചെയ്തിട്ടില്ല. എന്നാൽ ഇപ്പോൾ കാണിച്ച സി.ഡിയിൽ നിന്നും സരിത എസ്.നായർ പുറകിലത്തെ സീറ്റിൽ ഇരിക്കുന്നത് വ്യക്തമായി കാണാൻ കഴിയുന്നു. ആ ദിവസം അങ്ങനെ ഒരു ദൃശ്യം അദ്ദേഹം കണ്ടിരുന്നില്ല. അവർ വന്നതെപ്പോഴെന്നോ അവിടെ ഇരുന്നതിനെപറ്റിയോ അദ്ദേഹത്തിന അറിയില്ല. സി. ഡിയുടെ ദൃശ്യങ്ങളിൽ അദ്ദേഹം അവരോട് സംസാരിക്കുന്നതായി കാണുന്നില്ല. രണ്ടാമത്തെ സി. ഡിയിൽ സരിത എസ്.നായരെ പോലെയുള്ള ഒരാൾ രണ്ടാം നിരയിൽ വിളക്കിന പുറകിൽ നിൽക്കുന്നതായി കാണുന്നു. അതേ സി.ഡിയിൽ തന്നെ അദ്ദേഹം മറുവശത്ത് നിൽക്കുന്നതായി കാണാൻ കഴിയുന്നതാണ്. അവിടെ നിന്ന് അദ്ദേഹം സരിത എസ്.നായരെ നോക്കുന്നതായി സി. ഡിയിൽ ദൃശ്യമില്ല. അദ്ദേഹം നോക്കിയിരുന്നെങ്കിലും അവരെ അദ്ദേഹത്തിന കാണാൻ കഴിയുമായിരുന്നില്ല. ടീം സോളാറിന്റെ ഒരു അവതരണം അവിടെ ഉണ്ടായിരുന്നതായും ദൃശ്യങ്ങളിൽ നിന്ന് കാണുന്നു. എങ്കിലും ദൃശ്യങ്ങളിൽ അദ്ദേഹത്തെ കാണുന്നില്ല.

മുൻ മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി ഈ കമ്മീഷൻ മുമ്പാകെ 15.06.2016-ൽ CW 127 ആയി നൽകിയ അദ്ദേഹത്തിന്റെ മൊഴിയിൽ കോട്ടയം സുമംഗലി ആഡിറ്റോറിയത്തിൽ കേരള സ്റ്റേറ്റ് ഇലക്ട്രിസിറ്റി ബോർഡ് എഞ്ചിനിയേഴ്സ് അസോസിയേഷന്റെ വാർഷിക സമ്മേളനത്തെ സംബന്ധിച്ച് ചോദിച്ചിരുന്നു. (pp 31-32 വാല്യം XII A Part II) അത് കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ ഒരു കോൺഫറൻസ് ആയിരുന്നു; ശ്രീ.ആര്യാടൻ മുഹമ്മദും ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണനും അതിൽ പങ്കെടുത്തിരുന്നു; അതിനോട് അനുബന്ധിച്ച് നടത്തിയ സിംപോസിയത്തിൽ ആരൊക്കെ പങ്കെടുത്തു എന്നതിനെ സംബന്ധിച്ച് അദ്ദേഹത്തിനറിയില്ല എന്ന് അദ്ദേഹം പറഞ്ഞു.

(ഈ വിഷയം സംബന്ധിച്ച ചർച്ചകൾ ശ്രീ. ഉമ്മൻചാണ്ടി നൽകിയ മൊഴി വാല്യം XII- A Part II -ലെ 364 മുതൽ 375 വരെ പേജുകളിൽ ലഭ്യമായത് കാണുക.)

6.05.2012-ൽ കോട്ടയത്തെ സുമംഗലി ആഡിറ്റോറിയത്തിൽ നടന്ന കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ യോഗത്തെ കുറിച്ച് ശ്രീ.ഉമ്മൻചാണ്ടിയെ വീണ്ടും അറിയിച്ചു. കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷൻ ഹാജരാക്കിയ പ്രസ്തുത ചടങ്ങിന്റെ സംഭവം ദൃശ്യവൽക്കരിച്ചത് അടങ്ങുന്ന സി.ഡി അദ്ദേഹത്തിന്റെ സാന്നിധ്യത്തിൽ കാണിച്ചു. ഇത് സരിത എസ്.നായർ ഇരുന്നിരുന്ന വശത്തേക്ക് നോക്കി ശ്രീ.ആര്യാടൻ മുഹമ്മദ് ഒരു പ്രസംഗം നടത്തുന്നത് തെളിയുന്നു. സരിത എസ് നായർ വേദിയിൽ ഉണ്ടായിരുന്നപ്പോൾ മുൻ വൈദ്യുതി മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ് അവരുടെ വശത്തേക്ക് നോക്കി. സി.എം.നിർദ്ദേശിച്ചതിൻ പ്രകാരമാണ് എന്ന് പറഞ്ഞ് അവർ വരുകയും അദ്ദേഹത്തെ കാണുകയും ചെയ്തെന്നും മെഗാ പ്രോജക്ടുകളുമായി ഇതുപോലെ മറ്റ് ആളുകളും അദ്ദേഹത്തെ കണ്ടതായും അവർക്കായി സർക്കാരിന്റെ ഭാഗത്ത്

നിന്നും എല്ലാ സഹായങ്ങളും ചെയ്തു കൊടുക്കും എന്നും നടത്തിയ പ്രസംഗം അദ്ദേഹത്തിന്റെ ശ്രദ്ധയിൽ കൊണ്ടുവന്നു. ശ്രവ്യ/ദൃശ്യ ദൃശ്യങ്ങളിൽ നിന്നും കാണുന്നതുപോലെ ശ്രീ.ആര്യാടൻ മുഹമ്മദ് അദ്ദേഹത്തിന്റെ പ്രസംഗത്തിൽ അത്തരം ഒരു പ്രസ്താവന നടത്തിയിട്ടുള്ളതായി ശ്രീ.ഉമ്മൻചാണ്ടി സമ്മതിച്ചു.

ഈ സാഹചര്യങ്ങളിൽ സരിത എസ്.നായർ ഈ കമ്മീഷൻ മുമ്പാകെ നൽകിയ മൊഴിയിൽ നിന്ന് അവർ പ്രോപ്പോസലുമായി സി.എം-നെ കണ്ടിരുന്നുവെന്നും സി.എം ഫോണിൽ ബന്ധപ്പെട്ട് ശ്രീ. ആര്യാടൻ മുഹമ്മദിനോട് ലക്ഷ്മിനായരെ കുറിച്ചും അവരുടെ പ്രോജക്ട് പരിശോധിച്ച് ആവശ്യമുള്ളത് ചെയതു കൊടുക്കണമെന്നും പറഞ്ഞതായും സരിത എസ്.നായർ പ്രോജക്ടുമായി ശ്രീ.ആര്യാടൻ മുഹമ്മദിനെ കണ്ടിരുന്നുവെന്നുമുള്ളത് പ്രഥമദൃഷ്ട്യാ വ്യക്തമായി സൂചിപ്പിക്കുന്നുണ്ട്.

സോളാർ നയം രൂപീകരിക്കുന്നതിനെ കുറിച്ച് അദ്ദേഹം അവർക്ക് ഒരു ഉറപ്പ് നൽകിയിരുന്നതും അത് നടപ്പിലാക്കുന്നതിന അദ്ദേഹം സ്വീകരിച്ച തുടർ നടപടികൾ മേൽ ചർച്ച ചെയ്ത 25.11.2013-ലെ G.O No 49/13/PD എന്ന സർക്കാർ ഫയലിൽ ഉൾക്കൊള്ളുന്ന വിശദാംശങ്ങൾ തെളിയിക്കുന്നതും കൂടി പ്രഥമദൃഷ്ട്യാ കാണുന്നു.

കൂടുതലായി, വൈദ്യുതി മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദിന്റെ ഇടപെടലുകളെപറ്റി സൂചിപ്പിക്കുന്നിടത്ത് ഇത് വളരെ വിശദമായി പ്രതിപാദിച്ചിരിക്കുന്നു. 27.1.2016 തീയതിയിലെ 67 മുതൽ 68 വരെ പുറങ്ങളിലെ മൊഴികളിൽ അവർക്ക് സി.എം-ഉം അദ്ദേഹത്തിന്റെ ഓഫീസും തമ്മിലുള്ള ബന്ധത്തെ പറ്റി പറഞ്ഞിട്ടുണ്ട്. മന്ത്രി ശ്രീ. ഗണേഷ് കുമാറിന്റെ പി.എ മുഖാന്തിരമാണ് മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ കാണുവാനുള്ള അവസരം ലഭിച്ചത് എന്ന് അവർ പറഞ്ഞു. ശ്രീ.ഉമ്മൻചാണ്ടി ടെന്നി ജോപ്പന്റെ മൊബൈൽ ഫോണിൽ അദ്ദേഹത്തെ വിളിക്കുവാൻ അവരോട് പറഞ്ഞിട്ടുണ്ട്. നേരിട്ടും ഫോൺ മുഖേനയും ധാരാളം സന്ദർഭങ്ങളിൽ അവർ സി.എം-മായി സംസാരിച്ചിട്ടുണ്ടെന്ന് കൂടി അവർ പറഞ്ഞു. ടെന്നി ജോപ്പൻ, സലിം രാജ്, പ്രദീപ്, രവി, ജിക്കുമോൻ, സുരേന്ദ്രൻ എന്നിവരുടെ മൊബൈൽ ഫോണുകൾ വഴി അവരെ അദ്ദേഹം വിളിച്ചിരുന്നു. ഡൽഹിയിൽ വച്ച് ശ്രീ.തോമസ് കുരുവിളയുമായി അവർ പരിചയപ്പെട്ടു. അതിനിടയിൽ അവരുടെ കമ്പനിയുടെ സ്റ്റാഫും പോയി സി.എം-ന്റെ ദുരിതാശ്വാസനിധിയിലേക്ക് രണ്ട് പ്രാവശ്യം ചെക്കുകൾ മുഖ്യമന്ത്രിക്ക് നേരിട്ട് നൽകുകയും ചെയ്തു. പര്യാപ്തമായ തുക അക്കൗണ്ടിൽ ഇല്ലാതിരുന്നതിനാൽ രണ്ടാമത്തെ ചെക്ക് മടങ്ങി വന്നത് അവർ സമ്മതിച്ചിട്ടുണ്ട്.

അവർ എത്ര പ്രാവശ്യം സി.എം-ന്റെ ഓഫീസിൽ പോയിട്ടുണ്ടെന്ന് കൃത്യമായി ഓർക്കുന്നില്ലെന്ന് അവർ പറഞ്ഞു. പല കാര്യങ്ങൾക്കും വേണ്ടി പല പ്രാവശ്യം അവിടെയുണ്ടായിരുന്നു.

അവർ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ ഡൽഹി വിജ്ഞാൻ ഭവനിൽ തോമസ് കുരുവിളയോടൊപ്പം കാണുകയും അദ്ദേഹത്തോട് അൽപം സംസാരിച്ചിരുന്നതായും അവർ പറഞ്ഞു.

ടെന്നി ജോപ്പൻ മുഖാന്തിരം ഒരു സന്ദർശനാനുമതി വാങ്ങിയ ശേഷം 26.02.2013-ൽ രാത്രി 7.30-ന തന്റെ മകളോടൊപ്പം മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ സെക്രട്ടേറിയറ്റിൽ വെച്ച് കണ്ടിട്ടുണ്ട്, അവർ പറഞ്ഞു. ആ സമയത്ത് അവിടെ ജിക്കുവും ജോപ്പനും ഉണ്ടായിരുന്നു. അതിനുശേഷം അദ്ദേഹം നിർദ്ദേശിച്ചതനുസരിച്ച് എല്ലാ ദിവസവും രാവിലെ എഴ് മണിക്ക് മുൻപായി ഉമ്മൻചാണ്ടിയെ സ്വകാര്യ ഫോണിൽ പതിവായി വിളിക്കുമായിരുന്നു. മൊബൈൽ ഫോൺ നമ്പർ അവർ ഇപ്പോൾ ഓർക്കുന്നില്ല എന്ന് പറഞ്ഞു. എന്നാൽ അത് ആരംഭിക്കുന്നത്. 0471-66.---

ശ്രീ.ബിജു രാധാകൃഷ്ണൻ ഡോ.ആർ.ബി നായരായി മാതൃഭൂമിയിലെ മിസ്റ്റർ ശിവദാസനോടൊപ്പം എറണാകുളം സർക്കാർ ഗസ്റ്റ് ഹൗസിൽ വച്ച് മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ കണ്ടിട്ടുണ്ട്. ലെമെറിഡയനിൽ എമർജിംഗ് കേരള പരിപാടിയുമായി ബന്ധപ്പെട്ട് മുഖ്യമന്ത്രി എറണാകുളത്ത് ഉണ്ടായിരുന്ന ഒരു ദിവസമാണ് അത് എന്ന് അയാൾ പറഞ്ഞു.

മാതൃഭൂമിയുടെ 'മധുരം മലയാളം' പരിപാടിയിൽ ടീം സോളാർ കമ്പനിയിലെ ബിജു രാധാകൃഷ്ണൻ പങ്കെടുത്തിരുന്നതായും അത് വഴിയാണ് അയാൾ സരിതാനായരെ പരിചയപ്പെട്ടതെന്നും ശ്രീ.ശിവദാസൻ പറഞ്ഞു. അയാളുടെ സ്വകാര്യ പ്രശ്നം അയാളോട് സൂചിപ്പിച്ചിരുന്നു. അയാളുടെ ഭാര്യ സരിത നായരുടെ അന്നത്തെ മന്ത്രി ശ്രീ.ഗണേഷ് കുമാറുമായുള്ള ഹിതകരമല്ലാത്ത ബന്ധമായിരുന്നു അത്. ഇത് മുഖ്യമന്ത്രിയുടെ ശ്രദ്ധയിൽ കൊണ്ടുവരുന്നതിനും അതിന പരിഹാരം കാണുന്നതിനും അയാൾ ആഗ്രഹിച്ചു.

18.09.2015-ൽ CW 94 ആയി ശ്രീ.ടി. ശിവദാസന്റെ മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. (DW വാല്യം VII pp 303-307)

18.09.2015-ലെ ശ്രീ.ശിവദാസൻ CW 94 ആയി നൽകിയ മൊഴി യഥാർത്ഥ വസ്തുതകളുടെ സത്യസന്ധമായ വെളിപ്പെടുത്തലുകളാണെന്ന് മുഖ്യമന്ത്രി തന്റെ 2.03.2017 തീയതിയിലെ വാദപ്രതിവാദ പത്രികയിൽ അനുബന്ധം 2 ഖണ്ഡിക 20 ൽ പറയുകയും അത് സാക്ഷ്യപ്പെടുത്തുകയും ചെയ്തു. അതിനാൽ ശ്രീ.ടി ശിവദാസന്റെ മൊഴിയുടെ പ്രസക്തഭാഗം ഇവിടെ പ്രസ്താവിക്കേണ്ടത് ഉചിതമായേക്കാമെന്ന് കാണുന്നു. അത് ഇപ്രകാരമാണ്.

ബിജുവിന്റെ ഭാര്യ സരിതയ്ക്ക് മന്ത്രി ശ്രീ.ഗണേഷ് കുമാറുമായി ഒരു അവിശുദ്ധ ബന്ധമുണ്ടെന്നുള്ള ഒരു സ്വകാര്യ കാര്യം മറ്റുള്ളവരോട് വെളിപ്പെടുത്താൻ കഴിയില്ലെന്നും മുഖ്യമന്ത്രിയുടെ ശ്രദ്ധയിൽ കൊണ്ടുവന്ന് പ്രശ്നത്തിന ഒരു പരിഹാരമുണ്ടാക്കണമെന്നും ബിജു രഹസ്യമായി അയാളോട് പറഞ്ഞിട്ടുണ്ടായിരുന്നു.

അതിലേക്കായി ബിജു മിസ്റ്റർ ഷാനവാസ് എം.പിയെ കാണുകയും മുഖ്യമന്ത്രിയെ കാണുന്നതിനുള്ള ഒരു അനുമതിക്കായി അദ്ദേഹത്തോട് അപേക്ഷിക്കുകയും ചെയ്തു. അയാളും ബിജുവും ഒരുമിച്ച് ശ്രീ. ഷാനവാസിന്റെ വസതിയിൽ പോകുകയും അദ്ദേഹത്തോട് സംസാരിക്കുകയും ചെയ്തു. മുൻപ് പറഞ്ഞ എല്ലാ വിവരങ്ങളും ബിജു ശ്രീ. ഷാനവാസിനോട് വിശദമായി പറഞ്ഞു. മിസ്റ്റർ ഷാനവാസ് അത് തിരുത്തപ്പെടേണ്ടതാണെന്ന് അയാളോട് പറഞ്ഞു.

മുഖ്യമന്ത്രിയുമായി സംസാരിക്കുന്നതാണ് കൂടുതൽ നല്ലതെന്ന് ഷാനവാസ് എം.പി പറഞ്ഞു. അദ്ദേഹം അവരുടെ സാന്നിധ്യത്തിൽ മുഖ്യമന്ത്രിയുമായി ഫോണിൽ ബന്ധപ്പെടുകയും അദ്ദേഹത്തോട് സംസാരിക്കുകയും ചെയ്തു. കൊച്ചിയിലെ ഒരു പരിപാടിയുമായി ബന്ധപ്പെട്ട് മുഖ്യമന്ത്രി എറണാകുളം സർക്കാർ ഗസ്റ്റ് ഹൗസിലുണ്ടായിരുന്നു.

മുഖ്യമന്ത്രി ഷാനവാസിനോട് ബിജു രാധാകൃഷ്ണനെ അദ്ദേഹത്തെ ചെന്ന് കാണുവാൻ പറഞ്ഞു.

ടീം സോളാർ കമ്പനിയുടെ എം.ഡിയും മാതൃഭൂമിയുടെ ശിവനും അദ്ദേഹത്തെ വന്ന് കാണുമെന്നും ഷാനവാസ് എം.പി മുഖ്യമന്ത്രിയോട് പറഞ്ഞു. ബിജു മുഖ്യമന്ത്രിയെ കാണുന്നത് എന്ത് ആവശ്യത്തിനാണെന്നതും അറിയിച്ചിരുന്നു. സരിത.എസ്.നായരും മന്ത്രി ശ്രീ ഗണേഷ് കുമാറും തമ്മിലുള്ള നിയമവിരുദ്ധ ബന്ധമായിരുന്നു അറിയിച്ച കാര്യം.

കുണ്ടന്നൂരിലെ ലേ മെറിഡിയനിലെ എമർജിംഗ് കേരള ചടങ്ങിൽ മുഖ്യമന്ത്രിക്ക് ഒരു പരിപാടി ഉണ്ടായിരുന്നതായി കാണുന്നു. യോഗത്തിന ശേഷം അദ്ദേഹം ഗസ്റ്റ് ഹൗസിൽ വന്നു. തീയതി അയാൾ ഓർക്കുന്നില്ല.

ശ്രീ. ഷാനവാസ് സന്ദർശനാനുമതിക്ക് നിശ്ചയിച്ചിരുന്ന ദിവസം തന്നെയാണോ മുഖ്യമന്ത്രിയുമായി കൂടിക്കാഴ്ച നടന്നതെന്ന് അയാൾ ഓർക്കുന്നില്ല.

ടീം സോളാറിലെ ഒരു സ്റ്റാഫ് ആയ മണിലാലിനെ അയാൾക്ക് അറിയാം. അവർ മുഖ്യമന്ത്രിയെ കണ്ട ദിവസം മണിലാൽ അവരോടൊപ്പം ഉണ്ടായിരുന്നില്ല. വാഹനം ഓടിച്ചിരുന്നത് ബിജു സ്വന്തമായിട്ടാണ്. ഗസ്റ്റ് ഹൗസിലുള്ള അദ്ദേഹത്തിന്റെ സ്യൂട്ടിലായിരുന്നു മുഖ്യമന്ത്രി. അവർ രണ്ടുപേരും മുഖ്യമന്ത്രിയുടെ ക്യാബിനിൽ പ്രവേശിച്ചു. മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫിലെ ജോപ്പനും അവിടെയുണ്ടായിരുന്നു. ആ സമയത്ത് മറ്റാരും തന്നെ അവിടെയുണ്ടായിരുന്നില്ല.

അയാൾ ആദ്യമായിട്ടാണ് മുഖ്യമന്ത്രിയെ കാണുന്നത്. ബിജു രാധാകൃഷ്ണനും മുഖ്യമന്ത്രിയും പരസ്പരം പരിചയപ്പെട്ടു. അവർ എന്നോടൊപ്പമിരുന്നു. ബിജു രാധാകൃഷ്ണൻ വിഷയത്തെ കുറിച്ച് മുഖ്യമന്ത്രിയുമായി വിശദമായി സംസാരിച്ചു. അദ്ദേഹത്തോട് പറഞ്ഞ കാര്യങ്ങളെ കുറിച്ച് മുഖ്യമന്ത്രിക്ക് ബോധ്യമായതായി അയാൾക്ക് മനസിലായി. മിസ്റ്റർ ഗണേഷ് കുമാറുമായി അദ്ദേഹം സംസാരിക്കാമെന്നും ഭാവിയിൽ അങ്ങനെയുള്ള സാഹചര്യങ്ങൾ ഒഴിവാക്കുന്നത് ഗണേഷ് കുമാറിനെ ബോധ്യപ്പെടുത്താമെന്നും മുഖ്യമന്ത്രി പറഞ്ഞു. ബിജുവുമായി ഏതെങ്കിലും ബിസിനസ് കാര്യങ്ങളെ കുറിച്ച് മുഖ്യമന്ത്രി സംസാരിച്ചിട്ടില്ല.

ഗണേഷ് കുമാറും സരിതയുമായുള്ള തുടർച്ചയായുള്ള അവിശുദ്ധ ബന്ധത്തെപ്പറ്റിയും ഈ ബന്ധം തുടരുന്നതിൽ നിന്നും സരിതയെ പിന്തിരിപ്പിക്കാൻ അയാൾ ശ്രമിച്ചിരുന്നുവെന്നും ഈ വിഷയം സംബന്ധിച്ച് ഗണേഷ് കുമാറുമായും അയാൾ സംസാരിച്ചിരുന്നുവെന്നുകൂടി ബിജു മുഖ്യമന്ത്രിയോട് പറഞ്ഞു. ഈ സംസാരത്തിനിടയിൽ ജോപ്പൻ നിരന്തരം പുറത്തേക്ക് പോവുകയും അകത്തേക്ക് വരികയും ചെയ്തിരുന്നു. ബിജു മുഖ്യമന്ത്രിക്ക് രേഖാമൂലമുള്ള പരാതി ഒന്നും സമർപ്പിച്ചിട്ടില്ല. ഗണേഷ് കുമാറും സരിതയുമായി തമിഴ്നാട്ടിലെ ഒരു ഹോട്ടലിൽവെച്ച് കൂടിക്കാഴ്ച നടത്തിയതിനെ കുറിച്ച് ബോധ്യപ്പെടുത്താൻ ബിജു ശ്രമിച്ചിരുന്നു. വൈകിട്ട് 7.00 മണിക്ക് ശേഷം അവർ മുഖ്യമന്ത്രിയെ കണ്ടു. ഏകദേശം 30–45 മിനിറ്റ് സംസാരിച്ചു. അതിനുശേഷം അവർ മടങ്ങി പോയി. അയാൾ  അതിനുശേഷം ബിജുവിനെ ബന്ധപ്പെട്ടു. ബിജുരാധാകൃഷ്ണൻ ഒരു തട്ടിപ്പുകാരൻ ആണെന്ന് തിരിച്ചറിഞ്ഞശേഷം ബിജുവുമായി അയാൾ യാതൊരു സൗഹൃദവും സൂക്ഷിച്ചില്ല. അയാളെ കാണാനും ഒരു അവസരവും ഒരുക്കിയില്ല. അയാൾ അറസ്റ്റിനശേഷം സരിതയെ കാണുകയോ വിളിക്കുകയോ ചെയ്തിട്ടില്ല.

കമ്മീഷന വേണ്ടിയുള്ള അഡ്വക്കേറ്റിന്റെ ചോദ്യം:

മുഖ്യമന്ത്രിയെ കാണുക എന്നത് ബിജു രാധാകൃഷ്ണന്റെ തീരുമാനമായിരുന്നുവോ?

ശ്രീ.ബി.രാജേന്ദ്രൻ:- അയാൾക്ക് ബിജു രാധാകൃഷ്ണനെ ബിജു രാധാകൃഷ്ണനായി മാത്രം അറിയാം. ബിജു അയാളോട് പറഞ്ഞത് ബിജുവിന്റെ പേര് ഡോ.ആർ.ബി നായർ എന്നാണ് അയാൾ പറഞ്ഞു. ഷാനവാസ് ബിജുവിന്റെ പേര് ഡോ.ആർ.ബി. നായർ എന്നാണ് പറഞ്ഞിരുന്ന്. സരിതയ്ക്ക് മറ്റ് മന്ത്രിമാർ, എം.എൽ.എമാർ തുടങ്ങിയവരുമായി നിയമപരമല്ലാത്ത ഏതെങ്കിലും ബന്ധമുണ്ടായിരുന്നതിനെ കുറിച്ച് ബിജു അയാളോട് പറഞ്ഞിരുന്നില്ല.

സരിത.എസ്.നായർ ഉപയോഗിച്ചിരുന്ന രണ്ട് മൊബൈൽ ഫോണുകളിൽ നിന്നും മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫ് ആയ ടെന്നി ജോപ്പന്റേയും ജിക്കുമോൻ ജേക്കബിന്റെയും സെക്യൂരിറ്റിയിലെ ഗൺമാൻ ആയ സലിം രാജിന്റേയും മൊബൈൽ ഫോണുകളിലേക്കും കൂടാതെ മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലുള്ള രണ്ട് ലാന്റ് ഫോണുകളിൽ അങ്ങോട്ടേക്കും ഇങ്ങോട്ടേക്കുമുള്ള ടെലിഫോൺ വിളികൾ.

ഇത് സംബന്ധിച്ച അന്വേഷണത്തിൽ ലഭ്യമായത്-

(1) എ.ഡി.ജി.പി (ഇൻലിജൻസ്) ശ്രീ.ടി.പി.സെൻകുമാർ ഐ.പി.എസ്-ന്റെ ഇടക്കാല റിപ്പോർട്ടും (2) എ.ഡി.ജി.പി (SZ) ശ്രീ.എ. ഹേമചന്ദ്രൻ ഐ.പി.എസ്- അതോടൊപ്പം അദ്ദേഹം സരിത എസ്.നായർ, ജിക്കുമോൻ ജേക്കബ്, സലിംരാജ് എന്നിവരിൽ നിന്ന് എടുത്ത മൊഴികളെ അവലംബിച്ച ഇടക്കാല റിപ്പോർട്ടും. ടെലിഫോൺ വിളികളുടെ വിശദാംശങ്ങൾ രേഖകളുടെ ഭാഗമാക്കിയതായി കാണുന്നില്ല.

തീർച്ചയായും സരിത എസ്.നായരുടെ സി.ഡി.ആർ-കൾ ശ്രീ.ടി.പി.സെൻകുമാർ ഐ.പി.എസ് ശേഖരിച്ചിരുന്നിട്ടുണ്ട്. അപ്രകാരം ശേഖരിച്ച കോൾ വിശദാംശങ്ങളുടെ അടിസ്ഥാനത്തിൽ സരിത എസ്.നായർ ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണുകളിൽ നിന്നും ധാരാളം കോളുകൾ ആ നമ്പരുകളിൽ നിന്നും ജോപ്പന്റേയും ജിക്കുമോന്റേയും സലിം രാജിന്റേയും മൊബൈൽ ഫോണുകളിലേക്കും തിരിച്ചും ചെയ്തിട്ടുണ്ടെന്ന് അദ്ദേഹം കണ്ടെത്തി. സരിത ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണുകളിൽ നിന്നും നിരവധി കോളുകൾ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുടെ ഔദ്യോഗിക വസതിയിലുള്ള ലാന്റ് ഫോണുകളിലേക്കും തിരിച്ചും വിളിച്ചിട്ടുള്ളതായും കൂടി കണ്ടെത്തി. ശ്രീ.സെൻകുമാർ ഐ.പി.എസ് ഒരു വിശദമായ അന്വേഷണം പ്രത്യേകിച്ച് മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലുള്ള ലാന്റ് ഫോണുകളിലേക്ക് വന്നതും പോയതുമായതിനെ സംബന്ധിച്ച് ആവശ്യപ്പെട്ടു.

പരസ്പരമുള്ള മൊബൈൽ ഫോൺ സംഭാഷണങ്ങളിൽ നിന്ന് പേഴ്സണൽ സ്റ്റാഫിന്റേയും സെക്യൂരിറ്റി സ്റ്റാഫിന്റേയും പെരുമാറ്റ ദൂഷ്യത്തെപറ്റി ആവശ്യമുള്ള വസ്തുതകൾ ഉള്ളതിനാൽ ലാന്റ് ഫോൺ കോളുകളെ പരിഗണിക്കേണ്ട ആവശ്യമില്ലായെന്ന് പറഞ്ഞ് അത് പരാമർശിക്കാതെ വിട്ട് തന്റെ ഇടക്കാല റിപ്പോർട്ടിൽ ശ്രീ. എ.ഹേമചന്ദ്രൻ, ഐ.പി.എസ് പറഞ്ഞതായി കാണുന്നു. കൂടുതലായൊന്നും അദ്ദേഹത്തിന്റെ റിപ്പോർട്ടിൽ പറഞ്ഞിട്ടില്ല.

അദ്ദേഹത്തിന്റെ ഓഫീസ് ആരും ദുരപയോഗം ചെയ്തിട്ടില്ലാത്തതിനാൽ അദ്ദേഹത്തിന്റെ ഓഫീസിന ഇതുമായി ഇടപെടലുണ്ടെന്നതിന യാതൊരു സാധ്യതയുമില്ലെന്ന് മുഖ്യമന്ത്രി സഭയിൽ പറഞ്ഞു.

സി.എം-ന ഒരു മൊബൈൽ ഫോൺ ഇല്ലായെന്നതും (വെബ് സൈറ്റിൽ കാണിച്ചിട്ടുള്ള മൊബൈൽ നമ്പർ നിഷേധിക്കുന്നില്ല) ആളുകളെയും മന്ത്രിമാരെയും എം.എൽ.എമാരെയും മറ്റ് രാഷ്ട്രീയ നേതാക്കളെയും വിളിക്കുന്നതിന അദ്ദേഹത്തോടൊപ്പമുള്ള ആൾക്കാരുടെ മൊബൈൽ ഫോണുകളാണ് ഉപയോഗിക്കുന്നു എന്നതാണ് അടുത്ത സാഹചര്യം. അദ്ദേഹം ആവശ്യമുള്ളപ്പോഴെല്ലാം അദ്ദേഹത്തോടൊപ്പമുള്ള ആളുകളുടെ മൊബൈൽ ഫോണുകളാണ് ഉപയോഗിച്ചിരുന്നത്.

സി.എം സെക്രട്ടറിയേറ്റിൽ അദ്ദേഹത്തിന്റെ ഓഫീസിലുള്ള എല്ലാ സമയത്തും ടെന്നി ജോപ്പൻ അദ്ദേഹത്തിന്റെ നിഴലായി അദ്ദേഹത്തിന്റെ ചേംബറിൽ അദ്ദേഹത്തോടൊപ്പം ഉണ്ടെന്നുള്ളതും സമ്മതിച്ചിട്ടുള്ളതാണ്. കൂടാതെ മറ്റ് പേഴ്സണൽ സ്റ്റാഫുകൾക്ക് പുറമെ ജിക്കുമോൻ ജേക്കബും, സെക്യൂരിറ്റി സലിംരാജും ചിലപ്പോൾ അദ്ദേഹത്തോടൊപ്പം ഓഫീസിലുണ്ടാകും.

ആ നമ്പരുകളിൽ നിന്നും വന്ന കോളുകൾ സ്വീകരിച്ചിട്ടുള്ളതായും ആ നമ്പരുകളിലേക്ക് അദ്ദേഹം വിളിച്ചിട്ടുള്ളതായും സി.എം സമ്മതിച്ചു. ആ ആളുകളുടെ മൊബൈൽ ഫോണുകളി ലേക്ക് വന്നതും പോയതുമായ സരിതയുടെ കൂടുതൽ കോളുകളും മുഖ്യമന്ത്രിയും സരിതയും തമ്മിലുള്ള സംഭാഷണത്തിനുള്ളതാണ് എന്നതാണ് ആരോപണം.

ശ്രീ.എ.ഹേമചന്ദ്രൻ ടെലിഫോൺ വിളികളെ പേഴ്സണൽ സ്റ്റാഫിന്റേയും സെക്യൂരിറ്റിയുടേയും ഒരു ദുർനടപടിയായി പരിഗണിച്ച് അതുവഴി യഥാർത്ഥത്തിൽ സരിത ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണിൽ നിന്നും പേഴ്സണൽ സ്റ്റാഫിന്റേയും സെക്യൂരിറ്റിയുടേയും മൊബൈൽ ഫോണുകളിലേക്ക് വിളിച്ച കോളുകൾ സി.എം-നോട് സംസാരിക്കാനല്ല പകരം അവരുടെ പെരു മാറ്റ ദൂഷ്യമായി വരുത്തി തീർക്കാനാണ് ശ്രമിച്ചത് എന്നുള്ളത് ഈ അവസരത്തിൽ പ്രസക്തമാണ് ഇത് ശ്രദ്ധിക്കേണ്ടതാണ്.

ഈ ആരോപണങ്ങളുടെ അടിസ്ഥാനത്തിൽ പ്രത്യേകിച്ചും ശ്രീ.രാജു എബ്രഹാം എം.എൽ.എ തന്റെ പ്രമേയത്തിലൂടെയും സെൻകുമാർ, ഐ.പി.എസ്-ന്റെ ഇടക്കാല റിപ്പോർട്ടിന്റെയും വെളിച്ച ത്തിൽ സരിത എസ്.നായർക്കും ബിജു രാധാകൃഷ്ണനുമെതിരെ സംസ്ഥാനത്തെ എല്ലാ പോലീസ് സ്റ്റേഷനുകളിലും രജിസ്റ്റർ ചെയ്ത കേസുകൾ അന്വേഷിക്കുന്നതിന ഒരു എസ്.ഐ.ടി രൂപീകരി ക്കാൻ സർക്കാർ തീരുമാനിച്ച വിവരം മുഖ്യമന്ത്രി സഭയിൽ പ്രഖ്യാപിച്ചു.

കേരള പോലീസ് അസോസിയേഷന്റെ വാർഷിക സമ്മേളനം 40 ലക്ഷം രൂപ ചെലവഴിച്ച് ടീം സോളാർ കമ്പനി സ്പോൺസർ ചെയ്തതായും സരിതക്കും മറ്റുള്ളവർക്കുമെതിരെ രജിസ്റ്റർ ചെയ്ത ക്രിമിനൽ കേസുകൾ ഒത്തുതീർക്കുന്നതിന സി.എം-ന്റെ കീഴിലെ ഒരു ഡി.വൈ.എസ്.പി ശ്രമിക്കുന്നുവെന്നുമുള്ള ഒരു ആരോപണമുണ്ട്. അത്തരം പോലീസ് ഉദ്യോഗസ്ഥർ നടത്തുന്ന അന്വേഷണം വിശ്വസിക്കാൻ കഴിയുന്നതല്ല എന്നതായിരുന്നു എൽ.ഡി.എഫ് നിലപാട്. എന്നാൽ ഇത് സംബന്ധിച്ച് മുഖ്യമന്ത്രി സഭയിൽ ഒരു മറുപടിയും നൽകുകയുണ്ടായില്ല.

മുഖ്യമന്ത്രിയുടെ ഭാര്യ ശ്രീമതി. മറിയാമ്മ പോകുന്ന അതേ പള്ളിയിൽ തന്നെ പ്രാർത്ഥനയ്ക്ക് പങ്കെടുക്കുന്ന തിരുവനന്തപുരത്തുള്ള ബിസിനസുകാരനായ ശ്രീ.ടി.സി മാത്യു മുഖ്യമന്ത്രിയെ ഔദ്യോഗിക വസതിയിൽ ചെന്ന് കണ്ട് സരിത നായർ അയാളെ വഞ്ചിച്ചതായി പരാതിപ്പെട്ടു. സരി തനായരെ (ലക്ഷ്മിനായരെ) അദ്ദേഹത്തിനറിയില്ലെന്ന് മുഖ്യമന്ത്രി അദ്ദേഹത്തോട് പറയുകയും അയാളെ ഒഴിവാക്കാൻ ശ്രമിക്കുകയും ചെയ്തു. മൊബൈൽ ഫോണിലുള്ള സരിതയുടെ ഫോട്ടോ മുഖ്യമന്ത്രിയെയും അദ്ദേഹത്തിന്റെ ഭാര്യയെയും കാണിച്ചപ്പോൾ അവർ രണ്ടുപേരും അറി യില്ലായെന്നും എന്നാൽ അപ്പോൾ അവിടെയുണ്ടായിരുന്ന സിവിൽ പോലീസ് ഓഫീസർക്ക് അവരെ അറിയാമെന്ന് പറഞ്ഞു. തൊട്ടടുത്ത ദിവസം ടി.സി മാത്യു മുഖ്യമന്ത്രിയെ കാണുകയും സരിതയുടെ നമ്പരിൽ നിന്ന് അയാൾക്ക് ഒരു ഫോൺ കോൾ വരികയും അയാൾ സി.എം-നോട് പരാതി പറഞ്ഞത് എന്തിനാണെന്ന് ചോദിക്കുകയും അയാളെ ഭീഷണിപ്പെടുത്തുകയും ചെയ്തു എന്ന് അദ്ദേഹത്തോട് പറഞ്ഞു. സരിത പറഞ്ഞതനുസരിച്ച് ടി.സി മാത്യുവിന്റെ സന്ദർശനം സി.എം ആണ് അവരെ അറിയിച്ചത്.

റാന്നി മജിസ്ട്രേറ്റ് കോടതിയിൽ കോന്നി പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 656/2013-ലെ പരാ തിക്കാരനായ ശ്രീധരൻ നായർ നൽകിയ വകുപ്പ് 164 പ്രകാരമുള്ള മൊഴിയാണ് അടുത്തത്. മുൻകൂ ട്ടിയുള്ള സന്ദർശനാനുമതിക്ക് ശേഷം അദ്ദേഹം അദ്ദേഹത്തിന്റെ അഡ്വക്കേറ്റ് അജിത്തും 9.7.2012-ൽ സെക്രട്ടറിയേറ്റിൽ പോകുകയും അവിടെ സരിത ഹാജരായിരുന്നതും അവർ സരിതയ്ക്കൊപ്പം വൈകുന്നേരം 8 മണിയോട് കൂടി നോർത്ത് ബ്ലോക്കിലുള്ള സി.എം-ന്റെ ഓഫീസിൽ പോകുകയും

ടെന്നി ജോപ്പനോടൊപ്പം സി.എം-ന്റെ ക്യാബിനിൽ പ്രവേശിക്കുന്ന സമയം നെയ്യാറ്റിൻകര എം. എൽ.എ ശ്രീ. സെൽവരാജ് അവിടെ സി.എം-നോടൊപ്പം ഉണ്ടായിരുന്നതും സി.എം അദ്ദേഹത്തെ പറഞ്ഞയച്ചതിന ശേഷം കസേരയിൽ നിന്നും അടുത്തേക്ക് വരികയും സരിത അയാളെ 3 MW സോളാർ പ്ലാന്റിന ഓർഡർ കൊടുത്തിട്ടുള്ള മെറ്റർ ക്രഷർ യൂണിറ്റ് ഉടമസ്ഥൻ ആയി പരിചയപ്പെടുത്തുകയും അയാളെ പോലുള്ളവർ ഇത് ഏറ്റെടുക്കണമെന്നും സർക്കാരിൽ നിന്നുള്ള എല്ലാ സഹായവും ലഭ്യമാക്കുമെന്നും സി.എം. പറഞ്ഞതായി ശ്രീധരൻ നായർ പ്രസ്തുത മൊഴിയിൽ വ്യക്തമായി പറഞ്ഞിട്ടുണ്ട്. അത്തരത്തിൽ ഒരു മൊഴി നൽകിയതിലൂടെ ശ്രീധരൻ നായർക്ക് എന്തെങ്കിലും സ്വാർത്ഥ താൽപര്യമുള്ളതായി ഒരു കേസ് മുഖ്യമന്ത്രിക്കില്ല.

സരിത നായരുടെ മുൻകാല ക്രിമിനൽ പ്രവർത്തനങ്ങളെ പറ്റി സി.എം-ന അറിയാമായിരുന്നു എന്നതാണ് മറ്റൊരു സാഹചര്യം. സെക്രട്ടറിയേറ്റിലെ സി.എം-ന്റെ സെക്യൂരിറ്റി വിഭാഗത്തിലെ WCPO ഷീജ ദാസ് സരിത തിരുവനന്തപുരം സെൻട്രൽ ജയിലിലെ ഒരു അന്തേവാസി ആയിരിക്കെ അവരും മറ്റൊരു WCPO നസീന ബീഗവും നിരീക്ഷണ ജോലി ചെയ്തിരുന്നതായും ആ സമയത്ത് സരിതയെ എസ്.യു.ടി ആശുപത്രിയിൽ പ്രസവത്തിനായി പ്രവേശിപ്പിച്ചിരുന്നുവെന്നും സരിതയുടെ മുൻകാല ചരിത്രം ശ്രീ.ടെന്നി ജോപ്പനോടും സെക്യൂരിറ്റിയിലെ മറ്റ് പോലീസ് ഉദ്യോഗസ്ഥരോടും പറഞ്ഞിരുന്നതാണ്. ഇതിന പുറമെ ഇന്റലിജൻസ് റിപ്പോർട്ടും കൂടി ലഭ്യമായിരുന്നു. സി.എം-ന സരിതയുടെ മുൻകാല ചരിത്രം അറിയില്ല എന്നത് വിശ്വസിക്കുവാൻ കഴിയാത്തതാണ്.

പ്രസ്താവിച്ചിട്ടുള്ള അടുത്ത സാഹചര്യം അറസ്റ്റിന ശേഷം സരിത പത്തനംതിട്ട ജയിലിലായിരിക്കെ എറണാകുളം നോർത്ത് പോലീസ് സ്റ്റേഷനിൽ സരിതയ്ക്കും മറ്റുള്ളവർക്കുമെതിരെ രജിസ്റ്റർ ചെയ്ത നിലവിലുള്ള നാല് ക്രിമിനൽ കേസുകളിൽ എ.സി.ജെ.എം (ഇ.ഒ) കോടതിയുടെ ഉത്തരവ് പ്രകാരം 16.07.2013-ൽ അവരെ കസ്റ്റഡിയിൽ വാങ്ങുകയും പെരുമ്പാവൂരിലുള്ള അദ്ദേഹത്തിന്റെ ഓഫീസിൽ കസ്റ്റഡിയിൽ സൂക്ഷിച്ചതാകുന്നു. 20.07.2013-ൽ എ.സി.ജെ.എം കോടതി മുൻപാകെ അവരെ ഹാജരാക്കിയപ്പോൾ അവർക്ക് കോടതിയിൽ രഹസ്യമായി ചില കാര്യങ്ങൾ പറയുവാനുണ്ടെന്ന് പറയുകയും കോടതി അനുവദിക്കുകയും ചെയ്തു. അവർ കോടതിയിൽ ഹാജരാക്കാനായി 21 പേജുള്ള കുറിപ്പ് അയാൾക്ക് നൽകിയതായി അവരുടെ അഡ്വക്കേറ്റ് ഫെനി ബാലകൃഷ്ണൻ മാധ്യമങ്ങളോട് പറഞ്ഞു. ആ കുറിപ്പിൽ സർക്കാരിലെ ഉന്നത പദവി വഹിക്കുന്നവർക്കെതിരെ പരാമർശമുണ്ടായിരുന്നു. ഇത് പ്രയോജനപ്പെടുത്തി പരാതിക്കാർക്ക് തുകകൾ നൽകി നിരവധി കേസുകൾ ഒത്തു തീർപ്പാക്കാൻ അവർക്ക് കഴിഞ്ഞു.

അടുത്തതായി വരുന്നത് സി.എം-ഉം ബിജു രാധാകൃഷ്ണനുമായുള്ള എറണാകുളം സർക്കാർ ഗസ്റ്റ് ഹൗസിലെ കൂടിക്കാഴ്ചയാണ്. സി.എം-ന്റെ അഭിപ്രായത്തിൽ ആ സംഭാഷണം ഒരു സ്വകാര്യ കാര്യത്തെ സംബന്ധിച്ചിട്ടുള്ളതാണ്. ഇതും സി.എം-ന സരിതയുമായി പരിചയമുണ്ടായിരുന്നു എന്നത് കാണിക്കാവുന്നതാണ്.

ആയിരക്കണക്കിന ആളുകൾ അദ്ദേഹത്തെ കാണാൻ ഓഫീസിൽ വരാറുണ്ട് എന്നതായിരുന്നു സി.എം-ന്റെ നിലപാട്. അതിലൊരാൾ സരിതയാണോ എന്നത് അദ്ദേഹത്തിനറിയില്ലായിരുന്നു.

എന്നാൽ സി.എം ഉൽഘാടനം ചെയ്ത പാല, കടപ്ലാമറ്റത്തെ പരിപാടിയിൽ വേദിയിൽ അദ്ദേഹത്തിന്റെ കസേരയ്ക്ക് പുറകിലായി സരിത നിൽക്കുന്നതും അദ്ദേഹത്തിന്റെ ചെവിയിൽ സംസാരിക്കുന്നതുമായുള്ള ഒരു ഫോട്ടോ ഗ്രാഫ് വന്നപ്പോൾ സരിതയെ കണ്ടിരുന്നതായി അദ്ദേഹം സമ്മതിച്ചു.

അടുത്തതായി വന്നത് 27.12.2012-ൽ ഡൽഹിയിൽ സി.എം-ന്റെ കൂടെ എപ്പോഴുമുള്ള തോമസ് കുരുവിള ഏർപ്പാടാക്കിയ പ്രകാരം സരിത ഡൽഹി വിജ്ഞാൻ ഭവൻ പരിസരത്ത് വച്ച് മുഖ്യമന്ത്രിയെ കണ്ട വാർത്തയാണ്. വിജ്ഞാൻ ഭവനിലെ എൻ.ഡി.എ പരിപാടിയുടെ തീയതിയിൽ അതായത് 29.12.2012-ലാണ് അദ്ദേഹം ഡൽഹിയിൽ ആയിരുന്നത് എന്നായിരുന്നു തുടക്കത്തിൽ സി.എം പറയുവാൻ ശ്രമിച്ചത്. പിന്നീട് തോമസ് കുരുവിള അവിടുത്തെ റിപ്പോർട്ടർ ചാനലിനോട് സരിതക്ക് വിജ്ഞാൻ ഭവനിൽ വച്ച് സി.എം-നോട് സംസാരിക്കുവാൻ അവസരമൊരുക്കിയത് അയാളാണെന്നും പറഞ്ഞത് സംപ്രേക്ഷണം ചെയ്തപ്പോൾ സി.എം അതിന മറ്റൊരു വ്യാഖ്യാനം നൽകി.

വിജ്ഞാൻ ഭവനിൽ നടന്ന പരിപാടിയിൽ പങ്കെടുത്ത ശേഷം അദ്ദേഹം ആസൂത്രണമന്ത്രിയായിരുന്ന ശ്രീ. കെ.സി.ജോസഫുമൊത്ത് പുറത്തുവരികയും 5.30-നുള്ള തിരുവനന്തപുരം ഫ്ളൈറ്റിനുവേണ്ടി റോഡിലേക്ക് മുന്നോട്ട് നീങ്ങി. കാർ വരുവാൻ അൽപം സമയം എടുത്തു. അദ്ദേഹം അവിടെ കൂടിയിരുന്ന മാധ്യമ പ്രവർത്തകരോട് ഒരു മിനിട്ടോളം സംസാരിച്ചു.

സോളാർ തട്ടിപ്പിനെ സംബന്ധിച്ച ആരോപണങ്ങൾ കേരള നിയമസഭയിൽ 2013 ജൂൺ 12 മുതൽ 2013 ജൂലൈ 9 വരെ ചർച്ച ചെയ്തിരുന്നു. കേരള നിയമസഭയുടെ വെബ്സൈറ്റിൽ നിന്നും ഡൗൺ ലോഡ് ചെയ്ത ഈ ചർച്ച പേപ്പർ ബുക്ക് IV ൽ ബുക്ക് രൂപത്തിൽ ക്രോഡീകരിച്ചു നൽകിയിരിക്കുന്നു. മുഖ്യമന്ത്രിക്കും അദ്ദേഹത്തിന്റെ ഓഫീസ്, ചില പേഴ്സണൽ സ്റ്റാഫ്, സെക്യൂരിറ്റി സ്റ്റാഫ് മുതലായവർക്ക് എതിരായുള്ള ആരോപണങ്ങൾ ഈ പേപ്പർ ബുക്കിൽ കൈകാര്യം ചെയ്യുന്നു.

2013 ജൂൺ 12-ാം തീയതി അന്നത്തെ പ്രതിപക്ഷ നേതാവായിരുന്ന ശ്രീ. വി.എസ്.അച്യുതാനന്ദൻ അദ്ദേഹത്തിന്റെ പ്രസംഗത്തിൽ ഈ ആരോപണങ്ങൾ ഉന്നയിക്കുകയും മുഖ്യമന്ത്രി അതിന മറുപടി നൽകുകയും ചെയ്തു. അടുത്ത ദിവസം, അതായത് 2013 ജൂൺ 13-ാം തീയതി, ശ്രീ രാജു എബ്രഹാം എം.എൽ.എ-യും മറ്റ് 4 എം.എൽ.എമാരും അടിയന്തിര പ്രമേയം അവതരിപ്പിക്കുകയും മുഖ്യമന്ത്രിക്ക് നോട്ടീസ് നൽകുകയും ചെയ്തു. സഭാധ്യക്ഷൻ അത് പരിഗണനക്കെടുത്തു. എം.എൽ.എയുടെ ആവശ്യം, സ്പീക്കറുടെ വാക്കുകളിൽ, പേജ് 13-14-ൽ ചുരുക്കി ഇപ്രകാരം പറഞ്ഞിട്ടുണ്ട്.

മുഖ്യമന്ത്രിയുടെ ഓഫീസുമായി ബന്ധമുള്ളതും സംസ്ഥാനത്തിനകത്തും പുറത്തുമായി ഒട്ടേറെ സാമ്പത്തിക കുറ്റ കൃത്യങ്ങൾ ചെയ്തിട്ടുള്ളതുമായ പ്രതിയെ ജയിലിൽ സൂക്ഷിച്ചിരിക്കുന്നത് അവരുടെ കേസുകൾ ഒതുക്കി തീർക്കുക എന്ന ഉദ്ദേശത്തോടെയാണ്. ഈ സാഹചര്യം ചൂണ്ടിക്കാട്ടിയാണ് രാജു ജോസഫ് എം.എൽ.എ-യും മറ്റുള്ളവരും ചട്ടം 50 പ്രകാരം നോട്ടീസ് നൽകിയിട്ടുള്ളത്.

ഇത് താഴെ പറയുന്ന ശീർഷകത്തിൻ കീഴിൽ പ്രതിപാദിക്കുന്നു.

''സാമ്പത്തിക കുറ്റകൃത്യങ്ങളിലെ പ്രതിയും മുഖ്യമന്ത്രിയും തമ്മിലുള്ള ബന്ധം''

സോളാർ പ്ലാന്റുകളും വിൻഡ് മില്ലുകളും സ്ഥാപിച്ചു നൽകാമെന്ന് ഉറപ്പ് നൽകി ഒട്ടേറെ പേരെ വഞ്ചിച്ച് അവരിൽ നിന്നും കോടിക്കണക്കിന രൂപ തട്ടിയെടുത്ത കേസിലെ പ്രധാന പ്രതികളിലൊരാളായ ലക്ഷ്മിനായർ എന്ന പേരിൽ അറിയപ്പെടുന്ന സരിത എസ്. നായരെ 3.06.2013-ൽ തിരുവനന്തപുരം ഇടപ്പഴിഞ്ഞിയിലുള്ള അവരുടെ വാടക വീട്ടിൽ നിന്നും പോലീസ് അറസ്റ്റ് ചെയ്തതായി മുഖ്യമന്ത്രി മറുപടി നൽകി. സരിതാനായരും അവരുടെ ഭർത്താവ് ബിജു രാധാകൃഷ്ണനും ഒന്നിച്ച്

മറ്റ് അനേകം വ്യക്തികളെ വഞ്ചിച്ച് അവരുടെ ഉപഭോക്താക്കളിൽ നിന്നും കോടിക്കണക്കിന രൂപ കൈക്കലാക്കിയതായി പോലീസിന്റെ അന്വേഷണത്തിൽ മനസിലായി. വിവിധ ജില്ലകളിലായി ഇ തിനകം തന്നെ 13 കേസുകൾ രജിസ്റ്റർ ചെയ്യപ്പെട്ടിട്ടുണ്ട്. വിശദമായ അന്വേഷണം നടത്തി എല്ലാ പ്രതികളെയും നിയമത്തിന മുന്നിൽ കൊണ്ടുവരുന്നതിനുള്ള നടപടികൾ സ്വീകരിച്ചിട്ടുണ്ട്. കേസുകൾ രജിസ്റ്റർ ചെയ്തിട്ടുണ്ട്. വിശദമായ അന്വേഷണം നടത്തി എല്ലാ പ്രതികളെയും നിയമ ത്തിന മുന്നിൽ കൊണ്ടുവരുന്നതിനുള്ള നടപടികൾ സ്വീകരിച്ചിട്ടുണ്ട്. കേസുകൾ വിവിധ ജില്ലകളി ലായാണ് രജിസ്റ്റർ ചെയ്തിരിക്കുന്നത് എന്നതിനാൽ, ഈ കേസുകളെ കുറിച്ചെല്ലാം അന്വേഷിക്കു ന്നതിന ഒരു പ്രത്യേക ടീം രൂപീകരിക്കുന്നതാണ്. അദ്ദേഹത്തിന്റെ ഓഫീസ് മുഖേനയുള്ള ഇടപെ ടലിനായി അദ്ദേഹത്തിന്റെ ഓഫീസ് യാതൊന്നും ചെയ്തിട്ടില്ല. ഇപ്പോൾ, ചിലർക്ക് ടെലിഫോൺ ബന്ധമുണ്ടെന്ന സൂചനയുണ്ട്. അന്വേഷണം പൂർത്തിയാകുന്ന മുറയ്ക്ക് അത് പരിശോധിക്കുന്നതാ ണ്. എല്ലാപേർക്കും ബോധ്യമാകുന്ന വിധത്തിൽ ഈ സംഭവത്തിൽ നിയമനടപടികൾ സ്വീകരിക്കു ന്നതാണെന്ന് അദ്ദേഹം സഭയ്ക്ക് ഉറപ്പ് നൽകി.

സി.എം-ന്റെ മറുപടിയിൽ തൃപ്തനാകാതെ ശ്രീ.രാജു എബ്രഹാം പേജുകൾ 15 മുതൽ 20 വരെ ലഭ്യമായുള്ള പ്രത്യേക ആരോപണങ്ങളിലേക്ക് ശ്രദ്ധ ക്ഷണിച്ചു. അദ്ദേഹം പറഞ്ഞത് ചാനലു കളിൽ വന്ന ലിസ്റ്റ് പ്രകാരം ഈ വിഷയം മുഖ്യമന്ത്രി പതിവായി ഉപയോഗിക്കുന്ന അദ്ദേഹത്തിന്റെ വീട്ടിലെ ഫോണുകൾ, ഓഫീസ് ഫോണുകൾ മുതലായവയിൽ നിന്നും വന്നതും പോയതുമായ 70-ലേറെ കോളുകൾ കാണുന്നുവെന്നതാണെന്ന്. പൊതുജനങ്ങളുമായി ബന്ധപ്പെട്ട് നിൽക്കുന്ന സാമൂഹ്യപ്രവർത്തകർക്ക് ധാരാളം ഫോൺ കോളുകൾ വരുമെന്നത് സത്യമാണെങ്കിലും ഇവി ടത്തെ വിഷയം അത്തരത്തിൽ ഫോണിൽ സ്ഥിരമായി വിളിക്കുന്ന വ്യക്തി ഒരു ചെറുമീനാണോ അല്ലയോ എന്നതാണ്. 21 കേസുകൾ ഇതിനകം രജിസ്റ്റർ ചെയ്യപ്പെട്ടിട്ടുണ്ട് എന്നത് പുറത്ത് വന്നി ട്ടുണ്ട്.

ശ്രീ.രാജു എബ്രഹാം അദ്ദേഹത്തിന്റെ സംസാരം തുടർന്നു. കേരളത്തിന്റെ വിവിധ ഭാഗങ്ങളി ലുള്ള ജനങ്ങളെ സരിത എസ്.നായർ കഴിഞ്ഞ ഏതാനും വർഷങ്ങളായി വഞ്ചിച്ചു വരികയാണ്. അവർക്ക് ഒരു അബ്കാരി കോൺട്രാക്ടറുടെ സഹായത്തോടെ കോഴഞ്ചേരിയിലെ ഒരു സ്വകാര്യ ധനകാര്യ സ്ഥാപനത്തിൽ ജോലി ലഭിച്ചിരുന്നു. ഒരു വഞ്ചനാ കേസിൽ ഉൾപ്പെട്ടിട്ടുണ്ട് എന്നതി നാൽ അവർക്കെതിരെ 2000- ത്തിൽ പോലീസ് ഒരു കേസ് രജിസ്റ്റർ ചെയ്തിരുന്നു. വീണ്ടും അവർ കൊല്ലത്തെ മറ്റൊരു ധനകാര്യ സ്ഥാപനത്തെ വഞ്ചിച്ചു. 2009-ത്തിൽ അവരും അവരുടെ ഭർത്താവും തിരുവനന്തപുരത്ത് വഞ്ചന നടത്തി. സരിത എസ്.നായരെ ക്രൈംബ്രാഞ്ച് അറസ്റ്റ് ചെയ്തു. ജയി ലിലായിരുന്നപ്പോൾ അവർ ഒരു കുഞ്ഞിന ജന്മം നൽകി. അതിലേക്ക് അവർക്ക് പരോൾ നൽകിയി രുന്നില്ല. അതിനുശേഷം അവർ ഡൽഹിയിലേക്ക് പോയി; പിന്നീട് ടീം സോളാർ എന്ന പേരിൽ ഒരു കമ്പനി രജിസ്റ്റർ ചെയ്തു. 40.5 ലക്ഷം രൂപ വാങ്ങി കൊണ്ട് മുദിക്കൽ സജാദിനെ വഞ്ചിച്ചു. അദ്ദേഹത്തിന്റെ പരാതിയുടെ അടിസ്ഥാനത്തിലാണ് അവരെ പോലീസ് അറസ്റ്റ് ചെയ്തിട്ടുള്ളത്. അതിനുംമുമ്പു തന്നെ സോളാർ പ്ലാന്റുകളും വിൻഡ് മില്ലുകളും സ്ഥാപിച്ചു നൽകാമെന്ന് ഉറപ്പ് നൽകി ഒട്ടേറെ പേരെ വഞ്ചിച്ച കേസുകളിൽ അവർ ഉൾപ്പെട്ടിട്ടുണ്ട്. അവർ അതിലേക്കായി മുഖ്യമ ന്ത്രിയുടെ ശുപാർശകത്ത് ഉപയോഗിച്ചു. അത് എമർജിംഗ് കേരള പ്രോഗ്രാമിൽ സജാദിന്റെ സോളാർ പ്ലാന്റ് പരിഗണിച്ചേക്കാം എന്ന ഒരു ശുപാർശയായിരുന്നു. കോഴിക്കോട് അസോസിയേറ്റ് സ്റ്റീൽ യാർഡ് ഉടമസ്ഥൻ അബ്ദുൾ മജീദിൽ നിന്നും 47.70 ലക്ഷം വാങ്ങി കൊണ്ട് അവർ അയാ ളെ വഞ്ചിച്ചു. 2004-ൽ തിരുവനന്തപുരം കവടിയാറിൽ ക്രഡിറ്റ് ഇന്ത്യ എന്നൊരു സ്ഥാപനം അവർ സ്ഥാപിക്കുകയും വഞ്ചന നടത്തുകയും ചെയ്തു. അതിന്റെ അടിസ്ഥാനത്തിൽ അവരെ അറസ്റ്റ് ചെയ്യുകയും 6 മാസം ജയിലിൽ പാർപ്പിക്കുകയും ചെയ്തിരുന്നു. അവർ വിവിധ കക്ഷികൾക്ക്

സോളാർ പ്ലാന്റുകളും വിൻഡ് മില്ലുകളും സോളാർ ഡിസ്ട്രിബ്യൂഷൻ എജൻസികളും സ്ഥാപിച്ചു നൽകാമെന്ന് ഉറപ്പ് നൽകി അവരെ വഞ്ചിച്ചു. കോഴഞ്ചേരിയിൽ നിന്നും റാന്നിയിലേക്ക് മാറിയ അവർ അവരുടെ പേര് മാറ്റുകയും ഇ.എം.തോമസ് പത്താലി എന്നൊരാളിൽ നിന്നും 2 ലക്ഷം പറ്റി കൊണ്ട് വഞ്ചിക്കുകയും ചെയ്തു. ചെന്തോൽകരയിലെ ഒരു പ്രമുഖ വീട്, റാന്നി സെന്റ് തോമസ് കോളേജ്, റാന്നി സെന്റ് തോമസ് വലിയ പള്ളി ചാപ്പൽ എന്നിവിടങ്ങളിൽ നിന്നും അവർ ഓർഡറു കൾ നേടിയിരുന്നു. എന്നാൽ പോലീസ് അവർക്കെതിരെ ഒരു കേസും എടുക്കുകയുണ്ടായില്ല. എന്തുകൊണ്ടാണ് പോലീസ് ഒരു കേസ് രജിസ്റ്റർ ചെയ്യാത്തതെന്നത് സംശയം ഉണ്ടാക്കുന്നതാണ്. അത് സംബന്ധിച്ച് ശ്രീ.ഇ.എം.തോമസ് മൊഴി നൽകുകയുണ്ടായി. കേരളത്തിൽ ഗൗരവമായി ചർച്ച ചെയ്യപ്പെടുന്ന ഒരു പ്രധാനപ്പെട്ട വിഷയമാണിതെന്ന് ശ്രീ.രാജു എബ്രഹാം എം.എൽ.എ പറഞ്ഞു. ഈ കൊടും കുറ്റവാളിക്ക് വേണ്ടി ഒരു ഡി.വൈ.എസ്.പി ഒരു ശുപാർശ നടത്തുകയും അവർക്കെ തിരെ ആറന്മുളയിൽ നിന്നുള്ള ഒരു പ്രവാസി കേരളീയൻ പരാതി നൽകിയപ്പോൾ ഈ പോലീസ് ഓഫീസർ ഇടപെടുകയും അദ്ദേഹത്തോട് കേസിൽ നിന്നും പിന്മാറാൻ ആവശ്യപ്പെടുകയും ചെയ്തു. കേരള പോലീസ് അസോസിയേഷന്റെ ഒരു പരിപാടി അവർ സ്പോൺസർ ചെയ്തിട്ടുണ്ട്. ധാരാളം ആൾക്കാർ മുഖ്യമന്ത്രിയുടെ ഓഫീസിൽ വരാറുണ്ടെന്ന് അദ്ദേഹം പത്രസ മ്മേളനത്തിൽ പറഞ്ഞതിലേക്ക്, എം.എൽ.എ പരാമർശം നടത്തി. സരിത ആ ആയിരത്തിൽ ഒരാൾ ആണോ അദ്ദേഹം ചോദിച്ചു. മുഖ്യമന്ത്രിക്ക് അദ്ദേഹത്തിന്റെ സ്വന്തമായി ഒരു മൊബൈൽ ഫോൺ ഇല്ലായിരുന്നു. അദ്ദേഹം തന്റെ പേഴ്സണൽ സ്റ്റാഫ് ആയിരുന്ന ടെന്നി ജോപ്പന്റെ മൊബൈൽ ഫോണായിരുന്നു ഉപയോഗിച്ചിരുന്നത്. ആളുകൾ മുഖ്യമന്ത്രിയെ ആ മൊബൈൽ നമ്പരിലാണ് ബന്ധപ്പെട്ടിരുന്നത്. മുഖ്യമന്ത്രിയും ആ ഫോണിലായിരുന്നു സംസാരിച്ചിരുന്നത്. അതുപോലെ സരിതയ്ക്കും തന്റെ സ്വന്തമായി ഒരു മൊബൈൽ ഫോൺ ഇല്ലായിരുന്നു. അവർ രാജൻ നായർ എന്നൊരാളുടെ പേരിൽ രജിസ്റ്റർ ചെയ്തിരുന്ന മൊബൈൽ ഫോണാണ് ഉപയോഗിക്കുന്നത്. 9447274799, 9446735555 എന്നീ മൊബൈൽ ഫോണുകളിൽ നിന്നും സി.എം-ന്റെ ഔദ്യോഗിക വസ തിയിലെ ലാന്റ് ഫോൺ നമ്പരുകളായ 0471-2314853, 2318056 എന്നിവയിലേക്ക് 31.05.2013-ൽ 32 കോളുകൾ വരികയും പോവുകയും ചെയ്തു. അതിനുശേഷം 3 ദിവസം കഴിഞ്ഞാണ് സരിത അറ സ്റ്റിലാകുന്നത്. ഇതിന തൊട്ടുമുമ്പുള്ള മാസം 70ലേറെ കോളുകളായിരുന്നു ഉണ്ടായത്. തുടർന്നുള്ള കാലയളവിലെ വിശദാംശങ്ങൾ വരാനിരിക്കുന്നതേയുള്ളൂ. സരിതയുടെ സോളാർ പദ്ധ തിയുടെ സംസ്ഥാനതല ഉൽഘാടനം കടുത്തുരുത്തിയിൽ നടത്തിയത് ഒരു മന്ത്രിയാണ്. കേരള ത്തിലെ ജനങ്ങൾ ഇതിനെകുറിച്ചെല്ലാം അറിയാൻ ആഗ്രഹിക്കുന്നുണ്ട്. ഈ വ്യക്തികൾ വളരെ ഗുരുതരമായ കുറ്റകൃത്യമാണ ചെയ്തിരിക്കുന്നതിനാൽ കേരളത്തിലെ ജനങ്ങൾ വളരെ ആകാം ക്ഷാഭരിതരായി ഈ പ്രശ്നത്തെ നോക്കി കാണുകയാണ്. മുഖ്യമന്ത്രിക്കും അദ്ദേഹത്തിന്റെ ഓഫീ സിനും ഈ ക്രിമിനലുകളുമായുള്ള ബന്ധവും ഈ ക്രിമിനലുകൾക്ക് അവിടെ നിന്നും നൽകിയി ട്ടുള്ള സംരക്ഷണവും പൊതുജനങ്ങളിൽ ഉണ്ടാക്കിയ നടുക്കം പ്രക്ഷോഭങ്ങൾക്ക് വഴിതെളിച്ചു. ഈ സാഹചര്യത്തിലാണ് സഭയിൽ ചർച്ച ആവശ്യമായി വരുന്നതെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു.

സി.എം നൽകിയ മറുപടിയിൽ ഈ സ്ത്രീ ഒട്ടേറെ വഞ്ചനാ കേസിൽ ഉൾപ്പെട്ടിട്ടുള്ളത് എല്ലാ വരും സമ്മതിക്കുന്നതായി പറഞ്ഞു. ഇതിനകം 13 കേസുകൾ അവർക്കെതിരെ രജിസ്റ്റർ ചെയ്യപ്പെ ട്ടിട്ടുണ്ട്. അവർ ഒട്ടേറെ പേരെ വഞ്ചിച്ചിട്ടുണ്ട്. പരാതി ലഭിച്ചപ്പോൾ പോലീസ് അടിയന്തിര നടപടി സ്വീകരിക്കുകയും അവരെ അറസ്റ്റ് ചെയ്യുകയും ചെയ്തു. സരിതയുടെ ജയിൽ ജീവിതത്തെ കുറിച്ചും അവർ ഒരു കുഞ്ഞിന ജന്മം നൽകിയതും പോലീസ് പ്രത്യേകമായി അന്വേഷിക്കുന്നതാ ണ്. പരാതികൾ വ്യത്യസ്ത ജില്ലകളിലാണ് രജിസ്റ്റർ ചെയ്യപ്പെട്ടിട്ടുള്ളത് എന്നതിനാൽ ഒരു പ്രത്യേക ടീം രൂപീകരിക്കുന്നതിന സർക്കാർ തീരുമാനിച്ചിട്ടുണ്ട്. എമർജിംഗ് കേരളയിലേക്കുള്ള

ശുപാർശ കത്തിനെ അദ്ദേഹം നിഷേധിച്ചു. സർക്കാരിന ഒരു കുറ്റവാളിയെ തിരിച്ചറിയാൻ കഴിഞ്ഞി ല്ലായെന്നത് അദ്ദേഹം സമ്മതിച്ചു. എം.എൽ.എമാരുൾപ്പെടെ ധാരാളം ആൾക്കാർ തന്റെ ഓഫീ സിൽ വരുന്നുണ്ട്; അവിടെയുള്ള നിയന്ത്രണങ്ങളെക്കുറിച്ച് അവർക്കെല്ലാം അറിയാവുന്നതുമാണ്. ധാരാളം ആൾക്കാർ നിവേദനങ്ങളുമായി വരുന്നുണ്ട്. ആൾക്കാരുടെ വിശദാംശങ്ങൾ ഉറപ്പ് വരുത്തി യതിനുശേഷം മാത്രം അത്തരം നിവേദനങ്ങൾ ബന്ധപ്പെട്ട വകുപ്പുകൾക്ക് അയച്ചു കൊടുക്കുക എന്നത് പ്രായോഗികമല്ല. എന്നിരുന്നാലും താൻ ഈ കുറ്റവാളിയെ സഹായിക്കുന്നതിനായി എന്തെ ങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ ആൾക്കാർക്ക് തന്നെ വിമർശിക്കുവാനും കുറ്റപ്പെടുത്തുവാനും സാധി ക്കും. സ്വന്തമായി ഒരു മൊബൈൽ ഫോണില്ലായെന്ന് അദ്ദേഹം സമ്മതിച്ചു; അദ്ദേഹം ഉപയോ ഗിച്ചത് ഒപ്പമുള്ള ആൾക്കാരുടെ ഫോണുകളും കൂടുതലായി മറ്റുള്ളവരുടെ ഫോണുകളുമാണ്. എന്നാൽ കോൾ വിശദാംശങ്ങളും സമയം മുതലായവ ഉറപ്പ് വരുത്തുന്നതിനുമുള്ള സൗകര്യങ്ങൾ ഇപ്പോൾ നിലവിലുണ്ടെന്ന കാര്യം ഓർക്കുക. അതിനാൽ അന്വേഷണങ്ങൾ സ്വതന്ത്രമായി മുന്നോട്ട് പോകട്ടെയെന്ന് അദ്ദേഹം പറഞ്ഞു. ഒന്നും ഒളിച്ചുവയ്ക്കാനില്ല. കുറ്റം ചെയ്ത ആർക്കും രക്ഷപ്പെടാനാവില്ലായെന്നത് അദ്ദേഹം ആവർത്തിച്ചു. ഗൗരവമായ നടപടികൾ സ്വീകരിക്കുന്നതാ ണ്.

ഈ സോളാർ തട്ടിപ്പ് കേസിലെ പ്രതിക്ക് മുഖ്യമന്ത്രിയുടെ ഓഫീസുമായുള്ള ബന്ധത്തെ പറ്റി യുള്ളതാണ് ഇതിലെ വിഷയമെന്ന് പ്രതിപക്ഷ ഉപനേതാവ് ശ്രീ.കോടിയേരി ബാലകൃഷ്ണൻ അഭി പ്രായപ്പെട്ടു. ആരോപണം സി.എം-നെ എപ്പോഴും അകമ്പടി സേവിക്കുന്ന അദ്ദേഹത്തിന്റെ പേഴ്സ ണൽ സ്റ്റാഫിലെ ആൾക്കെതിരെയാണ്. സി.എം-നും കൂടി അതിൽ ഒരു പങ്കുണ്ടെന്നും അതുകൊ ണ്ടാണ് അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫിനെ സംരക്ഷിക്കുന്നതും. വെബ് സൈറ്റിൽ സി.എം നായി ഒരു 9495655500 എന്ന ഒരു മൊബൈൽ ഫോണുണ്ട്. എന്നാൽ സി.എം-നെ ഈ നമ്പരിൽ ലഭ്യമല്ല. സി.എം. എല്ലായ്പ്പോഴും തന്റെ പി.എ ടെന്നി ജോപ്പന്റെ മൊബൈൽ ഫോൺ 9447274799 ലാണ് ബന്ധപ്പെടുന്നത്. കൈരളി ടി.വി പ്രസിദ്ധീകരിച്ച ടെലിഫോൺ വിശദാംശങ്ങളിലേക്ക് അദ്ദേഹം പരാമർശിക്കുകയും കോൾ വിശദാംശങ്ങൾ ഉൾപ്പെടുന്ന സി.ഡി താൻ സമർപ്പിക്കാ മെന്നും അദ്ദേഹം പറഞ്ഞു.

സി.എം.അതിന മറുപടി പറഞ്ഞു. ഈ എല്ലാ വിഷയങ്ങളും പ്രത്യേക ടീം അന്വേഷിക്കുന്നു ണ്ട്, അവർ ഇതുൾപ്പെടെ എല്ലാ വിഷയങ്ങളെ കുറിച്ചും അന്വേഷണം നടത്തുന്നതാണ്. ഈ വിഷ യങ്ങൾ ഉൾപ്പെടുന്നതായി അദ്ദേഹം എടുത്ത് പറഞ്ഞു. ഓരോ ഫോൺ വിളിയുടേയും അവയുടെ സമയമുൾപ്പെടെയുള്ള വിശദാംശങ്ങൾ വ്യക്തമാക്കുന്നതാണ്. ഒരു ചുരുങ്ങിയ കാലത്തേക്ക് 70 ഫോൺ കോളുകൾ നടത്തിയിട്ടുണ്ട് എങ്കിൽ അതിനുമുമ്പും ശേഷവും നടത്തിയിട്ടുള്ള ഫോൺ വിളികളെ കുറിച്ച് അന്വേഷിക്കേണ്ടത് അത്യാവശ്യവും പരിശോധിക്കപ്പെടേണ്ടതുമാണ്. അതു കൊണ്ട് ശ്രീ. രാജു എബ്രഹാം പ്രകടിപ്പിച്ച ഉൽകണ്ഠക്ക് യാതൊരു അടിസ്ഥാനവുമില്ലായെന്ന് അദ്ദേഹം പറഞ്ഞു. ഓരോ കോളിന്റേയും കോൾ സമയവും മറ്റ് വിശദാംശങ്ങളും പരിശോധിക്കുന്ന തിന ഒരു പ്രത്യേക ടീം രൂപീകരിക്കുന്നതാണ് എന്ന് അദ്ദേഹം ആവർത്തിച്ചു. സി.എം-ന്റെ ഓഫീ സിനുള്ള പങ്കിനെ കുറിച്ച് അന്വേഷിക്കുന്നതിന സി.എം തയ്യാറല്ല എന്ന് കോടിയേരി പറഞ്ഞു. ഈ പ്രതിയുടെ പൂർവ്വകാല ചരിത്രം സി.എം-ന്റെ ഓഫീസിനെ അറിയിക്കുന്നതിൽ ഇന്റലിജൻസ് പരാ ജയപ്പെട്ടോ അദ്ദേഹം ചോദിച്ചു. ഫോൺ കോളുകൾ പേഴ്സണൽ സ്റ്റാഫിന്റെ മൊബൈൽ ഫോണുകളിൽ നിന്ന് മാത്രമല്ല സി.എം-ന്റെ ഔദ്യോഗിക വസതിയിലെ ഫോണുകളിലേക്കും കോളുകളുണ്ട് എന്ന വസ്തുത അദ്ദേഹം സൂചിപ്പിച്ചു. എന്തിനാണ് സി.എം-ന്റെ വസതിയിലേക്കും തിരിച്ചും കോളുകൾ നടത്തിയതെന്നും ആരാണ് കോളുകൾ നടത്തിയതെന്നും മറ്റുമുള്ളത് ഉറപ്പ് വരുത്തേണ്ടതുണ്ട്. സി.എം-ന്റെ ഓഫീസ് ക്രിമിനലുകളുടെ ഒരു കേന്ദ്രമായി തീരാൻ പാടുള്ളതല്ല.

സോളാർ തട്ടിപ്പിലെ പ്രതികളുടെ ഒരു പരിപാടി മുഖ്യമന്ത്രിയുമായി അടുപ്പമുള്ള ക്യാബിനറ്റിലെ ഒരു മന്ത്രിയാണ് ഉൽഘാടനം നടത്തിയത്. അദ്ദേഹം വൈദ്യുതി വകുപ്പിന്റെ മന്ത്രിയല്ലാത്തതും അതുമായി ബന്ധമില്ലാത്തയാളുമാണ്. അത് കാണിക്കുന്നത് സർക്കാരിന്റെ ഒരു ടീം ഈ തട്ടിപ്പിന്റെ ഭാഗമായി പ്രവർത്തിച്ചിരുന്നുവെന്നാണ്. പോലീസിനെ സ്വാധീനിക്കുന്നതിനുവേണ്ടി പോലീസ് അസോസിയേഷന്റെ ഒരു പരിപാടി സരിത സ്പോൺസർ ചെയ്തിട്ടുണ്ട്.

സരിത എസ്.നായർ എഴുതിയതും ഏകദേശം 30-ഓളം പേജുകൾ വരുന്നതും 2015 ഏപ്രിലിൽ തിരുവനന്തപുരത്ത് നടത്തിയ പത്രസമ്മേളനത്തിൽ മാധ്യമ പ്രവർത്തകരെ കാണിച്ചതുമായ ആദ്യത്തെ കത്ത് കമ്മീഷൻ മുമ്പാകെ ഹാജരാക്കുന്നതിന അവർക്ക് സി.പി.സി ഓർഡർ 16 ചട്ടങ്ങൾ 5 മുതൽ 21 കൂട്ടി വായിച്ചുകൊണ്ട് കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റിലെ 4 ഉം 5 (2) വകുപ്പുകൾ പ്രകാരം നിർദ്ദേശം നൽകുന്നതിന കമ്മീഷൻ മുമ്പാകെ ശ്രീ.ആർ.രഘൂത്തമൻ, ഡി കക്ഷി 7/2015 എന്ന് നമ്പരിട്ട ഒരു അപേക്ഷ ഫയൽ ചെയ്യുകയുണ്ടായി. ഈ അപേക്ഷയിൽ ശ്രീമതി. സരിത എസ്.നായർക്കും ശ്രീ.അനുകുമാറിനും സമൺസ് പുറപ്പെടുവിച്ചു. അപേക്ഷ 26.11.2015 നും തുടർന്ന് 07.12.2015 നും പരിഗണനയ്ക്ക് വച്ചിരുന്നു. 21.12.2015 ഈ അപേക്ഷ വീണ്ടും വന്നപ്പോൾ സരിതയുടെ അഭിഭാഷകൻ ഈ കത്ത് ഹാജരാക്കുന്നത് അവരെ പ്രതികൂലമായി ബാധിക്കുമെന്നതിനാൽ ഈ വിഷയത്തിൽ അവർക്ക് പറയാനുള്ളത് കേൾക്കുന്നതിന ഒരവസരം നൽകണമെന്ന് അപേക്ഷിക്കുകയുണ്ടായി. അവസരം അനുവദിച്ചു. അവർ എഴുതിയ കത്ത് ഹാജരാക്കുന്നതിന I.A 7/2015 -ൽ 14.01.2016-ന ഒരു ഉത്തരവ് പുറപ്പെടുവിച്ചു. ഈ ഉത്തരവിന്റെ ബന്ധപ്പെട്ട ഭാഗം ഇപ്രകാരമാണ്;

രേഖകളിൽ ലഭ്യമായ വസ്തുതകളുടെ പൂർണ്ണരൂപത്തിലുള്ള പരിശോധനയിലും ഇനം 1-ൻ കീഴിൽ അന്വേഷണത്തിനുള്ള പരിഗണനാ വിഷയവും കമ്മീഷൻ തീരുമാനിച്ച ആരോപണങ്ങളും കണക്കിലെടുക്കുമ്പോൾ ടി കത്ത് ഹാജരാക്കുകയാണെങ്കിൽ അത് കമ്മീഷന്റെ സുവ്യക്തമായ അഭിപ്രായത്തിൽ അന്വേഷണ വിചാരണയിൽ അത്യന്തം പ്രയോജനകരവും പ്രസക്തവുമാണ്. ടി കത്ത് ഹാജരാക്കുകയാണെങ്കിൽ അത് അവരുടെ സ്വകാര്യതയെ ഹാനികരമായി ബാധിക്കുമെന്ന് പറയുന്നുവെങ്കിലും രേഖകളിൽ ലഭ്യമായ തെളിവുകളുടെ അടിസ്ഥാനത്തിൽ കമ്മീഷന്റെ അഭിപ്രായം, അതിന അതിന്റെ രഹസ്യ സ്വഭാവം നഷ്ടപ്പെട്ടുവെന്നും അതിനാൽ അന്വേഷണ വിചാരണ തൃപ്തികരമായി പൂർത്തീകരിക്കുന്നതിന അത് ഹാജരാക്കുന്നതിന അവരോട് നിർദ്ദേശിക്കേണ്ടതുണ്ടെന്ന് കരുതുന്നു. അതിനാൽ പത്തനംതിട്ട ജില്ലാജയിലിൽ അവർ വിചാരണ തടവുകാരായിരുന്ന സമയത്ത് പ്രസ്തുത ജയിൽ സൂപ്രണ്ട് അവരുടെ അഭിഭാഷകനായ ശ്രീ ഫെന്നി ബാലകൃഷ്ണന കൈമാറിയ കത്ത് കമ്മീഷൻ മുമ്പാകെ അവർ തുടർ വിസ്താരത്തിന ഹാജരാകുന്ന തീയതിയിൽ കമ്മീഷൻ മുമ്പാകെ ഹാജരാക്കുന്നതിന സരിത എസ്.നായരോട് നിർദ്ദേശിക്കുന്നു.

അതിനുശേഷം 14.01.2016-ാം തീയതിയിലെ ഉത്തരവിൽ നിരീക്ഷിച്ചതുപോലെ I.A No 7/2015ൽ മേൽ 23.01.2016-ന ഒരു വിശദമായ ഉത്തരവ് പുറപ്പെടുവിക്കുകയുണ്ടായി. മുൻ ഉത്തരവിൽ കത്തിന്റെ രഹസ്യ സ്വഭാവം നഷ്ടപ്പെട്ടുവെന്ന് എന്തുകൊണ്ടാണ് പറഞ്ഞതെന്ന് ടി ഉത്തരവിൽ വ്യക്തമായി പറഞ്ഞിട്ടുണ്ട്. അതിനാൽ ബന്ധപ്പെട്ട ഭാഗം പൂർണ്ണമായും ചുവടെ ചേർക്കുന്നു.

''ടെന്നി ജോപ്പനെ ഒരു പ്രതിയാക്കിയിരുന്നുവെങ്കിലും മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫ്, അദ്ദേഹത്തിന്റെ പേഴ്സണൽ സെക്യൂരിറ്റി ഓഫീസർ, ഡൽഹിയിലെ അദ്ദേഹത്തിന്റെ സഹായി സമാന സാഹചര്യത്തിലുള്ള മറ്റെല്ലാവരേയും പ്രതികളാക്കുന്നതിൽ നിന്നും മനപൂർവ്വം ഒഴിവാക്കുന്നതിന പ്രത്യേക അന്വേഷണ സംഘം നിഗൂഢരീതികൾ സ്വീകരിച്ചതായി ഒരു ആരോ

പണം ഉള്ളതാണ്. അന്നത്തെ ആഭ്യന്തര മന്ത്രിയായിരുന്ന ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണൻ ആഭ്യന്തര മന്ത്രിയെന്ന നിലയിലുള്ള തന്റെ സ്ഥാനം ഉപയോഗിച്ചുകൊണ്ട് മുഖ്യമന്ത്രിയെ എല്ലാ നിലയ്ക്കും സംരക്ഷിക്കുവാനാണ് ശ്രമിച്ചിട്ടുള്ളത് എന്നത് അദ്ദേഹത്തിന സോളാർ തട്ടിപ്പ് പ്രതികളുമായുള്ള ബന്ധത്തെ സൂചിക്കുന്നു. മാധ്യമങ്ങളുടെ പക്കൽ ലഭ്യമായ സരിതാ നായർ ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണുകളുടെ കോൾ വിശദാംശങ്ങളിൽ നിന്നും ചില ക്യാബിനറ്റ് മന്ത്രിമാർ, അവരുടെ പ്രൈവറ്റ് സെക്രട്ടറിമാർ, ഒരു മുൻ കേന്ദ്രമന്ത്രി, ഒട്ടേറെ കേരള നിയമസഭാംഗങ്ങൾ, മറ്റ് രാഷ്ട്രീയ നേതാക്കൾ എന്നിവർക്ക് സരിതാനായരുടെ സോളാർ തട്ടിപ്പ് ഇടപാടുമായി ബന്ധിപ്പിക്കുന്നതിന വഴി തുറന്നു. ഉന്നത വ്യക്തികളുമായുള്ള സരിതനായരുടെ ഫോൺ വിളികളുടെ വിശദാംശങ്ങൾ ചൂണ്ടിക്കാട്ടുന്നത് അവർക്ക് സോളാർ തട്ടിപ്പ് പ്രതിയുമായുള്ള ബന്ധമാണെന്നും റിപ്പോർട്ട വെളിപ്പെടുത്തുന്നു.''

സരിതാനായർ എഴുതി അവരുടെ അഭിഭാഷകനായ ഫെന്നി ബാലകൃഷ്ണന കൈമാറിയ കത്തിൽ ഹർജിക്കാരനും മറ്റ് കക്ഷികളും പറയുന്നതനുസരിച്ച്, സരിത എസ്.നായർ നടത്തിയ സോളാർ ബിസിനസിന്റെ ഗതിയിൽ, മേൽ ആരോപണങ്ങൾ ഉന്നയിച്ചിട്ടുള്ള ആളുകളുടെ പേരുകളും അവരുടെ കൃത്യങ്ങളും കൃത്യവിലോപങ്ങളും ഉൾപ്പെടുന്നു. ഈ വിഷയത്തിന്റെ വെളിച്ചത്തിൽ അന്വേഷണ വിചാരണയിൽ ഈ കത്ത് പ്രസക്തവും ഉപയോഗപ്രദവുമാണെന്ന് കമ്മീഷൻ കരുതുന്നു.

ഇതിനെ എതിർത്തുകൊണ്ട് സരിത എസ്.നായർ ഉയർത്തിയ അവരുടെ എതിർപ്പിലും അവരുടെ അഭിഭാഷകന്റെ വാദത്തിലും അവർ എഴുതി തന്റെ അഭിഭാഷകന കൈമാറിയ സ്വകാര്യ കത്തിന അന്വേഷണ വിചാരണയുമായി ബന്ധപ്പെട്ട് ഒരു പ്രസക്തിയുമില്ലായെന്നും അതിന ഭരണഘടനാ അനുച്ഛേദം 20, 21 അനുസരിച്ചുള്ള സംരക്ഷണവും കൂടാതെ അവരുടെ അഭിഭാഷകന കൈമാറിയ ആ കത്ത് കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റിന്റെ 5 (2) വകുപ്പും ഇന്ത്യൻ തെളിവ് നിയമത്തിന്റെ 129-ാം വകുപ്പും കൂട്ടി വായിച്ച പ്രകാരം പ്രത്യേക അവകാശമുള്ള കത്തിടപാടിന്റെ പരിധിയിൽ വരുന്ന ഒന്നാണെന്ന് വാദിച്ചിട്ടുണ്ട്. മറ്റൊരു എതിർവാദം അവർക്ക് അവരുടെ സ്വകാര്യത സംരക്ഷിക്കുവാനുള്ള അവകാശമുണ്ട് എന്നാണ്.

മേൽ തടസ്സവാദങ്ങളെ താഴെ പറയും പ്രകാരം പരിഗണിച്ചു.

ഈ അന്വേഷണ വിചാരണക്ക് ഉത്തരവിട്ടതിന കാരണമായ പ്രധാന ആരോപണങ്ങളെ കുറിച്ച് ഇതിനകം തന്നെ മുൻ ഖണ്ഡികകളിൽ പറഞ്ഞിട്ടുണ്ട്. ഹർജിക്കാരിയും മറ്റുള്ള കക്ഷികളും പറഞ്ഞ പ്രകാരം കത്തിൽ ഉൾപ്പെട്ട വിശദാംശങ്ങളെ കുറിച്ചും പറഞ്ഞിട്ടുണ്ട്. വാസ്തവത്തിൽ ഹർജിക്കാരിയും മറ്റുള്ളവരും നടത്തിയ പ്രസ്താവനകൾ ശരിയെങ്കിൽ, തീർച്ചയായും അതിന അന്വേഷണ വിചാരണയിൽ വളരെ പ്രാധാന്യവും ഉപയോഗവും ഉണ്ട്. ഈ സാഹചര്യത്തിൽ, ആ കത്ത് ടേംസ് ഓഫ് റഫറൻസിൽ പരാമർശിച്ചിട്ടില്ലായെന്ന വിധത്തിലുള്ള തടസ്സവാദങ്ങളിൽ യാതൊരു പ്രസക്തിയുമില്ല. ആ കത്തിലെ ഉള്ളടക്കം ഈ കമ്മീഷൻ മുമ്പാകെ വെളിപ്പെടുത്തിയാലും അത് അവർക്കെതിരെയുള്ള തെളിവാകുകയില്ല, എന്നാൽ അത് അവർക്കെതിരെ നിലവിലുള്ള സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകളിൽ അവരെ സഹായിക്കുക മാത്രമാണ് ചെയ്യുന്നത്. തന്റെ അഭിഭാഷകനായ ഫെന്നി ബാലകൃഷ്ണൻ കൈമാറിയ കത്ത് കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റിന്റെ 5 (2) വകുപ്പ് ഇന്ത്യൻ തെളിവ് നിയമത്തിന്റെ 129-ാം വകുപ്പുമായി കൂട്ടിവായിച്ച പ്രകാരമുള്ള ഒരു പ്രത്യേക അവകാശത്തിൽ ഉൾപ്പെടുന്നതാണെന്ന വാദം കമ്മീഷൻ താഴെ പറയും പ്രകാരം പരിഗണനയിലെടുക്കുന്നു.

സരിത എസ്.നായർ ഈ കമ്മീഷൻ മുമ്പാകെ 21.12.2015-ൽ നൽകിയ അവരുടെ മൊഴിയിൽ എന്ത് ഉദ്ദേശത്തോടുകൂടിയാണ് ടി കത്ത് അവരുടെ അഭിഭാഷകനായ ശ്രീ. ഫെനി ബാലകൃഷ്ണന കൈമാറിയതെന്ന് വ്യക്തമായി പറഞ്ഞിട്ടുണ്ട്. ടി കത്ത് അഭിഭാഷകന കൈമാറിയത് ഏതെങ്കിലും കേസിന്റെ ആവശ്യത്തിനായല്ലായെന്നും എന്നാൽ മുൻ മന്ത്രിയും കേരള കോൺഗ്രസ് (ബി) ചെയർമാനുമായ ശ്രീ.ആർ.ബാലകൃഷ്ണപിള്ളയുടെ അറിവിലേക്ക് കൈമാറുന്നതിനായി അന്നത്തെ മന്ത്രിയായിരുന്ന ശ്രീ.ഗണേഷ കുമാറിന്റെ പി.എ ആയ ഒരു പ്രദീപ് കുമാറിന ഏൽപ്പിക്കുന്നതിന്റെ ആവശ്യത്തിലേക്കായിരുന്നുവെന്നും പേജുകൾ 59-60 കളിൽ നിന്നും തെളിയുന്നുണ്ട്. (DW വാല്യം X part I pp 27-61) കൂടാതെ ശ്രീ. ആർ.ബാലകൃഷ്ണപിള്ള ഈ കമ്മീഷൻ മുമ്പാകെ 17/4/2015-ന നൽകിയ മൊഴിയിൽ തനിക്ക് ടി കത്ത് കിട്ടിയിരുന്നുവെന്നും അതിന്റെ ഉള്ളടക്കം വായിച്ചിട്ടുണ്ടെന്നും അതിൽ ഈ കമ്മീഷൻ തീരുമാനിച്ച ആരോപണങ്ങളിൽ ഉൾപ്പെട്ട ചില വ്യക്തികളുടെ പേരുകൾ വെളിപ്പെടുത്തുന്നുണ്ടെന്നും ഈ വ്യക്തികൾ സരിത എസ്.നായരുമായി നടത്തിയ കൃത്യങ്ങളും കൃത്യവിലോപങ്ങളും വെളിപ്പെടുത്തുന്നതിന തന്റെ ഔചിത്യബോധം തന്നെ അനുവദിക്കുന്നില്ലായെന്നും വ്യക്തമായി പറഞ്ഞിട്ടുണ്ട്. ശ്രീ.പ്രദീപ് കുമാറിന്റേയും ബാലകൃഷ്ണപിള്ളയുടെ അനന്തരവനായ ശ്രീ. ശരണ്യാ മനോജിന്റേയും തെളിവുകളിലും മേൽ വസ്തുതകൾ വെളിപ്പെടുന്നുണ്ട്. കൂടാതെ മുൻ ചീഫ് വിപ്പ് ശ്രീ.പി.സി. ജോർജ്ജ് 11 മുതൽ 14 വരെ പേജുകളിലായുള്ള തന്റെ 22.04.2015-ലെ മൊഴിയിലും സരിതാ നായർ തന്നെ തന്റെ ഈരാറ്റുപേട്ടയിലുള്ള വസതിയിൽവെച്ച് കണ്ടിരുന്നുവെന്നും തനിക്ക് അവരെ കുറിച്ചുള്ള തെറ്റിദ്ധാരണ മാറ്റുന്നതിലേക്കായി അവർ എഴുതിയ കത്ത് തന്നെ കാണിച്ചിരുന്നുവെന്നും അതിൽ ആരോപണങ്ങളിൽ പ്രതിപാദിക്കുന്ന ഒട്ടേറെ വ്യക്തികളുടെ പേരുകളും അവരുടെ ഇടപാടുകളും ഉൾക്കൊണ്ടിട്ടുണ്ടെന്നും തന്റെ ഔചിത്യബോധം പരിഗണിച്ച് അവ ഈ കമ്മീഷൻ മുമ്പാകെ വെളിപ്പെടുത്തുന്നില്ലായെന്നും പറഞ്ഞിട്ടുണ്ട്. അതിനുപുറമെ മുൻ ജയിൽ ഡി.ജി.പി ശ്രീ അലക്സാണ്ടർ ജേക്കബ് 15.01.2016-ൽ ഈ കമ്മീഷൻ മുമ്പാകെ തന്റെ മൊഴിയിൽ കസ്റ്റഡിക്കുശേഷം ശ്രീമതി.സരിത.എസ്.നായരെ പത്തനംതിട്ട ജില്ലാജയിലിൽ ഹാജരാക്കിയ വേളയിൽ വനിതാ വാർഡർമാരുടെ പരിശോധനയിൽ അവർ രണ്ടു പുറത്തുമായി എഴുതിയ 21 ഷീറ്റ് പേപ്പറുകൾ കൊണ്ടുവന്നിരുന്നുവെന്നും അവർ അത് പിടിച്ചെടുക്കുകയും, ആയത് സരിത എസ്.നായരുടെ അമ്മയ്ക്കോ അല്ലെങ്കിൽ അവരുടെ അഭിഭാഷകനോ കൈമാറുന്നതിനായി സൂപ്രണ്ട് സൂക്ഷിച്ചിരുന്നുവെന്നും പറഞ്ഞിരുന്നു. കൂടാതെ ടി കത്തിന്റെ ഉള്ളടക്കം ജയിലിൽ നിന്നും തന്നെ അറിയിച്ചിരുന്നുവെന്നും അതിൽ ഇത്തരം 13 ആൾക്കാരുടേയും ഒരു ഉന്നത പോലീസ് ഓഫീസറുടേയും പേരുകൾ ഉണ്ടായിരുന്നതായും കൂടി അദ്ദേഹം പറഞ്ഞു. അദ്ദേഹവും ആ ആൾക്കാരുടെ പേരുകളും അവരുടെ ഇടപാടുകളും വെളിപ്പെടുത്തുവാൻ വിസമ്മതിച്ചു. ഇത് മാധ്യമ റിപ്പോർട്ടുകൾക്ക് പുറമെ മാധ്യമങ്ങൾ സരിത എസ്.നായരുമായി നടത്തിയ അഭിമുഖങ്ങളുടേതായി അവർ ഹാജരാക്കിയ സി.ഡികളിൽ നിന്നും തെളിയുന്നുണ്ട്. ഇതാണ് വസ്തുതകളെങ്കിൽ അത് കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റിന്റെ 5 (2) പ്രകാരമുള്ളതും ഇൻഡ്യൻ തെളിവ് നിയമം 129-ഉം കൂട്ടിവായിച്ച പ്രകാരമുള്ള പ്രത്യേക അവകാശത്തിൽപ്പെടുന്ന രേഖയാണെന്ന സംരക്ഷണം നിലനിൽക്കുന്നതല്ല. മറ്റൊരു വിധത്തിൽ പറഞ്ഞാൽ ശ്രീമതി. സരിത.എസ്.നായർ എഴുതിയതും ജയിൽ സൂപ്രണ്ട് അവരുടെ അഭിഭാഷകന കൈമാറിയതുമായ കത്ത് നിലവിൽ അവർക്കെതിരെയുള്ള കേസുകളുടെ ആവശ്യത്തിനുവേണ്ടിയുള്ളതല്ലാത്തതും പകരം അത് അവരെ ഈ ദുരവസ്ഥയിൽ സഹായിക്കാൻ കഴിയുമെന്ന് അവർ വിചാരിച്ച ആൾക്കാർക്ക് കൈമാറുന്നതിന ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. അതിനാൽ അവകാശപ്പെട്ട പ്രകാരമുള്ള പ്രത്യേകാവകാശത്തിന്റെ ചോദ്യം ഉദിക്കുന്നില്ല. അതുപോലെ അത് പൂർണ്ണമായും വ്യക്തിപരമായ സ്വഭാവത്തിലുള്ള ഒരു രഹസ്യ കത്താണെന്നും അതിനാൽ അവരുടെ സ്വകാര്യത സംരക്ഷിക്കാനവർക്ക് അവകാശമുണ്ട് എന്ന അവരുടെ അവകാശവാദത്തിനും നിലനിൽക്കാൻ കഴിയില്ല.

ഇത് അവരുടേതായി ഒട്ടേറെ ആൾക്കാരെ അറിയിക്കണമെന്ന് അവർ ആഗ്രഹിച്ചിരുന്നു. ജയിൽ അധികാരികൾ ശ്രീ. ആർ.ബാലകൃഷ്ണപിള്ള, ശ്രീ. മനോജ് കുമാർ, ശ്രീ. പി.സി. ജോർജ്ജ് തുടങ്ങിയ എല്ലാപേരും ഈ കത്ത് വായിച്ചിട്ടണ്ട്. ടി കത്തിന്റെ ചില ഭാഗങ്ങൾ മാധ്യമങ്ങളിലും പ്രസിദ്ധീകരിച്ചിട്ടുണ്ട്. അവർ സ്വയം 30 പേജുള്ള കത്ത് പേജുകൾ മറിച്ചുകൊണ്ട് മാധ്യമങ്ങളെ കാണിക്കുകയും മാധ്യമങ്ങൾ ചില പേജുകളുടെ ഫോട്ടോഗ്രാഫ് എടുക്കുകയും ചെയ്തിട്ടുള്ളതാണ്. അത്തരത്തിൽ രഹസ്യ സ്വഭാവം, സ്വകാര്യത മുതലായവ സംബന്ധിച്ച ചോദ്യത്തിന പ്രസക്തി നഷ്ടപ്പെട്ടു. ഈ അവസ്ഥയിൽ സുപ്രീംകോടതിയുടെ രാജഗോപാൽ അഭി സ്റ്റേറ്റ് ഓഫ് തമിഴ്നാട് എന്ന കേസിലെ വിധി ന്യായം, 14.01.2016-ാം തീയതിയിലെ ഈ കമ്മീഷന്റെ ഉത്തരവിലെ നിർദ്ദേശത്തിന അനുകൂലവും, ആ വിധിന്യായപ്രകാരം വിഷയം ഒരു പൊതുരേഖയായി മാറിക്കഴിഞ്ഞാൽ സരിത എസ്.നായരുടെ അഭിപ്രായത്തിലുള്ള സ്വകാര്യതക്കുള്ള അവകാശത്തിന പോലും അത് ഒരു ഒഴിവാക്കലാണ്.

മേൽ പ്രസ്താവിച്ച എല്ലാ കാരണങ്ങളാലും ഈ ഹർജിയിൽ 14.01.2016-ന പുറപ്പെടുവിച്ച ഉത്തരവ് നിലനിൽക്കുമെന്ന് ഞാൻ വിധിക്കുന്നു.

മേൽപറഞ്ഞ നിഗമനത്തിൽ എത്താനായി കമ്മീഷൻ താഴെ പറയുന്നവരുടെ മൊഴികൾ കണക്കിലെടുത്തിട്ടുണ്ട്.

ശ്രീമതി. സരിതാനായർ, തീയതി 27.12.2015, ശ്രീ. ആർ.ബാലകൃഷ്ണ പിള്ള, തീയതി 17.04.2015, ശ്രീ.പി.സി.ജോർജ്ജ് തീയതി 22.04.2015, ശ്രീ.അലക്സാണ്ടർ ജേക്കബ്, മുൻ ജയിൽ ഡി.ജി.പി തീയതി 15.01.2016

ഉത്തരവിലെ നിർദ്ദേശങ്ങളിൽ പരാതി ഉള്ളതിനാൽ സരിതാനായർ ബഹുമാനപ്പെട്ട ഹൈക്കോടതിയിൽ റിട്ട് പെറ്റീഷൻ ഫയൽ ചെയ്യുകയും നിർദ്ദേശങ്ങൾക്ക് എതിരായി സ്റ്റേ ലഭ്യമാക്കുകയും ചെയ്തു. റിട്ട് പെറ്റീഷൻ ഇപ്പോഴും നിലനിൽക്കുന്നതായും കാണുന്നു.

ശ്രീ.എ. ഹേമചന്ദ്രൻ ഐ.പി.എസ്, എ.ഡി.ജി.പി (SZ) അദ്ദേഹത്തിന്റെ എസ്.ഐ.ടിയുടെ മേധാവിയെന്ന നിലയിൽ നൽകിയ 8 ബി നോട്ടീസിന മറുപടി നൽകിയിട്ടുള്ളതും ആയത് പ്രത്യേകം വിശദമായി കൈകാര്യം ചെയ്യുന്നതുമാണ്.

ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണനെ 2016 ജൂലൈ 1, 5, 28 തീയതികളിൽ CW156 -ാം സാക്ഷിയായി കമ്മീഷന മുമ്പിൽ വിസ്തരിക്കുയും അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തി Ext X 627 ഉം 628 ഉം അടയാളപ്പെടുത്തി. (മൊഴി വാല്യം XVI pp 65-195)

അദ്ദേഹത്തിനെ കോട്ടയം നിയമസഭാ മണ്ഡലത്തിൽ നിന്നും 2011-ലെ നിയമസഭാ തെരഞ്ഞെടുപ്പിൽ കോൺഗ്രസ് ടിക്കറ്റിൽ എം.എൽ.എ ആയി തെരഞ്ഞെടുക്കപ്പെടുകയും, യു.ഡി.എഫ് ഗവൺമെന്റിൽ 2011 മുതൽ 2016 വരെ മന്ത്രിയായിരിക്കുകയും ചെയ്തു. അദ്ദേഹം 2012 മെയ് മുതൽ 2013 അവസാന കാലഘട്ടം വരെ ആഭ്യന്തര വിജിലൻസ് വകുപ്പ് മന്ത്രിയായിരുന്നു. അദ്ദേഹം നിലവിൽ കോട്ടയത്ത് നിന്നുള്ള എം.എൽ.എ ആണ്. അദ്ദേഹത്തിന 2013 ജൂൺ 12 മുതൽ ജൂലൈ 9 വരെ സോളാർ തട്ടിപ്പിനെ സംബന്ധിച്ച നിയമസഭയിൽ നടന്ന ചർച്ചയെ കുറിച്ചും, 13.06.2013-ൽ ശ്രീ.രാജുഎബ്രഹാം, എം.എൽ.എ അവതരിപ്പിച്ച പ്രമേയത്തെ കുറിച്ചും അറിയാം. മുഖ്യമന്ത്രി സൂചിപ്പിച്ചിരുന്നപോലെ ശ്രീ.സെൻകുമാർ എ.ഡി.ജി.പി (ഇന്റലിജൻസ്) നൽകിയ ഫോൺ വിളികളെ സംബന്ധിച്ച വിശദാംശങ്ങളെ സംബന്ധിച്ചുള്ള ഇടക്കാല റിപ്പോർട്ടിനെക്കുറിച്ചും തുടർ അന്വേഷണം ഈ റിപ്പോർട്ടിൽ ശുപാർശ ചെയ്തിട്ടുള്ളതുമാണ്. ശ്രീ.എ. ഹേമചന്ദ്രൻ എ.ഡി.ജി.പി

(SZ) യുടെ കീഴിൽ ഒരു പ്രത്യേക അന്വേഷണ സംഘത്തെ സംസ്ഥാനത്തെ വിവിധ പോലീസ് സ്റ്റേഷനുകളിൽ ബിജു രാധാകൃഷ്ണനനും, സരിതാനായർക്കുമെതിരെ രജിസ്റ്റർ ചെയ്തിട്ടുള്ള സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകളെ കുറിച്ച് അന്വേഷിക്കാനായി രൂപീകരിച്ചതായും, സംസ്ഥാന പോലീസ് മേധാവി അതിന്റെ അടിസ്ഥാനത്തിൽ 14.06.2013-ൽ ഉത്തരവിറക്കിയതായും മുഖ്യമന്ത്രി നിയമസഭയിൽ പ്രഖ്യാപിച്ചതായി അദ്ദേഹം മറുപടി പറഞ്ഞു. ശ്രീ.സെൻകുമാർ അദ്ദേഹത്തിന്റെ റിപ്പോർട്ടിൽ ശുപാർശ ചെയ്ത പ്രകാരം തുടർ അന്വേഷണം നടത്താൻ ശ്രീ.ഹേമചന്ദ്രൻ ഐ.പി. എസ്-നെ എസ്.ഐ.ടിയുടെ അന്വേഷണത്തിന്റെ ഭാഗമായി ചുമതലപ്പെടുത്തിയെന്ന് മുഖ്യമന്ത്രി നിയമസഭയിൽ പറഞ്ഞിട്ടുണ്ടെന്ന് അദ്ദേഹം സമ്മതിച്ചു. കൂടാതെ പ്രമേയത്തിൽ കൊണ്ടുവന്ന ചുരുങ്ങിയ കാലയളവിനുള്ളിലെ ഫോൺ വിളികളുടെ വിശദാംശങ്ങളെ കൂടാതെ അതിന മുൻപും പിൻപുമുള്ള ഫോൺവിളികളെ സംബന്ധിച്ച വിശദാംശവും ശേഖരിക്കാവുന്നതും കൂടാതെ മൊബൈൽ നമ്പർ, വിളിച്ച സമയം സംബന്ധിച്ച വിശദാംശങ്ങളും തീർച്ചപ്പെടുത്താവുന്നതും അതിന്റെ ഉത്തരവാദിത്വം എസ്.ഐ.ടിയ്ക്ക് നൽകാമെന്നും മുഖ്യമന്ത്രി നിയമസഭയിൽ പറഞ്ഞ തായി അദ്ദേഹം സമ്മതിച്ചിട്ടുണ്ട്. അദ്ദേഹം അന്വേഷണത്തിൽ ഇടപെടാത്ത സാഹചര്യത്തിൽ എസ്.ഐ.ടി ഇത് ചെയ്തിട്ടുണ്ടോയെന്ന് അദ്ദേഹം അന്വേഷിച്ചിട്ടില്ല. അന്വേഷണ റിപ്പോർട്ടിലെ ഉള്ളടക്കത്തിനെക്കുറിച്ച് അദ്ദേഹത്തിന അറിയില്ല. ഇവിടെ എസ്.ഐ.ടിയുടെ തലവനായ ശ്രീ. ഹേമചന്ദ്രനോ, എസ്.ഐ.ടിയിലെ അംഗങ്ങളോ അദ്ദേഹത്തെ കാണുകയോ മൊഴിയെടുക്കുകയോ ചെയ്തിട്ടില്ല. സോളാർ തട്ടിപ്പിനെ കുറിച്ച് മാധ്യമങ്ങളിൽ റിപ്പോർട്ട് വന്നപ്പോൾ ടീം സോളാർ റിന്യൂ വബിൾ എനർജി സൊല്യൂഷൻസ് പ്രൈവറ്റ് ലിമിറ്റഡ്-നെ കുറിച്ച് അദ്ദേഹം കേട്ടിട്ടുണ്ട്. കമ്പ നിയ്ക്ക് സംസ്ഥാനത്തെ 14 ജില്ലകളിലെ ഹരിജൻ കോളനികളിൽ അവരുടെ ചിലവിൽ സൗരോജ്ജ പദ്ധതി (ഒന്നുവീതം)യ്ക്കായി പദ്ധതിയുണ്ടായിരുന്നെന്നും പദ്ധതി ശ്രീ. ഉമ്മൻചാണ്ടിക്ക് സമർപ്പിച്ചി ട്ടുണ്ടായിരുന്നെന്നും അദ്ദേഹത്തിന അറിവുണ്ടായിരുന്നില്ല. പ്രസ്തുത പദ്ധതിയെ കുറിച്ചുള്ള സംസ്ഥാനതല സമ്മേളനം കടുതുരുത്തി നിയോജകമണ്ഡലത്തിലെ കറുപ്പൻതറയിൽ നടന്ന തായും അത് അന്നത്തെ പ്ലാനിംഗ് മിനിസ്റ്റർ, ശ്രീ. കെ.സി.ജോസഫ് ഉൽഘാടനം ചെയ്തതായും കടുതുരുത്തി എം.എൽ.എ ശ്രീ.മോൻസ് ജോസഫ് പങ്കെടുത്തതായുമുള്ള എന്തെങ്കിലും അറിവു ള്ളതായി അദ്ദേഹം നിഷേധിച്ചു.

ഇപ്പോൾ ശ്രീ.കെ.സി. ജോസഫിനോടും ശ്രീ.മോൻസ് ജോസഫ് എം.എൽ.എയോടും സംസാ രിച്ചതിൽ നിന്നും ടി കാര്യങ്ങൾ മനസിലായി. കടപ്ലാമറ്റത്ത് നടത്തിയ സംസ്ഥാനതല ജലനിധി പ്രോഗ്രാമിനെ കുറിച്ച് അറിവുള്ള കാര്യവും അദ്ദേഹം നിഷേധിച്ചു. സംസ്ഥാന പോലീസ് മേധാവി എസ്.ഐ.ടി രൂപീകരിച്ചതിനെതിരെ നൽകിയ റിട്ട് പെറ്റീഷനെക്കുറിച്ചും ആ കേസിലെ തീരുമാനമ നുസരിച്ച് സംസ്ഥാന പോലീസ് മേധാവിയുടെ ഉത്തരവ് തിരുത്തി 17.08.2013-ൽ സർക്കാർ ഉത്തരവി റക്കിയ കാര്യവും തനിക്കറിയാമെന്ന് അദ്ദേഹം പറഞ്ഞു. സരിത.എസ്.നായരും, ബിജു രാധാകൃ ഷ്ണനും ഇടപാടുകാരെ കബളിപ്പിച്ചത് സംബന്ധിച്ചുള്ള പരാതികളെ കുറിച്ച് സി.ആർ.പി. സിയിലെ വ്യവസ്ഥകൾ അനുസരിച്ച് അന്വേഷിക്കാനാണെന്നും സർക്കാർ വിജ്ഞാപനത്തിലെ പരി ഗണനാവിഷയം സംബന്ധിച്ച് അന്വേഷിക്കേണ്ടത് കമ്മീഷനാണെന്നും എസ്.ഐ.ടിയുടെ അന്വേ ഷണത്തിന്റെ സാധ്യതയെ കുറിച്ച് അദ്ദേഹം പറഞ്ഞു. പെരുമ്പാവൂർ പോലീസ് സ്റ്റേഷനിൽ സരി തയക്കും ബിജുവിനും എതിരെ മുടിക്കൽ സജാദ് കൊടുത്ത പരാതിയെ കുറിച്ച് അതന്വേഷിച്ച പോലീസ് ഉദ്യോഗസ്ഥരെ കുറിച്ചും തലശ്ശേരി പോലീസ് സ്റ്റേഷനിൽ ചില ഡോക്ടർമാർ നൽകിയ പരാതിയെ കുറിച്ചും പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ കേസിലെ സരിതയുടെ അറസ്റ്റിനെ കുറിച്ചും അദ്ദേഹത്തോട് ചോദിച്ചു. അദ്ദേഹത്തിന്റെ മറുപടി ഓർമ്മിച്ചെടുത്ത് പറഞ്ഞതിനാൽ അവ്യക്തമായിരുന്നു. തലശ്ശേരി പോലീസ് സംഘം തിരുവനന്തപുരത്ത് ഇടപ്പഴിഞ്ഞിയിൽ സരി

തയെ അറസ്റ്റ് ചെയ്യാൻ വന്നതായും സരിത.എസ്.നായരെ അറസ്റ്റ് ചെയ്യാൻ വന്ന പെരുമ്പാവൂർ പോലീസ് സംഘത്തെ അവർ കണ്ടതായും താൻ കേട്ടിട്ടുണ്ടെന്ന് അദ്ദേഹം പറഞ്ഞു.

മുൻ ആഭ്യന്തര വിജിലൻസ് മന്ത്രിയായ തിരുവഞ്ചൂർ രാധാകൃഷ്ണൻ നിയമസഭയിൽ താഴെ പറയും പ്രകാരം പറഞ്ഞു:

ശ്രീ.കോടിയേരി ബാലകൃഷ്ണനുള്ള മറുപടിയിൽ അദ്ദേഹത്തിന്റെ കൈവശം ഒരു സർക്കാർ ഉത്തരവ് ഉള്ളതായി വെളിപ്പെടുത്തി. തലശ്ശേരി പോലീസ് സ്റ്റേഷനിലെ 420 r/w 34 IPC വകുപ്പ് പ്രകാരമുള്ള ക്രൈം നമ്പർ 1647/2012 കേസിലെ പ്രതിയായ ലക്ഷ്മിനായർ എന്ന സരിതാ നായരുടെ രഹസ്യവിവരങ്ങൾ കിട്ടാനുള്ള 1.06.2013–ലെ സൂപ്രണ്ട് ഓഫ് പോലീസ് കണ്ണൂരിന്റെ കത്താണിത്. തലശ്ശേരി പോലീസ് സ്റ്റേഷനിലെ എസ്.എച്ച്.ഒ ജോൺ ലൂക്കോസ്, സി.പി.ഒ രാജീവൻ, സി.പി.ഒ 4311 അജയകുമാർ, സി.പി.ഒ 5109 നിജേഷ്.പി.പി, സി.പി.ഒ സുനിൽ കുമാർ, WCPO 5077 ഷീജ എന്നിവരെ തലശേരിയിലെ ഷെമീറിന്റെ ഉടമസ്ഥതയുള്ള ടൊയോട്ട ഇന്നോവയിൽ തിരുവനന്തപുരത്തേയ്ക്ക് അയച്ചു. അവർ 2.06.2013, 7 എ.എം നോട് അടുത്ത തിരുവനന്തപുരത്ത് എത്തി. അവർ അമ്പലമുക്കിലുള്ള സംശയാസ്പദമായ ഫ്ളാറ്റിലേക്ക് നീങ്ങുകയും അവിടെ താമസിക്കുന്ന ആൾ സരിത എസ്.നായർ അല്ലെന്ന് ഉറപ്പ് വരുത്തുകയും ചെയ്തു. അവർക്ക് ജില്ലാ പോലീസ് മേധാവിയുടെ അനുവാദമില്ലാതെ പോകാൻ കഴിയില്ല.

ക്രൈം റെക്കോർഡ് ബ്യൂറോയുമായി ബന്ധപ്പെടുത്തിയിട്ടുള്ള സൈബർ ക്രൈമിലെ സി.ഡി ആഭ്യന്തര മന്ത്രിക്ക് വരുമോയെന്ന് അദ്ദേഹത്തോട് ചോദിച്ചു. സി.ഡി. റിക്കോർഡ് ചെയ്യുന്നതെവിടെയെന്ന് നിങ്ങൾക്കറിയാം. സി.ഡി.ആർ–ന്റെ പ്രിന്റൗണ്ട് മാത്രമേ ഇന്റലിജൻസിൽ വരുകയുള്ളൂ.

28.04.2013–ൽ ശാലു മേനോന്റെ വീടിന്റെ പാലു കാച്ചൽ ചടങ്ങിനായി പോയി. 23–ാം തീയതി 19 സെക്കന്റിന്റെ ഒരു ഫോൺ കോൾ ഉണ്ടായിരുന്നു.

164 മൊഴിയെ സംബന്ധിച്ച്, മൊഴി നൽകിയ ആൾ അത് സ്വകാര്യ ചാനലുകൾക്ക് നൽകി. ചർച്ച ആവശ്യപ്പെട്ട് അടിയന്തിരപ്രമേയം വന്നു. ഇത് തുടർച്ചയായുള്ള ഗൂഢാലോചനയായതിനാൽ ഇതനുവദിക്കാൻ കഴിയില്ല. ജനാധിപത്യ കേരളം ഇതിന മുമ്പിൽ തലകുനിക്കില്ല. 2010 ഡിസംബർ 2014 ലാണ് ടീം സോളാർ കമ്പനി രജിസ്റ്റർ ചെയ്തത്. 3.01.2011–ലാണ് നിങ്ങൾ ടീം സോളാർ കമ്പനിയ്ക്ക് രജിസ്ട്രേഷൻ നൽകിയത്. ആ സമയത്ത് അവർ ക്രിമിനൽ കേസിലെ പ്രതികളായിരുന്നു. രജിസ്ട്രേഷൻ നൽകിയത് എൽ.ഡി.എഫ് സർക്കാരാണ്. മുഖ്യമന്ത്രി ഉത്തരം പറയും.

മുഖ്യമന്ത്രി ''സോളാർ കേസിന്റെ അട്ടിമറി'' എന്ന തലക്കെട്ടിൽ മറുപടി നൽകി. ശ്രീധരൻ നായരുടെ 164 മൊഴിയുടെ അടിസ്ഥാനത്തിൽ അദ്ദേഹത്തേയും ഒരു പ്രതിയാക്കാൻ ശ്രീ.കോടിയേരി ബാലകൃഷ്ണൻ ആവശ്യപ്പെട്ടുവെന്നും അദ്ദേഹം പറഞ്ഞു, കേസുകളുടെ അന്വേഷണം മുഖ്യമന്ത്രിയെന്ന നിലയിൽ അദ്ദേഹത്തിന്റെ പക്കലായതിനാൽ അദ്ദേഹത്തിന്റെ രക്ഷപ്പെടലിന വഴിയൊരുക്കുകയും ചെയ്യുമെന്നതിനാ അദ്ദേഹം പറഞ്ഞു. ഇൻഡ്യൻ പൗരന്റെ സംരക്ഷണം മാത്രമാണ് തന്റെ ആഗ്രഹമെന്ന് അദ്ദേഹം പറഞ്ഞു. അദ്ദേഹത്തിന വേറെ ആഗ്രഹങ്ങളോ എന്തെങ്കിലും അവകാശവാദങ്ങളോ ഇല്ല.

ഈ കേസ് ശരിയായ ദിശയിൽ നീങ്ങുമെന്ന് സഭയ്ക്ക് ഉറപ്പ് കൊടുത്തിരുന്നതായി അദ്ദേഹം പറഞ്ഞു. ഉദാഹരണം ശ്രീധരൻ നായരുടെ 164 മൊഴി പോലീസ് ലഭ്യമാക്കിയിട്ടുണ്ട്. സത്യം ആർക്കും മറച്ചുവെയ്ക്കാൻ കഴിയില്ല. ശ്രീധരൻ നായരുമായി ബന്ധപ്പെട്ട് 5 സന്ദർഭങ്ങളുണ്ട്.

അതായത്

1) കോടതി മുമ്പാകെ അദ്ദേഹം ഫയൽ ചെയ്ത അന്യായം. 2) പോലീസിന മുമ്പാകെ നൽകിയ മൊഴി 3) മുഖ്യമന്ത്രിയുടെ പേര് അതിന ശേഷം ചേർത്തു. അത് താൻ നൽകിയതല്ലെന്നുള്ള അദ്ദേഹത്തിന്റെ മൊഴി. ഇപ്പോൾ അദ്ദേഹം ആ മൊഴി തിരുത്തിയിട്ടുണ്ട്. അദ്ദേഹം അതിന എതിരായി പറഞ്ഞു. ഇത് എല്ലാ മാധ്യമ ഓഫീസുകളിലും ലഭ്യമാണ്. 4) അഡ്വക്കേറ്റിന്റെ നിർദ്ദേശപ്രകാരമാണ് അത് ചെയ്തതെന്ന് അഡ്വക്കേറ്റ് ക്ലാർക്ക് പറഞ്ഞു. പോലീസിനോടുള്ള മൊഴി. 164 വകുപ്പ് പ്രകാരമുള്ള മൊഴി കോടതി മുമ്പാകെയാണ്. അതിനെ കുറിച്ച് ആർക്കും അറിയില്ല. ഈ 5 സന്ദർഭങ്ങളും പരിശോധിക്കട്ടെ. ഒരു തീരുമാനം എടുക്കട്ടെ. ആ ഒരു സംരക്ഷണം മാത്രമെ അദ്ദേഹത്തിന ആവശ്യമുള്ളൂ.

നിയമസഭാചർച്ചയിൽ പങ്കെടുക്കുന്ന അവസരത്തിൽ താഴെ പറയുന്ന മൂന്ന് കാര്യങ്ങൾ വിശദീകരിച്ചു.

1. സംസ്ഥാന സർക്കാരിന ഇക്കാര്യത്തിൽ ഒരു നഷ്ടവും സംഭവിച്ചിട്ടില്ല. അത് മാത്രമല്ല സർക്കാരോ അതിന്റെ ഏജൻസികളോ യാതൊരുവിധ ആനുകൂല്യങ്ങളും ഈ തട്ടിപ്പുകാർക്ക് നൽകിയിട്ടില്ല.

2. സോളാർ ക്രൈം കേസിൽ ഉൾപ്പെട്ട എല്ലാവരേയും ശിക്ഷിക്കാനുള്ള നടപടികൾ കൈക്കൊള്ളാവുന്നതാണ്.

3. ഇതുമായി ബന്ധപ്പെട്ട് ഉയർന്നിട്ടുള്ള എല്ലാ ആരോപണങ്ങളും പരിശോധിക്കുകയും നടപടിയെടുക്കുകയും ചെയ്യും.

ഇതിൽ സംതൃപ്തരാകാത്ത പ്രതിപക്ഷം യാതൊരു അടിസ്ഥാനവും തെളിവുമില്ലാതെ അനവധി ആരോപണങ്ങൾ ഉന്നയിക്കുകയും ജുഡീഷ്യൽ എൻക്വയറി വേണമെന്നാവശ്യപ്പെടുകയും ചെയ്തതിന്റെ അടിസ്ഥാനത്തിൽ ഈ കമ്മീഷനെ നിയമിക്കുകയും ചെയ്തു. എന്നാൽ കമ്മീഷനുമായി സഹകരിക്കുകയോ ഒരു കക്ഷിയായി ചേരുകയോ ചെയ്തില്ലെന്ന നിർഭാഗ്യകരമായ നിലപാടാണ് പ്രതിപക്ഷം സ്വീകരിച്ചത്.

കമ്മീഷന്റെ അന്വേഷണത്തിന സഹായകമായ തെളിവുകൾ ഹാജരാക്കുന്നതിന പകരം അതേ ആരോപണങ്ങൾ രാഷ്ട്രീയ പ്രേരിതമായി കമ്മീഷന്റെ മുമ്പിൽ അവതരിപ്പിക്കുകയാണ് പിന്നീട് ചെയ്തത്. കമ്മീഷൻ സ്വീകരിച്ച നടപടികളെ സംബന്ധിച്ച് അദ്ദേഹം ഇങ്ങനെ പറഞ്ഞു:- ഒരു കോൺഗ്രസ് അനുഭാവിയെന്ന നിലയിലും ക്രഷർ യൂണിറ്റ് അസോസിയേഷൻ ലീഡർ എന്ന നിലയിലും ശ്രീ.മല്ലേലിൽ ശ്രീധരൻ നായരെ അറിയാം. 2012 മധ്യത്തോടടുത്ത് ഒരു ദിവസം ശ്രീധരൻ നായർ എന്റെ ഓഫീസിൽ വരുകയും ക്രഷർ യൂണിറ്റ് ഉടമകളുടെ ഒരു നിവേദനം നൽകുകയും ചെയ്തു. എന്നാൽ സരിതാ എസ് നായരോടൊപ്പം സോളാർ പദ്ധതിയെയും ബന്ധപ്പെട്ട കാര്യങ്ങളെ കുറിച്ചും സംസാരിച്ചുവെന്നകാര്യം ശരിയല്ല. സോളാർ തട്ടിപ്പിനെ കുറിച്ചുള്ള ആരോപണങ്ങൾ വെളിയിൽ വന്നപ്പോഴാണ് ബിജു രാധാകൃഷ്ണനേയും സരിതാനായരുടേയും സോളാർ കമ്പനിയെ കുറിച്ചും അവരുടെ ഇടപാടുകാരെ കബളിപ്പിച്ചതിനെ കുറിച്ചും മനസിലാക്കുന്നത്. അതിന മുമ്പ് ഔദ്യോഗിക റിപ്പോർട്ടോ ഇന്റലിജൻസ് റിപ്പോർട്ടോ അവരെ കുറിച്ച് ലഭിച്ചിട്ടില്ല. 2012-ൽ ഒരു ദിവസം ബിജു രാധാകൃഷ്ണൻ, ഡോ.ആർ.ബി നായർ എന്ന പേരിൽ ഗവൺമെന്റ് ഗസ്റ്റ് ഹൗസിൽ അദ്ദേഹത്തെ സന്ദർശിച്ചിട്ടുണ്ട്. വയനാട് എം.പി. ശ്രീ.എം.ഐ. ഷാനവാസ് ആണ് ആ കൂടിക്കാഴ്ച ഉറപ്പിച്ചത്. വേറൊരാളുമായാണ് ബിജുരാധാകൃഷ്ണൻ എത്തിയതും തന്റെ കുടുംബത്തെ കുറിച്ച്

ചില പരാതികൾ ഉന്നയിക്കുകയും ചെയ്തത്. വേറൊരു കാര്യവും അദ്ദേഹത്തോട് സംസാരിച്ചില്ല. തന്റെ ശ്രദ്ധയിൽ വരുന്ന വ്യക്തിയുടെ സ്വകാര്യ കുടുംബകാര്യങ്ങൾ വെളിപ്പെടുത്താൻ പാടില്ലെന്ന കാഴ്ചപ്പാടാണ് എപ്പോഴും തനിക്കുള്ളതെന്നും ആയതിനാൽ അത് നിയമസഭയിലും വെളിപ്പെടു ത്തിയില്ല. ന്യൂഡൽഹിയിൽ എൻ.ഡി.എ യോഗം നടന്ന ദിവസം വിജ്ഞാൻഭവന വെളിയിൽ വച്ച് സരിത എസ്.നായർ മുഖ്യമന്ത്രിയെ കണ്ടിരുന്നുവെന്ന് ഒരു ആരോപണം ഉയർന്നിരുന്നു. ആരോ പണം അടിസ്ഥാന രഹിതമായതിനാൽ അദ്ദേഹം അത് നിയമസഭയിൽ നിഷേധിച്ചിരുന്നു. എൻ. ഡി.എ യോഗത്തിന്റെ തീയതി ഡിസംബർ 27 ന പകരം ഡിസംബർ 29 എന്ന് തെറ്റായി അദ്ദേഹം പറഞ്ഞിരുന്നു. പ്രതിപക്ഷം ഇതിനെ ഒരു ഗുരുതരമായ കാര്യമായെടുത്തു. പ്രതി തന്റെ ഇടപാടു കാരെ കാണിച്ച മുഖ്യമന്ത്രിയുടെ ലെറ്റർ ഹെഡിലുള്ള ശുപാർശ കത്ത് തന്റെ ഇടപാടുകാരെ സ്വാധീനിക്കാൻ പ്രതി വ്യാജമായി ഉണ്ടാക്കിയതാണെന്ന് അന്വേഷണത്തിൽ കണ്ടെത്തിയിട്ടുണ്ട്. ഈ കമ്മീഷന്റെ മുമ്പാകെയുള്ള CW4, CW7, CW 41, CW 64, CW 65, CW 71, CW 79, CW 80, CW 105 എന്നിവരുടെ മൊഴികളും ആരോപണങ്ങളും, അസത്യവും, അടിസ്ഥാനരഹിതവും, തെറ്റായ ഉദ്ദേശത്തോടുകൂടിയതുമാണ്. ഈ ആരോപണങ്ങളെല്ലാം തന്നെ അദ്ദേഹം തെറ്റാണെന്ന് പറഞ്ഞു നിഷേധിച്ചിരിക്കുന്നു. സോളാർ തട്ടിപ്പുമായി ബന്ധപ്പെട്ട് നിയമപരമല്ലാതെ പ്രവർത്തിച്ച എല്ലാവർക്കുമെതിരെ കടുത്ത നടപടികൾ എപ്പോഴും ഈ സർക്കാർ സ്വീകരിച്ചിട്ടുണ്ട്. നിയമസഭ യിൽ ആരോപണം ഉയർന്നപ്പോൾ തന്നെ ഒരു ഇടക്കാല റിപ്പോർട്ട് 13.06.2013-ൽ ഇന്റലിജൻസ് എ. ഡി.ജി.പിയിൽ നിന്നും ലഭ്യമാക്കുകയും ടെന്നി ജോപ്പനേയും സലിം രാജിനേയും പേഴ്സണൽ സ്റ്റാഫിൽ നിന്നും സെക്യൂരിറ്റിയിൽ നിന്നും ഉടൻ നീക്കം ചെയ്യുകയും ചെയ്തു. അതിന ശേഷം സോളാർ കേസുകൾ അന്വേഷിക്കാനായി എ.ഡി.ജി.പി (SZ) ന്റെ കീഴിൽ ഒരു എസ്.ഐ.ടി രൂപീക രിക്കപ്പെട്ടു. എ.ഡി.ജി.പി (SZ) ന്റെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ സംസ്ഥാന പോലീസ് മേധാവി സലിംരാജിനെ സസ്പെൻഡ് ചെയ്യുകയും അഡീഷണൽ പി.എ ജിക്കുമോൻ ജേക്കബിനെ തന്റെ ഓഫീസിൽ നിന്നും നീക്കുകയും ചെയ്തു. കോന്നി പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 656/13-ൽ എസ്.ഐ.ടി നടത്തിയ സ്വതന്ത്രമായ അന്വേഷണം ഒന്നുകൊണ്ട് മാത്രമാണ് ടെന്നി ജോപ്പനെ അറസ്റ്റ് ചെയ്ത് നിയമ നടപടികൾ സ്വീകരിക്കാൻ കഴിഞ്ഞത്. പേഴ്സണൽ സ്റ്റാഫിൽ താനുമായി ദീർഘകാലത്തെ ബന്ധമുള്ളതും സോളാർ തട്ടിപ്പ് സംഘവുമായി ബന്ധമുള്ളവരുമായവർക്കെ തിരെ കർശന നടപടികൾ സ്വീകരിക്കുമെന്ന് അദ്ദേഹം നിയമസഭയ്ക്ക് ഉറപ്പ് കൊടുത്തതിന്റെ അടി സ്ഥാനത്തിൽ മാത്രമാണ് മതിയായ ശ്രദ്ധയില്ലാതെയും നിയമപരമല്ലാതെയും പ്രവർത്തിച്ചവർക്കെ തിരെ ഉചിതമായ നടപടികൾ സ്വീകരിച്ചത്. നിർഭാഗ്യവശാൽ പ്രതികൾ വ്യാവസായിക പശ്ചാത്ത ലമുള്ള ഉന്നത വിദ്യാഭ്യാസമുള്ളവരുടെയും ഇൻഡ്യൻ പ്രസിഡന്റിന്റെയും ഇപ്പോഴത്തെ ഇൻഡ്യൻ പ്രധാനമന്ത്രിയുടേയും, കേന്ദ്ര- സംസ്ഥാന മന്ത്രിമാരുടേയും പേരുകൾ അവരുടെ ഇടപാടുകാരെ വഞ്ചിക്കാനായി ദുരുപയോഗം ചെയ്തിരുന്നു. അദ്ദേഹത്തിന്റെ ഓഫീസിലെ ചിലർ ഇതിൽ ഉൾപ്പെ ട്ടിരുന്നു. ഇതിനെ അടിസ്ഥാനമാക്കിയുള്ള പ്രതിപക്ഷത്തിന്റെ സമീപനം അദ്ദേഹത്തെ മൂല്യങ്ങളി ല്ലാതെ രാഷ്ട്രീയമായി അക്രമിക്കുക എന്നതായിരുന്നു. ഈ സമീപനം നല്ലതല്ല. 2005 മുതലെ ബിജുരാധാകൃഷ്ണനും സരിത.എസ്നായർക്കുമെതിരെ വഞ്ചനാകേസുകൾ ഉണ്ടായിരുന്നെങ്കിലും ശക്തമായി അന്വേഷിക്കുകയും റിപ്പോർട്ട് സമർപ്പിക്കുകയും ചെയ്തത് എസ്.എ.ടി അന്വേഷിച്ച ആറന്മുള പോലീസ് ക്രൈം നമ്പർ 817/2013 ൽ ആണ്. അത് മാത്രമല്ല ബിജു രാധാകൃഷ്ണന്റെ ഭാര്യയെ കൊലപ്പെടുത്തിയ കേസിൽ ഇടതുപക്ഷ സർക്കാർ ബിജു രാധാകൃഷ്ണനെ സഹായി ക്കുന്ന നിലപാടാണ് കൈക്കൊണ്ടത് (കൊട്ടാരക്കര പിഎസ് ക്രൈം നമ്പർ 153/2006) ഈ സർക്കാ രിന്റെ കാലത്താണ് ബിജു രാധാകൃഷ്ണനെ കോയമ്പത്തൂരിൽ നിന്നും 17.06.2013-ൽ അറസ്റ്റ് ചെയ്യു ന്നത്. 302 ഐ.പി.സി പ്രകാരം ചാർജ്ജ് ചെയ്യുകയും ശിക്ഷിക്കപ്പെടുകയും ചെയ്തത്. സർക്കാരിന എന്തെങ്കിലും ധനനഷ്ടം സർക്കാരിന്റെ ഭാഗത്തുനിന്നോ അദ്ദേഹത്തിന്റെ ഭാഗത്ത് നിന്നോ ഉണ്ടാ

യിട്ടുണ്ടോ എന്നും, സോളാർ ബിസിനസ് നടത്താനോ ക്രിമിനൽ നടപടികളിൽ നിന്നും ഒഴിവാക്കാനോ സഹായങ്ങൾ നൽകിയിട്ടുണ്ടോ എന്നതിന തെളിവുകൾ ഹാജരാക്കാൻ പ്രതിപക്ഷത്തിന കഴിഞ്ഞിട്ടില്ല. ഈ ഘട്ടത്തിൽ ശക്തമായ നിയമനടപടികൾ സ്വീകരിച്ചതിനാൽ സോളാർ തട്ടിപ്പ് കേസിലെ പ്രതികളുടെ സഹായത്തോടെ സാഹചര്യത്തെ ചൂഷണം ചെയ്തു. പ്രതിപക്ഷം രാഷ്ട്രീയ പ്രേരിതമായി കമ്മീഷനെ ദുരുപയോഗം ചെയ്തു. അദ്ദേഹത്തിന്റെ കഴിഞ്ഞ 50 വർഷത്തെ രാഷ്ട്രീയ ജീവിതത്തെ കളങ്കപ്പെടുത്താൻ ശ്രമിക്കുന്നു. ഇതാണ് മുഖ്യമന്ത്രിയുടെ 2.03.2017-ൽ സമർപ്പിച്ച വാദപ്രതിവാദക്കുറിപ്പിലെ രത്ന ചുരുക്കം.

ഈ സന്ദർഭത്തിൽ താഴെ പറയുന്ന സാഹചര്യങ്ങളും പ്രസക്തമാണ്.

കമ്മീഷന്റെ പരിണനയിലുള്ള സോളാർ തട്ടിപ്പ്, ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് പ്രൈവറ്റ് ലിമിറ്റഡ് രൂപീകരിച്ച 3.01.2011-ന ശേഷമുള്ള കാലയളവുമായി ബന്ധപ്പെട്ടിരിക്കുന്നു. രജിസ്ട്രാർ ഓഫ് കമ്പനീസ് എന്നത് കേന്ദ്രസർക്കാരിന്റെ കീഴിലുള്ള കേന്ദ്രസർക്കാർ ഓഫീസറാണ്. അല്ലാതെ തെറ്റിദ്ധരിക്കപ്പെട്ടപോലെ സംസ്ഥാന സർക്കാരിന്റെ കീഴിലുള്ളതല്ല. സരിത.എസ്.നായരുടെ ടീം സോളാർ കമ്പനിയുടെ സോളാർ ബിസിനസ് മുഖ്യമന്ത്രിയുടെ ഓഫീസിൽ നിന്നാണ് പ്രവർത്തിക്കുന്നതെന്നാണ് ആരോപണം. തീർച്ചയായും ആദ്യഘട്ടത്തിൽ ഈ ആരോപണം സരിത എസ്.നാരുടെ മുഖ്യമന്ത്രിയുടെ പേഴ്സണൽ, സെക്യൂരിറ്റി സ്റ്റാഫുമായുള്ള ഫോൺ ബന്ധത്തെ അടിസ്ഥാനമാക്കിയായിരുന്നു. സരിത.എസ്.നായരുടെ ടീം സോളാർ കമ്പനിയുടെ പ്രചാരണ ആഘോഷങ്ങൾ ഒരു മന്ത്രി ഉത്ഘാടനം ചെയ്യുകയും പ്രമുഖ വ്യക്തികളും, പ്രദേശത്തെ എം.എൽ.എ, കൊച്ചി മേയർ, സിനിമാ നടൻ മമ്മൂട്ടി, നടി കവിയൂർ പൊന്നമ്മ, പരിസ്ഥിതി വിദഗ്ദ്ധൻ ഡോ.സീതാരാമൻ തുടങ്ങിയവർ പങ്കെടുക്കുകയും ചെയ്തു. ഇതിന്റെ തുടർച്ചയായി ടീം സോളാറിന്റെ എനർജി മാർട്ടുകൾ വിവിധ ജില്ലകളിൽ മന്ത്രിമാരും എം.പിമാരും ഉത്ഘാടനം ചെയ്തു. കേരളത്തിലെ 14 ജില്ലകളിലെ ഓരോ ഹരിജൻ കോളനിയിലും സോളാർ ഇൻസ്റ്റലേഷൻ അവരുടെ ചിലവിൽ സ്ഥാപിക്കാനുള്ള പദ്ധതി തയ്യാറാക്കുകയും സരിത.എസ്.നായർ മുഖ്യമന്ത്രിക്ക് സമർപ്പിക്കുകയും ഈ പദ്ധതിയുടെ സംസ്ഥാനതല ചടങ്ങ് കടുതുരുത്തി നിയമസഭാ മണ്ഡലത്തിലെ കറുപ്പംതറയിൽ പ്ലാനിംഗ് മിനിസ്റ്റർ ശ്രീ.കെ.സി.ജോസഫ് ഉത്ഘാടനം ചെയ്യുകയും ചെയ്തു. ആ നിയോജകമണ്ഡലത്തിലെ എം.എൽ.എ ശ്രീ.മോൻസ് ജോസഫ് ചടങ്ങിൽ അധ്യക്ഷത വഹിക്കുകയും ചെയ്തു. യഥാർത്ഥത്തിൽ സരിത എസ്.നായർ പറയുന്നതനുസരിച്ച് അവർ മുഖ്യമന്ത്രിയോട് ചടങ്ങ് ഉത്ഘാടനം ചെയ്യാൻ അപേക്ഷിച്ചിരുന്നെന്നും അദ്ദേഹത്തിന്റെ അസാന്നിധ്യത്തിൽ ആണ് ശ്രീ.കെ.സി.ജോസഫ് ചടങ്ങ് ഉത്ഘാടനം ചെയ്തത്. ടീം സോളാറിന്റെ ചടങ്ങുകളുടെ ഉദ്ഘാടനത്തിന മന്ത്രിമാരെ തരപ്പെടുത്തിയത് ശ്രീ.ജോപ്പനാണെന്ന് എസ്.ഐ.ടിയിലെ അന്വേഷണ ഉദ്യോഗസ്ഥന്മാർ കണ്ടെത്തിയിരുന്നു. വാസ്തവത്തിൽ ടീം സോളാറിന്റെ ചടങ്ങുകൾ ഉദ്ഘാടനം ചെയ്ത മന്ത്രിമാർക്ക് ജോപ്പൻ വഴി ഒരേ കണക്കിലുള്ള തുക നൽകിയതായി ബിജു രാധാകൃഷ്ണൻ ആരോപിച്ചിരുന്നു. ജോപ്പന സ്വന്തമായി മന്ത്രിമാരെ അവരുടെ ചടങ്ങിനായി തരപ്പെടുത്താൻ കഴിയില്ലെന്ന് മുഖ്യമന്ത്രിയുടെ പൊളിറ്റിക്കൽ സെക്രട്ടറി ശ്രീ.വാസുദേവ ശർമ്മ മൊഴി നൽകിയിട്ടുണ്ട്.

ഈ സാഹചര്യങ്ങൾ എല്ലാം കൂടി സരിതയുമായും ബിജുവുമായും ടീം സോളാർ കമ്പനിയുമായും ഇടപാട് നടത്തിയവരെക്കുറിച്ച് ഒരു ധാരണ ഉണ്ടാക്കിയിട്ടുണ്ട്. വൈദ്യുതി ചാർജ്ജ് വർദ്ധിപ്പിച്ച സാഹചര്യത്തിൽ ഗാർഹിക ആവശ്യത്തിനും വ്യവസായികാവശ്യത്തിനും സോളാർ പാനലുകൾ, സോളാർ പ്ലാന്റ്, വിൻഡ് മില്ലുകൾ സ്ഥാപിക്കുന്നതിന കേന്ദ്ര-സംസ്ഥാന സർക്കാരുകളുടെ സഹായം ലഭിക്കുമെന്ന വലിയ പ്രതീക്ഷ വച്ചുപുലർത്തിയ സാധാരണക്കാരെ വിടാം, കോഴിക്കോട്

നിന്നുള്ള കെ.പി.സി.സി സെക്രട്ടറി ശ്രീ.സുബ്രഹ്മണ്യം, സരിത.എസ്.നായരുമായുള്ള ചർച്ചയ്ക്ക് ശേഷം ഭാര്യാ സഹോദരനുമായി അവരുടെ കമ്പനിയുടെ ഡീലർ ഷിപ്പിനായി എം.ഒ.യു ഉണ്ടാക്കുകയും 9 ലക്ഷം നൽകുകയും ചെയ്തു.

ഉന്നതങ്ങളിലുള്ളവരുടെ മേൽ സരിതാ.എസ്.നായരുടെ സ്വാധീനം മനസിലാക്കാൻ ഇതിൽ കൂടുതൽ എന്ത് വേണം. ശ്രീ. സുബ്രഹ്മണ്യനെ CW 168 ആയി 11.08.2016-ൽ (DW വാല്യം XVIII pp 1-37) വിസ്തരിച്ചു. ടീം സോളാർ കമ്പനിയുടെ ഡീലർഷിപ്പിനായി അദ്ദേഹത്തിന്റെ ഭാര്യയുടെ സഹോദരൻ ശ്രീ.എം.യു ഷാജിത്ത് കുമാറുമായി 5.03.2013-ൽ ഉണ്ടാക്കിയ എം.ഒ.യു ഹാജരാക്കി. ശ്രീ.സുബ്രഹ്മണ്യം ഈ പ്രമാണത്തിലെ സാക്ഷിയാണ്. Mou Ext X 679 ആയും ക്യാഷ് രസീത് Ext X 680 ആയും അടയാളപ്പെടുത്തി. തുക പണമായി നൽകിയെന്ന് ശ്രീ.സുബ്രഹ്മണ്യം മൊഴി നൽകി. അദ്ദേഹത്തിന്റെ മൊബൈൽ ഫോൺ 9847474747-ഉം സരിതയുടെ മൊബൈൽ ഫോണുകൾ 8606161700 ഉം 9446735555 ലേയ്ക്ക് ടെലഫോൺ വിളികൾ, 6.04.2012നും 15.05.2013 നും ഇടയ്ക്കുള്ള വിളികൾ, 11.11.12 നും 3.06.2013 നും ഇടയ്ക്കുള്ള വിളികളുടെ ആകെ തുക 347+1078= 1425 ആണ്. സി.ഡി.ആർ വിശദാംശങ്ങൾ Ext 681 ഉം 682 ഉം ആയി അടയാളപ്പെടുത്തി. ഇതിൽ 1.06.2013 നും 3.06.2013 നും ഇടയ്ക്ക് വിളികൾ കൂടാതെ എസ്.എം.എസ് സന്ദേശങ്ങളും ഉണ്ട്.

സരിത.എസ്.നായർ 27.01.16 മുതൽ പറഞ്ഞതുപോലെ വളരെയധികം വെളിപ്പെടുത്തലുകൾ നടത്തി. 2 കോടി 10 ലക്ഷം രൂപ ഉമ്മൻചാണ്ടിക്ക് അദ്ദേഹത്തിന്റെ ഡൽഹിയിലെ സഹായിയായ ശ്രീ. തോമസ് കുരുവിള വഴി നൽകിയിട്ടുണ്ടെന്ന് അവർ പറഞ്ഞു. ശ്രീധരൻ നായരിൽ നിന്നും ലഭിച്ച 40 ലക്ഷം രൂപയിൽ നിന്നും 32 ലക്ഷം രൂപ മുഖ്യമന്ത്രിയ്ക്ക് നൽകാനായി ഉപയോഗിച്ചു. തങ്ങളുടെ ഇടപാടുകാരിൽ നിന്നും സോളാർ മെഗാ പ്രോജക്ട് സ്ഥാപിക്കുന്നതിനായി സമാഹരിച്ച തുകയാണ് നൽകിയതെന്ന് അവർ പറഞ്ഞു. സോളാർ പോളിസി ഓഫ് കേരള ഉത്തരവാകുകയാണെങ്കിൽ ഈ ഉത്തരവിൽ നിന്നും ലഭിക്കുന്ന വിവിധ ആനുകൂല്യങ്ങൾ വഴി വലിയ പദ്ധതികൾ സ്ഥാപിക്കാമെന്നും അതുവഴി വലിയ ലാഭം ഉണ്ടാക്കാമെന്ന പ്രതീക്ഷയിലാണ് തുക നൽകിയത്. 40 ലക്ഷം രൂപ - 25 ലക്ഷം രൂപ ശ്രീ.ആര്യാടൻ മുഹമ്മദിന അദ്ദേഹത്തിന്റെ ഔദ്യോഗിക വസതിയായ മൻമോഹൻ ബംഗ്ലാവിൽ വെച്ചും 15 ലക്ഷം രൂപ അദ്ദേഹത്തിന്റെ പി.എസ്.ആയ ശ്രീ.കേശവന സുമംഗലി ആഡിറ്റോറിയത്തിന്റെ പരിസരത്ത് ശ്രീ. ആര്യാടൻ മുഹമ്മദ് ഉദ്ഘാടനം ചെയ്ത ചടങ്ങിൽ വെച്ചും നൽകി.

കമ്മീഷൻ തീർപ്പാക്കിയ ആരോപണങ്ങൾ മുഖ്യമന്ത്രിയ്ക്കും, അദ്ദേഹത്തിന്റെ ഓഫീസിനും, ക്യാബിനറ്റ് മന്ത്രിമാർക്കും, ചില കേന്ദ്രമന്ത്രിമാർക്കും, എം.എൽ.എമാർക്കും, എം.പിമാർക്കും, ഉയർന്ന ഉദ്യോസ്ഥന്മാർക്കും, ഇവരിൽ ചിലരുടെ പേഴ്സണൽ സ്റ്റാഫിനും എതിരെയുള്ളവയാണ്.

പെരുമ്പാവൂർ ഡി.വൈ.എസ്.പിയുടെ കസ്റ്റഡിയിലായിരുന്നപ്പോൾ 19.07.2013-ൽ സരിത എഴുതിയതും 20.07.2013-ൽ കസ്റ്റഡി കഴിഞ്ഞ് ഹാജരാക്കിയപ്പോൾ ജയിൽ വാർഡന്മാർ കണ്ടെടുത്തതും 24.07.2013-ൽ അഡ്വക്കേറ്റ് ഫെന്നി ബാലകൃഷ്ണന ജയിൽ സൂപ്രണ്ട് കൈമാറിയതുമായ കത്തിലെ ഉള്ളടക്കം കമ്മീഷനെ 23.06.2016-ലെ വിശദമായ ഉത്തരവിൽ നിരീക്ഷിച്ചതുപോലെ വളരെ പേർക്ക് അറിയാവുന്നതാണ്.

സരിത എസ്.നായർ 20.07.2013-ൽ എ.സി.ജെ.എം (ഇ.ഒ) എറണാകുളം കോടതിയിൽ അവരുടെ മനസിലുള്ളത് രഹസ്യമായി വെളിപ്പെടുത്തിയിട്ടുണ്ടായിരുന്നു. അവർ ലൈംഗികമായി പീഡിക്കപ്പെടുകയും ബലാൽസംഗം ചെയ്യപ്പെടുകയും ചെയ്തതായി അവർ പറഞ്ഞു. എങ്കിലും സരിതയുടെ അഭിപ്രായത്തിൽ ആ കാര്യങ്ങളിൽ പലതും തന്നെ കോടതി രേഖപ്പെടുത്തിയി

ല്ലെന്നും അവർ പറഞ്ഞിട്ടുണ്ട്. അതിന പകരം അക്കാര്യം ഒരു പരാതിയായി എഴുതി നൽകാൻ അവരോട് നിർദ്ദേശിച്ചു.

കത്തിൽ പേര് പറഞ്ഞിട്ടുള്ള ആളുകളെ ബ്ലാക് മെയിൽ ചെയ്യാനുള്ള ഒരു പ്രവണത സരിത.എസ്.നായർക്കും അവരുടെ അഡ്വക്കേറ്റായ ഫെന്നി ബാലകൃഷ്ണനും ഉള്ളതായും ഫെന്നി വലിയൊരു തുക പിരിച്ചെടുത്തതായും പറയപ്പെടുന്നു.

സ്വാഭാവികമായും ഇത് കത്തിലെ ഉള്ളടക്കം പരസ്യമാക്കുന്നത് തടയാനുള്ള ഒരു ഉദ്യമമാണ്. ഇക്കാര്യം വെളിപ്പെടുകയാണെങ്കിൽ കേരളത്തിന താങ്ങാനാകില്ലെന്ന് ചില മാധ്യമ റിപ്പോർട്ടുകളുമുണ്ടായിരുന്നു.

ഈ ഒരു സാഹചര്യത്തിലാണ് രാഷ്ട്രീയനേതാക്കളുടെ ആരോപിക്കപ്പെട്ട പങ്കാളിത്തത്തിന്റെ ചിത്രം തെളിയുന്നത്.

കേരള കോൺഗ്രസ് ബി, യു.ഡി.എഫ് സർക്കാരിലെ ഒരു ഘടകകക്ഷിയായിരുന്നു. ശ്രീ.ഗണേഷ് കുമാർ എം.എൽ.എ അദ്ദേഹത്തിന്റെ അച്ഛൻ ശ്രീ.ആർ.ബാലകൃഷ്ണപിള്ള അദ്ദേഹത്തിന്റെ മരുമകനും കേരള കോൺഗ്രസ് (ബി) ജനറൽ സെക്രട്ടറിയുമായ ശ്രീ.മനോജ് കുമാർ, ശ്രീ.ഗണേഷ് കുമാറിന്റെ പി.എ ആയ ശ്രീ. മനോജ് കുമാർ എന്നിവരിൽ സരിത എസ്. നായർക്ക് വിശ്വാസമുണ്ടായിരുന്നു. കൂടാതെ അവരുടെ ഹൈക്കോടതിയിലെ അഡ്വക്കേറ്റായ ശ്രീ രാജീവിലും അവർക്ക് വിശ്വാസമുണ്ടായിരുന്നു.

കത്തിലെ ഉള്ളടക്കം പുറത്തായാൽ യു.ഡി.എഫ് സർക്കാരിന്റെ നിലനിൽപ് തന്നെ അപകടത്തിലാകുമെന്ന് ഭയപ്പെട്ടിരുന്നു. ഇത്തരം ഒരു സാഹചര്യം ഒഴിവാക്കുന്നതിനായി, പ്രസ്തുത വ്യക്തികളുടെ അഭിപ്രായത്തിൽ, സരിത എസ്.നായർ എ.സി.ജെ.എം (ഇ.ഒ) കോടതി മുമ്പാകെ ഫയൽ ചെയ്യാൻ നിർദ്ദേശിക്കപ്പെട്ട പരാതിയിൽ കത്തിലെ ഉള്ളടക്കം വെളിവാക്കപ്പെടാതിരിക്കാനുള്ള ശ്രമങ്ങൾ നടത്തിയിട്ടുണ്ട്.

കമ്മീഷന്റെ മുമ്പാകെയുള്ള മൊഴിയിൽ വെളിപ്പെടുത്തിയ പ്രകാരം സരിതയുടെ കേസ് ഇപ്രകാരമാണ്. മുൻ എം.എൽ.എ ശ്രീ. തമ്പാനൂർ രവിയും എം.എൽ.എ ആയ ബെന്നി ബെഹനാനും (അന്ന് എം.എൽ.എ ആയിരുന്നു. ഇപ്പോൾ എക്സ്.എം.എൽ.എ) മുഖ്യമന്ത്രി ഉമ്മൻചാണ്ടിക്ക് വേണ്ടി സരിതാനായരുടെ അമ്മയെ ബന്ധപ്പെടുകയും കേരള കോൺഗ്രസ് (ബി) ഗ്രൂപ്പ് ശ്രീ ശരണ്യാ മനോജ് വഴി ഉമ്മൻചാണ്ടിക്ക് നൽകിയ തുക മടക്കി നൽകാമെന്നും അല്ലെങ്കിൽ അവരുടെ കേസുകൾ ഒത്തുതീർപ്പാക്കാൻ പണം നൽകാമെന്നും ഉറപ്പ് നൽകുകയും അട്ടക്കുളങ്ങര വനിതാ ജയിലിലായിരുന്ന സരിതാ എസ് നായരെ അവരുടെ അമ്മയെ കൊണ്ടും ശ്രീ.ഗണേഷ് കുമാറിനെ പി.എയെകൊണ്ടും അവരുടെ കത്തിലെ ഉള്ളടക്കം എ.സി.ജെഎം കോടതിയിൽ ഫയൽ ചെയ്യുന്ന പരാതിയിൽ ഉൾപ്പെടുത്തരുതെന്നും പ്രേരിപ്പിച്ചു. ശ്രീ.ഗണേഷ് കുമാറിന്റെ പി.എ ആയ ശ്രീ. പ്രദീപ് കുമാറാണ് സരിതയുടെ അമ്മയോടൊപ്പം ജയിലിൽ പോയതും പണവും മറ്റും അവർക്ക് നൽകാമെന്ന ഉറപ്പ് കൈമാറിയതും. വിശദാംശങ്ങൾ സരിത എസ്.നായരുടെ മൊഴിയിൽ ലഭ്യമാണ്. സരിത എസ്.നായരുടെ അമ്മയേയും അഡ്വക്കേറ്റിനേയും അടുത്ത ബന്ധുക്കളേയും മാത്രമേ അവരെ സന്ദർശിക്കാൻ അനുവദിക്കാവൂ എന്ന് മുൻ ജയിൽ ഡി.ജി.പി ആയ ഡോ. അലക്സാണ്ടർ ജേക്കബ് ജയിൽ സൂപ്രണ്ടിന നിർദ്ദേശം നൽകിയിരുന്നു. ഒരു ആദർശിനെ സരിത എസ്.നായരുടെ അമ്മയോടൊപ്പം അടുത്ത ബന്ധുവെന്ന നിലയിൽ അനുവദിച്ചതായി ജയിൽ രേഖകളിൽ കാണുന്നു. സരിത എസ്.നായരുടെ അമ്മയെ അനുഗമിച്ച ആൾ സരിത എസ്നായരുടെ

ബന്ധുവല്ലെന്ന് അന്വേഷണത്തിൽ മനസിലായതായി ജയിൽ ഡി.ജി.പി കമ്മീഷന്റെ മുൻപിൽ മൊഴി നൽകി.

CW 114 ആയി വിസ്തരിച്ച ശ്രീ.ഗോപകുമാർ, ഐ.ജി പ്രിസൺ ഈ ആവശ്യത്തിനായി ജയിലിൽ വരുകയും സരിത എസ്.നായരെ കാണുകയും ചെയ്തതായി ആരോപണമുണ്ട്. CW 67 ആയി വിസ്തരിച്ച ഡെപ്യൂട്ടി ജയിൽ ഓഫീസറായ ഒരു ശ്രീരാമനെ ശ്രീ. ഗോപകുമാറിന്റെ ജയിലിലെ ആ ദിവസത്തെ നീണ്ട സാന്നിധ്യത്തെ കുറിച്ച് മാധ്യമങ്ങളോട് വെളിപ്പെടുത്തിയതിന തിരുവനന്തപുരത്ത് നിന്നും കാസർഗോട്ടെ ചീമേനി ജയിലിലേക്ക് സ്ഥലം മാറ്റപ്പെട്ടു.

സരിതാ എസ്.നായർ എഴുതിയ കത്തിൽ രണ്ട് വശത്തുമായി എഴുതിയ 21 ഷീറ്റുണ്ടായിരുന്നതിനാൽ പരാതി തയ്യാറാക്കാൻ 22 ഷീറ്റ് പേപ്പർ നൽകാൻ ജയിൽ സൂപ്രണ്ടിനോട് നിർദ്ദേശിച്ചതായി ജയിൽ ഡി.ജി.പി പറഞ്ഞു. എന്നിരുന്നാലും സരിത എസ്.നായർ തയ്യാറാക്കി കോടതിയിൽ സമർപ്പിച്ച പരാതിയിൽ 4 പേജേ ഉണ്ടായിരുന്നുള്ളൂ.

സരിത എസ്.നായരുടെ മൊബൈൽ ഫോണുകളുടെ ഫോൺ വിളി വിശാദാംശങ്ങളിൽ സരിതാ എസ്.നായരും ശ്രീ.തമ്പാനൂർ രവിയും ബെന്നി ബെഹന്നാനും തമ്മിലുള്ള വിളികളുടെ അനവധി നമ്പരുകൾ കാണുന്നു. സരിത എസ്.നായരും ശ്രീ.തമ്പാനൂർ രവിയും, സരിത എസ്.നായരും ബെന്നി ബെഹന്നാനും തമ്മിലുള്ള സംഭാഷണത്തിന്റെ ശബ്ദലേഖനവും അവർ തമ്മിലുള്ള ബന്ധത്തെ സൂചിപ്പിക്കുന്നു.

സരിത എസ്.നായരും ശ്രീ.തമ്പാനൂർ രവിയും തമ്മിലുള്ള സംഭാഷണത്തിൽ നിന്നും എങ്ങനെയാണ് കമ്മീഷന മുമ്പിൽ കാര്യങ്ങൾ അവതരിപ്പിക്കേണ്ടതെന്ന് വ്യക്തമായ നിർദ്ദേശം നൽകുന്ന കാര്യം വെളിവാകുന്നു.

സരിത എസ്.നായരും ശ്രീ.ബെന്നി ബെഹന്നാനും തമ്മിലുള്ള വീഡിയോ സംഭാഷണത്തിൽ സരിത എസ്.നായർ കാര്യങ്ങൾ പറയുന്നതും അത് ക്ഷമയോടെ കേട്ട് തലയാട്ടുന്ന ശ്രീ.ബെന്നി ബെഹന്നാനെയും കാണുന്നു. ശ്രീ.തമ്പാനൂർ രവിയുടേയും ശ്രീ. ബെന്നി ബെഹനാന്റെയും മൊഴികളുടെ രത്നചുരുക്കവും അനുബന്ധമായി ചേർക്കുന്നു.

ശ്രീ.തമ്പാനൂർ രവി, സരിത എസ്.നായരുടെ അഡ്വക്കേറ്റായ ശ്രീ.ഫെന്നി ബാലകൃഷ്ണനെ നിരവധി തവണ വിളിച്ചു. സരിത എസ്.നായരുടേയും അഡ്വക്കേറ്റ് ഫെന്നി ബാലകൃഷ്ണന്റേയും ഫോൺ വിളികളുടെ സി.ഡി.ആർ-കൾ എക്സിബിറ്റ്സായി അടയാളപ്പെടുത്തി.

കൂടാതെ ശ്രീ. ഫെനിബാലകൃഷ്ണൻ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുടെ പുതിയ മൊബൈലിൽ രണ്ടുതവണ ബന്ധപ്പെട്ടതായി കാണുന്നു.

മൗണ്ട് സിയോൺ ഗ്രൂപ്പിന്റെ ചെയർമാൻ ശ്രീ. അബ്രഹാം കളമണ്ണിൽ മുഖ്യമന്ത്രിയെ സന്ദർശിച്ചു മടങ്ങി വരുമ്പോഴും ശ്രീമതി. സരിതാ എസ്.നായർ തിരുവനന്തപുരത്തേയ്ക്ക് പോകുന്ന വഴിയും എം.സി റോഡിലെ ഇളമൺ എന്ന സ്ഥലത്ത് റോഡ് സൈഡിൽ ശ്രീ.അബ്രഹാം കളിമണ്ണിൽ സരിത എസ്.നായരുടെ ഡ്രൈവറായ വേണുകുമാറിനോട് സംസാരിക്കുന്നു. സരിത എസ്.നായർ ഹാജരാക്കിയ സി.ഡിയിൽ ഇതിന്റെ വീഡിയോ-ഓഡിയോ ദൃശ്യങ്ങൾ ഉണ്ട്.

19.02.16-ൽ ശ്രീ.എബ്രാഹം കളിമണ്ണിലിനെ CW 126 ആയി വിസ്തരിക്കുകയും അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയ്ക്കെതിരെ ഇനി കൂടു

തലായി ഒന്നും പറയരുതെന്ന് സരിതാ നായരോട് അദ്ദേഹം ആവശ്യപ്പെടുന്നുവെന്ന് ശബ്ദരേഖ കാണിക്കുന്നു.

രാജേഷും മുഖ്യമന്ത്രിയും തമ്മിലും കൂടാതെ ശ്രീ.പി.എ.മാധവൻ എം.എൽ.എയുമായുള്ള സംഭാഷണത്തിന്റെ ശബ്ദരേഖയിലും പ്രതിയെ സഹായിക്കാനും പണം നൽകി സോളാർ കേസുകൾ ഒത്തു തീർക്കാനുമുള്ള ഒരു ബന്ധം വെളിവാകുന്നു.

സരിത എസ്.നായർ ഒരു സി.ഡി ഹാജരാക്കുകയും അടയാളപ്പെടുത്തുകയും ചെയ്തു. അതിൽ ശ്രീ.ഉമ്മൻചാണ്ടിയുടെ മണ്ഡലത്തിലെ അദ്ദേഹത്തിന്റെ പാർട്ടിയിലെ പ്രബല പ്രവർത്തകനും അടുത്ത ബന്ധങ്ങളുമുള്ള ശ്രീ.തോമസ് കൊണ്ടോട്ടിയും ശ്രീമതി. സരിത എസ്.നായരുമായുള്ള ശബ്ദ സംഭാഷണം അടങ്ങിയിരിക്കുന്നു. സോളാർ തട്ടിപ്പ് കാര്യങ്ങളുമായി മുഖ്യമന്ത്രിയെ ബന്ധിപ്പിക്കുന്ന നിരവധി കാര്യങ്ങൾ അദ്ദേഹത്തിന്റെ സംഭാഷണത്തിൽ വെളിവാകുന്നു.

കമ്മീഷന്റെ അഭിപ്രായത്തിൽ, താഴെ പറയുന്ന സന്ദർഭങ്ങൾ 2011 അവസാനം മുതലെങ്കിലും മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിക്ക് സരിത എസ്.നായരുടേയും ബിജു രാധാകൃഷ്ണന്റേയും ടീം സോളാർ കമ്പനിയെ കുറിച്ച് വളരെ നന്നായി അറിയാമായിരുന്നുവെന്ന് വെളിവാകുന്നു.

1. മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് സംഭാവന നൽകാനായി മുഖ്യമന്ത്രിയെ കാണാനായി ഒരു അവസരത്തിനായി സരിത എസ്.നായർ ടീം സോളാർ കമ്പനിയുടെ ജി.എം. എന്ന നിലയിൽ മുഖ്യമന്ത്രിയുടെ ക്ലാർക്കായ ശ്രീ. ടെന്നി ജോപ്പനെ ബന്ധപ്പെടുകയും ടെന്നി ജോപ്പൻ മുഖ്യമന്ത്രിയോട് സംസാരിച്ചതിന ശേഷം അടുത്ത ദിവസം രാവിലെ വരാൻ അവരോട് ആവശ്യപ്പെടുകയും ചെയ്യുന്നു.

2. മുഖ്യമന്ത്രിയുടെ പ്രൈവറ്റ് സെക്രട്ടറി ആയ ശ്രീ.പി.എസ്.ശ്രീകുമാരൻ 08.08.2011-ലെ ഒരു കൈപ്പറ്റ് കത്ത് ടീം സോളാർ കമ്പനിയുടെ സി.ഇ.ഒയ്ക്ക് നൽകുന്നു, ടീം സോളാർ കമ്പനിയുടെ സി.ഇ.ഒ, ടീം സോളാറിലെ ജീവനക്കാർ, മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ പി.എസ്-ഉം, അഡീഷണൽ പ്രൈവറ്റ് സെക്രട്ടറിയും ഫോട്ടോയ്ക്കായി പോസ് ചെയ്യുന്നു. സരിത.എസ്.നായർ ഈ ഫോട്ടോയിൽ ഉണ്ടെന്ന കാര്യം നിഷേധിച്ചതായി പറയപ്പെടുന്നു. മുഖ്യമന്ത്രിയ്ക്ക് മുമ്പിലായുള്ള ശ്രീ.പി.എസ് ശ്രീകുമാരന്റെ മൊഴിയിലാണ് ഈ പ്രസ്താവന. ഇപ്പോൾ മുഖ്യമന്ത്രിയും ഇത് സമ്മതിക്കുന്നു.

3. മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് 10.07.2012 തീയ്യതിയിലെ രണ്ട് ലക്ഷം രൂപയുടെ മറ്റൊരു ചെക്ക് മുഖ്യമന്ത്രി അദ്ദേഹത്തിന്റെ കത്തിൽ ആയത് കിട്ടിയതായും 09.07.2012 തീയ്യതിയും ഒപ്പും സഹിതം അറിയിച്ചിട്ടുണ്ട്. അത് ടീം സോളാർ കമ്പനിക്ക് നൽകിയിട്ടുണ്ട്.

4. ടീം സോളാർ കമ്പനിയുടെ സി.ഇ.ഒ ആയ ശ്രീ. ബിജു രാധാകൃഷ്ണൻ 2012 സെപ്തംബറിൽ എറണാകുളം ഗവൺമെന്റ് ഗസ്റ്റ് ഹൗസിൽ മുഖ്യമന്ത്രിയെ കാണുന്നു.

മാതൃഭൂമി ജീവനക്കാരനായ ശ്രീ.ശിവദാസൻ, ബിജു രാധാകൃഷ്ണനോടൊപ്പം ഉണ്ടായിരുന്നതായി മുഖ്യമന്ത്രി പറയുന്നു, ശിവദാസൻ കമ്മീഷന നൽകിയ മൊഴി ഇക്കാര്യങ്ങൾ വ്യക്തമാക്കുന്നു.

ശ്രീ.ഷാനവാസ് എം.പി ടീം സോളാർ കമ്പനിയിലെ ഡോ.ആർ.ബി നായർ മുഖ്യമന്ത്രിയെ കാണാൻ വരുന്നതായി ഫോൺ മുഖേന മുഖ്യമന്ത്രിയോട് പറയുകയും അവർ രണ്ടുപേരും ചേർന്ന്

മുഖ്യമന്ത്രി താമസിക്കുന്ന ഗസ്റ്റ് ഹൗസിലെ സ്യൂട്ടിൽ വെച്ച് മുഖ്യമന്ത്രിയെ കണ്ടുവെന്നും ശ്രീ.ശിവ ദാസൻ പറഞ്ഞു. ബിജുവും മുഖ്യമന്ത്രിയും തമ്മിൽ പരിചയപ്പെടുകയും അയാളുടെ പ്രശ്നത്തെ പറ്റി ഏതാണ്ട് 45 മിനുട്ട് നേരം സംസാരിക്കുകയും ചെയ്തു. ഒരു വലിയ കമ്പനിയുടെ എം.ഡി മുഖ്യമന്ത്രിയെ കാണാനായി ആഗ്രഹിക്കുന്നതായി ഷാനവാസ് എം.പി പറഞ്ഞതായി മുഖ്യമന്ത്രി പറഞ്ഞു.

ചർച്ച ചെയ്യപ്പെട്ട സാഹചര്യങ്ങളിൽ നിന്നും മുഖ്യമന്ത്രി ഉമ്മൻചാണ്ടിക്ക് ലക്ഷ്മി നായർ എന്ന പേരിലുള്ള സരിത.എസ്.നായരെ നന്നായി അറിയാമെന്ന് വെളിവാകുന്നു എന്ന കാര്യം പറ യേണ്ടതില്ല.

**സരിത.എസ്.നായരുടെ 19.07.2013-ലെ കത്ത്**

ഇതിനകം പറഞ്ഞതുപോലെ 03.06.2013-ൽ സരിത.എസ്.നായരെ തിരുവനന്തപുരം ഇടപ്പഴി ഞ്ഞിയിലെ അവരുടെ വസതിയിൽ നിന്നും പെരുമ്പാവൂർ പോലീസ്സ്റ്റേഷൻ ക്രൈം നമ്പർ 368/13-ൽ പോലീസ് അറസ്റ്റ് ചെയ്തു.

ആദ്യം അവരെ കാക്കനാട് ജയിലിൽ റിമാന്റിൽ സൂക്ഷിച്ചു. അവിടെ നിന്നും അവരെ കോടതി നിർദ്ദേശിച്ച പ്രകാരം 27.06.2013-ൽ പത്തനംതിട്ട ജില്ലാ ജയിലിലേയ്ക്ക് മാറ്റി. 02.07.2013 വരെ അവർ അവിടെയുണ്ടായിരുന്നു.

ശ്രീ. എ.ഹേമചന്ദ്രൻ എ.ഡി.ജി.പി (SZ) തലവനായി എസ്.ഐ.ടി രൂപീകരിച്ചശേഷം അദ്ദേഹ ത്തിന്റെ ഉത്തരവ് അനുസരിച്ച് ക്രൈം നമ്പർ 368/13 ന്റെ അന്വേഷണം ശ്രീ.വി.റോയി ഇൻസ്പെ ക്ടർ ഓഫ് പോലീസിൽ നിന്നും പെരുമ്പാവൂർ ഡി.വൈ.എസ്.പി ശ്രീ.കെ. ഹരികൃഷ്ണൻ ഏറ്റെടു ത്തു. 14.06.2013-ലെ ഉത്തരവ് പ്രകാരം സംസ്ഥാന പോലീസ് മേധാവി രൂപീകരിച്ച എസ്.ഐ.ടി യിലെ ഒരംഗം കൂടിയാണ് ശ്രീ.വി.റോയി. എന്നാൽ ഈ കേസിന്റേയോ വേറെ ഏതെങ്കിലും സോളാർ കേസിന്റേയോ അന്വേഷണത്തിൽ അദ്ദേഹം ഉൾപ്പെട്ടിരുന്നില്ല.

ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻ പ്രൈവറ്റ് ലിമിറ്റഡിന്റെ ഡയറക്ടർമാരായ സരിത.എസ്നായർക്കും ബിജുരാധാകൃഷ്ണനുമെതിരെ എറണാകുളം ടൗൺ നോർത്ത് സ്റ്റേഷ നിൽ 4 സോളാർ കേസുകൾ ഉണ്ടായിരുന്നതിന്റെ അന്വേഷണവും എസ്.ഐ.ടിയിലെ അംഗമെന്ന നിലയിൽ ശ്രീ.കെ. ഹരികൃഷ്ണൻ ഡി.വൈ.എസ്പിയെ ചുമതലപ്പെടുത്തുകയും അവ എറണാ കുളം എ.സി.ജെ.എം (ഇ.ഒ) കോടതിയുടെ പരിഗണനയിലുമാണ്.

എ.സി.ജെ.എം കോടതിയുടെ ഉത്തരവ് പ്രകാരം ശ്രീ.കെ.ഹരികൃഷ്ണൻ ഡി.വൈ.എസ്. പിയ്ക്ക് 16.07.2013-ൽ സരിത.എസ്.നായരെ പത്തനംതിട്ട ജില്ലാ ജയിലിൽ നിന്നും കസ്റ്റഡിയിൽ ലഭിക്കുകയും 20.07.2013, 8.50 PM ന ആ ദിവസം എ.സി.ജെ.എം (ഇ.ഒ) കോടതിയിൽ ഹാജരാക്കി യതിന ശേഷം ജയിലിലേക്ക് തിരിച്ചു കൊണ്ടുപോവുകയും ചെയ്തു.

സരിതാ എസ്.നായരെ 20.07.2013-ൽ എ.സി.ജെ.എം (ഇ.ഒ) കോടതിയിൽ ഹാജാരാക്കി. ശ്രീ. കെ.ഹരികൃഷ്ണൻ ഡി.വൈ.എസ്.പിയും കോടതി ഓഫീസിലും പരിസരത്തും ഉണ്ടായിരുന്നു.

എ.സി.ജെ.എംനോട് രഹസ്യമായി എന്തോപറയുന്നതിന സരിത ആഗ്രഹം പ്രകടിപ്പിച്ചതിനാൽ അവരുടെ കേസ് റോൾ കോളിനും മറ്റും ശേഷം ഏതാണ്ട് 1.30പി.എം-ന എടുത്തു. മജിസ്ട്രേറ്റും ബഞ്ച് ക്ലാർക്കും ജൂനിയർ സൂപ്രണ്ടും (ഒരു വനിത), ഒരു വനിത.സി.പി.ഒയും സരിത.എസ്.നാ

യരും അവരുടെ അഡ്വക്കേറ്റ് ഫെനി ബാലകൃഷ്ണനനും മാത്രമേ അടച്ച കോടതി ഹാളിലുണ്ടായിരുന്നുള്ളൂ. കോടതി ഹാളിൽ ആരും പ്രവേശിക്കുന്നില്ലെന്ന് ഉറപ്പ് വരുത്താനായി വനിത സി.പി.ഒ വാതിലിനടുത്ത് തന്നെ നിലയുറപ്പിച്ചു.

സരിത ഡയസിലുണ്ടായിരുന്ന മജിസ്ട്രേറ്റിനോട് സംസാരിച്ചു; ബെഞ്ച് ക്ലാർക്കിനടുത്തുണ്ടായിരുന്ന കൂട്ടിലാണ് സരിത നിന്നിരുന്നത്. ഒരു പക്ഷെ വനിത സി.പി.ഒ ഒഴിച്ച് ബാക്കിയുണ്ടായിരുന്നവർക്കെല്ലാം സരിത കോടതിയോട് എന്താണ് പറഞ്ഞതെന്ന് കേൾക്കാൻ കഴിഞ്ഞിരിക്കണം.

മാധ്യമപ്രവർത്തകരും ചാനൽ പ്രവർത്തകരും കോടതി പരിസരത്തുണ്ടായിരുന്നതായി പറഞ്ഞിട്ടുണ്ട്. ഉന്നതപദവിയിലുള്ളവരെ കുറിച്ച് കോടതിയിൽ സരിത പറഞ്ഞതായി മാധ്യമപ്രവർത്തകർ പറയുന്നതായി ഡി.വൈ.എസ്.പി ശ്രീ.കെ.ഹരികൃഷ്ണൻ തന്നെ പറയുന്നുണ്ടായിരുന്നു. ഇപ്പോൾ സ്ഥിതി എന്തെന്നാൽ അവർ ലൈംഗികമായി അധിക്ഷേപിക്കപ്പെടുകയോ ഒപ്പം ബലാൽസംഗം ചെയ്യപ്പെടുകയോ ചെയ്തിട്ടുണ്ടോയെന്ന് എ.സി.ജെ.എം അവരോട് ചോദിച്ചു. അവർ രണ്ട് ചോദ്യത്തിനും അതെ എന്ന് ഉത്തരം നൽകി. അവരോട് അത് ഒരു പരാതിയുടെ രൂപത്തിൽ എഴുതി നൽകാൻ ആവശ്യപ്പെട്ടു. ശ്രീ.എൻ.വി രാജു എ.സി.ജെ.എം (ഇ.ഒ) കോടതി ഇക്കാര്യം കമ്മീഷന്റെ മുൻപാകെ മൊഴി നൽകി. എ.പി.പിയും  ഡി.വൈ.എസ്.പി ശ്രീ.കെ.ഹരികൃഷ്ണനും ഉച്ചഭക്ഷണത്തിനുള്ള ഇടവേളയിൽ  എ.സി.ജെ.എം-നെ കാണുകയും കാര്യങ്ങൾ തീർച്ചപ്പെടുത്തുകയും ചെയ്തു.

ഇതിനകം പറഞ്ഞതുപോലെ 20.07.2013, 8.50 PM ന പോലീസ് സരിതയെ പത്തനംതിട്ട ജില്ലാ കോടതിയിലേക്ക് തിരിച്ചു കൊണ്ടു പോയി. ജയിൽ സൂപ്രണ്ട് അവിടെയില്ലായിരുന്നു. സരിതാ നായരെ തിരികെ ജയിലിൽ പ്രവേശിപ്പിക്കുമ്പോൾ  ഡ്യൂട്ടിയിലുണ്ടായിരുന്ന വാർഡന്മാർ (വനിതകൾ) അവരുടെ ശരീരവും സാധനങ്ങളും പരിശോധിച്ചപ്പോൾ കൈകൊണ്ടെഴുതിയ കുറച്ചു പേപ്പറുകൾ കണ്ടെടുത്തു. ഈ കുറിപ്പുകൾ എഴുതിയത് അവരുടെ വക്കീലിന നൽകാനാണെന്ന് സരിത പറഞ്ഞതനുസരിച്ച് അത് അവരോടൊപ്പം ജയിലിലെ സെല്ലിൽ കൊണ്ടുപോകാൻ അനുവദിച്ചതായി ജയിൽ സൂപ്രണ്ട് അദ്ദേഹത്തിന്റെ മൊഴിയിൽ പറഞ്ഞു. എന്നാൽ മുൻ ജയിൽ ഡി.ജി.പി ഡോക്ടർ അലക്സാണ്ടർ ജേക്കബ് കമ്മീഷൻ മുമ്പാകെയുള്ള അദ്ദേഹത്തിന്റെ മൊഴിയിൽ പറയുന്നത് ജയിൽ വാർഡന്മാർ അദ്ദേഹത്തെ ബന്ധപ്പെടുകയും കുറിപ്പുകൾ കസ്റ്റഡിയിൽ വയ്ക്കാനും സരിതയുടെ അമ്മയ്ക്കോ വക്കീലിനോ മാത്രമേ അവ നൽകാവൂ എന്നും അദ്ദേഹം നിർദ്ദേശം നൽകിയതായി പറയുന്നു. കത്തിലെ ഉള്ളടക്കം അദ്ദേഹത്തെ അറിയിച്ചതായും അദ്ദേഹം പറഞ്ഞു.

24.07.2013-ൽ സരിതയുടെ അഡ്വക്കേറ്റായ ഫെനിബാലകൃഷ്ണൻ പത്തനംതിട്ടാ ജില്ലാജയിലിൽ പോകുകയും ജയിൽ സൂപ്രണ്ടായ ശ്രീ.വിശ്വനാഥ കുറുപ്പിനെ അദ്ദേഹത്തിന്റെ ഓഫീസിൽ വെച്ച് കാണുകയും ചെയ്തു. സരിതയെ അവിടേയ്ക്ക് കൊണ്ടുവന്നു; കത്ത് അവരുടെ വക്കീലിന കൈമാറാനായി അവർ ജയിൽ സൂപ്രണ്ടിന്റെ അനുവാദം ചോദിച്ചു. ജയിൽ സൂപ്രണ്ട് ഉന്നത പദവിയിലുള്ളവരെ ബന്ധപ്പെടുകയും കത്ത് വക്കീലിന കൈമാറുകയും അദ്ദേഹത്തിൽ നിന്ന് രസീത് വാങ്ങുകയും ചെയ്തു.

ഫെന്നി ബാലകൃഷ്ണനോടൊപ്പം വന്ന ശ്രീ.ഗണേഷ് കുമാർ എം.എൽ.എ-യുടെ പി.എ ആയ ശ്രീ.പ്രദീപ് കുമാർ ജയിലിന വെളിയിൽ കാത്ത് നിൽക്കുകയായിരുന്നു. അവർ രണ്ടുപേരും ജയിലിൽ നിന്നും മടങ്ങി. ശേഷമുള്ള സംഭവങ്ങൾ സംബന്ധിച്ച് അഡ്വക്കേറ്റ് ഫെനി ബാലകൃഷ്ണൻ മുൻ മന്ത്രി ശ്രീ.ഗണേഷ് കുമാറിന്റെ പി.എ ആയ പ്രദീപ് കുമാർ, കേരള കോൺഗ്രസ് ബി ജനറൽ

സെക്രട്ടറി ശ്രീ. ശരണ്യ മനോജ് കേരള കോൺഗ്രസ് ബി ഗ്രൂപ്പ് ചെയർമാൻ ശ്രീ.ആർ.ബാലകൃഷ്ണപിള്ള എന്നിവരുടെ മൊഴികളിൽ ചില വൈരുദ്ധ്യങ്ങളുണ്ട്. (ഇവിടെ അത്ര പ്രസക്തമല്ല.)

ജയിൽ സൂപ്രണ്ടായ ശ്രീ.കെ.വിശ്വനാഥകുറുപ്പ് പറയുന്നതനുസരിച്ച് സരിതയെഴുതിയ 21 ഷീറ്റുള്ള ഒരു കത്തുണ്ടായിരുന്നുവെന്ന് അപ്രകാരം വെളിവായിട്ടുണ്ട്. ഫെനി ബാലകൃഷ്ണൻ ഒരു രസീത് നൽകി (Ext 174). കേരള ജയിൽ ചട്ടങ്ങളിലെ ചട്ടം 751-ലെ വ്യവസ്ഥകൾ അദ്ദേഹം പരാമർശിച്ചു. അദ്ദേഹം അത് വായിച്ചിട്ടില്ലെന്ന് പറഞ്ഞു. പേപ്പർ ഷീറ്റുകളുടെ എണ്ണം 21 ആണെന്ന് തീർച്ചയുണ്ടെന്നും അദ്ദേഹം പറഞ്ഞു. ജയിലിലെ മുദ്ര പറഞ്ഞ കത്തിൽ പതിച്ചിട്ടില്ലായിരുന്നു.

ആ സമയത്ത് ജയിലിൽ ഡി.ജി.പി ആയിരുന്ന ഡോ.അലക്സാണ്ടർ ജേക്കബ് ഐ.പി.എസിനെ ഇത് സംബന്ധിച്ച് 15.01.2016-ൽ CW 115 ആയി വിസ്തരിച്ചു. (DW വാല്യം XI pp 251-281)

അതിൽ നിന്നും വെളിപ്പെടുന്നത്:

പെരുമ്പാവൂർ പോലീസിന്റെ കസ്റ്റഡിയിലായിരുന്ന സമയം സരിത നായർ എഴുതിയ പേപ്പർ ജയിലിൽ നിന്നോ പോലീസ് സ്റ്റേഷനിൽ നിന്നോ നൽകിയതല്ലെന്ന് ജയിൽ വാർഡന്മാർക്ക് മനസിലായതായി അദ്ദേഹം പറഞ്ഞു. അവർ പേപ്പറുകൾ കണ്ടെടുത്ത ഉടനെ അദ്ദേഹത്തെ ഫോണിലൂടെ ബന്ധപ്പെടുകയും അക്കാര്യം അദ്ദേഹത്തോട് പറയുകയും ചെയ്തു. കണ്ടെടുത്ത പേപ്പർ രണ്ട് വശത്തുമെഴുതിയ 21 ഷീറ്റും അതിന 42 പേജുകളും ഉണ്ടായിരുന്നതായി വാർഡൻമാർ അദ്ദേഹത്തെ അറിയിച്ചതായി അദ്ദേഹം പറഞ്ഞു.

എറണാകുളം എ.സി.ജെഎം (ഇ.ഒ) കോടതി സരിതയോട് സ്റ്റേറ്റ്മെന്റ് എഴുതി നൽകാൻ ആവശ്യപെട്ടതായി തലേദിവസം രാത്രിയിൽ ടി.വി ചാനലിൽ വാർത്ത വന്നതിനാൽ പിന്നീട് അവരോട് അവ മജിസ്ട്രേട്ടിനെ സംബോധന ചെയ്തു കൊണ്ടുള്ളതാണോ എന്ന് പരിശോധിക്കാൻ ആവശ്യപ്പെട്ടു.

അത് അവരുടെ ആത്മകഥയാണെന്നും ആരെയും സംബോധന ചെയ്തിട്ടുള്ളതല്ലെന്നും അദ്ദേഹത്തോട് പറഞ്ഞു. സരിതയുമായി ബന്ധപ്പെട്ട് ആരെങ്കിലും കത്തിനെ കുറിച്ച് അന്വേഷിച്ചു വരികയാണെങ്കിൽ ജയിൽ ചട്ടങ്ങളിലെ ചട്ടം 751 അവരെ വായിച്ചു കേൾപ്പിക്കണമെന്നും അതനുസരിച്ച് പ്രവർത്തിക്കാനും അവർക്ക് നിർദ്ദേശം നൽകി. സരിതയുടെ അമ്മയ്ക്കോ സരിതയുടെ വക്കീലിനോ അല്ലാതെ വേറെ ആർക്കും കത്ത് നൽകരുതെന്ന് അവർക്ക് പ്രത്യേക നിർദ്ദേശം നല്കിയിരുന്നു. 751-ാം വകുപ്പ് പ്രകാരം ഔദ്യോഗികമായി ഏതെങ്കിലും രേഖകൾ നൽകേണ്ടി വന്നാൽ നൽകുന്നതിനുമുൻപ് അതിന്റെ ഓരോ പേജിന്റേയും അടിയിൽ ഒപ്പുവയ്ക്കുകയും മുദ്രവയ്ക്കുകയും വേണം.

അത് ജഡ്ജിക്കോ കോടതിക്കോ നൽകേണ്ടി വന്നാൽ ജയിലിൽ നിന്ന് സംബോധന ചെയ്ത് മുദ്രപതിച്ച് നൽകേണ്ടതാണ്. ഈ ഒരാവശ്യം ഈ ഒരു കേസിൽ പാലിക്കേണ്ടതില്ല; അതായത്, കേസ് നടത്തുന്ന വക്കീലിന നൽകാനായി ഒരു തടവുകാരൻ തയ്യാറാക്കിയ കുറിപ്പിനെ സംബന്ധിച്ച് അങ്ങനെയുള്ള പേപ്പറുകൾ ജയിൽ സൂപ്രണ്ട് വായിക്കേണ്ടതില്ല.

സരിതയുടെ വക്കീൽ ഫെനി ബാലകൃഷ്ണൻ ജയിലിൽ വന്നപ്പോൾ ജയിൽ സൂപ്രണ്ട് ശ്രീ.വിശ്വനാഥ കുറുപ്പ് ജയിലിലുണ്ടായിരുന്നു.

അഡ്വക്കേറ്റിന പരിശോധനയ്ക്കായി ചട്ടം 751 നൽകിയതായി ജയിൽ സൂപ്രണ്ട് പറഞ്ഞു. സൂപ്രണ്ടിന്റെ ഒപ്പില്ലാതെ കത്ത് നൽകാൻ അഡ്വക്കേറ്റ് ആവശ്യപ്പെട്ടു. അതനുസരിച്ച് കത്ത് കൈപ്പറ്റിയതായുള്ള കൈപ്പറ്റ് ചീട്ട് നൽകാൻ അഡ്വക്കേറ്റിനോട് ജയിൽ സൂപ്രണ്ട് ആവശ്യപ്പെടുകയും, ഫെനി ബാലകൃഷ്ണൻ ജയിലിൽ സൂക്ഷിച്ചിട്ടുള്ള രജിസ്റ്ററിൽ 42 പേജിലെഴുതിയ 21 ഷീറ്റുള്ള കത്ത് ജയിൽ സൂപ്രണ്ടിൽ നിന്നും കൈപ്പറ്റിയെന്ന് രേഖപ്പെടുത്തുകയും ചെയ്തു. അപ്പോൾ സരിത സൂപ്രണ്ടിന്റെ മുറിയിൽ ഉണ്ടായിരുന്നോ എന്ന് അദ്ദേഹത്തിനറിയില്ല.

സരിതാ നായരെ അട്ടകുളങ്ങര ജയിലിൽ സൂക്ഷിച്ചിരുന്ന സമയത്ത് 23.07.13-ൽ അദ്ദേഹത്തിന്റെ ഉത്തരവ് പ്രകാരം സരിതയുടെ അമ്മയേയോ അവരുടെ വക്കീലിനെയോ സരിത സാക്ഷ്യപ്പെത്തിയ അവരുടെ അടുത്ത ബന്ധുക്കളേയോ അല്ലാതെ ആരെയും അവരെ സന്ദർശിക്കാനനുവദിക്കരുതെന്ന് കർശന നിർദ്ദേശം ജയിൽ സൂപ്രണ്ടിന നൽകി. സരിതയെ അട്ടക്കുളങ്ങര ജയിലിൽ കൊണ്ടുവന്ന ദിവസം അവരെ സന്ദർശിക്കുന്നതിനായി ഏകദേശം 150 അപേക്ഷകൾ ഉണ്ടായിരുന്നു. ഇങ്ങനെയുള്ള സാഹചര്യങ്ങളിലാണ് ഈ നിർദ്ദേശം അദ്ദേഹം നൽകിയത്. സരിതയുമായി സംസാരിക്കാൻ വിദേശത്ത് നിന്നും വിളികൾ വന്നപ്പോഴും മേൽ നിർദ്ദേശം ബാധകമാക്കി.

28.07.2013 മുതൽ 31.07.2013 വരെ ദേശീയ മനുഷ്യാവകാശ കമ്മീഷൻ അംഗം ശ്രീ.സിറിയക് ജോസഫ് പൂജപ്പുര സെൻട്രൽ ജയിലും അട്ടകുളങ്ങര വനിതാ ജയിലും സന്ദർശിക്കുമെന്ന് ഒരു ഔദ്യോഗിക സന്ദേശമുണ്ടായിരുന്നു. അതുമായി ബന്ധപ്പെട്ട് അദ്ദേഹം രണ്ട് ജയിലുകളും സന്ദർശിക്കുകയും ജയിൽ സൂപ്രണ്ടുമാരുടെ മുറിയിലിരുന്ന് ആവശ്യമായ വിവരങ്ങൾ ശേഖരിക്കുകയും ചെയ്തു. സോളാർ കേസും ആ കേസിലെ മുഖ്യപ്രതി സരിതാ നായർ ആ ജയിലിലായിരുന്നതും കാരണം അദ്ദേഹം അട്ടകുളങ്ങര വനിതാ ജയിലിൽ പോയി. മനുഷ്യാവകാശസംഘത്തെ ആ ജയിലിലേക്ക് അനുഗമിക്കാൻ അദ്ദേഹത്തിന കഴിയാത്ത അവസ്ഥ ശ്രീ.സിറിയക് ജോസഫിനെ അറിയിച്ചു. അക്കാരണത്താൽ മനുഷ്യാവകാശ കമ്മീഷൻ അംഗം ആ ജയിൽ സന്ദർശിക്കേണ്ടതില്ലെന്ന് തീരുമാനിച്ചു. മനുഷ്യാവകാശകമ്മീഷന്റെ ഒരു സീനിയർ പോലീസ് ഓഫീസറെ വിവരങ്ങൾ ശേഖരിക്കുന്നതിനായി അയച്ചു.

ശ്രീ. ഗോപകുമാർ ഡി.ഐ.ജി ഹെഡ് ക്വാർട്ടേഴ്സ് അട്ടക്കുളങ്ങര വനിത ജയിലിൽ പോയി രജിസ്റ്ററുകളും ഫയലുകളും ശരിയായ രീതിയിൽ വച്ചുപോരുന്നുണ്ടോ എന്ന് പരിശോധിച്ചു. അദ്ദേഹത്തിന്റെ അഭാവത്തിൽ ശ്രീ. ഗോപകുമാർ ഡിഐജി ഹെഡ്ക്വാർട്ടേഴ്സിനെ ചുമതലപ്പെടുത്തുകയായിരുന്നു. സരിതാനായരോട് തനിച്ച് സംസാരിക്കരുതെന്ന് ഡി.ഐ.ജിക്ക് അദ്ദേഹം പ്രത്യേകം നിർദ്ദേശം നൽകി.

സരിതയുടെ അസ്സൽ കത്ത് എന്തുകൊണ്ട് ഫെന്നി ബാലകൃഷ്ണൻ കോടതിയിൽ ഹാജരാക്കിയില്ലെന്നുള്ളത് അദ്ദേഹത്തെ ആശങ്കപ്പെടുത്തിയെന്ന് അദ്ദേഹം പറഞ്ഞു. അവരുടെ അമ്മയെയോ, വക്കീലിനെയോ, സരിത സാക്ഷ്യപ്പെടുത്തിയ ഫസ്റ്റ് കസിൻമാരെയോ അല്ലാതെ ആരെയും സരിതയെ കാണാൻ അനുവദിക്കരുതെന്ന് ജയിൽ സൂപ്രണ്ടിനോടും നിർദ്ദേശിച്ചിരുന്നതായി അദ്ദേഹം പറഞ്ഞു.

മുകളിൽ അദ്ദേഹം പറഞ്ഞ വിഭാഗത്തിൽപ്പെടാത്ത ഒരാളെ അട്ടക്കുളങ്ങര ജയിലിൽ പ്രവേശിക്കാൻ അനുവദിച്ചതായി അദ്ദേഹത്തിനറിയാമെന്ന് അദ്ദേഹം പറഞ്ഞു. കോടതിയിൽ ഫയൽ ചെയ്യുന്നതിന സ്റ്റേറ്റ്മെന്റ് തയ്യാറാക്കുന്നതിന മുമ്പുള്ള ദിവസമായിരുന്നു അന്ന്. ആ ദിവസം 40 വയസ്സിന താഴെയുള്ള ഒരാൾ സരിതയുടെ അമ്മയോടൊപ്പം സരിതയെ കാണാൻ വന്നിരുന്നു. ആ ആളെ മുൻപ് കണ്ടിട്ടില്ലാത്തതിനാൽ സൂപ്രണ്ട് അദ്ദേഹത്തെ ഫോണിൽ കൂടി ബന്ധപ്പെട്ട് അദ്ദേഹ

ത്തോട് പറഞ്ഞു. അദ്ദേഹം അവരോട് ആ മനുഷ്യൻ ബന്ധുവാണോയെന്ന് സരിതയോട് ചോദിക്കാൻ പറഞ്ഞു. അയാൾ ബന്ധുവാണെന്ന് സരിത പറഞ്ഞതിനാൽ അനുവദിച്ചു. തുടർന്നുള്ള അന്വേഷണത്തിൽ അയാൾ ബന്ധുവല്ലെന്ന് കണ്ടെത്തി. അതിന ശേഷം അവരുടെ നിലപാടുകളിൽ മാറ്റമുണ്ടായതായി ജയിൽ അധികാരികളിൽ നിന്നും അദ്ദേഹം മനസ്സിലാക്കി.

സരിതയുമായി ബന്ധപ്പെട്ട എല്ലാ കാര്യങ്ങളിലും ജയിൽ സൂപ്രണ്ട് ഡി.ജി.പിയെ ബന്ധപ്പെടാറുണ്ടായിരുന്നതായും അവർക്ക് അദ്ദേഹം നിർദ്ദേശങ്ങൾ നൽകിയിരുന്നതായും അദ്ദേഹം പറയുന്നു. സൂപ്രണ്ടിന്റെ മുറിയിലിരുന്ന് സ്റ്റേറ്റ്മെന്റ് എഴുതി തയ്യാറാക്കാൻ 22 ഷീറ്റ് പേപ്പർ നൽകാൻ സൂപ്രണ്ടിനോട് അദ്ദേഹം ആവശ്യപ്പെട്ടു. അദ്ദേഹത്തോട് നിർദ്ദേശിച്ചിരുന്നതുപോലെ, സ്റ്റേറ്റ്മെന്റ് തയ്യാറാക്കുന്ന ദിവസം 9 പി.എം ന സൂപ്രണ്ട അദ്ദേഹത്തെ ബന്ധപ്പെടുകയും, സ്റ്റേറ്റ്മെന്റ് തീർന്നതായും പറഞ്ഞു; 22 ഷീറ്റിന്റെ ആവശ്യം വന്നില്ലെന്നും കുറച്ചുപേജുകളുടെ ആവശ്യം മാത്രമേ വന്നുള്ളുവെന്നും പറഞ്ഞു. എല്ലാ പേജിലും സരിതയുടെ ഒപ്പ് വാങ്ങാനും മേലൊപ്പിനോടൊപ്പം മുദ്രപതിക്കാനും അവർക്ക് അദ്ദേഹം നിർദ്ദേശം നൽകി. ജയിൽ സൂപ്രണ്ട് ശ്രീമതി. നസീറാബീവിക്ക് വീട്ടിൽ പോകുന്നതിനും, എറണാകുളത്തെ എസിജെഎം (കോടതി)യിൽ സത്യവാങ്മൂലം ഫയൽ ചെയ്യുന്നതിനുവേണ്ടി അങ്ങോട്ടും ഇങ്ങോട്ടുമുള്ള യാത്രയ്ക്കും പോലീസ് സംരംക്ഷണം നൽകാൻ അദ്ദേഹം ഉത്തരവിട്ടു. ഡിജിപി നേരിട്ട് തന്നെ തിരുവനന്തപുരം സിറ്റി പോലീസ് കമ്മീഷണറെ ബന്ധപ്പെട്ട് ക്രമീകരണങ്ങൾ ചെയ്തു.

സരിതാനായർ എഴുതിയ കത്ത് അദ്ദേഹം വായിച്ചിട്ടില്ലെന്നും ജയിലിൽ സൂക്ഷിച്ചതായും അദ്ദേഹം പറഞ്ഞു. സരിത തയ്യാറാക്കിയ സ്റ്റേറ്റ്മെന്റ് അദ്ദേഹം കാണുകയോ വായിക്കുകയോ ചെയ്തിട്ടില്ലെങ്കിലും അതിൽ നാല് പേജുകളെ ഉണ്ടായിരുന്നുള്ളുവെന്ന് ജയിൽ സൂപ്രണ്ടിൽ നിന്നും അറിഞ്ഞു.

ജയിൽചട്ടം 751 ബന്ധപ്പെട്ട് ചോദിച്ചപ്പോൾ കത്ത് അദ്ദേഹം കാണുകയോ വായിക്കുകയോ ചെയ്തിട്ടില്ലെങ്കിലും അതിലെ ഉള്ളടക്കം അത് പിടിച്ചെടുത്ത ജീവനക്കാർ അദ്ദേഹത്തോട് പറഞ്ഞറിയാമെന്ന് അദ്ദേഹം പറഞ്ഞു. യഥാർത്ഥ കത്ത് പുറത്തുവരാത്തപക്ഷം മാനനഷ്ടത്തിനുള്ള നടപടികളുണ്ടാകുമെന്ന ആശങ്കയിൽ 13 വിഐപികളും ഒരു പോലീസ് ഓഫീസറും കത്തിലുണ്ടായിരുന്നതായി മാത്രമേ പറയാൻ കഴിയൂവെന്ന് അദ്ദേഹം പറഞ്ഞു. പേരുകൾ പറയാൻ കഴിയില്ല.

മുഖ്യമന്ത്രിയുടെ പേര് അതിലില്ലെന്നും വേറെ പേരുകൾ പറയില്ലെന്നും അദ്ദേഹം പറഞ്ഞു.

സരിത എസ് നായർ അവരുടെ 27.01.2016 ലെ മൊഴിയിൽ അവരെഴുതിയ ഒരു കത്തിനെ കുറിച്ച് പറയുന്നുണ്ടെങ്കിലും വിശദാംശങ്ങൾ പറഞ്ഞില്ല.

D കക്ഷിയായ ശ്രീ. രഘൂത്തമൻ, IA No. 7/2015 ഹർജി ഫയൽ ചെയ്തത് സരിതാ എസ്.നായർ 2015 ഏപ്രിലിൽ നടത്തിയ പത്രസമ്മേളനത്തിൽ മാധ്യമപ്രവർത്തകരെ കാണിച്ച്, അവരെഴുതിയ അസ്സൽ കത്ത്, അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ അത് അന്വേഷണത്തിന പ്രസക്തവും ഉപയോഗപ്രദവുമായതിനാൽ, ഹാജരാക്കാൻ അവർക്ക് നിർദ്ദേശം നൽകുന്നതിനുവേണ്ടിയാണ്. സരിതാ എസ് നായർക്കും മറ്റു കക്ഷികൾക്കും ഇക്കാര്യത്തിൽ അവർക്ക് പറയുവാനുള്ളത് പറയാനുള്ള അവസരം നൽകി. അതിനുശേഷം, അഡ്വക്കേറ്റ് ഫെനി ബാലകൃഷ്ണന പത്തനംതിട്ട ജില്ലാ ജയിൽ സൂപ്രണ്ട് കൈമാറിയ കത്ത് ഹാജരാക്കുന്നതിന സരിതാ എസ് നായർക്ക് നിർദ്ദേശം നൽകികൊണ്ട് 14.01.2016 ൽ ഉത്തരവ് പാസാക്കി. കക്ഷികൾ ഉയർത്തിയ വാദങ്ങൾ കൈകാര്യം ചെയ്തുകൊണ്ട വിശദമായ ഒരു ഉത്തരവും അതിനുശേഷം 23.01.2016 ൽ പുറപ്പെടുവിച്ചു. ഈ രണ്ട്

ഉത്തരവുകളും പ്രധാനപ്പെട്ട ഉത്തരവ് തയ്യാറാക്കിയിരിക്കുന്നതിൽ പേജ് 90-91 ലും 102-106 ലും ക്രമ നമ്പരുകൾ 21 ലും 24 ലും ലഭ്യമാണ്.

കമ്മീഷൻ അതിന്റെ 14.01.2016-ലെ ഉത്തരവിൽ ഇങ്ങനെ നിരീക്ഷിക്കുന്നു:

''രേഖാമൂലം ലഭ്യമായ വസ്തുതകളും അന്വേഷണ വിഷയവും പരിപൂർണ്ണമായി പരിഗണിക്കുമ്പോൾ - കമ്മീഷൻ തീർപ്പാക്കിയ പ്രകാരമുള്ള ആരോപണങ്ങൾ - പറഞ്ഞ കത്ത് ഹാജരാക്കുകയാണെങ്കിൽ അന്വേഷണത്തിന വളരെ ഉപയോഗപ്രദവും പ്രസക്തിയുമുള്ളതുമാണെന്ന് കമ്മീഷന വ്യക്തമായ അഭിപ്രായമുണ്ട. കത്ത് ഹാജരാക്കുകയാണെങ്കിൽ അത് അവരുടെ സ്വകാര്യതയ്ക്കുള്ള അവകാശത്തെ പ്രതികൂലമായി ബാധിക്കുമെന്ന് പറയുന്നുണ്ടെങ്കിലും കമ്മീഷന രേഖാമൂലം ലഭ്യമായ തെളിവുകളിന്മേൽ അതിന്റെ രഹസ്യസ്വഭാവം നഷ്ടപ്പെട്ടെന്നും അതിനാൽ അന്വേഷണം തൃപ്തികരമായി പൂർത്തിയാക്കുന്നതിന കമ്മീഷൻ മുമ്പാകെ ആയത് തീർച്ചയായും ഹാജരാക്കണമെന്ന് അവരോട് നിർദ്ദേശിക്കണമെന്നും കമ്മീഷന അഭിപ്രായമുണ്ട്.''.

തുടർന്നുണ്ടായ സംഭവ വികാസങ്ങൾ നോക്കുമ്പോൾ 23.01.2016 ലെ ഉത്തരവിൽ പറഞ്ഞിട്ടുള്ള വിശദമായ കാരണങ്ങൾ പരിശോധിക്കേണ്ട ആവശ്യം ഇപ്പോഴില്ല.

കത്ത് ഹാജരാക്കുകയും അത് പ്രസിദ്ധപ്പെടുത്തുകയും ചെയ്താൽ അത് അവരുടെ സ്വകാര്യതയ്ക്കുള്ള അവകാശത്തെ ബാധിക്കുമെന്നതിന്റെ അടിസ്ഥാനത്തിൽ അവർ എഴുതിയ കത്ത് ഹാജരാക്കണമെന്ന കമ്മീഷൻ പാസാക്കിയ ഉത്തരവിനെ സരിത ചോദ്യം ചെയ്യുകയും ഈ കമ്മീഷന്റെ ഉത്തരവിനെതിരെ സ്റ്റേ വാങ്ങുകയും ചെയ്തു. തൽപ്പര കക്ഷികളുടെ ആവശ്യപ്രകാരമാണ് അപ്രകാരം ചെയ്തതെന്ന് സരിതയ്ക്കെതിരെ ആരോപണമുണ്ട.

ഇപ്പോഴുള്ള വസ്തുത മാധ്യമങ്ങളിൽ വന്ന, അവരെഴുതിയ കത്തിന്റെ ഒരു പകർപ്പ് ആദ്യം ഹാജരാക്കുകയും സ്റ്റേ ഉണ്ടായിരുന്നിട്ടും പിന്നീട് അവർ എഴുതിയ അസ്സൽ കത്ത് തന്നെ കമ്മീഷന മുമ്പാകെ ഹാജരാക്കുകയും ചെയ്തുവെന്നാണ് (Ext X 639 (b)). മുഖ്യമന്ത്രി ഉമ്മൻചാണ്ടിയും, മുൻ കേന്ദ്രസഹമന്ത്രി ശ്രീ. കെ സി വേണുഗോപാലും നൽകിയ അപകീർത്തികേസ് നടപടികളുടെ ഭാഗമായി എറണാകുളം സിജെഎം കോടതിയുടെ മുമ്പാകെ പരിഗണനയിലുള്ള വിഷയമാണിതെന്ന് കമ്മീഷന ബോധ്യമുണ്ട.

ബിജു രാധാകൃഷ്ണനും, സരിതാ എസ്. നായരും ടീം സോളാർ കമ്പനിയുടെ പേരിൽ അവരുടെ ഇടപാടുകാരെ കബളിപ്പിച്ച് സോളാർ ക്രമിനൽ കേസുകൾ അന്വേഷിക്കുന്നതിനുവേണ്ടി നിയമസഭയിൽ ഉന്നയിക്കപ്പെട്ട ആരോപണങ്ങളുടെ അടിസ്ഥാനത്തിൽ സ്പെഷ്യൽ ഇൻവസ്റ്റിഗേഷൻ ടീം (SIT) രൂപീകരിച്ചു. അന്വേഷണ ഉദ്യോഗസ്ഥനായ ഡിവൈഎസ്പി ശ്രീ. കെ ഹരികൃഷ്ണന എസ്ഐടിയിലെ അംഗമെന്ന നിലയിൽ സരിത എസിജെഎം കോടതി മുമ്പാകെ ഉന്നയിച്ച ആരോപണങ്ങളെയും പത്തനംതിട്ട ജയിൽ അധികാരികൾ പിടിച്ചെടുത്ത കത്തിനേയും കുറിച്ച് വളരെ നന്നായി അറിയാമായിരുന്നതും എസ്ഐടിയുടെ തലവനായ എഡിജിപി (sz) നും അവരിൽ നിന്നും സംസ്ഥാന പോലീസ് മേധാവിക്കും, ആഭ്യന്തര മന്ത്രിക്കും, മുഖ്യമന്ത്രിക്കും തീർച്ചയായും ഇക്കാര്യങ്ങളെല്ലാം അറിവുണ്ടായിരിക്കണം.

മുൻ ഡിജിപി (ജയിൽ) ഡോ. അലക്സാണ്ടർ ജേക്കബ് അദ്ദേഹത്തിന്റെ മൊഴിയിൽ സരിതയുടെ കാര്യത്തിൽ കാണിച്ച ഉത്കണ്ഠ പ്രാധാന്യമുള്ളതാണ്. ജയിൽ അധികൃതർ പിടിച്ചെടുത്ത് ഫെനി ബാലകൃഷ്ണന കൈമാറിയ സരിത എഴുതിയ കത്തിനെ വിടാം, എന്നാൽ അവർക്ക് ഉന്നതപദവിയിലുള്ളവരിൽ നിന്നും നേരിടേണ്ടി വന്ന ലൈംഗിക പീഡനത്തേയും ബലാത്സംഗത്തെയും

കുറിച്ച് സരിത എസിജെഎം ന മുമ്പാകെ നടത്തിയ സ്റ്റേറ്റ്മെന്റുകൾ സുപ്രീംകോടതിയുടെ വിധിയുമായി ബന്ധപ്പെട്ട്, സ്ത്രീകളുടെ സുരക്ഷയെക്കുറിച്ച് എപ്പോഴും ഉത്കണ്ഠപ്പെടുന്ന എസ്.ഐ.ടിയുടെ മേധാവി ശ്രദ്ധിക്കുന്നതിൽ വീഴ്ചവരുത്തിയത് ആശങ്കപ്പെടുത്തുന്നതിലുപരി (ഡോ. അലക്സാണ്ടർ ജേക്കബ് പറഞ്ഞതുപോലെ) അത്ഭുതപ്പെടുത്തുന്നതാണ്. സരിത എഴുതിയ കത്തിന്റെ പ്രാധാന്യം ഉദിക്കുന്നത് ഈ സന്ദർഭത്തിലാണ്. മജിസ്ട്രേറ്റ് മുമ്പാകെ പറഞ്ഞ കാര്യങ്ങളുടെ പശ്ചാത്തലത്തിൽ പ്രസക്തിയുള്ള ഒരു കാര്യമായി ഉപയോഗിക്കാൻ കഴിയുമായിരുന്ന വിഷയമായിരുന്നില്ലേ ഇത്?

പെരുമ്പാവൂർ ഡിവൈഎസ്പിയുടെ കസ്റ്റഡിയിലായിരുന്നപ്പോൾ സരിത 19.07.2013 ലെഴുതിയതും ജയിൽ വാർഡന്മാർ കണ്ടെടുത്തതുമായ അസ്സൽ കത്ത് ഇപ്പോൾ (അത് Ext X 618 ആയി രേഖപ്പെടുത്തി) കമ്മീഷന്റെ മുമ്പാകെയാണ്.

19.07.2013 ൽ എഴുതിയ ഈ കത്തിന്റെ ഒരു ഫോട്ടോകോപ്പി കമ്മീഷൻ ശ്രീ. ഉമ്മൻചാണ്ടിക്ക് നൽകി. കേന്ദ്രമന്ത്രി ശ്രീ. പളനി മാണിക്യത്തിന്റേതൊഴികെയുള്ളവരുമായി ബന്ധപ്പെട്ട കത്തിലെ പ്രസക്ത ഭാഗം അവർക്ക് നൽകി. കത്തിലെ ഉള്ളടക്കം സംബന്ധിച്ച് സരിതയെ എതിർ വിസ്താരം ചെയ്യാനുള്ള അവസരം അവർക്കെല്ലാവർക്കും നൽകി. (സരിതയുടെ 29.06.2015 ലെ മൊഴി രഹസ്യമായത് എന്നാൽ ഇപ്പോൾ വെളിപ്പെടുത്തിയത് കാണുക).

കമ്മീഷൻ കത്ത് പരിശോധിച്ചിരുന്നു. കത്തിന്റെ പരിഭാഷാ രൂപം അനുബന്ധമായി ചേർത്തിട്ടുണ്ട്. അത് കമ്മീഷന്റെ അന്വേഷണ വിഷയത്തിന വളരെ പ്രസക്തതും ഉപയോഗപ്രദവുമാണെന്ന് കാണുന്നു.

ഈ കത്തും അതിന്റെ ഉള്ളടക്കവും ഇപ്പോൾ ഒരു രഹസ്യമല്ല. ഈ കത്ത് സംബന്ധിച്ച് അദ്ദേഹത്തിന ഒന്നും മറച്ചുവെക്കാനില്ലെന്നും ഇൻക്യാമറ നടപടികൾ ആവശ്യമില്ലെന്നും മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി കമ്മീഷൻ മുമ്പാകെ തുറന്നുപറഞ്ഞു.

ശ്രീ. ഉമ്മൻചാണ്ടി അവരെ എങ്ങനെയാണ് വഞ്ചിച്ചതെന്നാണ് പ്രധാനമായും ഈ കത്തിൽ പറയുന്നത്. അവരുടെ അസൽ കത്തിന്റെ പരിഭാഷാ രൂപം ഉദ്ധരിക്കുന്നതായിരിക്കും നല്ലത്.

1. ഉമ്മൻചാണ്ടി അവരുടെ അച്ഛനെപ്പോലെയാണിരിക്കുന്നത് (തനിസ്വരൂപം). അദ്ദേഹം അവരെ കണ്ടിട്ടേയില്ല. കേൾക്കാൻ സന്തോഷമുണ്ട. ഉമ്മൻചാണ്ടി സാർ അവരെയല്ല വേറെ ഒരു സ്ത്രീകളെയും കണ്ടിട്ടില്ലെ.? സമൂഹത്തിന്റെ ഉന്നത സ്ഥാനങ്ങളിലുള്ളവർക്ക് എന്തും ചെയ്യാം. മുഖ്യമന്ത്രിക്ക് നിഷേധിക്കാം. അദ്ദേഹത്തിന കണ്ടിട്ടില്ലെന്ന് പറയാം, എല്ലാം മറന്നുപോയി. എന്നാൽ അവർക്കത് കഴിയില്ല. ഉമ്മൻചാണ്ടി അവരോട് ലൈംഗികമായി വദന സുരതം ചെയ്യാൻ ആവശ്യപ്പെട്ടു. അവർ അതനുസരിക്കുകയും ക്ലിഫ് ഹൗസിൽ വെച്ച് അദ്ദേഹവുമായി വദനസുരതത്തിൽ ഏർപ്പെടുകയും ചെയ്തു. അവരെ അറിയാതെയാണോ ഇത് ചെയ്തത്.? മുഖ്യമന്ത്രിയെന്ന നിലയിലുള്ള പദവി അദ്ദേഹം ദുരുപയോഗം ചെയ്തില്ലെ.? പിന്നീട് അദ്ദേഹത്തിന സരിതയെ മനസിലായി. പക്ഷെ, മുഖ്യമന്ത്രിക്ക് ലക്ഷ്മിയെന്ന പേരിൽ സരിതയെ അറിയില്ല.

കമ്പനിയുടെ പ്രശ്നം ഉയർന്നപ്പോൾ അവർ അറിയിച്ചില്ലേ, അവർ കാലുപിടിച്ചില്ലെ, എന്നാൽ അദ്ദേഹത്തിന അദ്ദേഹം കൂടുതൽ താൽപര്യപ്പെട്ടത് ലൈംഗിക സംതൃപ്തിയിലായിരുന്നു ഇതെല്ലാം നിയമത്തിന മുന്നിൽ കൊണ്ടുവരേണ്ടതാണ്.

ഉമ്മൻചാണ്ടിക്ക് സംബോധന ചെയ്തു കൊണ്ടുള്ളത്

നിങ്ങൾ പല സന്ദർഭങ്ങളിലായി 2 കോടി 16 ലക്ഷം രൂപ സൗരോർജ്ജ പദ്ധതികൾ നടപ്പാക്കുന്നതിനായി അവരിൽ (അവരുടെ കമ്പനിയിൽ നിന്ന്) വാങ്ങി. ക്ലിഫ് ഹൗസിൽ വെച്ചാണ് അവർ തുക നൽകിയത്. ശേഷം 40 ലക്ഷം രൂപ ഡൽഹിയിലെ തോമസ് കുരുവിളയ്ക് നൽകി. തോമസ് കുരുവിളയും ഉമ്മൻചാണ്ടിയും ഒരുമിച്ച് തിരുവനന്തപുരം എയർപോർട്ടിൽ വരികയും 50 ലക്ഷം രൂപ കൈപ്പറ്റുകയും ചെയ്തു. പദ്ധതി വൈകിയപ്പോൾ കാലതാമസം മാറ്റാനും സോളാർ പോളിസി വേഗത്തിലാക്കാനും ശ്രീ. തോമസ് കുരുവിള 25 ലക്ഷം അവരിൽ നിന്നും കൈപ്പറ്റി. ആദ്യം ഒരു കോടി രൂപ ക്ലിഫ് ഹൗസിൽ വെച്ച് നൽകി. തോമസ് കുരുവിള ഒരു ലക്ഷം രൂപ തന്റെ ഫീസായി കൈപ്പറ്റി. ഈ തുകകൾ ക്രിമിനൽ കേസിലെ പരാതിക്കാർക്ക് നൽകാൻ മതിയാകില്ലേ.?

മെഗാ സോളാർ പ്രൊജക്ടിന്റെ ആശയം നൽകിയപ്പോൾ ശ്രീ. ഉമ്മൻചാണ്ടി, ഊർജ്ജവകുപ്പ് മന്ത്രി ശ്രീ. ആര്യാടൻ മുഹമ്മദിനെ ബന്ധപ്പെടുകയും അവരുടെ പദ്ധതി തീർപ്പാക്കാനും അദ്ദേഹത്തോട് പറഞ്ഞു. അതിനെ അടിസ്ഥാനമാക്കി ഏകജാലക സംവിധാനത്തിലൂടെ അവരുടെ മെഗാ സോളാർ പ്രൊജക്ട് പരിഗണിക്കാമെന്ന് സമ്മതിച്ചു. ഈ പദ്ധതി പബ്ലിക് പ്രൈവറ്റ് പ്രൊജക്ട് (പിപിപി)-നെ പി.പി.പി ആയി പരിഗണിക്കാമെന്നും മുഖ്യമന്ത്രി ഉറപ്പുകൊടുത്തു. കിൻഫ്രയുടെ ഭൂമിയോ കെഎസ്ഐഡിസിയുടെ ഭൂമിയോ ലഭ്യമാക്കാമെന്നും അദ്ദേഹം ഉറപ്പു നൽകി. ഈ പദ്ധതിക്കായി വരുന്ന നിക്ഷേപകരെ നേരിട്ട് കാണാമെന്നും മുഖ്യമന്ത്രി സമ്മതിച്ചു. വിവാദമായ കേസുകളിലൊന്നായ ശ്രീധരൻ നായരുടെ കേസ് ഇതിൽപ്പെട്ട ഒന്നാണെന്നതിന യാതൊരു സംശയവുമില്ല. മല്ലേലിലെ ആളുകളുമായി മുഖ്യമന്ത്രി ഫോണിൽ സംസാരിച്ചു. MOU ഒപ്പുവയ്ക്കുന്നതിന ശേഷമുള്ള തീയതിയാണ് മുഖ്യമന്ത്രിയുമായുള്ള യോഗത്തിന ലഭിച്ചത്. MOU ന മുൻപ് മുഖ്യമന്ത്രിയെ കാണണമെന്ന് ശ്രീധരൻ നായർക്ക് വലിയ നിർബന്ധമായിരുന്നു. അദ്ദേഹം ഡൽഹിയിൽ നിന്നും തിരിച്ചു വന്നാൽ ഉടൻ മീറ്റിംഗ് നടത്താമെന്ന് മുഖ്യമന്ത്രി പറഞ്ഞതിനാലും മുഖ്യമന്ത്രിയുമായി നടത്തിയ ടെലിഫോൺ സംഭാഷണത്തിന്റെ അടിസ്ഥാനത്തിലും MOU ഒപ്പ് വയ്ക്കുകയും ആദ്യഘട്ട ഫണ്ട (ഫീസ്) ചെക്കായി നൽകുകയും ചെയ്തു. 3 ചെക്കുകളിൽ അവസാനത്തെ ചെക്ക് ബാങ്കിൽ സമർപ്പിക്കേണ്ടതാണെന്നായിരുന്നു ശ്രീധരൻ നായരുടെ ആവശ്യം.

ജൂലൈ 9 ാം തീയ്യതി ഏതാണ്ട 6.30 പി.എം-ന അവർ സെക്രട്ടേറിയറ്റിൽ എത്തിയെങ്കിലും പട്ടം ബിഷപ് ഹൗസിലെ വിരുന്ന് കഴിഞ്ഞ് രാത്രി 9 പി.എംനാണ് മുഖ്യമന്ത്രി ഓഫീസിലെത്തിയത്. ആ ദിവസം മുഖ്യമന്ത്രി രണ്ടുപേരെ കണ്ടിരുന്നു, അതിലൊന്ന് അവരും ശ്രീധരൻ നായരുമായുള്ള മീറ്റിംഗ് ആയിരുന്നു. അഡ്വക്കേറ്റ് അജിത്ത് കുമാർ അവരോടൊപ്പമുായിരുന്നു. അവർ അകത്ത് പോയപ്പോൾ അദ്ദേഹത്തെ വെളിയിൽ നിർത്തി. ആ സമയത്ത് ശ്രീ. സെൽവരാജ് എംഎൽഎയും അദ്ദേഹത്തെ അനുഗമിച്ചു വേറൊരാളും അവിടെയുണ്ടായിരുന്നു. അവരെ കണ്ടപ്പോൾ അവരെ വെളിയിലേക്ക് അയക്കുകയും മുഖ്യമന്ത്രി അവരുടെ അടുത്തേക്ക് വരുകയും എല്ലാ തരത്തിലുള്ള ഉറപ്പുകളും (പെരുമഴ) ശ്രീധരൻനായർക്ക് നൽകുകയും ചെയ്തു. അതനുസരിച്ച് ഏകജാലക പ്രോജക്ട്, പാലക്കാട് കിൻഫ്ര പാർക്കിൽ ഭൂമി, സർക്കാർ സബ്സിഡി, മറ്റ് എല്ലാസഹായങ്ങൾ, എന്നിവ ഉറപ്പുനൽകി.

ശ്രീധരൻ നായർ മുഖ്യമന്ത്രിയോടൊപ്പം ലിഫ്റ്റിൽ താഴത്തെ നിലയിലേക്ക് പോയി. ശ്രീധരൻ നായരെ കണ്ടിട്ടില്ലെന്നാണ് മുഖ്യമന്ത്രി ഇപ്പോൾ പറയുന്നത്. മുഖ്യമന്ത്രി തന്നെ ഉറപ്പ് നൽകിയപ്പോൾ അവർ അത് വിശ്വസിച്ചു. ആ ആത്മവിശ്വാസം അവരെ ചതിച്ചു. കോടികളുടെ പ്രോജ

ക്ടിന്റെ പത്ത് ശതമാനം മുഖ്യമന്ത്രി ആവശ്യപ്പെട്ടു (ഏകദേശം നാല് കോടി രൂപ) പ്രോജക്ട് ആരംഭിക്കുന്നതിന പോലും മുമ്പ് വിവിധ സന്ദർഭങ്ങളിലായി 2 കോടി രൂപ അദ്ദേഹം കൈപ്പറ്റിയിട്ടി ല്ലെ? ഇതൊക്കെയായിട്ടും അദ്ദേഹം പ്രോജക്ട് ഒരുക്കിയില്ല, ഇപ്പോൾ അവസാനം അവർ ഒറ്റയ്ക്ക ായി. പണം കൈപ്പറ്റിയവർ അവരോടൊപ്പമില്ല. ഉറപ്പ് നൽകിയവർ അവരോടൊപ്പമില്ല. പോലീസ് ഈ പണമെല്ലാം മടക്കിവാങ്ങിത്തരുമോ?

നിരവധി വസ്തു ഇടപാടുകളിൽ അവർ സഹകരിച്ചിരുന്നു. മാർജിൻ മണി പോലും അവർക്ക് ലഭിച്ചില്ല. അവർ മുഖ്യമന്ത്രിയെ അവരുടെ അച്ഛനെ പോലെ കരുതുകയും ബഹുമാനിക്കുകയും ചെയ്തു. ഒരു പക്ഷെ അദ്ദേഹം പല സന്ദർഭങ്ങളിലും അവരെ വേറെ രീതിയിലാണ് കണ്ടതും. അവർ അതിനെ സ്ത്രീകളുടെ ശാപമായി കണക്കാക്കുന്നു, ഇന്ന് ഈ കേസുകൾ പോലും പ്രതി കാരത്തിന്റെ ഇരയെപ്പോലെ അവർ അനുഭവിക്കേണ്ടി വരുമെന്ന് ഇന്നവർക്കറിയാം. കൊച്ചിയിലെ വസ്തു ഇടപാടുകളെ കുറിച്ച് കൂടുതൽ പറയാൻ അവർ ആഗ്രഹിക്കുന്നില്ല. എല്ലാവരും കൂടി അവരെ നശിപ്പിച്ചു. അവർ സ്നേഹിച്ചവരും വിശ്വസിച്ചവരും പാർടിയുൾപ്പെടെ എല്ലാവരും തള്ളിപ്പ റയുകയും ഒറ്റപ്പെടുത്തുകയും ചെയ്യുന്നു. അവരിൽ ഓരോരുത്തർക്കും വേണ്ടി അവർ ഒരുപാട് അനുഭവിച്ചു. അവർ ഇപ്പോൾ തന്നെ മരിച്ചേക്കാം. കോൺഗ്രസ് രക്തമാണ് അവരുടേത്. വഞ്ച കർക്കെതിരെ കേസില്ല. കേസ് രജിസ്റ്റർ ചെയ്യുമ്പോൾ മെഗാപവർ പ്രോജക്ട് കേസുകളിൽ അദ്ദേഹം പ്രതിയാവില്ലേ? അദ്ദേഹത്തിന്റെ വാക്കിനെ അടിസ്ഥാനമാക്കിയാണ് മെഗാ പ്രോജക്ട് നിക്ഷേപകരെ കൊണ്ടുവന്നത്. അതിനുവേണ്ടി അദ്ദേഹം പണം കൈപ്പറ്റി. ഒരു പക്ഷെ ഒരു സാധാ രണ സർക്കാരിന്റെ മെല്ലെപ്പോക്കായിരിക്കും. എന്നാൽ നിക്ഷേപകർ അത് ഉൾക്കൊണ്ടില്ല. അവ രുടെ വാക്കുകേട്ട് അവരുടെ കൂടെ നിന്നെങ്കിലും അവർ വഞ്ചിക്കപ്പെട്ടു.

എല്ലാ ദിവസവും ഫോൺ വിളിക്കുമായിരുന്നു. ഫോൺ വിളിച്ചില്ല എന്ന് പറഞ്ഞു. ജോപ്പ ന്റെയും ജിക്കുമോന്റെയും സലീം രാജിന്റെയും ഫോണുകളിൽ നിന്നും വിളിക്കുകയും സംസാരി ക്കുകയും ചെയ്യുമായിരുന്നു. മുൻ മന്ത്രിയും ഇപ്പോഴത്തെ എംഎൽഎയുമായ ഗണേഷ് കുമാറുമാ യുള്ള അവരുടെ ബന്ധത്തെ കുറിച്ച് പരാതി പറയാൻ ബിജു രാധാകൃഷ്ണൻ എറണാകുളം ഗവൺമെന്റ് ഗസ്റ്റ് ഹൗസിൽ മുഖ്യമന്ത്രിയെ കണ്ടപ്പോൾ പോലും മുഖ്യമന്ത്രി അവരെ ബന്ധപ്പെട്ട് ആരോപണങ്ങൾ ഉയർന്നിട്ടുണ്ടെന്നും അവർ സൂക്ഷിക്കണമെന്നും പറഞ്ഞു. അത്രയും അടുപ്പം അദ്ദേഹം കാണിച്ചിരുന്നു. ഇപ്പോൾ എന്താണ് സംഭവിച്ചത്? എന്തിനാണ് കള്ളം പറയുന്നത്? ദയ വായി അവരെ മാത്രം ബലിയാടാക്കരുത്. മറ്റുള്ളവരുടെ ദുഷ്പ്രവൃത്തികൾ മുഖ്യമന്ത്രിയിൽ നിന്നും അവർക്ക് കിട്ടിയതിന്റെ അടുത്തൊന്നും വരികയില്ല. അവരുടെ പണം, അവരുടെ ശരീരം, എല്ലാം നശിച്ചു. എന്നിട്ടിപ്പോൾ ഒന്നും അറിയില്ലെന്ന് നടിക്കുന്നു (തള്ളിപ്പറയുന്നു). എന്തിനാണ് അവരെ മാത്രം ക്രൂശിക്കുന്നത്. എങ്ങനെയാണ് ടീം സോളാർ ഇല്ലാതായത്. രാപകൽ മാർക്ക റ്റിംഗും മറ്റും നടത്തി സമ്പാദിച്ച പണം ബിജു രാധാകൃഷ്ണനും, ശാലുവും, രാഷ്ട്രീയക്കാരും കൊണ്ടുപോയി. അവരുടെ രണ്ട കൊച്ചുകുട്ടികളും, പ്രായമായ അമ്മമാരും ശേഷിക്കുന്നു. ഇപ്പോൾ കേസിന പിറകെ കേസ്. അവർ വഞ്ചനാ കേസുകളെ നേരിടുന്നു.

ഈ കേസിൽ വലിയ ഉറപ്പുകൾ നൽകി പണം കൈപ്പറ്റി അവരെ നശിപ്പിച്ച മുഖ്യമന്ത്രിയേയും മറ്റുള്ളവരേയും പ്രതികളാക്കുമോ?

അവർ ഇടപാടുകാരെ മുഖ്യമന്ത്രിയ്ക്കും ശ്രീ.ആര്യാടൻ മുഹമ്മദിനും അടുത്ത് കൊണ്ടുപോയ പ്പോൾ അവർക്ക് ഉറപ്പ് നൽകുകയും അവർ അത് വിശ്വസിക്കുകയും ചെയ്തു. എന്താണ് അവർക്കെതിരെ ആരോപിച്ച കുറ്റം? ഉറപ്പ് നൽകി പണം വാങ്ങി വഞ്ചിച്ചു? എന്താണ് മുഖ്യമന്ത്രി ചെയ്തത്? അവരോട് അദ്ദേഹത്തിനിത് ചെയ്യാമോ? ഇടപാടുകാരുടെ പണം അവർ എടുത്തിട്ടില്ല.

പോലീസിനോ, മാധ്യമങ്ങൾക്കോ, പണം എടുത്തവരെ ആവശ്യമില്ല. ആർക്കും അവരെ ആവശ്യമില്ല.

മുഖ്യമന്ത്രിയെ എതിർക്കുന്ന ആളുകൾ വന്ന സന്ദർഭങ്ങളിൽ അവരെ മുഖ്യമന്ത്രി അതിനെപ്പറ്റി സൂക്ഷിക്കണമെന്ന് അറിയിച്ചു. അവർ ബഹുമാനിക്കുന്ന മുഖ്യമന്ത്രിക്ക് എന്തെങ്കിലും അപകടം വരുന്നത് കാണാൻ അവർ ഇഷ്ടപ്പെട്ടില്ല. പക്ഷെ, അവർക്ക് അപകടം വന്ന ഒരു സന്ദർഭത്തിൽ ആരും അവർക്കുവേണ്ടി ബലിയാടാകാൻ തയ്യാറായില്ല. ആവശ്യമുള്ള തെളിവുകൾ അവരുടെ പക്കലുണ്ട. അത് തെളിവിനായി കോടതിയിൽ ഹാജരാക്കാവുന്നതാണ്. ഈ കേസ് എന്നുതീരുമെന്നോ അവർ ജയിലിൽ നിന്നും എന്ന് വെളിയിൽ വരുമെന്നോ അവർക്കറിയില്ല. മുഖ്യമന്ത്രിയുടെ വാക്ക് വിശ്വസിച്ചതാണ് അവർ ചെയ്ത ഒരോയൊരു വലിയ തെറ്റ്. ഇങ്ങനെ അവരെ നശിപ്പിക്കാൻ വേണ്ടി വേറെ എന്ത് തെറ്റാണ് അവർ ചെയ്തത്? ഓരോ ഇടപാടും ടെലിഫോൺ സംഭാഷണങ്ങളുമായും ബന്ധപ്പെട്ട ചൂഷണങ്ങളുടെ തെളിവുകൾ അവർക്ക് ലഭിച്ചിട്ടുണ്ട്. ഓരോ ഇടപാടും ടെലിഫോൺ സംഭാഷണങ്ങളും വരട്ടേ. കേസ് രജിസ്റ്റർ ചെയ്യട്ടെ. അവർക്കെതിരെ അന്വേഷണം വരട്ടേ.

16 + 1 ആളുകളെ പറയുന്നതിൽ ക്രമനമ്പറുകൾ 1 ഉം 2 ഉം ആളുകൾ ബിജു രാധാകൃഷ്ണനും ശാലു മേനോനുമാണ്. വേറെ ആളുകൾ ശ്രീ. ഉമ്മൻചാണ്ടി, മുഖമന്ത്രി, ശ്രീ. ആര്യാടൻ മുഹമ്മദ് ഊർജ്ജവകുപ്പ് മന്ത്രി, ശ്രീ. എ പി അനിൽ കുമാർ ടൂറിസം വകുപ്പ് മന്ത്രി, ശ്രീ. അടൂർ പ്രകാശ് റവന്യൂ വകുപ്പ് മന്ത്രി, ശ്രീ. ഹൈബി ഈഡൻ എംഎൽഎ, ശ്രീ. കെ സി വേണുഗോപാൽ കേന്ദ്ര ഏവിയേഷൻ വകുപ്പ് മന്ത്രിയും മുൻ കേന്ദ്ര ഊർജ്ജ വകുപ്പ് മന്ത്രിയും, ശ്രീ. പളനി മാണിക്യം കേന്ദ്ര ധനവകുപ്പ് സഹമന്ത്രി, ശ്രീ. എൻ സുബ്രഹ്മണ്യൻ, കെപിസിസി ജനറൽ സെക്രട്ടറി, ശ്രീ. കെ പത്മകുമാർ ഐപിഎസ് ഐജിപി, ശ്രീ. എം ആർ അജിത് കുമാർ ഐപിഎസ്, മുൻ കൊച്ചി സിറ്റി പോലീസ് കമ്മീഷണർ, ശ്രീ. വിഷ്ണുനാഥ് എംഎൽഎ, ശ്രീ. മോൻസ് ജോസഫ് എംഎൽഎ, ശ്രീ. രമേഷ് ചെന്നിത്തലയുടെ പിഎ ശ്രീ. പ്രതീഷ് നായർ, ശ്രീ. ജോസ് കെ മാണി എംപി, ഒരാളും കൂടി ഉള്ളത് ശ്രീ. അബ്ദുള്ളക്കുട്ടി എംഎൽഎ.

ശ്രീ. പളനി മാണിക്യത്തിന നോട്ടീസ് നൽകിയിട്ടില്ല അതിനാൽ അദ്ദേഹത്തെ കുറിച്ച് അഭിപ്രായമൊന്നും ഈ റിപ്പോർട്ടിലില്ല.

ഈ കത്ത് പരിശോധിക്കുമ്പോൾ, അതിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ ശരിയാണെങ്കിൽ നിയസഭയ്ക്കുള്ളിലും പുറത്തും ഉന്നയിക്കപ്പെട്ടിട്ടുള്ള ആരോപണങ്ങൾക്ക് കമ്മീഷൻ തീർപ്പാക്കിയതുപോലെ അടിസ്ഥാനമുണ്ടാക്കുകയും ഈ കത്തിൽ പറഞ്ഞിരിക്കുന്ന ആളുകൾ ടീം സോളാറിനെയും അതിന്റെ രണ്ട ഡയക്ടർമാരായ സരിതാ.എസ് നായരെയും ബിജു രാധാകൃഷ്ണനെയും ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ സഹായിക്കുകയും ചെയ്തതായി കാണുന്നു.

ഇതുകൂടാതെ ഇക്കാര്യം പ്രിവൻഷൻ ഓഫ് കറപ്ഷൻ ആക്റ്റിന്റെ (പിസി ആക്റ്റ്) വ്യവസ്ഥകളുമായി ബന്ധപ്പെട്ടും പരിഗണിക്കേണ്ടതാണ്. പിസി ആക്റ്റിൽ വിഭാവനം ചെയ്തിട്ടുള്ള നിയമവിരുദ്ധമായ പ്രതിഫലം പണത്തിലോ മറ്റു വസ്തുക്കളിലോ ആയി പരിമിതപ്പെടുത്തേണ്ട ആവശ്യമില്ല. കമ്മീഷനെ സംബന്ധിച്ച്, ലൈംഗിക സംതൃപ്തി നൽകുന്നതും പിസി ആക്റ്റിലെ 7 (b) വകുപ്പ് പ്രകാരം പ്രതിഫലത്തിൻ കീഴിൽ വരുന്ന ഒന്നാണ്.

സംസ്ഥാനത്തിനുവേണ്ടി ഹാജരാകുന്ന സീനിയർ ഗവൺമെന്റ് പ്ലീഡർ കമ്മീഷന സമർപ്പിച്ച വാദപ്രതിവാദ പത്രികയിൽ അദ്ദേഹം പറഞ്ഞത് ലൈംഗികത ഈ കമ്മീഷന്റെ അന്വേഷണ വിഷയമല്ലെന്നാണ്. ലൈംഗികതയും ലൈംഗിക സംതൃപ്തിയും ഓരോ ആളുകളെ സംബന്ധിച്ചിട

ത്തോളം മാറിവരുന്ന കാര്യങ്ങളാണെന്ന് സംശയമില്ല. വയസ് തടസമല്ല. അത് ആളുകൾക്ക് വിട്ടു കൊടുക്കുന്നു. എന്നാൽ ഒരു പബ്ലിക് സെർവന്റ് അദ്ദേഹത്തിന്റെ ഔദ്യോഗിക കൃത്യനിർവ്വഹണം വഴി എന്തെങ്കിലും ചെയ്തുകിട്ടുന്നതിനുവേണ്ടി ഒരു പബ്ലിക് സെർവന്റോ മറ്റാരെങ്കിലുമോ ലൈംഗികതയും ലൈംഗിക സംതൃപ്തിയും ആവശ്യപ്പെടുകയാണെങ്കിൽ, തീർച്ചയായും സ്ഥിതി വ്യത്യസ്തമാണ്.

ഈ കേസുകളിൽ ലൈംഗികതയും ലൈംഗിക സംതൃപ്തിയും പബ്ലിക് സെർവന്റുമാരുമായി ബന്ധപ്പെട്ടിരിക്കുന്നു. അവർ മറ്റാരുമല്ല, കത്തിൽ പേര് പറഞ്ഞിരിക്കുന്ന ഭരണത്തലവനായ മുഖ്യമന്ത്രി, ഊർജ്ജ വകുപ്പ് മന്ത്രി, മറ്റ് മന്ത്രിമാർ തുടങ്ങിയവരാണ്.

അത് കൂടാതെ സർക്കാരിൽ നിന്നും ആനുകൂല്യം ലഭിക്കാനായി പണം കൈപ്പറ്റിയതിനെ കുറിച്ചും കത്തിലുണ്ട്. ആർക്കാണ് പണം കൊടുത്തതെന്നതിനെ കുറിച്ചും കത്തിൽ പറഞ്ഞിട്ടുണ്ട്.

ഇവിടെ താഴെ പറയുന്ന സാഹചര്യങ്ങൾ പ്രസക്തമാണ്.

1. സരിത ലൈംഗിക പീഡനവും ബലാത്സംഗവും ഉൾപ്പെടെയുള്ള രഹസ്യ കാര്യങ്ങൾ എസിജെഎം കോടതിയോട് പറയുന്നു.

2. എസിജെഎം കോടതി അവ രേഖപ്പെടുത്താതെ അവ പരാതിയായി എഴുതി നൽകാൻ സരിതയോട് ആവശ്യപ്പെടുന്നു. അഡ്വക്കേറ്റിന്റെ സഹായവും നിർദ്ദേശിക്കുന്നു.

3. കസ്റ്റഡി കഴിഞ്ഞ് സരിതാ നായർ ജയിലിൽ തിരിച്ചുവന്നപ്പോൾ ജയിൽ വാർഡർമാർ നടത്തിയ ദേഹപരിശോധനയിൽ അവർ എഴുതിയ കത്ത് കണ്ടെടുത്തു. ഉള്ളടക്കം വായിക്കുകയും ഡിജിപി (ജയിൽ) നെ ഉടനെ അറിയിക്കുകയും ചെയ്തു.

4. സരിതയെ ജയിലിൽ നിന്നും മാറ്റാനുള്ള കാരണങ്ങളിലൊന്ന് ഈ കത്താണെന്ന് ഡിജിപി (ജയിൽ) പറഞ്ഞു.

5. ഡിജിപി (ജയിൽ) യുടെ നിർദ്ദേശങ്ങൾക്ക് വിരുദ്ധമായി പരാതി തയ്യാറാക്കുന്നതിന മുൻപ് വനിതാ ജയിൽ സൂപ്രണ്ട് തിരിച്ചറിയൽ രേഖകൾ ഹാജരാക്കാതെ ഒരു അപരിചിതനെ സരിതയുടെ അമ്മയെ അനുഗമിക്കാൻ അനുവദിച്ചു.

6. ഡിജിപി (ജയിൽ) യുടെ നിർദ്ദേശപ്രകാരം വനിതാ ജയിൽ സൂപ്രണ്ട ശ്രീമതി. നസീറ ബീവിയുടെ സാന്നിധ്യത്തിൽ സരിതയുടെ കത്ത് തയ്യാറാക്കൽ. സരിതയുടെ കത്ത് 21 ഷീറ്റിലായതിനാൽ ഡിജിപിയുടെ നിർദ്ദേശപ്രകാരം 22 ഷീറ്റ് പേപ്പർ പരാതി തയ്യാറാക്കാൻ നൽകി. പക്ഷേ പരാതി നാല് ഷീറ്റിൽ മാത്രമാണ് ഉണ്ടായിരുന്നത്, അതും, ജയിൽ സൂപ്രണ്ട വ്യക്തിപരമായി എസിജെഎം കോടതി മുമ്പാകെ ഫയൽ ചെയ്യുകയായിരുന്നു. സരിതയുടെ അഡ്വക്കേറ്റ് പങ്കെടുത്തിട്ടില്ല.

7. D പാർടി കത്ത് ഹാജരാക്കാനായി ഹർജി ഫയൽ ചെയ്തപ്പോൾ സരിതാ എസ്.നായർ അതിനെ എതിർത്തു.

അസ്സൽ കത്ത ഹാജരാക്കാനുള്ള ഉത്തരവ് വഴിയുള്ള കമ്മീഷന്റെ നിർദ്ദേശം നടപ്പാക്കിയില്ല.

മേൽപറഞ്ഞ ഉത്തരവിനെതിരെ ബഹുമാനപ്പെട്ട ഹൈക്കോടതി മുമ്പാകെ റിട്ട് പെറ്റീഷൻ ഫയൽ ചെയ്യുകയും സ്റ്റേ കിട്ടുകയും ചെയ്തു.

അതിനുശേഷം പത്രസമ്മേളനത്തിൽ സരിത എസ്.നായർ സ്വന്തമായി കത്ത് കാണിക്കുകയും ആവശ്യപ്പെടാതെ കത്തിന്റെ പകർപ്പും അതിനുശേഷം അവരുടെ ഇഷ്ടപ്രകാരം അസൽ കത്തും കമ്മീഷൻ മുമ്പാകെ ഹാജരാക്കുകയും ചെയ്തു.

എസ്.ഐ.ടി തലവനോട് ചോദിച്ചപ്പോൾ പിടിച്ചെടുത്തെങ്കിൽ അത് തെളിവ് നിയമത്തിന്റെ 129-ാം വകുപ്പിന്റെ ലംഘനമായിരിക്കും എന്ന് പറഞ്ഞു. മുൻ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയോട് ചോദിച്ചപ്പോൾ അത് പിടിച്ചെടുത്തിട്ടില്ലെന്ന് പറഞ്ഞു. അദ്ദേഹത്തിന്റെ അറിവിൽ അദ്ദേഹത്തിനെതിരായി കത്തിൽ ഒന്നുമില്ലെന്ന് തുടർന്നുപറഞ്ഞു.

ശ്രീ. ടി പി സെൻകുമാർ അദ്ദേഹത്തിന്റെ മൊഴിയിലും പറഞ്ഞു.

ഇവിടെ, മുൻ ജയിൽ ഡിജിപി ശ്രീ. അലക്സാണ്ടർ ജേക്കബ് അദ്ദേഹത്തിന്റെ മൊഴിയിൽ സ്വമനസ്സാലെ, കത്തിൽ മുഖ്യമന്ത്രിയുടെ പേരില്ലെന്ന പറഞ്ഞത് ശ്രദ്ധിക്കേണ്ടതാണ്.

ഈ പശ്ചാത്തലത്തിൽ സർക്കാരിനും എസ്ഐടി ഉൾപ്പെടെയുള്ള പോലീസിനും ഈ കത്തും അതിന്റെ ഉള്ളടക്കവും അറിയില്ലെന്നത് വിശ്വസിക്കാൻ പ്രയാസമാണ്.

നേരത്തെ പറഞ്ഞതുപോലെ സരിത എസ്.നായർ കത്തിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങളിൽ എന്തെങ്കിലും സത്യമുണ്ടോ എന്ന കാര്യം പരിഗണിക്കേണ്ട വിഷയമാണ്.

സോളാർ തട്ടിപ്പിനെ സംബന്ധിച്ചിടത്തോളം ബിജു രാധാകൃഷ്ണനും സരിതാ എസ് നായരും കമ്പനീസ് ആക്ടിന കീഴിൽ രജിസ്റ്റർ ചെയ്യപ്പെട്ട ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് പ്രൈവറ്റ് ലിമിറ്റഡ്, എന്ന കമ്പനിയുടെ പേരിൽ സോളാർ പാനലുകൾ, സോളാർ പ്ലാന്റുകൾ, വിൻഡ് മില്ലുകൾ എന്നിവ സ്ഥാപിക്കുന്നതിനും കൂടാതെ അവരുടെ ബിസിനസിന്റെ ഡീലർഷിപ്പിനുവേണ്ടിയും അവരുടെ ഇടപാടുകാരുമായി MOU-ൽ ഏർപ്പെടുകയും ഭാഗികമായി പ്രതിഫലം വാങ്ങുകയും കരാർ ലംഘിക്കുകയും ചെയ്തുവെന്നത് സമ്മതിക്കപ്പെട്ട കാര്യമാണ്. അവർക്ക് ഉന്നത പദവിയിലുള്ളവരുമായി ബന്ധമുണ്ടെന്നും അവരുടെ സഹായവും സഹകരണവും അവർക്ക് ലഭ്യമാണെന്നും കാണിക്കുന്നതിന്റെ അവർ വളരെയധികം പ്രസ്താവനകൾ നടത്തുകയും രേഖകൾ കാണിക്കുകയും ചെയ്തു. ഈ സാഹചര്യങ്ങൾ സിവിൽ ബാധ്യതയുടെ ഒരു കേസ് വഞ്ചനയുടെ ക്രിമിനൽ ബാധ്യതയുടെ കേസായി മാറുമോ എന്നത് അന്വേഷണ ഉദ്യോഗസ്ഥരും കോടതിയും പരിഗണിക്കേണ്ട വ്യത്യസ്തമായ ഒരു വിഷയമാണ്. ഇത് കമ്മീഷനെ ഒരു രീതിയിലും ബാധിക്കുന്ന കാര്യമല്ല.

ഈ കമ്മീഷന്റെ റിപ്പോർട്ടിന, കോടതികളിൽ ചാർജ്ജ് ഷീറ്റുകൾ ഫയൽ ചെയ്യുകയും രണ്ടെണ്ണം തീർപ്പാക്കുകയും ചെയ്തതുമായ 33 സോളാർ ക്രിമിനൽ കേസുകളുടെ ക്രിമിനൽ കുറ്റവിചാരണയിൽ യാതൊന്നും ചെയ്യാനില്ലെന്ന് വ്യക്തമാക്കുന്നു.

ഈ കേസുകളുടെ അന്വേഷണത്തിനെതിരായി നടത്തുന്ന ഏത് നിരീക്ഷണവും കുറ്റ വിചാരണയിൽ പ്രതികൾക്ക് അനുകൂലമായി പോകുമെന്ന് സംസ്ഥാനത്തിന വേണ്ടിയുള്ള സീനിയർ ഗവൺമെന്റ് പ്ലീഡർ ഓർമ്മിപ്പിക്കുന്നതുകൊണ്ടാണ് കമ്മീഷൻ ഇക്കാര്യം വ്യക്തമാക്കുന്നത്. എസ്ഐടിക്കും അങ്ങനെ ഒരു നിലപാടുണ്ട.

ഇവിടെ ശ്രീ. രാജു എബ്രഹാം എംഎൽഎയും മുൻ പ്രതിപക്ഷ ഉപനേതാവ് ശ്രീ. കോടിയേരി ബാലകൃഷ്ണനും പറഞ്ഞതുപോലെ വിഷയം വ്യത്യസ്തമാണ്. സോളാർ തട്ടിപ്പ് പ്രതികളായ

സരിത എസ്.നായരുടെയും ബിജു രാധാകൃഷ്ണന്റെയും പ്രവർത്തനങ്ങളുടെ കേന്ദ്രം മുഖ്യമന്ത്രിയുടെ ഓഫീസായിരുന്നോ എന്നതാണ് വിഷയം. ചുരുക്കിപ്പറഞ്ഞാൽ, കമ്മീഷൻ അതിന്റെ 07.11.2014-ലെ ഉത്തരവിൽ തീർപ്പാക്കിയ പ്രകാരമുള്ള ആരോപണങ്ങളിൽ എന്തെങ്കിലും അടിസ്ഥാനമുണ്ടോയെന്നതാണ് വിഷയം.

കമ്മീഷൻ ഇപ്പോൾ കണ്ടെത്തിയ വസ്തുതകൾ:

ടെന്നി ജോപ്പൻ ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണുകളിൽ നിന്നും നിരവധി ഫോൺ വഴിയുള്ള ബന്ധങ്ങൾ മുഖ്യമന്ത്രി എന്ന നിലയിൽ ശ്രീ.ഉമ്മൻചാണ്ടിയുമായി ബന്ധമുള്ളതായിരുന്നു. മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ സെക്രട്ടേറിയറ്റിലെ ഓഫീസിൽ അദ്ദേഹത്തിന്റെ നിഴലായിരുന്നു അയാൾ. അയാൾ എപ്പോഴും അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നു. മുഖ്യമന്ത്രിയുടെ സ്വന്തം ആളായ ജിക്കുമോൻ ജേക്കബ്, മുഖ്യമന്ത്രിയുടെ ഗൺമാൻ സലിംരാജ്, അതേ പോലെ മുഖ്യമന്ത്രിയുടെ ഡൽഹിയിലെ സഹായിയായ തോമസ് കുരുവിളയും സരിത ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണുകളിൽ ബന്ധപ്പെട്ടിരുന്നു. മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലെ രണ്ട് ലാന്റ് ഫോണുകളിലേക്കും സരിതയുടെ ഉപയോഗത്തിലിരുന്ന രണ്ട് മൊബൈൽ ഫോണുകളിലേക്കും തിരിച്ചും വിളികളുണ്ടായിരുന്നു.

സലിം രാജ്, ജിക്കുമോൻ ജേക്കബ്, ടെന്നി ജോപ്പൻ എന്നിവരുടെ മൊബൈൽ ഫോണുകളിൽ നിന്നും മുഖ്യമന്ത്രി മിക്കവാറും എല്ലാ ദിവസവും അവരുമായി ബന്ധപ്പെട്ടിരുന്നതായി സരിത എസ്. നായർ അവരുടെ കത്തിൽ പറയുന്നു. അവരുടെ മൊഴിയിലും അവർ അങ്ങനെ പറഞ്ഞു.

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിക്ക് സ്വന്തം ഉപയോഗത്തിനായി ഒരു മൊബൈൽ ഫോൺ ഇല്ലായിരുന്നു. അദ്ദേഹത്തിന്റെ സ്റ്റാഫിന്റെ മൊബൈൽ ഫോണിലൂടെയാണ് മന്ത്രിമാർ, രാഷ്ട്രീയനേതാക്കൾ തുടങ്ങിയവർ അദ്ദേഹവുമായി ബന്ധപ്പെട്ടിരുന്നത്. അവരുടെ ഫോണും അദ്ദേഹം ഉപയോഗിച്ചിരുന്നു. ഡൽഹിയിലായിരിക്കുമ്പോൾ മുഖ്യമന്ത്രി ബന്ധപ്പെട്ടിരുന്നതും മുഖ്യമന്ത്രിയുമായി ബന്ധപ്പെട്ടതും അദ്ദേഹത്തിന്റെ സഹായി തോമസ് കുരുവിളയുടെ മൊബൈൽ ഫോണിലൂടെയാണ്.

മുഖ്യമന്ത്രിയുടെ മുൻഗൺമാൻ ആയ സലിംരാജ് അയാളുടെ 14.12.2016-ലെ മൊഴിയിൽ പറയുന്നത് സരിത എസ്. നായർ അയാളുടെ മൊബൈൽ ഫോണിലൂടെ മുഖ്യമന്ത്രിയുമായി സംസാരിക്കുമായിരുന്നുവെന്നും മുഖ്യമന്ത്രി അയാളുടെ മൊബൈൽ ഫോണിലൂടെ സരിതയുമായി ബന്ധപ്പെട്ടിരുന്നുവെന്നുമാണ്.

സരിതയുടെ രണ്ട് മൊബൈൽ ഫോണുകളിൽ നിന്നും മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലെ രണ്ട് ലാന്റ് ഫോണുകളിലേക്ക് നിരവധി ഫോൺ വിളികൾ ഉണ്ടായിരുന്നുവെന്നത് സമ്മതിക്കുന്ന കാര്യമാണെങ്കിലും സരിതയുടെ മൊബൈലിലേക്കും തിരിച്ചുമുള്ള ആ കോളുകൾ, മുഖ്യമന്ത്രി തന്നെയോ/മുഖ്യമന്ത്രിക്ക് വേണ്ടിയോ സരിതയുമായി സംസാരിക്കുന്നതിനുള്ള കോളുകൾ ആയിരുന്നോ എന്ന് തിട്ടപ്പെടുത്തുന്നതിനുള്ള യാതൊരു ശ്രമവും എസ്.ഐ.ടി നടത്തിയിട്ടില്ല. ടെന്നി ജോപ്പൻ, ജിക്കുമോൻ, സലിം രാജ്, തോമസ് കുരുവിള എന്നിവരുടെ മൊബൈൽ ഫോണിൽ നിന്നുംസരിതയുടെ ഫോണിലേക്കും തിരിച്ചുമുള്ള വിളികൾക്ക് അന്വേഷണത്തിൽ എന്തെങ്കിലും പ്രാധാന്യം ഉണ്ടോയെന്ന് എസ്.ഐ.ടിയുടെ അന്വേഷണത്തിന്റെ ഭാഗമെന്ന നിലയിൽ പരിശോധിക്കുന്നതിനുള്ള യാതൊരു ശ്രമവും എസ്.ഐ.ടി നടത്തിയിട്ടില്ല.

എം.എൻ.ആർ.ഇ, അനെർട്ട് എന്നിവയുടെ അംഗീകാരവും സംസ്ഥാനത്തിന വേണ്ടിയുള്ള ഒരു സോളാർ നയവും ആവശ്യമുള്ള ടീം സോളാർ കമ്പനിയുടെ മെഗാ സോളാർ പ്രോജക്ടുമായി ബന്ധപ്പെട്ട് മാത്രമാണ് മുഖ്യമന്ത്രിയേയും ശ്രീ.ആര്യാടൻ മുഹമ്മദിനേയും നേരിട്ടും ഫോൺ മുഖേ നയും ബന്ധപ്പെട്ടിരുന്നത് എന്നാണ് സരിതയുടെ കേസ്. അവരുടെ സാന്നിധ്യത്തിൽ മുഖ്യമന്ത്രി ഊർജ്ജ വകുപ്പ് മന്ത്രി ശ്രീ. ആര്യാടൻ മുഹമ്മദിനെ ഫോണിൽ ബന്ധപ്പെടുകയും ആവശ്യമായത് ചെയ്തുകൊടുക്കണമെന്ന് അദ്ദേഹത്തോട് പറയുകയും ചെയ്തു. മുഖ്യമന്ത്രിയുടെ നിർദ്ദേശപ്രകാ രം, സരിത, ശ്രീ ആര്യാടൻ മുഹമ്മദിനെ കണ്ടു. എല്ലാ സഹായവും അവർ ഉറപ്പ് നൽകി. ഈ ആവശ്യത്തിനായി ഇവർ രണ്ടുപേരും യഥാക്രമം അവരുടെ പി.എ, പി.എസ് എന്നിവർ മുഖേന പണം ആവശ്യപ്പെട്ടു. രണ്ട് പേർക്കും തുക നൽകിയതായി കത്തിൽ പറയുന്നു. ബിജു രാധാകൃ ഷ്ണന്റേയും സരിതയുടേയും മൊഴിയിൽ മുഖ്യമന്ത്രിക്കും ഊർജ്ജ വകുപ്പ് മന്ത്രിക്കും മറ്റുള്ള വർക്കും നൽകിയ പണത്തെ കുറിച്ച് പറയുന്നു. മുഖ്യമന്ത്രിയ്ക്ക് അയാൾ നേരിട്ട് പണം കൊടു ത്തത് സംബന്ധിച്ച് ബിജുവിന്റെ മൊഴി യാതൊരു ഉത്തമ വിശ്വാസവുമില്ലാതെയുള്ളതാണെന്ന് കാണുന്നു.

മുമ്പ് പറഞ്ഞതുപോലെ, അയാളാണ് ബുദ്ധികേന്ദ്രം, സരിത എസ്.നായരിലൂടെ അയാൾ കാര്യ ങ്ങൾ ചെയ്യിക്കുകയായിരുന്നു. അയാൾ പണം നൽകിയെന്ന് പറയുമ്പോൾ മനസിലാക്കേണ്ടത് സരിത പണം നൽകിയെന്നാണ്.

സരിതാനായരെ വ്യക്തിപരമായി തനിക്കറിയാമെന്ന കാര്യം മുഖ്യമന്ത്രി ഉമ്മൻചാണ്ടി നിഷേധി ക്കുന്നു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ അവർ ആയിരത്തിലൊരാളാണ്. ബിജുരാധാകൃഷ്ണൻ, തിരിച്ചറിയുന്ന ആവശ്യത്തിലേക്കായി സരിത മുഖ്യമന്ത്രിയെ കണ്ട അവസരങ്ങൾ പറഞ്ഞതിന ശേഷവും പാല, കടപ്ലാമറ്റത്തെ സ്റ്റേജിൽ വെച്ച് സരിത മുഖ്യമന്ത്രിയുടെ അടുത്ത് നിന്ന് ചെവി യിൽ സംസാരിച്ചത് പറഞ്ഞതിന ശേഷവും അത് സരിതയാണെന്ന് ഓർമ്മിച്ചെടുക്കുവാൻ കഴിയു ന്നില്ലെന്നായിരുന്നു അദ്ദേഹത്തിന്റെ നിലപാട്.

സരിതയുടെ വസ്ത്രധാരണ രീതി, ആകാരം, വാക്ചാരുതി എന്നിവയിൽ നിന്നും സാധാരണഗ തിയിൽ, ഒരിക്കൽ കണ്ടാൽ അവരെ മറക്കുകയില്ലെന്നാണ് ടെന്നിജോപ്പൻ, ജിക്കുമോൻ, സലിംരാജ് എന്നിവർ പറഞ്ഞത്. വിഷയത്തിലുള്ള അവരുടെ അറിവിനേയും വാക്ചാരുതിയേയും കുറിച്ച് കമ്മീഷന മുമ്പാകെ നൽകിയ മൊഴിയിൽ അനെർട്ട് ഡയറക്ടർ ഡോ.സുഗതകുമാർ പരാമർശിക്കു ന്നുണ്ട്.

2011-ൽ മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് സംഭാവന നൽകുന്നതിനായി സരി തയും സംഘവും വന്നപ്പോൾ മുഖ്യമന്ത്രിയുടെ ഓഫീസിലുണ്ടായിരുന്നവരെല്ലാം അവരെ പ്രത്യേ കം ശ്രദ്ധിച്ചിരുന്നതായി ശ്രീ.ജിക്കുമോൻ പറഞ്ഞു.

ഇതിനെല്ലാം പുറമെ, എ.ഡി.ജി.പി (SZ) ശ്രീ.എ.ഹേമചന്ദ്രൻ ഐ.പി.എസ് അദ്ദേഹത്തിന്റെ 23.06.2013-ലെ ഇടക്കാല റിപ്പോർട്ടിൽ (p 301 ലെ Ext X 393) പറയുന്നത്, സലിംരാജും, ജിക്കുമോ നും, സരിത.എസ്.നായർ സൃഷ്ടിച്ച 'മായികശക്തി'യിൽപ്പെട്ടുവെന്നാണ്.

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി സമ്മതിച്ചതുപോലെ, യഥാർത്ഥത്തിൽ, മൂന്ന് അവസരങ്ങളിൽ, പ്രത്യേകിച്ച് 2 ലക്ഷം രൂപയുടെ ചെക്ക് നൽകുന്നതിനും അവരുടെ ചെലവിൽ കേരളത്തിലെ 14 ജില്ലകളിലെ ഹരിജൻ കോളനികളിൽ സോളാർ പ്രോജക്ട് സ്ഥാപിക്കുന്നതിനും പ്രോജക്ടുകളും പ്രൊപ്പോസലുകളുമായി വീണ്ടും രണ്ട് പ്രാവശ്യം കൂടിയുമാണ്, അദ്ദേഹം സരിതയെ കണ്ടതെങ്കിൽ

ശ്രീ.ഉമ്മൻചാണ്ടിയെ പോലുള്ള ഒരു സാമൂഹ്യ പ്രവർത്തകൻ അദ്ദേഹം കണ്ടിട്ടുള്ള ആയിരങ്ങളിൽ ഒരാളായാണ് അവരെ കണക്കാക്കുന്നതെന്ന് ഒരാൾക്ക് കരുതാൻ കഴിയുമോ.

രേഖകളിൽ നിന്നും ഇപ്പോൾ വെളിവാകുന്നത്, സരിതയുടെ മെഗാ പ്രോജക്ടുകൾക്ക് ആനുകൂല്യങ്ങൾ ചെയ്യുന്നതിനായി ശ്രീ.ഉമ്മൻചാണ്ടി സരിതയെ ഊർജ്ജ വകുപ്പ് മന്ത്രിക്ക് പരിചയപ്പെടുത്തിയെന്നാണ, കോടിമാതയിൽവച്ച് നടന്ന കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ വാർഷിക പരിപാടിയുടെ സി.ഡി (Ext. X 643 ഭാഗം I, X 644 ഭാഗം II) അസോസിയേഷൻ ഹാജരാക്കിയത് തെളിയിക്കുന്നത് അതാണ്. ചടങ്ങ് ഉൽഘാടനം ചെയ്തുകൊണ്ട് ഊർജ്ജ വകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ് നടത്തിയ പ്രസംഗത്തിൽ, സരിത എസ്.നായരും സ്റ്റേജിലുണ്ടായിരുന്നപ്പോൾ അവരുടെ വശത്തേക്ക് നോക്കിക്കൊണ്ട് അദ്ദേഹം പറഞ്ഞു. അവരുടെ പ്രോജക്ടുമായി ബന്ധപ്പെട്ട് മുഖ്യമന്ത്രി അയച്ചതാണെന്ന് പറഞ്ഞുകൊണ്ടാണ് അവർ അദ്ദേഹത്തെ സമീപിച്ചത്.

മുൻ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ വിസ്തരിച്ചപ്പോൾ സി.ഡി പ്രവർത്തിപ്പിച്ച് ഈ ഭാഗം അദ്ദേഹത്തെ കാണിച്ചു. സി.ഡിയിലെ പ്രസംഗമനുസരിച്ച്, ശ്രീ.ആര്യാടൻ മുഹമ്മദ് അങ്ങനെ പറഞ്ഞിട്ടുള്ളതായി അദ്ദേഹം സമ്മതിച്ചു. ശ്രീ.ആര്യാടൻ മുഹമ്മദുമായി ബന്ധപ്പെട്ട ഭാഗത്ത് ഈ കാര്യം വിശദമായി പ്രതിപാദിച്ചിട്ടുണ്ട്.

സരിത ഡൽഹിയിലുണ്ടായിരുന്നുവെന്നത് സമ്മതിക്കപ്പെട്ട വസ്തുതയാണ്. എറണാകുളം ടൗൺ സൗത്ത് പോലീസ് സ്റ്റേഷൻ ക്രൈം നം 630/2013 ട്രാവൽസിന കൊടുക്കാനുള്ള വിമാന യാത്രാ ചാർജ്ജുകളുമായി ബന്ധപ്പെട്ടുള്ളതാണ്. അന്നേ ദിവസം സരിത എസ്.നായർ വിമാനമാർഗം ഡൽഹിക്ക് പോയിരുന്നുവെന്ന് ആ കേസിലെ രേഖകളിൽ നിന്നും ആ കേസ് അന്വേഷിച്ച ഡി.വൈ.എസ്.പി ശ്രീ.കെ.ഹരികൃഷ്ണന്റെ മൊഴിയിൽ നിന്നും കാണുന്നു. അത് കൂടാതെ, വിജ്ഞാൻ ഭവനിൽ എൻ.ഡി.എ യോഗം നടന്ന തീയതിയായ 27.12.2012-ൽ ഡൽഹിയിൽ നിന്നും സരിത അദ്ദേഹത്തെ ബന്ധപ്പെട്ടിരുന്നതായി മുഖ്യമന്ത്രിയുടെ ഡൽഹിയിലെ സഹായിയായ ശ്രീ. തോമസ് കുരുവിള സമ്മതിക്കുന്നുണ്ട്.

സരിത എസ്. നായരുടെ കത്തിൽ പറയുന്ന മറ്റു പല കാര്യങ്ങളും സരിത എസ്.നായരും മറ്റ് സാക്ഷികളും പറഞ്ഞിട്ടുണ്ട്.

മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി, E കക്ഷി, കമ്മീഷനുവേണ്ടിയുള്ള അഡ്വക്കേറ്റ്, Fകക്ഷി, സർക്കാരിനുവേണ്ടി ഹാജരാകുന്ന ഗവൺമെന്റ് പ്ലീഡർ എന്നിവർ സമർപ്പിച്ച വാദപ്രതിവാദക്കുറിപ്പുകൾ കമ്മീഷൻ ഗൗരവമായി പരിശോധിച്ചു. കമ്മീഷൻ ഈ റിപ്പോർട്ട് തയ്യാറാക്കുമ്പോൾ അവരുടെ കുറിപ്പുകളിൽ പറയുന്ന വസ്തുനിഷ്ഠമായ സ്ഥിതി വിശേഷം ഉൾകൊണ്ടിരുന്നു. എന്നിരുന്നാലും സ്വതന്ത്രമായ രീതിയിലാണ് ഈ റിപ്പോർട്ട് തയ്യാറാക്കിയിരിക്കുന്നത്. ഈ സാഹചര്യങ്ങളിലാണ്, മുൻ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി, അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫ്, സെക്യൂരിറ്റി, പ്രൈവറ്റ് സെക്രട്ടറി, പൊളിറ്റിക്കൽ സെക്രട്ടറിമാർ, ഗൺമാൻ എന്നിവരുടെ മൊഴികളുടെ ചുരുക്കരൂപത്തിലുള്ള തർജ്ജമ പ്രത്യേക വാല്യമായി അനുബന്ധമായി ചേർത്തിട്ടുള്ളത്. തീർച്ചയായും, വാല്യങ്ങളായി തയ്യാറാക്കിയിട്ടുള്ളതിൽ പൂർണ്ണരൂപം ലഭ്യമാണ്.

അന്വേഷണവിഷയത്തിലെ ഇനം 1 ആയ ആരോപണങ്ങളിലെ ഒന്നാം ഭാഗം കമ്മീഷൻ ഇപ്രകാരം തീർപ്പാക്കുന്നു.

മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ്, അദ്ദേഹത്തിന്റെ പേഴ്സണൽ അസിസ്റ്റന്റുമാർ, അദ്ദേഹത്തിന്റെ പേഴ്സണൽ സെക്യൂരിറ്റി ഓഫീസർ, അടുത്ത പാർടി പ്രവർത്തകർ, അദ്ദേഹത്തിന്റെ

ഡൽഹിയിലുള്ള സഹായി എന്നിവരെല്ലാവരും പ്രധാന പ്രതികളായ സരിത നായരുടേയും ബിജു രാധാകൃഷ്ണന്റേയും സോളാർ തട്ടിപ്പ് ഇടപാടുകളിൽ പങ്കാളികളാവുകയും ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ അവരുടെ സോളാർ തട്ടിപ്പിലെ ഇടപാടുകാരെ വഞ്ചിക്കുന്നതിനുവേണ്ടി അവർക്ക് എല്ലാ സഹായവും നൽകുകയും ചെയ്തു.

മുകളിൽ ചർച്ച ചെയ്ത കാരണങ്ങളാൽ, മുഖ്യമന്ത്രി ഉമ്മൻചാണ്ടി, അദ്ദേഹത്തിന്റെ ഓഫീസ്, പേഴ്സണൽ സ്റ്റാഫ് M/s ടെന്നി ജോപ്പൻ, ജിക്കുമോൻ ജേക്കബ്, പേഴ്സണൽ സെക്യൂരിറ്റി ഗൺമാൻ Mr.സലിരാജ് അടുത്തപാർടി പ്രവർത്തകരായ ശ്രീ. ബെന്നി ബെഹന്നാൻ,എം.എൽ.എ, മുൻ.എം.എൽ.എയും കെ.പി.സി.സി ജനറൽ സെക്രട്ടറിയുമായ ശ്രീ. തമ്പാനൂർ രവി, മുഖ്യമന്ത്രിയുടെ ഡൽഹിയിലെ സഹായി ശ്രീ.തോമസ് കുരുവിള എന്നിവരെല്ലാവരും ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ പ്രധാന പ്രതികളായ സരിത എസ്.നായരുടേയും ബിജു രാധാകൃഷ്ണന്റേയും സോളാർ തട്ടിപ്പ് ഇടപാടുകളിൽ പങ്കാളികളാണെന്ന ആരോപണത്തിൽ അടിസ്ഥാനമുണ്ടെന്നത് ഒരു വസ്തുതയായി കമ്മീഷൻ കണ്ടെത്തുന്നു.

അവർക്കെതിരെ നടപടികൾ, എന്തെങ്കിലുമുണ്ടെങ്കിൽ, എടുക്കുന്നതിന റിപ്പോർട്ടിന്റെ ഉചിതമായ ഭാഗങ്ങളിൽ കമ്മീഷൻ സർക്കാരിനോട് നിർദ്ദേശിച്ചിട്ടുണ്ട്. ആരോപണങ്ങളിൽ പ്രഥമവും ഏറ്റവും പ്രാധാന്യമുള്ളതുമായ ഭാഗത്തിന മേൽപറഞ്ഞ പ്രകാരം ഉത്തരം നൽകിയിരിക്കുന്നു.

ഈ പ്രശ്നത്തിന ഇപ്രകാരം ഉത്തരം നൽകിയിരിക്കുന്നു.

## അനുബന്ധം

**സരിത നായർ 19.07.2013-ൽ എഴുതിയ കത്ത് Ext X 639 (b)**

ഞാൻ, സരിതാ എസ്. നായർ സോളാർ തട്ടിപ്പ് കേസിൽ ഇന്ന് അറസ്റ്റ് ചെയ്യപ്പെട്ടു. ഇപ്പോൾ അവർ കുറച്ച് പ്രശ്നങ്ങളും ആരോപണങ്ങളും കേൾക്കുന്നു. പത്രങ്ങളിൽ റിപ്പോർട്ടുകൾ വന്നു. അവർ പത്രങ്ങൾ കണ്ടില്ല. അവരെ മാത്രം ബലിയാടാക്കാനുള്ള ശ്രമങ്ങൾ നടക്കുന്നതായി അവരുമായി സംസാരിച്ച ആളുകളിൽ നിന്ന് മനസിലാക്കാൻ കഴിഞ്ഞു. അവർ മനസിലാക്കുന്നു. യഥാർത്ഥത്തിൽ ആരാണ് തെറ്റ് ചെയ്തത്? അവർ മാത്രമാണോ? തെറ്റ് ചെയ്ത ആളുകൾക്ക് രക്ഷപ്പെടാൻ കഴിയുമോ? അവസാനം ആത്യന്തികമായി അവർ മാത്രം കഷ്ടപ്പെടേണ്ടി വരുമെന്ന് അവർ വിശ്വസിക്കുന്നു. യഥാർത്ഥത്തിൽ തെറ്റു ചെയ്തവർ സന്തോഷമായി ജീവിക്കുമ്പോൾ അവരെപ്പറ്റി മാത്രം തെറ്റായ കഥകൾ പുറത്തുവരുന്നു. അവർക്കും അമ്മയും കുട്ടികളും അമ്മൂമ്മയും ഉണ്ടെന്ന് ആര് ഓർക്കുന്നു. അവരെ ഇഞ്ചിഞ്ചായി കൊല്ലുന്നതിനും പകരം അവരെ ഒറ്റയടിക്ക് കൊന്നുകൂടെ? ''എന്ത് തെറ്റാണ് അവർ ചെയ്തത്? അവരുടെ വാക്കുകൾ വിശ്വസിച്ച് കള്ളക്കഥകളുടേയും വാഗ്ദാനങ്ങളുടേയും അടിസ്ഥാനത്തിൽ പ്രവർത്തിച്ചതാണോ അവർ ചെയ്ത തെറ്റ്? ഒരു വലിയ തട്ടിപ്പുകാരനായ ബിജു രാധാകൃഷ്ണനുമായി അടുത്ത സഹകരണമുണ്ടായിരുന്ന ശാലുമേനോനെ ആർക്കും വേണ്ട. ടീം സോളാറിന്റെ മുഴുവൻ പണവും വീടുവയ്ക്കാനും, സ്വർണ്ണം വാങ്ങാനും, ഉല്ലാസയാത്ര പോകാനും, എടുത്തു, അവർ കുറ്റക്കാരല്ല. ഇടപാടുകാരുടെ പണമാണത്. ആർക്കാണ് നഷ്ടമുണ്ടായത്. നഷ്ടം എപ്പോഴും സരിതയ്ക്കാണ്. നഷ്ടങ്ങൾ മാത്രം. ആരോപണങ്ങൾ മാത്രം ബാക്കി. അവർ പലരേയും വിശ്വസിച്ചു. അവർ അവരുടെ വാക്കുകൾ അനുസരിച്ചു. ഇപ്പോൾ പ്രശ്നങ്ങൾ വന്നപ്പോൾ ആരും ഉത്തരവാദികളല്ല. അവർ കഷ്ടപ്പെട്ടപ്പോൾ (മരണം) ആരും അവരോടൊപ്പം ഇല്ല. ഇത് ദുഃഖകരമാണ്. അവർ ബിജു രാധാകൃഷ്ണന പണമുണ്ടാക്കാനുള്ള ഒരു എ.ടി.എം മെഷീൻ മാത്രമായിരുന്നു. അയാൾ അവരെ ഭയപ്പെടുത്തിയും പ്രശ്നങ്ങൾ ഉണ്ടാക്കിയും കീഴിൽ നിർത്തി. പല കാരണങ്ങളാൽ ഭയപ്പെട്ട അവർ എതിർത്തില്ല. അയാൾ ധനികനായി. പണം വരുമ്പോൾ സ്വാധീനവും വരും. അയാൾക്കത് മനസിലായി. അവർക്ക് കിട്ടിയത് കുറച്ചു സാരികളും വീട്ടുചിലവിനുള്ളതുമാണ്. അത് എന്തെങ്കിലുമാണോ? കഷ്ടപ്പെട്ട് സമ്പാദിച്ച പണം കമ്പനി അക്കൗണ്ടുകൾ കൈകാര്യം ചെയ്തിരുന്ന ബിജു രാധാകൃഷ്ണൻ എടുക്കുകയും, അയാൾക്ക് ഒരു ജീവിതവും, ഒരു വീടും ശാലുമേനോനേയും കിട്ടി.

സരിതയ്ക്കാണെങ്കിൽ 6 കോടിയുടെ ബാധ്യതയും ശാപവാക്കുകളും മാത്രം. ദൈവത്തിന്റെ കൃപയാൽ അവർ മറയ്ക്കാനാഗ്രഹിക്കാത്ത, അവരുടെ പകുതിയിലധികം ബാധ്യത തിരിച്ചുകൊടുക്കാൻ കഴിഞ്ഞു. അവർക്ക് നിലനിൽക്കണമെന്ന് ആഗ്രഹമുണ്ട്.

അവരെ സ്നേഹിക്കുകയും വിശ്വസിക്കുകയും ചെയ്ത ആൾക്കാർ അവരെ ചതിക്കുന്നത് ഇതാദ്യമായിട്ടല്ല. രാഷ്ട്രീയക്കാർ ബിജുവിനേക്കാൾ നല്ലവരാണെന്ന് അവർ വിശ്വസിച്ചു. അവർ വിശ്വസിച്ച പാർട്ടിയിൽ എല്ലാം, പ്രതീക്ഷകളും ഉണ്ടായിരുന്നത് തികച്ചും തെറ്റായ വിശ്വാസമായിരുന്നോ? എന്നാൽ അവരെ മാത്രം എല്ലാവരും ഉപേക്ഷിക്കുകയും സ്വന്തം മുഖം അവർ രക്ഷിക്കാൻ ശ്രമിക്കുകയും ചെയ്തു. അവർക്ക് ലജ്ജയില്ലേ?

ഉമ്മൻചാണ്ടി അവരുടെ അച്ഛനെപ്പോലെയാണിരിക്കുന്നതിനാൽ (തനിസ്വരൂപം). അദ്ദേഹം അവരെ കണ്ടിട്ടേയില്ല. കേൾക്കാൻ സന്തോഷമുണ്ട. ഉമ്മൻചാണ്ടി സാർ അവരെയല്ല വേറെ ഒരു സ്ത്രീകളെയും കണ്ടിട്ടില്ലെ? സമൂഹത്തിന്റെ ഉന്നതപദവിയിലുള്ളവർക്ക് എന്തും ചെയ്യാം. മുഖ്യമന്ത്രിക്ക് നിഷേധിക്കാം. അദ്ദേഹത്തിന കണ്ടിട്ടില്ലെന്ന് പറയാം, എല്ലാം മറന്നുപോയി. എന്നാൽ

അവർക്കത് കഴിയില്ല. ഉമ്മൻചാണ്ടി അവരോട് ലൈംഗികമായി വദനസുരതം ചെയ്യാൻ ആവശ്യപ്പെട്ടു. അവർ അതനുസരിക്കുകയും ക്ലിഫ് ഹൗസിൽ വെച്ച് അദ്ദേഹവുമായി വദനസുരതത്തിൽ ഏർപ്പെടുകയും ചെയ്തു. അവരെ അറിയാതെയാണോ ഇത് ചെയ്തത്? മുഖ്യമന്ത്രിയെന്ന നിലയിലുള്ള പദവി അദ്ദേഹം ദുരുപയോഗം ചെയ്തില്ലെ? പിന്നീട് അദ്ദേഹത്തിന സരിതയെ മനസിലായി. പക്ഷെ, മുഖ്യമന്ത്രിക്ക് ലക്ഷ്മിയെന്ന പേരിൽ സരിതയെ അറിയില്ല.

കമ്പനിയുടെ പ്രശ്നം ഉയർന്നപ്പോൾ അവർ അറിയിച്ചില്ലേ, അവർ യാചിച്ചില്ലേ, (കാലുപിടിച്ചില്ലേ.) എന്നാൽ അദ്ദേഹം കൂടുതൽ താൽപര്യപ്പെട്ടത് അദ്ദേഹത്തിന്റെ ലൈംഗിക സംതൃപ്തിയിലായിരുന്നു? ഇതെല്ലാം നിയമത്തിന മുന്നിൽ കൊണ്ടുവരേണ്ടതാണ്.

ഉമ്മൻചാണ്ടിയെ സംബോധന ചെയ്തു കൊണ്ടുള്ളത്

നിങ്ങൾ പല സന്ദർഭങ്ങളിലായി 2 കോടി 16 ലക്ഷം രൂപ സൗരോർജ്ജ പദ്ധതികൾ നടപ്പാക്കുന്നതിനായി അവരിൽ (അവരുടെ കമ്പനിയിൽ നിന്ന്) വാങ്ങി. ക്ലിഫ് ഹൗസിൽ വച്ചാണ് അവർ തുക നൽകിയത്. പിന്നീട് 40 ലക്ഷം രൂപ ഡൽഹിയിലെ തോമസ് കുരുവിളയ്ക്ക് നൽകി. തോമസ് കുരുവിളയും ചാണ്ടി ഉമ്മനും ഒരുമിച്ച് തിരുവനന്തപുരം എയർപോർട്ടിൽ വരികയും 50 ലക്ഷം രൂപ കൈപ്പറ്റുകയും ചെയ്തു, പദ്ധതി വൈകിയപ്പോൾ കാലതാമസം മാറ്റാനും സോളാർ പോളിസി വേഗത്തിലാക്കാനും ശ്രീ. തോമസ് കുരുവിള 25 ലക്ഷം അവരിൽ നിന്നും കൈപ്പറ്റി. ആദ്യം ഒരു കോടി രൂപ ക്ലിഫ് ഹൗസിൽ വച്ച് നൽകി. തോമസ് കുരുവിള ഒരു ലക്ഷം രൂപ അയാളുടെ ഫീസായി കൈപ്പറ്റി. ഈ പണം ക്രിമിനൽ കേസുകളിലെ പരാതിക്കാർക്ക് നൽകാൻ മതിയാകില്ലേ?

മെഗാ സോളാർ പ്രൊജക്ടിന്റെ ആശയം ഡി.പി.ആർ വഴി നൽകിയപ്പോൾ ശ്രീ. ഉമ്മൻചാണ്ടി, ഊർജ്ജവകുപ്പ് മന്ത്രി ശ്രീ. ആര്യാടൻ മുഹമ്മദിനെ ബന്ധപ്പെടുകയും അവരുടെ പദ്ധതി തീർപ്പാക്കാനും അദ്ദേഹത്തോട് പറഞ്ഞു. അതിനെ അടിസ്ഥാനമാക്കി ഏകജാലക സംവിധാനത്തിലൂടെ അവരുടെ മെഗാ സോളാർ പ്രോജക്ട് പരിഗണിക്കാമെന്ന് സമ്മതിച്ചു. ഈ പദ്ധതി പബ്ലിക് പ്രൈവറ്റ് പ്രൊജക്ട് (പിപിപി)-നെ പി.പി.പി ആയി പരിഗണിക്കാമെന്നും മുഖ്യമന്ത്രി ഉറപ്പുകൊടുത്തു. കിൻഫ്രയുടെ ഭൂമിയോ കെഎസ്ഐഡിസിയുടെ ഭൂമിയോ ലഭ്യമാക്കാമെന്നും അദ്ദേഹം ഉറപ്പുനൽകി. ഈ പദ്ധതിക്കായി വരുന്ന നിക്ഷേപകരെ നേരിട്ട് കാണാമെന്നും മുഖ്യമന്ത്രി സമ്മതിച്ചു. വിവാദമായ കേസുകളിലൊന്നായ ശ്രീധരൻ നായരുടെ കേസ് ഇതിൽപ്പെട്ട ഒന്നാണെന്നതിന യാതൊരു സംശയവുമില്ല. മല്ലേലിലെ ആളുകളുമായി മുഖ്യമന്ത്രി ഫോണിൽ സംസാരിച്ചു. MOU ഒപ്പുവയ്ക്കുന്നതിന ശേഷമുള്ള തീയതിയാണ് മുഖ്യമന്ത്രിയുമായുള്ള യോഗത്തിന ലഭിച്ചത്. MOU ന മുൻപ് മുഖ്യമന്ത്രിയെ കാണണമെന്ന് ശ്രീധരൻ നായർക്ക് വലിയ നിർബന്ധമായിരുന്നു. അദ്ദേഹം ഡൽഹിയിൽ നിന്നും തിരിച്ചു വന്നാൽ ഉടൻ മീറ്റിംഗ് നടത്താമെന്ന് മുഖ്യമന്ത്രി പറഞ്ഞതിനാലും മുഖ്യമന്ത്രിയുമായി നടത്തിയ ടെലിഫോൺ സംഭാഷണത്തിന്റെ അടിസ്ഥാനത്തിലും MOU ഒപ്പ് വയ്ക്കുകയും ആദ്യഘട്ട ഫണ്ട (ഫീസ്) ചെക്കായി നൽകുകയും ചെയ്തു. 3 ചെക്കുകളിൽ അവസാനത്തെ ചെക്ക് ബാങ്കിൽ സമർപ്പിക്കേണ്ടതാണെന്നായിരുന്നു ശ്രീധരൻ നായരുടെ ആവശ്യം.

ജൂലൈ 9-ാം തീയ്യതി ഏകദേശം 6.30 പി.എം-ന അവർ സെക്രട്ടേറിയറ്റിൽ എത്തിയെങ്കിലും പട്ടം ബിഷപ് ഹൗസിലെ വിരുന്ന് കഴിഞ്ഞ് രാത്രി 9 പി.എം-നാണ് മുഖ്യമന്ത്രി ഓഫീസിൽ വന്നത്. ആ ദിവസം മുഖ്യമന്ത്രി രണ്ടുപേരെ കണ്ടിരുന്നു, അതിലൊന്ന് അവരും ശ്രീധരൻ നായരുമായുള്ള മീറ്റിംഗ് ആയിരുന്നു. അഡ്വക്കേറ്റ് അജിത്ത് കുമാർ അവരോടൊപ്പമുണ്ടായിരുന്നു. അവർ അകത്ത് പോയപ്പോൾ അദ്ദേഹത്തെ വെളിയിൽ നിർത്തി. ആ സമയത്ത് ശ്രീ. സെൽവരാജ് എംഎൽഎയും

അദ്ദേഹത്തെ അനുഗമിച്ച വേറൊരാളും അവിടെയുണ്ടായിരുന്നു. അവരെ കണ്ടപ്പോൾ അവരെ വെളിയിലേക്ക് അയക്കുകയും മുഖ്യമന്ത്രി അവരുടെ അടുത്തേക്ക് വരുകയും എല്ലാതരത്തിലുള്ള വാഗ്ദാനങ്ങളും (പെരുമഴ) ശ്രീധരൻനായർക്ക് നൽകുകയും ചെയ്തു. അതനുസരിച്ച് ഏകജാലക പ്രോജക്ട്, പാലക്കാട് കിൻഫ്ര പാർക്കിൽ ഭൂമി, സർക്കാർ സബ്സിഡി, മറ്റ് എല്ലാസഹായങ്ങൾ, എന്നിവ ഉറപ്പുനൽകി.

ശ്രീധരൻ നായർ മുഖ്യമന്ത്രിയോടൊപ്പം ലിഫ്റ്റിൽ താഴത്തെ നിലയിലേക്ക് പോയി. ശ്രീധരൻ നായരെ കണ്ടിട്ടില്ലെന്നാണ് മുഖ്യമന്ത്രി ഇപ്പോൾ പറയുന്നത്. മുഖ്യമന്ത്രി തന്നെ ഉറപ്പ് നൽകിയ പ്പോൾ അവർ അത് വിശ്വസിച്ചു. ആ ആത്മവിശ്വാസം അവരെ ചതിച്ചു. കോടികളുടെ പ്രോജ ക്ടിന്റെ പത്ത് ശതമാനം മുഖ്യമന്ത്രി ആവശ്യപ്പെട്ടു (ഏകദേശം നാല് കോടി രൂപ) പ്രോജക്ട് ആരംഭിക്കുന്നതിന പോലും മുമ്പ് വിവിധ സന്ദർഭങ്ങളിലായി 2 കോടി രൂപ അദ്ദേഹം കൈപ്പറ്റിയിട്ടി ല്ലെ? ഇതൊക്കെയായിട്ടും അദ്ദേഹം പ്രോജക്ട് ഒരുക്കിയില്ല, ഇപ്പോൾ അവസാനം അവർ ഒറ്റയ്ക്ക ായി. പണം കൈപ്പറ്റിയവർ അവരോടൊപ്പമില്ല. ഉറപ്പ് നൽകിയവർ അവരോടൊപ്പമില്ല. പോലീസ് ഈ പണമെല്ലാം മടക്കിവാങ്ങിത്തരുമോ?

നിരവധി വസ്തു ഇടപാടുകളിൽ അവർ സഹകരിച്ചിരുന്നു. മാർജിൻ മണി പോലും അവർക്ക് ലഭിച്ചില്ല. അവർ മുഖ്യമന്ത്രിയെ അവരുടെ അച്ഛനെ പോലെ കരുതുകയും ബഹുമാനിക്കുകയും ചെയ്തു. എന്നാൽ, ഒരു പക്ഷേ, അദ്ദേഹം പല സന്ദർഭങ്ങളിലും അവരെ വേറെ രീതിയിലാണ് ക ണ്ടതും. അവർ അതിനെ സ്ത്രീകളുടെ ശാപം ആയി കണക്കാക്കുന്നു. എന്നാൽ, ഈ കേസുകൾ പോലും പ്രതികാരത്തിന്റെ ഇരയെപ്പോലെ അവർ അനുഭവിക്കേണ്ടി വരുമെന്ന് ഇന്നവർക്കറിയാം. കൊച്ചിയിലെ വസ്തു ഇടപാടുകളെ കുറിച്ച് കൂടുതൽ പറയാൻ അവർ ആഗ്രഹിക്കുന്നില്ല. എല്ലാ വരും കൂടി അവരെ നശിപ്പിച്ചു. അവർ സ്നേഹിച്ചവരും വിശ്വസിച്ചവരും. പാർട്ടിയുൾപ്പെടെ എല്ലാ വരും തള്ളിപ്പറയുന്നു, ഒറ്റപ്പെടുത്തുന്നു. അവരിൽ ഓരോരുത്തർക്കും വേണ്ടി അവർ ഒരുപാടനുഭവി ച്ചു (മരിച്ചാൽ). അവർ ഇപ്പോൾ തന്നെ മരിച്ചേക്കാം. കോൺഗ്രസ് രക്തമാണ് അവരുടേത്. വഞ്ച കർക്കെതിരെ കേസില്ല. കേസ് രജിസ്റ്റർ ചെയ്യുമ്പോൾ മെഗാപവർ പ്രോജക്ട് കേസുകളിൽ അദ്ദേഹം പ്രതിയാവില്ലേ? അദ്ദേഹത്തിന്റെ വാക്കിനെ അടിസ്ഥാനമാക്കിയാണ് മെഗാ പ്രോജക്ട് നിക്ഷേപകരെ കൊണ്ടുവന്നത്. അതിനുവേണ്ടി അദ്ദേഹം പണം കൈപ്പറ്റി. ഒരു പക്ഷെ ഒരു സാധാ രണ സർക്കാരിന്റെ മെല്ലെപ്പോക്കായിരിക്കും എന്നാൽ, നിക്ഷേപകർ അത് ഉൾക്കൊണ്ടില്ല. അവ രുടെ വാക്കുകേട്ട് അവരുടെ കൂടെ നിന്നെങ്കിലും അവർ വഞ്ചിക്കപ്പെട്ടു. എല്ലാ ദിവസവും ഫോൺ വിളിക്കുമായിരുന്നു. ഫോൺ വിളിച്ചില്ല എന്ന് പറഞ്ഞു. ജോപ്പന്റെയും ജിക്കുമോന്റെയും സലീംരാജിന്റെയും ഫോണുകളിൽ നിന്നും വിളിക്കുകയും സംസാരിക്കുകയും ചെയ്യുമായിരുന്നു. മുൻ മന്ത്രിയും ഇപ്പോഴത്തെ എംഎൽഎയുമായ ഗണേഷ് കുമാറുമായുള്ള അവരുടെ ബന്ധത്തെ കുറിച്ച് പരാതി പറയാൻ ബിജു രാധാകൃഷ്ണൻ എറണാകുളം ഗവൺമെന്റ് ഗസ്റ്റ് ഹൗസിൽ മുഖ്യ മന്ത്രിയെ കണ്ടപ്പോൾ പോലും മുഖ്യമന്ത്രി അവരെ ബന്ധപ്പെട്ട് ആരോപണങ്ങൾ ഉയർന്നിട്ടുെ ണ്ടന്നും അവർ സൂക്ഷിക്കണമെന്നും പറഞ്ഞു. അത്രയും അടുപ്പം അദ്ദേഹം കാണിച്ചിരുന്നു. ഇപ്പോൾ എന്താണ് സംഭവിച്ചത്? എന്തിനാണ് കള്ളം പറയുന്നത? ദയവായി അവരെ മാത്രം ബലി യാടാക്കരുത്.

ഇലക്ട്രിസിറ്റിയിലെ ബോർഡിലെ കാലതാമസം ഒഴിവാക്കുന്നതിനായി തോമസ് കുരുവിള നിർദ്ദേശിച്ച പ്രകാരം മൻമോഹൻ ബ്ലംഗ്ലാവിൽവച്ച് 25 ലക്ഷം രൂപ കൊടുത്തു. അപ്പോഴവർക്ക് ശ്രീ. ആര്യാടൻ മുഹമ്മദിന്റെ ആശാസ്യകരമല്ലാത്ത പെരുമാറ്റം അനുഭവിക്കേണ്ടി വന്നു. ആത്മഹത്യ ചെയ്യുന്നതിനെ കുറിച്ചുപോലും അവർ ചിന്തിച്ചു. സ്ത്രീ വെറും ഒരു ഉപകരണം മാത്രമാണെന്ന്

ആ ദിവസങ്ങളിൽ അവർക്ക് മനസിലായി. അതിനുപരി എന്തെങ്കിലും സംഭവിച്ചോ? ഒന്നും സംഭവിച്ചില്ല. ശ്രീ.ആര്യാടൻ മുഹമ്മദ് വരെ വിളിച്ചുവരുത്തി സംസാരിച്ചപ്പോഴൊക്കെ അവരെ ലൈംഗികമായി ചൂഷണം ചെയ്യുകയും അവരുടെ ശരീരത്തിൽ സ്പർശിക്കുന്നതും അയാളുടെ പതിവായിരുന്നു. അവർ പ്രതികരിക്കുകയും ഈ ആളുകൾക്ക് കിട്ടിക്കൊണ്ടിരുന്ന കോടിക്കണക്കിന രൂപ നിലയ്ക്കുകയും ചെയ്താൽ അവരുടെ പ്രോജക്ടുകൾ നഷ്ടപ്പെടുമോ എന്നവർ ഭയപ്പെട്ടു. അവർ അവരുടെ നിലനിൽപിനെ ചൂഷണം ചെയ്തു. മന്ത്രിമാർക്ക് വേണ്ടത് പണവും ഒരു സ്ത്രീയുടെ ശരീരവുമാണ്. ഈ മന്ത്രിമാരെ കൂടാതെ, ടൂറിസം വകുപ്പ് മന്ത്രി ശ്രീ.എ.പി.അനിൽകുമാർ, ഒരു അഗ്രഗണ്യനായ കൂട്ടികൊടുപ്പുകാരനായിരുന്നു. കേന്ദ്രമന്ത്രിമാർക്കും അയാളുടെ പി.എ ആയ നസറുള്ളയ്ക്കും സ്ത്രീകളെ നൽകുന്ന ഒരു മന്ത്രി. അവർ രണ്ടുപേരും റോസ ഹൗസിൽവച്ചും ലേ മെറിഡിയനിൽവച്ചും അവരുമായി വദനസുരതം ചെയ്തു. പല പ്രാവശ്യം അവരെ റോസ് ഹൗസിൽ വിളിച്ചുവരുത്തി ചൂഷണം ചെയ്തു. ഇത് ഇക്കോ ടൂറിസത്തിനും മറ്റു പദ്ധതികൾക്കും അനുമതിക്ക് വേണ്ടിയുള്ള വിലപേശലിന്റെ വഴിക്കായിരുന്നു. അവർക്ക് അവരുടെ അന്തസും ശരീരവും നഷ്ടപ്പെട്ടു, ന്യൂഡൽഹിയിലെ കേരള ഹൗസിൽ പോലും അവരെ വിട്ടില്ല. നസറുള്ള 7 ലക്ഷം രൂപ കൈപ്പറ്റി. അയാൾ മന്ത്രിമാരുടെ താൽപര്യങ്ങളെക്കുറിച്ച് പല പ്രാവശ്യം പറയുകയും അവരോടൊപ്പം പോകാൻ നിർബന്ധിക്കുകയും ചെയ്തു. അവർ തയ്യാറാകാത്തതുകാരണം പ്രോജക്ടിന്റെ അനുമതി താമസിപ്പിക്കുന്നതിൽ അവർ ആനന്ദം കണ്ടെത്തി.

ശ്രീ.കെ.സി.വേണുഗോപാലിന്റെ (കേന്ദ്രമന്ത്രി) കൂട്ടികൊടുപ്പുകാരായിരുന്നു അനിൽകുമാറും നസറുള്ളയും.

കെ.സി അവരെ ഒരു മീറ്റിംഗിൽവച്ച് കാണുകയും അതിന ശേഷം അവരെ ഫോണിൽ കൂടി വിളിക്കുകയും ശല്യമുണ്ടാക്കുകയും ചെയ്തു. ഇത് ടീം സോളാറിന്റെ ഒരു പുതിയ ബ്രാഞ്ചിന്റെ ഉൽഘാടനവുമായി ബന്ധപ്പെട്ട് കെ.സി.വേണുഗോപാലിനെ അദ്ദേഹത്തിന്റെ ആലപ്പുഴയിലെ ''രാജീവം'' എന്ന വീട്ടിൽവച്ച് കണ്ടപ്പോഴായിരുന്നു. അയാൾ സമയവും തീയതിയും തരുകയും, അവർ നന്ദി പറഞ്ഞതിനുശേഷം എഴുന്നേറ്റപ്പോൾ അയാൾ അവരുടെ പിറക് വശത്ത് കൈകൊണ്ട മർത്തി. അവർ ഫയൽ കൊണ്ടയാളെ തടഞ്ഞതിനുശഷം അവരെ തൊടരുതെന്ന് അയാളോട് പറഞ്ഞു. അവരോടൊപ്പം ഉണ്ടായിരുന്ന ജി.എം സാക്ഷിയാണ്. അയാളുടെ ഇടപെടൽ കാരണം ഈ വിഷയം ഉപേക്ഷിച്ചു. ഉടൻ തന്നെ അവരുടെ മൊബൈലിൽ 'വളരെ മൃദുലം' എന്ന സന്ദേശം അവർക്ക് ലഭിച്ചു. അവർ അയാളെ വിളിച്ച് ദേഷ്യത്തിൽ സംസാരിച്ചപ്പോൾ 'ഇപ്പോഴും നിന്നെ സ്നേഹിക്കുന്നു' എന്ന് മറുപടി പറഞ്ഞു. അതിനുശേഷം മിക്കവാറും ഡൽഹി നമ്പരിൽ നിന്നും വിളികൾ വന്നു. അയാൾ അവരോട് ഡൽഹിക്ക് ചെല്ലാനും അവരെ കാണാനും ആവശ്യപ്പെടുകയും അല്ലെങ്കിൽ നിശ്ചയിച്ച പരിപാടിയിൽ പങ്കെടുക്കുകയില്ല എന്നും അയാൾ പറഞ്ഞു. മി. വേണുഗോപാൽ ബിജുവിന്റെ നമ്പറിൽ വിളിച്ച് അയാളുടെ ഇ.ഒ അപമാനിച്ചു എന്ന് പറയുകയും അവർ ഡൽഹിയിലേക്ക് വന്ന് മാപ്പ് പറഞ്ഞില്ലെങ്കിൽ അദ്ദേഹം പരിപാടിക്ക് വരികയില്ലെന്നും പറഞ്ഞു. ബാനറുകൾ, നോട്ടീസുകൾ തുടങ്ങിയവ അച്ചടിച്ചതിനാൽ ബിജു അവരെ അടിക്കുകയും പോയി അദ്ദേഹത്തെ കാണാൻ ഭീഷണിപ്പെടുത്തികൊണ്ട് പറയുകയും ചെയ്തു. ഡൽഹിക്കുള്ള ടിക്കറ്റ് കൊടുത്തു. അവർ ഡൽഹിയിലെ ശിവേട്ടന്റെ ഭാര്യ ഗീതചേച്ചിയുമൊത്ത് കെ.സിയെ കണ്ടു. അപ്പോൾ അദ്ദേഹം അവരെ ഗീതചേച്ചിയിൽ നിന്നും അൽപം മാറ്റി നിർത്തി അവരെ ഇങ്ങനെ കാണാനല്ല വിളിപ്പിച്ചതെന്ന് ദേഷ്യത്തിൽ പറഞ്ഞു. അവർ ഒന്നും പറയാതെ കൊച്ചിക്ക് മടങ്ങി. അവർ വീണ്ടും അപമാനിച്ചു എന്ന് അദ്ദേഹം ബിജുവിനെ വിളിച്ചു പറഞ്ഞു. ബിജു അവരെ വീണ്ടും മർദ്ദിച്ചു. അതിന ശേഷം രാത്രിയിൽ മോശപ്പെട്ട സന്ദേശങ്ങളും തുടർച്ചയായ വിളികളും പതിവായി. ഫോണിൽകൂടി പലതരത്തിലും ഭീഷണിപ്പെടുത്തി.

അതിനുശേഷം ഒരു ബി.ജെ.പി ഹർത്താൽ ദിവസം നസറുള്ള അവരെ ഫോണിൽ കൂടി വിളിച്ച് റോസ് ഹൗസിൽ വരാൻ ആവശ്യപ്പെട്ടു. ഇക്കോ ടൂറിസം പേപ്പർ തയ്യാറായെന്ന് അവരോട് പറഞ്ഞു. അത് വിശ്വസിച്ച് അവർ റോസ് ഹൗസിലേക്ക് വന്നു. അവിടെ മന്ത്രിയെയോ ഏതെങ്കിലും സ്റ്റാഫിനേയോ കണ്ടില്ല, ഗേറ്റിൽ രണ്ടുപോലീസുകാർ മാത്രം ഉണ്ടായിരുന്നു. അവർ ഫോണിൽ ബന്ധപ്പെട്ടപ്പോൾ മന്ത്രി വരുന്നു, അദ്ദേഹം ഹാളിൽ ഉണ്ട്. അവർ അവിടേയ്ക്ക് പോയി. കെ.സിയെ അവിടെ കണ്ടില്ല. നസറുള്ളയെ അവിടെയും കാണാതിരുന്നപ്പോൾ ഫോൺ ചെയ്തപ്പോൾ കതകട യ്ക്കപ്പെട്ടു. കെ.സി അവിടെ ഉണ്ടായിരുന്നു. അദ്ദേഹം മദ്യപിച്ചിരുന്നു. അയാൾ ബലപ്രയോഗത്തി ലൂടെ അവരെ കൈക്കുള്ളിലാക്കി. കീഴ്പ്പെടുത്തി. അയാൾ അവരെ ഉപദ്രവിച്ചു. ചീത്തപേരുകൾ വിളിച്ചു. അവരും ചീത്തപേരുകൾ വിളിച്ചു. 5 ദിവസത്തോളം എഴുന്നേറ്റ് നിൽക്കാനോ നടക്കാനോ പറ്റാത്തവിധം അയാൾ അവരെ ശാരീരികമായി അവശതയിലാക്കി. (അവർക്കതിന്റെ തെളിവ് ലഭി ച്ചിട്ടുണ്ട്.) ഇതിനുശേഷവും രാത്രിയിൽ ഫോൺ വിളികളും സന്ദേശങ്ങളുമുണ്ടായി. ഒരു മന്ത്രിക്ക് ഭ്രാന്ത് വന്നാൽ സ്ത്രീകളുടെ സുരക്ഷയെന്താണ്. എതിർത്താൽ ഭീഷണി. ഞാൻ നശിച്ചു. അവരു ടേയും ഗണേഷ് കുമാറിന്റേയും കഥ ബിജു വഴി മാധ്യമങ്ങൾക്ക് കൊടുക്കുമെന്ന് അപ്പോൾ ഭീഷ ണിപ്പെടുത്തി. സരിതയും അയാളുമായി അങ്ങനെ ഒരു കഥയില്ല. അവർ നല്ല സുഹൃത്തുക്കളായിരു ന്നു. ആൾക്കാർക്ക് എന്തും പറയാം. അതവിടെ നിൽക്കട്ടെ. ബിജു രാധാകൃഷ്ണൻ അവിടെ ഉണ്ടെന്ന് പറഞ്ഞ് അവരെ ഡൽഹിയിലേക്ക് വിളിപ്പിക്കുകയും വീണ്ടും നശിപ്പിക്കുകയും ചെയ്തു. ബിജു രാധാകൃഷ്ണൻ പറഞ്ഞ കാര്യങ്ങൾ മാധ്യമങ്ങൾക്ക് നൽകുമെന്ന് പറഞ്ഞാണ് ഭീഷണി ഭീഷണികൾ മാത്രം. മടുത്തു. ആ ദിവസം കെ.സി ബലമായി ശാരീരികമായി പീഡിപ്പിച്ചത് എ.പി യുടെ പിന്തുണയോടുകൂടിയാണെന്ന് വ്യക്തമാണ്. സ്ത്രീകളെ കൈമാറ്റം ചെയ്യുകയും ഉപദ്രവിക്കു ന്നവരും കുറ്റക്കാരല്ല. അവർ നല്ല മനുഷ്യരാണ്. ടീം സോളാർ കാരണം അവർക്കവരെ നഷ്ടപ്പെട്ടു. കോട്ടയം എം.പി ആയ ശ്രീ.ജോസ്.കെ മാണി ബഹുമാന്യനായ വ്യക്തിയാണ്. എന്നാൽ അവരെ ഒരു മീറ്റിംഗിൽ ഡൽഹിയിൽവച്ച് കണ്ടതിനുശേഷം ഒരു പബ്ലിക് ടോയ്ലെറ്റിന്റെ പിറകിൽ വച്ച് അയാളുടെ രഹസ്യഭാഗം കാണിച്ചു കൊണ്ട് വരുന്നോ എന്ന് ചോദിച്ചു. വിദ്വാനാണ്. അവരെ അയാൾ ഇഷ്ടപ്പെടുന്നുവെന്ന് ഫോൺ വിളികളിൽകൂടി അദ്ദേഹം പറഞ്ഞു. കോട്ടയത്തെ എം.പി യുടെ ഓഫീസിലേക്ക് അവരെ വിളിപ്പിച്ചു. പ്രോജക്ടുമായി ബന്ധപ്പെട്ട് അവർ ഡൽഹിയിലേക്ക് പോയപ്പോൾ എം.എൻ.ആർ.ഇ-യിലെ (സി.ജി.ഒ കോംപ്ലക്സ്) കണ്ടതിനുശേഷം അവരെ ഫ്ളാറ്റി ലേക്ക് വിളിപ്പിക്കുകയും കെട്ടിപ്പിടിക്കുകയും വദനസുരതം ചെയ്യിക്കുകയും ചെയ്തു. മന്ത്രി മാർക്കും എം.പിമാർക്കും ഭരണത്തിലുള്ള സ്വാധീനത്തെപ്പറ്റി പാവപ്പെട്ട ജനങ്ങൾക്കും ബിസിനസു കാർക്കും ഭയമാണ്. ഇതവർ ചൂഷണം ചെയ്തു. അതങ്ങനെ നടക്കട്ടെ. ബഹുമാനപ്പെട്ട എം.പി. ഈ ആളുകളെല്ലാം എന്തുകൊണ്ടാണ് അവരോടിങ്ങനെ പെരുമാറുന്നത്. അവർക്കറിയില്ല. ഉറപ്പ് നൽകിയ പ്രോജക്ടുകൾക്ക് വേണ്ടി കൂടിക്കാഴ്ച നടത്തുമ്പോഴെല്ലാം വീണ്ടും വീണ്ടും അവരുടെ ശരീരം നൽകേണ്ടി വന്നു. ഒരു പേപ്പറും അനങ്ങിയില്ല. കമ്പനിയുടെ ഇടപാടുകാരുടെ അധിക്ഷേപ മാണ് മറ്റൊരു കാര്യം. ബഹുമാനപ്പെട്ട ജോസ്.കെ.മാണി.

അടൂർ പ്രകാശ് ടെലിഫോണിക് സെക്സിൽ ഡോക്ടറേറ്റ് ഹോൾഡർ. കുടിച്ച് കഴിഞ്ഞാൽ എടുക്കുന്നതുവരെ ഫോൺ വിളിക്കും. കേട്ടാലറക്കുന്ന സംഭവങ്ങൾ.

പത്തനംതിട്ടയിലെ പ്രമാടം സ്റ്റേഡിയത്തിൽ സോളാർ പവർ പ്ലാന്റ് സ്ഥാപിക്കുന്നതിന്റെ സാധ്യ താപഠനത്തിനായി എ.ഡി.എം ശ്രീ സലിം മുഖേന അവരെ വിളിപ്പിച്ചു. മന്ത്രിയും അവിടെ വന്നു. അവരെ സ്റ്റേഡിയത്തിലെ ഒറ്റപ്പെട്ട ഒരു കിടപ്പുമുറിയിലേക്ക് കൊണ്ടുപോകുകയും അവരുടെ അര യിൽ പിടിക്കുകയും ചെയ്തു. അതൊരു പെട്ടെന്നുള്ള പ്രവൃത്തിയായതിനാൽ അവരെകൊണ്ട് ഒഴി വാക്കാൻ കഴിഞ്ഞില്ല. വലിയ പരിക്ക് കൂടാതെ അവർക്ക് രക്ഷപ്പെടാൻ കഴിഞ്ഞു. എന്നാൽ ഫോൺ

വിളികൾ ബാംഗ്ലൂരിലേക്കുള്ള വിമാന ടിക്കറ്റ് ബാംഗ്ലൂരിലെ ലെമൺ ട്രീ ഹോട്ടലിൽ റൂം ബുക്ക് ചെയ്യലും അടൂർ പ്രകാശ് ടിക്കറ്റ് നൽകുകയും ചെയ്തു. മണിക്കൂറോളം ഫോണിൽ സംസാരിച്ചു. അയാളുമായി 7 മുതൽ 8 വരെ തവണ വദനസുരതത്തിലേർപ്പെട്ടു. അവരെ 'പമ്പ' റസിഡൻസിയി ലേക്ക് വിളിപ്പിച്ചു.

കെ.പി.സി.സി പ്രസിഡന്റ് ശ്രീ രമേശ് ചെന്നിത്തല സർ അദ്ദേഹത്തിന്റെ പി.എ പ്രതീഷ് നായർ വഴി അവരുമായി സംസാരിച്ചിരുന്നു. കേരളത്തിലുള്ള ഒരു മെറ്റൽ ക്രഷ് ഗ്രൂപ്പിന്റെ ഇൻകം ടാക്സ് കാര്യവുമായി ബന്ധപ്പെട്ട് കേന്ദ്രമന്ത്രി ശ്രീ പഴനിമാണിക്കത്തെ അവർ കണ്ടിരുന്നു. അവരെ വേണ മെന്ന് പഴനിമാണിക്കം രമേശ് ചെന്നിത്തലയോട് പറഞ്ഞതായി പ്രതീഷ് അവരോട് പറഞ്ഞു. അവർ അത് നിരസിച്ചു. ഒരു പ്രശ്നവുമില്ല അതറിയിക്കാം അയാൾ പറഞ്ഞു. അവർ ഇൻകംടാക്സ് പ്രശ്നവുമായി ബന്ധപ്പെട്ട് അവർ മന്ത്രിയെ കാണാൻ പോയപ്പോൾ പഴനിമാണിക്കം ക്ഷമ ചോദി ക്കുകയും അവർക്കാശ്വാസം തോന്നുകയും ചെയ്തു. പക്ഷേ അയാൾ അവരെ കടന്നുപിടിക്കു കയും അവരെ വലതുവശത്തുള്ള മുറിയിലേക്ക് കൊണ്ടുപോകാൻ ശ്രമിക്കുകയും ചെയ്തു. അവർ തടഞ്ഞു. അയാൾ അവരെ വിട്ടു. വീണ്ടും ക്ഷമ ചോദിച്ചു. ഫോണിൽ കൂടിയും ക്ഷമ പറഞ്ഞു. അതിനുശേഷം രാവിലെ 6.30 നും 7 നും ഇടയ്ക്ക് അദ്ദേഹം വിളിക്കുക പതിവായിരുന്നു. ക്വാറി പ്രശ്നത്തിലേക്കായി 50 ലക്ഷം രൂപ പ്രതീഷ് വഴി ആവശ്യപെട്ടു. 25 ലക്ഷം രൂപ കൊടുത്തു. പ്രതീ ഷ് വഴി കൊടുത്തു. അത് തിരികെ കിട്ടുമോ? പ്രതീഷും രമേശ് ചെന്നിത്തലയും സ്ത്രീകളെ അറേഞ്ച് ചെയ്താണ് കാര്യങ്ങൾ സാധിക്കുന്നതെന്ന് അവർക്ക് മനസിലായി. അവരെപ്പറ്റിയുള്ള പല കാര്യങ്ങളും അവർക്ക് മനസിലാക്കാൻ കഴിഞ്ഞു.

രാഷ്ട്രീയം വെറും തരംതാണതയെടോ. . . . . . . . . . . . . . . . . . . .. . . . . . . . .

. . . . . .. .. . . . . . . .

പേജ് 15 അവസാനിച്ചു. അടുത്ത പേജ്. വാചകം . . . . ബന്ധിപ്പിക്കുന്നു. ഒരു പേജ് മാറ്റിയ തായി കാണാം. പേജ് നം. കാണുക. 15-ന ശേഷം തുടർന്നുള്ള പേജുകൾ ബന്ധിപ്പിച്ചു.. . . . .

ശ്രീ.കെ.സി ജോസഫ് അവരെ മുഖ്യമന്ത്രിയുടെ ഓഫീസിൽ വച്ച് പല പ്രാവശ്യം കണ്ടിട്ടുണ്ട്. ശ്രീമതി. പി.കെ ജയലക്ഷ്മി അവരുടെ അടുത്ത സുഹൃത്താണ്. അവർ അവരുടെ വയനാട്ടിലെ വീട്ടിൽ പോയിട്ടുണ്ട്.

ശ്രീ.ഹൈബി ഈഡൻ എം.എൽ.എ അവർ നല്ലൊരു തുക പാർട്ടി ഫണ്ടായി സംഭാവന നൽകിയിട്ടുണ്ട്. ഹൈബിയാണ് അവരുടെ-എം.എൽ.എ. അയാളുമായി വഴക്കുണ്ടാക്കാൻ കഴിയാ ത്തതിനാൽ എം.എൽ.എ ഹോസ്റ്റലിൽ പോയിട്ടുണ്ട്. ലൈംഗിക ബന്ധം ഉണ്ടായിട്ടുണ്ട്. അയാൾ ഇടയ്ക്ക് എറണാകുളം ഗസ്റ്റ് ഹൗസിലേക്ക് അവരെ വിളിക്കുന്ന പതിവുണ്ട്. അവർ അവിടെ പോയി. അതാണവരുടെ അവസ്ഥ. ശ്രീ. ഹൈബി ഈഡൻ അവരുടെ ഇടപാടുകാരുമായുള്ള സാമ്പത്തിക ഇടപാടുകൾ ഒത്തുതീർപ്പാക്കാൻ സഹായിച്ചു.

ചെങ്ങന്നൂർ പ്രോജക്ടിന വേണ്ടി ചെങ്ങന്നൂർ എം.എൽ.എ വിഷ്ണുനാഥ് വിളിക്കുക പതിവാ യിരുന്നു. ആലപ്പുഴ കളക്ട്രേറ്റ്, പ്രോജക്ട് അംഗീകരിച്ച സമയത്തായിരുന്നു ഇത്. എം.എൽ.എ ഹോസ്റ്റലിൽ വെച്ച് അദ്ദേഹത്തെ പലപ്രാവശ്യം കണ്ടിട്ടുണ്ട്.

മോൻസ് ജോസഫ് കമ്പനിക്കുവേണ്ടി സഹകരിച്ചിട്ടുണ്ട്. അവരെ വിളിച്ചു. അവരോട് അപമ ര്യാദയായി പെരുമാറിയില്ല. അദ്ദേഹത്തിന്റെ വീട്ടിൽ പ്രോജക്ട് ചെയ്തു. അപ്പോൾ എൻ.സുബ്ര

ഹ്മണ്യം (കെ.പി.സി.സി ജനറൽ സെക്രട്ടറി) ഡീലർഷിപ്പിന വേണ്ടി സമീപിച്ചു. എം.ഒ.യു ഒപ്പി ടാനും പണം കൈപ്പറ്റാനും ചെന്നൈയിലെ ട്രിഡന്റ് ഹോട്ടലിലേക്ക് വരാൻ ആവശ്യപ്പെട്ടു. അവർ അവിടെ പോയി. പണം കിട്ടുന്നതിന വേണ്ടി അവർ അദ്ദേഹത്തിന കീഴ്പ്പെടണമെന്ന് അദ്ദേഹം അവരോട് പറഞ്ഞു. ആ കച്ചവടം തീർപ്പാക്കേണ്ടത് അവരുടെ ആവശ്യമായിരുന്നു. അദ്ദേഹം അത് മുതലാക്കി. അതിനുശേഷം ഫോണിൽ കൂടിയും നേരിട്ടും പല പ്രാവശ്യം സംസാരിച്ചു.

പാണക്കാട് ബഷീർ അലി തങ്ങൾ. ശ്രീ. കുഞ്ഞാലിക്കുട്ടി പറഞ്ഞതനുസരിച്ച് അവർ അദ്ദേ ഹത്തെ കണ്ടു. അവരെ അദ്ദേഹത്തിന്റെ വീട്ടിലേക്ക് വിളിച്ചു. പ്രോജക്ടിന്റെ സ്ഥലം കാണുന്നതിന വേണ്ടിയെന്ന് പറഞ്ഞാണ്. ലൈംഗികമായി അവരെ പീഡിപ്പിച്ചു. ഫോൺ വഴി പതിവായി ബന്ധ പ്പെടാറുണ്ടായിരുന്നു. അവർക്കെല്ലാം പദ്ധതിയേക്കാൾ അവരെ ചൂഷണം ചെയ്യുന്നതിനാണ് കൂടു തൽ താൽപര്യം.

ബിജു രാധാകൃഷ്ണൻ 6 കോടി രൂപയുമായി കമ്പനി വിട്ടപ്പോൾ കമ്പനി പ്രതിസന്ധി നേരി ട്ടു. കേസ് വന്നു. അപ്പോൾ നേരത്തെ ചൂഷണം ചെയ്തിട്ടുള്ള പോലീസുകാർ കൂടുതൽ കർശന ക്കാരായി മാറി. ഐജിപി ശ്രീ.പത്മകുമാർ അവരെ ഒത്തുതീർപ്പ് ചർച്ചകൾക്കായി കലൂരിലുള്ള ഫ്ളാറ്റിലേക്ക് വിളിപ്പിക്കുകയും അവരെ ഉപയോഗിക്കുകയും ചെയ്തു. അശ്ലീല ചിത്രങ്ങളും സന്ദേ ശങ്ങളും അയച്ചു

സിറ്റി പോലീസ് കമ്മീഷണറായ എം.കെ. അജിത് കുമാർ ടെലിഫോണിൽ കൂടിയുള്ള ലൈംഗി സംഭാഷണത്തിലും എസ്.എം.എസിലും ഒതുങ്ങി. ഭാഗ്യവശാൽ അവർ പണം ആവശ്യപ്പെ ട്ടില്ല. അതിനുപകരം എന്താണാവശ്യപ്പെട്ടതെന്ന് പറയുന്നില്ല. ശ്രീ.പത്മകുമാർ ''മാന്യൻ ചമയുന്ന ആട്ടിൻ തോലിട്ട ചെന്നായ് ആണ്''

കേസിന്റെ സാഹചര്യങ്ങൾ മുതലാക്കിയ സലിംരാജാണ് മറ്റൊരു ''കഥാപാത്രം''. മുഖ്യമന്ത്രി യുമായുള്ള അയാളുടെ സ്വാധീനം കാരണം അയാൾ അവരെ ലൈംഗികമായി ഉപദ്രവിക്കാൻ ശ്രമി ച്ചു. മൊബൈൽ ഫോൺ വഴി അശ്ലീല സംഭാഷണം നടത്തുന്നത് അയാളുടെ പതിവാണ്. അവരെ ചിദംബരത്തിന നൽകാൻ പ്രതീഷ് നായർ ശ്രമിച്ചു.

മറ്റുള്ളവരുടെ ദുഷ്പ്രവൃത്തികൾ മുഖ്യമന്ത്രിയിൽ നിന്നും അവർക്ക് കിട്ടിയതിന്റെ അടു ത്തൊന്നും വരികയില്ല. അവരുടെ പണം, അവരുടെ ശരീരം, എല്ലാം നശിച്ചു. എന്നിട്ടിപ്പോൾ ഒന്നും അറിയില്ലെന്ന് നടിക്കുന്നു. തള്ളിപ്പറയുന്നു. എന്തിനാണ് അവരെ മാത്രം ക്രൂശിക്കുന്നത്. എങ്ങനെ യാണ് ടീം സോളാർ ഇല്ലാതായത്. രാപകൽ മാർക്കറ്റിംഗും മറ്റും നടത്തി സമ്പാദിച്ച പണം ബിജു രാധാകൃഷ്ണനും, ശാലുവും, രാഷ്ട്രീയക്കാരും കൊണ്ടുപോയി. അവരുടെ രണ്ട കൊച്ചുകുട്ടി കളും, പ്രായമായ അമ്മമാരും ശേഷിക്കുന്നു. ഇപ്പോൾ കേസിന പിറകെ കേസ്. അവർ വഞ്ചനാ കേസുകളെ നേരിടുന്നു.

ഈ കേസിൽ വലിയ വാഗ്ദാനങ്ങൾ നൽകി പണം കൈപ്പറ്റി അവരെ നശിപ്പിച്ച മുഖ്യമ ന്ത്രിയെയും മറ്റുള്ളവരെയും പ്രതികളാക്കുമോ?

അവർ ഇടപാടുകാരെ മുഖ്യമന്ത്രിക്കും ശ്രീ.ആര്യാടൻ മുഹമ്മദിനും അടുത്ത് കൊണ്ടുപോയ പ്പോൾ അവർക്ക് ഉറപ്പ് നൽകുകയും അവർ അത് വിശ്വസിക്കുകയും ചെയ്തു. എന്താണ് അവർക്കെതിരെ ആരോപിച്ച കുറ്റം? ഉറപ്പ് നൽകി പണം വാങ്ങി വഞ്ചിച്ചു? എന്താണ് മുഖ്യമന്ത്രി ചെയ്തത്? അവരോട് അദ്ദേഹത്തിനിത് ചെയ്യാമോ? ഇടപാടുകാരുടെ പണം അവർ എടുത്തിട്ടില്ല.

പോലീസിനോ മാധ്യമങ്ങൾക്കോ പണം എടുത്തവരെ ആവശ്യമില്ല. ആർക്കും അവരെ ആവശ്യമില്ല.

അവർക്ക് പണമൊന്നും കിട്ടിയില്ല, ശമ്പളം പോലും ഇല്ല. ബിജു പണവുമായി പോയപ്പോൾ 4 ജീവനുകൾ മാത്രം അവരോടൊപ്പം ഉണ്ടായിരുന്നു. വസ്തുവും സ്വർണ്ണവും വിറ്റു കടന്നു കളയാൻ താൽപര്യമില്ലാത്തതുകൊണ്ട് പകുതിയോളം ബാധ്യതകൾ തീർപ്പാക്കി. കൂടുതൽ കേസുകൾ വരുമെന്ന് കേൾക്കുന്നു. ഇപ്പോൾ മരിക്കുന്നതാണ് ഭേദമെന്ന് അവർക്ക് തോന്നുന്നു. വഞ്ചിക്കപ്പെട്ടതായി പറയുന്നു. ആര് ആരെ ചതിച്ചു? വഞ്ചനയ്ക്ക് വിധേയയായ വ്യക്തി അവർ തന്നെയാണ്. എല്ലാവരും കഴിവുള്ള മനുഷ്യരാണ്. അവർ ഒരു വിഡ്ഢിയാണ്. ഇപ്പോൾ ബിജുരാധാകൃഷ്ണൻ നല്ല മനുഷ്യനാണ്. സരിത മാത്രം ഒരു വഞ്ചകി, വേശ്യ, ധാരാളം വിശേഷണങ്ങൾ. അവർ ഒരിക്കലും അവരുടെ ശരീരം പണത്തിനുവേണ്ടി വിറ്റില്ല. ആളുകൾ അവരുടെ സാഹചര്യം മുതലെടുത്തു. പണവും  സർവ്വവും നഷ്ടപ്പെട്ടു. പണം ലഭിച്ചവരെല്ലാം നല്ല ആൾക്കാരാണ്. ഈ കത്ത് അവരുടെ ഭാഷയാണ്. ആരും രക്ഷപ്പെടരുത്. അവരുടെ സ്റ്റേറ്റ്മെന്റായി ഇത് കോടതി ഭാഷയിലേക്ക് മാറ്റപ്പെടേണ്ടതാണ്. എഫ്.ഐ.ആർ രജിസ്റ്റർ ചെയ്യപ്പെടേണ്ടതാണ്. ഇത് മറ്റാരെയും കാണിക്കരുത്.

മുഖ്യമന്ത്രിയെ എതിർക്കുന്ന ആളുകൾ വന്ന സന്ദർഭങ്ങളിൽ അവരെ മുഖ്യമന്ത്രി അതിനെപ്പറ്റി സൂക്ഷിക്കണമെന്ന് അറിയിച്ചു. അവർ ബഹുമാനിക്കുന്ന മുഖ്യമന്ത്രിക്ക് എന്തെങ്കിലും അപകടം വരുന്നത് കാണാൻ അവർ ഇഷ്ടപ്പെട്ടില്ല. പക്ഷെ, അവർക്ക് അപകടം വന്ന ഒരു സന്ദർഭത്തിൽ ആരും അവർക്കുവേണ്ടി ബലിയാടാകാൻ തയ്യാറായില്ല. ആവശ്യമുള്ള തെളിവുകൾ അവരുടെ പക്കലുണ്ട. അത് തെളിവിനായി കോടതിയിൽ ഹാജരാക്കാൻ കഴിയുന്നതാണ്. ഈ കേസ് എന്നുതീരുമെന്നോ അവർ ജയിലിൽ നിന്നും എന്ന് വെളിയിൽ വരുമെന്നോ അവർക്കറിയില്ല. മുഖ്യമന്ത്രിയുടെ വാക്ക് വിശ്വസിച്ചതാണ് അവർ ചെയ്ത ഒരോയൊരു വലിയ തെറ്റ്. ഇങ്ങനെ അവരെ നശിപ്പിക്കാൻ വേണ്ടി വേറെ എന്ത് തെറ്റാണ് അവർ ചെയ്തത്? ഓരോ ഇടപാടും ടെലിഫോൺ സംഭാഷണങ്ങളുമായും ബന്ധപ്പെട്ട ചൂഷണങ്ങളുടെ തെളിവുകൾ അവർക്ക് ലഭിച്ചിട്ടുണ്ട്. ഓരോ ഇടപാടും ടെലിഫോൺ സംഭാഷണങ്ങളും വരട്ടേ. കേസ് രജിസ്റ്റർ ചെയ്യട്ടേ. അവർക്കെതിരെ അന്വേഷണം വരട്ടേ.

ഇപ്പോൾ അവർക്കെന്ത് കിട്ടി?

| | | |
|---|---|---|
| 1 | ബിജു രാധാകൃഷ്ണൻ<br><br>എല്ലാം നശിപ്പിച്ചു. | ടീം സോളാർ കമ്പനിയുടെ 6 കോടി രൂപ ശാലു മേനോന്റെ കൂടെ ആഡംബര ജീവിതം. |
| 2 | ശാലുമേനോൻ | ബിജു നിർമ്മിച്ച 3 കോടിയുടെ പുതിയ വീട്, സ്വർണ്ണം, സമ്മാനമായി ലഭിച്ച രണ്ട് കാറുകൾ. ആരുടെ വിയർപ്പ്? ആരുടെ പണം? പാവം ഇടപാടുകാരുടെ പണം. |
| 3 | ശ്രീ. ഉമ്മൻചാണ്ടി<br><br>(1) ഉറപ്പ് നൽകി സോളാർ പവർ പ്ലാന്റിന കെഎസ്ഐഡിസി, കിൻഫ്ര<br><br>(2) ഏകജാലക നടപടിക്രമം | (1) 2 കോടി 16 ലക്ഷം രൂപ കമ്മീഷനായി യു.ഡി.മുന്നണി കൈപ്പറ്റി.<br><br>(2) മകളായി കണക്കാക്കേണ്ടിയിരുന്ന അവരെ ശാരീരികമായി ചൂഷണം ചെയ്തു.<br><br>(3) പല തവണ വദനസുരതം നടത്തി (ക്ലിഫ് |

| | | |
|---|---|---|
| | (3) സർക്കാർ സബ്സിഡി<br>(4) പോളിസി (സോളാർ)<br>(5) ശ്രീധരൻ നായരെ നേരിട്ട് കണ്ട് സംസാരിച്ചു.<br>(6) സോളാർ പോളിസിക്ക് കാലതാമസം വരുത്തിയതിന പുറമെ ഒന്നും ചെയ്തതു മില്ല<br>(7) 10 % കമ്മീഷൻ ആവശ്യപ്പെട്ടു.<br>ഫലം | ഹൗസിൽ വച്ച്)<br>ഒന്നും സംഭവിച്ചില്ല. അവരെ കണ്ടിട്ടില്ല, അവരെ അറിയില്ല എന്ന് ഇപ്പോൾ പറയുന്നു. |
| 4 | ആര്യാടൻ മുഹമ്മദ്<br>ഫലം | (1) റിന്യൂവബിൾ എനർജി പോളിസി അനുവദിക്കാൻ 25 ലക്ഷം രൂപ കൈപ്പറ്റി.<br>(2) ലൈംഗിക പീഡനം നടത്തി (പറഞ്ഞ സമയം പല പ്രാവശ്യം)<br>ആവശ്യപെട്ടതൊന്നും ചെയ്തില്ല. |
| 5 | എ.പി.അനിൽ കുമാർ<br>(ടൂറിസം മന്ത്രി) (ഇക്കോ ടൂറിസം) | (1) നസറുള്ള വഴി 7 ലക്ഷം രൂപ കൈപറ്റി.<br>(2) കെ.സിയ്ക്ക് വേണ്ടി നിന്നു.<br>(3) പല തവണ അവരെ ചൂഷണം ചെയ്തു റോസ് ഹൗസ്, ലേ മെറിഡിയൻ, കേരള ഹൗസ്. |
| 6 | ശ്രീ. അടൂർ പ്രകാശ്<br>(റവന്യൂ മന്ത്രി) | (1) ലൈംഗിക പീഡനം<br>(2) ടെലിഫോണിക് സെക്സ്<br>(3) കോളുകളും എസ്എംഎസ്-ഉം<br>(4) ബാംഗ്ലൂർ ഹോട്ടലിലേക്ക് ക്ഷണിച്ചു. |
| 7 | ഹൈബി ഈഡൻ എം.എൽ.എ<br>(ഒത്തുതീർപ്പാക്കാൻ അവരെ സഹായിച്ചു.) | (1) എം.എൽ.എ ഹോസ്റ്റലിലും, എറണാകുളം ഗസ്റ്റ് ഹൗസിൽ വച്ചും ലൈംഗിക പീഡനം നടത്തി. |
| 8 | ശ്രീ.കെ.സി.വേണുഗോപാൽ<br>(കേന്ദ്ര ഏവിയേഷൻ മന്ത്രി, മുൻ | (1) ബലാൽസംഗം ചെയ്തു.<br>(2) പല തവണ ഭീഷണിപ്പെടുത്തി. |

| | | |
|---|---|---|
| | ഊർജ്ജ വകുപ്പ് മന്ത്രി) | (3) ടെലിഫോൺ വിളികൾ, എസ്എംഎസ്, സെക്സ് മുതലായവ. |
| 9 | ശ്രീ.പളനിമാണിക്കം<br><br>(ധനകാര്യസഹമന്ത്രി) | (1) ലൈംഗിക പീഡനം<br><br>(2) ഒരു ആദായനികുതി പ്രശ്നം തീർപ്പാക്കുന്നതിന 25,00,000/- രൂപ കൈപ്പറ്റി. |
| 10 | എൻ.സുബ്രഹ്ണ്യൻ<br><br>(കെ.പി.സി.സി ജനറൽ സെക്രട്ടറി) | ട്രിഡന്റ് ഹോട്ടലിൽ വച്ച് ലൈംഗിക പീഡനം |
| 11 | ഐ.ജി കെ. പത്മകുമാർ | ലൈംഗിക പീഡനം കല്ലൂർ ഫ്ളാറ്റ്<br><br>ഓൺലൈൻ വിളികൾ, ടെലിഫോൺ സെക്സ് |
| 12 | ശ്രീ.എം.ആർ. അജിത് കുമാർ<br><br>(മുൻ പോലീസ് കമ്മീഷണർ, കൊച്ചി സിറ്റി) | ടെലിഫോൺ സെക്സ്, എസ്എംഎസ് മുതലായവ, ഓൺ ലൈൻ വിളികൾ |
| 13 | വിഷ്ണുനാഥ് എം.എൽ.എ<br><br>(പ്രോജക്ട് നൽകി) | ടെലിഫോൺ വിളികൾ, എസ്എംഎസ് മുതലായവ |
| 14 | മോൻസ് ജോസഫ് എം.എൽ.എ<br><br>(പ്രോജക്ട് നൽകി) | മറ്റ് പ്രശ്നങ്ങൾ ഇല്ല. |
| 15 | ശ്രീ. രമേശ് ചെന്നിത്തലയുടെ പി.എ പ്രതീഷ് നായർ, ഡൽഹി | (1) പളനിമാണിക്കത്തെ പരിചയപ്പെടുത്തി.<br><br>(2) അവരെ ചിദംബരത്തിന പരിചയപ്പെടുത്താൻ ശ്രമിച്ചു. |
| 16 | ജോസ് കെ.മാണി, (എം.പി)<br><br>കോട്ടയം | (1) ഡൽഹിയിൽ വച്ച് മോശമായി പെരുമാറി<br><br>(2) ഡൽഹിയിൽ വച്ച് വദനസുരതം നടത്തി. |

ഒരാൾ കൂടിയുണ്ട്. അവർ അറസ്റ്റ് ചെയ്യപ്പെട്ടപ്പോൾ എന്താണ് സംഭവിച്ചതെന്നോ അദ്ദേഹത്തിന്റെ പേരോ പറയരുതെന്ന് പറഞ്ഞയാൾ. കണ്ണൂർ എം.എൽ.എ അബ്ദുള്ള കുട്ടി, അവരെ തിരുവനന്തപുരം മസ്കറ്റ് ഹോട്ടലിലേക്ക് വിളിക്കുകയും അവരെ ബലാൽസംഗം ചെയ്യുകയും ചെയ്തു.

എല്ലാവരും കൂടി ചേർന്ന് അവരോട് എന്തിനാണിത് ചെയ്തത്. ഒരു സ്ത്രീക്ക് ഇത് തുറന്ന് പറയാൻ സാധിക്കില്ല. അതുകൊണ്ട് അവർ ഇതെല്ലാം പറഞ്ഞില്ല. ഇപ്പോൾ പല കാര്യങ്ങളും മാധ്യമങ്ങളിൽ വരുകയും അവരെ മാത്രം ക്രൂശിക്കുകയും ചെയ്യുന്നു. യഥാർത്ഥ കുറ്റവാളികൾ സുരക്ഷിതരാണ്. വേറെ ഒരുപാട് കാര്യങ്ങളുണ്ട്. അവരുടെ പക്കലുള്ള പണം തിരികെ കിട്ടിയാൽ കേസുകൾ

ഒഴിവാക്കാമായിരുന്നു. ആ പ്രതീക്ഷ ഇന്ന് നഷ്ടപ്പെട്ടു. ഇവിടെ പറഞ്ഞതിനെല്ലാം തെളിവുണ്ട്. കോടതി എഫ്.ഐ.ആർ രജിസ്റ്റർ ചെയ്യുകയാണെങ്കിൽ അവരുടെ അറസ്റ്റിന മുമ്പ് സുരക്ഷിതമായി സൂക്ഷിച്ച തെളിവുകൾ കോടതിക്കും മാധ്യമങ്ങൾക്കും നൽകുന്നതാണ്. അന്വേഷണത്തിനും അവർ ഫയൽ ചെയ്ത തീയതി, ശരിയായ സമയം, ചില സംഭവങ്ങളുടെ വീഡിയോയ്ക്കും ആഡിയോയ്ക്കും പരിമിതികളുണ്ട്. സംസ്ഥാനത്ത് വേറൊരാൾക്കും ഇങ്ങനെ ഒരനുഭവം ഉണ്ടായിരിക്കില്ല. അവർ ഒറ്റയ്ക്ക് ഒരു ബലിയാടാകില്ല. അത് അങ്ങനെ വരികയാണെങ്കിൽ എല്ലാവരും അതിൽ വരണം. പണം, സ്വാധീനം, എന്തും സാധ്യമാണ്. തെളിവ് കോടതിയിൽ നേരിട്ട് നൽകേണ്ടതാണ്. അവരുടെ ഈ അവസ്ഥയ്ക്ക് ഉത്തരവാദികളായവരെല്ലാം നിയമത്തിന മുന്നിൽ വരണം. എല്ലാം നേടിയിട്ട് അവരെ മാത്രം കുറ്റം പറയുന്നവരെ വേണ്ട. അവർ കോൺഗ്രസിനെ സ്നേഹിച്ചു. കുറച്ചു പേരെ വിശ്വസിച്ചു. അവരിൽ നിന്നും പണം കൈപ്പറ്റി അവരെ നശിപ്പിച്ചവരിപ്പോൾ അവരെ കുറ്റം പറയുന്നു. അവരുടെ പ്രായമായ അമ്മമാരും കുട്ടികളും എങ്ങനെ ജീവിക്കുന്നുവെന്ന് അവർക്കറിയില്ല. അവർക്ക് അവരെ കാണാൻ കഴിയുമെന്ന് അവർ വിശ്വസിക്കുന്നില്ല. എന്റെ ജീവിതം പോകട്ടെ. സത്യം പുറത്തുവരണം. ബിജുവും ശാലുവും കൊണ്ടുപോയ പണത്തിന്റെ പകുതിവരില്ല കടം.

വിശ്വസ്തതയോടെ,

ഒപ്പ്

സരിത.എസ്.നായർ

19.07.2013

എറണാകുളം

കോടതി ഭാഷയിലേക്ക മാറ്റിയതിനുശേഷം ഏൽപിക്കുന്നു.

**കോയമ്പത്തൂരിൽ നിന്നുമുള്ള സി.ഡിയുടെ പിടിച്ചെടുക്കൽ**

എസ്.ഐ.ടി അന്വേഷിച്ച 33 സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകളിലെ പ്രധാന പ്രതിക ളിലൊരാളായ ശ്രീ. ബിജു രാധാകൃഷ്ണൻ, 2.12.2015-ൽ കമ്മീഷൻ മുമ്പാകെ നൽകിയ അയാളുടെ മൊഴിയിൽ, (pp 34-35) സരിത.എസ് നായരുമൊത്ത് ലൈംഗിക അപവാദത്തിൽ ചില മന്ത്രിമാരും, അവരുടെ പി.എമാരും എം.എൽ.എമാരും ഉൾപ്പെട്ടിട്ടുണ്ടെന്നതിനുള്ള വീഡിയോ റെക്കോർഡുകൾ അയാളുടെ കൈവശം ഉണ്ടെന്ന് പറഞ്ഞു. ബിജു രാധാകൃഷ്ണന്റെ കൈവശമുണ്ടെന്ന് പറയപ്പെടുന്ന വീഡിയോ റെക്കോർഡുകൾ ഉടൻ പിടിച്ചെടുക്കുന്നതിനും പരി ശോധിക്കുന്നതിനുമുള്ള നിർദ്ദേശത്തിനായി സംസ്ഥാന സർക്കാർ ഒരു ഹർജി IA No 8/15 ഫയൽ ചെയ്തു.

2. കമ്മീഷൻ വാസ്തവത്തിൽ, ബിജു രാധാകൃഷ്ണൻ അയാളുടെ കൈവശമുണ്ടെന്ന് പറ യുന്ന വീഡിയോ ഫൂട്ടേജ് 2015 ഡിസംബർ 10-ാം തീയതി കമ്മീഷൻ മുമ്പാകെ ഹാജരാക്കുവാൻ ആവശ്യപ്പെട്ടിരുന്നതും അത് ഹാജരാക്കാനുള്ള തന്റെ സന്നദ്ധത അയാൾ പ്രകടിപ്പിച്ചിരുന്നതുമാ ണ്. ആയതിനാൽ, സംസ്ഥാന സർക്കാർ ആവശ്യപ്പെട്ട പ്രകാരം ഒരു നിർദ്ദേശം നൽകുന്നതിന്റെ ആവശ്യം ഇപ്പോഴില്ലെന്ന് കമ്മീഷൻ നിരീക്ഷിച്ചു. 1952-ലെ കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റിലെ 5 (3) വകുപ്പ് പ്രകാരം പരിശോധിക്കുന്നതിനും പിടിച്ചെടുക്കുന്നതിനുമുള്ള അധികാരം കമ്മീഷനുണ്ടെന്ന് നിരീക്ഷിക്കുകയുണ്ടായി. ഇതിനുവേണ്ടി 3.12.2015 തീയതിയിൽ പുറപ്പെടുവിച്ച ഉത്തരവിന്റെ പകർപ്പ്, മറ്റ് നിർദ്ദേശങ്ങളും ഉത്തരവിലുണ്ടായിരുന്നതിനാൽ, സെൻട്രൽ ജയിൽ സൂപ്രണ്ടിന അയച്ചു കൊടുത്തു.

3. അതിനുശേഷം കമ്മീഷൻ 2015 ഡിസംബർ 10-ാം തീയതി പകൽ 9.00 മണിക്ക് 8966-ാം നമ്പർ കുറ്റവാളിയായ ശ്രീ. ബിജു രാധാകൃഷ്ണനെ ഈ കമ്മീഷൻ മുമ്പാകെ ഹാജരാക്കുന്നതിന നിർദ്ദേശം നൽകിക്കൊണ്ട് തിരുവനന്തപുരം സെൻട്രൽജയിൽ സൂപ്രണ്ട് 8.12.2015-ാം തീയതിയിലുള്ള ഒരു അറിയിപ്പ് നൽകി. യാത്രയിൽ അയാളുടെ സുരക്ഷ ഉറപ്പാക്കുന്നതിനാവശ്യ മായ ക്രമീകരണങ്ങൾ നടത്തിയെന്ന് ഉറപ്പാക്കുന്നതിനും അദ്ദേഹത്തിന നിർദ്ദേശം നൽകിയിരുന്നു.

4. 10/12/2015 പകൽ 9 മണിക്ക് കമ്മീഷൻ മുമ്പാകെ ബിജു രാധാകൃഷ്ണനെ ഹാജരാക്കുന്ന തിന സെൻട്രൽ ജയിൽ സൂപ്രണ്ടിന ഈ നിർദ്ദേശം നൽകിയത് ഒരു കൃത്യമായ ഉദ്ദേശത്തോടെയാ യിരുന്നു. ഹാജരാക്കാമെന്ന് സമ്മതിച്ചിരുന്ന വീഡിയോ ഫൂട്ടേജുകൾ, ജയിലിലായതുകൊണ്ടുള്ള ഏതെങ്കിലും ഭൗതിക പരിമിതികൾ നിമിത്തം, അയാൾ കൊണ്ടുവരാതിരിക്കുകയും അത് ഹാജരാ ക്കുവാൻ കഴിയുമെന്ന് അയാൾ പറയുകയും ചെയ്താൽ, അത് കരസ്ഥമാക്കി കമ്മീഷൻ മുമ്പാകെ ഹാജരാക്കുന്നതിനായി അയാളെ അത് വച്ചിരിക്കുന്ന സ്ഥലത്തേയ്ക്ക് കമ്മീഷന്റെ ഉത്തരവാദിത്വ ത്തിൽ കൊണ്ടുപോകാൻ കഴിയുന്നതാണ്.

5. നിർഭാഗ്യവശാൽ, 10/12/2015-ന പകൽ 10.40-മണിയോടുകൂടി മാത്രമാണ് ബിജു രാധാകൃ ഷ്ണനെ കമ്മീഷന മുമ്പാകെ ഹാജരാക്കിയത്. നിർദ്ദേശിച്ച പ്രകാരം അയാളെ ഹാജരാക്കാതിരുന്ന തിന ജയിൽ അധികാരികളുടെ ഭാഗത്തുനിന്നും ശരിയായ വിശദീകരണം ഉണ്ടായിരുന്നില്ല. ശിക്ഷി ക്കപ്പെട്ട തടവുകാരനായ ബിജു രാധാകൃഷ്ണനെ 10.12.2015-ന കമ്മീഷൻ മുമ്പാകെ ഹാജരാക്കുന്ന തിന നിയോഗിച്ചിരുന്ന തിരുവനന്തപുരം സിറ്റി നർക്കോട്ടിക് സെല്ലിലെ സബ് ഇൻസ്പെക്ടർ ഓഫ് പോലീസ് ശ്രീ. രാജ് കുമാർ.ജിയെ കമ്മീഷൻ മുമ്പാകെ വിസ്തരിക്കുകയും അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. (DW വാല്യം XIV pp 1-11) (CW 135)

അദ്ദേഹത്തിന്റെ നേതൃത്വത്തിൽ, തിരുവനന്തപുരം സിറ്റി പോലീസ് കമ്മീഷണർ ഉത്തരവായ പ്രകാരം, ശിക്ഷിക്കപ്പെട്ട തടവുകാരനായ ബിജു രാധാകൃഷ്ണനെ തിരുവനന്തപുരം സെൻട്രൽ ജയിലിൽ നിന്നും കൊണ്ടുവന്ന് കമ്മീഷൻ മുമ്പാകെ ഹാജരാക്കിയെന്ന് അദ്ദേഹം പറഞ്ഞു. കമ്മീഷന്റെ ഓഫീസിൽ ഏകദേശം 9.50 മണിക്ക് അവർ അയാളെ കൊണ്ടുവന്നതായി അദ്ദേഹം പറഞ്ഞു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ 10.02.2015-ന പകൽ 9 മണിക്ക് ബിജു രാധാകൃഷ്ണനെ ഹാജരാക്കണമെന്നുള്ള ഈ കമ്മീഷന്റെ നിർദ്ദേശം ജയിലധികാരികൾ അദ്ദേഹത്തെ അറിയിച്ചില്ല.

6. 11.00 മണിക്ക് കമ്മീഷൻ സിറ്റിംഗിൽ ബിജു രാധാകൃഷ്ണനെ ഹാജരാക്കിയപ്പോൾ, വീഡിയോ ഫൂട്ടേജുകൾ കൊണ്ടുവന്നിട്ടുണ്ടോയെന്ന് അയാളോട് ചോദിച്ചു. ജയിലിലായിരുന്നതിനാൽ അയാൾക്ക് സി.ഡി കൊണ്ടുവരാൻ കഴിഞ്ഞിട്ടില്ലെന്നും അയാൾക്ക് 10 മണിക്കൂർ സമയം കൊടുത്താൽ അയാൾ അത് കമ്മീഷന മുമ്പാകെ ഹാജരാക്കുമെന്നും പറഞ്ഞു. അയാൾ 10 മണിക്കൂർ സമയം ആവശ്യപ്പെട്ടതിനാൽ അത് സംസ്ഥാനത്തിന പുറത്തുനിന്നാണോയെന്ന് അയാളോട് ചോദിച്ചു. സംസ്ഥാനത്തിന പുറത്തുനിന്നാണെന്ന് സങ്കോചത്തോടെ അയാൾ പറഞ്ഞു.

7. കമ്മീഷന വേണ്ടിയുള്ള അഡ്വക്കേറ്റ്, A മുതൽ H വരെയുള്ള കക്ഷികൾ നേരിട്ടോ അല്ലെങ്കിൽ അവരുടെ അഡ്വക്കേറ്റുമാരോ, ആക്റ്റിലെ 8 ബി വകുപ്പ് പ്രകാരം നോട്ടീസ് ലഭിച്ചവർ അവരുടെ കൗൺസൽ മുഖാന്തരവും, സർക്കാരിനുവേണ്ടി അഡ്വക്കേറ്റ് ജനറലിനെ സഹായിക്കുന്ന സീനിയർ ഗവൺമെന്റ് പ്ലീഡറും മറ്റൊരു ഗവൺമെന്റ് പ്ലീഡറും ഹാജരായിരുന്നു. മുമ്പ് പറഞ്ഞത് പോലെ, ആക്റ്റിലെ വ്യവസ്ഥകൾ ഉപയോഗിച്ച് സി.ഡികൾ പിടിച്ചെടുക്കണമെന്നത് സർക്കാരിന്റേയും ആവശ്യമായിരുന്നു. തടവുകാരൻ സി.ഡി സൂക്ഷിച്ചിരിക്കുന്ന സ്ഥലം എവിടെയാണെന്ന് വെളിപ്പെടുത്തുകയോ ഉറപ്പ് വരുത്തുകയോ ചെയ്യാതെ പിടിച്ചെടുക്കൽ സാധ്യമല്ല. പോലീസ് സംവിധാനം ഉപയോഗിച്ച് ഇത് തെരയാനും പിടിച്ചെടുക്കാനും കഴിയുമെങ്കിൽ തന്നെയും അത് സർക്കാരിന്റെ ജോലിയാണ്. അങ്ങനെയുള്ള യാതൊരു സംവിധാനവും കമ്മീഷനില്ല.

8. സിറ്റിങ്ങിൽ ഹാജരായിരുന്ന ബന്ധപ്പെട്ട എല്ലാവരോടും വിഷയം വിശദമായി ചർച്ച ചെയ്തു. സി.ഡി ഹാജരാക്കുന്നതിന ബിജു രാധാകൃഷ്ണന അവസരം നൽകുന്നതിൽ യാതൊരു എതിർപ്പുമില്ലെന്ന് എല്ലാവരും സ്ഥാപിച്ചു. ഇത് സംസ്ഥാന സർക്കാരിന്റെ ആവശ്യമായതിനാൽ സീനിയർ ഗവൺമെന്റ് പ്ലീഡറും യാതൊരു ആക്ഷേപവും ഉന്നയിച്ചില്ല.

9. ഹാജരായ എല്ലാവരും സമ്മതിച്ചതിനാൽ, ബിജു രാധാകൃഷ്ണൻ നിർദ്ദേശിക്കുന്ന സ്ഥലത്തേക്ക് അയാളെ കൊണ്ടുപോകുന്നതിന കമ്മീഷൻ തീരുമാനിച്ചു. സി.ഡി സൂക്ഷിച്ചിരിക്കുന്ന ടൗൺ അല്ലെങ്കിൽ കൃത്യമായ സ്ഥലം അയാളിൽ നിന്നും കമ്മീഷൻ ഉറപ്പാക്കാതിരുന്നതിന കാരണം, 'അത് വെളിപ്പെടുത്തിയാൽ അയാൾ സ്ഥലത്തെത്തുന്നതിന മുമ്പ് തന്നെ അത് മാറ്റുമോയെന്ന് അയാൾ ഭയപ്പെടുന്നു.'

10. സംസ്ഥാനത്തിന പുറത്തുള്ള ലക്ഷ്യസ്ഥാനത്തേക്ക് ബിജു രാധാകൃഷ്ണനെ കൊണ്ടുപോകുന്നതിന പാലിക്കേണ്ട നടപടി ക്രമങ്ങൾ സംബന്ധിച്ച്, ഒരു സീനിയർ ജില്ലാ ജഡ്ജിയായ കമ്മീഷന്റെ സെക്രട്ടറിയുമായി കമ്മീഷൻ ചർച്ച ചെയ്തു.

11. രണ്ടു സി.പി.ഒ മാരുടെ അകമ്പടിയോടെ ട്രെയിനിലോ അല്ലെങ്കിൽ ബസിലോ ആണ് തിരുവനന്തപുരം സെൻട്രൽ ജയിലിൽ നിന്നും വിവിധ കോടതികളിലേക്കും ഈ കമ്മീഷനിലേക്കും തടവുകാരനായ ബിജു രാധാകൃഷ്ണനെ കൊണ്ടു പോയ്കൊണ്ടിരുന്നെങ്കിലും, കമ്മീഷൻ മുമ്പാകെ മൊഴി നൽകുന്നതുകൊണ്ടുള്ള ഭീഷണികൾ അയാൾ ഭയപ്പെട്ടിരുന്നതിനാൽ, അയാൾക്ക്

കൂടുതൽ സുരക്ഷക്രമീകരിക്കുന്നതിന സീനിയർ ഗവൺമെന്റ് പ്ലീഡറോട് കമ്മീഷൻ ആവശ്യപ്പെട്ടു. ഇതിന്റെ അടിസ്ഥാനത്തിൽ, ഗൺമാൻ സെക്യൂരിറ്റിയോടുകൂടി വകുപ്പിന്റെ വാഹനത്തിലാണ് അയാളെ കമ്മീഷനിലേക്ക് കൊണ്ടുവന്നിരുന്നത്. 2015 ഡിസംബർ 10 നും അയാളെ പോലീസ് വാഹനത്തിലാണ് കൊണ്ടുവന്നത്. ദീർഘദൂര യാത്രയ്ക്ക് ആ വകുപ്പിന്റെ വാഹനം യോജിച്ചത ല്ലെന്ന് അയാളെ അനുഗമിച്ചു വന്ന സബ് ഇൻസ്പെക്ടർ സെക്രട്ടറിയെ അറിയിച്ചു.

12. കമ്മീഷൻ, മുഴുവൻ സാഹചര്യങ്ങളും പരിഗണിച്ചശേഷം, കമ്മീഷന്റെ സെക്രട്ടറിക്ക് അനു വദിച്ചിട്ടുള്ള പോലീസ് കാറിൽ ബിജു രാധാകൃഷ്ണനെ ലക്ഷ്യ സ്ഥാനത്തേക്ക് കൊണ്ടുപോകുന്ന തിന തീരുമാനിച്ചു. സബ് ഇൻസ്പെക്ടറും രണ്ട് സിവിൽ പോലീസ് ഓഫീസർമാരും, അവരിലൊ രാൾ ബിജു രാധാകൃഷ്ണനെ ജയിലിൽ നിന്നും കമ്മീഷനിൽ കൊണ്ടുവന്ന ഗൺമാനാണ്, (വേറെ കുറച്ച് സി.പി.ഒ മാരും അവിടെ ഉണ്ടായിരുന്നു.) ഈ കമ്മീഷനിലെ രണ്ട് സി.പി.ഒ മാരും അതിൽ ഒരാൾ കമ്മീഷന വേണ്ടിയുള്ള അഡ്വക്കേറ്റ് ശ്രീ. സി. ഹരികുമാർ നേതൃത്വം നൽകിയ വാഹനം ഓടിക്കുകയും ചെയ്തു. ഇവരായിരുന്നു അയാളെ ലക്ഷ്യസ്ഥാനത്തേക്ക് കൊണ്ടുപോകേണ്ടിയിരു ന്നത്. സംസ്ഥാനത്തിന പുറത്തേക്ക്, കുറ്റവാളിയായ ബിജു രാധാകൃഷ്ണനെ കൊണ്ടുപോകുന്ന തിൽ പാലിക്കേണ്ട മറ്റെന്തെങ്കിലും ആവശ്യകതകൾ, കമ്മീഷൻ കണ്ടെത്തുകയോ ഹാജരായിരുന്ന ആരെങ്കിലും കമ്മീഷന്റെ ശ്രദ്ധയിൽ കൊണ്ടുവരികയോ ചെയ്തില്ല. അതനുസരിച്ച് ഒരു ഉത്തരവ് പുറപ്പെടുവിച്ചു. കമ്മീഷനിൽ ഹാജരായിരുന്ന സീനിയർ ഗവൺമെന്റ് പ്ലീഡർ ഉൾപ്പെടെ ബന്ധപ്പെട്ട എല്ലാവർക്കും ഇത അറിയാമായിരുന്നു. ഈ തീരുമാനങ്ങളെടുക്കുമ്പോൾ കമ്മീഷന്റെ സിറ്റിങ്ങിൽ മാധ്യമ പ്രവർത്തകരും ഹാജരായിരുന്നു. കമ്മീഷൻ ഹാളിലേക്ക് ചാനൽ പ്രവർത്തകരെ അനുവദി ച്ചിരുന്നില്ല.

13. 10.12.2015-ൽ ഏകദേശം 3.45 മണിയോടെ വ്യവസ്ഥ ചെയ്ത രീതിയിൽ ബിജു രാധാകൃ ഷ്ണനെ ലക്ഷ്യസ്ഥാനത്തേക്ക് കൊണ്ടുപോയി. ലക്ഷ്യസ്ഥാനം കമ്മീഷൻ ചോദിക്കുകയോ കമ്മീ ഷനെ അറിയിക്കുകയോ ചെയ്തിരുന്നില്ല. വാഹനത്തിന്റെ ഡ്രൈവർക്ക് ലക്ഷ്യ സ്ഥാനത്തെക്കുറിച്ച് രഹസ്യ വിവരം നൽകുന്നതിന ബിജു രാധാകൃഷ്ണനിൽ നിന്നും അത് രഹസ്യമായി മനസിലാ ക്കുവാൻ അയാളെ അനുഗമിച്ച കമ്മീഷനുവേണ്ടിയുള്ള അഡ്വക്കേറ്റിനോട് നിർദ്ദേശിച്ചിരുന്നു.

14. തുടർന്നുണ്ടായ സംഭവങ്ങൾ കമ്മീഷന്റെ ധാരണയ്ക്ക് അതീതവും/വിഭാവനം ചെയ്യാത്തതും ആയിരുന്നു, അത്, അറിയാമായിരുന്നെങ്കിൽ, മാധ്യമങ്ങൾക്കും മറ്റുള്ളവർക്കും അത് സംബന്ധിച്ച് പ്രത്യേക നിർദ്ദേശങ്ങൾ നൽകിക്കൊണ്ട് അത് ഒഴിവാക്കാമായിരുന്നു.

15. ഉന്നത നിലയിലുള്ള ഒരു വിശിഷ്ട വ്യക്തിക്ക് ആതിഥ്യമരുളുന്ന പോലെയാണ് ബിജുരാധാ കൃഷ്ണനെ കമ്മീഷന്റെ ഓഫീസിൽ നിന്നും കോയമ്പത്തൂരുള്ള ലക്ഷ്യസ്ഥാനത്തേക്ക് കൊണ്ടു പോയത്. ബിജു രാധാകൃഷ്ണനെ വഹിച്ചുകൊണ്ടുള്ള വാഹനത്തെ ഏഴോ എട്ടോ അതിലധി കമോ ചാനൽ വാഹനങ്ങൾ തൽസമയ വിവരണം നൽകി അനുഗമിക്കുന്ന തരത്തിലായിരുന്നു മാധ്യമ കവറേജ്. ഇത് ആശ്ചര്യകരമായ സംഭവമായിരുന്നു, ഏതെങ്കിലും കീഴ്‌വഴക്കമുണ്ടോയെന്ന് സംശയിക്കുന്നു. ഇത് സർക്കാരിനെ അമ്പരിപ്പിച്ചതായി തോന്നുന്നു. അയാൾക്ക് അനുവദിച്ച സുരക്ഷ പരിശോധിക്കുന്നതിന ഡി.ജി.പി കമ്മീഷന്റെ സെക്രട്ടറിയുമായി ബന്ധപ്പെട്ടു. ഡയറക്ടർ ജനറൽ ഓഫ് പോലീസിന്റെ നിർദ്ദേശമനുസരിച്ചായിരിക്കാം പാലക്കാട് മുതൽ പ്രത്യേക പോലീസ് അകമ്പടി പോയത്. കൂടാതെ, കോയമ്പത്തൂരിലുള്ള പോലീസ് അധികാരികളെയും അറിയിച്ചിരുന്ന തായി കാണുന്നു. അവസാനം അന്തിമ ലക്ഷ്യ സ്ഥാനത്ത് എത്തിയപ്പോൾ, ബിജു രാധാകൃ ഷ്ണനെ അനുഗമിച്ച കമ്മീഷന വേണ്ടിയുള്ള അഡ്വക്കേറ്റിന കാണാൻ കഴിഞ്ഞത്, കോയമ്പത്തൂരി ലെ സെൽവപുരത്തെ ഒരു ചന്തയായിരുന്നു. അവർക്ക് ആഘോഷിക്കുന്നതിനുള്ള ഒരവസരം.

അവിടെ ജനം തടിച്ചു കൂടിയിരുന്നു. തമിഴ്നാട്ടിലെ ചാനൽ വാഹനങ്ങളും പോലീസ് പാർടിയും അവിടെ ഉണ്ടായിരുന്നു. കേരളത്തിൽ നിന്നുമുള്ള ചാനൽ വാഹനങ്ങളും കേരള പോലീസ് സംഘവുമെല്ലാം കൂടി സാഹചര്യത്തെ കുഴപ്പത്തിലാക്കി. അവിടെ ഉണ്ടായിരുന്ന ആളുകൾ ഇളകിമ റിഞ്ഞു. സി.ഡി സൂക്ഷിച്ചിരുന്നതായി ബിജു അഭിപ്രായപ്പെട്ട വീട്, സന്ദർശിക്കുക എന്നത് കമ്മീഷ നുവേണ്ടിയുള്ള അഡ്വക്കേറ്റിനും അനുഗമിച്ച പോലീസുകാർക്കും വളരെ ദുഷ്കരമായിരുന്നു. ആ വീട്ടിലെ താമസക്കാർ, പ്രത്യേകിച്ച്, പ്രായമുള്ള ഒരു സ്ത്രീ ബിജുവിനെ വീട്ടിലേക്ക് പ്രവേശിക്കാൻ അനുവദിക്കുന്നതിന താൽപര്യപ്പെട്ടില്ല. സി.ഡി/പെൻഡ്രൈവ് ഉൾപ്പെടെയുള്ള വിവിധ ബിസിനസ് രേഖകളടങ്ങിയ ബാഗ് സൂക്ഷിക്കാനേൽപിച്ചിരുന്നയാൾ ആ സമയത്ത് അവിടെ ഇല്ലായിരു ന്നുവെന്ന് റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആ പ്രദേശത്തെ പോലീസുകാരുടെ ഇടപെടൽ ഉണ്ടായിരുന്നു. കമ്മീഷന വേണ്ടിയുള്ള അഡ്വക്കേറ്റും അദ്ദേഹത്തെ ലക്ഷ്യസ്ഥാനത്തെ വീട്ടിലേക്ക് അനുഗമിച്ചി രുന്ന സി.പി.ഒ-മാരിൽ രണ്ടുപേരും തിരിച്ച് വന്ന് ഒരു സബ്ഇൻസ്പെക്ടറുടെയും രണ്ട് സി.പി.ഒ മാരുടേയും-അതിലൊരാൾ ഗൺമാൻ-സുരക്ഷിത സൂക്ഷിപ്പിൽ- ബിജു രാധാകൃഷ്ണനെ സൂക്ഷി ച്ചിരുന്ന കുറച്ചകലെ മാറ്റിയിട്ടിരുന്ന വാഹനത്തിൽ കയറിയിരുന്നു.

16. ബാഗ് സൂക്ഷിച്ചിരുന്നയാൾ വീട്ടിലുണ്ടെന്ന് ഏകദേശം ഒരു മണിക്കൂറിന ശേഷം ആരോ വന്നറിയിച്ചു. ബിജുവിനെ എറണാകുളം മുതൽ അനുഗമിച്ച പോലീസ് പാർടിയും കമ്മീഷന വേണ്ടിയുള്ള അഡ്വക്കേറ്റും ചേർന്ന് ബിജു രാധാകൃഷ്ണനെ ആ വീട്ടിലേക്ക് കൊണ്ടുപോയി.

17. നോർത്ത് കോയമ്പത്തൂരിലെ സെൽവപുരം X 343- ലെ മുരുകന്റെ ഭാര്യ 68 വയസുള്ള ശ്രീമതി. രാജമ്മാളിന്റെ വീട്ടിൽവെച്ച് കോയമ്പത്തൂർ സെൽവപുരം, ഇന്ദിരാനഗർ, അമൂൽ നഗർ 8F 144 -ൽ ചന്ദ്രന്റെ ഭാര്യ 36 വയസുള്ള സെൽവി.സി. (9944313507) താഴെ പറയുന്ന 9 ഇനങ്ങളട ങ്ങിയ ഒരു ബാഗ് സാക്ഷികളുടെ സാന്നിധ്യത്തിൽ 10.12.2015 രാത്രി 10 മണിക്ക് ഹാജരാക്കിയതായി കമ്മീഷന വേണ്ടിയുള്ള അഡ്വക്കേറ്റ് ശ്രീ. സി.ഹരികുമാർ 10.12.2015-ൽ തയ്യാറാക്കിയ മഹസറിൽ കാണുന്നു;

1) ബ്രോഷറുകളും പേപ്പറുകളും അടങ്ങിയ ഒരു ഫയൽ.

2) എയർടെൽ കമ്പനിയുടെ 46 സിം കാർഡുകൾ അടങ്ങിയ ഒരു കവർ.

3) കമ്പനിക്കുവേണ്ടിയുള്ള വിസിറ്റിംഗ് കാർഡുകൾ ഏഴെണ്ണത്തിന്റെ ഒരു കെട്ട്.

4) ഒരു വെള്ള കീ ചെയിനിലുള്ള 401-ഉം 503-ഉം നമ്പറുകളിലുള്ള രണ്ട് താക്കോലുകൾ

5) കണക്ടറോട് കൂടി മൊബൈൽ ചാർജർ- യു.എസ്.ബി ഒരെണ്ണം.

6) കാർ മൊബൈൽ ചാർജർ

7) ശ്രീകൃഷ്ണ എന്നെഴുതിയ ഒരു പ്ലാസ്റ്റിക് കവർ.

8) വേലവൻ എന്ന് പ്രിന്റ് ചെയ്ത ബൽട്ടില്ലാത്ത ഒരു ബിഗ് ഷോപ്പർ

9) സെൽവിയും ഹരിരാമും മഹസർ സാക്ഷികൾ.

18. ഈ സന്ദർഭത്തിൽ, എട്ട് ഇനം സാധനങ്ങൾ സൂക്ഷിച്ചിരുന്ന ഒരു ബിഗ് ഷോപ്പർ ബിജു രാധാകൃഷ്ണൻ അയാളുടെ കസിൻ സിസ്റ്റർ സെൽവിയെ ഏൽപ്പിച്ചിരുന്നുവെന്നത് ശ്രദ്ധിക്കേണ്ട സംഗതിയാണ്. മഹസറിലെ ഇനം നമ്പർ 6 - യു.എസ്.ബി കണക്ടറോഡുകൂടിയ മൊബൈൽ

ചാർജ്ജർ-ബിഗ് ഷോപ്പറിലുണ്ടായിരുന്നു. കമ്മീഷന്റെ അഭിപ്രായത്തിൽ, ബിഗ് ഷോപ്പറിൽ സൂക്ഷിച്ചിരുന്നതാകുവാൻ സാധ്യതയുണ്ട്. അതിനാൽ, അയാളുടെ അഭിപ്രായത്തിൽ സി.ഡി സൂക്ഷിച്ചിരുന്ന കോയമ്പത്തൂരിലേക്ക് കമ്മീഷനെ കൊണ്ടുപോയതിന, ബിജു രാധാകൃഷ്ണനെ പൂർണ്ണമായും കുറ്റപ്പെടുത്തുവാൻ കഴിയുകയില്ല.

19. ബിജു രാധാകൃഷ്ണന്റെ അമ്മയുടെ മൂത്ത സഹോദരിയുടെ മകളാണ് സെൽവി എന്ന് തിട്ടപ്പെടുത്തിയിട്ടുണ്ട്. അവരുടെ ഭർത്താവ് ചന്ദ്രൻ ഒരു സ്വർണ്ണപണിക്കാരനാണെന്നും അയാൾ ആ നിലയിൽ ഗാന്ധി പാർക്കിൽ ജോലി ചെയ്യുന്നതായും പറഞ്ഞിട്ടുണ്ട്.

20. അവിടെ സൂക്ഷിച്ചിരുന്നുവെന്ന് പറഞ്ഞ സി.ഡി ബിഗ് ഷോപ്പറിൽ കണ്ടില്ലായിരുന്നു. സത്യമായ സാഹചര്യം എന്താണെന്ന് ആർക്കും തീർച്ചയില്ല. ബിജു രാധാകൃഷ്ണനെ കോയമ്പത്തൂരിലേക്ക് കൊണ്ട് പോയതിന്റെ ഉദ്ദേശ്യത്തെ തന്നെ മാധ്യമങ്ങളും പോലീസും ചേർന്ന് പരാജയപ്പെടുത്തിയെന്ന് കമ്മീഷന ഒരു തോന്നൽ ഉണ്ട്. ആ സ്ഥലത്ത് നിലനിന്നിരുന്ന മുഴുവൻ സാഹചര്യങ്ങൾ, സി.ഡി വച്ചിരുന്നതായി ആരോപിക്കപ്പെടുന്ന ബാഗ് സൂക്ഷിച്ചിരുന്നയാൾ, സംഘം വീട്ടിലെത്തിയ സമയം വീട്ടിലില്ലാതിരുന്നതും കാലതാമസവും, കേരളത്തിലേയും തമിഴ്നാട്ടിലേയും പോലീസ് സംഘത്തിന്റെ അവിടെയുള്ള സാന്നിധ്യവും ആ വീടിനുചുറ്റും ജനം തിങ്ങിനിറഞ്ഞതുമെല്ലാം അവിടെ സംഭവിച്ചതെന്താണെന്നതിന്റെ ശരിയായ അവലോകനം നടത്തുന്നത് അസാധ്യമാക്കി. ഫലത്തിൽ ലക്ഷ്യം പരാജയപ്പെട്ടു. ഇത് മനഃപൂർവ്വമായിരുന്നോ അല്ലെങ്കിൽ യാദൃച്ഛികമായിരുന്നോ? ആർക്കും തീർച്ചയില്ല.

21. മഹസറിൽ പറഞ്ഞിരിക്കുന്ന ഇനങ്ങൾ കമ്മീഷന്റെ സുരക്ഷിതമായ സൂക്ഷിപ്പിലാണ്.

22. കോയമ്പത്തൂർ യാത്ര സംബന്ധിച്ച് പല ആരോപണങ്ങൾ മാത്രമല്ല. അഭിപ്രായഗതികളും പ്രചരിപ്പിക്കപ്പെട്ടു. ശിക്ഷിക്കപ്പെട്ട ഒരു തടവുകാരനെ സംസ്ഥാനത്തിന പുറത്ത് കൊണ്ടുപോയ കമ്മീഷന്റെ നടപടി, അതും അനുമതി തേടാതെയും മതിയായ പോലീസ് സുരക്ഷ കൂടാതെയുള്ളത്, നിയമവിരുദ്ധവും അധികാരമില്ലാത്തതുമാണെന്നുള്ള ആരോപണങ്ങളും സദുദ്ദേശത്തോട് കൂടിയവരിൽ നിന്നും പ്രചരിച്ചു. വിശിഷ്ട വ്യക്തികൾക്കെതിരെയുള്ള ഒരു കൊടും കുറ്റവാളിയുടെ ആരോപണങ്ങൾ വിശ്വസിച്ചുകൊണ്ട് അയാൾ കമ്മീഷനെ വിഡ്ഢിയാക്കിയെന്ന ആരോപണവുമുണ്ട്.

23. മുമ്പ് പറഞ്ഞതുപോലെ, ബ്ലാക്ക് മെയിൽ ചെയ്യുക എന്ന ഉദ്ദേശത്തോടുകൂടി, സരിത എസ്. നായർ എടുത്ത ഒരു സി.ഡി, സരിതയും ഏതാനും മന്ത്രിമാരും മറ്റുള്ളവരും തമ്മിലുള്ള സംഭാഷണമടങ്ങിയത്, അയാളുടെ കൈവശമുണ്ടെന്നും അത് കമ്മീഷൻ മുമ്പാകെ ഹാജരാക്കാൻ തയ്യാറാണെന്നും മറ്റു പലതിന്റേയും കൂട്ടത്തിൽ, ബിജു രാധാകൃഷ്ണൻ കമ്മീഷൻ മുമ്പാകെയുള്ള അയാളുടെ മൊഴിയിൽ പറഞ്ഞപ്പോൾ സി.ഡി പിടിച്ചെടുക്കുന്നതിന വേണ്ടിയുള്ള ഒരു ഹരജി സംസ്ഥാനസർക്കാർ ഫയൽ ചെയ്തു. ആരോപിക്കപ്പെട്ട സി.ഡി പിടിച്ചെടുക്കുന്നതിന അത് എവിടെയാണ് സൂക്ഷിച്ചിരിക്കുന്നതെന്ന് അറിയേണ്ടതുണ്ട്. അയാൾക്ക് പ്രത്യേക വസതിയില്ല. അത് കൂടാതെ കഴിഞ്ഞ ഏതാനും വർഷങ്ങളായി അയാൾ ശിക്ഷിക്കപ്പെട്ട തടവുകാരനായി സെൻട്രൽ ജയിലിലാണ്. അതുപോലെ, അങ്ങനെയുള്ള ഒരു രേഖ പിടിച്ചെടുക്കുന്നതിനുള്ള യാതൊരു സംവിധാനവും കമ്മീഷനിൽ ലഭ്യമല്ല. സി.ഡി പിടിച്ചെടുക്കുന്നതിന പോലീസിന നിർദ്ദേശം നൽകുന്നത് പോലീസ് മുറ ഉപയോഗിച്ച് തടവുകാരനെ സമ്മർദ്ദത്തിലാക്കാമെന്നതിനാൽ നിർദ്ദേശം നൽകാൻ കമ്മീഷൻ താൽപര്യപ്പെട്ടില്ല. ഇവിടെ, സമയം നൽകുകയാണെങ്കിൽ സി.ഡി ഹാജരാക്കാമെന്ന് തടവുകാരൻ സ്വയം സമ്മതിച്ചിരുന്നു. ആയത് ഹാജരാക്കുവാൻ അയാൾക്ക് സമയം അനുവദിച്ചു.

പക്ഷെ അയാൾ ജയിലധികാരികളുടെ കർശനമായ മേൽനോട്ടത്തിലായിരുന്നതിനാൽ അതിനുള്ള ഏർപ്പാട് ചെയ്യാൻ സാധിച്ചില്ലെന്ന് സി.ഡി ഹാജരാക്കുന്നതിന നിശ്ചയിച്ചിരുന്ന ദിവസം അയാൾ വിശദീകരിച്ചു. എന്നിരുന്നാലും, അനുവദിക്കുകയാണെങ്കിൽ 10 മണിക്കൂറിനുള്ളിൽ സി.ഡി കൊണ്ടുവരുവാൻ കഴിയുമെന്നത് കമ്മീഷൻ മുമ്പാകെ ഒരു ചോദ്യത്തിന മറുപടിയായി അയാൾ ബോധിപ്പിച്ചു. പാലിക്കേണ്ട നടപടിക്രമം നിശ്ചയിക്കുന്നതിനായി സംസ്ഥാനത്തിനകത്താണോ പുറത്താണോ അത് സൂക്ഷിച്ചിരിക്കുന്നതെന്ന ചോദ്യത്തിന സംസ്ഥാനത്തിന പുറത്താണെന്ന് അയാൾ മറുപടി നൽകി. ഇത് കമ്മീഷൻ മുമ്പാകെ ഹാജരായിരുന്ന എല്ലാവരുടേയും സാന്നിധ്യത്തിലായിരുന്നു. സംസ്ഥാനത്തിന്റെ അഡ്വക്കേറ്റ് ജനറലിനെ സഹായിക്കുന്ന സീനിയർ ഗവൺമെന്റ് പ്ലീഡർ ഉൾപ്പെടെയുള്ള എല്ലാ കക്ഷികളുടേയും അഭിപ്രായം ആ ആവസരത്തിൽ ആരാഞ്ഞു. എല്ലാവരുടേയും താല്പര്യപ്രകാരം അയാൾ നിർദ്ദേശിച്ച ലക്ഷ്യസ്ഥാനത്തേക്ക് അയാളെ കൊണ്ടുപോകുന്നതിന തീരുമാനിച്ചു. ഈ വിഷയത്തിലെ പ്രവർത്തന രീതി, നിയമപരമായ ആവശ്യകത, ഏതെങ്കിലും ഉണ്ടെങ്കിൽ, അവ സംബന്ധിച്ച്, കമ്മീഷന്റെ സെക്രട്ടറിയുമായും കമ്മീഷൻ ചർച്ച ചെയ്തു.

24. മുൻപ് സൂചിപ്പിച്ചതുപോലെ സർക്കാരിന്റെ ഭാഗത്തുനിന്നും പുറത്തുനിന്നും ചില പരാതികൾ ഉണ്ടായിരുന്നു. ശിക്ഷിക്കപ്പെട്ട തടവുകാരനായ ബിജു രാധാകൃഷ്ണനെ, ശിക്ഷിച്ച കോടതിയിൽ നിന്നും അനുമതി നേടാതെയാണ് സംസ്ഥാനത്തിന പുറത്ത് കൊണ്ടുപോയെതെന്നാണ് അത്തരത്തിലുള്ള ഒരു പരാതി. ബിജു രാധാകൃഷ്ണനിൽ നിന്നും മറുപടി ലഭിക്കുന്നതിനായി ധാരാളം ചോദ്യങ്ങളോടുകൂടിയ ലിഖിതമായ ഒരു നോട്ടീസ് നൽകിയപ്പോൾ, ശരിയായ ഒരു മറുപടി സമർപ്പിക്കുന്നതിന അയാളെ പ്രാപ്തമാക്കുന്നതിന കമ്മീഷൻ മുമ്പാകെ അയാളെ ഹാജരാക്കുന്നതിന ജയിൽ അധികാരികളോട് നിർദ്ദേശിക്കുന്നതിന അയാളപേക്ഷിച്ച കാര്യവും ഈ അവസരത്തിൽ ഓർമ്മിക്കേണ്ടതാണ്. ആ അവസരത്തിൽ, ഈ കമ്മീഷൻ മുമ്പാകെ അയാളെ ഹാജരാക്കുന്നതിന തിരുവനന്തപുരം സെൻട്രൽ ജയിൽ സൂപ്രണ്ടിന നിർദ്ദേശം നൽകുന്നതിനുവേണ്ടി കമ്മീഷൻ കൊല്ലം ഡിസ്ട്രിക്ട് ആന്റ് സെഷൻസ് ജഡ്ജിക്ക് കത്തെഴുതിയിരുന്നു. അപ്രകാരമുള്ള അനുമതി നൽകുകയും ബിജു രാധാകൃഷ്ണനെ, അയാളുടെ മറുപടി സമർപ്പിക്കുന്നതിനായി കമ്മീഷൻ മുമ്പാകെ ഹാജരാക്കുകയും ചെയ്തു. കൊല്ലം ഡിസ്ട്രിക്ട് ആന്റ് സെഷൻസ് കോടതിയുടെ വിധിന്യായപ്രകാരം ഒരു കൊലപാതകേസിൽ ശിക്ഷിക്കപ്പെട്ട തടവുകാരനാണ് ബിജു രാധാകൃഷ്ണനെന്ന് കമ്മീഷന അറിവുണ്ടായിരുന്നുവെന്ന് കാണിക്കുന്നതിന മാത്രമാണ് ഇതുപറഞ്ഞത്.

25. സംസ്ഥാനത്തിനുപുറത്ത് ഒരു തടവുകാരനെ കൊണ്ടുപോകുന്നതിന അയാളെ കുറ്റസ്ഥാപനം നടത്തിയ കോടതിയുടെ അനുമതി നേടുന്നതിന്റെ ആവശ്യകത സംബന്ധിച്ചിടത്തോളം അതുമായി ബന്ധപ്പെട്ട നിയമവശം പരിഗണിക്കേണ്ടതാണ്.

1908-ലെ സിവിൽ നടപടി നിയമത്തിനുകീഴിൽ ഒരു വ്യവഹാരം വിചാരണ ചെയ്യുമ്പോൾ ഒരു സിവിൽ കോടതിക്കുള്ള അധികാരങ്ങൾ, മറ്റുപലതിന്റെയും കൂട്ടത്തിൽ, ഇൻഡ്യയുടെ ഏതെങ്കിലും ഭാഗത്തുനിന്ന് ഏതെങ്കിലും ആളെ സമൺ ചെയ്യുകയും അയാളെ ഹാജരാക്കിക്കുകയും അയാളെ ശപഥത്തിന്മേൽ വിസ്തരിക്കുകയും ചെയ്യുന്നതിനും ഏതെങ്കിലും രേഖ വെളിപ്പെടുത്തുവാനും ഹാജരാക്കുവാനും ആവശ്യപ്പെടുത്തുന്നതിനുള്ള അധികാരം, 1952-ലെ കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റിലെ 4-ാം വകുപ്പ് കമ്മീഷൻ നൽകുന്നു. അന്വേഷണ വിഷയം സംബന്ധിച്ച ഏതെങ്കിലും അക്കൗണ്ട് ബുക്കുകളോ മറ്റ് രേഖകളോ കണ്ടെത്തിയേക്കാമെന്ന് കമ്മീഷന വിശ്വസിക്കാൻ കാരണമുള്ള ഏതെങ്കിലും കെട്ടിടത്തിലോ സ്ഥലത്തോ പ്രവേശിക്കുന്നതിനും, ക്രിമിനൽ നടപടി നിയമത്തിലെ 102 ഉം 103 ഉം വകുപ്പുകളിലെ വ്യവസ്ഥകൾക്ക് വിധേയമായി അത്തരം രേഖകൾ പിടിച്ചെടുക്കുന്നതിനും വകുപ്പ് 5 (3) കമ്മീഷന അധികാരം നൽകുന്നു.

ആർക്കാണോ തെളിവുനൽകാൻ സന്നിഹിതനാകാനോ, അല്ലെങ്കിൽ ഒരു രേഖ ഹാജരാക്കാനോ സമൻസ് പുറപ്പെടുവിച്ചിട്ടുള്ളത്, അയാൾ അങ്ങനെയുള്ള സമൻസ് അനുസരിച്ച് സന്നിഹിതനാകാതിരിക്കുകയോ രേഖ ഹാജരാക്കാതിരിക്കുകയോ ചെയ്യുന്നിടത്ത്, അയാളോട് സന്നിഹിതനാകുന്നതിന ആവശ്യപ്പെട്ടുകൊണ്ട് ഒരു വിളംബരം പുറപ്പെടുവിക്കുന്നതിന കോടതിക്ക് അധികാരമുണ്ടെന്ന് സി.പി.സിയിലെ ഓർഡർ 16 റൂൾ 10 വ്യവസ്ഥ ചെയ്യുന്നു.

തിരുവനന്തപുരം സെൻട്രൽ ജയിലിലെ ശിക്ഷിക്കപ്പെട്ട തടവുകാരനായ ബിജു രാധാകൃഷ്ണൻ സംസ്ഥാനത്തിനകത്ത് വളരെയധികം കേസുകളിൽ ഉൾപ്പെട്ടിട്ടുള്ളതിനുപുറമേ അയാൾക്കെതിരെ രണ്ട് ക്രിമിനൽ കേസുകൾ കോയമ്പത്തൂരിലുള്ള ജുഡീഷ്യൽ മജിസ്ട്രേറ്റ് കോടതികളിൽ നിലവിലുണ്ട്. കോയമ്പത്തൂരുള്ള മജിസ്ട്രേറ്റ് കോടതികളിൽ ബിജു രാധാകൃഷ്ണനെ കൊണ്ടുപോയിട്ടുള്ള 14 അവസരങ്ങളിലും അയാളെ കുറ്റസ്ഥാപനത്തിന്മേൽ ശിക്ഷിച്ച കൊല്ലം സെഷൻസ് കോടതിയുടെ യാതൊരു അനുമതിയും വാങ്ങിയിട്ടില്ലെന്ന് സെൻട്രൽ ജയിൽ സൂപ്രണ്ട് സമർപ്പിച്ച വിവരങ്ങളിൽ നിന്നും കാണാവുന്നതാണ്. ഈ സാഹചര്യങ്ങളിൽ, കൊല്ലം സെഷൻസ് കോടതിയിൽ നിന്നും അനുമതി വാങ്ങാതെയാണ് കമ്മീഷൻ ബിജു രാധാകൃഷ്ണനെ കോയമ്പത്തൂരിലേക്ക് അയച്ചതെന്ന ആശങ്കയ്ക്ക്/ആരോപണങ്ങൾക്ക് യാതൊരു കഴമ്പുമില്ല.

26. സംസ്ഥാന പോലീസ് വകുപ്പ് ഇപ്പോൾ ഉയർത്തിയ സുരക്ഷാ വിഷയത്തിലേക്ക് വരുമ്പോൾ സെൻട്രൽ ജയിൽ സൂപ്രണ്ട് നൽകിയ വിശദാംശങ്ങൾ കാണിക്കുന്നത് ശിക്ഷാ തടവുകാരനായ ബിജു രാധാകൃഷ്ണനെ ജയിലിൽ നിന്നും കോയമ്പത്തൂരിലേക്ക് എല്ലാ അവസരങ്ങളിലും കൊണ്ട് പോയിരുന്നത് ട്രെയിനിലോ, അല്ലെങ്കിൽബസിലോ, അല്ലെങ്കിൽ ട്രെയിനിലും ബസിലും കൂടിയായോ മാത്രമായിരുന്നു എന്നും അതും രണ്ട് സിവിൽ പോലീസ് ഓഫീസർമാരുടെ അകമ്പടിയോടെ മാത്രമാണ് എന്നുമാണ്. മുൻപ് സൂചിപ്പിച്ചതുപോലെ അത് ബിജു രാധാകൃഷ്ണനെ എപ്പോഴെല്ലാം കോടതി നടപടികളിൽ പങ്കെടുക്കാൻ ജയിലിൽ നിന്നും കൊണ്ടുപോകുമ്പോഴും മതിയായ സുരക്ഷ നൽകിയിരിക്കണമെന്ന് ഈ കമ്മീഷൻ മുൻപ് സീനിയർ ഗവൺമെന്റ് പ്ലീഡർക്ക് നൽകിയ നിർദ്ദേശത്തെ തുടർന്നാണ്. 2015 ഡിസംബർ 10-ാം തീയ്യതിയിലും ബിജു രാധാകൃഷ്ണനെ തിരുവനന്തപുരത്ത് നിന്നും ഒരു പോലീസ് വാനിൽ കൊണ്ടുവന്നത് ഒരു സബ് ഇൻസ്പെക്ടറുടെ നേതൃത്വത്തിൽ ആറോ ഏഴോ സി.പി.ഒ-മാർ ചേർന്നാണ്. ശ്രീ. ബിജു രാധാകൃഷ്ണനെ അയാൾ സൂചിപ്പിച്ച ലക്ഷ്യസ്ഥാനത്തേക്ക് കൊണ്ടുപോകാൻ കമ്മീഷൻ തീരുമാനിച്ചത്, കമ്മീഷന്റെ അഭിഭാഷകന പുറമെ എസ്ഐയുടെയും രണ്ട് സി.പി.ഒ-മാരുടെയും, അതിൽ ഒരാൾ അയാളെ കൊണ്ട് വന്ന തോക്കുധാരിയും, കമ്മീഷനിൽ നിയോഗിച്ചിരുന്ന രണ്ട് സി.പി.ഒ-മാരുടെയും കൂടിയുള്ള അകമ്പടിയിലാണ്. ബിജു രാധാകൃഷ്ണനെ കോയമ്പത്തൂരിലേക്ക് കൊണ്ടുപോകുന്നതിന ഈ സുരക്ഷാസംവിധാനമാണ് അനുയോജ്യമെന്ന് കമ്മീഷൻ കരുതിയത്. ശിക്ഷാ തടവുകാരനായ ബിജു രാധാകൃഷ്ണനെ തിരുവനന്തപുരം സെൻട്രൽ ജയിലിൽ നിന്നും കോയമ്പത്തൂരിലേക്കും മറ്റ് സ്ഥലങ്ങളിലേക്കുമുള്ള കോടതികളിൽ ഹാജരാക്കുന്നതിന രണ്ട് സി.പി.ഒ-മാരുടെ സേവനം മാത്രമായിരുന്നു നൽകിയിരുന്നതെന്നും അയാളുടെ യാത്ര ഒന്നുകിൽ ട്രെയിനോഅല്ലെങ്കിൽ, ബസിലോ, അല്ലെങ്കിൽ രണ്ടിലും കൂടിയായിരുന്നോ എന്ന വസ്തുത പോലീസ് അധികാരികൾക്ക് അറിയില്ലായിരുന്നു എന്നത് നിർഭാഗ്യകരമാണ്.

27. അതുകൊണ്ട് ശിക്ഷാ തടവുകാരനായ ശ്രീ. ബിജു രാധാകൃഷ്ണനെ അയാളെ ശിക്ഷിച്ച സെഷൻസ് കോടതിയുടെ അനുമതി വാങ്ങാതെ; അതും മതിയായ സുരക്ഷാസംവിധാനമില്ലാതെ, കമ്മീഷൻ കോയമ്പത്തൂരിലേക്ക് കൊണ്ടുപോയി എന്ന ആരോപണം ചുരുക്കി പറഞ്ഞാൽ, ധിക്കാരപരവും യാതൊരു ന്യായീകരണവുമില്ലാത്തതാണ്.

28. പോലീസ് അച്ചടക്കത്തിനാൽ നിയന്ത്രിക്കപ്പെടുന്നതും വളരെ വർഷങ്ങളായി പോലീസ് വകുപ്പിൽ ഒരു സിവിൽ പോലീസ് ഓഫീസറായ കേരള പോലീസ് അസോസിയേഷന്റെ ജനറൽ സെക്രട്ടറി പോലും ശിക്ഷാതടവുകാരനായ ബിജു രാധാകൃഷ്ണനെ കോയമ്പത്തൂരിലേക്ക് കൊണ്ടുപോകുന്നതിനായി കമ്മീഷൻ സ്വീകരിച്ച നടപടികളെ സംബന്ധിച്ച് യാതൊരു അടിസ്ഥാനവുമില്ലാതെ ആരോപണം ഉന്നയിച്ചിരുന്നു. അത് വളരെ വിചിത്രമാണ്. ഈ ശിക്ഷാതടവുകാരനെ സംസ്ഥാനത്തിനകത്തും പുറത്തുമുള്ള കോടതികളിലേക്ക് കൊണ്ടുപോകുന്നതിന പോലീസ് വകുപ്പും ജയിൽ അധികൃതരും പിന്തുടരുന്ന നടപടിക്രമങ്ങളെ കുറിച്ച് അയാൾ അറിയേണ്ടതാണ്. ഏത് വിധേനയേയും, ഇത്തരം ഗുരുതരമായ ആരോപണങ്ങൾ ഉന്നയിക്കുന്നതിന മുൻപ് നിജസ്ഥിതി എന്തെന്ന് അയാൾ ഉറപ്പുവരുത്തേണ്ടതായിരുന്നു.

29. ഐ.എ നനമ്പർ 5/2017 നെ പിന്തുണച്ചുകൊണ്ട് നൽകിയ തന്റെ സത്യവാങ്മൂലത്തിലെ ഖണ്ഡിക രണ്ടിൽ അദ്ദേഹം ഇപ്രകാരം പറയുന്നു:

''ഇതിലെ അപേക്ഷകൻ കേരള പോലീസ് അസോസിയേഷന്റെ ജനറൽ സെക്രട്ടറി എന്ന വസ്തുതയ്ക്ക് പുറമെ ഒരു പൗരൻ എന്ന നിലയിൽ അച്ചടി മാധ്യമങ്ങളും ദൃശ്യമാധ്യമങ്ങളും റിപ്പോർട്ട് ചെയ്ത പ്രകാരമുള്ള കമ്മീഷന്റെ നടപടി ക്രമങ്ങൾ സസൂക്ഷ്മം നിരീക്ഷിച്ചിട്ടുണ്ട്. ടേംസ് ഓഫ് റഫറൻസിൽ നിന്നും വളരെയധികം വ്യതിചലിച്ചുകൊണ്ടുള്ളതാണ് കമ്മീഷന്റെ പ്രവർത്തനമെന്നും നിയമപ്രകാരം ആവശ്യമായിട്ടുള്ള ഒരു കസ്റ്റഡി കോടതിയുടെ അനുമതി ലഭ്യമാക്കാതെ കുറ്റവാളിയെയും അനുഗമിച്ച് കോയമ്പത്തൂരിലേക്ക് പോകാൻ പോലീസിനോട് നിർദ്ദേശിച്ചത് നിയമപരമായ ആവശ്യങ്ങളെ ലംഘിച്ചുകൊണ്ട് പുറപ്പെടുവിച്ച ഉത്തരവുകളുമാണ് ഇതിന്റെ പരിണിത ഫലമെന്ന അപേക്ഷകന്റെ അങ്ങനെയുള്ള നിരീക്ഷണം തകർക്കപ്പെടാത്തതാണ്. അപ്രകാരം കമ്മീഷൻ പാസാക്കിയ ഉത്തരവ് പോലീസ് നടപ്പിലാക്കിയത് ആ ഉത്തരവിൽ അടങ്ങിയിട്ടുള്ള നിർദ്ദേശങ്ങൾ പാലിക്കുന്നതിന വേണ്ടിയും സംസ്ഥാന ഖജനാവിൽ നിന്നും ഭീമമായ തുക ചെലവഴിച്ചും സുരക്ഷാ മാനദണ്ഡങ്ങൾ പാലിക്കാതെയുംഒരു കുറ്റവാളിയെ സാങ്കൽപികമായി മോചിപ്പിച്ച് സംസ്ഥാനത്തിന പുറത്ത് കൊണ്ടു പോയതും യഥാവിധിയുള്ള നിയമനടപടിക്രമം ലംഘിച്ചത് പോലെയാണ്.''

30. ഈ നടപടിക്രമത്തിന സംസ്ഥാന ഖജനാവിൽ നിന്നും ഭീമമായ തുക ചെലവഴിച്ചു എന്ന് അദ്ദേഹം പറഞ്ഞത്എപ്രകാരമാണെന്നും എന്തുകൊണ്ടാണെന്നും വ്യക്തമല്ല.

31. ശിക്ഷാ തടവുകാരനായ ശ്രീ. ബിജുരാധാകൃഷ്ണനെ കോയമ്പത്തൂരിലേക്ക് കൊണ്ടുപോയ കമ്മീഷന്റെ നടപടിയെ ഒരു സിവിൽ പോലീസ് ഓഫീസറായ കേരള പോലീസ് അസോസിയേഷൻ ജനറൽ സെക്രട്ടറി ശ്രീ. ജി ആർ അജിത്ത് വിമർശിക്കാൻ ധൈര്യപ്പെട്ടു എന്നത് നിർഭാഗ്യകരവും കമ്മീഷന അവമതിപ്പ് ഉളവാക്കുന്നതിന കരുതിക്കൂട്ടിയുള്ള ശ്രമവുമാണ്.

32. അന്നത്തെ ആഭ്യന്തരമന്ത്രിയായിരുന്ന ശ്രീ. രമേശ് ചെന്നിത്തല കമ്മീഷൻ മുമ്പാകെ നൽകിയ അദ്ദേഹത്തിന്റെ മൊഴിയിൽ ഈ വിഷയത്തിലുള്ള അദ്ദേഹത്തിന്റെ അഭിപ്രായം പ്രകടിപ്പിച്ചത് ഇപ്രകാരമാണ്:

33. അദ്ദേഹം 2014 ജനുവരി 1 മുതൽ 2016 മെയിൽ എൽഡിഎഫ് സർക്കാർ അധികാരത്തിൽ വരുന്നതുവരെ യു.ഡി.എഫ് സർക്കാരിൽ ആഭ്യന്തരവും വിജിലൻസും വകുപ്പ് മന്ത്രിയായിരുന്നു. പ്രതികളിലൊരാളായ ബിജു രാധാകൃഷ്ണന്റെ കൈവശം അയാളുടെ കേസുകളെ പിന്തുണയ്ക്കാനിടയുള്ള ഒരു സി.ഡി ഉണ്ടെന്നുള്ള അയാൾ നൽകിയ മൊഴിയും ഈ സിഡി പിടിച്ചെടുക്കുന്നതി

നായി സർക്കാർ ഫയൽ ചെയ്ത ഹർജിയും അതിലേക്ക് കമ്മീഷൻ സ്വീകരിച്ച നടപടികളും അദ്ദേഹത്തിന്റെ വിസ്താരവേളയിൽ ഈ കമ്മീഷൻ അദ്ദേഹത്തിന്റെ ശ്രദ്ധയിൽ കൊണ്ടുവന്നു. (pp 77-80). ശ്രീ. ബിജു രാധാകൃഷ്ണനെ കോയമ്പത്തൂരിലേക്ക് കൊണ്ടുപോയി സിഡി എടുക്കുന്നതിലേക്ക് കമ്മീഷൻ സ്വീകരിച്ച നടപടികളെ ശ്രീ. രമേശ് ചെന്നിത്തല ന്യായീകരിച്ചു. എന്നാൽ ബിജു രാധാകൃഷ്ണനെ സംബന്ധിച്ച് ധാരാളം ഇന്റലിജൻസ്/സ്പെഷ്യൽ ബ്രാഞ്ച് വിവരങ്ങൾ ഉണ്ടായിരുന്നുവെന്ന് അദ്ദേഹം പറഞ്ഞു. സ്പെഷ്യൽ ബ്രാഞ്ച് റിപ്പോർട്ടിൽ കസ്റ്റഡിയിൽ നിന്നും ബിജു രാധാകൃഷ്ണൻ രക്ഷപ്പെടാനുള്ള സാധ്യത പല തവണ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ബിജു രാധാകൃഷ്ണന വളരെയധികം വർഷത്തെ പരിചയങ്ങളുള്ള ഒരു സ്ഥലത്തേക്ക് അയാളെ കൊണ്ടുപോകുമ്പോൾ മതിയായ സുരക്ഷാ സംവിധാനങ്ങൾ നടത്തമെന്നുള്ളതാണ് സർക്കാരിന്റെ നിലപാട്. മതിയായ സുരക്ഷയില്ലാതെ ബിജു രാധാകൃഷ്ണനെ സംസ്ഥാനത്തിന പുറത്തേക്ക് കൊണ്ടുപോകുന്നതിൽ അടങ്ങിയ അപകട സാധ്യതയിൽ സർക്കാരിന ഉത്കണ്ഠയുണ്ടായിരുന്നു. തിരുവനന്തപുരം സെൻട്രൽ ജയിലിലെ ഒരു ശിക്ഷാതടവുകാരൻ ഏതെങ്കിലും സമയത്ത് തന്റെ കൈവശം ഒരു സിഡി ഉണ്ടെന്ന് പറയുകയും അത്, പിടിച്ചെടുക്കണമെന്ന് സർക്കാർ ഈ കമ്മീഷൻ മുമ്പാകെ ആവശ്യപ്പെടുകയും ചെയ്തതിൽ എന്തുമാർഗമാണ് സിഡി പിടിച്ചെടുക്കുന്നതിൽ കമ്മീഷനിൽ നിന്നും സർക്കാർ പ്രതീക്ഷിച്ചത് എന്ന് അദ്ദേഹത്തോട് ചോദിച്ചു. ഒരു സിഡി, അതും വിവാദങ്ങൾ സൃഷ്ടിച്ചതിന കാരണമായ ഒന്ന്, അയാളുടെ കൈവശം ഉണ്ടെന്ന് പറഞ്ഞതിൽ സർക്കാരിന്റെ ഉദ്ദേശം എന്താണ് എന്ന് വിശദീകരിക്കുന്നതിന വേണ്ടിയായിരുന്നു അപ്രകാരം ഒരപേക്ഷ നടത്തിയതെന്ന് അദ്ദേഹം മറുപടി പറഞ്ഞു. ഏത് മാർഗം ഉപയോഗിച്ച് അത് പിടിച്ചെടുക്കുമെന്നതിനെ സംബന്ധിച്ച് ആ സമയത്ത് ചിന്തിച്ചിരുന്നില്ല.

34. അന്നത്തെ ആഭ്യന്തര മന്ത്രിയായിരുന്ന ശ്രീ. രമേശ് ചെന്നിത്തലയുടെ നിരീക്ഷണങ്ങൾ മനസിലാക്കാവുന്നതാണ്. ഈ സാഹചര്യം പെട്ടെന്നുണ്ടായതാണ്. ബിജു രാധാകൃഷ്ണൻ ജയിലിൽ നിന്നും രക്ഷപ്പെടുമെന്ന ഇന്റലിജൻസ് റിപ്പോർട്ട് ഉണ്ടായിരുന്നിട്ടും ബിജു രാധാകൃഷ്ണനെ സെൻട്രൽ ജയിലിൽ നിന്നും സംസ്ഥാനത്തിനകത്തും പുറത്തുമുള്ള വിവിധ കോടതികളിൽ കൊണ്ടുപോകുന്നതിന സ്വീകരിക്കുന്ന നടപടി ക്രമത്തെ കുറിച്ച് അദ്ദേഹത്തിന അറിവുണ്ടായിരുന്നില്ല. സർക്കാർ ഇന്റലിജൻസ് റിപ്പോർട്ടുകൾ ഗൗരവമായി എടുത്തിരുന്നുവെങ്കിൽ ജയിൽ അധികാരികൾക്കും ബന്ധപ്പെട്ട പോലീസ് ഓഫീസർമാർക്കും കർശന നിർദ്ദേശം നൽകേണ്ടതായിരുന്നു. ഈ സാഹചര്യത്തിൽ മാത്രമാണ് ഈ കമ്മീഷൻ ഇപ്രകാരം ഒരു മുൻകരുതൽ സംവിധാനം നടത്തിയത്.

35. കേരള പോലീസ് അസോസിയേഷന്റെ ജനറൽ സെക്രട്ടറി ശ്രീ. ജി ആർ അജിത്ത് മേൽ പറഞ്ഞ യഥാർത്ഥ വസ്തുതകളും നിയമവശങ്ങളും മനസിലാക്കാതെ നടത്തിയ പരാമർശങ്ങൾ, പ്രത്യേകിച്ച് സർക്കാർ നിയമിച്ചതും ഹൈക്കോടതിയിലെ റിട്ടയർ ചെയ്ത ജഡ്ജി അധ്യക്ഷത വഹിക്കുന്ന ഒരു കമ്മീഷനെതിരെ, അച്ചടക്കമുള്ള ഒരു പോലീസ് ഓഫീസർക്ക് ചേർന്നതല്ലാത്തതും സർക്കാരിന്റെ പ്രേരണയിൽ അനുയോജ്യമായ നടപടികൾ ആവശ്യപ്പെടുന്നതുമായ ഗൗരവതരമായ ഒരു സംഗതിയാണ്.

<u>ശുപാർശകൾ</u>

ഇത് കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റ് പ്രകാരമുള്ള തെളിവ് ശേഖരണ പ്രക്രിയയുമായി ബന്ധപ്പെട്ട സാഹചര്യത്തിലുള്ള ഒന്നാണെങ്കിലും അതിന പ്രാധാന്യം സിദ്ധിക്കുകയും, സംഭവ ബഹുലമായി മാറുകയും ചെയ്തു. അന്വേഷണ വിചാരണയിൽ പ്രസക്തവും ഉപയോഗപ്ര

ദവുമായ ഒരു രേഖ, ലഭ്യമാണെങ്കിൽ,അത് പിടിച്ചെടുക്കുവാനുള്ള ശ്രമം നടത്തിയിരുന്നു. സംസ്ഥാന സർക്കാരും ഇതേ കാഴ്ചപ്പാട് പങ്കുവെക്കുകയും അതിലേക്കായി അപേക്ഷിക്കുകയും ചെയ്തു. സിഡി മറ്റ് ചില രേഖകളുമൊത്ത് സുരക്ഷിതമായി സൂക്ഷിക്കുന്നതിന ഒരു ബിഗ് ഷോപ്പ റിലാക്കി തന്റെ കസിൻ സിസ്റ്ററിനെ ഏൽപ്പിച്ചിരുന്നു എന്ന് ബിജു രാധാകൃഷ്ണൻ പറഞ്ഞിരുന്നു വെങ്കിലും കമ്മീഷൻ അത് കൈവശമെടുക്കുന്ന സമയത്ത് ബിഗ് ഷോപ്പറിനുള്ളിൽ സിഡി കണ്ടെ ത്താൻ കഴിഞ്ഞിട്ടില്ല.

ഈ വിഷയം, സുരക്ഷ, അച്ചടക്കം തുടങ്ങിയ ചില കാരണങ്ങളിൽ ഭാവിയിലേക്കുള്ള മാർഗ്ഗനിർദ്ദേശങ്ങൾക്കുവേണ്ടി സംസ്ഥാന സർക്കാരിനെ ധരിപ്പിക്കുന്നതിലേക്കായി പ്രത്യേകിച്ചും വിശദമായി പ്രതിപാദിക്കുന്നു.

ശ്രീ. ബിജു രാധാകൃഷ്ണൻ സംസ്ഥാനത്തിനകത്തും പുറത്തുമായിട്ടുള്ള സോളാർ തട്ടിപ്പ് ക്രിമിനൽ കേസിലെ പ്രധാന പ്രതികളിൽ ഒരാളാണ്. അയാൾ ഒരു കൊലപാതക കേസിലെ പ്രതി കൂടിയാണ്. (അയാളുടെ ഭാര്യ രശ്മിയുടെ മരണം). കൊല്ലം ജില്ലാ സെഷൻസ് കോടതി അയാളെ കുറ്റസ്ഥാപനം ചെയ്യുകയും ജീവപര്യന്തം ശിക്ഷിക്കുകയും ചെയ്തിരുന്നു. വിധിക്കെതിരായുള്ള അയാളുടെ അപ്പീൽ ബഹു. ഹൈക്കോടതി മുമ്പാകെ നിലവിലിരിക്കുന്നു. അയാൾ തിരുവന ന്തപുരം സെൻട്രൽ ജയിലിൽ ജീവപര്യന്തം തടവുശിക്ഷ അനുഭവിക്കുന്നു.

അയാൾ സോളർ ഇടപാടുകളുമായി ബന്ധപ്പെട്ട് 33 കേസ്സുകളിൽ ഉൾപ്പെട്ടിട്ടുള്ളതും അതിൽ രണ്ട് കേസ്സുകൾ ഒഴികെ മറ്റുള്ളവ സംസ്ഥാനത്തെ വിവിധ കോടതികൾ മുമ്പാകെ വിചാരണയിലു മാണ്. ഇതിനോടൊപ്പമുള്ള രണ്ടോ അതിൽ അധികമോ കേസ്സുകൾ തമിഴ്നാട് സംസ്ഥാനത്തെ കോയമ്പത്തൂരിലെ മജിസ്ട്രേറ്റ് കോടതികൾ മുമ്പാകെ വിചാരണയിൽ നിലവിലിരിക്കുന്നു.

സംസ്ഥാനത്തെ സോളാർ ക്രൈം കേസുകളുമായും കൊലപാതക കേസുമായും ബന്ധപ്പെട്ട് ബിജു രാധാകൃഷ്ണനെ സംസ്ഥാനത്തിന പുറത്തുനിന്ന് 2013 ജൂലൈയിൽ അറസ്റ്റ് ചെയ്തിട്ടുണ്ട്.

സോളാർ ക്രൈം കേസുമായി ബന്ധപ്പെട്ട് അയാളെ പത്തനംതിട്ട ജില്ലാ ജയിലിൽ സൂക്ഷിച്ചിരു ന്നു. ഇന്റലിജൻസ് റിപ്പോർട്ടിന്റെ അടിസ്ഥാനത്തിലുള്ള സുരക്ഷാപരമായ കാരണങ്ങളാൽ അയാളെ ഈ ജയിലിൽ നിന്നും തിരുവനന്തപുരം സെൻട്രൽ ജയിലിലേക്ക് സ്ഥലം മാറ്റി. അയാ ളുടെ കേസിൽ ഉണ്ടായിരുന്ന ഉത്കണ്ഠ അയാൾ ജയിൽ ചാടുകയും രക്ഷപ്പെടുകയും ചെയ്തേക്കാം എന്നതായിരുന്നു.

സംസ്ഥാനത്തെ വിവിധ ജില്ലകളിലെ വിവിധ ജുഡീഷ്യൽ മജിസ്ട്രേറ്റ് കോടതികളിൽ നിന്നും ജയിൽ അധികൃതർക്ക് സമൻസ് ലഭിക്കുമ്പോൾ ബിജു രാധാകൃഷ്ണന പോലീസ് ആ കോടതി കൾ മുമ്പാകെ ഹാജരാക്കുന്നതിന പുറമെ കോയമ്പത്തൂർ മജിസ്ട്രേറ്റ് കോടതികളിൽ നിന്നും സമൻസ് ലഭിക്കുമ്പോൾ ബിജു രാധാകൃഷ്ണനെ പോലീസ് അകമ്പടിയിൽ ആ കോടതികൾ മുമ്പാകെ ഹാജരാക്കുകയും തിരികെ ജയിലിലേക്ക് കൊണ്ടുവരികയും ചെയ്യുന്നു.

ഇവിടെ സാഹചര്യം എന്നത്;

(1) ബിജു രാധാകൃഷ്ണൻ ജീവപര്യന്തം ശിക്ഷയിലുള്ള ഒരു തടവുകാരനാണ് - കൊല്ലം ജില്ലാ സെഷൻസ് കോടതിയുടെ വിധിന്യായം. ഇതിനെതിരെയുള്ള അപ്പീൽ ഹൈക്കോടതി മുമ്പാ കെ നിലവിലുണ്ട്.

(2) അയാൾ തമിഴ്നാട്ടിലെ കോയമ്പത്തൂർ കോടതി മുമ്പാകെയും സംസ്ഥാനത്തെ വിവിധ ജില്ലകളിലെ കോടതികൾ മുമ്പാകെയും നിലവിലുള്ള സോളാർ ക്രിമിനൽ കേസുകളിലെ പ്രതിയാകുന്നു.

(3) ആ കോടതികളിൽ നിന്നും അയാളെ ഹാജരാക്കുന്നതിനായി സമൻസ് ലഭിക്കുന്ന വേളയിൽ ആ കോടതികൾ മുമ്പാകെ അയാളെ ഹാജരാക്കേണ്ടതുണ്ട്.

(4) സമൻസിനെ അംഗീകരിക്കേണ്ടതും അയാളെ കോടതി മുമ്പാകെ ഹാജരാക്കേണ്ടതും തിരുവനന്തപുരം സെൻട്രൽ ജയിൽ അധികൃതരുടെ ബാധ്യതയാണ്.

(5) ജയിൽ അധികൃതരുടെ അപേക്ഷയിന്മേൽ പോലീസ് അകമ്പടി നൽകേണ്ടത് ജില്ലയിലെ റിസർവ് പോലീസിന്റെ ചുമതലയുള്ള തിരുവനന്തപുരം സിറ്റി പോലീസ് കമ്മീഷണറുടെ ബാധ്യതയാണ്.

(6) ഇന്റലിജൻസ് റിപ്പോർട്ടുകൾ പ്രകാരം എപ്പോഴെങ്കിലും അയാൾക്ക് ഒരു അവസരം ലഭിച്ചാൽ ജയിൽ ചാടാൻ സാധ്യതയുള്ള അപകടകാരിയായ ഒരാളാണ്ബിജു രാധാകൃഷ്ണൻ. അയാളെ ആ കാരണത്താലാണ് പത്തനംതിട്ട ജില്ലാ ജയിലിൽ നിന്നും തിരുവനന്തപുരം സെൻട്രൽ ജയിലിലേക്ക് മാറ്റിയിരുന്നത്.

ജയിൽ അധികൃതരിൽ നിന്നും പോലീസിൽ നിന്നും ലഭിച്ച റിപ്പോർട്ടുകളിൽ കേരളത്തിന അകത്തും തമിഴ്നാട്ടിലെ കോയമ്പത്തൂരിലെ കോടതികൾ മുമ്പാകെയും ഹാജരാക്കുന്നതിന മുൻപുള്ള എല്ലാ അവസരങ്ങളിലും ബിജു രാധാകൃഷ്ണനെ അയച്ചിരുന്നത് റിസർവ് പോലീസിലെ രണ്ട് സി.പി.ഒമാരുടെ അകമ്പടിയിലാണെന്നും അതും ട്രെയിനിലോ, ബസിലോ, അല്ലെങ്കിൽ കോടതി സ്ഥിതി ചെയ്യുന്ന സ്ഥലം അടിസ്ഥാനമാക്കി രണ്ടിലും കൂടിയോ ആയിരുന്നു എന്നാണ്. ജില്ലാ സെഷൻസ് കോടതിയുടെ വിധിയനുസരിച്ച് ജീവപര്യന്തം തടവുശിക്ഷ അനുഭവിക്കുന്ന തടവുകാരനാണ് ബിജു രാധാകൃഷ്ണനെങ്കിലും ജയിൽ അധികൃതരിൽ നിന്നും ഉറപ്പാക്കാൻ കഴിഞ്ഞത്, സമൻസ് അനുസരിച്ച് കോയമ്പത്തൂർ കോടതിയിലേക്ക് കൊണ്ടുപോകുന്നതിന മുൻപുള്ള എല്ലാ അവസരങ്ങളിലും ഒന്നുകിൽ പോലീസോ, അല്ലെങ്കിൽ ജയിൽ അധികൃതരോ, കൊല്ലം ജില്ലാ സെഷൻസ് കോടതിയുടെ അനുമതി തേടിയിരുന്നില്ല എന്നാണ്. ഇതു തന്നെയാണ് ബിജുരാധാകൃഷ്ണനെ സംസ്ഥാനത്തുള്ള കോടതികൾ മുമ്പാകെ ഹാജരാക്കുമ്പോഴുമുള്ള അവസ്ഥ.

സംസ്ഥാനത്തിന പുറത്തുള്ള കോടതിയിൽ നിന്നും ഇതുപോലുള്ള ഒരു ശിക്ഷാ തടവുകാരനെ ആ കോടതിയിൽ ഹാജരാക്കുന്നതിന സമൻസ് ലഭിക്കുമ്പോൾ അയാളെ കുറ്റസ്ഥാപനം ചെയ്യുകയും ശിക്ഷിക്കുകയും ചെയ്ത കോടതിയുടെ അനുമതി ഉത്തരവിന്റെ രൂപത്തിൽ വാങ്ങണമോ എന്നതാണ് പരിഗണിക്കപെടേണ്ട പ്രധാനപ്പെട്ട ഒരു ചോദ്യം.

ക്രിമിനൽ നിയമ സംഹിതയിലെ വ്യവസ്ഥകൾ അനുസരിച്ച് പരിശോധിക്കുമ്പോൾ അതിന എന്തെങ്കിലും തടസ്സമുള്ളതായി വെളിപ്പെട്ടിട്ടില്ല. അനുമതി ആവശ്യമുണ്ടെന്ന് കാട്ടുന്ന എന്തെങ്കിലും ലിഖിത നിയമമോ, റഗുലേഷനോ, ബൈലോയോ സംസ്ഥാനവും ചൂണ്ടിക്കാട്ടിയിട്ടില്ല.

വിധിന്യായം പുറപ്പെടുവിച്ചുകഴിഞ്ഞാൽ കൊല്ലം ജില്ലാ സെഷൻസ് കോടതിയുടെ ഇക്കാര്യത്തിലുള്ള ഔദ്യോഗിക ചുമതല അവസാനിച്ചില്ലേ? കമ്മീഷന്റെ അഭിപ്രായത്തിൽ, സംസ്ഥാന സർക്കാർ ഈ വിഷയം ഗൗരവമായി പരിഗണിക്കേണ്ടതാണ്.

ബിജു രാധാകൃഷ്ണന്റെ സുരക്ഷാ സംബന്ധമായ വിഷയത്തിലേക്ക് വരുമ്പോൾ, ഡി.ജി.പി കണ്ടിട്ടുള്ള ഇന്റലിജൻസ് റിപ്പോർട്ട് പ്രകാരം മതിയായ സുരക്ഷാ സംവിധാനം ആവശ്യമാണ്; അല്ലാത്ത പക്ഷം, അയാൾ ജയിൽ ചാടാൻ ഇടയുണ്ട്. എന്നിട്ടുപോലും കോയമ്പത്തൂരിലെ കോടതികളിലേക്ക് അയാളെ അയച്ചത് രണ്ട് സി.പി.ഒ-മാരുടെ അകമ്പടിയിൽ ബസിലും ട്രെയിനിലുമായാണ്.

ഇത് ബിജു രാധാകൃഷ്ണന്റെയും സമാനസാഹചര്യത്തിലുള്ളതുമായ തടവുകാരുടെയും മതിയായ സുരക്ഷയാണോ?

തീർച്ചയായും സംസ്ഥാന പോലീസ് സേനയുടെ തലവനായ സ്റ്റേറ്റ് പോലീസ് ചീഫും സംസ്ഥാന സർക്കാരിന്റെ ആഭ്യന്തര വകുപ്പും അവർ ഇതിൽ ഗൗരവം കാണുന്നുവെങ്കിൽ, ആവശ്യമായ ഭേദഗതികൾ വരുത്തേണ്ടതാണ്.

കമ്മീഷൻ അതിലേക്ക് ശിപാർശ ചെയ്യുന്നു.

<u>സി.സി.ടി.വി</u>

പ്രധാന ആരോപണങ്ങൾ, ടേംസ് ഓഫ് റഫറൻസിലെ പരിഗണനാ വിഷയത്തിലെ ഇനം ഒന്ന് തീർപ്പ് കൽപ്പിച്ചത് പ്രകാരം, മുഖ്യമന്ത്രിയുടെ ഓഫീസ് കേന്ദ്രീകരിച്ചായിരുന്നു. സരിത എസ്.നായർ മുഖ്യമന്ത്രിയുടെ ഓഫീസിലെ സ്ഥിരം സന്ദർശകയായിരുന്നു എന്ന നിലക്കായിരുന്നു ആരോപണങ്ങൾ ഉണ്ടായിട്ടുള്ളത്.

ഒരു മെറ്റൽ ക്രഷർ യൂണിറ്റ് ഉടമസ്ഥനും അവരുടെ അസോസിയേഷന്റെ ഓഫീസ് ഭാരവാഹിയും കോന്നി പോലീസ് സ്റ്റേഷനിലെ ക്രൈം നമ്പർ 656/13 ലെ പരാതിക്കാരനുമായ ശ്രീ. മല്ലേലിൽ ശ്രീധരൻ നായർ, സിആർപിസി 164–ാം വകുപ്പ് പ്രകാരവും ഈ കമ്മീഷൻ മുമ്പാകെ നൽകിയ തന്റെ മൊഴിയിലും താൻ സരിത എസ്.നായരുമൊത്ത് മുഖ്യമന്ത്രിയെ സെക്രട്ടേറിയറ്റിലുള്ള അദ്ദേഹത്തിന്റെ ഓഫീസിൽ വെച്ച് 9.07.2012 ന കണ്ടു എന്നും സരിത എസ് നായരുടെ സോളാർ ബിസിനസിനെ സംബന്ധിച്ച് ചർച്ച ചെയ്തു എന്നും പ്രസ്താവിച്ചിട്ടുണ്ട്. ഇത് സരിത എസ്.നായർ കമ്മീഷൻ മുമ്പാകെ നൽകിയ അവരുടെ മൊഴിയിലും ഇപ്പോൾ സ്ഥിരീകരിച്ചിട്ടുണ്ട്. (DW വാല്യം X – 1 pp 87-89 പ്രകാരം)

ഈ കൂടിക്കാഴ്ച സംബന്ധിച്ച ആരോപണം മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി നിഷേധിച്ചു. മെറ്റൽ ക്രഷർ യൂണിറ്റ് അസോസിയേഷന്റെ ഒരു നിവേദനം സമർപ്പിക്കുന്നതിനായി ശ്രീധരൻ നായർ ഒറ്റയ്ക്കാണ് വന്നതെന്നും തന്നെ കണ്ടതെന്നും അദ്ദേഹം പറഞ്ഞു. (DW വാല്യം XII – pp 152-153 പ്രകാരം)

ആരോപണങ്ങളുടെ നിജസ്ഥിതി അന്വേഷണ വിചാരണയിൽ പരിഗണിക്കേണ്ടത് പ്രസക്തമാണെങ്കിലും തെളിവെടുപ്പിന്റെ ഭാഗമായി, 9.07.2012 ൽ ശ്രീധരൻ നായർ സരിത എസ്.നായരുമൊന്നിച്ച് സെക്രട്ടേറിയറ്റിൽ മുഖ്യമന്ത്രിയെ കണ്ടതിന്റെ ദൃശ്യങ്ങൾ മുഖ്യമന്ത്രിയുടെ ഓഫീസിൽ സ്ഥാപിച്ച സിസിടിവിയിൽ ഉൾപ്പെട്ടിട്ടുണ്ടോ എന്ന് ഉറപ്പുവരുത്താൻ തീരുമാനിച്ചു. മാധ്യമ റിപ്പോർട്ടുകളിൽ നിന്നും സെക്രട്ടേറിയറ്റിൽ സ്ഥാപിച്ചിട്ടുള്ള സിസിടിവി ക്യാമറകളിൽ ശേഖരിക്കപ്പെടുന്ന ദൃശ്യങ്ങൾക്ക് 14 ദിവസത്തെ നിലനിൽപ് മാത്രമെ ഉള്ളുവെന്നും അത് പലതവണ ഹാർഡ് ഡിസ്കിൽ പുനരാലേഖനം ചെയ്യപ്പെട്ടതിനാൽ 14 ദിവസങ്ങൾക്ക് മുമ്പുള്ള ദൃശ്യങ്ങൾ തിരികെയെടുക്കുന്നതിന വിദൂര സാധ്യത മാത്രമാണ് എന്നതാണ് സർക്കാർ നിലപാട് എന്നും മനസിലാക്കി.

ഈ സാഹചര്യത്തിൽ യഥാർത്ഥ വസ്തുത പരിശോധിക്കുന്നതിനും ഏറ്റവും പുതിയ ശാസ്ത്ര സാങ്കേതിക വിദ്യ അവലംബിച്ചുകൊണ്ട് അത് തിരിച്ചെടുക്കുന്നതിനുള്ള സാധ്യത പരിശോധിക്കേണ്ടത് ആവശ്യമാണെന്ന് കണ്ടെത്തിയതിനാൽ സെക്രട്ടേറിയറ്റിൽ സിസിടിവി ക്യാമറകൾ സ്ഥാപിച്ചതുമായി ബന്ധപ്പെട്ട രേഖകൾ വിളിച്ചുവരുത്തുന്നതിന കമ്മീഷൻ തീരുമാനിച്ചു.

കമ്മീഷൻ, അതുകൊണ്ട്, 20.07.2015-ന പുറപ്പെടുവിച്ച നടപടികൾഇപ്രകാരം വായിക്കാവുന്നതാണ്.

''സോളാർ തട്ടിപ്പിലെ പ്രധാനപ്പെട്ട പ്രതികളിൽ ഒരാളായ ശ്രീമതി സരിത എസ്.നായർക്ക് മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുമായും അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫ് അംഗങ്ങളായ ടെന്നി ജോപ്പനും, ജിക്കുമോനും അദ്ദേഹത്തിന്റെ പേഴ്സണൽ സെക്യൂരിറ്റി ഓഫീസറായ ശ്രീ. സലിം രാജുമായും വളരെ അടുത്ത ബന്ധമുണ്ടെന്നും അവർ സെക്രട്ടേറിയറ്റിലെ മുഖ്യമന്ത്രിയുടെ ഓഫീസിലെ ഒരു പതിവായ സന്ദർശകയായിരുന്നു എന്നും ഉള്ളതാണ് ഒരു ആരോപണം.

മുഖ്യമന്ത്രിയുടെ ചേംബറും ഓഫീസും ഉൾപ്പെടെ സെക്രട്ടേറിയറ്റിൽ സിസിടിവിയും ക്യാമറയും സ്ഥാപിച്ചിട്ടുണ്ടെന്നും അതിനാൽ മുൻ ഖണ്ഡികകളിൽ പറഞ്ഞിട്ടുള്ള വസ്തുതകൾ സിസിടിവി ക്യാമറ ദൃശ്യങ്ങളിൽ നിന്നും ശരിയാണോ എന്ന് ഉറപ്പിക്കാനാകുമെന്നും കമ്മീഷന്റെ ശ്രദ്ധയിൽകൊണ്ടുവന്നു.

പ്രത്യേക അന്വേഷണ സംഘത്തിലെ അംഗങ്ങൾ പറഞ്ഞതിൽ നിന്നും സി.സി.ടി.വിയിൽ നിന്നുള്ള ക്യാമറ ദൃശ്യങ്ങൾ 14 ദിവസത്തേക്ക് മാത്രമെ കാണാൻ കഴിയുകയുള്ളു എന്നും അതിന ശേഷം അത് വീണ്ടെടുക്കാൻ കഴിയില്ല എന്നും മനസിലാക്കുകയുണ്ടായി.

സാക്ഷികളെ വിസ്തരിച്ചതിൽ, പ്രത്യേകിച്ച് സി.പി.ഐ(എം) സംസ്ഥാന സെക്രട്ടറി ശ്രീ. പിണറായി വിജയൻ, തന്റെ വാക്കാലുള്ള തെളിവിൽ സി.സി.ടി.വി ദൃശ്യങ്ങൾ 14 ദിവസത്തേക്ക് മാത്രമെ കാണാൻ കഴിയു എന്ന നിലപാട് തെളിവ് നശിപ്പിക്കുന്നതിന തത്തുല്യമാകുന്നതും അതുറപ്പുവരുത്തേണ്ടതാണെന്നും പറഞ്ഞു. പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള ന്യൂസ് പേപ്പർ റിപ്പോർട്ടുകളും മറ്റ് റിപ്പോർട്ടുകളും അടിസ്ഥാനപ്പെടുത്തി സി.സി.ടി.വി ദൃശ്യങ്ങൾ എളുപ്പത്തിൽ തിരിച്ചെടുക്കാൻ കഴിയുമെന്ന് അദ്ദേഹം പറഞ്ഞു.

എതിർവാദങ്ങൾ കൂടി പരിഗണിച്ചതിൽ കമ്മീഷന്റെ അഭിപ്രായം എന്നത് സെക്രട്ടേറിയറ്റ് വളപ്പിൽ സി.സി.ടി.വിയും വെബ് ക്യാമറയും സ്ഥാപിച്ചതിൽ, അതിൽ റിക്കാർഡ് ചെയ്ത ചിത്രങ്ങളുടെ നിലനിൽപ്, കാലയളവ് മുതലായവയിന്മേൽ പരിമിതികൾഎന്തെങ്കിലും നിശ്ചയിച്ചിട്ടുണ്ടോ എന്നത് പരിശോധിക്കുന്നതിനഇത് സംബന്ധിച്ച സർക്കാർ ഫയൽ പരിശോധിക്കേണ്ടത് ആവശ്യമാണെന്നതാണ്.

ഈ സാഹചര്യത്തിൽ സംസ്ഥാനത്തിന്റെ അഡ്വക്കേറ്റ് ജനറലിനെ സഹായിക്കുന്ന സീനിയർ ഗവൺമെന്റ് പ്ലീഡറോട് സെക്രട്ടേറിയറ്റിൽ സി.സി.ടി.വിയും ക്യാമറയും സ്ഥാപിച്ചതിന്മേൽസി.സി.ടി.വി ചിത്രങ്ങളുടെ നിലനിൽപ്, ഇക്കാര്യത്തിൽ നിശ്ചയിച്ചിട്ടുള്ള പരിമിതികൾ മുതലായവ സംബന്ധിച്ച സർക്കാർ ഫയൽ ലഭ്യമാക്കുകയും ഇന്നുമുതൽ 10 ദിവസത്തിനുള്ളിൽ അത് ഹാജരാക്കുവാനും നിർദ്ദേശിച്ചു. (20.07.2015 ലെ നടപടിക്രമം (ഉത്തരവ്)).

ശ്രീ. റോഷൻ ഡി അലക്സാണ്ടർ സീനിയർ ഗവൺമെന്റ് പ്ലീഡർ 18.08.2015 ൽ സെക്രട്ടേറിയറ്റിൽ സി.സി.ടി.വി സ്ഥാപിച്ചത് സംബന്ധിച്ച സർക്കാർ ഫയൽ G.O.No4634/2009/GADഒരു കത്തുൾപ്പെടെ ഹാജരാക്കി.

സർക്കാരിലെ പൊതുഭരണ (ഹൗസ്കീപ്പിംഗ്) എ വകുപ്പ് സെക്രട്ടേറിയറ്റ് വളപ്പിൽ സ്ഥാപിച്ചിട്ടുള്ള സി.സി.ടി.വികളിലും ക്യാമറകളിലും നിന്നും ശേഖരിച്ചിട്ടുള്ള റിക്കാർഡ് ചെയ്ത ചിത്രങ്ങളുടെ നില നിൽപ്, വിവരങ്ങളുടെ സംഭരണശേഷി മുതലായവ സംബന്ധിച്ച വിവരങ്ങൾ നൽകണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ചീഫ് സെക്യൂരിറ്റി ഓഫീസർ ഗവൺമെന്റ് സെക്രട്ടേറിയറ്റ് തിരുവനന്തപുരം, മാനേജിംഗ് ഡയറക്ടർ കെൽട്രോൺ എന്നിവർക്കും കൂടി 23.07.2015 ൽ എഴുതിയിട്ടുണ്ട്.

കെൽട്രോൺ 23.07.2015 ന പബ്ലിക് ഡിപ്പാർട്ട്മെന്റ് സെക്രട്ടറിക്ക് നൽകിയ ഒരു മറുപടി താഴെ പറയും പ്രകാരമാണ്.

''സെക്രട്ടേറിയറ്റിലെ സി.സി.ടി.വി സംവിധാനത്തിന്റെ മെമ്മറി രൂപകൽപ്പന ചെയ്തിട്ടുള്ളത് 16 അനലോഗ് ക്യാമറകളുടെ റിക്കോർഡിംഗ് 14 ദിവസവും 5 ഡിജിറ്റൽ ക്യാമറകളുടെ റിക്കോർഡിംഗ് 8 ദിവസവും സൂക്ഷിക്കാൻ മാത്രമാണ് എന്ന് ഇതിനാൽ രേഖാമൂലം അറിയിച്ചുകൊള്ളുന്നു.''

പബ്ലിക് ഡിപ്പാർട്മെന്റ് സെക്രട്ടറിക്ക്,ഗവൺമെൻറ് സെക്രട്ടേറിയറ്റിലെ ചീഫ് സെക്യൂരിറ്റി ഓഫീസർ 23.07.2015-ന നൽകിയകത്ത് പ്രകാരമുള്ള വിശദാംശങ്ങൾ താഴെപ്പറയും പ്രകാരമാണ്;

''ഗവൺമെന്റ് സെക്രട്ടറിയേറ്റിൽ സിസിടിവി സംവിധാനം സ്ഥാപിച്ചിരിക്കുന്നതുമായി ബന്ധപ്പെട്ടഫയലുകൾ സുരക്ഷാ വിഭാഗത്തിന്റെ കൈവശം ഇല്ലായെന്നും ഈ ഫയലുകളെല്ലാം പൊതുഭരണ വകുപ്പിന്റെ ബന്ധപ്പെട്ട സെക്ഷനുകളിലാണെന്നും അറിയിച്ചുകൊള്ളട്ടെ. സിസിടിവി സംവിധാനത്തിന്റെ ഇന്നത്തെ അവസ്ഥയിൽ ഡിവിആർ ക്യാമറകളിൽ 14 ദിവസത്തെയും എൻവിആർ ക്യാമറകളിൽ 9 ദിവസത്തെയും ആണ് സ്റ്റോറേജ് കപ്പാസിറ്റി ഉള്ളത്. ഇതേ കുറിച്ച് ആധികാരികമായി പറയേണ്ടത് അത് സ്ഥാപിച്ച കെൽട്രോൺ ആയതിനാൽ കെൽട്രോണിന്റെ സെക്രട്ടേറിയറ്റിൽ ചുമതലയുള്ള ചീഫ് എഞ്ചിനീയർ ശ്രീ. ജയകുമാറിന രേഖാമൂലം ഈ ഓഫീസിൽ നിന്നും കത്ത് നൽകിയിരുന്നു.''

ഇതുമായി ബന്ധപ്പെട്ട് ഇനി പറയുന്ന ആളുകളെ (CWs 55, 97, 98, 125 ഉം 128 മായി) കമ്മീഷൻ വിസ്തരിച്ചു.ശ്രീ. ജോയി കൈതാരത്ത് പൊതുതാൽപര്യഹർജിക്കാരനും, അദ്ദേഹം ഹൈക്കോടതി മുമ്പാകെ ക്രിമിനൽ എംസി നമ്പർ 3536/2013 (Ext 165) ഫയൽ ചെയ്തിട്ടുണ്ട്,കെൽട്രോൺ ജനറൽ മാനേജർ, ശ്രീ. വി ജോസ് കുര്യൻ ചീഫ് സെക്യൂരിറ്റി ഓഫീസർ സെക്രട്ടേറിയറ്റ്, ശ്രീ. ഭദ്രൻ വി കെ, അസോസിയേറ്റ് ഡയറക്ടർ സി-ഡാക്, ശ്രീ. വിനോദ് ഭട്ടതിരിപ്പാട്, ഒരു സൈബർ നിയമവിദഗ്ദ്ധൻ എന്നിവരും അവരുടെ മൊഴികൾ രേഖപ്പെടുത്തുകയും ചെയ്തു.

ഹാജരാക്കപ്പെട്ട സർക്കാർ ഫയൽ G.O.No 4634/2009/GAD തീയ്യതി 2.7.2009 പരിശോധിക്കുകയും അതിൽ നിന്നും താഴെ പറയുന്ന വിവരങ്ങൾ ലഭ്യമാക്കാൻ കഴിയുന്നു.

ആഭ്യന്തര (എസ്സി) വകുപ്പിൽ 9.2.2007-ൽ നമ്പർ 50920/എസ്സി2/2003/ഹോം ആയിട്ടാണ് ഫയൽ ആരംഭിച്ചത്. സെക്രട്ടറിയറ്റിലേയും, സെക്രട്ടറിയേറ്റ് അനക്സിലെയും സുരക്ഷാസംവിധാനം ശക്തിപ്പെടുത്തുന്നത് സംബന്ധിച്ച് 27.1.2007 ൽ നടന്ന യോഗത്തിന്റെ മിനുട്ട്സ് പൊതുഭരണ (പൊളിറ്റിക്കൽ) വകുപ്പിനും ഹൗസ് കീപ്പിംഗ് വകുപ്പിനും ആഭ്യന്തര എ വകുപ്പിനും തുടർ നടപടികൾക്ക് അയച്ചതിൽ നിന്നുമാണെന്നാണ് അത് സൂചിപ്പിക്കുന്നത്.

ആഭ്യന്തര വകുപ്പ് പ്രിൻസിപ്പൽ സെക്രട്ടറി അധ്യക്ഷത വഹിക്കുകയും മറ്റ് 10 പേർ, ഡിജിപി, എഡിജിപി (ഇന്റലിജൻസ്), എഡിജിപി (ഓപ്പറേഷൻസ്), ഐജിമാർ മുതലായവർ സന്നിഹിതരാവുകയും ചെയ്തു. ഇപ്പോൾ ആർക്കുവേണമെങ്കിലും ഏത് സമയത്തും സെക്രട്ടേറിയറ്റിൽ പ്രവേശിക്കുവാനും അവിടെയും ഇവിടെയും അലഞ്ഞുതിരിയുവാനും കഴിയുമെന്ന് മിനുട്ട്സിൽ പറഞ്ഞിട്ടുണ്ട്. ദേശദ്രോഹ ശക്തികളിൽ നിന്നും തീവ്രവാദികളിൽ നിന്നും സർക്കാർ സ്ഥാപനങ്ങൾ നേരിട്ടുവരുന്ന ഭീഷണിയുടെ വെളിച്ചത്തിൽ സർക്കാർ അംഗീകരിച്ച പദ്ധതി നടപ്പിലാക്കുന്നതിനഅടിയന്തിരനടപടി സ്വീകരിക്കേണ്ടതിന്റെ ആവശ്യകത ഈ സമിതി പരിഗണിച്ചു. ഈ യോഗം 3.1.2007 ലെG.O(MS) No 1/2007/Homeഎന്ന സർക്കാർ ഉത്തരവിനെ തുടർന്നായിരുന്നു. ദേശദ്രോഹ ശക്തികളിൽ നിന്നും തീവ്രവാദികളിൽ നിന്നും സർക്കാർ സ്ഥാപനങ്ങൾ നേരിട്ടുവരുന്ന ഭീഷണികളുടെ വെളിച്ചത്തിൽ സെക്രട്ടേറിയറ്റിന്റെ സുരക്ഷ ശക്തിപ്പെടുത്തുന്നതിന താഴെ പറയുന്ന സംവിധാനങ്ങൾ നടപ്പിൽ വരുത്തുന്നതിന സർക്കാർ തീരുമാനിക്കുന്നു എന്നാണ് ഉത്തരവിൽ പറഞ്ഞിരുന്നത്. 3.1.2007 ലെ G.O(MS) No 1/2007/Home സെക്രട്ടേറിയറ്റിലെ സുരക്ഷ ശക്തിപ്പെടുത്തുന്നതിന എടുക്കേണ്ട ഒട്ടേറെ മുൻകരുതലുകൾ ഉൾക്കൊള്ളുന്നതായിരുന്നു.

സർക്കാർ ഉത്തരവിലെ ഇനം 5 ക്ലോസ്ഡ് സർക്യൂട്ട് ടെലിവിഷനുമായി ബന്ധപ്പെട്ടതാണ്. സെക്രട്ടേറിയറ്റ് കോംപ്ലക്സിൽ ക്ലോസ്ഡ് സർക്യൂട്ട് ടെലിവിഷൻ സിസ്റ്റം സ്ഥാപിക്കേണ്ടതാണ്.

തിരിച്ചറിയലിന്റെ ആവശ്യത്തിനായി സന്ദർശകരുടെ മുഖഭാവങ്ങൾ തടസ്സം കൂടാതെ രേഖപ്പെടുത്തുന്ന ഒരു വിധത്തിൽ ബഹു. മുഖ്യമന്ത്രിയുടെയും മറ്റ് അംഗങ്ങളുടെയും ഓഫീസുകളുടെ പ്രവേശന കവാടത്തിൽ സിസിടിവി ക്യാമറകൾ സ്ഥാപിക്കേണ്ടതാണ്.

ഇത് സംബന്ധിച്ച് 23.6.2007 ലെ No.14924/H.K.AI/2007/GAD കത്ത് മുഖേന കെൽട്രോൺ മാനേജിംഗ് ഡയറക്ടറെ അറിയിക്കുകയും ഈ ജോലി ഏറ്റെടുക്കുന്നതിന അവർക്ക് താൽപര്യം ഉണ്ടോയെന്ന് ആരായുകയും ചെയ്തു. ആ കേസിൽ വിശദമായ ഒരു എസ്റ്റിമേറ്റ് സർക്കാരിലേക്ക് അയച്ചുതരുവാൻ ആവശ്യപ്പെടുകയും ചെയ്തു. കെൽട്രോൺ അവരുടെ 11.7.2007-ലെ കെഇസി/എംസിഇ/122 നമ്പർ കത്തിൽ അവരുടെ താൽപര്യം അറിയിക്കുകയും വിലപ്പട്ടിക ഉള്ളടക്കം ചെയ്യുകയും ചെയ്തു. ആ വിലപ്പട്ടികയിലെ ഇനം ആറ് ''കൊല്ലെക്ടർ പ്രൊസസർX9 പ്രീലോഡഡ് വിക്നെക്സ് വേർ 3, 16 സിഎച്ച് നെറ്റ്വർക് ഡിജിറ്റൽ വീഡിയോ റെക്കോർഡർ 16X4അനലോഗ് വീഡിയോ മാട്രിക്സ് 12 എഫ്പിഎസ്, 500 ജിബി ഹാർഡ് ഡ്രൈവ് പിഎഎൽ''.

ഈ പ്രൊജക്ട് നിർദ്ദേശത്തിൽ - പ്രകടിപ്പിച്ചിട്ടുള്ള സാങ്കേതിക വിവരം പുറങ്ങൾ 125-140, പുറം 127 ലഭ്യമാണ്. കൺട്രോൾ മുറി ഇനം രണ്ടിന കീഴിൽ നെറ്റ്വർക് വീഡിയോ ട്രാൻസ് റിസീവർ (എൻവിടി) ഉം മെച്ചപ്പെട്ട നിരീക്ഷണത്തിനും നിയന്ത്രണത്തിനുമുള്ള അവസരമുള്ളത് - 1, സംഭരണം ഒരുമാസം, വീണ്ടും പുറം 129 ൽ ഇനം മൂന്നിന കീഴിൽ സൊല്യൂഷൻ ഇൻ ബ്രീഫ് അതിൽ പ്രസ്താവിച്ചിട്ടുള്ളത്;

'വികോൺ ഡിജിറ്റൽ വീഡിയോ റെക്കോർഡർ (ഡിവിആർ) വിത്ത് ഹൈ പെർഫോമൻസ് പ്രൊസസറുകളും ഹൈ കപ്പാസിറ്റി എച്ച്ഡിബികൾ ഉയർന്ന ഫ്രെയിം നിരക്കുകളിൽ പോലും ഒരു ദീർഘകാലയളവിലേക്ക് പ്രതിബിംബങ്ങൾ രേഖപ്പെടുത്തുവാൻ നിങ്ങളെ അനുവദിക്കുന്നു. ഇതിന്റെ ശേഖരണ ശേഷി ഒരൊറ്റ റെക്കാർഡഡ് ഉള്ള ധാരാളം എണ്ണം ക്യാമറകളുടെ പിൻബലത്തിന നിങ്ങളെ അനുവദിക്കുന്നു. റെക്കോർഡിംഗ് കോൺഫിഗറേഷനെ ആശ്രയിച്ച് കുറച്ചുദിവസത്തേക്ക് പ്രതിബിംബങ്ങൾ ശേഖരിച്ചുവെക്കുന്നതിന ഡിവിആറിന പരിമിതിയുണ്ട്. എന്നിരുന്നാലും ഈ പരിമിതിയെ മറി കടക്കുന്നതിന പ്രധാനപ്പെട്ട പ്രതിബിംബങ്ങൾ സിഡിയിൽ രേഖപ്പെ

ടുത്തി ആർക്കൈവ്സ് ചെയ്യാവുന്നത് ഹാർഡ് ഡിസ്കിൽ നിന്നും നീക്കം ചെയ്യാവുന്നതുമാണ്. ഇത് സാങ്കേതിക യോഗ്യതയുള്ള ഓപ്പറേറ്റർമാരെ ആവശ്യപ്പെടുന്നു. (രണ്ട് ആളുകൾ, ഓരോ ഷിഫ്റ്റിലും)

സെക്രട്ടേറിയറ്റ് പോലുള്ള ഒരു ഉപഭോക്താവിന ശേഖരണത്തിലുള്ള പരിഹാരം ആവശ്യമുള്ളതും ഓരോ ക്യാമറയിൽ നിന്നുള്ള ഡാറ്റയെയോ വീഡിയോയോ റെക്കോർഡ് ചെയ്ത് ഒരു മാസത്തേക്ക് സൂക്ഷിക്കേണ്ടതുണ്ട്. കൺട്രോൾ മുറിയിൽ 12X750 ജിബി റെയ്ഡ് ഹാർഡ് ഡിസ്ക് കപ്പാസിറ്റിയുള്ള ഡാറ്റ ശേഖരിക്കൽ ഉൾപ്പെടുത്തുന്നതിനുള്ള ഓപ്ഷൻ നിർദ്ദേശിക്കുന്നു.(അടിവര നൽകുന്നു).

ഇവ വികോൺ ഇന്റസ്ട്രീസ് പ്രൊഡക്ടുകളെ പരാമർശിച്ചുകൊണ്ടുള്ളതാണ്. താഴെ വിവരിച്ചിട്ടുള്ളതുപോലെ രൂപ 70,68,813/- ന്റെ ഒരു മൊത്തവിലയ്ക്ക് ഇനങ്ങൾ വാങ്ങുന്നതിനും സ്ഥാപിക്കുന്നതിനുമുള്ള ഭരണാനുമതി 16.5.2008 ലെ ജിഒആർടി നമ്പർ 4127/2008/പൊ.ഭ.വസർക്കാരിലെ പൊതുവിദ്യാഭ്യാസ (ഹോം കീപ്പിംഗ് എ) വകുപ്പ് പുറപ്പെടുവിച്ചു. സർക്കാർ ഫയലിലെ പുറങ്ങൾ 191-194 ൽ ഈ ഉത്തരവ് ലഭ്യമാണ്. യുഎസ്എയിലെ വികോണിൽ നിന്നും സിസിടിവിയും അതിന്റെ എക്സസറികളും ഇറക്കുമതി ചെയ്യുന്നുവെന്ന് കെൽട്രോൺ അറിയിച്ചു. പിഡബ്ല്യുഡി ബിൽഡിംഗും ലോക്കൽ വർക്സും ചീഫ് എഞ്ചിനീയറും മെ.കെൽട്രോണും തമ്മിൽ എഗ്രിമെന്റ് നമ്പർ 1/സിആർ/2008-2009 തീയ്യതി 4.8.2008 ഒപ്പിട്ടുപൂർത്തിയാക്കിയതായി തിരുവനന്തപുരം ചീഫ് എഞ്ചിനീയറുടെ ഓഫീസ് ഇഇ (ഇലക്ട്രോണിക്സ്) 5.8.2008-ലെ കത്തിൽ നിന്നും പ്രത്യക്ഷമാണ്. കരാറിലെ പട്ടികയിലെ ഇനങ്ങൾ ആറും എട്ടും പരിഗണിക്കേണ്ടതായിട്ടുണ്ട്. (ഫയലിലെ പേജ് 282)

സിസിടിവി സമ്പ്രദായം 01.01.2009-ൽ കമ്മീഷൻ ചെയ്യുകയും സർക്കാരിന കൈമാറുകയും ചെയ്തു.

അപ്രകാരം ഹാജരാക്കിയ സർക്കാർ ഫയലിൽ നിന്നും ഒരു മാസത്തിലേക്ക് സിസിടിവി ദൃശ്യങ്ങൾസംഭരിക്കുന്നതിനും പ്രധാനപ്പെട്ട ദൃശ്യങ്ങൾ സംരക്ഷിക്കുന്നതിനും അതിൽ നിന്നും മാറ്റുന്നതിനും സൂക്ഷിക്കുന്നതിനും ആയി ബന്ധപ്പെട്ടിട്ടുള്ള നിർദ്ദേശങ്ങൾ ഉള്ളതാണെന്ന് കാണാവുന്നതാണ്.

സംഗതിയിൽ വ്യക്തത ഇല്ല.

ശ്രീ. ആർ പ്രദീപ്, ജനറൽ മാനേജർ, കെൽട്രോണിന 6.01.2015 സിഡബ്ല്യു 97 ആയി ഈ കമ്മീഷൻ മുമ്പാകെ വിസ്തരിക്കുകയും അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. (DW വാല്യം IX pp 30-39)അദ്ദേഹം ഇപ്രകാരം പ്രസ്താവിച്ചിട്ടുണ്ട്.

2007-ൽ എസ്.പി.സി.ഐ.ഡിയും സംസ്ഥാന പൊതുമരാമത്ത് വകുപ്പും സംയുക്തമായി കെൽട്രോണിനോട് സെക്രട്ടറിയേറ്റിൽ സി.സി.ടി.വി സൗകര്യം സ്ഥാപിക്കുന്നതിന ഒരു ടെൻഡർ ആവശ്യപ്പെട്ടിരുന്നതായി അയാൾ പറഞ്ഞു. സർക്കാർ ആവശ്യപ്പെട്ടത് പ്രകാരം പൊതുമരാമത്ത് വകുപ്പ് തയ്യാറാക്കിയ സി.സി.ടി.വി പ്രോജക്ട് നിർദ്ദേശങ്ങൾ കെൽട്രോണിനാണ് നൽകിയത്. കെൽട്രോൺ നിർദ്ദേശങ്ങളുടെ സാധ്യത പരിശോധിക്കുകയും ആവശ്യപ്പെട്ട പ്രകാരം ടെൻഡർ സമർപ്പിക്കുകയും ചെയ്തു. പി.ഡബ്ലിയു ഡി ചീഫ് എഞ്ചിനീയർ അത് അംഗീകരിക്കുകയും വർക്ക് ഓർഡർ അവർക്ക് അനുവദിക്കുകയും ചെയ്തു. അതനുസരിച്ച് അവർ ജോലി നടത്തുകയും

ചെയ്തു. 11.07.2008 തീയതിയിലെ വർക്ക് ഓർഡർ (Ext X 312) 1.01.2009-ൽ സ്ഥാപിക്കൽ പൂർത്തി യാക്കുകയും വിവരം വകുപ്പിനെ അറിയിക്കുകയും ചെയ്തു.

അംഗീകരിച്ച പട്ടികയിലെ ക്രമനമ്പർ 6 ഇപ്രകാരമാണ്. (KOLLECTOR, Pro, Server, XG, Preloaded Viconnet VR-3, 16 channel net worked digital video Matrix 120, EPS, 500 GB, Hard drive, PAL-1

ഇതിൽ നിന്നും 16 ക്യാമറകളിൽ നിന്നുള്ള ദൃശ്യങ്ങൾ 500 ജി.ബി ഹാർഡ് ഡ്രൈവിൽ 14 ദിവ സത്തേക്ക് റിക്കാർഡ് ചെയ്യുവാനായിരുന്നു ആവശ്യപ്പെട്ടിരുന്നതെന്ന് മനസ്സിലാക്കുവാൻ കഴി യുന്നു.

500 ജി ബി ഹാർഡ് ഡ്രൈവിൽ റിക്കാർഡ് ചെയ്യുന്ന 16 ക്യാമറകളിൽ നിന്നുള്ള ദൃശ്യങ്ങൾ 14 ദിവസത്തേക്ക് മാത്രം ദൃശ്യങ്ങൾ സൂക്ഷിക്കുന്നതിനുള്ള ശേഷിയാണുള്ളത്.

500 ജി.ബി ഹാർഡ് ഡ്രൈവിൽ റിക്കാർഡ് ചെയ്ത ദൃശ്യങ്ങൾ 14 ദിവസത്തിനുമപ്പുറം നില നിർത്തേണ്ടതുണ്ടെങ്കിൽ അവർക്ക് അത് ചെയ്യാൻ കഴിയും. എന്നാൽ അവർക്ക് നൽകിയ വർക്ക് ഓർഡറിൽ അങ്ങനെ ഒരു ആവശ്യമില്ലായിരുന്നു.

സി.സി.ടി.വി ക്യാമറകൾ ഏതെല്ലാം സ്ഥലങ്ങളിൽ സ്ഥാപിക്കണമെന്നത് സംബന്ധിച്ച് വർക്ക് ഓർഡറിൽ വ്യക്തമാക്കിയിരുന്നില്ല. അവർ വർക്ക് ഓർഡർ കൈപറ്റിയശേഷം ഈ വിഷയം സെക്ര ട്ടറിയേറ്റിലെ ചീഫ് സെക്യൂരിറ്റി ഓഫീസറുമായി ചർച്ച ചെയ്യുകയും അദ്ദേഹം നിർദ്ദേശിച്ച സ്ഥല ങ്ങളിൽ സി.സി.ടി.വി ക്യാമറകൾ സ്ഥാപിക്കുകയും ചെയ്തു.

സുരക്ഷാ വിഭാഗത്തിന്റെ ചുമതലയിൽ സെക്രട്ടറിയേറ്റിൽ ഒരു കൺട്രോൾ റൂം ഉണ്ട്. ഈ കൺട്രോൾ റൂമിലാണ് 16 ക്യാമറകളിൽ നിന്നുള്ള ദൃശ്യങ്ങൾ 500 ജി.ബി ഹാർഡ് ഡ്രൈവിൽ റിക്കാർഡ് ചെയ്യുന്നതും നിരീക്ഷിക്കുന്നതും.

സി.എം-ന്റെ ഓഫീസിൽ പ്രവേശിക്കുന്നതിന ഒരു പ്രധാനവാതിലും, സി.എം-ന്റെ ഓഫീസ് സ്റ്റാഫുകൾക്ക് സി.എം-ന്റെ ഓഫീസിൽ പ്രവേശിക്കുന്നതിന മറ്റൊരു വാതിലും ഉണ്ട്. എന്നാൽ രണ്ടിലേക്കുമുള്ള പ്രവേശനം ഇടനാഴിയിൽ നിന്നുമാണ്.

ഇടനാഴിയിൽ, സി.എം-ന്റെ ഓഫീസിൽ പ്രവേശിക്കുന്നതിനുള്ള വാതിലിന സമീപം ഒരു സി. സി.ടി.വി ക്യാമറ സ്ഥാപിച്ചിട്ടുണ്ട്. ഈ ക്യാമറയിൽ സി.എം-ന്റെ ഓഫീസിലേക്ക് പ്രവേശിക്കുന്നതി നുള്ള ദൃശ്യവും സി.എം-ന്റെ ഓഫീസിന്റെ സ്റ്റാഫ് റൂമിലേക്കുള്ള പ്രവേശനവും കാണാൻ കഴിയും. എന്നാൽ സി.എം-ന്റെ ഓഫീസിന അകത്തോ സ്റ്റാഫ് റൂമിലോ ക്യാമറകൾ ഒന്നും സ്ഥാപിച്ചിട്ടില്ല.

പി.ഡബ്ലിയു.ഡി അംഗീകരിച്ച പട്ടികയിലെ ഇനം 6 പ്രകാരം ഇതിലെ ദൃശ്യങ്ങൾ 14 ദിവസ ത്തേക്ക് മാത്രമേ കാണാൻ കഴിയൂ. ഇത് പി.ഡബ്ലിയു.ഡിയെ കെൽട്രോൺ അറിയിച്ചിരുന്നുവോ അല്ലെങ്കിൽ മറ്റൊരു രീതിയിലാണോ അവർ മനസിലാക്കിയതെന്ന് അറിയില്ല. അദ്ദേഹം സൂചിപ്പിച്ച ഇടനാഴിക്ക് സി.എം'സ് വിസിസ്റ്റേഴ്സ് ലോഞ്ച് എന്നും പറയാറുണ്ട്.

അവർ സെക്രട്ടറിയേറ്റിൽ സ്ഥാപിച്ചിട്ടുള്ള സി.സി.ടി.വി ദൃശ്യങ്ങൾ പ്രത്യേകമായി റിക്കാർഡ് ചെയ്യപ്പെടുന്നില്ല. സി.സി.ടി.വി സംവിധാനത്തിന്റെ സൂക്ഷിപ്പുകാരൻ സെക്രട്ടറിയേറ്റിലെ ചീഫ് സെക്യൂരിറ്റി ഓഫീസർ ആണ്.

കമ്മീഷന വേണ്ടിയുള്ള അഡ്വക്കേറ്റ് സ്പഷ്ടീകരണങ്ങൾ ആരാഞ്ഞിട്ടുള്ളതാണ്. 23.07.2015 തീയതിയിൽ കെൽട്രോൺ പൊതുവിദ്യാഭ്യാസ വകുപ്പ് സെക്രട്ടറിക്ക് അയച്ച കത്ത് സാക്ഷിയെ കാണിച്ചു. ചീഫ് സെക്യൂരിറ്റി ഓഫീസറുടെ കത്തിനുള്ള മറുപടിയായി അയച്ചതാണ് ഈ കത്ത് എന്ന് അദ്ദേഹം പറഞ്ഞു; കമ്മീഷൻ മുമ്പാകെ ഹാജരാക്കിയിരുന്ന വർക്ക് ഓർഡർ അംഗീകരിച്ച പട്ടികയുടെ (Ext X 313) അടിസ്ഥാനത്തിൽ, എന്തൊക്കെയാണോ പറഞ്ഞിരുന്നത്. അതുമായി പൊരുത്തമുണ്ടായിരുന്നു.

ഗവൺമെന്റ് സെക്രട്ടറിയേറ്റിലെ ചീഫ് സെക്യൂരിറ്റി ഓഫീസർ ശ്രീ.വി. ജോസ് കുര്യനെ CW 98 ആയി 20.10.2015-ൽ വിസ്തരിക്കുകയും അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. (DW വാല്യം IX pp 40-54). സെക്രട്ടറിയേറ്റിൽ ഏർപ്പെടുത്തിയിട്ടുള്ള സുരക്ഷാ ക്രമീകരണങ്ങളെ പറ്റിയും അതുമായി ബന്ധപ്പെട്ട അയാളുടെ കർത്തവ്യങ്ങളെപറ്റിയും അദ്ദേഹം വിവരിച്ചു. 24 സി. സി.ടി.വി ക്യാമറകൾ ഏതൊക്കെ സ്ഥലങ്ങളിലാണ് സ്ഥാപിച്ചിട്ടുള്ളത് എന്നതിനെ സംബന്ധിച്ച പ്ലാൻ അദ്ദേഹത്തിന്റെ കൈവശമില്ലായിരുന്നു. അത്തരമൊരു പ്ലാൻ പി.ഡബ്ലിയു.ഡിയുടെ കൈവശ മില്ല എന്നാണ് അയാളുടെ അന്വേഷണത്തിൽ മനസിലാക്കാൻ കഴിഞ്ഞതെന്ന് അദ്ദേഹം പറഞ്ഞു. സെക്രട്ടറിയേറ്റിൽ വടക്കേ ബ്ലോക്കിൽ സി.സി.ടി.വി ക്യാമറകൾ സ്ഥാപിച്ചിട്ടുള്ളത് സംബന്ധിച്ച് അയാൾ തന്നെ തയ്യാറാക്കിയ ഒരു സ്കെച്ച് അദ്ദേഹം കൊണ്ടുവരുകയും അത് Ext 316 ആയി ഹാജരാക്കുകയും ചെയ്തു. അതിൽ ലിഫ്റ്റ് വഴി ഒരാൾ മൂന്നാം നിലയിൽ എത്തുകയും ഇടതുവശ ത്തുള്ള ഇടനാഴിയിൽ പോകുമ്പോൾ സി.സി.ടി.വി ക്യാമറ 5 സ്ഥാപിച്ചിട്ടുള്ളത് ഗ്രില്ലിനുള്ളിലാണ്.

സി.എം-ന്റെ ക്യാബിനിലേക്കോ അദ്ദേഹത്തിന്റെ ഓഫീസ് ഡയസിലേക്കോ പ്രവേശിക്കുന്ന ആൾക്കാരുടെ ദൃശ്യങ്ങൾ ക്യാമറ 5-ലാണ് റിക്കാർഡ് ചെയ്യപ്പെടുന്നത്. എന്നാൽ സി.എം-ന്റെ ചേംബറിനുള്ളിലുള്ളതും അദ്ദേഹത്തിന്റെ ഓഫീസിനകത്തുള്ളതുമായ ദൃശ്യങ്ങൾ റിക്കാർഡ് ചെയ്യുന്നതിനുള്ള ക്രമീകരണങ്ങൾ സി.സി.ടി.വിയ്ക്ക് നിശ്ചയിച്ചിട്ടുള്ള പരിധിയിൽ ഉൾപ്പെട്ടിട്ടില്ല. എന്നാൽ ഇത് സി-ഡിറ്റ് സ്ഥാപിച്ച വെബ് ക്യാമറയിൽ റിക്കാർഡ് ചെയ്യാവുന്നതാണ് അദ്ദേഹം വീണ്ടും ഇപ്രകാരം പറഞ്ഞു.

ദർബാർ ഹാളിനു പുറകിൽ സ്ഥിരം ഷെഡിൽ സി.സി.ടി.വി ക്യാമറകളുടെ പ്രവർത്തന ങ്ങൾക്കായി ഒരു കൺട്രോൾ റൂം ഉണ്ട്. സി.സി.ടി.വി ക്യാമറകളുടെ പ്രവർത്തനത്തിൽ പരിചയ മുള്ള സെക്യൂരിറ്റി സ്റ്റാഫുകളെയാണ് അവിടെ നിയമിക്കുന്നത്. മൂന്ന് ഷിഫ്റ്റുകളിലായി 24 മണി ക്കൂറും സെക്യൂരിറ്റി ഓഫീസർമാരെ അവിടെ നിയമിച്ചിട്ടുണ്ട്.

സെക്രട്ടറിയേറ്റിൽ സ്ഥാപിച്ചിട്ടുള്ള സി.സി.ടി.വി ക്യാമറയിൽ 500 ജി.ബി ഹാർഡ് ഡിസ്കി ലാണ് ദൃശ്യങ്ങൾ റിക്കാർഡ് ചെയ്യുന്നത്. അത് 14 ദിവസത്തോടെ പൂർണ്ണമാകുന്നു. നിലവിലുള്ള ക്രമീകരണങ്ങൾ പ്രകാരം 15-ാം ദിവസം മുതൽ ഹാർഡ് ഡിസ്കുകൾ പുനരാലേഖനം ചെയ്യപ്പെടു ന്നതാണ്.

14 ദിവസത്തിനുള്ളിൽ സുരക്ഷയ്ക്ക് ദോഷകരമായി സംഭവിക്കുന്ന എന്തെങ്കിലും സംഭവം നട ക്കുകയാണെങ്കിൽ ആ ദൃശ്യങ്ങൾ ശേഖരിക്കുകയും തെളിവിനായി സൂക്ഷിക്കുന്നതുമാണ്.

500 ജി.ബി ഹാർഡ് ഡിസ്കിൽ റിക്കാർഡ് ചെയ്യപ്പെടുന്ന ദൃശ്യങ്ങൾ പൂർണ്ണമാകുമ്പോൾ അവ ടേപ്പിലേക്കോ സി.ഡിയിലേക്കോ മാറ്റുന്നതിന നിലവിൽ സംവിധാനമില്ല. ആയതിനാൽ നിലവി ലുള്ള ക്രമീകരണങ്ങൾ പ്രകാരം സി.സി.ടി.വി ദൃശ്യങ്ങൾ ഒരു വർഷത്തിനുശേഷമോ അതിൽ പിന്നെയോ വീണ്ടെടുക്കാൻ കഴിയുന്നതല്ല.

24 എണ്ണത്തിന പകരം 48 സി.സി.ടി.വി ക്യാമറകൾ സ്ഥാപിക്കുന്നതിനും സി.എം-ന്റെ ക്യാബിനിലും ഓഫീസിലും സി-ഡിറ്റ് സ്ഥാപിച്ചിട്ടുള്ള വെബ് ക്യാമറകളിൽ റിക്കാർഡിംഗ് നടത്തുന്നതിനും മന്ത്രിസഭ ഒരു തീരുമാനമെടുത്തിരുന്നു. ഇത് സംബന്ധിച്ച് ആധികാരികമായി എന്തെങ്കിലും പറയുവാൻ സി-ഡിറ്റിന മാത്രമേ കഴിയൂ. സി.സി.ടി.വി സ്ഥാപിച്ച ദിവസം മുതൽ തന്നെ ഹാർഡ് ഡിസ്കിൽ ദൃശ്യങ്ങൾ റിക്കാർഡ് ചെയ്തിരുന്നത് 14 ദിവസത്തേക്ക് മാത്രമാണ്. ഇപ്പോൾ മാത്രമാണ് അത് മാറ്റുന്നതിനുള്ള ഒരു തീരുമാനമെടുത്തത്.

72 സി.സി.ടി.വി ക്യാമറകൾ സ്ഥാപിക്കുന്നതിനും റിക്കാർഡ് ചെയ്യപ്പെടുന്ന ദൃശ്യങ്ങൾ ഒരു വർഷത്തേക്ക് സൂക്ഷിക്കപ്പെടുന്നതിനുമുള്ള നിർദ്ദേശം സുരക്ഷാ വിഭാഗം നൽകിയിരുന്നു. സർക്കാർ ഇതിനെ 48 സി.സി.ടി.വി ക്യാമറകളാക്കി ചുരുക്കുകയും സമയപരിധി ആറ് മാസമായി നിജപ്പെടുത്തിട്ടുമുണ്ട്.

ഇപ്പോൾ കെൽട്രോൺ കോമ്പൗണ്ടിൽ സ്ഥിതി ചെയ്യുന്ന കെൽട്രോണിന്റെ ഭാഗമായിരുന്ന ഒരു കേന്ദ്രസർക്കാർ സംഘടനയായ സി-ഡാക്കിന്റെ അസോസിയേറ്റ് ഡയറക്ടറെ 12.02.2016-ൽ CW 125 ആയി വിസ്തരിക്കുകയും അയാളുടെ മൊഴി രേഖപ്പെടുത്തിട്ടുള്ളതാണ്. (DW വാല്യം XII pp 287-309) അയാളുടെ മൊഴിയുടെ പ്രസക്ത ഭാഗങ്ങൾ ഇപ്രകാരം ചുരുക്കിപ്പറയുന്നു.

തനിക്ക് തിരുവനന്തപുരത്ത് സെക്രട്ടറിയേറ്റിൽ സി.സി.ടി.വി ക്യാമറകൾ കെൽട്രോൺ സ്ഥാപിച്ചിനെ കുറിച്ച് അറിയാം. കെൽട്രോൾ സംസ്ഥാന സർക്കാരിന്റെ കീഴിലുള്ള ഒരുസ്ഥാപനമായതിനാൽ മറ്റ് സ്ഥാപനങ്ങളിൽ നിന്നും ക്വട്ടേഷനുകൾ സ്വീകരിക്കേണ്ട ആവശ്യമില്ല. സർക്കാരിന കെൽട്രോണുമായി നേരിട്ട് ധാരണിയിലെത്താവുന്നതും എം.ഒ.യു-ൽ ഏർപ്പെടാവുന്നതും വർക്ക് ഓർഡർ നൽകാവുന്നതുമാണ്. ആയതിന്റെ അടിസ്ഥാനത്തിൽ സർക്കാർ ഉത്തരവും പുറപ്പെടുവിക്കുന്നതാണ്. സി.സി.ടി.വി ക്യാമറ സ്ഥാപിക്കുന്നതുമായി ബന്ധപ്പെട്ട് എല്ലാ വിശദാംശങ്ങളും എം.ഒ.യു-ലും വർക്ക് ഓർഡറിലും നിർദ്ദശിക്കേണ്ടതാണ്. സെക്രട്ടറിയേറ്റിൽ സി.സി.ടി.വി സ്ഥാപിച്ചിട്ടുള്ളത് അപ്രകാരമാണെന്ന് അയാൾക്ക് അറിയാം. സ്ഥാപനങ്ങളും വ്യക്തികളും സി.സി.ടി.വി ക്യാമറ സ്ഥാപിക്കുന്നത് സുരക്ഷാ നിരീക്ഷണത്തിന വേണ്ടിയാണ്. സ്ഥാപിക്കേണ്ട ക്യാമറകളുടെ എണ്ണം സുരക്ഷാ പ്രശ്നം ഉണ്ടാകാൻ സാധ്യതയുള്ള സ്ഥാനങ്ങളെ ആശ്രയിച്ചിരിക്കും. ഡിജിറ്റൽ വീഡിയോ റിക്കാർഡർ (ഡി.വി.ആർ) തിരഞ്ഞെടുക്കേണ്ടത് ഡി.വി.ആറിൽ റിക്കാർഡ് ചെയ്യുന്ന ക്യാമറകളുടെ എണ്ണത്തിന്റെയും ഹാർഡ് ഡിസ്കിന്റെ സംഭരണശേഷിയും ആശ്രയിച്ചാണ്. ഇപ്പോൾ ഇത് ഡിജിറ്റൽ റിക്കാർഡിംഗ് ആണ്. സുരക്ഷാ കാരണത്താൽ സി.സി.ടി.വി ക്യാമറകൾ സ്ഥാപിക്കുമ്പോൾ ഇത് സാധാരണയായി എല്ലാ 24 മണിക്കൂറും പ്രവർത്തിക്കേണ്ടതാണ്. സി.സി.ടി.വി ക്യാമറ ആർക്കുവേണ്ടിയാണോ സ്ഥാപിക്കുന്നത് അയാളാണ് റിക്കാർഡ് ചെയ്ത ദൃശ്യങ്ങൾ എത്ര സമയം അതുപോലെ സൂക്ഷിക്കണമെന്ന് തീരുമാനിക്കേണ്ടത്. ഒരു 500 ജി.ബി ഹാർഡ് ഡിസ്കിൽ എത്ര വീഡിയോ ദൃശ്യം ഉണ്ടാകുമെന്നത് തീരുമാനിക്കുന്നത് ഡി.വി.ആർ നിർമ്മാതാക്കളാണ്. ചുരുക്കത്തിൽ, ആർക്ക് വേണ്ടിയാണോ ഇത് സ്ഥാപിക്കുന്നത് അയാളാണ്. എന്ത് ആവശ്യത്തിനാണ് അത് സ്ഥാപിച്ചതെന്നും സി.സി.ടി.വി ക്യാമറയിൽ റിക്കാർഡ് ചെയ്യുന്ന ദൃശ്യങ്ങൾ സംരക്ഷിക്കേണ്ട കാലയളവ് തീരുമാനിക്കുന്നതും. സി.സി.ടി.വി സ്ഥാപിക്കുന്നതിന ആരെയാണോ ചുമതലപ്പെടുത്തിയിട്ടുള്ളത് ഇത് സംബന്ധിച്ച തീരുമാനം അയാളെ വളരെ നേരത്തെ തന്നെ അറിയിക്കേണ്ടതാണ്. ഒരു സ്ഥാപനത്തിൽ സി.സി.ടി.വി സ്ഥാപിക്കുകയും ഇതിൽ 500 ജി.ബി ഹാർഡ് ഡിസ്ക് ഉപയോഗിക്കുകയും ഇതിൽ റിക്കാർഡ് ചെയ്തിട്ടുള്ള ദൃശ്യങ്ങൾക്ക് 14 ദിവസം മാത്രമാണ് നിലനിൽപ് എങ്കിൽ, അപ്രകാരം റിക്കാർഡ് ചെയ്യപ്പെട്ട ദൃശ്യങ്ങൾ ദീർഘകാലത്തേക്ക് സംരക്ഷിക്കപ്പെടേണ്ടതുണ്ട്. 14 ദിവസത്തേക്ക് മാത്രമേ വീഡിയോ ദൃശ്യങ്ങൾ

നിലനിൽക്കുന്നതെങ്കിൽ അത് പിൻതാങ്ങുന്നതിനുള്ള ഒരു മാർഗമുണ്ടെന്ന് അദ്ദേഹം പറഞ്ഞു. ഈ പിൻതാങ്ങൽ റിക്കാർഡിംഗ് മറ്റൊന്നിലേക്ക് കൂടുതൽ ശേഷിയുള്ള ബാക്ക് അപ് സർവർ ഉപയോഗിച്ച് ഡി.വി.ഡി-ൽ സൂക്ഷിക്കാം. മറ്റൊരു മാർഗം ഇത് ഡിജിറ്റൽ ടേപ്പുകളിൽ സൂക്ഷിക്കുക എന്നതാണ്. ഈ മൂന്ന് മാർഗങ്ങളും  തുടരണമെങ്കിൽ സി.സി.ടി.വി ക്യാമറകൾ സ്ഥാപിക്കുന്ന സമയത്ത് തന്നെ ഇത് ചെയ്തിരിക്കണം. അതിലേക്ക് എം.ഒ.യു-ലും വർക്ക് ഓർഡറിലും വ്യവസ്ഥകൾ ഉണ്ടായിരിക്കേണ്ടതാണ്. ഈ മൂന്ന് മാർഗങ്ങളിൽവെച്ച് ഏറ്റവും ചിലവ് കുറഞ്ഞത് ഡി.വി.ഡി-ലേക്ക് ഇത് മാറ്റുന്നതാണ് അദ്ദേഹം പറഞ്ഞു. ഇത് നടത്തിക്കുന്നതിന ഒരു ചെറിയ പ്രശ്നമുണ്ട്. സ്റ്റോറേജ് സെർവറിൽ ഇതിനുള്ള ഏർപ്പാട് ചെയ്യുക എന്നതാണ് എളുപ്പം ചെയ്യാവുന്ന ഒരു മാർഗം. അതിന 65,000/- രൂപ മുതൽ 2,00,000/- രൂപ വരെ ചെലവ് വരും. ഡിജിറ്റൽ ടേപ്പാണ് ഉപയോഗിക്കുന്നതെങ്കിൽ അതിന്റെ ചെലവ് ഡി.വി.ഡി യേക്കാൾ കൂടുതലായിരിക്കും. ഒരു 500 ജി.ബി ഹാർഡ് ഡിസ്കിന 2000 രൂപയ്ക്കും 3000 രൂപയ്ക്കുമിടയ്ക്ക് ചെലവ് വരും. 500 ജി.ബി ഹാർഡ് ഡിസ്ക് 14 ദിവസത്തിന ശേഷം പൂർണ്ണമാകുമ്പോൾ അത് മാറ്റുന്നത് സർക്കാരിന ഒരു ചെലവേറിയ കാര്യമല്ലെങ്കിലും, ഹാർഡ് ഡിസ്ക് മാറ്റുന്നതിന വൈദഗ്ദ്ധ്യം ആവശ്യമുള്ളതിനാൽ അത് ചില പ്രശ്നങ്ങൾ ഉണ്ടാക്കും. ഡിജിറ്റൽ വീഡിയോ റിക്കാർഡിംഗും നെറ്റ് വർക്ക് വീഡിയോ റിക്കാർഡിംഗും തമ്മിലുള്ള വ്യത്യാസത്തെ കുറിച്ച് അദ്ദേഹത്തോട് ചോദിച്ചു. ഡിജിറ്റൽ വീഡിയോ റിക്കാർഡിംഗ് ആണെങ്കിൽ ദൃശ്യങ്ങൾ അതിൽ തന്നെ ശേഖരിച്ച് സംരക്ഷിക്കുന്നു. എന്നാൽ നെറ്റ്വർക്ക് വീഡിയോ റിക്കാർഡിംഗിന്റെ കാര്യത്തിൽ ഇത് ആവശ്യമില്ല. ഈ റിക്കാർഡിംഗിൽ വീഡിയോകൾ ഐപി പാക്കറ്റുകളായി മാറ്റി എളുപ്പത്തിൽ ഇത് സെർവറിലേക്ക് സൂക്ഷിക്കാം. നെറ്റ് വർക് ഉള്ള സ്ഥാപനങ്ങളിലാണ് ഇത് സ്ഥാപിച്ചിട്ടുള്ളത്. 500 ജി.ബി ഹാർഡ് ഡിസ്കിൽ റിക്കാർഡ് ചെയ്ത സി.സി.ടിവി ക്യാമറ ദൃശ്യങ്ങൾ സ്റ്റോറേജ് ഡിവൈസ് ഉപയോഗിച്ച് നീക്കം ചെയ്യാതിരിക്കുകയോ മാറ്റാതിരിക്കുകയോ ദൃശ്യങ്ങൾ നഷ്ടപ്പെടുകയോ ചെയ്താൽ കേരളത്തിലോ ഇന്ത്യയിലോ ലോകത്തോ പ്രസ്തുത ദൃശ്യങ്ങൾ തിരികെ കൊണ്ടുവരാൻ ഏതെങ്കിലും മാർഗം അയാൾക്ക് അറിവുണ്ടോയെന്ന് ചോദിച്ചു. 500 ജി.ബി ഹാർഡ് ഡിസ്കിൽ റിക്കാർഡ് ചെയ്ത ദൃശ്യങ്ങൾ 14 ദിവസത്തിന ശേഷം വീണ്ടും തുടർച്ചയായി പ്രസ്തുത ഹാർഡ് ഡിസ്കിൽ പുനരാലേഖനം ചെയ്യുകയാണെങ്കിൽ അങ്ങനെ നഷ്ടപ്പെട്ട ദൃശ്യങ്ങൾ തിരിച്ചെടുക്കുന്നതിന അയാളുടെ അറിവിൽ കേരളത്തിലോ ഇൻഡ്യയിലോ യാതൊരു മാർഗവുമില്ല. ഹാർഡ് ഡിസ്കിൽ പുനരാലേഖനം ചെയ്ത വിവരങ്ങൾ വീണ്ടെടുക്കുന്നതിന യു.എസ്.എയിലെ ഫെഡറൽ ബ്യൂറോ ഓഫ് ഇൻവെസ്റ്റിഗേഷനിൽ (FBI) ഒരു മാർഗമുള്ളതായി കേട്ടിട്ടുണ്ട്. എന്നാൽ ഇത് സംബന്ധിച്ച വിശദാംശങ്ങൾ ഒന്നും സ്വതന്ത്രമായി പകർത്തപ്പെടാനും ഉപയോഗിക്കാനും അനുവദിച്ചിട്ടുള്ള സോഫ്റ്റ് വെയറുകൾ പൊതുവിൽ  ലഭ്യമല്ല. സി.സി.ടി.വി ഡിലീറ്റ് ചെയ്ത ദൃശ്യമായോ രേഖകളാലോ ഉള്ള വിവരം വീണ്ടെടുക്കുന്നതിനായി സി.ഡാക്ക് തന്നെ ഒരു സോഫ്റ്റ് വെയർ വികസിപ്പിച്ചെടുത്തിട്ടുണ്ട്. ഈ സോഫ്റ്റ് വെയർ നിയമം നടപ്പിലാക്കുന്ന എല്ലാ ഏജൻസികൾക്കും അവരുടെ ഉപയോഗത്തിനായി നൽകിയിട്ടുണ്ട്. സെക്രട്ടറിയേറ്റിൽ 2013-ൽ റിക്കാർഡ് ചെയ്തിട്ടുള്ള സി.സി.ടി.വി ക്യാമറ ദൃശ്യങ്ങൾ ഉള്ള ഹാർഡ് ഡിസ്ക് പരിശോധിക്കുമ്പോൾ അത് ഡിലീറ്റ് ചെയ്തതായി കാണുകയാണെങ്കിൽ, അവരുടെ സോഫ്റ്റ്വെയർ  മുഖേന അത് മനസിലാക്കാൻ കഴിയുന്നതാണ്. അങ്ങനെ ഡിലീറ്റ് ചെയ്ത ദൃശ്യങ്ങൾ വീണ്ടെടുക്കാൻ കഴിയും, എന്നാൽ അത് പുനരാലേഖനം ചെയ്തിട്ടുണ്ടെങ്കിൽ അത് വീണ്ടെടുക്കാൻ കഴിയില്ല. ഹാർഡ് ഡിസ്കിലുള്ള ദൃശ്യങ്ങൾ ഡിലീറ്റ് ചെയ്യപ്പെടുകയാണെങ്കിലോ ആ സ്ഥാനത്ത് വിവരം വരുന്ന പക്ഷം ഡിലീറ്റ് ചെയ്ത ദൃശ്യങ്ങൾ വീണ്ടെടുക്കാൻ കഴിയില്ലെന്ന് അയാൾ പറഞ്ഞു.

ഡോ.പി.വിനോദ് ഭട്ടതിരിപ്പാടിനെ അയാൾക്ക് അറിയാം. അഞ്ചാറ് വർഷങ്ങൾക്കുമുമ്പ് ഒരു സോഫ്റ്റ്‌വെയർ പൈറസി കേസിൽ ഒരു അഡ്വക്കേറ്റിനോടൊപ്പം ഒരു കൺസൾട്ടന്റ് ആയി അദ്ദേഹം സി.ഡാക്കിൽ വന്നിരുന്നു. അതിന ശേഷം ആ കേസുമായി ബന്ധപ്പെട്ടും മറ്റ് പരിപാടിക ളിലും ശ്രീ.വിനോദുമായി പരസ്പരം പ്രവർത്തനം നടത്തുവാൻ അയാൾക്ക് അവസരം കിട്ടി യിട്ടുണ്ട്. ശ്രീ.വിനോദ് സോഫ്റ്റ്‌വെയർ വികസനരംഗത്ത് ദീർഘകാലമായി പ്രവർത്തിക്കുന്നുണ്ട്. ഈ സോഫ്റ്റ്‌വെയർ പൈറസി കേസിന ശേഷം അദ്ദേഹം ഒരു സൈബർ ഫോറൻസിക് കൺസൽട്ടന്റായി പ്രവർത്തിക്കുകയും പോലീസിനെ സഹായിക്കുകയും ചെയ്തതായി അയാൾ മനസിലാക്കിയിട്ടുണ്ട്. ഡോക്ടറേറ്റ് നേടുന്നതിനായി ഡോക്ടർ വിനോദ് വിദേശത്ത് പോയതായും അവിടെ അദ്ദേഹം ജേർണലുകളും പേപ്പറുകളും പ്രസിദ്ധീകരിച്ചതായും അയാൾക്ക് അറിവുണ്ട്.

മാതൃഭൂമി സ്പെഷ്യൽ ഓപ്പൺ ഫോറത്തിന കീഴിൽ ''സി.സി.ടി.വി വിവാദങ്ങളും യാഥാർത്ഥ്യവും' (Ext X 158) എന്ന തലക്കെട്ടിൽ വന്ന ലേഖനം അദ്ദേഹത്തെ കാണിച്ചു. അദ്ദേഹ ത്തിന്റെ അഭിപ്രായത്തിൽ സി.സി.ടി.വി സ്ഥാപിക്കലും അതിന്റെ പ്രവർത്തനവും റിക്കാർഡ് ചെയ്ത ദൃശ്യങ്ങൾ സൂക്ഷിക്കുന്നതിനും ഭാവി ആവശ്യങ്ങൾക്കായി റിക്കാർഡ് ചെയ്ത ദൃശ്യങ്ങൾ സംരക്ഷിക്കുന്നതിനും അതിന്റെ ആവശ്യകത, ചെലവാകുന്ന തുക, അതിനെ നിയന്ത്രിക്കുന്ന നിയ മം, സാധ്യതയുള്ള നിയമ പ്രശ്നം എന്നിവയെ സംബന്ധിച്ച് ലേഖനത്തിൽ പറഞ്ഞിട്ടുള്ള കാര്യ ങ്ങൾ അയാളുടെ അറിവിൽപ്പെട്ടിടത്തോളം ശരിയാണ്. 12.07.2013-ലെ മാതൃഭൂമി ദിനപത്രത്തിൽ ഒന്നാമത്തെ പേജിൽ സി.സി.ടി.വി പരിശോധിക്കുന്നതിന സി.പി.എം നിർദ്ദേശിച്ച ഒരു വിദഗ്ദ്ധനെ ഏർപ്പാട് ചെയ്യുവാൻ കഴിയുമെന്ന്- മുഖ്യമന്ത്രി എന്ന തലക്കെട്ടിൽ വാർത്ത വന്നിരുന്നു. ചെറിയ തലക്കെട്ടിൽ ദൃശ്യങ്ങൾ എളുപ്പത്തിൽ വീണ്ടെടുക്കാവുന്നതാണ്. സി.എം-ന്റെ ഓഫീസിൽ സ്ഥാപി ച്ചിട്ടുള്ള ക്യാമറയിൽ അതിലെ ദൃശ്യങ്ങൾ 14 ദിവസത്തിന ശേഷം ഡിലീറ്റ് ചെയ്യുകയും ചെയ്താൽ പുതിയ ദൃശ്യങ്ങൾ അതിന്റെ സ്ഥാനത്ത് വരുമെന്നും പഴയ ഫയൽ എളുപ്പത്തിൽ വീണ്ടെടുക്കാൻ കഴിയുമെന്ന് അദ്ദേഹം മറുപടി നൽകി. പ്രസ്തുത വാർത്ത ശരിയല്ലെന്ന് അദ്ദേഹം മറുപടി പറഞ്ഞു. അദ്ദേഹം ഇതിനകം ഇത് വിശദീകരിച്ചിരുന്നു. ഡിലിറ്റ് ചെയ്യപ്പെട്ട ഫയലുകൾ വീണ്ടെടുക്കുന്നതിന ചെലവില്ലാതെ ഇന്റർനെറ്റിൽ നിന്നും റിക്കവറി സോഫ്റ്റ്‌വെയർ ലഭ്യമാകു മെന്നത് ശരിയാണ്. സി.ഡാക് വികസിപ്പിച്ചെടുത്ത സോഫ്റ്റ്‌വെയറിൽ ഡിലീറ്റ് ചെയ്ത ഫയൽ തിരിച്ചെടുക്കുന്നതിന പുറമേ അതുമായി ബന്ധപ്പെട്ട മറ്റു കാര്യങ്ങൾ അതായത് വിശകലനം തുട ങ്ങിയവയും ചെയ്യാൻ കഴിയും. 13.07.2013 തീയതിയിലെ കേരള കൗമുദി ദിനപത്രത്തിലെ മുൻ പേജിൽ 'സി.എം-ന്റെ ഓഫീസിലെ ക്യാമറ ദൃശ്യങ്ങൾ വീണ്ടെടുക്കാൻ കഴിയും' എന്ന തലക്കെ ട്ടിൽ ഒരു വാർത്ത ഉണ്ടായിരുന്നുവല്ലോ എന്ന് അയാളോട് ചോദിച്ചു. ചെറിയ തലക്കെട്ട് 'സെക്രട്ടറി യേറ്റിലെ ദൃശ്യങ്ങൾ കെൽട്രോണിന്റെ പക്കൽ'. അതീവ സുരക്ഷാമേഖലയായ സെക്രട്ടറിയേറ്റിലെ തന്ത്രപ്രധാന ഭാഗങ്ങളിലെ വീഡിയോ കെൽട്രോണിന്റെ പക്കൽ ഉണ്ട്. മന്ത്രിമാരുടെ ഓഫീസുക ൾ, മുതലായവയിലേക്കുള്ള ഇടനാഴികളിലെ ക്യാമറാദൃശ്യങ്ങൾ കെൽട്രോൺ സീൽ ചെയ്ത് സൂക്ഷിക്കുന്നു. പോലീസ് ആവശ്യപ്പെട്ടാൽ അവർക്ക് അത് ലഭിക്കും. മേൽപറഞ്ഞ രീതി ആവശ്യ മുണ്ടെങ്കിൽ കെൽട്രോണിന ചെയ്യാൻ കഴിയുമെന്ന് അയാൾ പറഞ്ഞു. എന്നാൽ സെക്രട്ടറിയേറ്റിൽ സി.സി.ടി.വി സ്ഥാപിക്കുന്നതുമായി ബന്ധപ്പെട്ട് അങ്ങനെയുള്ള എന്തെങ്കിലും ക്രമീകരണമുണ്ടോ എന്നതിനെ സംബന്ധിച്ച അയാൾക്ക് പറയാൻ കഴിയില്ല.

സൈബർ ഫോറൻസിക് വിദഗ്ദ്ധനായ ഡോ.വിനോദ് ഭട്ടതിരിപ്പാടിന്റെ ഈ രംഗത്തെ പ്രാവീ ണ്യത്തെപറ്റി ശ്രീ.പിണറായി വിജയനും മറ്റു ചില സാക്ഷികളും സൂചിപ്പിച്ചിരുന്നു. ഈ കമ്മീഷൻ മുമ്പാകെ CW 128 ആയി 25.02.2016-ൽ വിസ്തരിക്കുകയും അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തു കയും ചെയ്തു. (DW വാല്യം XII pp 340-350)

സൈബർ ഫോറൻസിക് രംഗത്തെ അദ്ദേഹത്തിന്റെ അക്കാദമിക് യോഗ്യത, പ്രസിദ്ധീകരിച്ച പുസ്തകങ്ങളും ലേഖനങ്ങളും, തന്റെ പരിചയം, പ്രാവീണ്യം എന്നിവ അദ്ദേഹം പ്രസ്താവിച്ചു. ഇവിടെ ഉൾപ്പെട്ടിട്ടുള്ള വിഷയത്തെ സംബന്ധിച്ച് അദ്ദേഹം ഇപ്രകാരം പറയുകയുണ്ടായി.

സി.സി.ടി.വി ദൃശ്യങ്ങൾ കമ്പ്യൂട്ടറിലേക്ക് കേബിൾ വഴി വരുന്നു. അത് കമ്പ്യൂട്ടറിന്റെ ഹാർഡ് ഡിസ്കിൽ സൂക്ഷിക്കുന്നു. അവ സൂക്ഷിക്കുന്നുണ്ടോ ഇല്ലയോ എന്നത് നിർദ്ദേശങ്ങളുടെ രൂപത്തിലാണ് ക്രമീകരിച്ചിട്ടുള്ളത്. കമ്പ്യൂട്ടറിലെ ക്രമീകരണം സൂക്ഷിക്കുന്നതിനാണ് നൽകിയിട്ടുള്ളതെങ്കിൽ മാത്രമേ അത് സൂക്ഷിക്കുകയുള്ളൂ. സി.സി.ടി.വി സ്ഥാപിക്കുമ്പോൾ ആ സ്ഥാപനത്തിന്റെ ഉടമസ്ഥനാണ് അത് സംബന്ധിച്ച തീരുമാനമെടുക്കേണ്ടത്. ഒരിക്കൽ നയപരമായ ഒരു തീരുമാനം എടുത്താൽ അത് ആ സ്ഥാപനത്തിന്റെ കോർപ്പറേറ്റ് ഡാറ്റ ആകുന്നതും അത് സർക്കാർ ആണെങ്കിൽ അത് സർക്കാരിന്റെ ഫയൽ ആകുന്നു. അങ്ങനെയുള്ള സാഹചര്യങ്ങളിൽ സർക്കാർ രേഖകൾ നശിപ്പിക്കപ്പെട്ടാൽ അത് സംബന്ധിച്ച് ബന്ധപ്പെട്ട ചട്ടങ്ങളാണ് ബാധകമാക്കപ്പെടുക.

സി.സി.ടി.വി ദൃശ്യങ്ങൾ എത്രകാലത്തേക്ക് സൂക്ഷിക്കപ്പെടും എന്നതിനെ സംബന്ധിച്ച് അയാളുടെ അറിവിൽ നിലവിൽ നിയമം ഒന്നുമില്ല. അതിനാൽ കാലയളവ് നിശ്ചയിക്കേണ്ടത് സ്ഥാപനത്തിന്റെ നയപരമായ തീരുമാനമാണ്. നിലവിൽ ഈ രീതിയിലാണ് പ്രവർത്തിക്കുന്നത്. സൂക്ഷിക്കുന്ന സി.സി.ടി.വി ദൃശ്യങ്ങളുടെ കാലയളവ് സംബന്ധിച്ച് സി.സി.ടി.വി സ്ഥാപിച്ച എഞ്ചിനീയർക്ക് നിർദ്ദേശങ്ങളുടെ ക്രമീകരണത്തിനായി വളരെ നേരത്തെ വർക്ക് ഓർഡറിൽ നിർദ്ദേശങ്ങൾ നൽകേണ്ടതാണ്. 'നിർദ്ദേശം ക്രമീകരിക്കുക' എന്നാൽ സി.സി.ടി.വിയുമായി ബന്ധിക്കുന്ന സോഫ്റ്റ്വെയറിൽ സൂക്ഷിക്കേണ്ട ദൃശ്യങ്ങളുടെ കാലയളവ് ടൈപ്പ് ചെയ്യുക എന്നതാണ്. സി.സി.ടി.വിയുടെ ഉടമസ്ഥന നയപരമായ ഒരു തീരുമാനത്തിന്റെ അടിസ്ഥാനത്തിൽ ഒരു യൂസർ നെയിമും പാസ്വേർഡും ഉപയോഗിച്ച് ഇത് മാറ്റാവുന്നതാണ്. ഒരു നിശ്ചിത കാലയളവിലേക്ക് ഒരു ഹാർഡ് ഡിസ്കിൽ സി.സി.ടി.വി ദൃശ്യങ്ങൾ റെക്കോർഡ് ചെയ്യുകയാണെങ്കിൽ ഹാർഡ് ഡിസ്കിലെ ഫ്രീ സ്പേയ്സ് തീരുന്നമുറയ്ക്ക് പ്രസ്തു ഹാർഡ് ഡിസ്കിനെ മറ്റൊരു ഹാർഡ് ഡിസ്ക് മുഖാന്തിരം പുനഃസ്ഥാപിക്കാവുന്നതാണ്. സി.സി.ടി.വിയിൽ നിന്നും നീക്കം ചെയ്ത ഹാർഡ് ഡിസ്ക് ദീർഘകാലത്തേയ്ക്ക് സൂക്ഷിക്കേണ്ടതുണ്ടെങ്കിൽ അത് ശാസ്ത്രീയമായ രീതിയിൽ ഇതിനെ സൂക്ഷിക്കാവുന്നതാണ്. ഒരു 500 ജി.ബി ഹാർഡ് ഡിസ്ക് വാങ്ങി ഉപയോഗിക്കുന്നതിന ഏകദേശം 5000 രൂപ ചെലവ് വരും. ഹാർഡ് ഡിസകിൽ  റിക്കോർഡ് ചെയ്തിട്ടുള്ള ദൃശ്യങ്ങൾ ഒരു സി.ഡിയിലേക്കോ ഒരു ഡി.വി.ഡിയിലേക്കോ കമ്പ്യൂട്ടർ മുഖാന്തിരം മാറ്റി സ്ഥാപിച്ച് സംരക്ഷിക്കുന്നത് ഒരു ചെലവ് കുറഞ്ഞ മറ്റൊരു സുരക്ഷിത മാർഗമാണ്. ഇത് ഒരു ശാസ്ത്രീയമായ രീതിയിൽ നടത്താവുന്നതും സൂക്ഷിക്കാവുന്നതുമാണ്. ഈ പ്രക്രിയയിൽ ഒരിക്കൽ അത് സി.ഡിയിലേക്ക് മാറ്റി സ്ഥാപിച്ചാൽ ഹാർഡ് ഡിസ്കിൽ റെക്കോർഡ് ചെയ്യപ്പെട്ട ദൃശ്യങ്ങൾ ഡിലീറ്റ് ചെയ്യാൻ കഴിയുന്നതും ഇത് വീണ്ടും ഉപയോഗിക്കാൻ കഴിയുന്നതുമാണ്.

ഉപയോഗിച്ചു കൊണ്ടിരുന്ന ഹാർഡ് ഡിസ്ക് മാറ്റി പുതിയ ഹാർഡ് ഡിസ്ക് സ്ഥാപിക്കുന്നത് ഒരു സാങ്കേതിക വിദഗ്ദ്ധന്റെ സഹായത്തോട് കൂടി ആയിരിക്കണം. ദൃശ്യങ്ങൾ സി.ഡിയിലേക്കോ ഡി.വി. ഡിയിലേക്കോ മാറ്റി സ്ഥാപിക്കുന്നതിനും സംരക്ഷിക്കുന്നതിനുമുള്ള മാർഗം ആർക്കും ചെയ്യാൻ കഴിയുന്നതാണ്. ഇതൊക്കെയാണ് നിലവിലുള്ള ശരിയായ പ്രായോഗിക മാർഗ്ഗങ്ങൾ. ഹാർഡ് ഡിസ്കിലെ ദൃശ്യങ്ങൾ പുനരാലേഖനം ചെയ്യുമ്പോൾ ഓരോ ദിവസത്തെ പുനരാലേഖനം കഴിയുമ്പോഴും നിലവിലുള്ള ദൃശ്യങ്ങൾ വീണ്ടെടുക്കുവാനുള്ള സാധ്യത കുറയുന്നതാണ്. 500 ജി.ബി ഹാർഡ് ഡിസ്കിലാണ് ദൃശ്യങ്ങൾ റിക്കാർഡ് ചെയ്യുന്നതെങ്കിൽ ഒരു ദിവസത്തെ ഡേറ്റാ സൂക്ഷിക്കുന്നതിന 35 ജി.ബി സ്പെയ്സ് വേണ്ടി വരുമെങ്കിൽ 14 ദിവസം പൂർത്തിയാകുമ്പോൾ 490

ജി.ബി സ്പെയ്സ് പൂർണ്ണമാകുന്നതാണ്. മിച്ചമുള്ളത് 10 ജി.ബി സ്പെയ്സ് ആയതിനാൽ ഒരു പൂർണ്ണ ദിവസത്തെ ദൃശ്യങ്ങൾ റെക്കോർഡ് ചെയ്യുന്നതിന പര്യാപ്തമല്ലാത്തതും ആ ഭാഗം ഒഴിഞ്ഞു കിടക്കുകയും ആദ്യ ദിവസം മുതൽ ദൃശ്യങ്ങൾ പുനരാലേഖനം ചെയ്യുന്നതും 15-ാം ദിവസത്തെ ദൃശ്യങ്ങൾ റിക്കോർഡ് ചെയ്യുന്നതുമാണ്. ഇപ്പോൾ അദ്ദേഹം സൂചിപ്പിച്ച മാർഗം ഓരോ ദിവസത്തേയും ദൃശ്യങ്ങൾ ഒരു ഫയൽ ആയി സൂക്ഷിക്കുന്നതിനുള്ള തരത്തിൽ നിർദ്ദേശങ്ങൾ ക്രമീകരിച്ച് നടപ്പിലാക്കാവുന്നതാണ്. അപ്രകാരം നടപ്പിലാക്കിയില്ലെങ്കിൽ 500 ജി.ബിയിലെ മുഴുവൻ ദൃശ്യങ്ങളും ഒരു ഫയൽ ആയി സൂക്ഷിക്കാൻ കഴിയുന്നാണ്. 9.07.2012-ലെ സി.സി.ടി.വി ദൃശ്യങ്ങൾ 2015 വരേയോ 2016 വരേയോ പുനരാലേഖനം ചെയ്തത് വീണ്ടെടുക്കാൻ കഴിയുമോ എന്ന ഒരു പ്രത്യേക ചോദ്യം അദ്ദേഹത്തോട് ചോദിച്ചു. ഓരോ ദിവസവും ഇതിനകം റെക്കോർഡ് ചെയ്ത ദൃശ്യങ്ങളിന്മേൽ പുനരാലേഖനം ചെയ്യുന്നത് അത് വീണ്ടെടുക്കുന്നതിനുള്ള സാധ്യത കുറയ്ക്കുന്നതാണെന്ന് അദ്ദേഹം നേരത്തെ പറഞ്ഞിട്ടുള്ളതായിരുന്നു എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. അത് നാലോ അഞ്ചോ മാസങ്ങൾക്കുള്ളിലായിരുന്നുവെങ്കിൽ അത് വീണ്ടെടുക്കാനുള്ള സാധ്യത കൂടുതലായിരുന്നു. തന്റെ അറിവിൽ അപ്രകാരമുള്ള വീഡിയോ ദൃശ്യങ്ങൾ വീണ്ടെടുക്കുന്നതിനുള്ള സാങ്കേതിക വിദ്യ ലോകത്ത് തന്നെ ഒരു സ്ഥാപനത്തിലേ ഉള്ളൂ. അത് കേരളത്തിലെ, കേന്ദ്രസർക്കാരിന്റെ ആവശ്യങ്ങൾക്കായി സ്ഥാപിച്ചിട്ടുള്ള തിരുവനന്തപുരത്തുള്ള സി.ഡാക്കാണ്. അവരുടെ സോഫ്റ്റ്വെയർ ഇതിനായി പ്രത്യേകം ക്രമീകരിച്ചിട്ടുള്ള ഒന്നാണ്. അദ്ദേഹത്തിന്റെ അനുഭവത്തിൽ നിന്നും മൂന്ന് പ്രാവശ്യം വരെ പുനരാലേഖനം ചെയ്തിട്ടുള്ള വീഡിയോ ദൃശ്യങ്ങൾ വീണ്ടെടുക്കുവാനുള്ള സാധ്യത 70 ശതമാനം വരെയാണ്. 10 പ്രാവശ്യം പുനരാലേഖനം ചെയ്താൽ ദൃശ്യങ്ങൾ വീണ്ടെടുക്കുവാനുള്ള സാധ്യത കുറവല്ല. ചുരുക്കത്തിൽ അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ 9.07.2012-ലെ വീഡിയോ ദൃശ്യങ്ങൾ തുടർച്ചയായി പുനരാലേഖനം ചെയ്തിട്ടുണ്ടെങ്കിൽ, അത് 2015-ൽ വീണ്ടെടുക്കാനുള്ള സാധ്യത ഇന്ന് ലോകത്ത് വിരളമാണ്. സി-ഡാക്ക് വികസിപ്പിച്ചെടുത്ത സോഫ്റ്റ്വെയർ 2010-ൽ നടന്ന ഡിജിറ്റൽ ഫോറൻസിക് ആന്റ് സൈബർ ക്രൈമിനെ സംബന്ധിച്ച അന്താരാഷ്ട്ര കോൺഫറൻസിൽ അംഗീകരിച്ചിട്ടുള്ളതാണ്. ആ കോൺഫറൻസിൽ അദ്ദേഹവും പങ്കെടുത്തിരുന്നു.

ഗവൺമെന്റ് സെക്രട്ടറിയേറ്റിലെ പ്രധാനപ്പെട്ട അതായത് മുഖ്യമന്ത്രിയുടെ ഓഫീസ് തുടങ്ങിയ സ്ഥലങ്ങളിൽ സി.സി.ടി.വി ക്യാമറകൾ സ്ഥാപിക്കാൻ എടുത്ത തീരുമാനം ഒരു സുരക്ഷാ ക്രമീകരണത്തിന്റെ ഭാഗമായിരുന്നെന്നും 2009 ആദ്യം തന്നെ സർക്കാർ അംഗീകൃത സ്ഥാപനമായ കെൽട്രോൺ മുഖാന്തിരമാണ് അത് സ്ഥാപിച്ചിട്ടുള്ളതെന്നും മേൽപ്രസ്താവിച്ച രേഖകളുടേയും തെളിവുകളുടേയും അടിസ്ഥാനത്തിൽ അപ്രകാരം വെളിവാകുന്നതാണ്.

സർക്കാരിന്റെ ഉന്നത തലങ്ങളിൽ കെൽട്രോണുമായി എം.ഒ.യു-വിൽ ഏർപ്പെടുന്നതിന മുൻപ് ഈ വിഷയത്തിൽ പൂർണ്ണമായ ചർച്ചകൾ നടത്തിയതായി കാണുന്നു. സി.സി.ടി.വി ദൃശ്യങ്ങളുടെ കാലയളവും ഇതിനെ സംരക്ഷിക്കുന്നതിനുള്ള വിവിധ മാർഗ്ഗങ്ങളെ സംബന്ധിച്ചും കെൽട്രോണിൽ നിന്നും നിർദ്ദശങ്ങൾ ഉണ്ടായിരുന്നു. അന്ന് സി.പി.എം-ന്റെ സംസ്ഥാന സെക്രട്ടറിയായിരുന്ന ശ്രീ. പിണറായി വിജയൻ ഈ കമ്മീഷൻ മുമ്പാകെ നൽകിയ മൊഴിയിൽ സി.സി.ടി.വി ദൃശ്യങ്ങൾ സർക്കാർ റിക്കോർഡുകൾ ആയതിനാൽ ഇത് സർക്കാർ ഫയലുകൾ നശിപ്പിക്കുന്ന രീതിയിൽ മാത്രമേ നശിപ്പിക്കാൻ സാധിക്കൂ എന്ന് പറഞ്ഞിരുന്നു.

ഇവിടെ സി.സി.ടി.വി സ്ഥാപിച്ചതിൽ 500 ജി.ബി ഹാർഡ് ഡിസ്ക് മാത്രമാണ് സ്ഥാപിച്ചിട്ടുള്ളതെന്ന് കാണുന്നു. ഇതിൽ റെക്കോർഡ് ചെയ്യുന്ന ദൃശ്യങ്ങൾ 14 ദിവസത്തോടെ പൂർണ്ണമാകുന്നതാണ്. പ്രയോജനപ്പെടുത്താവുന്ന മാർഗങ്ങളിൽ ഒന്ന് 500 ജി.ബി ഹാർഡ് ഡിസ്ക് പൂർണ്ണമാകു

മ്പോൾ മറ്റൊരു 500 ജി.ബി ഹാർഡ് ഡിസ്ക് പകരം പുനഃസ്ഥാപിക്കുക എന്നതാണ്. ദൃശ്യങ്ങൾ വീണ്ടെടുക്കാനുള്ള മറ്റ് മാർഗങ്ങൾ കൂടി പ്രസ്താവിക്കുന്നുണ്ട്. ടേപ്പുകളിൽ ദൃശ്യങ്ങൾ റെക്കോർഡ് ചെയ്യുന്നതിലൂടെ 500 ജി.ബി ഹാർഡ് ഡിസ്ക് വീണ്ടും ഉപയോഗിക്കാൻ കഴിയും. ഇതിനെല്ലാം വേണ്ടി ചെയ്യേണ്ട ഒരു കാര്യം എന്തെന്നാൽ സി.സി.ടി.വി ക്യാമറ സ്ഥാപിക്കുന്ന തുടക്കത്തിൽ തന്നെ അതിന്റെ ക്രമീകരണം നടത്തേണ്ടതിനെ പറ്റിയുള്ള ഒരു തീരുമാനം കൂടി ആ സമയത്ത് എടുക്കേണ്ടതാണ്.

പ്രത്യക്ഷത്തിൽ സർക്കാർ ഈ കാര്യം ഗൗരവമായി എടുത്തിട്ടില്ല. ഫലത്തിൽ, 500 ജി.ബി ഹാർഡ് ഡിസ്കിൽ റെക്കോർഡ് ചെയ്യപ്പെട്ട ദൃശ്യങ്ങൾ 15-ാം ദിവസം പുനരാലേഖനം തുടങ്ങുകയും അതിന്റെ ഫലമായി ഇതിനകം ലഭ്യമായിട്ടുള്ള ദൃശ്യങ്ങൾ പോവുകയും ചെയ്യും. അതേ ഹാർഡ് ഡിസ്കിൽ വീണ്ടും പുനരാലേഖനം നടന്നുകൊണ്ടിരിക്കും. ഉദാഹരണമായി ഒരു മാസത്തിന മുമ്പുള്ള ദൃശ്യങ്ങൾ ഇന്ന് കാണണമെന്നുണ്ടെങ്കിൽ ആയത് ലഭ്യമാവുകയില്ല.

ഹാർഡ് ഡിസ്കിൽ പുരനാലേഖനം ചെയ്തിട്ടുള്ള ദൃശ്യങ്ങൾ വീണ്ടെടുക്കാനുള്ള മാർഗങ്ങൾ ഉണ്ടെന്നുള്ളതായിരുന്നു എൽ.ഡി.എഫിന്റെ നിലപാട് അതിന അവർ ചൂണ്ടിക്കാണിച്ചത് സൈബർ ഫോറൻസിക് വിദഗ്ദ്ധനായ ഡോ.വിനോദ് ഭട്ടതിരിപ്പാടിനെയായിരുന്നു. കമ്മീഷൻ ഈ ഓഫീസിൽ വെച്ച് അദ്ദേഹവുമായി ഈ വിഷയം സംസാരിച്ചു. അദ്ദേഹവുമായിട്ടുള്ള ചർച്ചയിൽ നിന്നും കേന്ദ്രസർക്കാർ സ്ഥാപനമായ സി-ഡാക്കിന്റെ അസോസിയേറ്റ് ഡയറക്ടർ ഇക്കാര്യത്തിൽ മറ്റൊരു വിദഗ്ദ്ധനാണെന്ന് മനസിലാക്കാൻ കഴിഞ്ഞു. രണ്ടുപേരേയും വിസ്തരിച്ചത് ഇതിനകം കണ്ടതാണ്.

ഹാർഡ് ഡിസ്കിൽ നിരവധി പ്രാവശ്യം പുനരാലേഖനം ചെയ്ത ദൃശ്യങ്ങൾ വീണ്ടെടുക്കുന്നതിനുള്ള സംവിധാനം ഇപ്പോൾ ഇന്ത്യയിൽ ഉണ്ടെന്ന് രണ്ടുപേരും വ്യക്തമാക്കിയിട്ടുണ്ട്. എന്നാൽ അങ്ങനെയുള്ള ഏതെങ്കിലും സംവിധാനം മറ്റ് രാജ്യങ്ങളിൽ എവിടെയെങ്കിലും ഉണ്ടോ എന്നത് സംബന്ധിച്ച് അവർക്ക് തീർച്ചയില്ല.

സെക്രട്ടറിയേറ്റിൽ കൂടുതൽ സി.സി.ടി.വി ക്യാമറകൾ സ്ഥാപിക്കുന്നതിനും ദീർഘകാലത്തേയ്ക്ക് റെക്കോർഡ് ചെയ്ത് ദൃശ്യങ്ങൾ സംരക്ഷിക്കുന്നതിനും ഇപ്പോൾ തീരുമാനം എടുത്തതായും മനസിലാക്കുന്നു.

ഈ കേസിൽ, 2012-2013 കാലയളവിൽ സി.എം-ന്റെ ഓഫീസിലെയും ചേംബറിലെയും സന്ദർശകരുടെ ദൃശ്യങ്ങൾ അവിടെ സ്ഥാപിച്ചിട്ടുള്ള സി.സി.ടി.വി ക്യാമറകളിൽ റെക്കോർഡ് ചെയ്തിരുന്നത് ലഭ്യമായിരുന്നുവെങ്കിൽ ഇക്കാര്യത്തിൽ ഈ കമ്മീഷൻ എടുത്ത പല പ്രയത്നങ്ങളും ഒഴിവാക്കാമായിരുന്നു. 14 ദിവസത്തിന മുകളിലുള്ള ദൃശ്യങ്ങൾ ലഭ്യമാകാത്തതിനെ സംബന്ധിച്ച് യു.ഡി.എഫ് സർക്കാരിനെതിരെയോ മറ്റ് സർക്കാരിനെതിരെയോ യാതൊരു ഗൂഢലക്ഷ്യവും ആരോപിക്കാൻ കഴിയില്ല.

റിക്കാർഡ് ചെയ്ത ദൃശ്യങ്ങൾ മറ്റ് ഏതൊരു സർക്കാർ ഫയൽ പോലെയാണെന്നത് മനസിൽവെച്ച് സർക്കാർ ഇക്കാര്യം ഗൗരവമായി പരിഗണിക്കുമെന്ന് ഈ കമ്മീഷൻ പ്രത്യാശിക്കുന്നു.

# ഉള്ളടക്കം

## വാല്യം നം.II

**എസ്.ഐ.റ്റിയുടെ രൂപീകരണവും അതിന്റെ പ്രവർത്തനവും**

കേരള സംസ്ഥാന പോലീസ് മേധാവി അദ്ദേഹത്തിന്റെ 14.6.2013 തീയ്യതിയിലെ D1/57609/2013 ഉത്തരവ് മുഖേന പ്രധാന പ്രതികളായ ബിജു രാധാകൃഷ്ണനും സരിതാ എസ് നായരും അവരുടെ കൂട്ടാളികളും ഉൾപ്പെട്ടിട്ടുള്ള എല്ലാ കേസുകളും സംബന്ധിച്ച സമഗ്രമായ ഒരു അന്വേഷണം നടത്തുന്നതിനായി ശ്രീ.ഹേമചന്ദ്രൻ ഐ.പി.എസ്, എ.ഡി.ജി.പി (ദക്ഷിണമേഖല)യുടെ കീഴിൽ ഒരു പ്രത്യേക അന്വേഷണ സംഘത്തെ രൂപീകരിച്ചു. മൂന്ന് മാസകാലയളവിനുള്ളിൽ അന്വേഷണം പൂർത്തിയാക്കി അന്തിമ റിപ്പോർട്ട് സമർപ്പിക്കണമെന്നും ഉത്തരവായിരുന്നു. ഈ ഉത്തരവിൽ തന്നെ അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെട്ട അങ്ങനെയുള്ള 7 കേസുകൾ

ചുവടെ ചേർക്കും പ്രകാരമാണ്.

ഇന്ത്യൻ ശിക്ഷാനിയമം 406, 419, 420 വകുപ്പുകൾ പ്രകാരമുള്ള പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം 368/13.

ഇന്ത്യൻ ശിക്ഷാനിയമം 406, 420, വകുപ്പുകൾ പ്രകാരമുള്ള ചങ്ങനാശ്ശേരി പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 1065/13

ഇന്ത്യൻ ശിക്ഷാനിയമം 406, 420 വകുപ്പുകൾ പ്രകാരമുള്ള എറണാകുളം ടൗൺ നോർത്ത് പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 629/13

ഇന്ത്യൻ ശിക്ഷാനിയമം 406, 420 വകുപ്പുകൾ പ്രകാരമുള്ള തമ്പാനൂർ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 951/13

ഇന്ത്യൻ ശിക്ഷാനിയമം 420 r/w34 പ്രകാരമുള്ള തലശ്ശേരി പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 1647/12

ഇന്ത്യൻ ശിക്ഷാനിയമം 420 r/w 34 പ്രകാരമുള്ള കണ്ണൂർ ടൗൺ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 916/2013.

ഇന്ത്യൻ ശിക്ഷാനിയമം 420 r/w 34 പ്രകാരമുള്ള കോഴിക്കോട് കസബ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 748/12.

ഈ രണ്ട് വ്യക്തികൾ ഉൾപ്പെട്ടിട്ടുള്ള മറ്റ് കേസുകളും അന്വേഷിക്കുന്നതിനായി ഈ എസ്.ഐ.ടിയെ ചുമതലപ്പെടുത്തി. എസ്.ഐ.ടി രൂപീകരിക്കുന്നതിനുള്ള സാഹചര്യം ഉത്തരവിൽ ഇപ്രകാരം പ്രതിപാദിച്ചിട്ടുണ്ട്:

സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് നൽകുക എന്ന മറവിൽ 'ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് കമ്പനി' എന്ന പേരിൽ ഒരു കമ്പനി സംസ്ഥാനത്തെ വിവിധ പോലീസ് സ്റ്റേഷൻ പരിധികളിൽ നിരവധി ക്രിമിനൽ കുറ്റങ്ങൾ നടത്തിയതായി വെളിച്ചത്ത് വന്നിട്ടുണ്ട്. സൗരോർജ്ജം അടിസ്ഥാനപ്പെടുത്തി റിന്യൂവബിൾ എനർജി സൊല്യൂഷൻ അവർ നൽകുമെന്ന് കളവായ വാഗ്ദാനം നൽകികൊണ്ട് കമ്പനി ഒരു വലിയ വിഭാഗം പൊതുജനത്തെ വഞ്ചിക്കുകയുണ്ടായി. ഈ കേസുകളിലെയെല്ലാം പ്രധാന പ്രതികൾ ഒരു ബിജു രാധാകൃഷ്ണനും, സരിത.എസ് നായരുമാണ്. അവർ യഥാക്രമം ഡോ.ആർ.ബി നായർ, ലക്ഷ്മി നായർ

എന്ന വ്യത്യസ്ത പേരുകളും ഉപയോഗിച്ചിരുന്നു. ഈ രണ്ട് വ്യക്തികളും ഏറ്റവും കുറഞ്ഞത് ചുവടെ പ്രതിപാദിക്കുന്ന 7 കേസുകളിലെങ്കിലും പ്രതികളായി വരുന്നുണ്ട്.

ഈ കേസുകളുടെ വ്യാപ്തിയും ഈ പ്രതികൾ ഒരു വലിയ വിഭാഗം ജനത്തെ വഞ്ചിച്ചിട്ടു ള്ളതും പരിഗണിച്ചുകൊണ്ട് ഈ പ്രതികൾ ഉൾപ്പെട്ട എല്ലാ കേസുകളും അന്വേഷിക്കുന്നതിനായി ഒരു പ്രത്യേക അന്വേഷണ സംഘത്തെ രൂപീകരിക്കേണ്ടത് അനിവാര്യമാണെന്ന് കണ്ടു.

പ്രത്യേക ടീമിൽ സംസ്ഥാന പോലീസ് മേധാവി താഴെ പറയുന്ന ഉദ്യോഗസ്ഥരെ ഉൾപ്പെടു ത്തി.

ശ്രീ. ഹരികൃഷ്ണൻ, ഡി.വൈ.എസ്.പി പെരുമ്പാവൂർ,

ശ്രീ.വി.അജിത്, ഡി.വൈ.എസ്.പി കോട്ടയം,

ശ്രീ. റെജി ജേക്കബ്, അസിസ്റ്റന്റ് കമ്മീഷണർ, ഡി.സി.ആർ.ബി തിരുവനന്തപുരം സിറ്റി,

ശ്രീ.വി.റോയ് സർക്കിൾ ഇൻസ്പെക്ടർ ഓഫ് പോലീസ്, പെരുമ്പാവൂർ.

ആവശ്യാനുസരണം കൂടുതൽ അംഗങ്ങളെ അന്വേഷണ സംഘത്തിൽ ഉൾപ്പെടുത്തുന്നതി നുള്ള അധികാരം എ.ഡി.ജി.പിയ്ക്ക് നൽകി.

അന്നേദിവസം തന്നെ ദക്ഷിണമേഖലാ, എ.ഡി.ജി.പി തിരുവനന്തപുരത്തിന്റെ 14-06-2013-ലെ 159/camp/ADGP SZ/2013 ഉത്തരവ് പ്രകാരം അന്വേഷണ സംഘത്തിൽ കൂടുതലായി താഴെ പറയുന്ന 3 ഉദ്യോഗസ്ഥരെ ഉൾപ്പെടുത്തുകയുണ്ടായി.

ശ്രീ.പ്രസന്നൻ നായർ, ഡി.വൈ.എസ്.പി, ചെങ്ങന്നൂർ

ശ്രീ.കെ.എസ്.സുദർശനൻ, ഡിവൈ.എസ്.പി തളിപ്പറമ്പ്

ശ്രീ.ജയ്സൺ.കെ.എബ്രഹാം, ഡി.വൈ.എസ്.പി താമരശ്ശേരി

ശ്രീ.ഹേമചന്ദ്രനെ തലവനാക്കി കൊണ്ട് എസ്.ഐ.ടിയുടെ രൂപീകരണത്തിനുള്ള അധികാരം സംസ്ഥാന പോലീസ് മേധാവിയുടെ ഉത്തരവിൽ വ്യക്തമാക്കുന്നില്ലെങ്കിലും ക്രിമിനൽ നടപടി നിയമം 157, r/w 36 വകുപ്പുകൾ പ്രകാരമുള്ള അധികാരം വിനിയോഗിച്ച് കൊണ്ടാണ് പ്രസ്തുത ഉത്തരവ് പുറപ്പെടുവിച്ചിട്ടുള്ളതെന്നാണ് എ.ഡി.ജി.പിയുടെ നിലപാട്.

അന്നേ ദിവസം തന്നെ 14-6-2013 തീയ്യതിയിലെ 159 (A)/CAMP/ADGP SZ/2013എന്ന മറ്റൊരു ഉത്തരവും അദ്ദേഹം പുറപ്പെടുവിച്ചു. നിലവിൽ 8 കേസുകൾ അന്വേഷിക്കുന്നതിനായി കണ്ടെത്തി യതായും പ്രത്യേക അന്വേഷണ സംഘത്തിൽ അംഗങ്ങളെ താഴെ സൂചിപ്പിച്ച പ്രകാരം അതിന്റെ അന്വേഷണ ചുമതല ഏൽപ്പിച്ച് നൽകിയതായും അതിൽ പറയുന്നു.

| | |
|---|---|
| പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 368/13, u/S 406, 419, 420 IPC | ശ്രീ.കെ.ഹരികൃഷ്ണൻ, ഡി.വൈ.എസ്.പി, പെരുമ്പാവൂർ |
| കോട്ടയം ചങ്ങനാശ്ശേരി പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 1065/13 u/S 406, 420 IPC | ശ്രീ.വി.അജിത്, ഡി.വൈ.എസ്.പി, ചങ്ങനാശ്ശേ രി, പോലീസ് സ്റ്റേഷൻ കോട്ടയം |

| | |
|---|---|
| എറണാകുളം ടൗൺ നോർത്ത് പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 629/13, u/s 406, 420 IPC | ശ്രീ.കെ.ഹരികൃഷ്ണൻ, ഡി.വൈ.എസ്.പി, പെരുമ്പാവൂർ, |
| തമ്പാനൂർ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 951/13 u/s 406, 420 IPC | ശ്രീ. റെജി ജേക്കബ് എ.സി, ഡി.സി.ആർ.ബി, തിരുവനന്തപുരം സിറ്റി |
| തലശ്ശേരി പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 1647/12 u/s 420 r/w 34 IPC | ശ്രീ. ബിജു ജോൺ ലൂക്കോസ്, സബ് ഇൻസ്പെക്ടർ |
| കണ്ണൂർ ടൗൺ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 916/13 u/s 420, r/w 34 IPC | ശ്രീ. കെ.സുദർശനൻ, ഡി.വൈ.എസ്.പി, തളിപ്പറമ്പ് |
| കോഴിക്കോട്, കസബ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 718/12 u/s 420 r/w 34 IPC | ശ്രീ. ജയ്സൺ.കെ. എബ്രഹാം, ഡി.വൈ.എസ്.പി, താമരശ്ശേരി |
| അമ്പലപ്പുഴ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 816/13 u/s 406, 420, 34 IPC | ശ്രീ. ബി.പ്രസന്നൻ നായർ, ഡി.വൈ.എസ്.പി, ചെങ്ങന്നൂർ |

അന്വേഷണ ഉദ്യോഗസ്ഥരുടെ ആവശ്യാനുസരണം സപ്പോർട്ടിംഗ് സ്റ്റാഫിനെ ബന്ധപ്പെട്ട ജില്ലാ പോലീസ് മേധാവി നൽകേണ്ടതാണ്.

ഉടനടി ഈ കേസുകളുടെ അന്വേഷണം അന്വേഷണ ഉദ്യോഗസ്ഥർ ഏറ്റെടുക്കേണ്ടതാണ്. ദക്ഷിണമേഖലാ എ.ഡി.ജി.പിയുടെ മേൽനോട്ടത്തിൻ കീഴിൽ ദ്രുതഗതിയിലും കാര്യക്ഷമമായും സൂക്ഷ്മതയോടു കൂടിയും കേസുകൾ അന്വേഷിക്കേണ്ടതാണ്. പുരോഗതി വിലയിരുത്തുന്നതിനും മതിയായ ഏകോപനം ഉറപ്പാക്കുന്നതിനും പ്രത്യേക അന്വേഷണ സംഘം കൃത്യമായ ഇടവേളകളിൽ യോഗം ചേരേണ്ടതാണ് എന്നും നിർദ്ദേശിച്ചിട്ടുണ്ട്.

16.06.2013 ൽ എ.ഡി.ജി.പി മറ്റൊരു ഉത്തരവ് നമ്പർ 159(A) CAMP/ADGP SZ/2013 തീയതി 16.6.2013 പുറപ്പെടുവിക്കുകയും അതിൽ പത്തനംതിട്ട, എറണാകുളം ടൗൺ നോർത്ത് പോലീസ് സ്റ്റേഷനുകളിൽ നിന്നുമുള്ള പുതുതായി ലഭിച്ച 6 കേസുകളും അന്വേഷണത്തിനായി ഇപ്രകാരം ഏൽപിച്ചു.

| | |
|---|---|
| എറണാകുളം ടൗൺ നോർത്ത് പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 767/13 u/s 406, 420 IPC | ശ്രീ.ഹരികൃഷ്ണൻ, ഡി.വൈ.എസ്.പി, പെരുമ്പാവൂർ |
| എറണാകുളം ടൗൺ നോർത്ത് പോലീസ് സ്റ്റേഷൻ 627/13 u/s 406, 420 34 IPC | |
| റാന്നി പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 318/2013 u/s 420 IPC | ശ്രീ.വി.അജിത്ത്, ഡി.വൈ.എസ്.പി, കോട്ടയം |
| കോയിപ്പുറം പോലീസ് സ്റ്റേഷൻ ക്രൈം | |

| | |
|---|---|
| നമ്പർ 601/13 u/s 420 IPC | |
| കീഴ്‌വായ്പൂർ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 633/13 u/s 420, 34 IPC | ശ്രീ.ബി.പ്രസന്നൻ നായർ, ഡി.വൈ.എസ്.പി, ചെങ്ങന്നൂർ |
| കോന്നി പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 656/2013 u/s 420, 34 IPC | |

സമാന വ്യവസ്ഥ പ്രകാരം എസ്.ഐ.ടിയിലെ മറ്റ് അംഗങ്ങൾക്കും വിവിധ പോലീസ് സ്റ്റേഷനുകളിലെ 19 കേസുകൾ കൂടി എ.ഡി.ജി.പിയുടെ ഉത്തരവ് മുഖേന നൽകി സംസ്ഥാന സർക്കാർ പുറപ്പെടുവിച്ച 17.08.2013 -ലെ GO (Rt) No 2263/2013/ ആഭ്യന്തര സർക്കാർ ഉത്തരവിൽ ആ കേസുകളുടെ വിശദവിവരങ്ങൾ പ്രതിപാദിച്ചിട്ടുണ്ട്.

ബിജു രാധാകൃഷ്ണനും സരിത എസ്.നായരും പ്രധാന പ്രതികളായിട്ടുള്ള സംസ്ഥാനത്തെ വിവിധ പോലീസ് സ്റ്റേഷനുകളിൽ രജിസ്റ്റർ ചെയ്യപ്പെട്ട ആകെ 33 കേസുകളുടെ അന്വേഷണം ഇപ്രകാരം എസ്.ഐ.ടിയെ ഏൽപിച്ചിട്ടുണ്ട്.

ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് കമ്പനി നടത്തിയിട്ടുള്ള വഞ്ചനയും ഇതര കുറ്റങ്ങളുമായി ബന്ധപ്പെട്ട് രജിസ്റ്റർ ചെയ്തിട്ടുള്ള കേസുകളുടെ അന്വേഷണത്തിനുള്ള എസ്.ഐ.ടിയുടെ രൂപീകരണത്തിന സംസ്ഥാന പോലീസ് മേധാവിയും മറ്റ് സബോർഡിനേറ്റ് ഉദ്യോഗസ്ഥരും എടുത്ത നടപടികൾ സാധൂകരിക്കണമെന്ന് കേരള സംസ്ഥാന പോലീസ് മേധാവി 17.08.2013 ലെ D5-26478/2013/PHQ കത്തിലൂടെ സർക്കാരിനോട് അഭ്യർത്ഥിച്ചു എന്നത് മാത്രമാണ് 17.08.2013-ലെ സർക്കാർ ഉത്തരവിൽ പരാമർശിക്കുന്നത്.

പരാമർശ കത്ത് കമ്മീഷന മുമ്പാകെ ഇല്ല. ആയതിനാൽ സർക്കാർ സാധൂകരണം ആവശ്യപ്പെടുന്നതിനുള്ള കാരണങ്ങൾ വെളിവാകുന്നില്ല. എന്നിരുന്നാലും 14.06.2013 ലെ എസ്.ഐ.ടി രൂപീകരിച്ചു കൊണ്ട് ഉത്തരവ് പുറപ്പെടുവിച്ച സംസ്ഥാന പോലീസ് മേധാവി 3.11.2016 ൽ കമ്മീഷൻ മുമ്പാകെ നൽകിയ മൊഴിയിൽ സമാന സാഹചര്യം പരിഗണിക്കവേ സംസ്ഥാന പോലീസ് മേധാവിക്ക് 14.06.2013 ലേത് പോലുള്ള ഒരു ഉത്തരവ് പുറപ്പെടുവിക്കാൻ അധികാരമില്ലെന്ന് കേരള ഹൈക്കോടതി പ്രസ്താവിച്ചെന്നും, പ്രസ്തുത വിധിയുടെ അടിസ്ഥാനത്തിൽ ഒരു കരുതൽ നടപടി എന്ന നിലയ്ക്കാണ് സോളാർ അഴിമതി കേസുകളുടെ അന്വേഷണത്തിനുള്ള എസ്.ഐ.ടി രൂപീകരിച്ചതിനുള്ള അദ്ദേഹത്തിന്റെ നടപടി സാധൂകരണത്തിനായി സർക്കാരിന എഴുതിയതെന്നും മൊഴി നൽകി.

മേൽ പ്രസ്താവിച്ചതിന്റെ അടിസ്ഥാനത്തിൽ സർക്കാർ 17.08.2013-ൽGO (Rt) No 2263/13/ആഭ്യന്തരം പുറപ്പെടുവിച്ചു. സംസ്ഥാന പോലീസ് മേധാവിയുടേയും എ.ഡി.ജി.പിയുടേയും അധികാരം സംബന്ധിച്ച് പ്രസ്തുത ഉത്തരവിൽ ഇപ്രകാരം പ്രതിപാദിക്കുന്നു:

‘‘സർക്കാർ വസ്തുതകൾ വിശദമായി പരിശോധിക്കുകയും ശുപാർശയിൽ ഉൾപ്പെട്ട കേസുകളുടെ അന്വേഷണത്തിനായി പ്രത്യേക അന്വേഷണ സംഘം രൂപീകരണത്തിലേക്ക് സംസ്ഥാന പോലീസ് മേധാവിയേയും സബോർഡിനേറ്റ് ഉദ്യോഗസ്ഥരേയും നയിച്ച വസ്തുതകളും സാഹചര്യങ്ങളും കണക്കിലെടുക്കുകയും ക്രിമിനൽ നടപടി നിയമം 157, 36 എന്നീ വകുപ്പുകൾ പ്രകാരം ഉന്നത റാങ്കിലുള്ള പോലീസ് ഉദ്യോഗസ്ഥർക്ക് നൽകപ്പെട്ട അധികാരം അവർ വിനിയോഗിച്ചതായും

കണ്ടെത്തി. സങ്കീർണ്ണമോ, ഹീനമോ, പ്രമാദമോ പ്രത്യേക പ്രാധാന്യം അർഹിക്കുന്നതോ ആയ കേസുകളുടെ അന്വേഷണത്തിനായി യൂണിറ്റുകൾ രൂപീകരിക്കുന്നതിനോ പ്രത്യേക സംവിധാനം ഒരുക്കുന്നതിനോ കേരള പോലീസ് ആക്റ്റ് 21 (2) (b) പ്രകാരം സർക്കാരിന അധികാരമുണ്ട്.

ഈ സാഹചര്യങ്ങളിൽ, ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് കമ്പനി നടത്തിയിട്ടുള്ള വഞ്ചനയും ഇതര കുറ്റങ്ങളുടേയും അന്വേഷണവുമായി ബന്ധപ്പെട്ട പ്രത്യേക അന്വേഷണ സംഘം രൂപീകരിക്കുന്നതിനായി സംസ്ഥാന പോലീസ് മേധാവിയും സബോർഡിനേറ്റ് ഉദ്യോഗസ്ഥരും എടുത്തതും താഴെ പട്ടികയിൽ വിവരിക്കുന്നതുമായ നടപടികളും പ്രസ്തുത ആവശ്യത്തിലേക്ക് താഴെ വിവരിക്കുന്ന ഉത്തരവിനെ തുടർന്ന് എടുത്ത നടപടികളും ഇതിനാൽ സാധൂകരിക്കുന്നു.

| ക്രമനമ്പർ | ക്രൈം നമ്പർ, പോലീസ് സ്റ്റേഷൻ | ഉത്തരവ് നമ്പർ, തീയതി | ഉത്തരവ് പുറപ്പെടുവിച്ചത് |
|---|---|---|---|
| 1 | ക്രൈം നമ്പർ 368/13, പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ | D1/57609/13 dated 14-06-2013 | സംസ്ഥാന പോലീസ് മേധാവി |
| 2 | ക്രൈം നമ്പർ. 1065/13, ചങ്ങനാശ്ശേരി പോലീസ് സ്റ്റേഷൻ | D1/57605/13 dated 14.06.2013 | സംസ്ഥാന പോലീസ് മേധാവി |
| 3 | ക്രൈം നമ്പർ 629/13, എറണാകുളം ടൗൺ നോർത്ത് പോലീസ് സ്റ്റേഷൻ | D1/57609/13 dated 16.06.2013 | സംസ്ഥാന പോലീസ് മേധാവി |
| 4 | ക്രൈം നമ്പർ 951/13, തമ്പാനൂർ പോലീസ് സ്റ്റേഷൻ | D1/57609/13 dated 14.06.2013 | സംസ്ഥാന പോലീസ് മേധാവി |
| 5 | ക്രൈം നമ്പർ 1647/12, തലശ്ശേരി പോലീസ് സ്റ്റേഷൻ | D1/57609/13 dated 14.06.2013 | സംസ്ഥാന പോലീസ് മേധാവി |
| 6 | ക്രൈം നമ്പർ 916/13, കണ്ണൂർ ടൗൺ പോലീസ് സ്റ്റേഷൻ | D1/57609/13 dated 14.06.2013 | സംസ്ഥാന പോലീസ് മേധാവി |
| 7 | ക്രൈം നമ്പർ 748/12, കസബ പോലീസ് സ്റ്റേഷൻ, കോഴിക്കോട് | D1/57609/13 dated 14.06.2013 | സംസ്ഥാന പോലീസ് മേധാവി |
| 8 | പ്രത്യേക അന്വേഷണ സംഘത്തിലെ മറ്റ് അംഗങ്ങളേയും ഉൾപ്പെടുത്തി | 159/Camp/ADGP SZ/13 dated 14.06.2013, 16.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 9 | ക്രൈം നമ്പർ 816/13, അമ്പലപ്പുഴ പോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 14.06.2013 | സംസ്ഥാന പോലീസ് മേധാവി |
| 10 | ക്രൈം നമ്പർ 1466/13, തൃശൂർ ടൗൺ ഈസ്റ്റ് പോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 11.07.2013 | സംസ്ഥാന പോലീസ് മേധാവിയും എ.ഡി. |

| | | | |
|---|---|---|---|
| | | | ജി.പി (സൗത്ത് സോൺ) |
| 11 | ക്രൈം നമ്പർ 769/13, എറണാകുളം ടൗൺ നോർത്ത് പോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 16.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 12 | ക്രൈം നമ്പർ 627/13, എറണാകുളം നോർത്ത്പോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 16.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 13 | ക്രൈം നമ്പർ 318/13, കോന്നിപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 16.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 14 | ക്രൈം നമ്പർ 601/13, കോയിപ്പുറംപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 16.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 15 | ക്രൈം നമ്പർ 633/13, കീഴ്വായ്പൂർപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 16.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 16 | ക്രൈം നമ്പർ 656/13, കോന്നി പോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 16.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 17 | ക്രൈം നമ്പർ 630/13, എറണാകുളം ടൗൺ സൗത്ത് പോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 19.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 18 | ക്രൈം നമ്പർ 788/13, എറണാകുളം ടൗൺ നോർത്ത്പോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 19.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 19 | ക്രൈം നമ്പർ.474/13, രാജാക്കാട്പോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 19.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 20 | ക്രൈം നമ്പർ.754/13, പന്തളംപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 19.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 21 | ക്രൈം നമ്പർ 482/13, പുലികീഴ്പോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 19.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 22 | ക്രൈം നമ്പർ. 817/13 ആറന്മുളപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 19.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 23 | ക്രൈം നമ്പർ.480/13, രാജാക്കാട്പോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 22.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |

| | | | |
|---|---|---|---|
| 24 | ക്രൈം നമ്പർ 798/13, എറണാകുളം ടൗൺ നോർത്ത്പോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 22.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 25 | ക്രൈം നമ്പർ.274/13, വാഴക്കുളംപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 22.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 26 | ക്രൈം നമ്പർ.526/13, ബിനായിപുരംപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 22.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 27 | ക്രൈം നമ്പർ 771/13, ഹോസ്ദുർഗ്പോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 22.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 28 | ക്രൈം നമ്പർ.1081/13 തമ്പാനൂർപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 24.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 29 | ക്രൈം നമ്പർ 219/13, എലത്തൂർപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 24.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 30 | ക്രൈം നമ്പർ 1333/13, തൊടുപുഴപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 24.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 31 | ക്രൈം നമ്പർ 1487/13, ചാലക്കുടിപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 29.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 32 | ക്രൈം നമ്പർ 943/13, പെരുന്തൽമണ്ണപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 29.06.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 33 | ക്രൈം നമ്പർ1348/13, കളമശ്ശേരിപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 08.07.2013 | എ.ഡി.ജി.പി സൗത്ത് സോൺ |
| 34 | ക്രൈം നമ്പർ. 1054/13, വടകരപോലീസ് സ്റ്റേഷൻ | 159/Camp/ADGP SZ/13 dated 10.07.2013 | ജില്ലാ പോലീസ് മേധാവി, കോഴിക്കോട് റൂറൽ |

കേരള പോലീസ് ആക്റ്റ് 21 (2) (b) വകുപ്പ് പ്രകാരം ഇങ്ങനെയുള്ള ഉത്തരവ് പുറപ്പെടുവിക്കുന്നതിനുള്ള അധികാരം സംസ്ഥാന സർക്കാരിൽ മാത്രം നിക്ഷിപ്തമായിട്ടുള്ള നിലയ്ക്ക് സർക്കാർ ഉത്തരവിന്റെ അടിസ്ഥാനത്തിൽ സംസ്ഥാന പോലീസ് മേധാവി രൂപീകരിച്ച എസ്.ഐ.ടിയും, എ.ഡി.ജി.പിയുടെ തുടർ നടപടികളും സർക്കാർ തീരുമാനമായി തീർന്നു എന്നത് ശ്രദ്ധേയമാണ്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, സർക്കാർ ഉത്തരവിന ശേഷം സംസ്ഥാന പോലീസ് മേധാവിയാണ് എസ്.ഐ.ടി രൂപീകരിച്ചതെന്ന് പറയാമോ എന്നത് സംശയകരമാണ്.

14.06.2013-ലെ സംസ്ഥാന പോലീസ് മേധാവിയുടെ ഉത്തരവിലെ അന്വേഷണത്തിന്റെ വ്യാപ്തി സർക്കാർ ഉത്തരവിലൂടെ വർദ്ധിപ്പിച്ചിട്ടില്ലെന്നതും ശ്രദ്ധേയമാണ്.

പ്രധാന പ്രതികളായ ബിജു രാധാകൃഷ്ണനും സരിത.എസ്.നായരും അവരുടെ കൂട്ടാളികളും ഉൾപ്പെട്ട 33 കേസുകളുടെ സമഗ്ര അന്വേഷണം 3 മാസത്തിനുള്ളിൽ പൂർത്തിയാക്കി റിപ്പോർട്ട് സമർപ്പിക്കാൻ മാത്രമാണ് ഉത്തരവായിട്ടുള്ളത്.

ക്രിമിനൽ നടപടി നിയമം 36-ാം വകുപ്പിൽ പോലീസ് മേലുദ്യോഗസ്ഥരുടെ അധികാരങ്ങൾ പ്രതിപാദിക്കുന്നു. അതനുസരിച്ച് ഒരു പോലീസ് സ്റ്റേഷൻ ചാർജ്ജ് ഉള്ള ഉദ്യോഗസ്ഥന്റെ റാങ്കിന മീതെയുള്ള പോലീസ് ഉദ്യോഗസ്ഥന്മാർക്ക്, അങ്ങനെയുള്ള ഉദ്യോഗസ്ഥന അയാളുടെ സ്റ്റേഷന്റെ അതിർത്തിക്കുള്ളിൽ പ്രയോഗിക്കാവുന്ന അതേ അധികാരങ്ങൾ അവരെ നിയമിച്ച തദ്ദേശ പ്രദേശ ത്തിൽ എല്ലായിടത്തും പ്രയോഗിക്കാവുന്നതാണ്.

ക്രിമിനൽ നടപടി നിയമം 154-176 വകുപ്പുൾ (അധ്യായം XII) വിവരങ്ങളുടെ അടിസ്ഥാനത്തിൽ അന്വേഷണം നടത്തുന്നതിനുള്ള പോലീസിന്റെ അധികാരങ്ങൾ പ്രതിപാദിക്കുന്നു.

അന്വേഷണം നടത്താനുള്ള നടപടിക്രമം സംബന്ധിച്ച് 157-ാം വകുപ്പിൽ പ്രതിപാദിക്കുന്നു. ലഭിച്ച വിവരങ്ങളുടേയോ മറ്റോ അടിസ്ഥാനത്തിൽ അന്വേഷണം നടത്തുന്നതിന ഏറ്റവും താഴെ യുള്ള സ്റ്റേഷൻ ഹൗസ് ഓഫീസർക്കോ അല്ലെങ്കിൽ കുറ്റം നടന്ന പ്രദേശത്തെ അധികാര പരിധിയി ലുള്ള 36-ാം വകുപ്പിൽ വിവക്ഷിച്ചിട്ടുള്ള പോലീസ് മേലുദ്യോഗസ്ഥൻമാർക്കോ ആണ് അധികാരം ഉള്ളതെന്ന് 156 ഉം 157 ഉം വകുപ്പുകൾ കൂട്ടി വായിക്കുന്നതിൽ നിന്നും വ്യക്തമാണ്. അങ്ങനെയുള്ള അന്വേഷണ ഉദ്യോഗസ്ഥരാണ് അധികാര പരിധിയിലുള്ള മജിസ്ട്രേറ്റ് കോടതി മുമ്പാകെ അന്തിമ റിപ്പോർട്ട് ഫയൽ ചെയ്യേണ്ടതും. 157-ാം വകുപ്പിൻ കീഴിലുള്ള റിപ്പോർട്ട് സംസ്ഥാന സർക്കാർ, അതിലേക്കായി പൊതുവായോ പ്രത്യേകമായോ നൽകി ഉത്തരവ് വഴി, നിയമിക്കുന്ന അങ്ങനെ യുള്ള പോലീസ് മേലുദ്യോഗസ്ഥൻ മുഖേന സമർപ്പിക്കേണ്ടതാണെന്ന് സംസ്ഥാന സർക്കാർ നിർദ്ദേശിക്കുന്നുവെങ്കിൽ അപ്രകാരം സമർപ്പിക്കാവുന്നതാണെന്ന് 158-ാം വകുപ്പിൽ പ്രതിപാദിച്ചിട്ടു ള്ളതും ഇവിടെ പ്രസക്തമാണ്.

അനാവശ്യമായ കാലതാമസം കൂടാതെ അന്വേഷണം പൂർത്തിയാക്കേണ്ടതാണെന്ന് 173 (1) വകുപ്പിലും പോലീസ് സ്റ്റേഷന്റെ ചാർജ്ജുള്ള ഉദ്യോഗസ്ഥൻ പോലീസ് റിപ്പോർട്ടിന്മേൽ കുറ്റം നട പടിക്കെടുക്കാൻ അധികാരപ്പെട്ട ഒരു മജിസ്ട്രേറ്റിന അയച്ചു കൊടുക്കേണ്ടതാണെന്ന് (2)-ാം ഉപ-വ കുപ്പിലും പ്രതിപാദിക്കുന്നു. അന്വേഷണത്തിന ശേഷം മജിസ്ട്രേറ്റിന മുമ്പാകെ റിപ്പോർട്ട് സമർപ്പി ക്കാനുള്ള അധികാരം അധികാരപരിധിയിലുള്ള ഒരു ഉദ്യോഗസ്ഥനോ, അത് കീഴുദ്യോഗസ്ഥനാ യാലും മേലുദ്യോഗസ്ഥൻ ആയാലും- അല്ലെങ്കിൽ പോലീസ് സ്റ്റേഷന്റെ ചാർജ്ജുള്ള ഉദ്യോഗ സ്ഥനോ മാത്രമാണെന്നും ക്രിമിനൽ നടപടി നിയമം 154, 156, 157, 158, 173, 36 എന്നീ വകുപ്പുക ളിലെ വ്യവസ്ഥകളിൽ നിന്നും വ്യക്തമാണ്. ഈ സംഹിതയിൽ നിന്നും കേസിന്റെ അന്വേഷണ ചുമതല മറ്റൊരു അധികാര സ്ഥാനത്തെ ഏൽപിക്കാൻ സർക്കാരിന അധികാരമില്ലെന്നത് കാണാ വുന്നതാണ്.

''ഒരു പോലീസ് ഉദ്യോഗസ്ഥന്റെ അങ്ങനെയുള്ള ഏതെങ്കിലും കേസിലെ യാതൊരു നടപ ടിയും ആ കേസ് അന്വേഷണം നടത്താൻ അങ്ങനെയുള്ള ഉദ്യോഗസ്ഥന ഈ വകുപ്പിൻ കീഴിൽ അധികാരം നൽകപ്പെടാത്ത ഒന്നാണെന്ന കാരണത്തിൻമേൽ ഒരു ഘട്ടത്തിലും ചോദ്യം ചെയ്യപ്പെ ടാൻ പാടുള്ളതല്ലെന്ന ക്രിമിനൽ നടപടി നിയമം 156 (2)-ലെ വ്യവസ്ഥകൾ കമ്മീഷൻ ശ്രദ്ധിക്കപ്പെ ടാതിരുന്നിട്ടില്ലെന്നത് ഈ സന്ദർഭത്തിൽ പറയേണ്ടതുണ്ട്. ഈ വ്യവസ്ഥ 156 (1) -ൽ ഉൾപ്പെടുന്ന വിഷയവുമായി ബന്ധപ്പെട്ടതാണെന്നത് ശ്രദ്ധിക്കേണ്ടതാണ്. ഒരു പോലീസ് സ്റ്റേഷന്റെ ചാർജ്ജുള്ള ഏതെങ്കിലും ഉദ്യോഗസ്ഥന അങ്ങനെയുള്ള സ്റ്റേഷന്റെ അതിർത്തിക്കുള്ളിലുള്ള തദ്ദേശ പ്രദേശത്ത്

അധികാരമുള്ള കോടതിക്ക്, XIII- ാം അധ്യായത്തിലെ വ്യവസ്ഥകൾക്ക് കീഴിൽ, അന്വേഷണ വിചാരണ നടത്തുന്നതിനോ വിചാരണ ചെയ്യുന്നതിനോ അധികാരമുണ്ടായിരിക്കുന്ന ഏതെങ്കിലും കോഗ്നൈസബിൾ കേസ്, മജിസ്ട്രേറ്റിന്റെ ഉത്തരവ് കൂടാതെ, അന്വേഷണം നടത്താവുന്നതാണെന്ന് 156 (1)-ൽ പ്രതിപാദിക്കുന്നു.

ഒരു പ്രത്യേക സാഹചര്യം നേരിടുന്നതിനുള്ള പ്രത്യേക വ്യവസ്ഥ മാത്രമാണ് ക്രിമിനൽ നടപടി നിയമം 156 (2)-ൽ ഉൾപ്പെടുന്നതെന്ന് പറയേണ്ടതായുണ്ട്. ഈ സംഹിതയുടെ കീഴിൽ പോലീസ് ഉദ്യോഗസ്ഥരുടെ അധികാരപരിധി മറികടക്കുന്നതിന ഇത് അനുവദിക്കുന്നില്ല.

ക്രമസമാധാന പരിപാലന ചുമതല വഹിച്ചിരുന്നശ്രീ.എ.ഹേമചന്ദ്രൻ, ഐ.പി.എസ്, എ.ഡി.ജി.പി (SZ)യെ സംബന്ധിച്ചിടത്തോളം അത് ഒരു ഭാരിച്ച ചുമതലയായിരുന്നു. ''വിവിധ ജില്ലകളിൽ കേസുകൾ രജിസ്റ്റർ ചെയ്തിട്ടുണ്ട്. ആയതിനാൽ ഈ കേസുകൾക്ക് മാത്രമായി ഒരു പ്രത്യേക അന്വേഷണ സംഘത്തെ രൂപീകരിക്കുന്നതാണ്.'' (അസംബ്ലി നടപടിക്രമം വാല്യംIV പേജ് 15) എന്ന് മുഖ്യമന്ത്രി നിയമസഭയിൽ പ്രസ്താവിക്കുകയുണ്ടായി.

കേരള പോലീസ് ആക്ടിന്റെ 21 (2)(b) വകുപ്പ്, ഈ സംഹിതയുടെ കീഴിൽ വ്യവസ്ഥ ചെയ്തിട്ടുള്ളതിൽ നിന്നും വ്യത്യസ്തമായി അധികാരം നൽകുന്നതിന വ്യവസ്ഥ ചെയ്യുന്നുണ്ടോ.

23.06.2013-ാം തീയതി തിരുവനന്തപുരം ദക്ഷിണമേഖലാ എ.ഡി.ജി.പി ഒരു ഇടക്കാല റിപ്പോർട്ട് സമർപ്പിച്ചു. (Ext.X 393വാല്യംXI)

പ്രസ്തുത റിപ്പോർട്ടിന്റെ പ്രാരംഭ ഖണ്ഡിക ഇപ്രകാരം വെളിപ്പെടുത്തുന്നു.

ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് എന്ന് വിളിക്കപ്പെടുന്ന കമ്പനിയുടെ മറവിൽ ഒരു സരിത എസ്.നായരും ബിജു രാധാകൃഷ്ണനും ഉൾപ്പെടുന്ന ക്രിമിനൽ കേസുകളുടെ അന്വേഷണം നടത്തുന്നതിനായി ദക്ഷിണ മേഖലാ എ.ഡി.ജി.പിയുടെ കീഴിൽ മേൽപരാമർശ നടപടിക്രമം പ്രകാരം ഒരു പ്രത്യേക അന്വേഷണ സംഘം രൂപീകരിച്ചു. നിലവിൽ 25 ക്രിമിനൽ കേസുകൾ പ്രത്യേക അന്വേഷണ സംഘത്തിന്റെ അന്വേഷണത്തിലാണ്. ക്രിമിനൽ നടപടി നിയമത്തിലെ വ്യവസ്ഥകൾക്ക് അനുസൃതമായി അന്വേഷണം തുടരുകയും റിപ്പോർട്ട് അധികാരപരിധിയുള്ള ക്രിമിനൽ കോടതികൾക്ക് സമയാസമയങ്ങളിൽ സമർപ്പിക്കേണ്ടതുണ്ട്.

ഈ റിപ്പോർട്ട് സമർപ്പിക്കുന്നതിനുള്ള സാഹചര്യം ഇപ്രകാരമാണ്.

ഈ അന്വേഷണ വേളയിൽ മുഖ്യമന്ത്രിയുടെ ഓഫീസിലെ ചില സ്റ്റാഫ് അംഗങ്ങളുടേയും സെക്യൂരിറ്റിയുടെയും ഭാഗത്തുണ്ടായ കൃത്യവിലോപങ്ങളും കൃത്യങ്ങളും ശ്രദ്ധയിൽപ്പെട്ടിട്ടുണ്ട്. ഇതോടൊപ്പം, ഈ വിഷയം സംബന്ധിച്ച ആരോപണങ്ങൾ ബഹു. കേരള നിയമസഭയിലും അച്ചടി, ഇലക്ട്രോണിക് മാധ്യമങ്ങളിലും വന്നിരുന്നു. മുഖ്യമന്ത്രിയുടെ ഓഫീസിലെ ഉദ്യോഗസ്ഥരുടെ ദുഷ്പ്രവൃത്തിയാണ് പ്രത്യേക ഇടക്കാല റിപ്പോർട്ടിലെ പ്രതിപാദ്യവിഷയമെന്നതും ശ്രദ്ധേയമാണ്. ഈ അന്വേഷണത്തിന്റേയും റിപ്പോർട്ടിന്റേയും സാഹചര്യങ്ങളും സാധ്യതകളും 3-ാം ഖണ്ഡികയിൽ പ്രതിപാദിക്കുന്നു.

03. പ്രതിയായ സരിത.എസ്.നായരെ ചോദ്യം ചെയ്ത വേളയിൽ അവർ ഒരു ടെന്നി ജോപ്പൻ ക്ലറിക്കൽ അസിസ്റ്റന്റ്, ഒരു ജിക്കുമോൻ ജേക്കബ്, അഡീഷണൽ പേഴ്സണൽ അസിസ്റ്റന്റ്, സെക്യൂരിറ്റിയുടെ ഭാഗമായ സലിം രാജ് എന്നിവരുമായി നിരന്തരം ടെലഫോണിലൂടെ ബന്ധപ്പെട്ടിരുന്ന

തായി വെളിപ്പെട്ടു. പ്രതിയായ സരിത.എസ്.നായരുമായുള്ള ഈ സംഭാഷണങ്ങളുടെ രീതിയും സ്വഭാവവും വിശകലനം ചെയ്തതിൽ സലിംരാജും, ജിക്കുമോൻ ജേക്കബുമായുള്ള ചില സംഭാഷണങ്ങൾ അനുചിതവും ലൈംഗിക ചുവയുള്ളതുമാണെന്ന് വ്യക്തമായി. ഈ റിപ്പോർട്ട് ഈ വിഷയം പ്രതിപാദിക്കുന്നതാണ്. പ്രതിയായ സരിത. എസ്.നായരും ശ്രീ. ടെന്നി ജോപ്പനും തമ്മിലുള്ള ഇടപാടുകൾ ആഴത്തിലുള്ള അന്വേഷണം ആവശ്യമായതിനാൽ അത് പ്രത്യേകം പ്രതിപാദിക്കുന്നതാണ്.

ഇത് സംബന്ധിച്ച്, സരിത.എസ്.നായർ @ ലക്ഷ്മി നായർ (35 വയസ്), സലിം രാജ്.എസ് സീനിയർ CPO (Grade) U 1960 at SBCID, പട്ടം, തിരുവനന്തപുരം), ജിക്കു മോൻ ജേക്കബ് (36 വയസ്) എന്നിവരുടെ മൊഴികൾ എ.ഡി.ജി.പിയും എസ്.ഐ.ടിയിലെ ചില അംഗങ്ങളും ചേർന്ന് കൂട്ടായിയാണ് എടുത്തത്. ടെന്നി ജോപ്പന്റെ മൊഴി എടുത്തിട്ടില്ല. അത് മാറ്റിവെച്ചു.

സലിം രാജുമായും ജിക്കുമോനുമായും പ്രതിയായ സരിതാ.എസ്.നായരുടെ ഇടപാടുകൾ സംബന്ധിച്ച അവരുടെ ഭാഗം റിപ്പോർട്ടിന്റെ 5, 6 ഖണ്ഡികളിൽ ഇപ്രകാരം സംഗ്രഹിച്ചിട്ടുണ്ട്.

05. 2011-ലെ ദുരിതാശ്വാസ ഫണ്ടിലേക്ക് 2 ലക്ഷം രൂപ സംഭാവനയായി നൽകുന്നതിനായി മുഖ്യമന്ത്രിയുടെ ഓഫീസിലേക്ക് പോയ വേളയിൽ സലിംരാജ് അയാളെ സ്വയം പരിചയപ്പെടുത്തി. കുറച്ച് മാസങ്ങൾക്ക് ശേഷം ഒരു പൊതുയോഗ സ്ഥലത്ത് വെച്ച് സലിംരാജ് അവരെ കാണുകയും അവരോട് മൊബൈൽ നമ്പർ ആവശ്യപ്പെടുകയും അവർ നൽകുകയും ചെയ്തു. ആ രാത്രി മുതൽ അയാൾ അവരെ ഫോണിൽ ബന്ധപ്പെട്ടു തുടങ്ങി. ഏതെങ്കിലും സീരിയലിൽ അവർ അഭിനയിച്ചിട്ടുണ്ടോയെന്ന് അയാൾ ചോദിച്ചു. ഇത്തരത്തിലുള്ള സംഭാഷണങ്ങൾ മൂന്ന്, നാല് മാസം തുടർന്നു. മിക്കപ്പോഴും രാത്രി കാലങ്ങളിലാണ് അയാൾ ടെലഫോൺ ചെയ്തിരുന്നത്. അതിനു ശേഷം ടെലഫോൺ സംഭാഷണങ്ങളുടെ സ്വഭാവം പരിധി കടന്നു. അവരുടെ ശരീരം, ലൈംഗികത എന്നിവ സംബന്ധിച്ച് അയാൾ സംസാരിച്ച് തുടങ്ങി. പല സന്ദർഭങ്ങളിലും തിരക്കാണെന്ന് ഭാവിച്ച അവർ ഒഴിവാക്കാൻ ശ്രമിച്ചു. ക്ലിഫ് ഹൗസിലെ ലാന്റ് ഫോണിൽ നിന്നും ഒരു പേഴ്സണൽ നമ്പരിൽ നിന്നും അയാൾ വിളിക്കുമായിരുന്നു. ശരാശരി അര മണിക്കൂർ അയാൾ സംസാരിക്കുമായിരുന്നു. മിസ്ഡ് കോൾ കണ്ട് അവർ തിരിച്ച് വിളിച്ചിട്ടുണ്ട്. അയാളെ വിരോധിയാക്കേണ്ട എന്ന് കരുതി സംഭാഷണത്തിൽ അവരും സഹകരിച്ചിട്ടുണ്ട്. ലൈംഗിക ബന്ധത്തിനായി ടെലഫോണിലൂടെ അവരെ നിർബന്ധിച്ചിട്ടുണ്ട്. എന്നാൽ അവർ അത് നിരസിച്ചിട്ടുണ്ട്. അങ്ങനെയൊന്ന് ഒരിക്കലും നടന്നില്ല. അവരെ അറസ്റ്റ് ചെയ്യുന്നത് വരെ അയാളുടെ ടെലഫോൺ സംഭാഷണം തുടർന്നു.

06. ജിക്കുമോനെ സംബന്ധിച്ചിടത്തോളം 2011 അവസാനത്തോടുകൂടിയാണ് ജോപ്പൻ മുഖേന അവർ ജിക്കുമോനുമായി പരിചയപ്പെട്ടത്. പ്രതിയായ സരിതാ.എസ്.നായർ പറഞ്ഞത് പ്രകാരം ഒരാഴ്ച കഴിഞ്ഞാണ് അയാൾ വിളിച്ചു തുടങ്ങിയത്. വല്ലപ്പോഴുമാണ് അയാൾ വിളിച്ചിരുന്നത്. കുടുംബ കാര്യങ്ങളാണ് കൂടുതലായും സംസാരിച്ചത്. എന്നാൽ കഴിഞ്ഞ ഏഴ്-എട്ട് മാസങ്ങളായി സംഭാഷണത്തിന്റെ പരിധി നേരിയ തരത്തിൽ ലംഘിച്ചിട്ടുണ്ട്. തന്നെ കാണുമ്പോൾ അയാളുടെ നിയന്ത്രണം വിടുന്നതായും, ജിക്കുമോന്റെ സുഹൃത്താണോ ഞാനെന്ന് സുഹൃത്തുക്കൾ ചോദിക്കുന്നുവെന്നും മറ്റും അയാൾ സംസാരിച്ചു. ശാരീരിക ബന്ധത്തിനുള്ള താൽപര്യം അയാൾ അറിയിച്ചെങ്കിലും അവർ  വഴങ്ങിയില്ല. അവർ എതിർത്തപ്പോഴൊക്കെ കുറെ സമയത്തേക്ക് ജിക്കുമോൻ ജേക്കബ് വിളിക്കുമായിരുന്നില്ല. ഉദ്ദേശ്യം 2013 മെയ് മദ്ധ്യത്തോട് കൂടിയാണ് അയാളുടെ അവസാന കോൾ ഉണ്ടായത്.

ഒരു പരാതിയിലൂടെ ഈ വിഷയം എടുക്കുന്നതിന അവർക്ക് താൽപര്യമില്ലായിരുന്നുവെന്ന് പ്രതിയായ സരിത.എസ്.നായർ പ്രസ്താവിച്ചിട്ടുള്ളത് ഖണ്ഡിക 7-ൽ പ്രതിപാദിച്ചിട്ടുണ്ട. അവരുടെ അഭിപ്രായത്തിൽ അവരോ അവരുടെ കമ്പനിയോ ഈ രണ്ട് വ്യക്തികളിൽ നിന്നും യാതൊരു നേട്ടവും കൈവരിച്ചിട്ടില്ല. എന്നാൽ, റിപ്പോർട്ടിന്റെ ഖണ്ഡിക 8 ഇപ്രകാരം പ്രതിപാദിക്കുന്നു.

പ്രതിയായ സരിത.എസ്.നായരുടെ പ്രസ്താവനയുടെ കൃത്യത പരിശോധിക്കുന്നതിനായി ബന്ധപ്പെട്ട ടെലഫോൺ വിശദാംശങ്ങൾ പരിശോധിച്ചു. സലിം രാജിന്റെ മൊബൈൽ ടെലഫോൺ നമ്പർ 904809877 ഉം ജിക്കുമോന്റേത് 9447452350 ഉം ആണ്. 1.06.2012 കാലയളവ് മുതൽ സരിത.എസ്.നായരെ അറസ്റ്റ് ചെയ്ത 3.6.2013 വരെ പ്രതിയായ സരിതാ.എസ്.നായരും സലിം രാജും തമ്മിൽ ആകെ 413 കോൾ വിളിച്ചതായി കണ്ടു. ഇതിൽ 230 കോൾ സലിം രാജ് സരിതാ.എസ്.നായരെ വിളിച്ചതും ശേഷിക്കുന്ന 183 കോളുകൾ സരിതാ എസ് നായർ സലിംരാജിനെ വിളിച്ചതുമാണ്. പ്രതിയായ സരിതാ.എസ്.നായരും ജിക്കുമോനും തമ്മിൽ 456 ടെലഫോൺ സംഭാഷണങ്ങൾ ഉണ്ട്. ഇതിൽ 364 കോളുകൾ സരിതാ നായർ ജിക്കുമോനെ വിളിച്ചതും ശേഷിക്കുന്ന 92 കോളുകൾ ജിക്കുമോൻ സരിതാ നായരെ വിളിച്ചവയുമാണ്.

09. ഈ സാഹചര്യങ്ങളിലാണ്, പ്രതിപാദ്യ വിഷയം സംബന്ധിച്ച അവരുടെ ഭാഗം ഉറപ്പ് വരുത്തുന്നതിനായി സലിം രാജിനെയും ജിക്കുമോനെയും ചോദ്യം ചെയ്തത്. സലിം രാജിന്റേയും ജിക്കുമോന്റേയും ഭാഗം ഖണ്ഡിക 10 മുതൽ 14 ൽ ഇപ്രകാരം സംഗ്രഹിക്കുന്നു.

10. സലിം രാജ് പറഞ്ഞത് പ്രകാരം, അയാളുടെ ഓർമ്മയിൽ 2011 വർഷം അവസാനത്തോട് കൂടിയാണ് അയാൾ അവരെ കണ്ടത്. ആ സമയം അവർ ലക്ഷ്മി നായർ എന്നാണ് അറിയപ്പെട്ടിരുന്നത്. ആ സമയം കോട്ടയത്ത് മുഖ്യമന്ത്രിയുടെ ഒരു പൊതുപരിപാടി ഉണ്ടായിരുന്നു. മുഖ്യമന്ത്രി പൊതുജനത്തെ സംബോധന ചെയ്യുന്ന അവസരത്തിൽ, അവിടെ ലഭിച്ച ചില പരാതികൾ വയ്ക്കുന്നതിനായി അയാൾ വി.ഐ.പി കാറിലേക്ക് പോയി. അപ്പോൾ ഈ ലക്ഷ്മി നായർ എന്ന സ്ത്രീ അവരുടെ ഡ്രൈവർ മുഖേന രണ്ട് ഡയറി അയാൾക്ക് കൊടുത്തയച്ചു. കുറച്ചു സമയത്തിന ശേഷം ഡ്രൈവർ അയാളുടെ മൊബൈൽ നമ്പർ വാങ്ങി. അതിന ശേഷം ഒരു മാസത്തിനകം അവർ അയാളുടെ മൊബൈൽ നമ്പരിലേക്ക് വിളിച്ചു. അവർ അയാൾ നിൽക്കുന്ന സ്ഥലം ചോദിക്കുകയും അയാൾ ഡ്യൂട്ടിയിലാണോ എന്ന് അന്വേഷിക്കുകയും ചെയ്തു. വല്ലപ്പോഴും ഇത്തരത്തിൽ അവർ വിളിക്കുമായിരുന്നു. ഒരു ഘട്ടത്തിൽ തന്റെ ബന്ധുവിന്റെ സുഹൃത്തായ കോഴിക്കോടുള്ള ഒരു മജീദിനായി സോളാർ പാനൽ ജോലി സംബന്ധിച്ച് അയാൾ അവരോട് സംസാരിച്ചു. പല പ്രാവശ്യം അയാൾ പറഞ്ഞുവെങ്കിലും ലക്ഷ്മി നായർ മജീദിനെ കണ്ടിരുന്നില്ല. അവർ പൈസ വാങ്ങുകയോ ജോലി ചെയ്യുകയോ ചെയ്തിട്ടില്ല. ഇതിന പുറമെ തന്റെ ബന്ധുവിന ഒരു ശാസ്ത്രജ്ഞന്റെ തസ്തികയിലേക്ക് ജോലി ലഭിക്കുന്നതിനായി സഹായിക്കുമോ എന്ന് അയാൾ അവരോട് ചോദിച്ചു. അവർ ഉടൻ അത് ചെയ്യാമെന്ന് സമ്മതിച്ചു. ഒരു ജോലി ലഭിക്കുന്നതിനായി അവർ ആരെയെങ്കിലും സഹായിച്ചതായി അയാൾക്ക് അറിയില്ല. അയാൾ അവരുടെ വാചാലതയുള്ള സംസാരത്തിൽ വീണു.

11. ലൈംഗിക ചുവയുള്ള സംഭാഷണത്തെ കുറിച്ചുള്ള പ്രത്യേകമായ ചോദ്യം ചെയ്യലിൽ തുടക്കത്തിൽ അയാൾ നിഷേധിച്ചു. തുടർന്ന് ഒരു സ്ത്രീയുമായുള്ള സ്വഭാവികമായ സംഭാഷണം നടത്തിയിട്ടുള്ളതായി കൂട്ടിചേർത്തു. സൗന്ദര്യം, വേഷം മുതലായവ സംബന്ധിച്ച് സംസാരിച്ചിട്ടുള്ളതായി കൂട്ടി ചേർത്തു. ലൈംഗിക ചുവയുള്ള വാക്കുകൾ ഉപയോഗിച്ചിട്ടില്ല എന്ന് അയാൾ പറഞ്ഞു. എന്നാൽ അവരുമായി ലൈംഗിക പ്രവർത്തിയെ കുറിച്ച് സംസാരിച്ചിട്ടുണ്ടെന്ന് അയാൾ കൂട്ടിച്ചേർത്തു. തുടർന്ന് ലൈംഗിക പ്രവർത്തികളെ കുറിച്ചു എന്താണ് സംസാരിച്ചതെന്ന് വ്യക്തമാക്കി. തുടർന്നു നടന്ന സംഭാഷണങ്ങളും അയാൾ വിശദമാക്കി. അങ്ങനെയുള്ള സംഭാഷണങ്ങൾ

പോലും ഒഴിവാക്കാമായിരുന്നു എന്ന് തോന്നുന്നതായി അയാൾ തുടർന്ന് പറഞ്ഞു. ബിജു രാധാകൃഷ്ണനെ കണ്ടതായോ സംസാരിച്ചതായോ അയാൾക്ക് ഓർമ്മയില്ല. ലക്ഷ്മി നായർക്കോ അവരുടെ കമ്പനിക്കോ എന്തെങ്കിലും ശുപാർശയോ സഹായമോ അയാൾ നൽകിയിട്ടില്ല.

12. മുഖ്യമന്ത്രിയുടെ അഡീഷണൽ പേഴ്സണൽ അസിസ്റ്റന്റ് ജിക്കുമോൻ പറഞ്ഞതു പ്രകാരം മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ ഫണ്ടിലേക്ക് സംഭാവന നൽകുന്നതിനായി വന്നപ്പോഴാണ് ലക്ഷ്മി നായർ എന്നറിയപ്പെടുന്ന സരിതാ എസ്.നായരെ അവർ ആദ്യമായി കണ്ടത്. കുറച്ചു മാസങ്ങൾക്ക് ശേഷം ജോപ്പനുമായി സംസാരിക്കുന്ന അവരെ അയാൾ കണ്ടു. അപ്പോൾ ജോപ്പൻ അവരെ ജിക്കുമോന പരിചയപ്പെടുത്തി. ഒരു മാസത്തിന ശേഷം അവർ അയാളെ ടെലിഫോണിൽ വിളിച്ചു. മുഖ്യമന്ത്രിയുടെ ലൊക്കേഷനും മുഖ്യമന്ത്രിയെ കാണാൻ സാധ്യമാകുമോ എന്നും അവർ അന്വേഷിക്കുമായിരുന്നു. അയാൾക്ക് അറിയാവുന്നിടത്തോളം മുഖ്യമന്ത്രിയെ അവർ കണ്ടിട്ടില്ല. ടെലഫോൺ കോളിലൂടെയും മെസേജുകളിലൂടെയും അവർ അയാളുമായി സൗഹൃദം സ്ഥാപിച്ചു. അവരെ സംബന്ധിച്ച വാർത്ത വന്നു തുടങ്ങുന്നത് വരെ അവർ ക്രിമിനൽ കേസുകളിൽ ഉൾപ്പെട്ടിരുന്നുവെന്ന് അയാൾ ഒരിക്കലും അറിഞ്ഞിരുന്നില്ല.

13. ഒരു ദിവസം ടെലഫോണിൽ അയാളെ വിളിച്ചു. അവരുടെ ഭർത്താവ് ബിജു അവരെ കുറിച്ച് ദൂഷ്യം പറയാൻ മുഖ്യമന്ത്രിയെ കാണാൻ വരുമെന്ന് അറിയിച്ചു. അതിൽ അടിസ്ഥാനമില്ല എന്ന് മുഖ്യമന്ത്രിയെ അറിയിക്കുന്നതിന ജിക്കുമോനോട് അവർ ആവശ്യപ്പെട്ടു. അതിനുശേഷം അവരുടെ കുടുംബ വിശേഷങ്ങളെ കുറിച്ച് അവർ കൂടുതൽ സംസാരിക്കാൻ തുടങ്ങി. അവരുടെ ഭർത്താവിനെ കുറിച്ച് പറയുകയും ഒരു അഡ്വക്കേറ്റിന്റെ മധ്യസ്ഥതയിൽ വേർപിരിയുന്നതിനുള്ള ധാരണയിൽ എത്തിയതായും പറഞ്ഞു. അവരുടെ സംഭാഷണത്തിൽ അവർക്ക് ഉന്നത ബന്ധങ്ങൾ ഉണ്ടെന്ന് സൂചിപ്പിക്കുമായിരുന്നു. ചില സന്ദർഭങ്ങളിൽ അയാൾ തിരക്കിലാണെന്ന് അറിയിച്ചിരുന്നു. അപ്പോൾ അവർക്ക് പ്രധാനപ്പെട്ടതും അടിയന്തിരമായതുമായ ചിലതും പറയാനുണ്ടെന്ന് പറഞ്ഞിരുന്നു. അങ്ങനെയുള്ള സന്ദർഭങ്ങളിൽ അയാൾ ടെലഫോൺ തിരിച്ചു വിളിക്കുമായിരുന്നു. അവർക്ക് വേണ്ടി യാതൊരു ശുപാർശയും അയാൾ നടത്തിയിട്ടില്ല. പ്രധാനപ്പെട്ട യാതൊരു സംഗതിയും അവർ അയാളോട് പറഞ്ഞിരുന്നില്ല. ഇപ്പോൾ അയാൾക്ക് തോന്നുന്നത് മുഖ്യമന്ത്രിയുടെ ഓഫീസുമായി ബന്ധമുണ്ടെന്ന് കാണിക്കുന്നതിനായി മറ്റുള്ളവരുടെ സാന്നിധ്യത്തിൽ വിളിച്ചതാകാമെന്നാണ്. ചില സന്ദർഭങ്ങളിൽ അവർ രാത്രികാലങ്ങളിലും സംസാരിച്ചിരുന്നു.

14. അവരുടെ സംഭാഷണത്തിൽ അവരുടെ സൗന്ദര്യത്തെ സ്വയം പുകഴ്ത്തുകയും മറ്റുള്ളവർ അവരെ ശല്യപ്പെടുത്തുന്നതായും പറയും. ചിലർ തുറിച്ചു നോക്കുന്നു, ശാരീരികമായി സ്പർശിക്കുന്നു മുതലായതുപോലുള്ള കാര്യങ്ങൾ പറഞ്ഞപ്പോൾ അയാൾ അതിന പ്രതികരിച്ചിട്ടുണ്ട്. ‘ആർക്ക് അങ്ങനെ തോന്നാതിരിക്കും’ എന്നതുപോലുള്ള കാര്യങ്ങൾ അയാൾ സംസാരിച്ചിട്ടുണ്ട്. ഇതല്ലാതെ അയാൾ യാതൊരു ബന്ധം സ്ഥാപിക്കുകയോ എന്തെങ്കിലും സംസാരിക്കുകയോ, ചെയ്തിട്ടില്ല. അവരെ ഏതെങ്കിലും തെറ്റായ ബന്ധങ്ങൾക്കായി വശപ്പെടുത്തുന്നുവെന്ന ആരോപണം തെറ്റാണ്. അവർക്ക് വലിയ ബന്ധങ്ങൾ ഉണ്ടെന്ന ഒരു ധാരണ സൃഷ്ടിക്കാൻ അവർക്ക് കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ടാണ് അവരെ കുറിച്ച് അയാൾക്ക് സംശയം ഇല്ലാതിരുന്നത്. അവർക്കായി യാതൊരു ആനുകൂല്യം അനുവദിക്കുകയോ ശുപാർശ നടത്തുകയോ അയാൾ ചെയ്തിട്ടില്ല.

ഇതിന്റെ അടിസ്ഥാനത്തിൽ ഈ വിഷയം 15-ാം ഖണ്ഡിക മുതൽ ഇപ്രകാരം പരിഗണിച്ചിട്ടുണ്ട്.

15. പരിഗണിക്കപ്പെടുന്ന സംഗതികളുടെ സൂക്ഷ്മ പരിശോധനയിൽ താഴെ പറയുന്ന വസ്തുത സംശയാതീതമായി വെളിപ്പെടുന്നു. സലിംരാജും ജിക്കുമോനും സരിതാ എസ്.നായരുമായി നിരന്തരം ടെലഫോൺ സംഭാഷണം പുലർത്തിയിട്ടുണ്ട്. സംഭാഷണത്തിന്റെ വ്യാപ്തി തന്നെ പ്രാധാന്യമുള്ളതാണ്. സലിം രാജുമായി ആകെ 413-ഉം ജിക്കുമോനുമായി 456 -ഉം സംഭാഷണമുണ്ട്. ഇത് സൂചിപ്പിക്കുന്നത് സരിതാ.എസ് നായർക്ക് സലിംരാജുമായും ജിക്കുമോനുമായി നിരന്തരമായ ടെലഫോൺ സംഭാഷണം ഉണ്ടെന്നതാണ്. പല സംഭാഷണങ്ങളുടേയും ദൈർഘ്യം വളരെ ചുരുങ്ങിയതാണ്. രാത്രി കാലങ്ങളിലും എടുത്ത് പറയത്തക്ക ടെലഫോൺ വിളികൾ ഉണ്ട്.

16. ടെലഫോൺ കോളുകളുടെ രീതി സംബന്ധിച്ച് ചില ഘട്ടങ്ങളിൽ ടെലഫോൺ സംഭാഷണങ്ങൾ പരിധി ലംഘിച്ചിട്ടുള്ളതായി പ്രതിയായ സരിതാ എസ് നായർ വ്യക്തമായി ആരോപിച്ചിട്ടുണ്ട്. അവർ ലൈംഗികവും അതുമായി ബന്ധപ്പെട്ട വിഷയങ്ങളും സംസാരിച്ചു തുടങ്ങി. ലൈംഗിക ബന്ധത്തിന വേണ്ടി വരെ നിർബന്ധിച്ചതായി പോലും അവർ ആരോപിച്ചു. എന്നാൽ ആ നിർബന്ധത്തിന അവർ വശംവദ ആയില്ല.

17. സരിതാ.എസ്.നായരുടെ പശ്ചാത്തലം, പ്രത്യേകിച്ച് അവരുടെ ക്രിമിനൽ പൂർവ്വകാലം, പരിഗണിക്കുമ്പോൾ, ഈ രണ്ട് ഉദ്യോഗസ്ഥർക്കെതിരെയുള്ള അവരുടെ ഗുരുതരമായ ആരോപണങ്ങൾ ശ്രദ്ധാപൂർണ്ണം പരിഗണിക്കേണ്ടതുണ്ട്. ഒരു പ്രകടമായ യാഥാർത്ഥ്യമായി നിൽക്കുന്ന വസ്തുത ടെലഫോൺ സംഭാഷണങ്ങളുടെ ആവർത്തനമാണ്. ശ്രദ്ധേയമായ ഒരു സംഗതി ഇവിടെ പരിഗണിക്കപ്പെട്ട ടെലഫോൺ കോളുകൾ മൊബൈൽ ഫോണുകളിൽ നിന്ന് മാത്രമാണെന്നതും അതുകൊണ്ട് അതിൽ നിന്നും വിളിച്ചവരുടെ തിരിച്ചറിയൽ സുവ്യക്തമാണെന്നതുമാണ്. സരിത. എസ് നായരുടെ പ്രസ്താവനയിൽ നിന്നും വ്യക്തമാകുന്നത് ക്ലിഫ് ഹൗസിലെ ലാന്റ് ലൈനിൽ നിന്നും നിരവധി ടെലഫോൺ കോളുകൾ ഉണ്ടാകാം എന്നതാണ്. മൊബൈൽ ടെലഫോൺ കോളുകൾ മാത്രം പരിഗണിച്ചാൽ പോലും അവയുടെ വ്യാപ്തി എടുത്തുപറയേണ്ടതാണ്.

18. സലിം രാജിന്റെ മൊഴിയിൽ ലൈംഗിക ചുവയുള്ള സംഭാഷണം നടത്തിയെന്ന് ആരംഭത്തിൽ അയാൾ നിഷേധിച്ചെങ്കിലും പിന്നീട് അത് തിരുത്തി. സൗന്ദര്യം, വസ്ത്രധാരണം മുതലായവയെപറ്റി സംസാരിച്ചതായി അയാൾ സമ്മതിച്ചിട്ടുണ്ട്. ചില ഘട്ടങ്ങളിൽ ലൈംഗിക ചെയ്തികളെ കുറിച്ച് സംസാരിച്ചതായി അയാൾ സമ്മതിക്കുന്നു. അയാളുമായി ലൈംഗിക ബന്ധത്തിന അവരെ നിർബന്ധിച്ച കാര്യം അയാൾ നിഷേധിച്ചു.

19. ഇതുപോലുള്ള ആരോപണത്തെകുറിച്ച് എടുത്ത് ചോദിച്ചപ്പോൾ, അവരുടെ സൗന്ദര്യത്തെ സ്വയം പുകഴ്ത്തിയിരുന്നുവെന്ന് ജിക്കുമോൻ ജേക്കബ് സൂചിപ്പിച്ചു. അങ്ങനെയുള്ള സന്ദർഭങ്ങളിൽ അയാൾ അതിനോട് പ്രതികരിച്ചിട്ടുണ്ട്. ജനങ്ങൾ അവരെ തുറിച്ചു നോക്കുന്നുവെന്നും, സ്പർശിക്കുന്നുവെന്നും ഉള്ള അവരുടെ സംസാരത്തിന മറുപടിയായി 'ഏതൊരാൾക്കും അങ്ങനെ ചെയ്യാൻ തോന്നി പോകും' എന്ന അയാളുടെ കമന്റ് സംഭാഷണങ്ങളുടെ സ്വാഭാവത്തിലേക്ക് തീർച്ചയായും വിരൽ ചൂണ്ടുന്നവയാണ്. ലൈംഗിക നേട്ടത്തിനുവേണ്ടി ഏതെങ്കിലും തരത്തിലുള്ള പ്രേരണ നടത്തിയിട്ടുണ്ടെന്നത് അയാൾ നിഷേധിച്ചു.

20. സരിത.എസ്.നായരും മറ്റ് രണ്ട് വ്യക്തികളും തമ്മിലുള്ള സംഭാഷണത്തിന്റെ സ്വഭാവം മര്യാദയുടേയും ധാർമ്മികതയുടേയും അപായരേഖ വ്യക്തമായി ഭേദിച്ചിട്ടുണ്ടെന്നത് മേൽ ചർച്ചകളിൽ നിന്നും വ്യക്തമാണ്. ജിക്കുമോനുമായി താരതമ്മ്യം ചെയ്യുമ്പോൾ സലിം രാജിന്റെ കാര്യത്തിൽ ഈ ലംഘനത്തിന്റെ വ്യാപ്തി വളരെ കൂടുതലാണ്.

ഏതെങ്കിലും നിയമനടപടികളുമായി മുന്നോട്ട് പോകുന്നതിന അവർക്ക് താൽപര്യമില്ലെന്ന് സരിത.എസ്.നായർ പറഞ്ഞതായി റിപ്പോർട്ടിന്റെ ഖണ്ഡിക 21-ൽ പറയുന്നുണ്ട്. എന്നിരുന്നാലും രണ്ട് മുതിർന്ന വ്യക്തികൾ തമ്മിലുള്ള നിരുപദ്രവമായതും ലാഘവത്തോടുകൂടിയതുമായ സംഭാഷണമായി മാത്രം ചിത്രീകരിച്ചുകൊണ്ട് അവ തള്ളിക്കളയാവുന്നതല്ലെന്നത് കൊണ്ട് ഉദ്യോഗസ്ഥരുടെ ഭാഗത്ത് നിന്നുള്ള ഇത്തരം ലംഘനം ഗൗരവതരമായി വീക്ഷിക്കേണ്ടതാണെന്ന് റിപ്പോർട്ടിൽ പറയുന്നു. മുഖ്യമന്ത്രിയുടെ ഓഫീസിൽ ജോലി ചെയ്യുന്ന ഉത്തരവാദിത്വപ്പെട്ട ഉദ്യോഗസ്ഥരാണെന്നത് ശ്രീ.സലിം രാജും ജിക്കുമോനും മനസിലാക്കേണ്ടതായിരുന്നു. അവർ ബന്ധപ്പെട്ടിരുന്ന സ്ത്രീയുടെ ക്രിമിനൽ പൂർവ്വകാലം മനസിലാക്കുന്നതിന അവർ പരാജയപ്പെട്ടത് അവഗണിച്ചാൽ പോലും യാതൊരു ഔദ്യോഗിക ബിസിനസും നടത്താനില്ലാതെ അവരുമായി നിരന്തരം സംഭാഷണത്തിൽ ഏർപ്പെട്ടത് യാതൊരു കാരണവശാലും നീതികരിക്കാവുന്നതല്ല. സരിതാ.എസ്.നായരിൽ നിന്നും ആനുകൂല്യങ്ങൾ തേടുന്ന അറ്റം വരെ പോയതായി സലിം രാജ് സമ്മതിച്ചിട്ടുണ്ട്. ഇത് അയാളുടെ ദുർനടപടിയുടെ ആക്കം കൂട്ടുന്നതാണ്.

എത്തിച്ചേർന്ന നിഗമനങ്ങൾ ഖണ്ഡിക 22-ൽ പറഞ്ഞിരിക്കുന്നത് ഇപ്രകാരമാണ്. സലിംരാജിന്റേയും ജിക്കുമോന്റേയും പ്രവൃത്തികൾ ഏതെങ്കിലും സർക്കാർ ഓഫീസിൽ ജോലി ചെയ്യുന്ന ഏതെങ്കിലും ഉദ്യോഗസ്ഥർക്ക് നിരക്കാത്തതാണ്. ഒരു മഹനീയ ഓഫീസിൽ അവർ വഹിച്ചിരുന്ന തങ്ങളുടെ പദവിയിൽ വ്യക്തിപരവും ഔദ്യോഗികവുമായ പ്രവൃത്തികളിൽ ഉന്നത നിലവാരമുള്ള ഡെക്കോറവും, അച്ചടക്കവും അവർ പാലിക്കേണ്ടതായിരുന്നു. സരിതാ.എസ്.നായർ തീർത്ത മാന്ത്രിക വലയത്തിൽപെട്ട് വേണ്ടത്ര ജാഗ്രതയും സൂക്ഷ്മതയും പുലർത്തുന്നതിൽ അവർ പരാജിതരായത് ദുർനടപ്പിലേക്ക് നയിച്ചു. മുഖ്യമന്ത്രിയുടെ ഓഫീസിൽ ജോലി ചെയ്തു വരവെ അവരുടെ ഭാഗത്തുനിന്നും ഉണ്ടായ ദുഷ് ചെയ്തികൾ പൊതുജനങ്ങൾക്കിടയിൽ ആ മഹനീയ ഓഫീസിന്റെ ശ്രേഷ്ഠത കുറയ്ക്കുന്നതിന ഇടയാക്കി. ആയതിനാൽ ശ്രീ.സലിംരാജിനെയും ശ്രീ.ജിക്കുമോൻ ജേക്കബിനേയും കടുത്ത രീതിയിലും മാതൃകാപരവുമായ നടപടികൾക്ക് വിധേയമാക്കണമെന്ന് ശക്തമായി ഞാൻ ശുപാർശ ചെയ്യുന്നു.

സംഭവങ്ങളുടെ ക്രമം ശ്രദ്ധിച്ചാലും.

പെരുമ്പാവൂർ ശ്രീ.മുടിക്കൽ സജ്ജാദിന്റെ പരാതിയിൽ പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 368/2013 കേസിൽ സോളാർ തട്ടിപ്പ് കേസിലെ ഒരു പ്രധാന പ്രതിയായ സരിത.എസ്.നായർ എന്ന ലക്ഷ്മിനായരെ പെരുമ്പാവൂർ പോലീസ് അറസ്റ്റ് ചെയ്തു. സരിതാ എസ്.നായർക്ക് മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫ്, സെക്യൂരിറ്റി, ഔദ്യോഗിക വസതിയിലെ ലാന്റ് ഫോൺ എന്നിവയുമായുള്ള ബന്ധം സംബന്ധിച്ച് 2013 മെയ് അവസാനവും ജൂൺ ആദ്യവും മാധ്യമങ്ങളിൽ വാർത്ത പ്രചരിച്ചു. ടെലഫോൺ ബന്ധങ്ങളും മറ്റ് സാഹചര്യങ്ങളുടെയും അടിസ്ഥാനത്തിൽ മുഖ്യമന്ത്രിയുടെ ഓഫീസ് സോളാർ അഴിമതിയുടെ പ്രഭവ കേന്ദ്രമാണെന്ന് ആരോപിച്ചുകൊണ്ടും മുഖ്യമന്ത്രി രാജിവയ്ക്കണമെന്നും ജുഡീഷ്യൽ അന്വേഷണം ഉത്തരവാകണമെന്നും ആവശ്യപ്പെട്ടുകൊണ്ട് 13.06.2013-ൽ ശ്രീ.രാജു എബ്രഹാം എം.എൽ.എ ഒരു അടിയന്തിര പ്രമേയം അവതരിപ്പിച്ചു. മുഖ്യമന്ത്രിക്ക് നോട്ടീസ് നൽകി കൊണ്ടായിരുന്നു ഇത്. (അസംബ്ലി നടപടി ക്രമം വാല്യം IV പേജ് 13) സാമ്പത്തിക തട്ടിപ്പുമായി ബന്ധപ്പെട്ട് മുൻപ് ജയിലിൽ കഴിഞ്ഞിട്ടുള്ളതും സംസ്ഥാനത്തിനകത്തും പുറത്തും അന്വേഷിക്കുന്നതുമായ സാമ്പത്തിക തട്ടിപ്പുകാരി അവരുടെ കേസുകൾ ഒത്തുതീർപ്പാക്കുന്നതിന വേണ്ടി, മുഖ്യമന്ത്രിയുടെ ഓഫീസുമായി ബന്ധം പുലർത്തിയിരുന്നു. (മാധ്യമ റിപ്പോർട്ടുകളിലെ പരാമർശം) ഈ വിഷയം നിയമസഭ ചർച്ച ചെയ്യേണ്ടതുണ്ട്. ഇതിലേക്ക് ശ്രീ.

രാജു എബ്രഹാമും മറ്റ് 4 പേരും ചട്ടം 50 പ്രകാരം നോട്ടീസുകൾ നൽകി (വാല്യം IVപേജ് 13 ഉം 14 ഉം)

ആ ആരോപണങ്ങളുടെ അടിസ്ഥാനത്തിൽ മുഖ്യമന്ത്രി ഉമ്മൻചാണ്ടി 13.06.2013 ൽ തന്നെ ശ്രീ. ടി.പി.സെൻകുമാർ, IPS, ADGP (Int) ൽ നിന്നും ഒരു ഇടക്കാല റിപ്പോർട്ട് ആവശ്യപ്പെട്ടു. 13.06.2013ൽ തന്നെ ഇടക്കാല റിപ്പോർട്ടും സമർപ്പിച്ചു.

'സോളാർ തട്ടിപ്പ് വഞ്ചകരുമായി മുഖ്യമന്ത്രിയുടെ ബന്ധം' (Connection of the CM with solar scam cheat) എന്ന ശീർഷകത്തിൽ മുഖ്യമന്ത്രി നിയമസഭയിൽ ഇപ്രകാരം മറുപടി പറഞ്ഞു.

സോളാർ പ്ലാന്റ്, വിൻഡ് മിൽ മുതലായവ സ്ഥാപിക്കാമെന്ന ഉറപ്പിന്മേൽ നിരവധി പേരിൽ നിന്നും കോടിക്കണക്കിന രൂപ വെട്ടിച്ചതിന സരിതാ.എസ്.നായർ എന്ന ലക്ഷ്മിനായരെ അവരുടെ തിരുവനന്തപുരം ഇടപ്പഴിഞ്ഞിയിലുള്ള വാടകവീട്ടിൽ നിന്നും 3.06.2013-ൽ പോലീസ് അറസ്റ്റ് ചെയ്തിരുന്നു. സരിതാ.എസ് നായരും അവരുടെ ഭർത്താവും ഇത്തരത്തിൽ അനവധി ആളുകളെ വഞ്ചിച്ച് അവരിൽ നിന്നും കോടിക്കണക്കിന രൂപ തട്ടിയെടുത്തതായും പോലീസിന്റെ അന്വേഷണ ത്തിൽ വെളിവായിട്ടുണ്ട്. അങ്ങനെയുള്ള 13 കേസുകൾ രജിസ്റ്റർ ചെയ്തതായി പറഞ്ഞു. ഈ കേസുകളെല്ലാം ശരിയായും വിശദമായും അന്വേഷിക്കുകയും കുറ്റാരോപിതരെ നിയമത്തിനുമു ന്നിൽ കൊണ്ടുവരികയും ചെയ്യും. ഈ കേസുകൾ വിവിധ ജില്ലകളിൽ രജിസ്റ്റർ ചെയ്തിട്ടുണ്ട്. ആയിനാൽ ഈ കേസുകളുടെ മാത്രമായ അന്വേഷണത്തിനായി ഒരു പ്രത്യേക അന്വേ ഷണസംഘം രൂപീകരിച്ചു വരുന്നു. <u>അദ്ദേഹത്തിന്റെ ഓഫീസ് ഇടപെടുന്നതിനായി യാതൊന്നും അദ്ദേഹത്തിന്റെ ഓഫീസ് ചെയ്തിട്ടില്ലെന്നും അദ്ദേഹം സൂചിപ്പിച്ചു.</u>

ശ്രീ.രാജു എബ്രഹാം ആരോപണങ്ങൾ വിശദീകരിച്ചിട്ടുണ്ട്. മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ്, അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫ്, സെക്യൂരിറ്റി മുതലായലവയിലേക്ക് അവയെല്ലാം വിരൽ ചൂണ്ടുന്നു. ഓഫീസ്, ഔദ്യോഗിക വസതി, പേഴ്സണൽ ഫോൺ മുതലായവയിൽ നിന്നുള്ള ഫോൺ കോളുകളെ കുറിച്ച് അദ്ദേഹം പരാമർശിച്ചു. സരിതാ.എസ്.നായരുടെ മുൻകാല ക്രിമിനൽ പ്രവൃത്തികളും പോലീസിന്റെ പരാജയവുമുണ്ടെങ്കിൽ അതും സൂചിപ്പിച്ചു.

ഒരു പ്രത്യേക അന്വേഷണ സംഘം രൂപീകരിക്കാൻ സർക്കാർ തീരുമാനിച്ചുവെന്ന് മുഖ്യമന്ത്രി ആവർത്തിച്ചു പറഞ്ഞു. തനിക്ക് മൊബൈൽ ഫോൺ ഇല്ലെന്ന് അദ്ദേഹം പറഞ്ഞു. തന്നോടൊപ്പം ഉള്ളവരുടെ ഫോണാണ് അദ്ദേഹം ഉപയോഗിക്കുന്നത്. മിക്കപ്പോഴും മറ്റ് ഫോണുകളാണ് അദ്ദേഹം ഉപയോഗിക്കുന്നത്. ഫോൺ കോളുകളുടെ എണ്ണം, സമയം, മറ്റ് വിശദാംശങ്ങളും പരിശോധിക്കു ന്നതിന ഇപ്പോൾ സംവിധാനം ഉണ്ട്. അക്കാരണത്താലാണ് ഒരു സ്വതന്ത്ര അന്വേഷണം ശുപാർശ ചെയ്തത്.

സോളാർ അഴിമതി കേസുകൾ സർക്കാർ അന്വേഷിക്കുന്നുവെന്നതല്ല പ്രശ്നം എന്ന് കോടി യേരി ബാലകൃഷ്ണൻ എം.എൽ.എ പറഞ്ഞു. ധാരാളം തട്ടിപ്പ് കേസുകളിൽ മുഖ്യമന്ത്രിയുടെ ഓഫീസിന ബന്ധമുണ്ടെന്നതാണ് പ്രശ്നം. ഇത് സംബന്ധിച്ച് ഏതെങ്കിലും അന്വേഷണം ഉത്തര വായിട്ടുണ്ടോയെന്ന് അദ്ദേഹം ആരാഞ്ഞു. (വാല്യംIV പേജ് 23) സ്റ്റാഫിന മാത്രമല്ല മുഖ്യമന്ത്രിക്ക് തന്നെ ഇതിൽ പങ്കുണ്ടെന്ന് അദ്ദേഹം പറഞ്ഞു. മുഖ്യമന്ത്രിക്ക് 9495655500 എന്ന മൊബൈൽ നമ്പർ ഉണ്ടെങ്കിലും ആ നമ്പരിൽ അദ്ദേഹത്തെ ലഭ്യമാകാറില്ലെന്നും അദ്ദേഹം പറഞ്ഞു. മുഖ്യമന്ത്രി യോടൊപ്പം എപ്പോഴും ഉള്ള ടെന്നി ജോപ്പന്റെ 9447274799 നമ്പരിൽ നിന്നാണ് കോളുകൾ വരുന്നത്. (പേജ് 24)

മുഖ്യമന്ത്രി മറുപടി പറഞ്ഞു. ഈ കേസുകളെല്ലാം പ്രത്യേക അന്വേഷണ സംഘത്തിന്റെ അന്വേഷണത്തിലാണ്. ഈ വിഷയങ്ങളെല്ലാം ഉൾപ്പെടുത്തിയിട്ടുണ്ട്. ശ്രീ.രാജു എബ്രഹാം ഉന്നയിച്ച ആരോപണങ്ങളെല്ലാം അന്വേഷണത്തിലാണ്. അതുകൊണ്ട് യാതൊരു ആശങ്കയ്ക്കും ഇടയില്ല. (പേജ് 25)

കൈരളി ടി.വിയിൽ വന്ന ഫോൺ കോളുകൾ ഒരു ഹ്രസ്വ സമയത്തേയ്ക്കുള്ളതാണെന്ന് പറയപ്പെടുന്നുവെന്നും ആയത് കൊണ്ട് ഇതിനുമുൻപും ശേഷവുമുള്ള കോളുകളും പരിശോധിക്കാമെന്നും അദ്ദേഹം പറഞ്ഞു. ഓരോ കോളും കോളിന്റെ സമയം, മറ്റ് വിഷയങ്ങളും പരിശോധിക്കാവുന്നതാണെന്നും, ഇതിനായി ഒരു പ്രത്യേക അന്വേഷണ സംഘത്തെ രൂപീകരിച്ചുവരുന്നു (പേജ് 25-26) മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിൽ നിന്നും വിളിച്ച കോൾ വിളിച്ചത് ആരാണ് എന്നിവ പരിശോധിക്കേണ്ടതാണ്. (പേജ് 27)

മുഖ്യമന്ത്രി പറഞ്ഞു (നിയമസഭ നടപടിക്രമം വാല്യംIV പേജ് 30 പേപ്പർ ബുക്ക്)

അദ്ദേഹം ആരേയും സംരക്ഷിക്കില്ല. അദ്ദേഹത്തിന രക്ഷപ്പെടാനായി മറ്റാരേയും ബലിയാടാക്കരുതെന്ന് അദ്ദേഹത്തിന നിർബന്ധമുണ്ട്. ഒരാൾ കുറ്റം ചെയ്തോ ഇല്ലയോ എന്ന് ഉറപ്പ് വരുത്തിയ ശേഷം മാത്രമേ ഏതൊരാൾക്ക് എതിരേയും നടപടി സ്വീകരിക്കാനാകൂ.

പ്രതിപക്ഷ ഉപനേതാവ് ശ്രീ.കോടിയേരി ബാലകൃഷ്ണന്റെ ശക്തമായ നിലപാടിനെ തുടർന്ന് ഇതിന്റെ ഒരു ഇടക്കാല റിപ്പോർട്ട് വാങ്ങാമെന്ന് മുഖ്യമന്ത്രി അറിയിച്ചു.

സോളാർ അഴിമതി കേസിലെ പ്രധാന പ്രതി ബിജു രാധാകൃഷ്ണനുമായി എറണാകുളം ഗസ്റ്റ് ഹൗസിൽ വെച്ചും മുഖ്യമന്ത്രി നടത്തിയ കൂടിക്കാഴ്ചയും സരിതാ.എസ്.നായരുമായി ഡൽഹി വിജ്ഞാൻ ഭവനിൽ വെച്ചും മുഖ്യമന്ത്രി നടത്തിയ കൂടിക്കാഴ്ചയുമായി ബന്ധപ്പെട്ട് ശ്രീ.മാത്യു.ടി. തോമസ് ഉന്നയിച്ച മറ്റൊരു പ്രമേയത്തിനുള്ള മറുപടിയായി ഇക്കാര്യം ഗവൺമെന്റ് ഗൗരവമായി വീക്ഷിക്കുന്നതായി മുഖ്യമന്ത്രി അറിയിച്ചു. തുടക്കത്തിൽ ഈ വിഷയത്തിന്റെ അന്വേഷണ ചുമതല എ.ഡി.ജി.പി ശ്രീ.സെൻകുമാറിനെ ഏൽപ്പിക്കുകയും അദ്ദേഹം റിപ്പോർട്ട് സമർപ്പിക്കുകയും ചെയ്തു. പേഴ്സണൽ സ്റ്റാഫിലെ രണ്ട് വ്യക്തികളെ മാറ്റി നിർത്തി കൊണ്ടുള്ള വിശദമായ അന്വേഷണം നടത്തേണ്ടതാണെന്ന് റിപ്പോർട്ടിൽ ശുപാർശ ചെയ്തു. വിശദ അന്വേഷണത്തിന ദക്ഷിണ മേഖലാ എ.ഡി.ജി.പിയെ ചുമതലപ്പെടുത്തിയത് പുരോഗമിച്ച് വരുന്നു. ഫോൺ വിളിച്ചതുകൊണ്ട് മാത്രം ഒരാളെ കുറ്റവാളിയായി കണക്കാക്കാൻ കഴിയില്ല. സംസാര വിഷയം എന്താണ് എന്നത് പരിശോധിക്കണം. അതിനായാണ് വിശദമായ അന്വേഷണത്തിന ഉത്തരവിട്ടത്.

എസ്.ഐ.ടിയെ ചുമതലപ്പെടുത്തിയതും ഈ കമ്മീഷന്റെ അന്വേഷണ വിഷയങ്ങളിൽ ഉൾപ്പെട്ടതുമായ 33 സോളാർ ക്രൈം കേസുകളുടെ അന്വേഷണത്തിന്റെ സ്വഭാവവും രീതിയും മനസിലാക്കുന്നതിനായി ആരംഭത്തിൽ തന്നെ പ്രത്യേക അന്വേഷണ സംഘത്തിലെ എല്ലാ അംഗങ്ങളേയും അതിന്റെ തലവനായ ശ്രീ.എ.ഹേമചന്ദ്രനേയും കമ്മീഷൻ വിസ്തരിച്ചു. എസ്.ഐ.ടി രൂപീകരിച്ചു കൊണ്ടുള്ള ഉത്തരവ് പുറപ്പെടുവിച്ചത് കേരള സംസ്ഥാന പോലീസ് മേധാവി ആയതിനാൽ ആരംഭത്തിൽ അദ്ദേഹത്തേയും വിസ്തരിച്ചു. ബിജു രാധാകൃഷ്ണനും സരിതാ.എസ്.നായർക്കും അവരുടെ കൂട്ടാളികൾക്കും എതിരായുള്ള 33 സോളാർ തട്ടിപ്പും വഞ്ചനയും കേസുകളുടെ സമഗ്ര അന്വേഷണം 3 മാസത്തിനുള്ളിൽ നടത്തി അതിൻ പ്രകാരം റിപ്പോർട്ട് സമർപ്പിക്കേണ്ടത് എന്ന് മാത്രമാണ് സംസ്ഥാന പോലീസ് മേധാവിയുടെ 14.06.2013-ലെ ഉത്തരവിൽ ഉള്ളത്. സൗരോർജ്ജം ഉപയോഗിച്ച് സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻ നൽകാമെന്ന വ്യാജേന ബിജു രാധാ

കൃഷ്ണനും സരിതാ.എസ്.നായരും 'ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് കമ്പനി' എന്ന കമ്പനിയുടെ പേരിൽ പൊതുജനങ്ങൾക്ക് വ്യാജ വാഗ്ദാനം നൽകി വഞ്ചിച്ചത് സംബന്ധിച്ച് സംസ്ഥാനത്തെ നിരവധി പോലീസ് സ്റ്റേഷൻ പരിധികളിൽ അനവധി ക്രിമിനൽ കുറ്റ ങ്ങൾ നടത്തിയതായി ആരോപണങ്ങളിൽ സംഗ്രഹിച്ചിട്ടുണ്ട്. ചുരുക്കത്തിൽ ബിജു രാധാകൃ ഷ്ണനും സരിതാ.എസ്.നായരും ഡോ.ആർ.ബി നായർ, ലക്ഷ്മി നായർ എന്നീ വ്യത്യസ്ത പേരു കൾ ഉപയോഗിച്ച് കേന്ദ്ര-സംസ്ഥാന മന്ത്രിമാർ പോലുള്ള ഉന്നത സ്ഥാനീയർ, മുഖ്യമന്ത്രി, അദ്ദേഹ ത്തിന്റെ ഓഫീസുകൾ മുതലായവയുമായി ബന്ധവും അടുപ്പവും ഉണ്ടെന്നുള്ള കളവായ വാഗ്ദാനം നൽകി അവരുടെ ഉപഭോക്താക്കളെ സോളാർ പ്ലാന്റ്, വിൻഡ് മില്ല് മുതലായവ സ്ഥാപി ക്കുന്നതിനും അതിന്റെ ഡീലർഷിപ്പ് എടുക്കുന്നതിനും മറ്റും MoUയിൽ ഏർപ്പെടുന്നതിന പ്രേരിപ്പിച്ച് അവരിൽ നിന്നും കോടികൾ നേടിയെടുത്തു. മുകളിൽ പറഞ്ഞ ഈ രണ്ട് വ്യക്തികളും അവരുടെ കൂട്ടാളികളും ഇരകളെ വഞ്ചിച്ചിട്ടുണ്ടോ എന്നതാണ് ആ കേസുകളുടെ അന്വേഷണ വിഷയം.

വഞ്ചനാകുറ്റത്തിനുള്ള ക്രിമിനൽ കേസുകൾ രാജി ആക്കാവുന്ന കുറ്റങ്ങളാണ്. കോടതി മുമ്പാ കെയുള്ള ഇത്തരം കേസുകളിൽ ഉൾപ്പെട്ടിട്ടുള്ള തുക കണക്കിലെടുക്കാതെ തന്നെ വഞ്ചിക്കപ്പെട്ട തായി ആരോപിച്ചിട്ടുള്ള തുക നൽകി തീർപ്പാക്കാവുന്നതാണ്. പോലീസ് മുമ്പാകെയോ കോടതി മുമ്പാകെയോ ഫയൽ ചെയ്ത പരാതികൾ കക്ഷികൾ തമ്മിൽ തീർപ്പാക്കാവുന്നതാണ്.

ശിക്ഷാ നിയമത്തിന കീഴിലുള്ള കുറ്റങ്ങൾ സമൂഹത്തിന എതിരെയുള്ള കുറ്റങ്ങളായി കണക്കാ ക്കുന്നതിനാലാണ് അത്തരം കേസുകൾ സർക്കാർ പ്രോസിക്യൂട്ട് ചെയ്യുന്നത്. വഞ്ചനാ കുറ്റങ്ങളിൽ തുക തിരിച്ചു നൽകിയും അല്ലാതെയും കക്ഷികൾ തമ്മിൽ കേസ് തീർപ്പാക്കിയില്ലെങ്കിൽ, സംശയാ തീതമായി തെളിയിക്കപ്പെടുന്ന സംഗതിയിൽ, കുറ്റം ചെയ്തതായി കാണുന്ന വ്യക്തിക്ക് തടവ് ശിക്ഷ നൽകി ശിക്ഷിക്കപ്പെടാവുന്നതാണ് എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

ചാർജ്ജ് ഷീറ്റ് നൽകിയ 33 കേസുകളിൽ 2 കേസുകൾ കോടതി ഇപ്പോൾ തീർപ്പാക്കിയിട്ടുണ്ട്. ആറന്മുള പോലീസ് സ്റ്റേഷൻ ക്രൈം No 817/2013 എന്ന ഒരു കേസ് പത്തനംതിട്ട ജുഡീഷ്യൽ മജി സ്ട്രേറ്റ് കോടതി അതിന്റെ 18/6/2015 ലെ (CC 1300/2013 JFMC, Pathanamthitta) ഉത്തരവ് മുഖേന തീർപ്പാക്കിയിട്ടുണ്ട്. പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 368/13 എന്ന മറ്റൊരു കേസ പെരുമ്പാവൂർ ജുഡീഷ്യൽ മജിസ്ട്രേറ്റ് കോടതി അതിന്റെ 6.12.2016 ലെ CC No 102/2014 ഉത്തരവ് മുഖേന തീർപ്പാക്കിയിട്ടുണ്ട്. ആ കേസുകളിലെ വിധിക്ക് മുമ്പ് പ്രതിക്ക് കേസ് തീർപ്പാക്കാൻ കഴി യാത്തത് കൊണ്ടാണത്.

വഞ്ചനാ കേസുകളെ സംബന്ധിച്ചിടത്തോളം ഏതെങ്കിലും പരാതി ഉള്ള പക്ഷം, പരാതി കക്ഷി അധികാര പരിധിയിലുള്ള പോലീസ് സ്റ്റേഷനിൽ പരാതി നൽകേണ്ടതും അതിന്മേൽ സ്റ്റേഷൻ ഹൗസ് ഓഫീസർ- പോലീസ് സ്റ്റേഷൻ ഇൻ ചാർജ്ജ് ഓഫീസർ- അന്വേഷണം നടത്തേണ്ടതും കോടതി മുമ്പാകെ റിപ്പോർട്ട് സമർപ്പിക്കേണ്ടതുമാണ്.

എന്നാൽ, മേലുദ്യോഗസ്ഥൻ പുറപ്പെടുവിച്ച സർക്കുലറിന്റെ അടിസ്ഥാനത്തിൽ അവിടെ ഉൾപ്പെട്ട തുക, അതായത് വഞ്ചിച്ചതായി ആരോപിക്കപ്പെട്ട 25 ലക്ഷമോ അതിനുമുകളിലുള്ളതോ ആയ തുകയാണെങ്കിൽ, ആ പ്രദേശത്തെ ആധികാരിതയുള്ള പോലീസ് ഇൻസ്പെക്ടർ അന്വേ ഷണം നടത്തേണ്ടതാണ്.

33 കേസുകളിൽ ഭൂരിഭാഗം കേസുകളിലും വഞ്ചിക്കപ്പെട്ട തുക 25 ലക്ഷത്തിന താഴെയാണ്. തുക 25 ലക്ഷം അധികരിക്കുന്ന കേസുകളിൽ മേലുദ്യോഗസ്ഥൻ ഒരു പോലീസ് സ്റ്റേഷൻ

ഇൻചാർജ്ജ് ഓഫീസർക്ക്, അദ്ദേഹത്തിന ഉചിതമെന്ന് തോന്നുന്ന നിർദ്ദേശങ്ങൾ നൽകേണ്ടതാണ്. ആ നിലയ്ക്ക് സാധാരണ സാഹചര്യങ്ങളിൽ ഈ ചെയ്ത രീതിയിൽ നിന്നും വ്യത്യസ്തമായ ഒരു നടപടിക്രമം അനുവർത്തിക്കേണ്ടതില്ല.

മുകളിൽ പറഞ്ഞ രണ്ട് വ്യക്തികൾ അവരുടെ ഉപഭോക്താക്കളെ വഞ്ചിച്ചത് സമാന വസ്തുതകളെയും റെക്കാർഡുകളെയും അടിസ്ഥാനപ്പെടുത്തിയാണെന്നത് കൊണ്ടാണോ എസ്.ഐ.ടിയുടെ രൂപത്തിലുള്ള ഒരു കൂട്ടം വരുന്ന ആൾക്കാൾ എല്ലാ വസ്തുതകളെയും ഒരുമിച്ചെടുത്ത് അമ്പേഷിക്കേണ്ടി വരുന്നത്?

M/sകെ.ഹരികൃഷ്ണൻ, ഡി.വൈ.എസ്.പി പെരുമ്പാവൂർ, പി.അജിത്ത്, ഡി.വൈ.എസ്.പി കോട്ടയം, റെജി ജേക്കബ്, അസിസ്റ്റന്റ് കമ്മീഷണർ, ഡി.സി.ആർ.ബി, തിരുവനന്തപുരം, ശ്രീ.ബി.പ്രസന്നൻ നായർ, ഡി.വൈ.എസ്.പി ചെങ്ങന്നൂർ, ശ്രീ.കെ.എസ്.സുദർശനൻ, ഡി.വൈ.എസ്.പി തളിപ്പറമ്പ്, ജയ്സൺ.കെ.എബ്രഹാം, ഡി.വൈ.എസ്.പി. താമരശ്ശേരി എന്നിവർക്കായി എസ്.ഐ.ടിയുടെ തലവനായ ADGP (SZ)33 കേസുകളും വീതിച്ച് നൽകിയതായി നാം കണ്ടു.

പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 368/13 ലെ അമ്പേഷണ ഉദ്യോഗസ്ഥനായ പെരുമ്പാവൂർ ഇൻസ്പെക്ടർ ഓഫ് പോലീസ് ശ്രീ.വി.റോയിയെ സംസ്ഥാന പോലീസ് മേധാവി എസ്.ഐ.ടിയുടെ ഒരു അംഗം ആക്കിയിരുന്നുവെങ്കിലും അദ്ദേഹത്തിന ഈ വിഷയത്തിൽ ഏതെങ്കിലും പ്രത്യേക ചാർജ്ജ് നൽകിയില്ല. മുൻ എ.ഡി.ജി.പിയും എസ്.ഐ.ടിയുടെ തലവനും കേരള സ്റ്റേറ്റ് ഫയർ ആന്റ് റെസ്ക്യൂ സർവ്വീസ് ഡയറക്ടർ ജനറലുമായ ശ്രീ.എ.ഹേമചന്ദ്രൻ, ഐ.പി.എസ് കമ്മീഷൻ ഓഫ് എൻക്വയറി ആക്റ്റിന്റെ 4 (സി) വകുപ്പിന കീഴിൽ ഉള്ളതായി കണക്കാക്കപ്പെടാവുന്ന ഒരു സത്യവാങ്മൂലം ഫയൽ ചെയ്തിരുന്നു. അദ്ദേഹം 20.01.2016-ൽ ഒരു സത്യവാങ്മൂലം ഫയൽ ചെയ്തിട്ടുള്ളതും, അന്നേദിവസം അദ്ദേഹത്തെ വകുപ്പ് 4 (a) പ്രകാരമുള്ള ഒരു സാക്ഷിയായി വിസ്തരിച്ചിട്ടുള്ളതുമാണ്. ഇത് മൊഴിയുടെ ഭാഗമായി കണക്കാക്കിയിട്ടുണ്ട്. 8.01.2017-ലെ ഇപ്പോഴത്തെ സത്യവാങ്മൂലത്തിൽ അദ്ദേഹം ഇപ്രകാരം പ്രസ്താവിച്ചു:

കമ്മീഷന്റെ പ്രവർത്തനങ്ങളും എസ്.ഐ.ടിയുടെ അമ്പേഷണവും സമാന്തരവും സ്വതന്ത്രവുമാണ്. അടിസ്ഥാന പ്രമാണങ്ങൾക്ക് അനുസൃതമായാണിത്. കേസുകളുടെ അമ്പേഷണത്തിന്റെ മേൽനോട്ടം വഹിച്ചത് അദ്ദേഹമാണ്. അടിസ്ഥാന പ്രമാണങ്ങൾക്ക് വിരുദ്ധമായാണ് 21.02.2016ൽ 8Bവകുപ്പിന കീഴിലുള്ള നോട്ടീസ് അദ്ദേഹത്തിന നൽകിയത്. കോടതി മുമ്പാകെ പരിഗണനയിലുള്ള കേസുകളുടെ ഗുണവും ദോഷവും വിശകലനം ചെയ്യേണ്ടത് ഭരണഘടനാപരമായും നിയമപരമായും പ്രായോഗികമായും നീതിന്യായ കോടതികളാണ്: അമ്പേഷണ കമ്മീഷനല്ല. കമ്മീഷൻ, സ്റ്റാറ്റ്യൂട്ടറി അമ്പേഷണങ്ങൾ വിശകലനം ചെയ്യേണ്ടതായോ കൈകാര്യം ചെയ്യേണ്ടതായോ സ്പർശിക്കേണ്ടതായോ പോലും ഉണ്ടെന്ന് തോന്നുന്നില്ല. നീതിന്യായ കോടതികളാണ് ഗുണവും ദോഷവും തീർപ്പ് കൽപ്പിക്കുന്നതെന്നും അമ്പേഷണ കമ്മീഷൻ ആക്റ്റിന കീഴിലല്ലെന്നും, ഈ സംഗതി ടേംസ് ഓഫ് റഫറൻസിൽ ഉൾപ്പെട്ടിട്ടില്ലെന്നും കൂടി അദ്ദേഹം പ്രസ്താവിച്ചു. ഈ പ്രസ്താവനകൾ അദ്ദേഹത്തിന്റെ നേരത്തേയുള്ള സത്യവാങ് മൂലത്തിലും നടത്തിയിരുന്നു. ഇത് സംബന്ധിച്ച് കൂടുതൽ സമർപ്പിക്കേണ്ടതുണ്ടെന്ന് അദ്ദേഹം ആവശ്യപ്പെട്ടു. കമ്മീഷനിൽ കക്ഷികൾ അല്ലെങ്കിൽ കൂടി, ക്രൈം കേസുകൾ അമ്പേഷിച്ച പോലീസ് ഉദ്യോഗസ്ഥരും അതിന മേൽനോട്ടം വഹിച്ച അദ്ദേഹവും കമ്മീഷനെ സഹായിക്കാനായി പലതവണ കമ്മീഷൻ മുമ്പാകെ ഹാജരായി. കമ്മീഷന്റെ അധികാരപരിധിക്ക് പുറത്തുള്ളതും അവർ അമ്പേഷിച്ചതുമായ സോളാർ തട്ടിപ്പും അനുബന്ധ സാമ്പത്തിക ഇടപാടുകളുടേയും ക്രിമിനൽ കേസുകളുടെ വിചാരണയായാണ് കമ്മീഷൻ നടത്തുന്നത് എന്ന ധാരണയിലാണ് അദ്ദേഹം. എസ്.ഐ.ടി അമ്പേഷിച്ച 33 കേസുകളുടെ

കേസ് ഡയറി കമ്മീഷൻ ദീർഘകാലമായി എസ്ഐടി അന്വേഷിച്ച് വരുന്ന 33 കേസ്സുകളുടെ കേസ് ഡയറി വെച്ചുകൊണ്ട് കമ്മീഷൻ കേസ് ഡയറിയിൽ ഉൾക്കൊണ്ട വിവരങ്ങളും ക്രിമിനൽ നടപടി നിയമം 161-ാം വകുപ്പിന കീഴിൽ സാക്ഷികളിൽ നിന്നും എടുത്ത മൊഴികളും വിശദീകരിച്ചുകൊണ്ട് സാക്ഷികളിൽ നിന്നും തെളിവെടുത്ത് അങ്ങനെയുള്ള മൊഴിയുടെ അടിസ്ഥാനത്തിൽ കമ്മീഷൻ അന്വേഷണ ഉദ്യോഗസ്ഥരെ ചോദ്യം ചെയ്തു. സാക്ഷികളെ എതിർ വിസ്തരിക്കുന്നതിനുമുള്ള പ്രോസിക്യൂട്ടർ കമ്മീഷന മുമ്പാകെ ഇല്ല. വിശദീകരണം നൽകുന്നതിന ആവശ്യപ്പെട്ടുകൊണ്ടും ഇപ്രകാരമുള്ള ചോദ്യങ്ങൾ ചോദിക്കാത്തത് എന്തെന്ന് ചോദിച്ചുകൊണ്ടും അന്വേഷണ ഉദ്യോഗസ്ഥരെ സമ്മർദ്ദത്തിലാക്കാൻ കമ്മീഷൻ ശ്രമം നടത്തിവരികയാണ്.

ക്രിമിനൽ കേസുകളുടെ പ്രതിപാദ്യവിഷയം കണക്കിലെടുത്തുകൊണ്ട് ക്രിമിനൽ നടപടി നിയമത്തിന്റെ നാല് അതിരുകൾക്കുള്ളിൽ നിന്നുകൊണ്ട് അന്വേഷണ ഉദ്യോഗസ്ഥൻ അന്വേഷണം നടത്തേണ്ടതാണെന്നത് ക്രിമിനൽ നീതി വ്യവസ്ഥയുടെ അടിസ്ഥാന തത്വമാണ്. ഈ അടിസ്ഥാനതത്വത്തിൽ നിന്നും കമ്മീഷൻ വ്യതിചലിച്ചിട്ടുണ്ട്.

ക്രിമിനൽ കേസുകളിൽ പ്രതികളെ കോടതി മുമ്പാകെ കൊണ്ടുവന്ന് കുറ്റസ്ഥാപനം നടത്തി ശിക്ഷിക്കേണ്ട ഉത്തരവാദിത്വം അന്വേഷണ ഉദ്യോഗസ്ഥരിലാണെന്നും അതേസമയം പൊതു പ്രാധാന്യമുള്ള വിഷയങ്ങളിൽ എക്സിക്യൂട്ടീവിന അഭിപ്രായ രൂപീകരണത്തിനുള്ള അനുകൂല റിപ്പോർട്ട് നൽകുക എന്ന ഉത്തരവാദിത്തമാണ് കമ്മീഷന്റേത്. ഇവ വ്യത്യസ്തങ്ങളാണ്.

പ്രത്യേക ചോദ്യങ്ങൾ സാക്ഷികളോട് ചോദിക്കേണ്ടതുണ്ടെന്ന് അന്വേഷണ ഉദ്യോഗസ്ഥനോട് കമ്മീഷൻ പറയുന്നത് തികച്ചും അനൗചിത്യമാണ്. ഇത് സ്വതന്ത്ര അന്വേഷണത്തിലുള്ള ഇടപെടലാകും.

സോളാർ തട്ടിപ്പും അനുബന്ധ സാമ്പത്തിക ഇടപാടുകളും സംബന്ധിച്ച് തെളിവുകൾ ശേഖരിക്കുന്നതിനുമപ്പുറം വസ്തുതകളെ യാതൊരു വിലയുമില്ലാത്ത തെളിവുകൾവെച്ച്പെരുപ്പിച്ച് അന്വേഷണ ഉദ്യോഗസ്ഥരെ പരിഹസിക്കുന്നതിന കമ്മീഷൻ ശ്രമിച്ചിട്ടുണ്ട്. ഇത് തെറ്റിദ്ധാരണയ്ക്ക് വഴി ഒരുക്കിയിട്ടുണ്ട്.

16.02.2015 ലും 19.16.2016 ലും കമ്മീഷൻ മുമ്പാകെ സോളാർ തട്ടിപ്പ് കേസിലെ ഇരയായ ശ്രീ. ടി.സി മാത്യു നൽകിയിട്ടുള്ള മൊഴി ഒരു ഉദാഹരണമായി അദ്ദേഹം ചൂണ്ടിക്കാട്ടി. ശ്രീ.ടി.സി മാത്യുവിനോട് ചോദിച്ച ചോദ്യം സംബന്ധിച്ച് വ്യക്തമാക്കികൊണ്ട് അദ്ദേഹം കമ്മീഷനെ കുറ്റപ്പെടുത്തുന്നു. അതിൽ ചോദിച്ചത് ***'ഈ ചോദ്യത്തിൽ ഒരു അസത്യം ഒളിഞ്ഞു കിടക്കുന്നു. കാരണം ടി.സി മാത്യു 16.01.2015 തീയതിയിൽ നൽകിയ മൊഴിയിൽ വിവരങ്ങൾ എഴുതി നൽകി' എന്ന് പറഞ്ഞിട്ടില്ല- അതാണ്.*** തെറ്റിദ്ധാരണപരമായ ചോദ്യം ഉന്നയിച്ച ശേഷം അദ്ദേഹത്തിന്റെ പരാതിയിൽ എ.ഡി.ജി.പി ഏതെങ്കിലും നടപടി എടുത്തിട്ടുണ്ടോ എന്ന് ടി.സി മാത്യുവിനോട് ആരായുകയും ഏതെങ്കിലും നടപടി എടുത്തുവോ എന്ന് അയാൾക്ക് അറിയില്ല എന്ന മറുപടി എഴുതി വാങ്ങുകയും ചെയ്തു. ഈ വസ്തുതകൾ തികച്ചും തെറ്റിദ്ധാരണാജനകമാണ്.

ടി.സി.മാത്യു എ.ഡി.ജി.പിയെ കണ്ട സമയം ക്രിമിനൽ നടപടി നിയമത്തിലെ 202-ാം വകുപ്പിൻ കീഴിൽ നീതിന്യായ കോടതി നേരിട്ട് നടപടി എടുക്കുന്നുവെന്ന കാര്യവും പ്രസ്തുത സമയം ടി.സി.മാത്യുവിന്റെ ആവശ്യം വഞ്ചിക്കപ്പെട്ടവരുടെ ഉറപ്പിനായി നടപടി എടുക്കണമെന്നതുമാണെന്ന് കമ്മീഷൻ മറച്ചുവെച്ചുവെന്നും അദ്ദേഹം പറഞ്ഞു.

മേൽ സാഹചര്യങ്ങളിൽ നിന്നും അന്വേഷണത്തിൽ കുറ്റം കണ്ടെത്തുന്നതിന കമ്മീഷൻ ബോധപൂർവ്വമായ ശ്രമം നടത്തിയിട്ടുണ്ടെന്നത് വ്യക്തമാണ്.

മുൻപ് പറഞ്ഞതിൽ നിന്നും വ്യത്യസ്തമായി, 14.12.2016 അയാൾ മൊഴി നൽകാൻ ഇടയായ സാഹചര്യങ്ങളെ സംബന്ധിച്ച് ഗൺമാൻ സലിംരാജിനോട് ചോദിക്കാതിരുന്നതിന കമ്മീഷനെ അദ്ദേഹം കുറ്റപ്പെടുത്തി. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ സത്യം കണ്ടെത്തുന്നതിലേക്കായി അത്തരം ചോദ്യങ്ങൾ സ്വാഭാവികമായും ചോദിക്കേണ്ടതായിരുന്നു.

എന്നാൽ, ഉന്നത നീതി ബോധം നിലനിർത്തിപോരണമെന്നും സത്യം കണ്ടെത്തുന്നതിന വ്യഗ്രതഉണ്ടാകണമെന്ന് പ്രതീക്ഷിക്കപ്പെടുന്ന കമ്മീഷന്റെ ഭാഗത്ത് നിന്നും അങ്ങനെയുള്ള ചോദ്യ ങ്ങൾ വന്നില്ല.

പോലീസിനോട് കമ്മീഷൻ നീതി പുലർത്തുന്നില്ല എന്ന് ചൂണ്ടിക്കാണിക്കുന്നതിനായി അപ്ര തീക്ഷിതമായി അദ്ദേഹത്തിന്റെ ശ്രദ്ധയിൽപെട്ട രണ്ട് സാഹചര്യങ്ങൾ അദ്ദേഹം സൂചിപ്പിക്കുകയു ണ്ടായി. വേറെ സംഭവങ്ങളും ഉണ്ടാകാം എന്ന് അദ്ദേഹം പറഞ്ഞു.

അസംതൃപ്തരായ വ്യക്തികളുടെ മൊഴിയുടെ അടിസ്ഥാനത്തിൽ പോലീസ് കക്ഷിയല്ലാത്ത അന്വേഷണത്തിൽ കോടതി മുമ്പാകെ വിചാരണയിലുള്ള കേസുകളുടെ അന്വേഷണത്തെ സംബ ന്ധിച്ച് കമ്മീഷൻ നടത്തിയ നിരീക്ഷണങ്ങൾ ഗുരുതരമായ നിയമ, ഭരണഘടന, പ്രായോഗിക പ്രശ്നങ്ങൾക്ക് പുറമെ, പരിപൂർണ്ണമായ നീതി നിഷേധത്തിനും കാരണമായിട്ടുണ്ട്.

അന്വേഷണത്തിൽ പ്രതിയുടെ ക്രിമിനൽ ബാധ്യത സ്ഥാപിക്കുന്നതിന ക്രിമിനൽ നടപടി നിയ മത്തിലെ വ്യവസ്ഥകൾ നിർബന്ധമായും പാലിക്കുന്നുണ്ടെന്ന് ഉറപ്പുവരുത്തേണ്ട ചുമതല പോലീ സിനുണ്ട്. എന്നാൽ കമ്മീഷൻ ഇത് കണക്കിലെടുക്കാത്ത തരത്തിൽ അന്വേഷണ ഉദ്യോഗസ്ഥ രോട് ചോദ്യങ്ങൾ ചോദിച്ചു.

23.06.2013 തീയതിയിലെ 159/Camp/ADGP (SZ) 2013-ലെ ഇടക്കാല ഉത്തരവിനെ അടിസ്ഥാന മാക്കി അന്വേഷണ ഉദ്യോഗസ്ഥനോട് ചോദ്യം ചോദിച്ചത് ഇതിന ഉദാഹരണമായി അദ്ദേഹം പരാ മർശിച്ചു. അദ്ദേഹം കമ്മീഷനിൽ കുറ്റം കണ്ടെത്തുകയായിരുന്നു. കേസുകളുടെ അന്വേഷണ വേള യിൽ ചില തെറ്റായ ക്രിമിനൽ പ്രവൃത്തികൾ ശ്രദ്ധയിൽപെട്ടപ്പോഴാണ് ഈ റിപ്പോർട്ട് പുറപ്പെടുവി ക്കാൻ ഇടയായത് എന്ന് അദ്ദേഹം പറഞ്ഞു. അതുമായി ബന്ധപ്പെട്ട വ്യക്തികളുടെ മൊഴി രേഖപ്പെ ടുത്തുകയും, ഒപ്പിട്ട മൊഴിയോടൊപ്പം തന്നെ റിപ്പോർട്ട് സമർപ്പിക്കുകയും ചെയ്തു. ക്രിമിനൽ അന്വേഷണത്തിന്റെ ഭാഗമല്ലാത്ത അങ്ങനെയുള്ള ഒപ്പിട്ട മൊഴിയിൽ ക്രിമിനൽ ബാധ്യതയിലേക്ക് നയിക്കുന്ന വസ്തുതകൾ ഉൾപ്പെടുത്തിയാൽ അതിന്റെ ആനുകൂല്യം പ്രതിക്ക് ലഭിക്കുന്നതാണ്. ഈ അടിസ്ഥാനതത്വം പാലിക്കാതെയാണ് കമ്മീഷൻ അവരോട് കുറ്റപ്പെടുത്തുന്ന ചോദ്യങ്ങൾ ചോദിച്ചത്.

നീതിന്യായകോടതികളുടെ ചുമതലയായ ക്രിമിനൽ കേസുകളുടെ വിശകലനം നടത്തി എന്ന ആരോപണം കമ്മീഷനെ കുറ്റപ്പെടുത്തുന്നതിനുള്ള മറ്റൊരു ഉദാഹരണമായി ചൂണ്ടിക്കാണിക്കാൻ അദ്ദേഹം ആഗ്രഹിച്ചു.

ഇത് ഉന്നത ബന്ധങ്ങളെ സംബന്ധിച്ച അന്വേഷണമാണ്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ എസ്.ഐ.ടിയെ സംബന്ധിച്ചിടത്തോളം ഒരു കേസിൽ ആളുകളുടെ വലിപ്പ ചെറുപ്പമില്ല. നേരെ മറിച്ച് അഴിമതിയുടെ ഇരകൾ/പരാതിക്കാർ, കുറ്റം ചെയ്ത പ്രതികൾ, സാക്ഷികൾ മാത്രമാണുള്ള

ത്. അന്വേഷണ ചുമതലയുള്ള ഉദ്യോഗസ്ഥൻ എന്ന നിലയിൽ എസ്.ഐ.ടിയിലെ ഉദ്യോഗസ്ഥർക്ക് അതായത് ഡി.വൈ.എസ്.പിമാർക്ക് ക്രിമിനൽ നടപടി നിയമപ്രകാരമുള്ള സ്വതന്ത്രമായ അന്വേഷണം നടത്തി കുറ്റക്കാരെ കണ്ടെത്താനുള്ള പൂർണ്ണ സ്വാതന്ത്ര്യവും പിന്തുണയും നൽകിയിട്ടുണ്ട്. അവർക്ക് അതിനുള്ള ശേഷിയുണ്ട്. അതുകൊണ്ടുമാത്രമാണ് അവർക്ക് അന്നത്തെ മുഖ്യ മന്ത്രിയുമായി അടുത്ത ബന്ധം പുലർത്തിയിരുന്ന വ്യക്തിയുടെ ക്രിമിനൽ ബാധ്യത കണ്ടെത്തുന്നതിനും അദ്ദേഹത്തെ അറസ്റ്റ് ചെയ്യുന്നതിനും സാധിച്ചത്. ഇത് പ്രതിപക്ഷമോ മാധ്യമങ്ങളോ വിഭാവന ചെയ്തിരുന്നതല്ല. ഇത് തികച്ചും അപ്രതീക്ഷിത നടപടിയാണ്. ബാഹ്യസമ്മർദ്ദങ്ങളെ തൃണവൽക്കരിച്ച് ഭയരഹിതമായി വ്യക്തമായ തെളിവുകളുടെ അടിസ്ഥാനത്തിൽ വേണ്ടത്ര കരുത്തോടെയാണ് അന്വേഷണ ഉദ്യോഗസ്ഥൻ പ്രവർത്തിച്ചുവെന്നതിന്റെ വ്യക്തമായ തെളിവാണിത്. ശ്രീ.പ്രസന്നൻനായർ, ഡി.വൈ.എസ്.പി പ്രവർത്തിച്ച മാതൃകയിൽ സംസ്ഥാന പോലീസിൽ എത്രപേർക്ക് പ്രവർത്തിക്കാൻ കഴിയും എന്ന് അദ്ദേഹം സംശയം പ്രകടിപ്പിച്ചു. അന്നത്തെ മുഖ്യമന്ത്രി ഉൾപ്പെട്ട കോന്നി പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 656/2013-ലെ അന്വേഷണത്തെയും അതു സംബന്ധിച്ച് എത്തിച്ചേർന്ന നിഗമനങ്ങളേയും ബഹു.ഹൈക്കോടതി 11.10.2013 ലെ Crl.M.C 3536/2013-ഉം 4.04.16-ലെ Crl.M.C 1784/2013 ഉത്തരവുകളിലൂടെ അനുകൂലിച്ചിരുന്നു എന്നും അദ്ദേഹം ചൂണ്ടിക്കാട്ടി.

അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ക്രിമിനൽ ബാധ്യതയും ഉന്നത ബന്ധങ്ങളും വ്യത്യസ്തങ്ങളാണ്. സോളാർ കേസിലെ പ്രധാന പ്രതിക്ക് എക്സിക്യൂട്ടീവ്, ലെജിസ്ലേച്ചർ, ജുഡീഷ്യറി, സമൂഹത്തിലെ നാനാതുറയിൽപെട്ട മാധ്യമ പ്രവർത്തകർ എന്നിവരുമായി ബന്ധം ഉണ്ട്. ഇത് ടെലഫോൺ കോളുകൾ, പൊതു ചടങ്ങുകളുടെ കാര്യപരിപാടികൾ, വീടുകളിൽ സോളാർ പാനൽ സ്ഥാപിക്കൽ, മാധ്യമ പരിപാടി എന്നിവയിൽ നിന്നും പ്രകടമാകുന്നതാണ്. കുറ്റത്തിൽ അവരുടെ പങ്കാളിത്തം സംബന്ധിച്ച് സംശയം ഉണ്ടെന്ന അറിവ് ലഭിച്ചത് കൊണ്ട് മാത്രം അവരെ പോലീസ് സ്റ്റേഷനിൽ വിളിച്ചുവരുത്തുന്നതിനോ ചോദ്യം ചെയ്യുന്നതിനോ നടപടി സ്വീകരിക്കാനോ കഴിയുന്നതല്ല. അങ്ങനെ ചെയ്താൽ, അത് വിശദമായ അന്വേഷണം നടത്തുന്നതിനുള്ള പോലീസിന്റെ അധികാരത്തിന്റെ ദുരുപയോഗമായും മോറൽ പോലീസിംഗായുംഅധഃപതിക്കുന്നതുമാവും. എസ്.ഐ.ടി നടത്തിയ അന്വേഷണം ക്രിമിനൽ നടപടി നിയമത്തിന അനുസൃതമാണ്; മോറൽ പോലീസിംഗ് ആയല്ല.

സി.ഡി.ആർ, പെൻഡ്രൈവ് മുതലായ മറ്റ് രേഖകളും പിടിച്ചെടുക്കുകയും ക്രിമിനൽ കേസുകളിലെ പങ്കാളിത്തം സംബന്ധിച്ച് വിദൂര സാധ്യതകളും പരിഗണിച്ച് അവ കോടതി മുമ്പാകെ ഹാജരാക്കുകയും ചെയ്തു. ഇതിന്റെ അടിസ്ഥാനത്തിൽ ഉന്നത ബന്ധങ്ങളുടെ വിശദവിവരങ്ങൾ ആറന്മുള പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 817/2013 ആറന്മുള കേസിന്റെ വിധിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

ക്രിമിനൽ കേസുകളുടെ അന്വേഷണത്തിൽ ക്രിമിനൽ ബാധ്യതയുടെ പരിധിയിൽ വരുന്ന വസ്തുതകൾ മാത്രമേ പരിഗണിക്കാനാകൂ എന്ന് അദ്ദേഹം ഊന്നി പറഞ്ഞു.

സംസ്ഥാന പോലീസ് മേധാവി രൂപീകരിച്ചതും സർക്കാർ പിന്നീട് സാധൂകരിച്ചതുമായ എസ്.ഐ.ടിക്ക് ഒരു പ്രത്യേക അധികാരം മാത്രമാണുള്ളത്. ഇതിന ഒറിജിനൽ അധികാരം ഇല്ലെന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ആയതിനാൽ അതിന പ്രത്യേക അധികാരം, അതായത്, 33 ക്രിമിനൽ കേസുകളുടെ അന്വേഷണം മാത്രമാണുള്ളത്. അതിനുപുറമെ എസ്.ഐ.ടിക്ക് യാതൊരു ഉത്തരവും ലഭിച്ചിട്ടില്ല.

പ്രതിയുടെ ടെലഫോൺ കോളുകൾ, മറ്റ്  വിവരങ്ങൾ ഉൾപ്പെടെ അന്നത്തെ മുഖ്യമന്ത്രിയും അന്നത്തെ ആഭ്യന്തര മന്ത്രിയും നൽകിയ മൊഴികളെ സംബന്ധിച്ച് എസ്.ഐ.ടിയിലെ അന്വേഷണ ഉദ്യോഗസ്ഥരോട് കമ്മീഷൻ ചോദ്യം ചോദിക്കുകയും അങ്ങനെയുള്ള കാര്യങ്ങൾ എസ്.ഐ.ടി യുടെ അന്വേഷണ വിഷയങ്ങളിൽ വരുന്നതല്ലേയെന്ന് ആരായുകയും ചെയ്തു. ഒരു കേസിന്റെ അന്വേഷണ ചുമതല ഒരിക്കൽ എൽപിച്ചു കഴിഞ്ഞാൽ ഏതെല്ലാം കാര്യങ്ങളാണ് ചെയ്യേണ്ട തെന്നോ എന്തൊക്കെ ചെയ്യണമെന്നോ മന്ത്രിമാരും മറ്റുള്ളവരോ നൽകുന്ന ഏതെങ്കിലും നിർദ്ദേശ ങ്ങളോ പ്രസ്താവനകളോ അന്വേഷണ സംഘത്തെ സംബന്ധിച്ചിടത്തോളം ബാധകമല്ല. 33 കേസു കളുടെ അന്വേഷണത്തിന പുറമെ എന്തെങ്കിലും എസ്.ഐ.ടിയെ ചുമതലപ്പെടുത്തണമെങ്കിൽ സർക്കാരാണ് ഉചിതമായ ഉത്തരവ് പുറപ്പെടുവിക്കേണ്ടത്. ഇത് ഒരു ജനാധിപത്യ സർക്കാർ അംഗീ കരിച്ചിട്ടുള്ള രീതിയാണ്. മന്ത്രിമാരുടെ പ്രസ്താവനകളും സർക്കാർ ഉത്തരവുകളും വ്യത്യസ്തമാ ണ്. മന്ത്രിമാരുടെ പ്രസ്താവനകൾ സർക്കാർ ഉത്തരവുകൾക്ക് പകരമാകില്ല.

അന്വേഷണ ഉദ്യോഗസ്ഥരുടേയും മേൽനോട്ട ചുമതലയുള്ള ഉദ്യോഗസ്ഥരുടേയും ഉത്തരവാദി ത്വത്തെ സംബന്ധിച്ച് അവ്യക്തത ഉണ്ടാക്കുന്ന തരത്തിലുള്ള ചില ചോദ്യങ്ങൾ തുടർന്ന് അദ്ദേഹം പ്രതിപാദിച്ചു.

ക്രിമിനൽ നടപടി നിയമം, ഭരണഘടനാ കോടതികളുടെ വിധികൾ എന്നിവയ്ക്കനുസൃതമാ യാണ് അന്വേഷണവും മേൽനോട്ടവും നടത്തിയത്.

ചില കേസുകളിൽ വിധി പ്രഖ്യാപിച്ചതും മറ്റ് ചില കേസുകളിൽ വിചാരണ ഏകദേശം അവ സാനം ആയിട്ടുള്ളതുമായ ഈ ഘട്ടത്തിൽ, ഈ വിഷയത്തെ സംബന്ധിച്ച് നീതിന്യായ കോടതി കൾക്ക് സംശയമില്ല. സംസ്ഥാന പോലീസ് മേധാവിയുടെ 14.06.2013-ലെ ഉത്തരവിനെ തുടർന്ന് അദ്ദേഹം പുറപ്പെടുവിച്ച ഉത്തരവിൽ ഉദ്യോഗസ്ഥരാണ് അന്വേഷണം നടത്തുന്നതെന്നും അദ്ദേഹം മേൽനോട്ട ചുമതല വഹിക്കുമെന്നും വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ട്. ഹൈക്കോടതി മുമ്പാകെ യുള്ള  BA No 5497/2013കേസിൽ ഫയൽ ചെയ്ത സ്റ്റേറ്റ്മെന്റിൽ നിന്നും ഒരു വാചകം എടുത്ത് ആശയക്കുഴപ്പം സൃഷ്ടിക്കുകയെന്നതായിരുന്നു കമ്മീഷന്റെ ശ്രമം. കേസുകളുടെ അന്വേഷണ ത്തിന ക്രിമിനൽ നടപടി നിയമപ്രകാരമുള്ള പൂർണ്ണമായ സ്വാതന്ത്ര്യം അവർക്ക് ഉണ്ടായിരുന്നതായി അന്വേഷണ ഉദ്യോഗസ്ഥർ കമ്മീഷൻ മുമ്പാകെ വ്യക്തമായി പറഞ്ഞു.

'Proof of the pudding is in the eating'എന്ന വാചകം അദ്ദേഹം പരാമർശിച്ചുകൊണ്ട് വിചാരണ കോടതിയാണ് അന്വേഷണത്തിന്റെ കാര്യക്ഷമത നിശ്ചയിക്കേണ്ടതെന്നും പ്രതിയെ ശിക്ഷിക്കുന്നു ണ്ടോയെന്നതാണ് അന്തിമമായ സംഗതി എന്നും പറഞ്ഞു.

കേസിന്റെ എല്ലാ വസ്തുതകളും പരിശോധിക്കുന്ന വിചാരണ കോടതിയുടെ വിശകലനത്തിന പ്രാധാന്യമുണ്ട്. പ്രതിയെ ശിക്ഷിക്കുന്നതിന പുറമെ ന്യായവും പഴുതില്ലാത്തതുമായ അന്വേഷണ മാണ് നടത്തിയതെന്ന് വിചാരണ കോടതി കണ്ടെത്തിയിട്ടുണ്ട്.

അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ക്രിമിനൽ കേസിന്റെ വിചാരണയ്ക്ക് സമാനമായ നടപടി ക്രമം പിൻതുടർന്നെങ്കിലും യാതൊരുവിധ വസ്തുതാപരമായ പോരായ്മകളും അദ്ദേഹത്തിന്റെ അറിവിൽപെട്ടിട്ടില്ല, എന്തെന്നാൽ, ഏതെങ്കിലും പോരായ്മ ഉണ്ടായിരുന്നെങ്കിൽ അവ ചോദ്യ രൂപ ത്തിൽ വരുമായിരുന്നു. എസ്.ഐ.ടി ഏതെങ്കിലും നിയമമോ, ചട്ടമോ, കോടതി ഉത്തരവുകളോ ലംഘിച്ചതായി അന്വേഷണത്തിൽ യാതൊരു ആരോപണവുമില്ല. പരാതിക്കാരിൽ ആരും തന്നെ അങ്ങനെയുള്ള ഒരു തടസ്സം ഉന്നയിച്ചിട്ടില്ല. പ്രൊട്ടസ്റ്റ് പെറ്റീഷനും ഫയൽ ചെയ്തിട്ടില്ല. ചാർജ്ജ്

ഷീറ്റ് ചെയ്യപ്പെട്ട പ്രതികളല്ലാതെ ആരെങ്കിലും ഉൾപ്പെട്ടിട്ടുണ്ടെന്ന് കുറ്റത്തിലെ ഇരകളിൽ ആർക്കും തന്നെ പരാതിയില്ല. വേണ്ടത്ര പരിഗണന നൽകിയ ശേഷമാണ് ചാർജ്ജ് ഷീറ്റ് കോടതി അംഗീകരിച്ചത്. സംസ്ഥാനത്തെഊർജ്ജസ്വലമായ കോടതികൾ, പ്രത്യേകിച്ചും ഹൈക്കോടതി, പല ഘട്ടങ്ങളിലും കേസ് ഡയറി ഉൾപ്പെടെയുള്ള രേഖകൾ പരിശോധിക്കുകയും അന്വേഷണം വിശകലനം ചെയ്യുകയും ചെയ്തു. 11.10.2013-ലെ Crl.MC No 3536/13, 4.4.2016- ലെ Crl.MC No 1784/13 എന്നീ ഉത്തരവുകളെ അദ്ദേഹം അനുകൂലിച്ചു കൊണ്ട് പരാമർശിച്ചു.

ഭാരിച്ച ഉത്തരവാദിത്വങ്ങൾ ഉണ്ടായിരുന്നിട്ടും 6 മാസങ്ങൾക്കുള്ളിൽ അന്വേഷണ ഉദ്യോഗസ്ഥർ അന്വേഷണം പൂർത്തിയാക്കി എന്ന് പറഞ്ഞു.

എസ്.ഐ.ടി അന്വേഷണം നടത്തിയ രീതിയെ കമ്മീഷൻ അന്വേഷണ വിചാരണ ചെയ്തപ്പോൾ കമ്മീഷന്റെ പ്രവർത്തനത്തിനെതിരെ വളരെ ഗുരുതരമായ ആരോപണങ്ങളാണ് ഉന്നയിച്ചത്.

ടേംസ് ഓഫ് റഫറൻസിന്റെ അടിസ്ഥാനത്തിൽ അന്വേഷണത്തിന്റെ വ്യാപ്തി കമ്മീഷൻ പരിഗണിക്കുകയും എസ്.ഐ.ടിയുടെ തലവന്റെ വാദമുഖങ്ങൾ പരിഗണിച്ച് ഇപ്രകാരം വീക്ഷിക്കുകയും ചെയ്യുന്നു:-

സരിതാ നായരും, ബിജു രാധാകൃഷ്ണനും അവരുടെ കൂട്ടാളികളും ഉൾപ്പെട്ട സോളാർ തട്ടിപ്പ് സംബന്ധിച്ച ക്രിമിനൽ കേസുകളുടെ അന്വേഷണത്തിനായി സംസ്ഥാന പോലീസ് മേധാവി രൂപീകരിച്ച എസ്.ഐ.ടിയുടെ തലവനായ ശ്രീ.എ ഹേമചന്ദ്രൻ, IPS, ADGP (SZ) യുടെ വാദം എസ്.ഐ.ടിയും അന്വേഷണ റിപ്പോർട്ട് സമർപ്പിക്കാനായി അതിനെ എൽപിച്ചിട്ടുള്ള 33 കേസുകളും കമ്മീഷന്റെ അധികാര പരിധിക്ക് പുറത്താണ് എന്നാണ്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ക്രിമിനൽ കേസുകളുടെ അന്വേഷണം പോലീസിന്റെ പൂർണ്ണ ചുമതലയാണെന്നും അന്വേഷണ റിപ്പോർട്ട് സമർപ്പിച്ചതിനുശേഷം വിചാരണ നടത്തേണ്ടത് ബന്ധപ്പെട്ട മജിസ്ട്രേറ്റ് കോടതി ആണെന്നതുമാണ്. രജിസ്റ്റർ ചെയ്ത ഒരു ക്രിമിനൽ കേസിന്റെ അന്വേഷണമോ വിചാരണയോ നടത്താനുള്ള അവകാശമോ ഉത്തരവാദിത്തമോ മറ്റൊരു ഫോറത്തിന ഇല്ലായെന്നാണ്. അന്വേഷണത്തിൽ എന്തെങ്കിലും അപാകത ഉണ്ടെങ്കിൽ അത് കോടതിയുടെ വിഷയമാണ്. കേസ് സ്വീകരിക്കുന്നതിനോ, നിരാകരിക്കുന്നതിനോ, പുനരന്വേഷണം നടത്തുന്നതിനോ ഉള്ള ഉത്തരവ് നൽകുന്നതിനുള്ള അധികാരം കോടതിക്കാണ്. അന്വേഷണത്തിന്റെയോ, വിചാരണയുടെയോ മുകളിൽ കമ്മീഷന തീർപ്പ് കൽപിക്കാൻ അവകാശമില്ല.

7.11.2014-ലെ ഉത്തരവ് പ്രകാരം തീർപ്പാക്കിയ ആരോപണങ്ങൾ മുകളിൽ സംഗ്രഹിച്ചിട്ടുണ്ട്. തെളിവ് നശിപ്പിക്കുന്നതിനും മുഖ്യമന്ത്രിയെയും മറ്റുള്ളവരെയും സംരക്ഷിക്കുന്നതിനും വേണ്ടിയാണ് എസ്.ഐ.ടി രൂപീകരിച്ചിട്ടുള്ളതെന്ന് ഒരു വ്യക്തമായ ആരോപണം ഉണ്ട്.

കേസുകളുടെ അന്വേഷണത്തെ സംബന്ധിച്ച് എസ്.ഐ.ടിക്കെതിരെ വളരെ ഗൗരവമേറിയ ആരോപണങ്ങൾ നിയമസഭയിൽ ഉണ്ടെന്നത് ഇത് സംബന്ധിച്ച് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

മുഖ്യമന്ത്രിയ്ക്കെതിരെ ഉന്നയിച്ചിട്ടുള്ള ആരോപണങ്ങളെ സംബന്ധിച്ച് ഭരണ തലവനായിട്ടുള്ള മുഖ്യമന്ത്രിയെ ഒരു എ.ഡി.ജി.പിയ്ക്ക് ചോദ്യം ചെയ്യാമോ എന്ന ചോദ്യം കോടിയേരി ബാലകൃഷ്ണൻ മുഖ്യമന്ത്രിയോട് ചോദിച്ചതിന പുറമെ, (പേജ് 53 പേപ്പർ ബുക്ക് iv) 'സോളാർ തട്ടിപ്പ് അട്ടിമറി' എന്ന തലക്കെട്ടിൽ എസ്.ഐ.ടിക്കെതിരെയുള്ള ആരോപണം ചർച്ചാവിഷയമായി. (പേജ് 139-142 പേപ്പർ ബുക്ക് iv)

ഇതെല്ലാം കേട്ടുകൊണ്ട് അന്വേഷണ ഉദ്യോഗസ്ഥർ അസംബ്ലിയുടെ ഗ്യാലറിയിൽ ഇരിക്കുകയായിരുന്നു എന്നും മുഖ്യമന്ത്രി അത് സമ്മതിച്ചുവെന്നതും അദ്ദേഹത്തിന്റെ മറുപടിയിൽ നിന്നും വ്യക്തമാണെന്നും പ്രത്യേകം ശ്രദ്ധിക്കേണ്ട ഒന്നാണ്. (പേജ് 53 പേപ്പർ ബുക്ക് iv) സോളാർ അഴിമതി വിഷയം ചർച്ച ചെയ്യുമ്പോൾ അദ്ദേഹം നിയമസഭയിൽ ഉണ്ടാകാറുണ്ടായിരുന്നു എന്ന് സംസ്ഥാന പോലീസ് മേധാവി തന്റെ മൊഴിയിൽ സമ്മതിച്ചിട്ടുണ്ട്. (DW Vol XIXപേജ് 279-280) നിയമസഭാ നടപടികളെ കുറിച്ച് അവർക്ക് അറിവില്ലെന്നും പത്ര റിപ്പോർട്ടിൽ നിന്നാണ് ഇത് അറിഞ്ഞതെന്നുമാണ് എസ്.ഐ.ടിയുടെ തലവനായ ശ്രീ.എ.ഹേമചന്ദ്രന്റേയും എസ്.ഐ.ടിയിലെ മറ്റ് ചില അംഗങ്ങളുടെയും അഭിപ്രായം. വളരെ ഞെട്ടിക്കുന്ന പ്രസ്താവനയാണിത്.

എന്ത് തന്നെ ആയിരുന്നാലും നിയമസഭയ്ക്കകത്തോ പുറത്തോ എസ്.ഐ.ടിക്കോ അതിന്റെ അംഗങ്ങൾക്കോ എതിരെ യാതൊരു ആരോപണവും ഇല്ലെന്ന് അവർ പറയുന്നത് നീതീകരിക്കാനാകുന്നതല്ല.

എസ്.ഐ.ടിക്കെതിരെ വളരെ ഗുരുതരമായ ആരോപണങ്ങൾ ഉണ്ട്. സരിതാ.എസ്.നായരുടെ സോളാർ അഴിമതി ക്രിമിനൽ കേസുകൾ എസ്.ഐ.ടി നടത്തിയ അന്വേഷണത്തിലെ ആരോപണങ്ങളുടെ നിജസ്ഥിതി കണ്ടെത്തുന്നതിന ഈ കമ്മീഷനെ സർക്കാർ ചുമതലപ്പെടുത്തിയിട്ടുള്ളതുകൊണ്ട് സർക്കാരിനും സംസ്ഥാന പോലീസ് മേധാവിക്കും എസ്.ഐ.ടി.യുടെ തലവനായ ശ്രീ.ഹേമചന്ദ്രൻ.ഐ.പി.എസ് ഉൾപ്പെടെയുള്ള അതിന്റെ അംഗങ്ങൾക്കും അവസരം നൽകി കൊണ്ടുള്ള അന്വേഷണം നടത്തേണ്ടത് ഈ കമ്മീഷന്റെ കർത്തവ്യമാണ്. മറ്റ് പലതിന്റെയും കൂട്ടത്തിൽ ഈ ചുമതല ഈ കമ്മീഷനെ ഏൽപിച്ചിട്ടുണ്ടെന്ന് അറിയുമ്പോൾ, ആരോപണങ്ങൾ തികച്ചും അടിസ്ഥാനരഹിതമാണെന്നും അവർ പൂർണ്ണമായും ഭരണഘടനയ്ക്കും നിയമങ്ങൾക്കും അനുസൃതമായി പ്രവർത്തിച്ചുവെന്നും പ്രഥമദൃഷ്ട്യാ ആയെങ്കിലും കമ്മീഷന മുമ്പിൽ സമർത്ഥിക്കുന്നതിന ആവശ്യമായ ക്രമീകരണങ്ങൾ ചെയ്യേണ്ടത് സംസ്ഥാന പോലീസ് മേധാവിയും എസ്.ഐ.ടിയും ആണ്.

ക്രിമിനൽ നടപടി നിയമവ്യവസ്ഥ പ്രകാരമാണ് ക്രിമിനൽ കേസുകളുടെ അന്വേഷണം നടത്തേണ്ടത് എന്നത് വാസ്തവമാണ്. ആക്റ്റിന്റെ 8 B വകുപ്പ് പ്രകാരമുള്ള നോട്ടീസ് നൽകിയതിന കമ്മീഷനെ കുറ്റപ്പെടുത്തുന്നതിന പകരം കമ്മീഷൻ മുമ്പാകെയുള്ള നടപടി ക്രമങ്ങളിൽ കക്ഷി ചേർന്നുകൊണ്ട് അവരുടെ നിലപാട്, ഏതെങ്കിലും ഉണ്ടെങ്കിൽ അത് സമർത്ഥിക്കുന്നതിനുള്ള അവസരം എസ്ഐടിക്ക് ഉണ്ടായിരുന്നു. യാതൊരാളെയും കേൾക്കാതെ കുറ്റം ചുമത്തപ്പെടരുത് എന്നത് സാമാന്യനീതിയുടെ അടിസ്ഥാനതത്വം ആവശ്യപ്പെടുന്നതാണ്. ആക്ടിന്റെ 8 B വകുപ്പ് ഈ സാമാന്യനീതിയുടെ ഈ തത്വത്തിന സ്റ്റാറ്റ്യൂട്ടറി പരിരക്ഷ നൽകുന്നുവെന്ന് മാത്രം. അന്വേഷണത്തിന്റെ ഏതെങ്കിലും ഘട്ടത്തിൽ ഏതെങ്കിലും വ്യക്തിയുടെ സ്വഭാവത്തെപ്പറ്റി അന്വേഷിക്കേണ്ടതുണ്ടെന്നോ അല്ലെങ്കിൽ ഏതെങ്കിലും വ്യക്തിയുടെ സത്പേരിനെ അന്വേഷണം ദോഷകരമായി ബാധിച്ചേക്കാമെന്നോ കമ്മീഷന അഭിപ്രായമുള്ള പക്ഷം ആ അന്വേഷണത്തിൽ അങ്ങനെയുള്ള വ്യക്തിയെ കേൾക്കുന്നതിനും പ്രതിവാദം തെളിവ് ഹാജരാക്കുന്നതിനും ഉള്ള ന്യായമായ അവസരം കമ്മീഷൻ നൽകേണ്ടതാണെന്ന് 8ബി വകുപ്പ് വ്യവസ്ഥ ചെയ്യുന്നു. അങ്ങനെയുള്ള ഒരാൾ കൊണ്ടുവരുന്നതോ നൽകുന്നതോ ആയ സാക്ഷികൾ ഒഴികെയുള്ള സാക്ഷികളെ എതിർ വിസ്താരം ചെയ്യുന്നതിനും, കമ്മീഷനെ ബോധിപ്പിക്കുന്നതിനും, അഭിഭാഷകൻ മുഖേന കമ്മീഷൻ മുമ്പാകെ ഹാജരാക്കുന്നതിനും, അങ്ങനെയുള്ള ആൾക്ക് 8 സി വകുപ്പ് അവകാശം നൽകുന്നു. സുപ്രീംകോടതി പ്രസ്താവിച്ച പ്രകാരം, ഒരന്വേഷണത്തിൽ ഒരു ഉദ്യോഗസ്ഥന്റെ പെരുമാറ്റം അന്വേഷിക്കേണ്ടതായി വരുമ്പോൾ കമ്മീഷൻ മുമ്പാകെ ഹാജരാക്കുന്നതിനും ആക്റ്റിന കീഴിൽ

അനുവദനീയമായ എല്ലാ പരിഹാരമാർഗങ്ങളും തേടുന്നതിനും ആ ഓഫീസർക്ക് അവകാശം ഉണ്ട്. (കിരൺ ബേഡി & ജിന്ദർ സിംഗ് Vs ദ കമ്മിറ്റി ഓഫ് ഇൻക്വയറി ആന്റ് അനതർ AIR 1989 SC 714)ഇതിന്റെ അടിസ്ഥാനത്തിൽ ഈ കമ്മീഷൻ അന്വേഷിക്കുന്ന ആരോപണങ്ങളിൽ എസ്.ഐ.ടി നടത്തിയിട്ടുള്ള അന്വേഷണത്തിനെതിരെയുള്ള ആരോപണങ്ങൾ ഉൾപ്പെടുമ്പോൾ, അന്വേഷണ ഉദ്യോഗസ്ഥർക്ക് അവർ അങ്ങനെ ചെയ്യാൻ തീരുമാനിക്കുന്നുണ്ടെങ്കിൽ, കമ്മീഷൻ മുമ്പാകെ ഹാജരായി അവരുടെ നിരപരാധിത്വം സ്ഥാപിക്കാൻ അവകാശമുണ്ട്. ഇത് ഇച്ഛാനുസരണമാണ്.

എസ്.ഐ.ടിയുടെ പ്രവർത്തനങ്ങളെ സംബന്ധിച്ച് കമ്മീഷൻ തീർച്ചപ്പെടുത്തിയ ആരോപണങ്ങളെ സംബന്ധിച്ചിടത്തോളം കമ്മീഷൻ നടത്തിയ അന്വേഷണം, സർക്കാർ നിർദ്ദേശിച്ച അന്വേഷണത്തിന്റെ ടേംസ് ഓഫ് റഫറൻസിലെ I-ാം ഇനത്തിൽ നിസംശയം ഉൾപ്പെടുന്നതാണ്. എന്നിരുന്നാലും, സരിതാ.എസ്.നായരും, ബിജു രാധാകൃഷ്ണനും, അന്നത്തെ മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫിലുണ്ടായിരുന്ന ക്ലാർക്ക് ടെന്നി ജോപ്പൻ ഉൾപ്പടെയുള്ള അവരുടെ കൂട്ടാളികളും ഉൾപ്പെട്ട 33 സോളാർ അഴിമതി ക്രിമിനൽ കേസുകളുടെ അന്വേഷണം പൂർത്തിയാക്കി റിപ്പോർട്ട് കോടതികൾ മുമ്പാകെ ഫയൽ ചെയ്തിട്ടുള്ളതും വിധി പുറത്തുവന്ന ബാബുരാജിന്റേയും സജ്ജാദിന്റേയും കേസുകൾ ഒഴികെ വിചാരണ നടന്ന അങ്ങനെയുള്ള കേസുകളിലെ പ്രതികളുടേത് ഒഴികെയുള്ള വിഷയങ്ങളിൽ മാത്രമായി അന്വേഷണം പരിമിതപ്പെടും എന്നത് ഇവിടെ വ്യക്തമാക്കേണ്ടതുണ്ട്. കമ്മീഷൻ മുമ്പാകെ തെളിവ് നൽകുന്നതിന്റെ ഭാഗമായി ഒരാൾ നൽകിയ മൊഴി, അങ്ങനെയുള്ള മൊഴി വ്യാജ തെളിവ് നൽകൽ നടപടിക്ക് ഒഴികെ, അയാൾക്കെതിരെയുള്ള യാതൊരു സിവിൽ, ക്രിമിനൽ നടപടികൾക്ക് വിധേയമാക്കാനോ, അയാൾക്കെതിരെ ഉപയോഗിക്കാനോ പാടുള്ളതല്ല.

## <u>പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ.368/2013 ഉം സരിതാ.എസ്.നായരുടെ അറസ്റ്റും</u>

ബിജു രാധാകൃഷ്ണൻ മാനേജിംഗ് ഡയറക്ടർ ആയ സോളാർ എനർജി സൊല്യൂഷൻസ് പ്രൈവറ്റ് ലിമിറ്റഡിന്റെ ഡയറക്ടർ സരിതാ.എസ്.നായർ ആണെങ്കിലും സോളാർ പ്ലാന്റും വിൻഡ് മില്ലും സ്ഥാപിക്കുന്നതിന MOU-ൽ ഏർപ്പെട്ട പെരുമ്പാവൂരിലെ സജ്ജാദ് മുടിക്കലുമായുള്ള ടീം സോളാർ കമ്പനിയുടെ സോളാർ ഇടപാടിലും 40.5 ലക്ഷം രൂപ നഷ്ടപ്പെട്ടതിലും സരിതാ.എസ്.നായർക്ക് ചെറിയ പങ്ക് മാത്രമാണുള്ളത്. അയാൾ വഞ്ചിക്കപ്പെട്ടു. ടീം സോളാറിനുവേണ്ടി ബിജു രാധാകൃഷ്ണൻ ആധാരം ഒപ്പിട്ട്, ബിജു നിർദ്ദേശിച്ച പ്രകാരം 6 ലക്ഷം ഒഴികെയുള്ള പ്രതിഫലം സരിതയ്ക്ക് നൽകിയത് അയാൾ കൈപ്പറ്റി. തവണകളായി 7,40,000/ രൂപ അയാളുടെ ബാങ്ക് അക്കൗണ്ടിലേക്ക് മടക്കി നൽകിയതായി സജ്ജാദ് സമ്മതിക്കുന്നു. സരിതയുടെ അഭിപ്രായത്തിൽ, ഈ തവണകൾ ഒടുക്കിയത് സരിതയാണ്. സജ്ജാദിൽ നിന്നും 34,50,000/ രൂപ സ്വീകരിച്ചതും, MOU ഒപ്പിട്ടതും ഉൾപ്പെടെ സജ്ജാദുമായുള്ള എല്ലാ ഇടപാടുകളും ബിജു രാധാകൃഷ്ണനായിരുന്നു നടത്തിയത്. ആയതിനാൽ സജ്ജാദിന്റെ കേസിലെ പ്രധാന പ്രതി ബിജുരാധാകൃഷ്ണനാണ്. തീർച്ചയായും ഈ ഇടപാടിൽ സരിതാ.എസ്.നായർക്കും ഒരു പങ്കുണ്ട്.

യാതൊരു പ്രാധാന്യവുമില്ലാത്ത ഒരു സാധാരണ വഞ്ചനാകുറ്റമായാണ് ഇതിനെ പരിഗണിച്ചതെന്ന് പെരുമ്പാവൂർ ഡി.വൈ.എസ്.പി ഹരികൃഷണൻ പറഞ്ഞു. 1.10.2012 ലാണ് ഈ കേസിലെ MOUഒപ്പിട്ടത്. ബാക്കി തുക ലഭിക്കുന്നതിനായി 27.02.2016-ൽ ആലുവ എറണാകുളം (റൂറൽ) സൂപ്രണ്ട് ഓഫ് പോലീസിന അദ്ദേഹം ഒരു നിവേദനം നൽകി. (Ext.X726)

ഇത് നർക്കോട്ടിക് സെൽ ഡി.വൈ.എസ്.പി ശ്രീ.എ.സി ജോസഫ് അന്വേഷിക്കുകയും അയാൾ സമർപ്പിച്ച റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ പെരുമ്പാവൂർ പോലീസ് സ്റ്റേഷനിലെ സ്റ്റേഷൻ ഹൗസ് ഓഫീസർ മുമ്പാകെ ഒരു സ്റ്റേറ്റ്മെന്റ് ഫയൽ ചെയ്യാൻ സജ്ജാദിനോട് സൂപ്രണ്ട് ഓഫ് പോലീസ് നിർദ്ദേശിക്കുകയും ചെയ്തു. അതനുസരിച്ച് അദ്ദേഹം പെരുമ്പാവൂർ എസ്.എച്ച്.ഒയെ സമീപിക്കുകയും, അയാൾ സജ്ജാദിന്റെ മൊഴിയെടുത്ത് 20.03.2013-ൽ ക്രൈം 368/2013 കേസ് രജിസ്റ്റർ ചെയ്യുകയും ചെയ്തു. സൂപ്രണ്ട് ഓഫ് പോലീസ് (റൂറൽ) മുമ്പാകെ സജ്ജാദ് ഫയൽ ചെയ്ത പരാതിയും നാർക്കോട്ടിക് സെൽ ഡി.വൈ.എസ്.പിയുടെ റിപ്പോർട്ടും യഥാക്രമം Ext.X 726, 727എന്ന് അടയാളപ്പെടുത്തിയിട്ടുണ്ട്.

പരാതി ഫയൽചെയ്യപ്പെട്ട ആലുവ (റൂറൽ) സൂപ്രണ്ട് ഓഫ് പോലീസിനെയും, ആലുവ നർക്കോട്ടിക് സെൽ, ഡി.വൈ.എസ്.പിയെയും അന്വേഷണം നടത്തി റിപ്പോർട്ട് സമർപ്പിച്ച ഡി. വൈ.എസ്.പിയെയും യഥാക്രമം 14.10.2016-ൽ CWs 182 ഉം 186 മായി വിസ്തരിക്കുകയും, അവരുടെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. (യഥാക്രമം DW വാല്യം IX pages 174-193,DW വാല്യം XX Pp 1-38)

സൂപ്രണ്ട് ഓഫ് പോലീസ് (റൂറൽ)ന സമർപ്പിച്ചExt.X 726- പരാതി പരിശോധിച്ചതിൽ ഡോ. ആർ.ബി നായരും, ലക്ഷ്മി.എസ്.നായരും സി.ഇ.ഒ & ഡയറക്ടർ, എക്സിക്യൂട്ടീവ് വൈസ് പ്രസിഡന്റ് എന്നീ നിലകളിൽ രണ്ടുപേരും ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് (പി) ലിമിറ്റഡിനെ പ്രതിനിധീകരിക്കുന്ന അതിലെ എതിർകക്ഷികൾ ആണെന്ന് കാണാം. അവർക്ക് കേരള മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുമായും കേന്ദ്രമന്ത്രി ഫറൂഖ് അബ്ദുള്ളയുമായും ബന്ധമുണ്ടെന്നും ആർ.ബി നായർ ശ്രീ ഫറൂഖ് അബ്ദുള്ളയുടെ മുഖ്യഉപദേഷ്ടാവാണെന്നും റിന്യൂവബിൾ എനർജിയിൽ അയാൾക്ക് ഡോക്ടറേറ്റ് ഉണ്ടെന്നും പരാതിക്കാരനായ സജ്ജാദിനെ പറഞ്ഞു വിശ്വസിപ്പിച്ചെന്ന് പറയുന്നു. കേരളത്തിൽ ഉടനീളം അവർ സോളാർ പദ്ധതി നടപ്പിലാക്കി വരുന്നുവെന്നും തമിഴ്നാട്ടിൽ നാഗർകോവിലിന അടുത്ത് 850 kwശേഷിയുള്ള വിൻഡ് മില്ല് സ്ഥാപിക്കുന്നുവെന്നും പറഞ്ഞു. ആർ.ബി.നായർ കേരള മുഖ്യമന്ത്രിയുടെ പേഴ്സണൽ അഡ്വൈസർ ആണെന്ന് കൂടി പറഞ്ഞു. സർക്കാരിന്റെ emerging Keralaപദ്ധതിയിൽ ഉൾപ്പെടുത്തി അയാളുടെ വീടിന ചുറ്റുവട്ടത്ത് സോളാർ പ്ലാന്റ് സ്ഥാപിക്കാമെന്നും മുഖ്യമന്ത്രി ഉമ്മൻചാണ്ടിയെ കൊണ്ട് തറകല്ല് ഇടൽ ഉത്ഘാടനം ചെയ്യാമെന്നും കൂടുതലായി മൊഴി നൽകി. ഇതെല്ലാം വിശ്വസിച്ചുകൊണ്ട് സോളാർ പവർ പ്ലാന്റുകളും വിൻഡ് മില്ലുകളും സ്ഥാപിക്കുന്നതിലേക്ക് അയാൾ 40.5 ലക്ഷം രൂപ കൈമാറിയതായി പറഞ്ഞു. അയാൾ വഞ്ചിക്കപ്പെട്ടു. അവരെ വിളിച്ചുവരുത്തി ഒത്തുതീർപ്പ് സംഭാഷണം നടത്തി അയാൾ നൽകിയ തുക തിരിച്ചു വാങ്ങാനുള്ള നടപടി കൈക്കൊള്ളണമെന്നതാണ് അയാളുടെ അപേക്ഷ.

പരാതി കക്ഷി, എതിർകക്ഷികൾ, ടീം സോളാർ കമ്പനിയുടെ സ്റ്റാഫ് എന്നിവരുടെ മൊബൈൽ ഫോൺ നമ്പരുകൾ ഹാജരാക്കി.

ആരോപണങ്ങളുടെ സ്വഭാവത്തിന്റെ ഗൗരവം പരിഗണിച്ച് എതിർകക്ഷികളെ വിളിച്ചുവരുത്തി വസ്തുതകളുടെ നിജസ്ഥിതി ഉറപ്പാക്കി സജ്ജാദ് അഭ്യർത്ഥിച്ചത് പോലുള്ള ശ്രമം നടത്തുന്നതിന പകരം, പരാതിയിൽ 'Dysp (Narcotics) for N.A and report discuss'എന്ന് സൂപ്രണ്ട് ഓഫ് പോലീസ് മേലെഴുത്ത് നൽകിയതായി കാണുന്നു.

11.03.2013-ലെ റിപ്പോർട്ട് പരിശോധിച്ചു. (Ext. X 727)ടീം സോളാർ കമ്പനിയും അതിന്റെ ഡയറക്ടർമാരും പരാതി കക്ഷിയെ വിശ്വസിപ്പിക്കാൻ ഉണ്ടായ സാഹചര്യത്തെകുറിച്ച് അതിൽ യാതൊരു

പരാമർശവും ഇല്ല. കേന്ദ്രമന്ത്രി ഫാറൂഖ് അബ്ദുള്ളയുമായും, സംസ്ഥാന മുഖ്യമന്ത്രി ഉമ്മൻചാണ്ടി യുമായുള്ള ബന്ധത്തെപ്പറ്റി യാതൊരു പരാമർശവുമില്ല. ഉന്നത ബന്ധങ്ങളെപ്പറ്റിയുള്ള ഒരു നേരിയ പരാമർശം മാത്രമാണുള്ളത്. അന്വേഷണം നടത്തിയതായി പറഞ്ഞെങ്കിലും പരാതി കക്ഷി നൽകിയ വിശാദംശങ്ങൾ അല്ലാതെയുള്ള യാതൊരു അന്വേഷണവും നടന്നില്ല. സജ്ജാദ് അവർക്ക് നൽകിയ 40.5 ലക്ഷം രൂപയിൽ നിന്നും 26.11.2012 ലും 14.02.2013ലും 18 തവണകളായി 7.15 ലക്ഷം രൂപ സരിതാ.എസ്.നായർ അയാളുടെ ബാങ്ക് അക്കൗണ്ടിലേക്ക് തിരിച്ചടച്ചിട്ടുണ്ടെന്ന കാര്യം വ്യക്ത മാകുന്നുണ്ട്.

ഡി.വൈ.എസ്.പി അവരെ ബന്ധപ്പെടാൻ ശ്രമിച്ച വേളകളിലെല്ലാം സരിത.എസ്നായർ ഫോണിൽ ലഭ്യമായിരുന്നുവെന്നതും മറ്റൊരു പ്രധാന സംഗതിയാണ്. ഹാജരാകുന്നതിന സമയം ചോദിക്കുന്നതിനുള്ള ഏക കാരണമാക്കിയത് അവർ തമിഴ്നാട്ടിൽ വിൻഡ് മില്ലുകൾ സ്ഥാപിക്കുന്ന തിന്റെ തിരക്കാണെന്നതാണ്. അവരെ ഫോണിൽ ലഭിക്കുമായിരുന്നതുകൊണ്ട്, അദ്ദേഹം ഗൗരവ മായി എടുത്തിരുന്നുവെങ്കിൽ, അയാൾക്ക് നേരിട്ട് അവരെ കാണാനും എല്ലാ സംഗതികളും തീർച്ച പ്പെടുത്താനും കഴിയുമായിരുന്നു. അവർ തെളിവ് നശിപ്പിക്കും എന്നതുകൊണ്ടാണ് അദ്ദേഹം അതി നുവേണ്ടി കാത്ത് നിൽക്കാത്തതെന്ന് അയാൾ പറഞ്ഞു. ആരോപണം സത്യമാണെന്നും പരാതി കക്ഷിയുടെ മൊഴി എടുത്ത് എതിർകക്ഷികൾക്കെതിരെ കേസ് രജിസ്റ്റർ ചെയ്യാനും പെരുമ്പാവൂർ എസ്.എച്ച്.ഒയ്ക്ക് നിർദ്ദേശം നൽകണമെന്നും അദ്ദേഹം പറഞ്ഞു. ഡി.വൈ.എസ്.പി നടത്തിയ അന്വേഷണത്തിന്റെ നിജസ്ഥിതി ഇതാണെങ്കിൽ ചില കാര്യങ്ങൾ മുഴച്ചു നിൽക്കുന്നുണ്ട്.

സജ്ജാദ് പറഞ്ഞ സ്വാധീന ഘടകങ്ങളുടെ വസ്തുതകളിലെ നിജസ്ഥിതി പരിശോധിക്കുന്ന തിന ഡി.വൈ.എസ്.പി കൂട്ടാക്കിയില്ല.

1. അവർക്ക് കേന്ദ്രമന്ത്രി ശ്രീ.ഫറൂഖ് അബ്ദുള്ളയുമായി ബന്ധമുണ്ട്. ഫറൂഖ് അബ്ദുള്ളയുടെ മുഖ്യഉപദേഷ്ടാവ് ആർ.ബി.നായരാണോ എന്നത്.

2. കേരള മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുമായുള്ള ബന്ധം. ശ്രീ.ഉമ്മൻചാണ്ടിയുടെ പേഴ്സ ണൽ അഡ്വൈസർ ആണോ ആർ.ബി.നായർ.

3. എമർജിംഗ് കേരള പ്രോജക്ടിൽ സജ്ജാദിന വേണ്ടി സോളാർ പ്ലാന്റ് സ്ഥാപിക്കാമെന്ന് മുഖ്യമന്ത്രി ഉറപ്പ് നൽകിയിട്ടുണ്ടോയെന്നും അതിന്റെ തറക്കല്ലിടൽ ചടങ്ങ് മുഖ്യമന്ത്രി ഉത്ഘാടനം ചെയ്തിട്ടുണ്ടോയെന്നും

4. തമിഴ്നാട്ടിൽ നാഗർകോവിലിനടുത്ത് വിൻഡ് മില്ല് സ്ഥാപിക്കുന്നതുമായി ബന്ധപ്പെട്ട് അവർ തിരക്കിലായിരുന്നുവെന്ന് സരിത നായർ ഫോണിലൂടെ പറഞ്ഞത് വാസ്തവമാണോ? ഇതിന അടി സ്ഥാനമുണ്ടെങ്കിൽ എന്തുകൊണ്ടാണ് തുക ഒത്തുതീർക്കുന്നതിന പ്രത്യേകിച്ചും, 26.06.2012ലും 14.02.2013-നും ഇടയ്ക്ക് 7.15 ലക്ഷം രൂപ സരിത.എസ്.നായർ നൽകിയതായി കണ്ടിട്ടും സൂപ്രണ്ട് ഓഫ് പോലീസ് മധ്യസ്ഥത വഹിക്കാതിരുന്നത്?

5. തെളിവ് നശിപ്പിക്കൽ എന്നത് കൊണ്ട് ഡി.വൈ.എസ്.പി അർത്ഥമാക്കിയത് എന്താണ്?

6. ഇതൊരു കരാർ ലംഘന കേസ് മാത്രമാണെന്ന് കണ്ടിട്ടും ഒരു ക്രൈം കേസ് ഫയൽ ചെയ്തതിന്റെ ആവശ്യം എന്താണ്?

ഈ രീതിയിൽ നിരവധി വ്യക്തികളെ എതിർകക്ഷികൾ വഞ്ചിക്കുന്നതായി സജ്ജാദ് നടത്തിയ പരിശോധനയിൽ മനസിലാക്കിയെന്ന ആരോപണം ഉണ്ടായപ്പോൾ, അത് അന്വേഷിച്ച് പോലീസിലെ ഉന്നതരെ അറിയിക്കേണ്ടതായ ഒരു സംഗതി ആയിരുന്നില്ലേ?

ഡി.വൈ.എസ്.പിയോട് അദ്ദേഹവുമായി ചർച്ച ചെയ്യുവാൻ സൂപ്രണ്ട് ഓഫ് പോലീസ് (റൂറൽ) ആവശ്യപ്പെട്ടു. എന്നാൽ ഡി.വൈ.എസ്.പി നിർദ്ദേശിച്ച പ്രകാരം പ്രവർത്തിക്കാൻ സജ്ജാദിനെ അറിയിക്കുകയാണ് എസ്.പി ചെയ്തതെന്ന് കാണാം. ഉന്നതരുടെ നിക്ഷേപം സംബന്ധിച്ച പരാതിയിലെ ആരോപണത്തിലേക്ക് അദ്ദേഹം ശ്രദ്ധ ചെലുത്തിയോ?

നേരത്തെ പറഞ്ഞ പ്രകാരം ഡി.വൈ.എസ്.പിയേയും എസ്.പിയേയും കമ്മീഷൻ വിസ്തരിച്ചു. റിപ്പോർട്ടിൽ പരാമർശിക്കാത്ത പല പരാമർശങ്ങളും ഡി.വൈ.എസ്.പിയുടെ മൊഴിയിൽ പുറത്ത് വന്നു.

ലക്ഷ്മി നായരെ അയാൾ ഫോണിലൂടെ ബന്ധപ്പെട്ടു. അയാളുമായുള്ള കൂടിക്കാഴ്ചയ്ക്ക് നിശ്ചയിച്ച ദിവസങ്ങളിൽ എല്ലാം തമിഴ്നാട്ടിൽ വിൻഡ് മിൽ സ്ഥാപിക്കുന്നതിന്റെ തിരക്കിലായിരുന്നു അവരെന്ന ഒഴികഴിവുകൾ പറഞ്ഞു അവർ ഒഴിവാക്കുകയുമായിരുന്നു. സജ്ജാദിനെ പോലെ നിരവധി പേരെ അവർ വഞ്ചിച്ചതായും ഭാരിച്ച സാമ്പത്തിക ബാധ്യത മൂലം കേസ് ഒത്തു തീർക്കുന്നതിനുള്ള സാധ്യത ഇല്ലാതായെന്നും അവരുമായുള്ള ടെലഫോൺ സംഭാഷണങ്ങളിൽ നിന്നും അയാൾക്ക് മനസിലാക്കുവാൻ കഴിയുമായിരുന്നു.

ആവശ്യമുണ്ടെങ്കിൽ മുഖ്യമന്ത്രിയുടെ ഓഫീസിൽ നിന്നും അയാളെ വിളിക്കാമെന്നും ആ സമയം ലക്ഷ്മിനായർ അയാളോട് പറഞ്ഞു. എ.ജി (അഡ്വക്കേറ്റ് ജനറൽ) തന്നോട് പോകരുതെന്ന് പറഞ്ഞെന്നും അതുകൊണ്ട് അവർ പങ്കെടുത്തില്ലെന്നും കൂടി അവർ പറഞ്ഞു. മുഖ്യമന്ത്രിയുമായും മറ്റ് ഉന്നതരുമായും ലക്ഷ്മിനായർക്ക് ബന്ധമുണ്ടെന്ന് അന്വേഷണത്തിൽ അയാൾക്ക് തോന്നിയതായി ഒരു ചോദ്യത്തിന മറുപടിയായി അയാൾ പറഞ്ഞു.

സൂപ്രണ്ട് ഓഫ് പോലീസുമായി ഈ വിഷയം ചർച്ച ചെയ്തിരുന്നോ എന്ന് അയാളോട് ചോദിച്ചു. അത് ഇപ്പോൾ ഓർക്കുന്നില്ല എന്ന് അയാൾ പറഞ്ഞു. അയാൾ കൂടുതലായി പറഞ്ഞു.

ആ സമയത്തോ അതിന ശേഷമോ സരിതാ നായരെ അയാൾ കണ്ടിട്ടില്ല എന്നാൽ, അദ്ദേഹത്തിന്റെ മുമ്പിൽ അവർ വരാത്തത് കൊണ്ട് അയാൾ മൂന്ന് പ്രാവശ്യം ഫോണിലൂടെ ബന്ധപ്പെട്ട് ചില വിവരങ്ങൾ അവരിൽ നിന്നും ശേഖരിച്ചു.

സരിതയെ ഫോണിൽ ലഭിക്കുന്ന സാഹചര്യം ഉണ്ടായിരുന്നിട്ടും വിഷയത്തിന്റെ പ്രാധാന്യം മനസിലാക്കി അവരുടെ സ്ഥലം മനസിലാക്കി അവരെ കണ്ട് മൊഴി എടുക്കേണ്ടതല്ലായിരുന്നോ എന്ന് അയാളോട് ചോദിച്ചു. അങ്ങനെ ചെയ്യാതിരുന്നതിന എന്തെങ്കിലും കാരണമുണ്ടായിരുന്നോ എന്നും അയാളോട് ചോദിച്ചു. ആ കാലഘട്ടത്തിൽ കേരളത്തിന പുറത്തുള്ള ഒരു വ്യക്തിയുമായി സംസാരിക്കണമെങ്കിൽ ഡി.ജി.പിയുടെ അനുവാദം എടുക്കേണ്ടതുണ്ട്. ഉണ്ടാകാവുന്ന കാലതാമസം പരിഗണിച്ച് യാതൊരു ശ്രമവും അദ്ദേഹം നടത്തിയില്ല.

മുഖ്യമന്ത്രിയുടെ ഓഫീസിൽ നിന്നും അയാളെ വിളിക്കാമെന്നും അവർ പോകേണ്ടതില്ലെന്ന് എ.ജി പറഞ്ഞുവെന്നുമുള്ള കളവുകളുടെ അടിസ്ഥാനത്തിൽ ഹാജരാകുന്നതിൽ നിന്നും സരിതാ നായർ ഒഴിഞ്ഞു മാറിയപ്പോൾ അദ്ദേഹത്തെ അന്വേഷണ ചുമതല ഏൽപിച്ച എസ്.പിയോട്

വിവരം അറിയിക്കേണ്ട ബാധ്യത അയാൾക്കില്ലായിരുന്നില്ലേ എന്ന് അയാളോട് ചോദിച്ചു. ആ സമയത്ത് അത് വേണമെന്ന് അയാൾ കരുതിയിരുന്നില്ലെന്ന് മറുപടി പറഞ്ഞു.

മുഖ്യമന്ത്രിയുടെ ഓഫീസിൽ നിന്നും അയാളെ വിളിക്കാമെന്നും, പോലീസിന്റെ അടുത്ത് പോകേണ്ടതില്ലെന്ന് അഡ്വക്കേറ്റ് ജനറൽ അവരോട് പറഞ്ഞെന്നും സരിത അയാളോട് പറഞ്ഞതായി അയാൾ എസ്.പിയെ അറിയിച്ചപ്പോൾ, മുഖ്യമന്ത്രിയേയും അഡ്വക്കേറ്റ് ജനറലിനേയും അനാവശ്യമായി വലിച്ചിഴക്കപ്പെടുമെന്നതിനാൽ ഈ വിഷയത്തിൽ അയാൾ കൂടുതൽ അന്വേഷണം നടത്തേണ്ടതില്ലെന്നും സൂപ്രണ്ട് ഓഫ് പോലീസ് അയാളോട് പറഞ്ഞതുകൊണ്ടാണ് മുഖ്യമന്ത്രിയുടേയും എജിയുടേയും പേരുകൾ പരാമർശിക്കാതെ ഒരു റിപ്പോർട്ട് തയ്യാറാക്കി സമർപ്പിച്ചത്.

അവർ പറഞ്ഞത് അയാൾ വിശ്വസിക്കുന്നില്ല എന്ന കാരണത്താൽ ഇത് റിപ്പോർട്ടിൽ രേഖപ്പെടുത്തിയില്ല. നേരത്തെ പറഞ്ഞതുപോലെ, എസ്.പിയോട് സരിത നൽകിയ വിശദാംശങ്ങൾ അയാൾ പറഞ്ഞില്ല. എസ്.പി യാതൊരു നിർദ്ദേശങ്ങളും നൽകിയിട്ടില്ലാത്തതും അയാൾ നടത്തിയ അന്വേഷണത്തിന്റെ അടിസ്ഥാനത്തിൽ റിപ്പോർട്ട് ഫയൽ ചെയ്തിട്ടുള്ളതുമാണ്.

ഉന്നത ബന്ധങ്ങളും പരാതിയിലെ ക്രിമിനൽ സ്വാഭാവവും അയാളുടെ ശ്രദ്ധയിൽപെട്ടത് കൊണ്ട് ഈ വിഷയത്തിൽ സ്വീകരിക്കാവുന്ന നടപടികൾ കണ്ടെത്തുന്നതിന ഡി.വൈ.എസ്.പി (നർക്കോട്ടിക് സെൽ) ഉചിതമായ നടപടി സ്വീകരിച്ച് റിപ്പോർട്ട് ചെയ്യാനും തന്നോട് വിഷയം ചർച്ച ചെയ്യാനും ഡി.വൈ.എസ്.പിയോട് താൻ നിർദ്ദേശിച്ചതായി ശ്രീ.സതീഷ് ബിനോ, ഐ.പി.എസ്, മുൻ സൂപ്രണ്ട് ഓഫ് പോലീസ് (റൂറൽ) അയാളുടെ മൊഴിയിൽ പറഞ്ഞു. പരാതിയിലെ ആരോപണങ്ങളുടെ ഗുരുതരസ്വഭാവം പരിഗണിച്ച് മാത്രമാണ് ആ വിഷയം അയാൾ ഒരു ഡി.വൈ.എസ്.പി മുഖാന്തിരം അന്വേഷണം നടത്തിയതെന്ന് അയാൾ പറഞ്ഞു. തന്റെ മുന്നിലുള്ള വസ്തുതകളുടെ അടിസ്ഥാനത്തിൽ അന്വേഷണം നടത്തിയ ഉദ്യോഗസ്ഥന്റെ അഭിപ്രായത്തിൽ ഉന്നത ബന്ധങ്ങളെ ശരിവെക്കുന്ന യാതൊരു തെളിവുകളും ഇല്ലായിരുന്നു എന്ന് അയാൾ കൂടിച്ചേർത്തു.

ഡി.വൈ.എസ്.പി തന്റെ മൊഴിയിൽ പറഞ്ഞ മറ്റ് വിവരങ്ങളെ കുറിച്ച് അദ്ദേഹത്തിന അറിയില്ലെന്ന് കമ്മീഷന്റെ ചോദ്യത്തിന മറുപടിയായി പറഞ്ഞു. സരിതാ.എസ്.നായരുടെ അറസ്റ്റിന്റെ സാഹചര്യങ്ങളെ പറ്റിയുള്ള വിശദമായ വിവരങ്ങളെ കുറിച്ചും അയാൾക്ക് അറിയില്ലെന്ന് പറഞ്ഞു. ഈ സംഗതികൾ നടന്നത് 2013 ഫെബ്രുവരി -മാർച്ചിലാണെന്ന് ഓർക്കേണ്ടതാണ്. 20.03.2013-ലാണ് പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ Cr.No 368/2013 കേസിന്റെ എഫ്.ആ.ആർ രജിസ്റ്റർ ചെയ്തത്.

സൂപ്രണ്ട് ഓഫ് പോലീസ് മുമ്പാകെ സജ്ജാദ് ഫയൽ ചെയ്ത പരാതിയും, റിപ്പോർട്ടും അതിന്റെ അനുബന്ധങ്ങളും എഫ്.ഐ.ആർ. രജിസ്റ്റർ ചെയ്ത എസ്.എച്ച്.ഒയ്ക്കും അയാളുടെ മേലുദ്യോഗസ്ഥന്മാരായ, പ്രാരംഭത്തിൽ കേസ് അന്വേഷിച്ച പോലീസ് ഇൻസ്പെക്ടർക്കും സരിതാ.എസ്.നായരെ അറസ്റ്റ് ചെയ്യാൻ മുൻകൈ എടുത്ത മേലുദ്യോഗസ്ഥനായ പെരുമ്പാവൂർ ഡി.വൈ.എസ്.പിക്കും, അറിയാമായിരുന്നു.

സരിതയെ അറസ്റ്റ് ചെയ്യുന്ന ആവശ്യത്തിലേക്ക് സൈബർ സെൽ മുഖേന അവരെ കണ്ടെത്താൻ ശ്രമം നടത്തിയെന്നത് രസകരവും അതിലുപരി അതിശയകരവുമാണെന്ന് ഇവിടെ പറയേണ്ടതുണ്ട്. സരിത എപ്പോഴും ഫോണിൽ ലഭ്യമായിരുന്നുവെന്നും അവർ ഡി.വൈ.എസ്.പിയുമായി സമ്പർക്കം പുലർത്തിയിരുന്നുവെന്നും ഡി.വൈ.എസ്.പിയുടെ (നർക്കോട്ടിക് സെൽ) റിപ്പോർട്ടിൽ പറയുന്നു. (Ext X 726)

സൂപ്രണ്ട് ഓഫ് പോലീസ് മുമ്പാകെയുള്ള സജ്ജാദിന്റെ പരാതിയിലെ ഗുരുതര ആരോപണങ്ങൾ ഡി.വൈ.എസ്.പിയുടെ മൊഴിയിലും വെളിവായിട്ടും 20.03.2013-ൽ എഫ്.ഐ.ആർ ഫയൽ ചെയ്തിരുന്നിട്ടും പെരുമ്പാവൂർ ഡി.വൈ.എസ്.പി ഹരികൃഷ്ണൻ പെരുമ്പാവൂർ ഇൻസ്പെക്ടർ ഓഫ് പോലീസ് വി.റോയ്, സ്റ്റേഷൻ ഹൗസ് ഓഫീസർ എന്നിവർ ടീം സോളാർ നടത്തിയ കുറ്റം തടയുന്നതിനോ ക്രിമിനൽ നടപടി നിയമം 157r/w 36ൽ വിവരിച്ചിട്ടുള്ള പ്രകാരം അന്വേഷണം നടത്തുന്നതിനോ 2013 ജൂൺ വരെയും യാതൊരുവിധ ഗൗരവമായ ശ്രമവും എടുത്തിട്ടില്ല.

സജ്ജാദ് തന്റെ ആവലാതി ആഭ്യന്തര മന്ത്രി, ഭക്ഷ്യ-സിവിൽ സപ്ലൈസ് മന്ത്രി എന്നിവർ മുമ്പാകെ പ്രകടിപ്പിച്ചു. ഭക്ഷ്യ-സിൽ സപ്ലൈസ് മന്ത്രി, എറണാകുളം IG (P) ശ്രീ. പത്മകുമാർ IPSനെ ബന്ധപ്പെട്ടു. ഇതിന്റെ അടിസ്ഥാനത്തിലാണ് ക്രൈം കേസ് നമ്പർ 368/2013-ന്റെ മേലുദ്യോഗസ്ഥൻ,IG (P) യുടെ ആവശ്യപ്രകാരം, സരിത.എസ്.നായരെ അറസ്റ്റ് ചെയ്യാൻ നീങ്ങിയത്. സരിതയെയും അവരുടെ വാസ സ്ഥലവും കണ്ടെത്തുന്നതിന അയാളുടെ രണ്ട് CPO-മാരെ തിരുവനന്തപുരത്തേയ്ക്ക് അയയ്ക്കുകയും സരിതയെ അറസ്റ്റ് ചെയ്യുന്നതിനായി ഈ കേസിലെ അന്വേഷണ ഉദ്യോഗസ്ഥനല്ലാത്ത സബ് ഇൻസ്പെക്ടർ ഓഫ് പോലീസിന്റെ കീഴിലുള്ള ഒരു സംഘത്തെ തിരുവനന്തപുരത്തേയ്ക്ക് അയയ്ക്കുകയും സരിത.എസ്.നായരുടെ അറസ്റ്റ് ഉറപ്പാക്കുന്നതിന അദ്ദേഹം നേരിട്ട് തിരുവനന്തപുരത്ത് എത്തുകയും ചെയ്തു. ഒരു വഞ്ചനാകേസിൽ സ്വീകരിച്ച നടപടിയിൽ എന്തോ ചീഞ്ഞ് നാറുന്നില്ലേ, പ്രത്യേകിച്ചും ഡി.വൈ.എസ്.പി ഹരികൃഷ്ണന്റെ അഭിപ്രായത്തിൽ ആ സമയത്ത് അത് യാതൊരു ഗൗരവമില്ലാത്ത ഒരു സാധാരണ വഞ്ചനാകേസ് ആണെന്നതുകൊണ്ട്.

മേലുദ്യോഗസ്ഥരുടെ നിർദ്ദേശപ്രകാരം തലശ്ശേരിയിൽ നിന്നുള്ള മറ്റൊരു പോലീസ് സംഘം- തലശ്ശേരി പോലീസ് സ്റ്റേഷൻ എസ്.ഐ ശ്രീ.ബിജു ജോൺ ലൂക്കോസും സംഘവും- തലശ്ശേരി പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 1647/2012 കേസിൽ സരിതാ എസ്.നായരെ അറസ്റ്റ് ചെയ്യുന്നതിനായി 2.06.2013 പകൽ 7 മണിക്ക് തിരുവനന്തപുരത്ത് എത്തിയെന്നതും അതിലും കൂടുതലായ സംഗതിയാണ്.

ഈ വസ്തുത അറിഞ്ഞുകൊണ്ട്, പെരുമ്പാവൂർ പോലീസ്, മേൽപറഞ്ഞ സംഘത്തെ മറികടന്ന്, ഭരണഘടനാപരവും ക്രിമിനൽ നടപടി നിയമപ്രകാരമുള്ള നടപടികളെ ലംഘിച്ചുകൊണ്ട് ഒരു പിടികിട്ടാപുള്ളിയെ അറസ്റ്റ് ചെയ്യുന്നത് പോലെ സരിത.എസ്.നായരെ അവരുടെ വീടിന സമീപത്തുനിന്നും നാടകീയമായ രീതിയിൽ അറസ്റ്റ് ചെയ്തു.

സരിത.എസ്.നായരെ അറസ്റ്റ് ചെയ്ത ഉദ്യോഗസ്ഥൻ അന്വേഷണ ഉദ്യോഗസ്ഥൻ അല്ല. മേലുദ്യോഗസ്ഥനായ ഡി.വൈ.എസ്.പി അറസ്റ്റ് കഴിഞ്ഞ ഉടൻ സംഭവ സ്ഥലത്ത് എത്തി. തെളിവ് നശിപ്പിക്കുമെന്ന് അയാൾക്ക് ആശങ്ക ഉള്ളതുകൊണ്ടാണ് സരിതാ.എസ്.നായർക്ക് ഹാജരാകാൻ കൂടുതൽ സമയം അനുവദിക്കാതിരുന്നതെന്ന് ഡി.വൈ.എസ്.പി അദ്ദേഹത്തിന്റെ റിപ്പോർട്ടിൽ പറഞ്ഞിരിക്കുന്നു. സരിതയുടെ വീടിന്റെ സമീപത്ത് നിന്നാണ് അവരെ അറസ്റ്റ് ചെയ്തതെങ്കിലും ആ സമയം അവരുടെ വീട് പരിശോധിച്ചിരുന്നില്ലെന്ന് ഡി.വൈ.എസ്.പി പറഞ്ഞു. സരിതയെ അറസ്റ്റ് ചെയ്യുന്നതിന മാത്രമാണ് എസ്.ഐയേയും സംഘത്തേയും അയച്ചതെന്നായിരുന്നു മറുപടി. അദ്ദേഹം അല്ലായിരുന്നു അന്വേഷണ ഉദ്യോഗസ്ഥൻ. വഞ്ചനാകേസുകളിൽ പരിശോധന ഉടൻ നടത്താറില്ലെന്നും മറ്റും പറഞ്ഞു. സരിതയും അവരുടെ അമ്മയുമായി ഡ്രൈവറോടൊപ്പം കടബാധ്യതകൾ തീർപ്പാക്കുന്നത് സംബന്ധിച്ച് ചർച്ച ചെയ്യുന്നിനായി തന്റെ അഭിഭാഷകനായ ഫെനി ബാലകൃഷ്ണനെ കണ്ടശേഷം തന്റെ വീട്ടിലേക്ക് വരുന്ന സമയത്ത് ഇടപ്പഴിഞ്ഞിയിൽവെച്ച് കാർ തടഞ്ഞു നിർത്തി അവരെ അറസ്റ്റ് ചെയ്തുവെന്നാണ് സരിതയുടെ വാദം. കാറിൽ നിന്നും അമ്മയെയും

ഡ്രൈവറേയും പുറത്തിറക്കി. ഒരു ലാപ്ടോപ്പ്, 5 മൊബൈൽ ഫോണുകൾ, സി.ഡിയും പണവു മുള്ള ഒരു ബാഗ് എന്നിവ ഉണ്ടായിരുന്നു. യാതൊരു മഹസറും തയ്യാറാക്കാതെയാണ് പോലീസ് ഇതെല്ലാം എടുത്തത്. മഹസർ പ്രകാരം, ദേഹപരിശോധനയിൽ അവരുടെ കൈവശത്ത് 2 മൊബൈൽ ഫോണുകൾ ഉണ്ടായിരുന്നതായാണ് കണ്ടത്. ആ ദിവസം ശ്രീ.ഹരികൃഷ്ണൻ തന്റെ വീട് പരിശോധന നടത്തി സീഷർ മഹസർ തയ്യാറാക്കാതെ ലാപ് ടോപ്പ്, മൊബൈൽ ഫോണുകൾ, ബിസിനസ് റൊക്കാർഡുകൾ മുതലായവ എടുത്തതായും അമ്മയിൽ നിന്നും അറിയാൻ കഴിഞ്ഞു വെന്ന് അവർ പറഞ്ഞു.

സരിത.എസ്.നായരെ അറസ്റ്റ് ചെയ്യുന്നതിനായി പെരുമ്പാവൂരിൽ നിന്നും മറ്റൊരു സംഘം ഇട പ്പഴിഞ്ഞി ജംഗ്ഷനിൽ കാത്ത് നിൽക്കുന്നതായി അദ്ദേഹം കണ്ടു എന്നും, സൂര്യാസ്തമയം കഴി ഞ്ഞതിനാൽ സരിതാ.എസ്.നായരെ അവർ അറസ്റ്റ് ചെയ്യുന്നുവെങ്കിൽ അദ്ദേഹത്തെ അറിയിക്കണ മെന്നും അങ്ങനെ അല്ലെങ്കിൽ പിറ്റേ ദിവസം രാവിലെ അദ്ദേഹം സരിതയെ അറസ്റ്റ് ചെയ്യുമെന്നും പറഞ്ഞതായി ശ്രീ.ബിജു ജോൺ ലൂക്കോസ് കമ്മീഷൻ മുമ്പാകെ മൊഴി നൽകി.

സരിതാ.എസ്.നായരെ അറസ്റ്റ് ചെയ്തെന്നും പെരുമ്പാവൂരിലേക്ക് കൊണ്ട് പോയെന്നും ഉദ്ദേശ്യം രാത്രി 11 മണിയോട് കൂടി അയാളെ അറിയിച്ചുവെന്ന് അയാൾ പറഞ്ഞു. അതുകൊണ്ട് പിറ്റേദിവസം കൊല്ലം വഴി അയാൾ പെരുമ്പാവൂരിലേക്ക് മടങ്ങി പോയി ആരുടെ മുന്നിലാണോ സരിത ഉണ്ടായിരുന്നത് ആ അന്വേഷണ ഉദ്യോഗസ്ഥന്റെ അനുമതിയോട് കൂടി സരിതയെ കണ്ടു.

സജ്ജാദുമായുള്ള ഇടപാടിൽ സരിത.എസ്.നായർക്ക് ഒരു ചെറിയ പങ്ക് മാത്രമാണുള്ളത്: ഇത് സമ്മതിച്ചിട്ടുള്ള വസ്തുതയാണ്. പ്രസ്തുത ഇടപാടിൽ സജ്ജാദ് നൽകിയ 40.5 ലക്ഷം രൂപയിൽ നിന്നും 6 ലക്ഷം രൂപ അവർ കൈപ്പറ്റിയെന്നും 7.15 ലക്ഷം രൂപ തവണയായി തിരിച്ചടച്ചുകൊണ്ടിരി ക്കുകയാണെന്നും വെളിപ്പെട്ടിട്ടുണ്ട്. ഈ സാഹചര്യങ്ങളിൽ, പോലീസിന്റെ ഭാഗത്ത് നിന്നുള്ള അപ്രിയമായതും തിടുക്കത്തിലുള്ളതും, നിയമവിരുദ്ധവുമായ പ്രവൃത്തികൾ എന്തിനായിരുന്നുവെ ന്നത് ഒരാളുടെ ധാരണയ്ക്ക് അപ്പുറത്തുള്ളതാണ്.

എസ്.ഐ.ടിയുടെ രൂപീകരണത്തിനും മുമ്പ് തന്നെ, ക്രൈം നമ്പർ 368/2013-ലെ പോലീസിന്റെ നടപടികളെല്ലാം തന്നെ തൃപ്തികരമായിരുന്നില്ലെന്ന് ഇത് കാണിക്കുന്നു. ഉചിതമായ ഏജൻസിക ളുടെ കൈകളിലൂടെയുള്ള ശരിയായ അന്വേഷണം ഇതിന ആവശ്യമാണ്.

എസ്.ഐ.ടിയിലെ ഒരു അംഗമെന്ന നിലയ്ക്ക് ഈ Dyspശ്രീ. ഹരികൃഷ്ണനെയാണ് പെരുമ്പാ വൂർ പോലീസ് സ്റ്റേഷൻ ക്രൈം 368/13-ന്റെ അന്വേഷണത്തിന ചുമതല ഏൽപ്പിച്ചത്. ഈ കേസിലെ അന്വേഷണ ഉദ്യോഗസ്ഥനായ ശ്രീ.വി.റോയിയെ സംസ്ഥാന പോലീസ് മേധാവി, എ.ഡി. ജി.പി (SZ) എസ്.ഐ.ടിയിലെ അംഗമാക്കിയെങ്കിലും ആ കേസിലോ എസ്.ഐ.ടി അന്വേഷിച്ച മറ്റേതെങ്കിലും കേസിലോ, കൂടുതൽ അന്വേഷണം നടത്തുന്നതിൽ അയാൾക്ക് പങ്കില്ലായിരുന്നു.

ശ്രീ.എ.ഹേമചന്ദ്രൻ IPSന അയാളിൽ വിശ്വാസമില്ലാത്തതായി കാണുന്നു. അയാളെ യാതൊരു ചുമതലയും ഏൽപിച്ചിട്ടില്ല. എല്ലാ കേസുകളുടെയും അന്വേഷണം ഡി.വൈ.എസ്.പിമാരെയാണ് ഏൽപിച്ചത്. മേൽനോട്ട ചുമതല എ.ഡി.ജി.പി എടുത്തു. ബന്ധപ്പെട്ട എസ്.പിമാരിൽ നിന്നും സഹായം തേടാൻ അന്വേഷണ ഉദ്യോഗസ്ഥനോട് നിർദ്ദേശിച്ചു. ശ്രീ.റോയിയെ ബലിയാടാക്കി?. സോളാർ തട്ടിപ്പ് സംബന്ധിച്ച ഏതെങ്കിലും കേസുകളുടെ അന്വേഷണവുമായി ബന്ധപ്പെടുകയോ, എസ്.ഐ.ടിയുടെ ഏതെങ്കിലും യോഗത്തിൽ പങ്കെടുക്കുകയോ ചെയ്തിട്ടില്ലെന്ന് ശ്രീ.റോയ് തന്റെ മൊഴിയിൽ പറഞ്ഞു.

ശ്രീ.റെജി ജേക്കബ്, AC, CBCIDതിരുവനന്തപുരം നൽകിയ മൊഴിയനുസരിച്ച് അയാൾ ഡൽഹിയിൽ MNRE-യിൽ പോയി ബിജു രാധാകൃഷ്ണന കേന്ദ്രമന്ത്രി ശ്രീ.ഫറൂഖ് അബ്ദുള്ളയുമായുള്ള ബന്ധത്തെ കുറിച്ച് അന്വേഷിക്കുകയും ബിജു രാധാകൃഷ്ണൻ സജ്ജാദിനെയും ബാബുരാജ് മുതലായവരെയും കാണിച്ച കത്ത് വ്യാജമാണോയെന്ന് ഉറപ്പ് വരുത്തുന്നതിന Dysp ഹരികൃഷ്ണൻ മുഖേന Ferny-യുടെ പ്രസ് പരിശോധിച്ച് തെളിവുകൾ ശേഖരിക്കുകയും ചെയ്തു.

സജ്ജാദിന്റെ പരാതിയിൽ പറഞ്ഞ വസ്തുതകൾ ഉറപ്പാക്കുന്നതിന മുഖ്യമന്ത്രി ഉമ്മൻചാണ്ടിയെ ചോദ്യം ചെയ്യുന്നതിന ശ്രീ. ഹരികൃഷ്ണൻ Dysp, യാതൊരു ശ്രമവും നടത്തിയതായി കാണുന്നില്ല.

ഇടക്കാല പ്രത്യേക റിപ്പോർട്ടിലെ പ്രധാന സംഗതിയായ ദുഷ്ചെയ്തിയുമായി ബന്ധപ്പെട്ട് സലിംരാജിൽ നിന്നും എ.ഡി.ജി.പി രേഖപ്പെടുത്തിയ മൊഴിയിൽ നിന്നും വ്യത്യസ്തമായ ഒരു മൊഴി കമ്മീഷൻ മുമ്പാകെ മുൻ മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയുടെ ഗൺമാൻ സലിംരാജ് നൽകിയതിനെ കുറിച്ച് കമ്മീഷൻ ചോദിക്കാതിരുന്നത് അയാളെ വേദനപ്പെടുത്തി.

പോലീസ് സേനയിലെ ഏറ്റവും താഴ്ന്ന റാങ്കിലുള്ള ഒരു സിവിൽ പോലീസ് ഓഫീസറായ ശ്രീ.ജി.ആർ.അജിത്ത് യാതൊരു സാധുവായ കാരണങ്ങളില്ലാതെ കമ്മീഷന്റെ പ്രവർത്തനങ്ങളെ കുറിച്ച് വളരെ ഗൗരവതരമായ ആരോപണങ്ങൾ ഹൈക്കോടതി മുമ്പാകെ ഫയൽ ചെയ്ത Wp No 5555/2016- ൽ ഉന്നയിക്കുകയായിരുന്നു. ആ പോലീസ ഉദ്യോഗസ്ഥനെതിരെ ഈ ഉദ്യോഗസ്ഥൻ യാതൊരു നടപടിയും കൈകൊണ്ടില്ല. ഈ കമ്മീഷൻ മുമ്പാകെ ഹാജരാക്കേണ്ടതായ കാരണത്തിൽ നിന്നും അന്യമായ ഒരു വാദപ്രതിവാദ കുറിപ്പ് ഫയൽ ചെയ്തുകൊണ്ട് കമ്മീഷനെ ആക്രമിക്കുന്നതിന ശ്രീ.ജി.ആർ.അജിത്തിനെ പ്രോത്സാഹിപ്പിച്ചതായി കാണാവുന്നതാണ്. ഇക്കാര്യത്തിൽ പോലീസ് സേനയിലെ അച്ചടക്കം പ്രകടമാണ്. കേരളാ പോലീസ് അസോസിയേഷന്റെ സംസ്ഥാന ജനറൽ സെക്രട്ടറി ശ്രീ ജി.ആർ. അജിത്തിനെതിരെ വളരെ ഗുരുതരമായ ആരോപണങ്ങളാണ് ഉന്നയിക്കപ്പെട്ടിട്ടുള്ളത്. എസ്ഐടിയിലെ ഒരംഗമായ തിരുവനന്തപുരം അസിസ്റ്റന്റ് കമ്മീഷണർ സിബിസിഐഡി ശ്രീ. റജി ജേക്കബ് അന്വേഷണം നടത്തിയ രീതിയെ പറ്റി നിയമസഭയിൽ ഉന്നയിച്ച ആരോപണങ്ങളുടെയും തിരുവനന്തപുരം AILU ജില്ലാകമ്മിറ്റിയും ശ്രീ. ജി.ആർ.അജിത്തും നൽകിയ പരാതിയുടെയും അടിസ്ഥാനത്തിൽ മറ്റൊരു ഡിവൈഎസ്പി അന്വേഷിച്ച രീതി എത്ര ലാഘവത്തോടെ ഉള്ളതാണെന്ന് കാണാം. ഇത് അസോസിയേഷന്റെ അംഗീകാരത്തിനുള്ള വ്യവസ്ഥകൾക്ക് എതിരായിട്ടുള്ളതും, അഴിമതി നിരോധന നിയമത്തിന്റെ വ്യവസ്ഥകൾ ബാധകമാക്കാവുന്നത് സംബന്ധിച്ച പരിശോധന നടത്തേണ്ടതുമായ ഒരു കേസല്ലേ?

കാര്യക്ഷമതയുള്ളതും ഊർജ്ജസ്വലനുമായ ഒരു പോലീസ് ഉദ്യോഗസ്ഥന്റെ നേരും നെറിയും ആണോ ഇത്. മേൽ പ്രതിപാദ പരാതികൾ അന്വേഷിക്കുന്നതിന നിർദ്ദേശം ഇല്ലായിരുന്നോ. ആ ഉദ്യോഗസ്ഥർ ഫയൽ ചെയ്ത റിപ്പോർട്ടുകൾ സ്വീകരിക്കുകയല്ലാതെ അക്കാര്യത്തിൽ ഏതെങ്കിലും മേൽനോട്ടം അയാൾ നടത്തിയിരുന്നോ.

എസ്.ഐ.ടിയുടെ രൂപീകരണവും 14.06.2013-ൽ അയാൾ പുറപ്പെടുവിച്ച ഉത്തരവിന്റെ സാധ്യതയും സംബന്ധിച്ച് 20.10.2016, 3.11.2016, 11.11.2016 എന്നീ തീയതികളിൽ കമ്മീഷൻ മുമ്പാകെ നൽകിയ മൊഴിയിൽ സംസ്ഥാന പോലീസ് മേധാവിയുടെ നിലപാട് പരിശോധിക്കാം (ഡിപ്പോസിഷൻ XIXവാല്യം പേജ് 194-303)

ഉത്തരം: ഉദ്ദേശം 2013 മെയ് അവസാന ആഴ്ചയോ അല്ലെങ്കിൽ 2013 ജൂൺ ആദ്യമോ, ഈ വാർത്ത മാധ്യമങ്ങളിൽ വിപുലമായ പ്രചാരം നേടി.

മാധ്യമ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ഞാൻ, സബോർഡിനേറ്റ് പോലീസ് ഉദ്യോസ്ഥർ മുഖേന അന്വേഷണം നടത്തിയതിൽ സരിത.എസ്.നായരും, ബിജു രാധാകൃഷ്ണനും മറ്റ് ചിലരും ഉൾപ്പെട്ട, നിരവധി കേസുകൾ, കൂടുതലായി കേരളത്തിന്റെ മദ്ധ്യ-തെക്കൻ ഭാഗങ്ങളിലായി രജിസ്റ്റർ ചെയ്തതായും മനസിലായി. ആരോപണങ്ങൾ പ്രമുഖ വ്യക്തികൾക്കും അങ്ങനെയുള്ള മറ്റുള്ളവർക്കും എതിരായതുകൊണ്ട്, ഒരു മുതിർന്ന ഉദ്യോഗസ്ഥൻ മുഖേന അത്തരം കേസുകൾ സൂക്ഷ്മമായി മേൽനോട്ടം നടത്തണമെന്ന് ഞാൻ വിചാരിച്ചു.

ഈ സാഹചര്യങ്ങളിലാണ് ശ്രീ.എ.ഹേമചന്ദ്രൻ IPS, ADGP (SZ) -ന്റെ കീഴിൽ 14.06.2013-ലെ ഉത്തരവിലൂടെ ഞാൻ എസ്.ഐ.ടി രൂപീകരിച്ചത്.

ചോദ്യം: പ്രസ്തുത ഉത്തരവ് പുറപ്പെടുവിക്കുന്നതിന മുമ്പ്, ഇതുമായി ബന്ധപ്പെട്ട് താങ്കൾ സർക്കാർ ആഭ്യന്തര വകുപ്പുമായി കൂടിയാലോചിച്ചിരുന്നോ?

ഉത്തരം: ഞാൻ സർക്കാരിനെ അറിയിച്ചിരുന്നു.

ചോദ്യം: നിങ്ങൾ പറഞ്ഞത് പ്രകാരം നേരത്തെ പരാമർശിച്ച 2 വ്യക്തികൾക്കെതിരെയുള്ള പരാതികൾ, പ്രത്യേകിച്ച് പ്രമുഖർ ഉൾപ്പെട്ടതായിരുന്നതുകൊണ്ടാണ് അന്വേഷണത്തിനായി എസ്.ഐ.ടി രൂപീകരിക്കാൻ തീരുമാനം എടുത്തതെന്നാണ്. എന്നാൽ സാധാരണ നിയമപ്രകാരം ഒരു പരാതിയിൽ അന്വേഷണം നടത്തേണ്ടത് ആധികാരിതയുള്ള ഏറ്റവും താഴ്ന്ന പോലീസ് ഉദ്യോഗസ്ഥനാണ്. എന്നാൽ എന്ത് അടിസ്ഥാനത്തിലാണ് താങ്കൾ ഈ കേസുകളുടെ അന്വേഷണം കൂടുതലായും അധികാരമില്ലാത്ത പോലീസ് ഓഫീസർമാരെ ചുമതലപ്പെടുത്തിയത്?

ഉത്തരം: സംസ്ഥാനത്തെ അധികാരപ്പെട്ട വിവിധ പോലീസ് സ്റ്റേഷനുകളിലാണ് പരാതികൾ രജിസ്റ്റർ ചെയ്തത്. മേലുദ്യോഗസ്ഥൻ എന്ന നിലയ്ക്ക് എ.ഡി.ജി.പി (SZ) യ്ക്ക് അദ്ദേഹത്തിന്റെ മേഖലയ്ക്ക് കീഴിൽ വരുന്ന എല്ലാ പോലീസ് സ്റ്റേഷനുകളുടേയും അധികാരം ഉണ്ട്. ഇതിനാലാണ് അദ്ദേഹത്തിന്റെ കീഴിൽ ആ കേസുകളുടെ അന്വേഷണം നടത്തുന്നതിനായി ഞാൻ എസ്.ഐ.ടി രൂപീകരിച്ചത്.

ചോദ്യം: ആധികാരിതയുള്ള അധികാരി, അതായത് എ.ഡി.ജി.പി അന്വേഷണം നടത്തിയശേഷമാണ് അന്തിമ റിപ്പോർട്ട് കോടതിയിൽ സമർപ്പിക്കേണ്ടത് എന്നാണോ താങ്കൾ അർത്ഥമാക്കുന്നത്?

ഉത്തരം: അദ്ദേഹം അന്വേഷണ ഉദ്യോഗസ്ഥന പകരമാകില്ല. അന്വേഷണത്തിന്റെ സൂക്ഷ്മ മേൽനോട്ടം വഹിക്കുന്നതിന മാത്രമാണ് അദ്ദേഹം.

ചോദ്യം: എസ്.ഐ.ടി പരിഗണിക്കപ്പെടേണ്ട കേസുകളുടെ അന്വേഷണം എസ്.ഐ.ടിയിലെ അംഗങ്ങൾക്ക് സ്വതന്ത്രമായി ഏൽപിച്ച് നൽകി ബന്ധപ്പെട്ട അന്വേഷണം ഉദ്യോഗസ്ഥർ നടത്തുന്ന അന്വേഷണത്തിന്റെ മേൽനോട്ട ചുമതല മാത്രമാണ് എ.ഡി.ജി.പി നടത്തേണ്ടതെന്നാണോ എസ്.ഐ.ടി രൂപീകരണത്തിലുള്ള താങ്കളുടെ ആശയം?

ഉത്തരം: എസ്.ഐ.ടി കൈകാര്യം ചെയ്യുന്ന ക്രൈം കേസുകൾ, എസ്.ഐ.ടിയിലെ സ്വതന്ത്രരായ അന്വേഷണ ഉദ്യോഗസ്ഥരെ കൊണ്ട് അന്വേഷിപ്പിച്ച് നിയമാനുസൃതമായി അന്തിമ റിപ്പോർട്ട്

സമർപ്പിക്കുക എന്നതായിരുന്നു എന്റെ ഉദ്ദേശം. ഭരണപരമായും നിയമപരമായും മറ്റുമുള്ള ആവശ്യകതകൾ സൂക്ഷ്മമായി മേൽനോട്ടം വഹിച്ച് ഒരു ശരിയായ നിഗമനത്തിൽ എത്തുന്നതിന മാത്രമായിരുന്നു എ.ഡി.ജി.പി ഹേമചന്ദ്രൻ.

ചോദ്യം: 2013 ജൂൺ-ജൂലൈയിൽ കേരള നിയമസഭ സമ്മേളനത്തിൽ ഗൗരവമായ ഒരു ചർച്ചാവിഷയമായിരുന്നു ഈ സോളാർ തട്ടിപ്പെന്നും ബജറ്റ് ചർച്ചാ വേളയിൽ അന്നത്തെ പ്രതിപക്ഷ നേതാവ് വി.എസ്.അച്യുതാനന്ദൻ മാധ്യമ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ആരോപണം ഉന്നയിച്ചതും താങ്കൾക്ക് അറിയില്ലേ?

ഉത്തരം: ഉന്നയിച്ചിട്ടുണ്ടാകാം.

ചോദ്യം: സരിതാനായരുമായി മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫിലേയും സെക്യൂരിറ്റിയിലേയും ചിലർക്ക് ബന്ധമുണ്ടെന്നും സരിതയുടെ ഫോണിൽ നിന്നും മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലെ ലാന്റ് ഫോണിലേക്ക് കോളുകൾ ഉണ്ടെന്നും, ഈ തട്ടിപ്പിന മുഖ്യമന്ത്രിയെ ബന്ധപ്പെടുത്തുന്ന മറ്റുപല ആരോപണങ്ങൾ ഉണ്ടെന്നും ആരോപിച്ചുകൊണ്ട് ശ്രീ.രാജു എബ്രഹാമും മറ്റ് ചിലരും അടിയന്തിര പ്രമേയം ഉന്നയിച്ചതായി താങ്കൾക്ക് അറിയുമോ?

ഉത്തരം: അത് രേഖകളിൽ ഉള്ള കാര്യമാണ്.

ചോദ്യം: ഈ ഫോൺ കോൾ ആരോപണങ്ങൾ ഉന്നയിച്ചപ്പോൾ ഇത് സംബന്ധിച്ച ഒരു ഇടക്കാല റിപ്പോർട്ട് തേടുമെന്നും അതിന ശേഷം തുടർനടപടികൾ സംബന്ധിച്ച് തീരുമാനമെടുക്കുമെന്നും മുഖ്യമന്ത്രി സഭയെ ധരിപ്പിച്ച വിവരവും ശ്രീ.ടി.പി.സെൻകുമാർ ADGP (Int) അങ്ങനെയുള്ള വ്യക്തികളുടെ കോൾ വിവരം എടുത്ത ശേഷം 13.06.2013-ൽ മുഖ്യമന്ത്രിക്ക് ഒരു ഇടക്കാല റിപ്പോർട്ട് സമർപ്പിച്ചതും താങ്കൾക്ക് അറിയില്ലേ? ഇത് നിങ്ങളുടേയും അറിവോട് കൂടി ഉള്ളതല്ലേ?

ഉത്തരം: ഒരു ഉയർന്ന പോലീസ് ഉദ്യോഗസ്ഥനെ സർക്കാർ കാര്യങ്ങൾ ഏൽപ്പിക്കുമ്പോൾ (പ്രത്യേകിച്ച് ADGP (Int.) സർക്കാരിന സമർപ്പിക്കപ്പെടുന്ന റിപ്പോർട്ട്, ഏതെങ്കിലും ഉണ്ടെങ്കിൽ, അത് അയാൾ വഴി ആയിരിക്കണമെന്നില്ല. അതിന്റെ അടിസ്ഥാനത്തിൽ നടപടി എടുക്കുമ്പോൾ എന്നെക്കൂടി അറിയിക്കാവുന്നാണ്.

ചോദ്യം: മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫിലുള്ള ശ്രീ. ടെന്നി ജോപ്പൻ, ജിക്കുമോൻ ജേക്കബ്, ഗൺമാൻ സലിംരാജ് എന്നിവരെ ഈ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിലാണ് പേഴ്സണൽ സ്റ്റാഫിൽ നിന്നും നീക്കം ചെയ്തത്/സസ്പെന്റ് ചെയ്തതെന്ന് താങ്കൾക്ക് അറിയില്ലേ?

ഉത്തരം: ടെന്നി ജോപ്പൻ, ജിക്കുമോൻ ജേക്കബ്, സലിംരാജ് എന്നിവരെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിലാണ് സർവ്വീസിൽ നിന്നും നീക്കം ചെയ്തത്. എന്നാൽ സലിം രാജിനെ ശ്രീ.ഹേമചന്ദ്രൻ ഐ.പി.എസ്സിന്റെ ഇടക്കാല റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ സസ്പെന്റ് ചെയ്തിട്ടുള്ളതും പ്രസ്തുത ഉത്തരവ് അദ്ദേഹം പുറപ്പെടുവിച്ചതുമാണ്.

ചോദ്യം: ഈ വിഷയത്തിലൊരു സമഗ്രമായ അന്വേഷണം നടത്തുന്നതാണെന്നുള്ള ശ്രീ.ടി.പി. സെൻകുമാറിന്റെ ഇടക്കാല റിപ്പോർട്ടിലെ പരാമർശവും ഇതും എസ്.ഐ.ടി തലവനായ ADGP (SZ)അന്വേഷിക്കുമെന്ന് മുഖ്യമന്ത്രി നിയമസഭയിൽ പറഞ്ഞതും താങ്കൾ ശ്രദ്ധിച്ചിരുന്നുവോ? ഇത് നിങ്ങൾ ശ്രദ്ധിച്ചില്ലേ?

ഉത്തരം: അതേ. എനിയ്ക്കറിയാം.

ചോദ്യം: സലിം രാജിന്റെ സസ്പെൻഷൻ ഉത്തരവുമായി ബന്ധപ്പെട്ട എ.ഡി.ജി.പി(SZ) ശ്രീ. ഹേമചന്ദ്രൻ ഐ.പി.എസ്. സമർപ്പിച്ച ഇടക്കാല റിപ്പോർട്ട് നിങ്ങൾ കണ്ടില്ലേ?

ഉത്തരം: അതേ ഞാൻ കണ്ടിരുന്നു.

ചോദ്യം: ശ്രീ.ഹേമചന്ദ്രൻ ഐ.പി.എസ്. സമർപ്പിച്ച റിപ്പോർട്ടിൽ നിന്നും സരിത.എസ്.നായരും മറ്റുള്ള വ്യക്തികളും തമ്മിലുള്ള ഫോൺ കോളുകൾ സംബന്ധിച്ച അന്വേഷണം അവരുടെ പെരുമാറ്റ ദൂഷ്യമായി മാത്രം പരിമിതപെടുത്തിയിട്ടുള്ളത് നിങ്ങൾ ശ്രദ്ധിച്ചില്ലേ?

ഉത്തരം: സത്യമാണ്. സർക്കാർ ഉദ്യോഗസ്ഥരെന്ന നിലയിൽഅവരുടെ പെരുമാറ്റ ദൂഷ്യമായി മാത്രമാണ് പരിഗണിച്ചത്.

ചോദ്യം: ശ്രീ.ടി.പി.സെൻകുമാർ ഐ.പി.എസ് നിർദ്ദേശിച്ചതും മുഖ്യമന്ത്രി നിയമസഭയിൽ പ്രസ്താവിച്ചതുമായ അന്വേഷണത്തിന അനുസൃതമായാണ് ശ്രീ.ഹേമചന്ദ്രൻ ഐ.പി.എസ് ഈ അന്വേഷണം നടത്തിയതെന്ന് താങ്കൾ കരുതുന്നുണ്ടോ?

ഉത്തരം: ശ്രീ.ഹേമചന്ദ്രൻ ഐ.പി.എസ് (എ.ഡി.ജി.പി)യുടെ റിപ്പോർട്ടിൽ എന്താണ് അടങ്ങിയിട്ടുള്ളത് എന്ന് ഞാൻ നേരത്തേ പറഞ്ഞു.

ചോദ്യം: ശ്രീ.രാജു എബ്രാഹം, എം.എൽ.എയും മറ്റുള്ളവരും ഉന്നയിച്ച എല്ലാ ആരോപണങ്ങളും രൂപീകരിക്കപ്പെടുന്ന എസ്.ഐ.ടി പരിഗണിക്കുമെന്നും യാതൊരു ആശങ്കയുടേയും ആവശ്യമില്ലെന്നും മുഖ്യമന്ത്രി സഭയിൽ പറഞ്ഞത് അടിയന്തിര പ്രമേയത്തെ പരാജയപ്പെടുത്തുന്നതിന വേണ്ടിയാണെന്ന് താങ്കൾക്ക് അറിയാമോ? സരിതാ.എസ്.നായരും അവരുടെ കമ്പനിയുടേയും സോളാർ തട്ടിപ്പ് സംഗതിയിൽ മുഖ്യമന്ത്രിയേയും അദ്ദേഹത്തിന്റെ ഓഫീസിനും ബന്ധമുണ്ടെന്ന ആരോപണം മുഖ്യമന്ത്രി അഭിമുഖീകരിച്ചപ്പോഴും അവരുടെ കേസ് ഒത്തുതീർപ്പാക്കാനായി ഒരു ഡി.വൈ.എസ്.പി ഉൾപ്പെടെയുള്ള പോലീസ് നൽകിയ സഹായവും കേരള പോലീസ് അസോസിയേഷന 40 ലക്ഷം രൂപ നൽകി എന്നും മറ്റുമുള്ള ആരോപണങ്ങളും രൂപീകരിക്കപ്പെടുന്ന എസ്.ഐ.ടി അന്വേഷിക്കുമെന്ന് മുഖ്യമന്ത്രി പറഞ്ഞത് താങ്കൾക്ക് അറിയാമോ?

ഉത്തരം: <u>ഇത് രേഖയിലുണ്ടെങ്കിൽ അങ്ങനെ ആകാം.</u>

ചോദ്യം: ഹേമചന്ദ്രൻ ഐ.പി.എസിനെ തലവനാക്കി ഒരു എസ്.ഐ.ടി രൂപീകരിക്കണമെന്ന് മുഖ്യമന്ത്രിയോ ആഭ്യന്തരമന്ത്രിയോ താങ്കളോട് ആവശ്യപ്പെട്ടോ?

ഉത്തരം: ആ തീരുമാനം ഞാൻ എടുക്കുകയും വിഷയം സർക്കാരുമായി ചർച്ച ചെയ്യുകയുമാണുണ്ടായത്.

ചോദ്യം: എസ്.ഐ.ടി രൂപീകരിക്കുന്നതിന സംസ്ഥാന പോലീസ് മേധാവിയോട് ആവശ്യപ്പെട്ടത് അദ്ദേഹമായിരുന്നുവെന്ന് അന്നത്തെ ആഭ്യന്തരമന്ത്രിയായിരുന്ന ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണൻ ഈ കമ്മീഷനു മുമ്പാകെ നൽകിയ മൊഴിയിൽ പറഞ്ഞു?

ഉത്തരം: ബിജുവും സരിതയും ഉൾപ്പെട്ട എല്ലാ കേസുകളും അന്വേഷിക്കുന്നതിന എസ്.ഐ.ടി രൂപീകരിക്കണമെന്ന് ചർച്ചയിൽ അദ്ദേഹം പറഞ്ഞിട്ടുണ്ടാകാം.

ചോദ്യം: സോളാർ തട്ടിപ്പ് കേസുകൾ അന്വേഷിക്കുന്നതിന ഒരു എസ്.ഐ.ടി രൂപീരിക്കുന്നതിനുള്ള താങ്കളുടെ അധികാരത്തെപറ്റി ഞാൻ മുൻപ് ചോദിച്ചിരുന്നു. എസ്.ഐ.ടി രൂപീകരണവും

അല്ലെങ്കിൽ എസ്.ഐ.ടിയിലെ വിവിധ അന്വേഷണ ഉദ്യോഗസ്ഥരെ ചുമതലപ്പെടുത്തിയതും അതുമായി ബന്ധപ്പെട്ട താങ്കളും താങ്കളുടെ കീഴ് ഉദ്യോഗസ്ഥനുമായ ശ്രീ.ഹേമചന്ദ്രനും എടുത്ത നടപടികൾ സാധൂകരിക്കുന്നതിനും 17.08.2013-ൽ സർക്കാർ പുറപ്പെടുവിച്ച ഉത്തരവും (എക്സ്.X 711) സംബന്ധിച്ച് കേരള പോലീസ് ആക്റ്റിന്റെയും, ക്രിമിനൽ നടപടി നിയമത്തിന്റെയും സർക്കാരിന്റെ അംഗീകാരത്തോടെ താങ്കൾ പുറപ്പെടുവിച്ച ബൈലോ ഉണ്ടെങ്കിൽ അതും പരാമർശിച്ചുകൊണ്ടുള്ള ഒരു തൃപ്തികരമായ മറുപടി താങ്കൾ നൽകിയില്ല. അങ്ങനെ ഒരു ഉത്തരവ് പുറപ്പെടുവിക്കാൻ താങ്കൾക്ക് ഒരു അധികാരമുണ്ടെങ്കിൽ പിന്നെ എന്തിനായിരുന്നു സർക്കാർ ഉത്തരവിൽ പരാമർശിച്ചിട്ടുള്ള താങ്കളുടെ 17.08.2013-ലെ കത്ത് മുഖേന ഒരു ഉത്തരവ് പുറപ്പെടുവിക്കാൻ സർക്കാരിനോട് അഭ്യർത്ഥിച്ചത്?

3.11.2016-ൽ അദ്ദേഹത്തെ വീണ്ടും വിസ്തരിക്കുകയും അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു.

ഉത്തരം: ഞാൻ ഈ വിഷയം സംബന്ധിച്ച് നേരത്തേ വിശദീകരിച്ചിട്ടുണ്ട്. എന്നിരുന്നാലും താഴെ പറയും പ്രകാരം ഞാൻ പ്രസ്താവിക്കാം.

ബഹു.സുപ്രീംകോടതിയുടെ State of Kerala Vs Souravhan and others (2016) 2 SCC (Crl) 241 എന്ന കേസിൽ ഇതുപോലുള്ള ഉത്തരവുകൾ പുറപ്പെടുവിക്കാനുള്ള സംസ്ഥാന പോലീസിന്റെ അധികാരം സംബന്ധിച്ച് എടുത്ത് പറയുന്നുണ്ട്. സുപ്രീംകോടതി വിധിയുടെ അടിസ്ഥാനത്തിൽ 14.06.2013 പുറപ്പെടുവിച്ചത് പോലുള്ള ഉത്തരവുകൾ പുറപ്പെടുവിക്കാൻ എനിക്ക് പൂർണ്ണമായ അധികാരമുണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു. സൗരവന്റെ കേസിന്റെ അടിസ്ഥാനത്തിൽ ഏതാണ്ട് ഈ സമയത്ത് സമാനമായ മറ്റൊരു കേസ് ഹൈക്കോടതി പരിഗണിക്കാൻ ഇടയാവുകയും 14.06.2013-ലെ ഉത്തരവിന്റെ സ്വഭാവമുള്ള ഉത്തരവുകൾ പുറപ്പെടുവിക്കാൻ സംസ്ഥാന പോലീസ് മേധാവിക്ക് യാതൊരു അധികാരവുമില്ലെന്ന് ഹൈക്കോടതി വിധി പ്രസ്താവിക്കുകയുമുണ്ടായി. കേരള ഹൈക്കോടതിയുടെ പ്രസ്തുത വിധിയുടെ അടിസ്ഥാനത്തിലാണ് ഒരു കൂടുതൽ ജാഗ്രത എന്ന നിലയ്ക്ക്, സോളാർ തട്ടിപ്പ് കേസുകളുടെ അന്വേഷണത്തിനുള്ള എസ്.ഐ.ടിയുടെ രൂപീകരണത്തിൽ സ്വീകരിച്ച നടപടികളുടെ സാധൂകരണത്തിന ഞാൻ സർക്കാരിനോട് എഴുതിയത്.

ചോദ്യം: മാധ്യമ റിപ്പോർട്ടുകളുടെ അടിസ്ഥാനത്തിൽ സബോർഡിനേറ്റ് പോലീസ് ഉദ്യോഗസ്ഥർ മുഖേന താങ്കൾ അന്വേഷണം നടത്തിയെന്നും സരിതാ.എസ്.നായരും ബിജു രാധാകൃഷ്ണനും മറ്റുള്ളവർക്കും എതിരായി പരാതി ഫയൽ ചെയ്തിട്ടുള്ളതായും കേരളത്തിന്റെ മദ്ധ്യ-തെക്ക് ഭാഗങ്ങളിൽ കേസ് രജിസ്റ്റർ ചെയ്തതായി മനസിലാക്കിയിട്ടുള്ളതായും ഉയർന്ന പ്രമുഖർക്കും അതുപോലുള്ള വ്യക്തികൾക്കും എതിരെയുള്ള ആരോപണങ്ങളായതിനാൽ ഒരു മുതിർന്ന ഉദ്യോഗസ്ഥന്റെ സൂക്ഷ്മമായ മേൽനോട്ടം നടത്തേണ്ടതുണ്ട് എന്ന് താങ്കൾ കരുതിയതായും 20.10.2016 ൽ ഈ കമ്മീഷന മുമ്പാകെ മൊഴി നൽകിയതിൽ മുതിർന്ന പ്രമുഖരുടേയും അതുപോലുള്ള വ്യക്തികളുടേയും ബന്ധം സംബന്ധിച്ച ആരോപണം അന്വേഷിക്കുന്നതിനും വളരെ മുതിർന്ന ഒരു പോലീസ് ഉദ്യോഗസ്ഥന്റെ കീഴിൽ മുതിർന്ന പോലീസ് ഉദ്യോഗസ്ഥരെ കൊണ്ട് കേസ് അന്വേഷിക്കണമെന്നുമുള്ള ഉദ്ദേശത്തോട് കൂടിയാണ് എസ്.ഐ.ടി രൂപീകരിച്ചതെന്ന് ഞാൻ കരുതട്ടെ?

ഉത്തരം : ഈ കേസുകളിൽ മുതിർന്ന പ്രമുഖർക്കെതിരെ ആരോപണം ഉന്നയിച്ചുകൊണ്ടുള്ള മാധ്യമങ്ങളുടെ തീവ്രപ്രചരണം നിരന്തരമായി വന്നുകൊണ്ടിരിക്കുന്ന വിവരം ഞാൻ നേരത്തേ മറുപടി പറഞ്ഞിരുന്നു. കേരളത്തിന്റെ മദ്ധ്യ-തെക്കൻ ഭാഗങ്ങളിലെ വിവിധ പോലീസ് സ്റ്റേഷനുകളിൽ

പരാതികൾ രജിസ്റ്റർ ചെയ്യപ്പെട്ടിരുന്നു. ഒരു മുതിർന്ന ഉദ്യോഗസ്ഥൻ മുഖേന കേസുകൾ അന്വേഷണം നടത്തുക വഴി വിഭവങ്ങൾ സമാഹരിച്ചുകൊണ്ട് കഴിയുന്നത്ര വേഗത്തിൽ അന്വേഷണത്തിന്റെ ശരിയായ പൂർത്തീകരണമാണ് ഞാൻ ഉദ്ദേശിച്ചത്.

എസ്.ഐ.ടികളുടെ രൂപീകരണം എന്റെ മുൻഗാമികളും, എന്റെ പിൻഗാമികളും ഒരുപക്ഷേ ചെയ്തിട്ടുണ്ടാകും.

ചോദ്യം: എസ്.ഐ.ടിയിലെ ഒരു അംഗവും മുൻ കോട്ടയം ഡി.വൈ.എസ്.പിയുമായ ശ്രീ.വി. അജിത്ത് കമ്മീഷനുമുമ്പാകെ തെളിവ് നൽകുന്ന വേളയിൽ സംസ്ഥാന പോലീസ് മേധാവി 14.06.2013-ൽ പുറപ്പെടുവിച്ച ഉത്തരവിന മുൻപോ ശേഷമോ സംസ്ഥാന സർക്കാരോ സംസ്ഥാന പോലീസോ ഏതെങ്കിലും ഉത്തരവ് പുറപ്പെടുവിച്ചോ എന്ന ചോദ്യത്തിന ടാർ ബിൽ കേസും മറ്റൊരു കേസും (വിശദാംശം നൽകിയിട്ടില്ല) പരാമർശിച്ചുകൊണ്ട് സംസ്ഥാന പോലീസ് മേധാവിയിൽ നിന്നും ഈ വിവരം ഉറപ്പാക്കുന്നതാണ് ഉചിതമാണെന്ന് അദ്ദേഹം പറഞ്ഞു. അതുകൊണ്ട് താങ്കളോട് ചോദിക്കുന്നു, സർ, നിങ്ങൾ പുറപ്പെടുവിച്ചതിന സമാനമായ ഏതെങ്കിലും ഉത്തരവ് നിങ്ങളുടെ കാലയളവിന മുൻപോ നിങ്ങളുടെ കാലഘട്ടത്തിലോ അല്ലെങ്കിൽ അതിന ശേഷമോ പുറപ്പെടുവിച്ചിട്ടുണ്ടെങ്കിൽ താങ്കൾ അതിന്റെ വിവരം നൽകുമോ?

ഉത്തരം: എന്റെ കാലഘട്ടത്തിലും അതിനുമുൻപും മിക്കവാറും അതിനശേഷവും എസ്.ഐ.ടി രൂപീകരിച്ചിട്ടുണ്ട്. ചിലപ്പോൾ ഇൻസ്പെക്ടർ ജനറൽ ഓഫ് പോലീസ്, ചിലപ്പോൾ ഡയറക്ടർ ജനറൽ ഓഫ് പോലീസ്, ചിലപ്പോൾ സർക്കാരും എസ്.ഐ.ടികൾ രൂപീകരിക്കാറുണ്ട്. ജില്ലാ പോലീസ് മേധാവിക്കും എസ്.ഐ.ടി രൂപീകരിയ്ക്കാവുന്നതാണ്. അതിന്റെ വിശദാംശങ്ങൾ ബന്ധപ്പെട്ട ഉദ്യോഗസ്ഥരിൽ നിന്നും ലഭ്യമാകും. ക്രൈംബ്രാഞ്ച് വിജിലൻസ് വകുപ്പുകൾക്ക് പോലും എസ്.ഐ.ടി രൂപീകരിക്കാം.

ചോദ്യം: 14.06.2013-ൽ താങ്കൾ പുറപ്പെടുവിച്ച ഉത്തരവിലെ പ്രസക്തഭാഗം-ഇപ്രകാരം പറയുന്നു- ''അതിനാൽ മേൽപറഞ്ഞ രണ്ടു പ്രതികളും അവരുടെ കൂട്ടാളികളും ഉൾപ്പെട്ട 7 കേസുകളുടേയും മറ്റ് കേസുകളുടേയും സമഗ്ര അന്വേഷണം നടത്തുന്നതിനും ശ്രീ.ഹേമചന്ദ്രൻ ഐ.പി.എസ് (ADGP (SZ)തലവനായ ഒരു പ്രത്യേക സംഘത്തെ ഇതിനായി രൂപീകരിക്കുന്നു.'' താങ്കൾ നേരത്തെ പരാമർശിച്ച മൊഴിയിൽ അങ്ങനെയുള്ള കേസുകൾ ഒരു മുതിർന്ന ഓഫീസർ മുഖേന സസൂക്ഷ്മം മേൽനോട്ടം വഹിക്കുന്നതിന താങ്കൾ ആലോചിച്ചതായി താങ്കൾ പറഞ്ഞു. എന്റെ ചോദ്യം, സസൂക്ഷ്മ മേൽനോട്ടം മാത്രമാണ് ഹേമചന്ദ്രൻ IPS ADGP (SZ)യുടെ ഉത്തരവാദിത്വം എന്നതാണോ 14.06.2013-ലെ ഉത്തരവ് കൊണ്ട് താങ്കൾ ഉദ്ദേശിച്ചത്? അങ്ങനെയെങ്കിൽ ഏത് തരത്തിലുള്ള മേൽനോട്ടമാണ് അദ്ദേഹത്തിൽ നിന്നും താങ്കൾ പ്രതീക്ഷിക്കുന്നത്?

ഉത്തരം : ഒരു മുതിർന്ന ഉദ്യോഗസ്ഥനെ എസ്.ഐ.ടിയുടെ തലവനാക്കിയത് <u>വിഭവങ്ങളുടെ സമാഹരണമെന്ന</u> (pooling of resources) ഉദ്ദേശത്തോടെയാണെന്ന് ഞാൻ നേരത്തെ പറഞ്ഞു. വിവിധ പോലീസ് സ്റ്റേഷനിലായി ധാരാളം കേസുകൾ രജിസ്റ്റർ ചെയ്തിട്ടുള്ളതും ശരിയായതും ദ്രുതഗതിയിലുള്ളതുമായ നിയമ ഭരണ നടപടികൾ പാലിക്കപ്പെടേണ്ടതുണ്ട്. കേസുകളുടെ സുഗമമായ നടത്തിപ്പിന <u>ആവശ്യം വരുമ്പോൾ എല്ലാം</u> ഈ എ.ഡി.ജി.പിയുടെ മേൽനോട്ടവും ഇടപെടലും വേണ്ടിവരും. സസൂക്ഷ്മമെന്നതുകൊണ്ട് അർത്ഥമാക്കുന്നത് നിയമപ്രകാരമുള്ള ശരിയായ അന്വേഷണം ഉറപ്പാക്കുക എന്നതാണ്.

ചോദ്യം: കോന്നി പോലീസ് സ്റ്റേഷൻ ക്രൈം 656/2013 കേസിലെ BA No 5497/13ജാമ്യാപേക്ഷയിൽ അന്വേഷണ ഉദ്യോഗസ്ഥൻ ഫയൽ ചെയ്ത മൊഴി 23.08.2013-ലെ ഉത്തരവിന്റെ ഖണ്ഡിക 9-ൽ ഇപ്രകാരം പ്രതിപാദിക്കുന്നു. ''രണ്ട് പ്രതികൾ പൊതുവായിട്ട് അനവധി ആളുകളെ വഞ്ചിച്ച കുറ്റങ്ങൾ അന്വേഷിക്കുന്നതിന എ.ഡി.ജി.പി തലവനായ ഒരു പ്രത്യേക അന്വേഷണ സംഘത്തെ രൂപീകരിച്ചിട്ടുണ്ട്.''

ഇപ്രകാരം നൽകിയ മൊഴിയിൽ നിന്നും ആ രണ്ട് പ്രതികളും ഉൾപ്പെടുന്ന രജിസ്റ്റർ ചെയ്യപ്പെട്ട കേസുകൾക്ക് വേണ്ടിയാണ് അങ്ങനെയുള്ള ഒരു പ്രത്യേക സംഘത്തെ രൂപീകരിച്ചതെന്ന് നിസംശയം കാണുന്നു. അന്വേഷണത്തിനുള്ള വ്യക്തിഗത കേസുകൾ ഒരു ഡിവൈഎസ്പിക്ക് നൽകിയെങ്കിലും വ്യക്തികളുടെ ക്രിമിനൽ ബാധ്യത, ചാർജിന്റെ അംഗീകാരം മുതലായ എല്ലാ സുപ്രധാന തീരുമാനങ്ങളും എസ്ഐടിയുടെ തലവന്റെ അറിവോടും അംഗീകാരത്തോടും എടുക്കേണ്ടതാണെന്ന് നിലവിലെ കേസിലെ അഡീഷണൽ ഡയറക്ടർ ജനറൽ ഓഫ് പോലീസ് അന്വേഷണ ഉദ്യോഗസ്ഥനായി നിയോഗിച്ച പോലീസ് ഓഫീസർ കോടതി മുമ്പാകെ ഫയൽ ചെയ്ത സ്റ്റേറ്റ്മെന്റിൽ പ്രതിപാദിക്കുന്നു.

ഈ സ്റ്റേറ്റ്മെന്റ് സാക്ഷിയെ വായിച്ചു കേൾപ്പിച്ചു. താങ്കളുടെ അറിവോട് കൂടിയാണോ താങ്കൾ രൂപീകരിച്ച എസ്.ഐ.ടിയിലെ ഒരംഗം അങ്ങനെയുള്ള ഒരു സ്റ്റേറ്റ്മെന്റ് ഫയൽ ചെയ്തത്? കോടതി മുമ്പാകെ ഫയൽ ചെയ്ത സ്റ്റേറ്റ്മെന്റിന താങ്കൾ അംഗീകാരം നൽകിയോ? പ്രസ്തുത ഉത്തരവിൽ ഇപ്രകാരം ഒരു പരാമർശം നടത്തിയിട്ടുള്ളതിനെപ്പറ്റി താങ്കൾ ബോധവാനായിരുന്നോ?

ഉത്തരം: ഒരു ജാമ്യാപേക്ഷയിൽ കോടതി മുമ്പാകെ അന്വേഷണ ഉദ്യോഗസ്ഥൻ അങ്ങനെ ഒരു സ്റ്റേറ്റ്മെന്റ് നൽകിയതായി എനിക്കറിയില്ല. അങ്ങനെ ഒരു സ്റ്റേറ്റ്മെന്റ് അറിയുന്നതിനോ അംഗീകരിക്കുന്നതിനോ എനിക്കൊരു അവസരം വന്നില്ല.

ചോദ്യം: 14.06.2013-ലെ താങ്കളുടെ ഉത്തരവിലൂടെ രൂപീകരിച്ച എസ്.ഐ.ടിയുടെ തലവനായി ശ്രീ.ഹേമചന്ദ്രൻ എ.ഡി.ജി.പിയ്ക്ക് അങ്ങനെയുള്ള അധികാരം നൽകുകയെന്നതായിരുന്നോ നിങ്ങളുടെ ഉദ്ദേശ്യം.?

ഉത്തരം: സർ, എസ്.ഐ.ടി രൂപീകരിച്ചതും ശ്രീ.എ.ഹേമചന്ദ്രൻ എ.ഡി.ജി.പി (SZ)നെ തലവനാക്കിയതിനുമുള്ള എന്റെ ഉദ്ദേശ്യം എന്തെന്ന് ഞാൻ ഇതിനകം വ്യക്തമാക്കിയിട്ടുണ്ട്.

ഞാൻ മുൻപ് മറുപടി നൽകിയതുപോലെ എസ്.ഐ.ടിയുടെ തലവൻ അന്വേഷണ ഉദ്യോഗസ്ഥന പകരമായിരുന്നില്ല.

ഈ ഉദ്യോഗസ്ഥൻ നൽകിയ സ്റ്റേറ്റ്മെന്റ്, അയാൾ തന്നെ വിശദീകരിക്കേണ്ടതുണ്ട്.

വസ്തുതകൾ വിശദമാക്കുന്നതിന എ.ഡി.ജി.പി (SZ) പ്രാപ്തനാണ്.

ചോദ്യം: സരിതഎസ്.നായരെ അറസ്റ്റ് ചെയ്ത് ജയിലിലടച്ചതിനെ തുടർന്നുണ്ടായ വസ്തുതകളും സാഹചര്യങ്ങളും സംബന്ധിച്ച എന്റെ വിവിധ ചോദ്യങ്ങൾക്ക് നിങ്ങൾ മറുപടി പറഞ്ഞുകൊണ്ടിരുന്നതും എല്ലാ ചോദ്യങ്ങൾക്കുമുള്ള താങ്കളുടെ മറുപടി മാധ്യമങ്ങളിൽ നിന്നാണ് താങ്കൾക്ക് ഇത് അറിയാൻ കഴിഞ്ഞതെന്നുമാണ്. മാധ്യമങ്ങളിൽ വന്ന വാർത്തകൾ എല്ലാം തന്നെ മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ്, അദ്ദേഹത്തിന്റെ സെക്യൂരിറ്റി ഉൾപ്പെടെയുള്ള പേഴ്സണൽ സ്റ്റാഫ്, അദ്ദേഹത്തിന്റെ ക്യാബിനറ്റ് മന്ത്രിമാർ, രാഷ്ട്രീയനേതാക്കൾ എന്നിവരുടെ ഇടപെടലുകളുടെ ആരോപണം സംബന്ധിച്ചതാണ് എന്ന വസ്തുത പരിഗണിച്ച് ഇത് ഗൗരവമായെടുത്ത്, ആ ആരോപണ

ങ്ങളുടെ നിജസ്ഥിതി കണ്ടെത്തുന്നതും പ്രത്യേകിച്ച് ഈ ആരോപണങ്ങൾ പ്രതിപക്ഷ എം.എൽ.എ.മാർ നിയമസഭയിൽ ഉന്നയിച്ചതെന്നത് കണക്കിലെടുത്തും താങ്കളുടെ മേൽനോട്ടത്തിൽ താങ്കളുടെ കീഴുദ്യോഗസ്ഥർ മുഖേന ഈ പറയപ്പെടുന്ന സംഗതികൾ സംബന്ധിച്ച് അന്വേഷണം നടത്തുന്നതിന ഉത്തരവ് ഇടുന്നത് അനുയോജ്യമായതാണ് എന്ന് താങ്കൾ കരുതുന്നില്ലേ?

ഉത്തരം: പരാതികൾ എടുത്ത് കാട്ടിയപ്പോൾ ഞാൻ അവയെ ഗൗരവമായി എടുത്ത് ഒരു ഉത്തരവാദിത്വപ്പെട്ട മുതിർന്ന പോലീസ് ഓഫീസറുടെ കീഴിൽ ഈ കേസുകളുടെ ശരിയായ അന്വേഷണത്തിനായി ഒരു പ്രത്യേക അന്വേഷണ സംഘത്തെ രൂപീകരിക്കാൻ ഉത്തരവ് ഇടുകയും ആ കേസുകളുടെ സൂക്ഷ്മ മേൽനോട്ടം അയാളെ ഏൽപിക്കുകയുമാണ് ചെയ്തത്. ക്രിമിനൽ കേസുകൾ അന്വേഷിച്ച് നിയമപരമായി തെളിവുകൾ പരിശോധിച്ച് കോടതി മുമ്പാകെ അവ ഹാജരാക്കുകയെന്നത് പോലീസ് ചെയ്യേണ്ടതാണ്. ക്രിമിനൽ കേസുകൾ അന്വേഷിച്ച് വസ്തുതകളുടെ അടിസ്ഥാനത്തിൽ തെളിവുകൾ ശേഖരിക്കേണ്ടത് ഞങ്ങളാണ്. ആരോപണങ്ങൾ എന്നത് ഒരു സംഗതിയും ക്രിമിനൽ പ്രവൃത്തികൾ, വിശദാംശങ്ങൾ, തെളിവുകൾ എന്നിവ വ്യത്യസ്ത സംഗതികളുമാണ്. ആരോപണങ്ങൾ അന്വേഷിക്കാൻ പോലീസിന ക്ഷമതയുണ്ടെന്ന് ഞാൻ വിശ്വസിക്കുന്നില്ല, എന്നാൽ ഒരു നീതിന്യായ കോടതിക്ക് മുമ്പാകെ നിലനിൽക്കുന്ന ക്രിമിനൽ സ്വഭാവമുള്ള പരാതികൾ അന്വേഷിക്കുക എന്നത് മാത്രമാണ്. സഭാതലത്തിൽ ഉന്നയിക്കപ്പെട്ട ആരോപണങ്ങളെ സംബന്ധിച്ചിടത്തോളം അതിന പ്രാപ്തനായ ആൾ ഞാൻ അല്ലാത്തതിനാൽ അതിന മറുപടി നൽകാൻ എനിക്ക് കഴിയുന്നതല്ല. പോലീസ് അന്വേഷണത്തിൽ ഏതെങ്കിലും പരാതികളോ വീഴ്ചകളോ ഉണ്ടെങ്കിൽ ബന്ധപ്പെട്ട അധികാരികളുടെ മുമ്പാകെ കൊണ്ടുവരേണ്ടതാണ്. എസ്.ഐ.ടി ശരിയായി അന്വേഷണം നടത്തിയിട്ടുള്ളതും എന്റെ അറിവിൽപ്പെട്ടിടത്തോളം നിരവധി കേസുകളിൽ നിരവധി ചാർജ്ജ് ഷീറ്റുകൾ അധികാരിതയുള്ള കോടതികളിൽ സമർപ്പിച്ചിട്ടുള്ളതുമാണ്. ഒരു കേസിലെങ്കിലും ശിക്ഷയിൽ കലാശിച്ചിട്ടുള്ള ഒരു നല്ല ജോലിയാണ് എസ്.ഐ.ടി ചെയ്തതെന്ന് ഞാൻ വിശ്വസിക്കുന്നു. പ്രസ്തുത കാലയളവിൽ വളരെ വലിയ കോർപ്പറേഷനുകൾ വ്യക്തികൾ തുടങ്ങിയവർക്കെതിരെയുള്ള കേസുകൾ ഉൾപ്പെടെ ആയിരക്കണക്കിന വഞ്ചന കേസുകൾ സംസ്ഥാനത്ത് ഉണ്ടായി. ഞങ്ങളുടെ കഴിവിന്റെ പരമാവധി ഉപയോഗിച്ച് പോലീസ് ശരിയായ രീതിയിൽ കേസ് അന്വേഷണം നടത്തി തീർപ്പാക്കുന്നുണ്ടായിരുന്നു.

ചോദ്യം: മുകളിൽ താങ്കൾ നൽകിയ മറുപടിയിൽ നിന്നും, കഷ്ടത്തിലായ വ്യക്തികൾ നൽകി, പോലീസ് രജിസ്റ്റർ ചെയ്ത പരാതിയിലെ ആരോപണങ്ങളും തെളിവുകളും മാത്രമേ അന്വേഷണത്തിന്റെ വിഷയമായി എടുക്കുകയുള്ളൂ എന്നും മറ്റ് എവിടെ നിന്നുമുള്ള ആരോപണങ്ങളും എടുക്കില്ല എന്നുമാണ് താങ്കൾ ഉദ്ദേശിച്ചതെന്നും ഞാൻ കരുതട്ടെ?

ഉത്തരം: പോലീസ്, ലോഡ്ജ് ചെയ്യുന്ന പരാതിയിൽ അന്വേഷണ ഘട്ടത്തിൽ അന്വേഷണ ഉദ്യോഗസ്ഥന മുമ്പാകെ വരുന്ന പുതിയ വസ്തുതകളും ശരിയായ രീതിയിൽ അന്വേഷിക്കേണ്ടതുണ്ട്.

ചോദ്യം: സഭാതലത്തിൽ ഉന്നയിച്ചതും അച്ചടി ദൃശ്യമാധ്യമങ്ങളിൽ റിപ്പോർട്ട് ചെയ്തതുമായ ആരോപണങ്ങൾ അന്വേഷണ ഘട്ടത്തിൽ അവരുടെ അറിവിൽ വന്നതാണെന്നും നിങ്ങൾ പറഞ്ഞതുപോലെ അങ്ങനെയുള്ള വസ്തുതകൾ കൂടി പരിഗണിക്കുവാൻ അവർക്ക് ബാധ്യത ഉണ്ടെന്നും നിങ്ങൾ കരുതുന്നില്ലേ?

ഉത്തരം: ഒരു ക്രിമിനൽ കേസിന്റെ ശരിയായ അന്വേഷണത്തിന പ്രസക്തമായ എല്ലാ വിവരവും പരിഗണിക്കുന്നതിനുള്ള തീരുമാനമെടുക്കേണ്ടുന്നത് അന്വേഷണ ഉദ്യോഗസ്ഥനാണ്.

ചോദ്യം: ഈ വിഷയത്തിൽ എസ്.ഐ.ടിയുടെ തലവന യാതൊരു പങ്കും ഇല്ലെന്നാണോ താങ്കൾ അർത്ഥമാക്കുന്നത്?

ഉത്തരം: അന്വേഷണ ഘട്ടത്തിൽ എസ്.ഐ.ടി തലവൻ അന്വേഷണ ഉദ്യോഗസ്ഥനുമായി ചർച്ച നടത്തി എല്ലാ പ്രസക്തമായ വസ്തുതകളും പരിശോധിച്ച് ഉദ്യോഗസ്ഥനെ സഹായി ച്ചിട്ടുണ്ടാകാം.

ചോദ്യം: കോടതി മുമ്പാകെയും പ്രത്യേകമായി ഉന്നയിച്ച മുഖ്യമന്ത്രിയുടെയും അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫിന്റെയും ഇടപെടൽ ഉണ്ടായ പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം കേസ് 368/2013-ലെയും കോന്നി പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 656/2013-ലേയും സി.ഡി ഫയലുകളെ ങ്കിലും താങ്കൾക്ക് കാണാൻ അവസരമുണ്ടായിട്ടുണ്ടോ?

ഉത്തരം: ഇല്ല, ആ കേസുകളുടെ സി.ഡികൾ ഞാൻ പരിശോധിച്ചിട്ടില്ല.

ചോദ്യം: ഇതേ എസ്.ഐ.ടി അന്വേഷിച്ച മറ്റ് 31 ക്രൈം കേസുകളുടെ സി.ഡി ഫയലുകൾ താങ്കൾ പരിശോധിച്ചിട്ടുണ്ടോ?

ഉത്തരം: ഇല്ല. ആ കേസുകളുടേയും സി.ഡികൾ ഞാൻ പരിശോധിച്ചിട്ടില്ല.

ചോദ്യം: നിയമസഭയിൽ നടത്തിയിട്ടുള്ള ആരോപണങ്ങളുടെ സത്യാഅസത്യങ്ങൾ ഉറപ്പുവരു ത്തുന്നതിലേക്ക് സഭാതലത്തിൽ ഉന്നയിച്ചിട്ടുള്ളതും ആ കാലയളവിൽ ദൃശ്യമാധ്യമങ്ങളിൽ റിപ്പോർട്ട് ചെയ്യപ്പെട്ടതുമായ ആരോപണങ്ങളെ താങ്കൾ സ്വതന്ത്രമായി പരിശോധിച്ചിട്ടുണ്ടോ.

ഉത്തരം: എനിക്ക് അങ്ങനെയുള്ള യാതൊരു നിർദ്ദേശങ്ങളും ഇല്ലാതിരുന്നതുകൊണ്ട് സഭാ തലത്തിൽ ഉന്നയിച്ചിട്ടുള്ളതും മാധ്യമങ്ങളിൽ റിപ്പോർട്ട് ചെയ്തതുമായ ആരോപണങ്ങൾ ഒരു തര ത്തിലും ഞാൻ പരിശോധിച്ചിട്ടില്ല.

ചോദ്യം: പ്രതിപക്ഷ എം.എൽ.എ.മാർ അടിയന്തിര പ്രമേയത്തിലൂടെ ഉന്നയിച്ച എല്ലാ ആരോപ ണങ്ങളും എസ്.ഐ.ടി അന്വേഷിക്കുമെന്ന് മുഖ്യമന്ത്രി സഭയിൽ പറഞ്ഞിട്ടുള്ള അവസരത്തിൽ 'നിങ്ങൾക്ക് അങ്ങനെയുള്ള യാതൊരു നിർദ്ദേശങ്ങളും ഇല്ലാതിരുന്നതുകൊണ്ട്' എന്നത് കൊണ്ട് എന്താണ് നിങ്ങൾ ഉദ്ദേശിച്ചത്?

ഉത്തരം: അന്നത്തെ മുഖ്യമന്ത്രി നിയമസഭയിൽ പറഞ്ഞതെന്താണെന്ന് അദ്ദേഹമാണ് വിശദ മാക്കേണ്ടത്. പോലീസ് മുമ്പാകെ ലോഡ്ജ് ചെയ്ത ക്രിമിനൽ പരാതികൾ അന്വേഷിക്കുന്നതിന വേണ്ടിയാണ് ഞാൻ എസ്.ഐ.ടി രൂപീകരിച്ചത്.

ചോദ്യം : ഈ കമ്മീഷനോട് അന്വേഷിക്കാൻ നിർദ്ദേശിച്ചതും കമ്മീഷൻ തീർച്ചപ്പെടുത്തിയതു മായ ആരോപണങ്ങൾ മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ്, അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫ്, ചില ക്യാബിനറ്റ് മന്ത്രിമാർ, ചില രാഷ്ട്രീയനേതാക്കൾ, പോലീസ് ഓഫീസർമാരുടെ പോലും ഇടപെടൽ സംബന്ധിച്ച ആരോപണമാണെന്ന് നിങ്ങളോട് ഇതിനകം പറഞ്ഞിട്ടുള്ളതും അത് നിങ്ങൾക്ക് അറിയാമെന്ന് നിങ്ങൾ പറഞ്ഞിട്ടുള്ളതുമാണ്. സരിതാ.എസ്.നായരും ബിജു രാധാകൃഷ്ണനും അവരുടെ ഉപഭോക്താക്കളെ വഞ്ചിച്ചുവെന്ന് ആരോപിച്ചുകൊണ്ട് സംസ്ഥാ നത്തെ വിവിധ പോലീസ് സ്റ്റേഷനുകളിൽ ഫയൽ ചെയ്തിട്ടുള്ള പരാതികളിൽ അന്വേഷണം നട ത്തുന്നതിനാണ് ADGP ശ്രീ.ഹേമചന്ദ്രൻ ഐ.പി.എസ്സിന്റെ കീഴിൽ താങ്കൾ എസ്.ഐ.ടി രൂപീകരി ച്ചത്; അത്തരം പരാതികൾ അന്വേഷിക്കുന്നതിന എസ്.ഐ.ടി രൂപീകരിച്ചതിനപ്പുറം, പ്രതിയായ

സരിതനായരെ അറസ്റ്റ് ചെയ്തതുപോലുള്ള നാമമാത്രമായ വസ്തുതകൾ ഒഴികെയുള്ള എസ്.ഐ.ടി അന്വേഷിച്ച 33 കേസുകളിലെ സി.ഡി ഫയലുകളിലേക്ക് താങ്കൾ പോയിട്ടില്ലെന്നും അന്വേഷണം നടത്തിയ എസ്.ഐ.ടിയിലെ അംഗങ്ങൾ പിന്തുടർന്ന വിശദമായ നടപടിക്രമം സംബന്ധിച്ച് താങ്കൾക്ക് അറിവില്ലെന്നും താങ്കൾ പറഞ്ഞു. സഭാതലത്തിൽ ഉന്നയിക്കപ്പെട്ട ആരോപണങ്ങളിൽ ഉൾപ്പെട്ട വ്യക്തികൾക്കെതിരെ ഈ കമ്മീഷൻ നടത്തി വരുന്ന അന്വേഷണത്തിൽ വസ്തുതകളുടെ അടിസ്ഥാനത്തിൽ നിയമനടപടികൾക്ക് വിധേയമായി അന്വേഷണം നടത്തേണ്ടുന്ന അന്വേഷണ ഉദ്യോഗസ്ഥർ അവരുടെ ഇടപെടൽ പരാതിയുടെ ഭാഗമല്ല എന്ന കാരണത്താൽ അന്വേഷിക്കുകയില്ലെന്ന് നിങ്ങൾ കൂടുതലായി പറഞ്ഞു. സഭാ തലത്തിൽ ഉന്നയിക്കപ്പെട്ട ആരോപണങ്ങൾ അന്വേഷിക്കുന്നതിന നിങ്ങൾക്ക് അധികാരമോ ക്ഷമതയോ ഇല്ലെന്ന് നിങ്ങൾ പറഞ്ഞു. ഇതിന്റെയെല്ലാം അടിസ്ഥാനത്തിൽ ഞാൻ നിങ്ങളോട് ചോദിക്കുന്നു, ഈ കമ്മീഷൻ തീർച്ചപ്പെടുത്തിയ ഉന്നത വ്യക്തികൾക്കെതിരെയുള്ള ആരോപണങ്ങളുടെ ശരി-തെറ്റിനെ കുറിച്ച് പറയാൻ താങ്കൾക്ക് ക്ഷമതയോ അർഹതയോ ഉണ്ടോ?

ഉത്തരം:- കമ്മീഷൻ അന്വേഷിക്കേണ്ട വിഷയങ്ങൾ ഈ കമ്മീഷൻ തീർച്ചപ്പെടുത്തിയ രേഖകളിൽ ഉള്ളതാണ്. ഒരു ക്ഷമതയുള്ള ഉദ്യോഗസ്ഥന്റെ കീഴിലാണ് എസ്.ഐ.ടി രൂപീകരിച്ചിട്ടുള്ളതും അദ്ദേഹത്തിനെയാണ് കേസുകൾ ചുമതലപ്പെടുത്തിയതെന്നും ഞാൻ വിശദീകരിച്ചിട്ടുണ്ട്. അദ്ദേഹം ഒരു മുതിർന്ന ക്ഷമതയുള്ള ഉദ്യോഗസ്ഥനാണെന്നും ഒരു ശരിയായ അന്വേഷണം അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ നടത്തപ്പെടുമെന്നും ഞാൻ വിശ്വസിച്ചിട്ടുള്ളതാണ്. പ്രസ്തുത കാലഘട്ടത്തിൽ സംസ്ഥാനത്ത് ആയിരകണക്കിന വഞ്ചനാകേസുകൾ റിപ്പോർട്ട ചെയ്തിട്ടുള്ളതായി ഞാൻ നേരത്തെ പറഞ്ഞിട്ടുണ്ട്. എന്റെ ഓർമ്മ ശരിയാണെങ്കിൽ പ്രസ്തുത കാലയളവിൽ ഒന്നര ലക്ഷം കേസുകൾ സംസ്ഥാനത്ത് റിക്കാർഡ് ചെയ്തിട്ടുണ്ട്. അന്വേഷണത്തിനെതിരെ വ്യക്തമായ പരാതികൾ ഉണ്ടെങ്കിൽ മാത്രമേ ക്ഷമതയുള്ള മേൽ ഉദ്യോഗസ്ഥൻ സി.ഡി.കൾ പരിശോധിക്കേണ്ടതുള്ളൂ. അന്വേഷണ ഉദ്യോഗസ്ഥർക്കെതിരെ വ്യക്തവും ഗൗരവതരവുമായ പരാതികൾ ഇല്ലാത്ത പക്ഷം സംസ്ഥാന പോലീസ് മേധാവി സി.ഡികൾ ആവശ്യപ്പെട്ട് അത് പരിശോധിക്കപ്പെടണമെന്നില്ല. എ.ഡി.ജി.പി, ഐ.ജി (പി) മുതലായ മുതിർന്ന പോലീസ് ഉദ്യോഗസ്ഥർ പ്രവർത്തനതലത്തിൽ സംസ്ഥാന പോലീസ് മേധാവിയെ സഹായിക്കണമെന്നതാണ്. ഇതോടൊപ്പം പരാതികൾ ഏതെങ്കിലും ഉള്ള പക്ഷം അത് കോടതി മുമ്പാകെയും ഉന്നയിക്കാവുന്നതാണ്. ഈ കേസുകളിലെ സി.ഡികൾ പരിശോധിക്കേണ്ട യാതൊരു ആവശ്യവും ഇല്ലാതിരുന്നതിനാൽ ഞാൻ അവ വിളിച്ചുവരുത്തി പരിശോധിച്ചില്ല. ഞാൻ മുൻപ് സമർപ്പിച്ചതുപോലെ സഭാതലത്തിൽ ഉന്നയിച്ച ആരോപണങ്ങളെപറ്റി അന്വേഷിക്കാൻ എനിക്ക് യാതൊരു അധികാരവുമില്ല. ആ നിലയ്ക്ക് സഭാതലത്തിൽ ഉന്നയിക്കപ്പെട്ട ആരോപണങ്ങളെപ്പറ്റി പറയാൻ ഞാൻ യോഗ്യനല്ല.

ചോദ്യം: നിങ്ങൾക്ക് എ.ഡി.ജി.പി ശ്രീ.ഹേമചന്ദ്രൻ ഐ.പി.എസ്-ലും എസ്.ഐ.ടിയിലുള്ള മറ്റ് അംഗങ്ങളിലും പൂർണ്ണ വിശ്വാസമുണ്ടായിരുന്നതിനാൽ നിങ്ങളുടെ ഉത്തരവ് പ്രകാരം രൂപീകരിച്ച എസ്.ഐ.ടി നടത്തിയിട്ടുള്ള അന്വേഷണത്തിന്റെ മേൽനോട്ടച്ചുമതല നിങ്ങൾ ഉപയോഗപ്പെടുത്തിയിട്ടില്ല എന്ന് ഞാൻ പറയട്ടെ?അയാൾക്ക് വിശ്വാസമുണ്ടെന്നും പരാതികൾ ഒന്നും ഇല്ലായിരുന്നുവെന്നും അയാൾ പറഞ്ഞു.

7.04.2016-ലെ ഒരു കത്ത് (Ext. X 639)ഏഷ്യാനെറ്റ് ന്യൂസ് ചാനൽ, തിരുവനന്തപുരം ബ്യൂറോ ചീഫ് ശ്രീ.അജയ് ഘോഷിന അയച്ചു കൊടുത്തു.

23.06.2016-ൽ ഏഷ്യാനെറ്റ് കൊച്ചി ബ്യൂറോയുടെ ചീഫ് റിപ്പോർട്ടർ ശ്രീ. ജോഷി കുര്യന കമ്മീഷൻ ഒരു കത്ത് എഴുതി. (Ext. X 640)

22.06.2016-ൽ സരിത.എസ്.നായരുടെ അഭിഭാഷകൻ ഈ കമ്മീഷൻ മുമ്പാകെ ഫയൽ ചെയ്ത ഒരു സ്റ്റേറ്റ്മെന്റ് പ്രകാരം സരിത.എസ്.നായർ എഴുതിയ അസ്സൽ കത്ത് ജോഷി കുര്യന്റെ കൈവശ മാണെന്നും ആയതിനാൽ അത് കമ്മീഷന മുമ്പാകെ ഹാജരാക്കാൻ അയാൾക്ക് ആവശ്യമായ നിർദ്ദേശം കൊടുക്കണമെന്നും അതിൽ പ്രതിപാദിച്ചിരുന്നു.

അതിൻ പ്രകാരം, അവർ അയാൾക്ക് എഴുതിയ കത്തിന്റെ അസ്സൽ അടിയന്തിരമായി ലഭ്യമാ ക്കാൻ അയാളോട് ആവശ്യപ്പെട്ടു.

3.04.2016-ൽ സരിത.എസ്.നായരുമായുള്ള ഒരു അഭിമുഖം ഏഷ്യാനെറ്റ് ചാനൽ സംപ്രേക്ഷണം ചെയ്തതും പ്രസ്തുത അഭിമുഖത്തിൽ സരിത.എസ്.നായർ ഒരു കത്ത് എഴുതിയതായി സമ്മതി ച്ചതും കമ്മീഷൻ ശ്രദ്ധിച്ചു. ഈ കമ്മീഷന്റെ അന്വേഷണത്തിന പ്രസ്തുത അഭിമുഖത്തിന്റെ പൂർണ്ണ വിവരങ്ങളും കത്തിന്റെ ഉള്ളടക്കവും വളരെ ഉപകാരപ്രദവും പ്രസക്തവുമാണെന്ന് കമ്മീ ഷന ബോധ്യപ്പെട്ടതിന്റെ അടിസ്ഥാനത്തിൽ അഭിമുഖവുമായി ബന്ധപ്പെട്ട സി.ഡി ലഭ്യമാക്കാൻ അയാളോട് ആവശ്യപ്പെട്ടു.

അത് പ്രകാരം ഏഷ്യാനെറ്റ് കൊച്ചി പാലാരിവട്ടം എക്സിക്യൂട്ടീവ് എഡിറ്റർ ശ്രീ.കെ.പി.ജയ ദീപ് സരിത.എസ്.നായരുടെ കത്തിന്റെ ഒരു പകർപ്പും സംപ്രേക്ഷണം ചെയ്ത അഭിമുഖത്തിന്റെ ഒരു പകർപ്പും ഹാജരാക്കുകയും അതിൽ അവർ പെരുമ്പാവൂർ പോലീസ് കസ്റ്റഡിയിൽ ആയിരുന്ന പ്പോൾ അവർ തന്നെ എഴുതിയ കത്താണെന്നുമുള്ള അവകാശവാദം ഉന്നയിച്ചിട്ടുള്ളതുമാണ്. 2016 ഏപ്രിൽ 3-ാം തീയ്യതി ഏഷ്യാനെറ്റ് ചാനൽ മുഖേന അവർ അഭിമുഖം സംപ്രേക്ഷണം ചെയ്യു കയും കത്ത് കാണിക്കുകയും ചെയ്തു.Ext 639 (a) 19.07.2013-ൽ സരിത.എസ്.നായർ എഴുതിയ ആ കത്തിന്റെ പകർപ്പ് ഇവിടെ Ext 639 (b) ആയി അടയാളപ്പെടുത്തി.

സരിത.എസ്.നായരുമായുള്ള അഭിമുഖത്തിന്റെ സി.ഡി Ext X 639 (c) യിൽ സരിത.എസ്.നാ യരും ഏഷ്യാനെറ്റ് ന്യൂസിലെ ശ്രീ.ജോഷി കുര്യനും തമ്മിലുള്ള സംഭാഷണത്തിന്റെ ഓഡിയോ ദൃശ്യങ്ങൾ ഉണ്ടായിരുന്നു. അവരുടെ കത്തിന്റെ ഉള്ളടക്കത്തെപ്പറ്റി അവർ അയാളോട ചുരുക്കി പറ ഞ്ഞു.

22.07.2016-ൽ ജോഷി കുര്യനെ കമ്മീഷൻ മുമ്പാകെ വിസ്തരിക്കുകയും അയാളുടെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. Ext 639മുതൽ 641 വരെ അയാളിലൂടെ അടയാളപ്പെടുത്തി. (DW Vol XVII pp 1 to 6) അയാൾ ഇപ്രകാരം പറഞ്ഞു:

ഏഷ്യാനെറ്റ് ന്യൂസ് ചാനൽ തിരുവനന്തപുരത്തിന്റെ ബ്യൂറോ ചീഫ് ആണ് ശ്രീ അജയ്ഘോഷ്. Ext 639എന്നത് 7.04.2016-ൽ കമ്മീഷനിൽ നിന്നും ശ്രീ.അജയ ഘോഷിന ലഭിച്ച കത്താണ്. ശ്രീ.കെ.പി.ജയദീപ് ഏഷ്യാനെറ്റ് ന്യൂസ് തിരുവനന്തപുരത്തിന്റെ എക്സിക്യൂട്ടീവ് എഡി റ്റർ ആയിരുന്നു. അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരമാണ് 19.07.2013-ൽ സരിത നായർ എഴുതിയ കത്തിന്റെ ഒരു പകർപ്പും അഭിമുഖം നടത്തിയത് സംപ്രേക്ഷണം ചെയ്തതിന്റെ റെക്കോർഡ് ചെയ്ത ഒരു സി.ഡിയും ഒരു ആമുഖ കത്ത് മുഖേന കമ്മീഷൻ മുമ്പാകെ ഹാജരാക്കിയിട്ടുള്ള ത്.(Ext X 639 (a), 639 (b), 639 (c)). Ext 640 എന്നത് അയാൾക്ക് ലഭിച്ച 23.06.2016-ലെ നോട്ടീസിന്റെ ഒരു പകർപ്പാണ്. സരിതനായർ എഴുതിയ കത്തിന്റെ അസ്സൽ അയാളുടെ കൈവശമാണെന്ന് സരി ത നായരുടെ അഭിഭാഷകൻ കമ്മീഷനെ അറിയിച്ചതായും ആയതിനാൽ പ്രസ്തുത കത്തിന്റെ അസ്സൽ ഹാജരാക്കാൻ അയാളോട് അഭ്യർത്ഥിച്ചതായും പ്രസ്തുത കത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. അതിന്റെ അടിസ്ഥാനത്തിൽ തന്റെ സ്ഥാപനത്തിൽ നിന്നുള്ള അനുമതി വാങ്ങിച്ചുകൊണ്ട്

പ്രസ്തുത കത്തിന്റെ അസ്സലും നോട്ടറി സാക്ഷ്യപ്പെടുത്തിയ ഒരു പകർപ്പും 23.06.2016-ലെ No. SSC/91/2016ലെ മെമ്മോ സഹിതം ഹാജരാക്കി. (Ext X 641).(അസ്സൽExtX 618 ആയി കമ്മീഷൻ അട യാളപ്പെടുത്തിയതുകൊണ്ട് നോട്ടറി സാക്ഷ്യപ്പെടുത്തിയ പകർപ്പ് മറ്റ് ആവശ്യങ്ങൾക്കായി തിരിച്ചു നൽകി). സരിത എഴുതിയ കത്തിന്റെ ഫോട്ടോകോപ്പിയാണ് അവർക്ക് ആദ്യം ലഭിച്ചതെന്ന് അയാൾ പറഞ്ഞു. സരിത എഴുതിയ ഒരു യഥാർത്ഥ കത്ത് ഉണ്ടോയെന്ന് ഉറപ്പാക്കുന്നതിനാണ് അസ്സൽ അവർ വാങ്ങിയത്. സരിതയോ ഏതെങ്കിലും രാഷ്ട്രീയ പാർട്ടിയുടെ ആളുകളോ പ്രസ്തുത കത്തിന്റെ അസ്സൽ നൽകിയില്ല.

പ്രസ്തുത കത്ത് ടി.വി ചാനൽ പ്രസിദ്ധീകരിച്ചതിനെതിരെ ശ്രീ. ഉമ്മൻചാണ്ടി ഒരു അപ കീർത്തി കേസ് ഫയൽ ചെയ്തു. പ്രാരംഭത്തിൽ, അദ്ദേഹത്തേയോ കൈരളി ചാനലിന്റെ എം.ഡി. ശ്രീ.ജോൺ ബ്രിട്ടാസിനേയോ പരാതിയിൽ കക്ഷി ചേർത്തിരുന്നില്ല. എന്നാൽ അവരെ കൂടി പ്രതി കളാക്കി കക്ഷി ചേർക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ശ്രീ.ഉമ്മൻചാണ്ടി ഒരു പെറ്റീഷൻ ഫയൽ ചെയ്തെങ്കിലും കോടതി അത് നിരസിച്ചു. 3.04.2016-ലാണ് കത്ത് ചാനലിൽ പ്രസിദ്ധീകരിച്ചതും അഭിമുഖം നടത്തിയതും.

17.06.2015-ൽ പത്തനംതിട്ട ജില്ലാജയിൽ സൂപ്രണ്ട് ശ്രീ.കെ.വശ്വനാഥകുറുപ്പിനെ CW 58 ആയി കമ്മീഷൻ മുമ്പാകെ വിസ്തരിക്കുകയും അയാളുടെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. (DW vol. VI Pp 16-35)

അയാളുടെ മൊഴിയുടെ പ്രസക്തഭാഗങ്ങൾ ചുവടെ സംഗ്രഹിക്കുന്നു:

17.06.2013 മുതൽ അയാൾ പത്തനംതിട്ട ജില്ലാ ജയിൽ സൂപ്രണ്ട് എന്ന നിലയിൽ ജോലി ചെയ്ത് വരുന്നു. സോളാർ തട്ടിപ്പ് കേസുകളെ കുറിച്ച് അയാൾക്കറിയാം. ആ ജയിലിൽ അയാൾ ചാർജ്ജ് എടുത്ത ശേഷം ശ്രീമതി. സരിത.എസ്.നായർ, ശ്രീ ബിജുരാധാകൃഷ്ണൻ, ശ്രീ.ടെന്നി ജോപ്പൻ എന്നീ മൂന്ന് പ്രതികളെ ഈ ജയിലിൽ റിമാന്റ് ചെയ്തു. 26.06.2013 മുതൽ 25.07.2013വരെ പ്രതിയായ സരിത.എസ്.നായർ ഈ ജയിലിൽ റിമാന്റിൽ ആയിരുന്നു.

എറണാകുളം അഡീഷണൽ ചീഫ് ജുഡീഷ്യൽ മജിസ്ട്രേറ്റ് (ഇ.ഒ) കോടതിയുടെ ഉത്തരവ് പ്രകാരം 16.07.2013 മുതൽ 20.07.2013 വരെ അവരെ പെരുമ്പാവൂർ ഡി.വൈ.എസ്.പിയുടെ കസ്റ്റഡി യിൽ വിട്ടുകൊടുത്തു. മൂവാറ്റുപുഴ JFMCകോടതിയുടെ ഉത്തരവ് അനുസരിച്ച് 22.07.2013 മുതൽ 24.07.2013 വരെ വീണ്ടും അവരെ പെരുമ്പാവൂർ ഡി.വൈ.എസ്.പിയുടെ കസ്റ്റഡിയിൽ വിട്ടുനൽകി. 26.06.2013, 13.07.2013, 24.07.2013 എന്നീ തീയ്യതികളിൽ സരിത.എസ്.നായരുടെ അഭിഭാഷകൻ ശ്രീ. ഫെനി ബാലകൃഷ്ണൻ പത്തനംതിട്ട ജയിലിൽ സരിതാ നായരെ കണ്ടിട്ടുണ്ട്.

ആദ്യ രണ്ട് തവണകളിലും അയാൾ ജയിലിൽ വന്നപ്പോൾ രേഖകളുടെ അടിസ്ഥാനത്തിൽ ഐഡന്റിറ്റി പരിശോധിച്ചശേഷം അയാളെ സൂപ്രണ്ട് ഓഫീസിൽ കൊണ്ട് പോകുകയും അയാ ളുടെ സാന്നിധ്യത്തിൽ അവിടെ വച്ച് സരിത.എസ്.നായരുമായി അയാൾ സംസാരിക്കുകയും ചെയ്തു. മൂന്നാം തവണ, അതായത് 24.07.2013-ൽ പതിവ് പോലെ സരിത.എസ്.നായരെ കാണുന്ന തിനായി അഡ്വ.ഫെനി ബാലകൃഷ്ണൻ വന്നു. അയാളെ സൂപ്രണ്ട് ഓഫീസിൽ കൊണ്ടുപോവു കയും സരിതയെ അവിടെ കൊണ്ട് വരികയും ചെയ്തു.

അവരുടെ കേസുമായി ബന്ധപ്പെട്ട് അവർ തയ്യാറാക്കിയ ഒരു ''കുറിപ്പ്'' അവരുടെ അഭിഭാഷ കന കൈമാറുന്നതിനുള്ള അനുവാദം അയാളോട് അവർ ചോദിച്ചു. അതിന അയാൾ അനുവാദം നൽകി. സരിത നേരിട്ട് അവരുടെ അഭിഭാഷകന പ്രസ്തുത ''കുറിപ്പ്'' കൈമാറി. കുറിപ്പിന്റെ പേജു

കളുടെ എണ്ണം അഭിഭാഷകൻ എണ്ണി നോക്കി അത് 21 ഷീറ്റുകൾ ആണെന്ന് കണ്ടു. അത് അയാളെ ബോധ്യപ്പെടുത്തി. അഭിഭാഷകനിൽ നിന്നും രേഖാമൂലമുള്ള ഒരു രസീത അയാൾ വാങ്ങിയതിന്റെ പകർപ്പ് ഈ കമ്മീഷൻ മുമ്പാകെ ഹാജരാക്കി. ഇത് അസ്സലുമായി ഒത്ത് നോക്കിയ ശേഷം അത് Ext X 174ആയി അടയാളപ്പെടുത്തി. കുറിപ്പിലെ ഉള്ളടക്കം അയാൾ വായിച്ച് നോക്കിയിട്ടില്ല. ഈ ആവശ്യത്തിലേക്കായി എഴുതുന്നതിന ആവശ്യമായ സംഗതികൾ അതായത്, പേപ്പർ, പേന മുതലായവ അവർക്ക് ജയിലിൽ നിന്നും നൽകിയിട്ടില്ലായിരുന്നു. അവരുടെ കേസ് സംബന്ധിച്ച് ആ വിചാരണ തടവുകാരി തയ്യാറാക്കിയ കുറിപ്പ് രഹസ്യമാണെന്ന് അയാൾ മനസിലാക്കി. അങ്ങനെയുള്ള ഒരു കുറിപ്പ് തയ്യാറാക്കേണ്ടത് ജയിലിൽ നിന്നും നൽകുന്ന ഒരു പേപ്പറിൽ തന്നെ ആകണമെന്നില്ല എന്ന് അയാൾക്ക് ഉത്തമവിശ്വാസവും ഉണ്ടായിരുന്നു. ജയിലിന്റെ മുദ്ര പതിക്കേണ്ട ആവശ്യവുമില്ല. (ജയിൽചട്ടം 751 കണക്കിലെടുത്ത്) സരിത തയ്യാറാക്കി തന്റെ അഭിഭാഷകന കൈമാറിയ കുറിപ്പ് അയാൾ വായിച്ചില്ല. കുറിപ്പിലെ പേജുകളുടെ എണ്ണം തിട്ടിപ്പെടുത്തുന്നതിലായിരുന്നു അയാൾക്ക് ശ്രദ്ധ. സരിതയിൽ നിന്നും 21 പേജുള്ള കുറിപ്പ് വാങ്ങിയ ശേഷം അഡ്വ. ഫെനി ബാലകൃഷ്ണൻ മടങ്ങിപോയി. നേരത്തെ സൂചിപ്പിച്ചത് പോലെ, 16.07.2013 മുതൽ 27.07.2013 വരെ സരിതാ.എസ്.നായർ പെരുമ്പാവൂർ ഡി.വൈ.എസ്.പിയുടെ കസ്റ്റഡിയിൽ ആയിരുന്നു. 20.07.2013 രാത്രി 8.50 ന കസ്റ്റഡിക്ക് ശേഷം അവരെ കൊണ്ടുവന്നു. സരിതാ.എസ്.നായരെ വാർഡിൽ പ്രവേശിപ്പിച്ചശേഷം വനിതാ വാർഡർമാർ ദേഹ പരിശോധന നടത്തുകയും എഴുതിയ പേപ്പറുകൾ അവരുടെ കൈവശം ഉള്ളതായി കാണുകയും ചെയ്തു. സാധാരണഗതിയിൽ പുറത്ത് നിന്നും കൊണ്ട് വരുന്ന അങ്ങനെയുള്ള സാധനങ്ങൾ ജയിലിൽ സൂക്ഷിക്കുന്നതാണ് പതിവ്. എന്നാൽ പ്രസ്തുത കുറിപ്പ് അവരുടെ കേസ് സംബന്ധിച്ചതാണെന്ന് അവർ പറഞ്ഞതുകൊണ്ട് അത് സൂക്ഷിക്കാൻ അവരെ അനുവദിച്ചു. ഇത് ചട്ടങ്ങൾ അനുവദിക്കുന്നതായി അയാൾ അഭിപ്രായപ്പെട്ടു. എന്നാൽ അങ്ങനെയുള്ള യാതൊരു ചട്ടവും പറയാൻ കഴിയാതെ, പിന്തുടർന്നുവരുന്ന നടപടിക്രമം ഇതാണെന്ന് അയാൾ പറഞ്ഞു. 20.07.2013, രാത്രി 8.50 ന സരിതയെ ജയിലിൽ കൊണ്ടുവന്നപ്പോൾ അയാൾ അവിടെ ഇല്ലായിരുന്നു. ആ സമയത്ത് വനിതാ തടവുകാരെ ചാർജ്ജുള്ള വനിതാ വാർഡർമാരാണ് അറ്റന്റ് ചെയ്തിരുന്നത്. അന്നേ ദിവസം ശ്രീമതി.ടി.മണി, ശ്രീമതി. രമാദേവി അമ്മ എന്നീ രണ്ട് വനിതാ വാർഡർമാരായിരുന്നു ഡ്യൂട്ടിയിൽ ഉണ്ടായിരുന്നത. അവർ സരിതയുടെ ദേഹപരിശോധന നടത്തിയതിൽ എഴുതിയ പേപ്പറുകൾ അവരിൽ നിന്നും കണ്ടെടുത്തു. പിറ്റേദിവസം രാവിലെ പ്രസ്തുത വിവരം അവർ അയാളെ അറിയിച്ചു. അവരുടെ കേസിന്റെ വിശദാംശങ്ങൾ ഉൾപ്പെട്ട അവരുടെ കൈവശമുള്ള പേപ്പറുകൾ അവരുടെ അഭിഭാഷകന കൊടുക്കാനുള്ളതാണെന്ന് അവർ അദ്ദേഹത്തോട് പറഞ്ഞു. 20.07.2013-ൽ സരിത.എസ്.നായരുടെ കൈവശം കണ്ട അതേ പേപ്പറുകളാണ് അവരുടെ അനുവാദത്തോടുകൂടി 24.07.2013-ൽ അഡ്വ.ഫെനി ബാലകൃഷ്ണന കൈമാറിയത്. നേരത്തെ രേഖപ്പെടുത്തിയത് പോലെ 22.07.2013 മുതൽ 24.07.2013 വരെ ശ്രീമതി. സരിതാ.എസ്.നായർ പെരുമ്പാവൂർ ഡി.വൈ.എസ്.പിയുടെ കസ്റ്റഡിയിൽ ആയിരുന്നതും 24.07.2013 ന വൈകുന്നേരം 4.30 ന അവരെ ജയിലേയ്ക്ക് മടക്കി കൊണ്ട് വന്നിട്ടുള്ളതുമാണ്. വനിതാ വാർഡർമാർ അവരുടെ ദേഹ പരിശോധന നടത്തിയപ്പോൾ അതേ പേപ്പറുകൾ അവരുടെ കൈവശത്ത് കണ്ടു. ഇക്കാര്യവും വാർഡർമാർ അദ്ദേഹത്തെ ധരിപ്പിച്ചു.

കോടതി മുമ്പാകെ ഹാജരാക്കുന്നതിന വേണ്ടിയാണ് സരിതാ.എസ്.നായർ തന്റെ അഭിഭാഷകനായ ഫെനി ബാലകൃഷ്ണന ആ പേപ്പറുകൾ കൈമാറിയത് എന്ന് അറിഞ്ഞിരുന്നെങ്കിൽ അയാൾ തീർച്ചയായും പ്രസ്തുത കടലാസുകളിൽ അയാളുടെ ഒപ്പ് വയ്ക്കുമായിരുന്നു. ഇത് കോടതിയിൽ നൽകുന്നതിനാണെന്നാണ് പ്രതി പറഞ്ഞത. ഒരു തടവുകാരൻ പുറത്തുള്ള ഒരാൾക്ക് ഒരു കുറിപ്പ്

നൽകുമ്പോൾ അതിൽ ജയിലിന്റെ മുദ്ര പതിച്ചിട്ടുണ്ടോയെന്ന് പരിശോധിക്കേണ്ടതില്ലേയെന്ന് അയാളോട് ചോദിച്ചു.

പേപ്പറുകളിൽ മുദ്ര പതിച്ചാൽ അതിലെ ഉള്ളടക്കം വായിച്ചിരിക്കാമെന്ന് തെറ്റിദ്ധരിക്കാൻ സാധ്യതയുണ്ടാകുമെന്നതിനാലാണ് പേപ്പറിൽ മുദ്ര പതിക്കാതിരുന്നത് എന്നതായിരുന്നു മറുപടി. സുരക്ഷാ കാരണങ്ങളാൽ സരിതാ.എസ്.നായരെ പത്തനംതിട്ട ജയിലിൽ നിന്നും മാറ്റിയിരുന്നു. 27.07.2013-ലെ ഡി.ജി.പിയുടേയും എ.ഡി.ജി.പിയുടെയും (ഇന്റലിജൻസ്) ഉത്തരവ് പ്രകാരമാണിത്. ഇതിനുപുറമെ പത്തനംതിട്ട ഡി.വൈ.എസ്.പിയുടെ 20.07.2013-ലെ ഒരു കത്തും ഉണ്ടായിരുന്നു. (Ext X 175ഉം 176 ഉം)

ഉന്നതരുടെ പേര് വിവരം കത്തിൽ ഉൾപ്പെട്ടിട്ടുള്ളത് കൊണ്ടാണോ സരിതാ.എസ്.നായർ എഴുതി അഭിഭാഷകന കൈമാറിയ കത്തിലെ വിവരങ്ങൾ വായിക്കാൻ അയാൾ വിസമ്മതിച്ചതെന്ന് 'E' കക്ഷിയുടെ അഭിഭാഷകൻ ഊന്നിച്ചോദിച്ചു. അയാൾ കത്ത് വായിച്ചിരുന്നില്ല എന്നതായിരുന്നു മറുപടി.

15.01.2016-ൽ മുൻ ഡി.ജി.പി (റിട്ടയേർഡ്) ശ്രീ. അലക്സാണ്ടർ ജേക്കബ് ഐ.പി.എസ്-നെ കമ്മീഷൻ മുമ്പാകെ വിസ്തരിച്ചു. (DW Vo XI PP 251-281) പ്രസക്ത ഭാഗങ്ങൾ ഇപ്രകാരമാണ്:

1.11.2009 മുതൽ 7.12.2013 വരെ അദ്ദേഹമായിരുന്നു ജയിൽ ഡി.ജി.പി. പ്രസ്തുത കാലയളവിൽ രണ്ട് തവണ സരിതാ നായർ ജയിലിൽ വന്നു: ആദ്യം 2010 ആരംഭത്തിലും ഏപ്രിലിലും ഒരു വഞ്ചനാ കേസിൽ പ്രതിയായി റിമാന്റ് തടവുകാരിയായി പൂജപ്പുര വനിതാ ജയിലിൽ വന്നു. പ്രസ്തുത സമയത്ത് അവർ ഗർഭിണി ആയിരുന്നു. 4 മാസം വരെ അവർ ജയിലിൽ ഉണ്ടായിരുന്നു എന്ന് അയാൾ ഓർക്കുന്നുണ്ട്. പ്രസ്തുത കാലയളവിൽ അവർ പ്രസവിക്കുകയും ചെയ്തു. പ്രസവ ആവശ്യത്തിലേക്ക് അവർക്ക് പരോൾ അനുവദിക്കുന്നതിനുള്ള സമ്മർദ്ദം ഉണ്ടായിരുന്നെങ്കിലും അത് അനുവദിച്ചിരുന്നില്ല. പിന്നീട് 2013 ജൂണിൽ സോളാർ ക്രിമിനൽ കേസുകളുമായി ബന്ധപ്പെട്ട് അവരെ അറസ്റ്റ് ചെയ്ത് ആദ്യം കാക്കനാട് ജയിലിലും തുടർന്ന് പത്തനംതിട്ട ജില്ലാജയിലിലും അതിനുശേഷം അട്ടക്കുളങ്ങര വനിതാ ജയിലിലും പാർപ്പിച്ചിരുന്നു.

പത്തനംതിട്ട ജയിലിൽ നിന്നും അട്ടക്കുളങ്ങര ജയിലിലേക്ക് അവരെ റിമാന്റ് ചെയ്തത് 3 കാരണങ്ങളാലാണ്.

1. പോലീസ് കസ്റ്റഡിയിൽ നിന്നും ജയിലിലേക്ക് മടക്കി കൊണ്ട് വന്നപ്പോൾ ദേഹ പരിശോധന നടത്തിയതിൽ അവരുടെ കൈവശം കുറച്ച് എഴുതിയ പേപ്പറുകൾ കണ്ടു. ജയിൽ വാർഡന്മാർ അവ പിടിച്ചെടുത്തു. ഒരു തടവുകാരിയെ സംബന്ധിച്ചിടത്തോളം, ഇത് അച്ചടക്കരാഹിത്യമാണ്.

2. പെരുമ്പാവൂർ പോലീസ് കസ്റ്റഡിയിലായിരുന്നപ്പോൾ സരിത എഴുതാൻ ഉപയോഗിച്ച പേപ്പർ ജയിലിൽ നിന്നോ പോലീസ് സ്റ്റേഷനിൽ നിന്നോ നൽകിയിരുന്നതല്ലെന്ന് ജയിൽ വാർഡന്മാർക്ക് ബോധ്യപ്പെട്ടു. അവർ പ്രസ്തുത പേപ്പറുകൾ പിടിച്ചെടുത്ത ഉടൻ അയാളെ ഫോണിൽ ബന്ധപ്പെടുകയും അയാളെ പ്രസ്തുത വിവരം അറിയിക്കുകയും ചെയ്തു. പിടിച്ചെടുക്കപ്പെട്ട പേപ്പറുകൾ ഇരുപുറങ്ങളിലുമായി എഴുതിയ 21 ഷീറ്റുകൾ ആണെന്നും 42 പേജുകൾ ഉണ്ടെന്നും വാർഡന്മാർ അയാളെ അറിയിച്ചതായി അദ്ദേഹം പറഞ്ഞു.

3. എറണാകുളം എ.സി.ജെ.എം (ഇ.ഒ ) കോടതി ഒരു മൊഴി എഴുതി നൽകാൻ സരിതയോട് ആവശ്യപ്പെട്ടെന്ന വാർത്ത തൊട്ട് മുമ്പത്തെ ദിവസം രാത്രി ടി.വി ചാനലിൽ കണ്ടതുകൊണ്ട് അത് മജിസ്ട്രേറ്റിനെ അറിയിച്ചോയെന്ന് പരിശോധിക്കാൻ അയാൾ അവരോട് ആവശ്യപ്പെട്ടു.

4. അത് അവരുടെ ആത്മകഥ ആണെന്നും, ആരെയും അഭിസംബോധന ചെയ്യുന്നതല്ലെന്നും അയാളോട് പറഞ്ഞു. പ്രസ്തുത കത്തിനെ പറ്റി സരിതയുമായി ബന്ധപ്പെട്ട ആരെങ്കിലും അന്വേ ഷിച്ച് വരുന്ന പക്ഷം, ജയിൽ ചട്ടം 751 അവരെ വായിച്ച് കേൾപ്പിക്കുന്നതിനും അതനുസരിച്ച് പ്രവർത്തിക്കുന്നതിനും അയാൾ അവർക്ക് നിർദ്ദേശം നൽകി. സരിതയുടെ അമ്മയോ സരിതയുടെ അഭിഭാഷകനോ അല്ലാതെ യാതൊരാൾക്കും പ്രസ്തുത കത്ത് നൽകരുതെന്ന് അവർക്ക് പ്രത്യേക നിർദ്ദേശം നൽകി. സെക്ഷൻ 751 പ്രകാരം, ഔദ്യോഗികമായി ഏതെങ്കിലും രേഖ നൽകുന്നതിന മുമ്പ് ഓരോ പേജിന്റേയും താഴെയായി ഒപ്പു വെച്ച് മുദ്ര പതിക്കേണ്ടതുണ്ട്. അത് ഒരു ജഡ്ജിക്കോ കോടതിക്കോ നൽകുന്ന സംഗതിയിൽ, ഇത് ജയിലിന്റെ മേൽവിലാസം രേഖപ്പെടുത്തി മുദ്ര വെക്കേണ്ടതാണ്.

5. ഒരു തടവുകാരൻ തയ്യാറാക്കിയ കുറിപ്പ് കേസ് നടത്തുന്ന അഭിഭാഷകന നൽകുന്നതിന ഈ നടപടിക്രമം പാലിക്കേണ്ടതില്ല;. അങ്ങനെയുള്ള പേപ്പറുകൾ ജയിൽ സൂപ്രണ്ട് വായിക്കാൻ പാടി ല്ലാത്തതാണ്.

6. കത്ത് വാങ്ങുന്നതിന ആരാണ് വരുന്നതെന്നും അയാൾ അന്വേഷിച്ചതിൽ സരിതയുടെ അഭി ഭാഷകൻ അത് വാങ്ങാനായി വരുമെന്നായിരുന്നു മറുപടി. സരിതയുടെ അഭിഭാഷകൻ ഫെനി ബാലകൃഷ്ണൻ ജയിലിൽ വന്നപ്പോൾ ജയിൽ സൂപ്രണ്ട് ശ്രീ.വിശ്വനാഥകുറുപ്പ് ജയിലിൽ ഉണ്ടായി രുന്നു.

7. അഭിഭാഷകന വായിക്കുന്നിനായി ചട്ടം 751 ജയിൽ സൂപ്രണ്ട് നൽകിയതായി പറഞ്ഞു. സൂപ്രണ്ടിന്റെ ഒപ്പില്ലാതെ കത്ത് നൽകണമെന്ന് അഭിഭാഷകൻ ആവശ്യപ്പെട്ടു. അതനുസരിച്ച് കത്ത് സ്വീകരിച്ചതിനുള്ള കൈപ്പറ്റ് രസീത് നൽകാൻ അഭിഭാഷകനോട് ജയിൽ സൂപ്രണ്ട് അഭ്യർത്ഥിക്കു കയും, 21 ഷീറ്റുകളിലായി എഴുതിയ 42 പേജുള്ള കത്തിന്റെ കൈപ്പറ്റ് വിവരം ഫെനി ബാലകൃ ഷ്ണൻ ജയിലിൽ സൂക്ഷിച്ചിട്ടുള്ള രജിസ്റ്ററിൽ രേഖപ്പെടുത്തുകയും ജയിൽ സൂപ്രണ്ടിൽ നിന്നും കത്ത് സ്വീകരിക്കുകയും ചെയ്തു. സരിത സൂപ്രണ്ടിന്റെ മുറിയിൽ ഉണ്ടായിരുന്നോ എന്ന വിവരം അയാൾക്ക് അറിയില്ല.

8. കത്ത് കോടതിയിൽ ഹാജരാക്കാവുന്നതാണെന്നും ജയിൽ സൂപ്രണ്ടിനെ സമീപിച്ച് കത്തിന്റെ എല്ലാ പുറങ്ങളിലും ജയിൽ സൂപ്രണ്ടിന്റെ ഒപ്പും മുദ്രയും വാങ്ങി അയാൾ നൽകിയ കൈപ്പറ്റ് രസീതിന്റെ പകർപ്പ് നേടി സരിതാ നായരുടെ കൈപ്പടയിലുള്ള കത്ത് കോടതിയിൽ ഹാജരാക്കാവുന്നതുമാണെന്ന് ഫെനി ബാലകൃഷ്ണൻ കത്ത് വായിച്ചതിനുശേഷം ചിന്തിച്ചിട്ടു ണ്ടാകാം എന്നതാണ് ഡി.ജി.പിയുടെ അഭിപ്രായം. തന്നെ കുഴപ്പിക്കുന്ന അങ്ങനെയുള്ള സംഗതി കൾ ചെയ്യാൻ ശ്രീ.ഫെനി തയ്യാറായില്ല.

സരിത എഴുതിയതും പത്തനംതിട്ട ജയിൽ വാർഡന്മാർ പിടിച്ചെടുത്തതുമായ കത്ത് അയാൾ വായിച്ചിട്ടില്ലെന്ന് അയാൾ പറഞ്ഞു. കോടതിയിൽ ഹാജരാക്കുന്നതിനായി സരിത തയ്യാറാക്കിയ സ്റ്റേറ്റ്മെന്റ് കാണുകയോ വായിക്കുകയോ ചെയ്തില്ലെങ്കിലും അത് 4 പേജുള്ള ഒന്നാണെന്ന് ജയിൽ സൂപ്രണ്ടിൽ നിന്നും അയാൾ അറിഞ്ഞു.

കത്ത് അയാൾ കണ്ടിട്ടില്ലെന്നും, വായിച്ചിട്ടില്ലെന്നും എന്നാൽ അതിന്റെ ഉള്ളടക്കം അറിയാമെന്നും അയാൾ പറഞ്ഞു. കത്ത് പിടിച്ചെടുത്ത സ്റ്റാഫാണ് അതിന്റെ ഉള്ളടക്കത്തെപ്പറ്റി അയാളോട് പറഞ്ഞത്. സരിത എഴുതിയ കത്തിലെ ഉള്ളടക്കം അറിയിച്ച വ്യക്തികൾ അത് സാക്ഷ്യപ്പെടുത്താൻ വരാത്തതിനാൽ, സരിത എഴുതിയ അസ്സൽ കത്ത് വെളിപ്പെടുത്തിയാലോ അയാൾ വിവരം പറഞ്ഞാലോ അത് ഒരു ആരോപണമായി എടുക്കുകയും അപകീർത്തി നടപടിക്ക് കാരണമാകുകയും ചെയ്യും. 13 വി.ഐ.പികളും ഒരു പോലീസ് ഓഫീസറും ഉണ്ടെന്ന് മാത്രമേ അദ്ദേഹത്തിന പറയാൻ കഴിയൂ. പേരുകൾ വെളിപ്പെടുത്താൻ സാധിക്കില്ല.

സരിതയുടെ കത്ത് പിടിച്ചെടുത്ത ശേഷം, മുഖ്യമന്ത്രിയുടെ പ്രൈവറ്റ് സെക്രട്ടറിയായ ശ്രീ.ശ്രീകുമാർ അയാളെ ബന്ധപ്പെട്ടിരുന്നോ എന്ന നിർദ്ദേശരൂപേണ ഉള്ള ചോദ്യത്തിന അയാൾ ശരിയായി ഓർക്കുന്നില്ലെന്ന മറുപടിയാണ് പറഞ്ഞത്.

മുഖ്യമന്ത്രിയുടെ പേര് അതിൽ ഇല്ലെന്നും മറ്റ് പേരുകൾ അയാൾ പറയില്ലെന്നും അയാൾ പറഞ്ഞു.

30.07.2015-ൽ കേരള കോൺഗ്രസ് (ബി) സംസ്ഥാന ജനറൽ സെക്രട്ടറി ശ്രീ.മനോജ് കുമാർ CW72ആയി കമ്മീഷൻ മുമ്പാകെ മൊഴി നൽകി. (DW Vol VII Pp 127-139)

മുൻമന്ത്രി ശ്രീ.ഗണേഷ് കുമാർ,എം.എൽ.എയുടെ പി.എ ആയിരുന്നു പ്രദീപ് കുമാർ. പ്രദീപ് ജയിലിൽ പോയിരുന്നോവെന്ന് അയാളിൽ നിന്ന് തന്നെ ഉറപ്പാക്കേണ്ടതുണ്ട്. ശ്രീ.ഗണേഷ് കുമാറിന്റെ പി.എ. ആയ പ്രദീപുമായി അയാൾക്ക് ബന്ധമുള്ളതും പാർട്ടിയുമായി ബന്ധപ്പെട്ട കാര്യങ്ങൾ അയാളുമായി സംസാരിക്കാറുണ്ടായിരുന്നു. ജയിലിൽ ആയിരുന്നപ്പോൾ സരിത എഴുതി ഫെനിക്ക് നൽകിയതായി പറയപ്പെടുന്ന ഒരു കത്ത് ഫെനിയിൽ നിന്നും പ്രദീപ് വാങ്ങി അയാളെ ഏൽപിച്ചു. അയാൾ അത് അയാളുടെ കൈയിൽ സൂക്ഷിക്കുകയും പിന്നീട് സരിത ജയിലിൽ നിന്ന് പുറത്ത് വന്ന് അയാളെ ഫോണിൽ ബന്ധപ്പെട്ടപ്പോൾ അയാൾ നേരിട്ട് ആ കത്ത് സരിതയ്ക്ക് തിരിച്ചു നൽകുകയും ചെയ്തു. അയാൾക്ക് നൽകിയതും സരിതക്ക്തിരിച്ചു നൽകിയതുമായ കത്ത് ഏകദേശം 40-45 പേജുകളുള്ളതാണ്. അയാൾ ആ കത്ത് വായിച്ചിരുന്നു.

കേരള കോൺഗ്രസ് (ബി) യു.ഡി.എഫ്-ന്റെ ഭാഗമായിരുന്ന സമയത്താണ് മുകളിൽ പറഞ്ഞതെല്ലാം സംഭവിച്ചത്. ഇപ്പോൾ അവർ യു.ഡി.എഫ് വിട്ടു. അവർ യു.ഡി.എഫിന്റെ ഭാഗമായിരുന്നതുകൊണ്ട് പാർട്ടിയുടെ ചെയർമാനായ ശ്രീ.ബാലകൃഷ്ണപിള്ളയുടെ നിർദ്ദേശപ്രകാരം ആ കത്ത് രഹസ്യമായി സൂക്ഷിക്കുന്നിന അയാളെ ഏൽപിച്ചു.

ശ്രീ.ബാലകൃഷ്ണപിള്ള ആവശ്യപ്പെട്ടത് പ്രകാരം ആ കത്ത് അദ്ദേഹത്തെ അയാൾ കാണിച്ചു. ചാനലുകളിലും മാധ്യമങ്ങളിലും പ്രസ്തുത കത്തിന്റെ ഉള്ളടക്കം ചർച്ച ചെയ്യുന്നതിന അയാൾക്ക് താൽപര്യമില്ലെന്ന് അയാൾ പറഞ്ഞു. സരിത എഴുതിയ പ്രസ്തുത കത്തിൽ, മുഖ്യമന്ത്രി, ചില മന്ത്രിമാർ, എം.എൽ.എ.മാർ, രാഷ്ട്രീയ നേതാക്കന്മാർ, ഉദ്യോഗസ്ഥർ, എം.പിമാർ, കേന്ദ്ര പാർട്ടി നേതാക്കൾ എന്നിവരെപ്പറ്റി പരാമർശം ഉണ്ടായിരുന്നു. തന്റെ സംസ്കാരം അനുവദിക്കാത്തത് കൊണ്ട് കത്തിന്റെ ഉള്ളടക്കം വെളിപ്പെടുത്താൻ ആഗ്രഹിക്കുന്നില്ലെന്ന് അയാൾ പറഞ്ഞു. താനും പ്രദീപ് കുമാറും ഒരുമിച്ച് അട്ടക്കുളങ്ങര ജയിലിൽ പോയിട്ടില്ല.

രാത്രി 9 മണിക്ക് നടന്ന ചാനൽ ചർച്ചയിൽ അയാൾ പങ്കെടുത്തിരുന്നു. കേരള കോൺഗ്രസിന്റെ (ബി) ചെയർമാനായ ശ്രീ. ബാലകൃഷ്ണപിള്ളയും ഉണ്ടായിരുന്നു. കേരള കോൺഗ്രസ് (ബി) യു.ഡി.എഫ്-ലെ കക്ഷിയായതുകൊണ്ടും ആ കക്ഷിയുടെ ചെയർമാൻ എന്ന നിലയ്ക്ക്

സർക്കാരിനെ പ്രതികൂലമായി ബാധിക്കുന്ന ഒരു വിഷയം ഉണ്ടാകരുത് എന്ന് ഉറപ്പാക്കുന്നതിന വേണ്ടിയും അദ്ദേഹം അതിൽ ഇടപെടുന്നതായി പ്രസ്തുത ചർച്ചയിൽ ശ്രീ. ബാലകൃഷ്ണപിള്ള പറഞ്ഞു. ചർച്ചയിൽ പങ്കെടുത്ത കോൺഗ്രസ് നേതാവ് ശ്രീ. അജയ് തറയിൽ പറഞ്ഞത് കോൺഗ്രസ് പോലുള്ള ഒരു വലിയ പാർട്ടിക്ക് മനോജിനേയോ പ്രദീപിനേയോ ഉപയോഗിക്കേണ്ടുന്ന യാതൊരു ആവശ്യവും ഇല്ലെന്നാണ്. അവർ ചെറിയ കൂട്ടുകക്ഷിയാണെങ്കിലും അവരുടെ സഹായം ഒന്നുകൊണ്ട് മാത്രമാണ് സർക്കാർ നിലനിൽക്കുന്നതെന്ന് അയാൾ കൂട്ടി ചേർത്തു. തന്റെ കൈവശമുള്ള കത്തിന്റെ ഉള്ളടക്കം ചോർന്നുപോയാൽ യു.ഡി.എഫ്.സർക്കാരിന്റെ നില നിൽപ്പിനെത്തന്നെ ബാധിക്കുമെന്ന അയാൾ പറഞ്ഞു. ആ കത്ത് ചോർന്നു പോകരുത് എന്ന് കേരള കോൺഗ്രസ് (ബി)യുടെ ചെയർമാൻ തന്നോട് പ്രത്യേകമായി നിർദ്ദേശിച്ചിരുന്നു. അതുകൊണ്ടാണ് കത്തിന്റെ ഉള്ളടക്കം അയാൾ വെളിപ്പെടുത്താതിരുന്നത്. സരിതയുടെ കത്ത് തന്റെ കൈവശം എത്തിചേർന്ന സാഹചര്യം അദ്ദേഹം വിശദീകരിച്ചു. (പേജ് 134-135) 46 പേജുള്ള കത്ത് കോടതിയിൽ കൊടുക്കാനുള്ളതാണെന്ന് സരിത അവരുടെ കത്തിൽ പറഞ്ഞിട്ടില്ല. കോടതി മുമ്പാകെ ഹാജരാക്കിയത് 4 പേജുകളുള്ള ഒന്നാണെന്ന് അയാൾ അറിഞ്ഞു. അട്ടക്കുളങ്ങര ജയിലിൽ നിന്നും പുറത്തുവന്നപ്പോഴാണ് സരിതയുമായി അയാൾ ആദ്യം പരിചയപ്പെടുന്നത്. അവർ എഴുതിയ കത്തിന്റെ കൈവശക്കാരൻ എന്ന നിലയ്ക്ക് അതുമായി ബന്ധപ്പെട്ട പല കാര്യങ്ങളും അവർ അയാളോട് വെളിപ്പെടുത്തി. സരിത എഴുതിയ കത്തിൽ കേരള കോൺഗ്രസ് മാണി ഗ്രൂപ്പ് എം.പി ശ്രീ ജോസ് കെ.മാണിയെ കുറിച്ച് പരാമർശമുണ്ട്. സരിത ഡൽഹിയിൽ പോകുകയും പല രോടും സഹായം അഭ്യർത്ഥിക്കുകയും ചെയ്ത സാഹചര്യത്തിലാണ് ജോസ്.കെ മാണിയുടെ പേരും പരാമർശിക്കാൻ ഇടയായത്. സരിത മുഖ്യമന്ത്രിയെ കാണുന്നതിനും മുഖ്യമന്ത്രിയിൽ നിന്നും പലവിധ സഹായം ലഭിക്കുന്നതിനും ശ്രമിച്ചിട്ടുണ്ടെന്ന് അവരുടെ സംസാരത്തിൽ നിന്നും അയാൾക്ക് മനസിലായി.

എവിടെയോ പോകാൻ ഒരു കാറിൽ മാവേലിക്കരയിൽ തന്റെ വീട്ടിൽ വരണമെന്ന് ഫെനി അയാളോട് അഭ്യർത്ഥിച്ചു. അതിൻപ്രകാരം അയാൾ അയാളുടെ കാറിൽ പോകുകയും ഇരുവരും ചേർന്ന് പത്തനംതിട്ട ജയിലിൽ പോകുകയും ചെയ്തു. കുറച്ചു ദൂരത്തായി കാറിൽ കാത്തിരിക്കാൻ ഫെനി അയാളോട് പറയുകയും സരിതയെ കണ്ടതിന ശേഷം അയാൾ വരുമെന്നും പറഞ്ഞു. ഫെനി ജയിലിൽ പോവുകയും 10 മിനുട്ടുകൾക്ക് ശേഷം ജയിലിൽ നിന്നും മടങ്ങി വരികയും ഇരുവരും കാറിൽ തിരിച്ചുവരുകയും ചെയ്തു. കുറച്ചു ദൂരം എത്തിയപ്പോൾ ഫെനി ഒരു കവർ പ്രദീപിന കൈമാറുകയും അത് വായിക്കുവാൻ അയാളോട് ആവശ്യപ്പെടുകയും ചെയ്തു. 40 പേജുള്ള ആ കത്ത് അയാൾ ഓടിച്ചു വായിച്ചു. ആ കത്തിന്റെ ഒരു ഫോട്ടോ കോപ്പി ഫെനി ആവശ്യപ്പെട്ടെങ്കിലും അയാൾ അനുവദിച്ചില്ല. മൂത്ത സഹോദരനെപ്പോലെ 22 വർഷങ്ങളായി അടുത്ത ബന്ധം പുലർത്തിയിരുന്ന ശ്രീ.മനോജിനെ പ്രദീപ് ബന്ധപ്പെടുകയും കത്തിനെപ്പറ്റി പറയുകയും ചെയ്തു. അയാൾ നേരെ തിരുവനന്തപുരത്തേക്ക് വണ്ടി ഓടിച്ചു പോയി. ശ്രീ. ഫെനി അയാളോടൊപ്പം ഉണ്ടായിരുന്നു. തിരുവനന്തപുരത്ത് കാത്ത് നിൽക്കുവാൻ അയാളോട് പറഞ്ഞു. തിരുവനന്തപുരത്ത് എത്തിയ വിവരം ശ്രീ മനോജിനെ അറിയിക്കുകയും ഉദ്ദേശം ഒന്നര മണിക്കൂർ ശ്രീ മനോജിനോടൊപ്പം തിരുവനന്തപുരത്ത് അയാളുണ്ടായിരുന്നു. അയാൾ ശ്രീ മനോജിനെ ആ കത്ത് കാണിച്ചു. അയാൾ ആവശ്യപ്പെട്ട പ്രകാരം ശ്രീ.ബാലകൃഷ്ണപിള്ളയെ ബന്ധപ്പെടുകയും അവിടെ കാത്തുനിൽക്കാൻ അയാളോട് ആവശ്യപ്പെടുകയും ചെയ്തു. ശ്രീ ബാലകൃഷ്ണപിള്ളയെ കാണാൻ അയാൾ ഓഫീസിൽ പോയി. കത്തിന്റെ ഉള്ളടക്കം ചോർത്തരുത് എന്ന് മനോജിന്റെ മൊബൈൽ ഫോണിലൂടെ ശ്രീ ബാലകൃഷ്ണപിള്ള അയാളോട് പറഞ്ഞു. തുടർന്ന് മനോജ് അയാളെ വിളിക്കുകയും കേരള സർക്കാരിന്റെ ഒരു കാർ വന്ന് ഒരു സ്ഥലത്തേക്ക് അയാളെ

കൊണ്ടു പോവുകയും ചെയ്തു. ആ സമയം തിരുവനന്തപുരത്ത് കിംസ് ഹോസ്പിറ്റലിന സമീപം അവർ കാത്തു നിൽകുകയായിരുന്നു. സർക്കാർ കാർ വന്നു; രണ്ടുപേരും അതിൽ കയറി. അവർ വെള്ളയമ്പലത്തിനടുത്ത് എത്തി. അവിടെ കാത്തുനിൽക്കാൻ മനോജ് അവരോട് ആവശ്യപ്പെട്ടു. ദേവസ്വം ബോർഡ് സ്ഥിതി ചെയ്യുന്ന നന്തൻകോട് ഭാഗത്തേയ്ക്ക് വീണ്ടും അവരെ കൊണ്ടുപോവുകയും കാത്തുനിൽക്കുവാൻ ആവശ്യപ്പെടുകയും ചെയ്തു. വീണ്ടും വെള്ളയമ്പലത്തേക്ക് കൊണ്ടു വന്ന് കാറിൽ കാത്തു നിന്നു. കുറച്ചു സമയത്തിന ശേഷം ഒരാൾ പുറത്തുവന്ന് വീട് തുറന്ന് അകത്ത് കയറി ഇരിക്കാൻ ആവശ്യപ്പെട്ടു. രണ്ടുമൂന്ന് ആൾക്കാൾ ഉടൻ വരുമെന്ന് പറഞ്ഞു.

മനോജിനോടൊപ്പം മൂന്ന് ആളുകൾ വന്നു. മനോജിന്റെ കൈവശമുണ്ടായിരുന്ന കത്ത് എല്ലാവരും വായിച്ചു. അതിനുശേഷം ഫെനി മാവേലിക്കരയിലേക്കും അയാൾ പത്തനാപുരത്തേക്കും പോയി. ആ കത്ത് മനോജിനെ ഏൽപ്പിച്ചു.

ഖദർ ധാരികൾ ആയിരുന്നതിനാൽ അവിടെ വന്ന വ്യക്തികൾ പ്രമുഖരാണെന്ന് അയാൾ മനസ്സിലാക്കി.

<u>അഡ്വ.ഫെനി ബാലകൃഷ്ണൻ</u>

സരിത എഴുതിയതും പത്തനംതിട്ടയിൽ വെച്ച് അയാൾക്ക് കൈമാറിയതുമായ കത്ത് അയാൾ പൂർണ്ണമായി വായിക്കുകയും കോടതിയിൽ ഹാജരാക്കുന്നതിന ഒരു കരട് തയ്യാറാക്കുകയും ചെയ്തു. പെറ്റീഷൻ തയ്യാറാക്കുന്നതിനായി സരിതയ്ക്ക് അയാളുടെ സഹായം ആവശ്യമില്ലെന്ന് കോടതി ഉത്തരവായതിനാൽ കൂടുതലായി യാതൊരു തുടർനടപടിയും അയാൾ എടുത്തില്ല. പ്രസ്തുത കോടതി ഉത്തരവ് ജയിൽ സൂപ്രണ്ട് മുഖേന സരിതയെ അറിയിച്ചു. അതിന ശേഷം സരിതയെ കാണുന്നതിനായി അയാൾ ജയിലിൽ പോയെങ്കിലും അവരെ കാണാൻ ജയിൽ അധികാരികൾ അയാളെ അനുവദിച്ചില്ല. അയാളോടൊപ്പം ഉണ്ടായിരുന്ന സരിതയുടെ അമ്മയെ സരിതയെ കാണുവാൻ അനുവദിച്ചു. സരിതയെ കണ്ട് 5 മിനിട്ടിനകം അവർ തിരിച്ചു വരികയും സരിത അയാളെ ഏൽപ്പിച്ച കത്ത് ആർക്കും കൊടുക്കാതെ അയാൾ സുരക്ഷിതമായി സൂക്ഷിക്കുമെന്ന് അവർ ആഗ്രഹിക്കുന്നതായി അയാളോട് പറയുകയും ചെയ്തു. ജയിൽ സൂപ്രണ്ട് മുഖേന സരിത ഒരു പരാതി കോടതിയിൽ ഫയൽ ചെയ്തത് അയാൾ അറിഞ്ഞു.

ജയിലിൽ നിന്നും മടങ്ങിവന്ന ദിവസം അയാളുടെ വീട്ടിൽ ചെന്നപ്പോൾ സരിത എഴുതിയ കത്ത് അയാൾ സരിതക്ക് മടക്കി നൽകി. അതിനുശേഷം എന്ത് സംഭവിച്ചു എന്നത് അയാൾക്കറിയില്ല. അവർ അത് സൂക്ഷിച്ചിട്ടുണ്ടോ മറ്റ് ആരെയെങ്കിലും ഏൽപിച്ചിട്ടുണ്ടോ എന്ന് അറിയുകയുമില്ല.

സരിതയുടെ കത്തിൽ സൂചിപ്പിച്ചിട്ടുള്ള വ്യക്തികളുടെ പേര് ചാനലുകാരോട് പറയാൻ സരിതയും അയാളും വിസമ്മതിച്ചുവെങ്കിലും ആ കത്തിൽ ഞെട്ടിപ്പിക്കുന്ന വിവരം ഉണ്ടെന്ന് അവരോട് പറഞ്ഞു.

ശ്രീ. ജോസ്.കെ.മാണി, എം.പി. സരിതയെ സഹായിച്ചുവെന്ന വാർത്ത മാധ്യമങ്ങളിൽ വന്നപ്പോൾ സരിത ഒരു വാർത്താസമ്മേളനം നടത്തി. പ്രസ്തുത സമ്മേളനത്തിന 3-4 ദിവസങ്ങൾക്ക് മുൻപ് സരിതയുടെ കത്തിലെ ചില പേജുകൾ ചാനലുകളിൽ കാണിച്ചതിനാലും ചില പേരുകൾ മാധ്യമങ്ങൾ പരാമർശിച്ചതിനാലും മാധ്യമപ്രവർത്തകരെ സരിത ബന്ധപ്പെടുകയും അത് അവരുടെ കൈയ്യക്ഷരം അല്ലെന്ന് പറയുകയും ചെയ്തു. അതിനുശേഷമാണ് അയാളുമായി കൂടിയാലോചിച്ചു കൊണ്ട് വാർത്താ സമ്മേളനം വിളിച്ചത്. തിരുവനന്തപുരത്ത് വച്ച് നടന്ന ആ വാർത്താസമ്മേളനത്തിൽ സരിതയോടൊപ്പം അയാളും സന്നിഹിതനായിരുന്നു. സരിത അവർ എഴുതിയ കത്ത് കവ

റിൽ കൊണ്ടുപോയി. ചാനലിൽ വന്ന കത്തിലെ പേജുകൾ അവരുടെ കൈയ്യക്ഷരത്തിൽ അല്ലെന്ന് അവർ ആവർത്തിച്ചു. ശ്രീ. ജോസ്.കെ.മാണി, എം.പി.യെക്കുറിച്ച് പത്രപ്രവർത്തകർ സരിതയോട് ചോദിച്ചപ്പോൾ അയാളുമായി യാതൊരു ബന്ധവുമില്ലെന്നും ഇപ്പോഴത്തെ ശ്രമം ഒരു രാഷ്ട്രീയ ഗൂഢാലോചനയുടെ ഫലമാണെന്നുമുള്ള മറുപടിയാണെന്ന് അവർ പറഞ്ഞത്. കത്തിന്റെ ഉള്ള ടക്കം സംബന്ധിച്ച് അവരോട് ചോദിച്ചപ്പോൾ കവറിൽ ഉണ്ടായിരുന്ന കത്ത് പുറത്തെടുത്ത് കത്തിന്റെ പേജുകൾ മറിച്ചുകൊണ്ട് പത്രക്കാരെ കാണിച്ചു.

സമ്മേളനം കഴിഞ്ഞ് അവർ മടങ്ങി വരുമ്പോൾ വഴി മദ്ധ്യേ കൈരളി ചാനലിന്റെ വാർത്താവ താരകൻ ടെലഫോണിലൂടെ അയാളെ ബന്ധപ്പെടുകയും ടി.വി കാണാൻ അയാളോട് ആവശ്യപ്പെ ടുകയും ചെയ്തു. ഒരു സുഹൃത്തിന്റെ വീട്ടിൽ വച്ച് ടി.വി വാർത്ത അവർ കണ്ടു. മാധ്യമങ്ങളെ അവർ കാണിച്ച കത്തിന്റെ ഒരു പേജിലെ വ്യക്തികളുടെ പേരുകൾ സംബന്ധിച്ചതായിരുന്നു ആ വാർത്ത. ശ്രീ.ജോസ്.കെ.മാണി, എം.പി.യുടെ പേരുകാണിച്ചു. അത് ശരിയാണോയെന്ന് ചോദിക്കു കയും അവർ അത് നിഷേധിക്കുകയും ചെയ്തു .

ശ്രീ.പി.സി ജോർജ്ജിനെ അയാൾക്കറിയാം. മാവേലിക്കരയിലെ തന്റെ ഓഫീസിൽ ശ്രീ. ജോർജ്ജ് വരികയും സോളാർ വിഷയം ചർച്ച ചെയ്യുകയും ചെയ്തിട്ടുണ്ട്. ശ്രീ.ജോർജ്ജുമായി അയാൾ സംസാരിക്കാറുണ്ട്.

സരിത ജയിലിൽ നിന്നും പുറത്തുവന്നശേഷം തന്നെ വന്നുകണ്ട് അവർ നേരിട്ട് കത്ത് കാണി ക്കുകയും അയാൾ അത് വായിച്ചശേഷം അവർക്ക് മടക്കി നൽകിയെന്നതും കളവാണെന്ന് ശ്രീ. ജോർജ്ജ് കമ്മീഷൻ മുമ്പാകെ നൽകിയ മൊഴി സരിത നിഷേധിച്ചിട്ടുണ്ടെന്നും അയാൾ പറഞ്ഞു.

ഏഷ്യാനെറ്റ് ന്യൂസ് ചാനലിന്റെ തിരുവനന്തപുരം ബ്യൂറോ ചീഫ്. ശ്രീ.അജയഘോഷിനെ 16.06.2015-ലും 3.07.2015-ലും CW 57 ആയി വിസ്തരിച്ചു. (Pp 1മുതൽ 15, Vol VI)

അയാൾ ഇപ്രകാരം പറഞ്ഞു:സരിത എസ് നായരുടെ അഭിഭാഷകനായ ശ്രീ.ഫെനി ബാലകൃ ഷ്ണൻ അവർക്കൊപ്പം വിവിധ മജിസ്ട്രേറ്റ് കോടതികളിൽ വന്നപ്പോൾ അവർ മാധ്യമങ്ങളോട് സംസാരിക്കാറുണ്ടായിരുന്നു. അങ്ങനെയുള്ള ചില വേളകളിൽ അവർ ഫെനി ബാലകൃഷ്ണനോ ടൊപ്പം ഉണ്ടായിരുന്നു. ആ സമയത്ത് സരിതയ്ക്ക് വേണ്ടി ഫെനി ബാലകൃഷ്ണനാണ് മാധ്യമങ്ങ ളോട് സംസാരിച്ചിരുന്നത്. സരിത എഴുതിയ 23 പേജുകൾ ഉള്ള കത്തിലെ ഉള്ളടക്കം സംബന്ധിച്ച് അയാൾ മാധ്യമങ്ങളോട് സംസാരിച്ചു. ഉന്നതരുടെ ഇടപെടൽ സംബന്ധിച്ച് മാധ്യമങ്ങളുടെ പ്രധാ നമായ ചോദ്യങ്ങൾക്ക് ഫെനി- അതെ- എന്ന മറുപടി നൽകി. ആദ്യ ഘട്ടങ്ങളിൽ അയാൾ പറ ഞ്ഞത് ആ പേരുകൾ വെളിപ്പെടുത്തിയാൽ കേരളത്തിൽ പൊട്ടിത്തെറിയുണ്ടാകുമെന്നാണ്. എന്നാൽ പിന്നീടുള്ള ഘട്ടങ്ങളിൽ അയാൾ അത് നിഷേധിച്ചു. സരിതയുടെ കത്ത് ഉപയോഗിച്ച് ഫെനി ബാലകൃഷ്ണൻ 'ബ്ലാക്ക് മെയിൽ' നടത്തുകയാണെന്നാണ് വിവിധ സ്രോതസുകളിൽ നിന്നും ശേഖരിച്ച വിവരങ്ങളിൽ നിന്നും മാധ്യമങ്ങൾ കണക്കാക്കിയത്. തനിക്ക് വേണ്ടി മാധ്യമങ്ങ ളോട് വിവരങ്ങൾ വെളിപ്പെടുത്താൻ ഫെനി ബാലകൃഷ്ണനെ താൻ അധികാരപ്പെടുത്തിയിട്ടില്ലെന്ന് സരിത ഒരു ഘട്ടത്തിൽ മാധ്യമങ്ങളോട് പറഞ്ഞു. പ്രസ്തുത കത്ത് ഒളിപ്പിച്ചു വയ്ക്കുന്നതിനു വേണ്ടി ഉന്നതരുടെ ഭാഗത്ത് നിന്നും ശ്രമം ഉണ്ടായതായി അയാൾക്ക് വിവരം ലഭിച്ചു. വിശ്വാസ യോഗ്യമായ സ്രോതസുകളിൽ നിന്നും അങ്ങനെയുള്ള വിവരം ലഭിച്ചപ്പോൾ ഏഷ്യാനെറ്റിന്റെ തിരു വനന്തപുരം ബ്യൂറോ ഒരു അന്വേഷണം നടത്താൻ തീരുമാനിച്ചു. അതിന്റെ ഭാഗമായി അന്നത്തെ ഊർജ്ജ മന്ത്രിയായിരുന്ന ആര്യാടൻ മുഹമ്മദിന്റെ പ്രൈവറ്റ് സെക്രട്ടറിയായ കേശവനെ അയാൾ ബന്ധപ്പെടുകയും സംസാരത്തിൽനിന്നും അങ്ങനെയുള്ള ഒരു നീക്കം മനസ്സിലാക്കുയും ചെയ്തു.

തുടർന്ന് അയാൾ അന്നത്തെ മന്ത്രിയായിരുന്ന ശ്രീ.എ.പി അനിൽ കുമാറിനെ ബന്ധപ്പെടുകയും കേശവനാണ് വിളിക്കുന്നത് എന്ന് പറഞ്ഞ് അദ്ദേഹത്തോട് സംസാരിക്കുകയും ചെയ്തു. തലേദിവസം അവർ തീരുമാനിച്ച കാര്യങ്ങൾ പുറത്തു വന്നുവെന്നും അത് എങ്ങനെ സംഭവിച്ചു വെന്നും കേശവൻ മന്ത്രിയോട് ചോദിച്ചു? യാതൊന്നും പുറത്തു പോയിട്ടില്ലെന്നും തീരുമാനിച്ച പ്രകാരം എല്ലാം സംഭവിക്കുമെന്നും മന്ത്രി മറുപടി പറഞ്ഞു. ഈ സംഭാഷണം അയാൾ റിക്കാർഡ് ചെയ്ത് ഏഷ്യാനെറ്റിൽ പ്രസിദ്ധീകരിച്ചു. പ്രസ്തുത സംഭാഷണം ഉൾപ്പെട്ട സി.ഡി എഡിറ്റർ-ഇൻ-ചീഫിന്റെ അനുമതിയോടുകൂടി ഈ കമ്മീഷൻ മുമ്പാകെ ഹാജരാക്കുമെന്നും അയാൾ പറഞ്ഞു. ഫോൺ സംഭാഷണത്തിൽ, സരിതയുടെ കേസുകൾ ഒത്തുതീർപ്പാക്കുന്നതിന രണ്ട് കോടി രൂപ മതിയാകുമോ എന്ന് പി.എസ് മന്ത്രിയോട് ചോദിച്ചു. വ്യക്തമായ ഒരു മറുപടി നൽകിയില്ലെങ്കിലും ശ്രീ.ആര്യാടൻ മുഹമ്മദിന്റെ അടുത്ത കക്ഷി മലപ്പുറത്തുള്ള ബസ്സുടമ ഒരു നെല്ലിക്കുത്ത് ഹംസ ഒത്തു തീർപ്പ് വിഷയം കൈകാര്യം ചെയ്തിരുന്നു. ഫോൺ കോളിന്റെ വിവരങ്ങൾ ഉൾപ്പെട്ട സി.ഡി അദ്ദേഹം വാഗ്ദാനം ചെയ്ത പ്രകാരം 03.07.2015-ൽ കമ്മീഷൻ മുമ്പാകെ ഹാജരാക്കി Ext X 222ആയി അടയാളപ്പെടുത്തി. ഈ സംഭാഷണം 26.06.2013-ൽ നടത്തിയിട്ടുള്ളതാണ്. ഫെനി ബാല കൃഷ്ണനുമായി ഏഷ്യാനെറ്റ് നടത്തിയ അഭിമുഖം അവരുടെ www.asianet.news.in എന്ന വെബ് സൈറ്റിൽ'Phenny Balakrishnan bites on Solar Case site'ൽ ലഭ്യമാണ്. സരിതയുടെ കത്തിൽ ഉൾപ്പെട്ടി ട്ടുള്ള ഉന്നതരെ ഒഴിവാക്കുന്നത് സംബന്ധിച്ചതാണ് ഊർജ്ജമന്ത്രിയുടെ പി.എസ്-ഉം മുൻ മന്ത്രി അനിൽകുമാറും തമ്മിൽ നടന്ന സംഭാഷണം എന്ന് അയാൾ പറഞ്ഞു. ഫോൺ കോളുകൾ റെക്കോർഡ് ചെയ്തിട്ടുള്ള രീതിയെ സംബന്ധിച്ചിട്ടുള്ള സീനിയർ ജി.പി അസിസ്റ്റിംഗ് എ.ജിയുടെ ചോദ്യത്തിന ഫോൺ വിളിക്കുന്ന വ്യക്തിയുടെ ഐഡന്റിറ്റി അറിയാതിരിക്കാനുള്ള മാർഗ്ഗം പ്രൊഡ ക്ഷൻ കൺട്രോൾ റൂമിൽ ഉണ്ടെന്ന് അയാൾ പറഞ്ഞു. ഈ പ്രൊഡക്ഷൻ കൺട്രോൾ റൂം മുഖേന യാണ് ഫോൺ സംഭാഷണം നടത്തി അത് സി.ഡിയിലേക്ക് മാറ്റിയിട്ടുള്ളത്. തുടർന്നുള്ള നടപടിക്ര മങ്ങളും അയാൾ വിശദീകരിച്ചു. നെല്ലിക്കുത്ത് ഹംസയുമായും (ഹംസക്കാ എന്ന് ആളുകൾ വിളിച്ചുവരുന്ന) അയാൾ സംഭാഷണം നടത്തി. ഈ സംഭാഷണം ഹാജരാക്കിയിട്ടുള്ള സിഡിയിൽ ലഭ്യമാണ്. സംഭാഷണത്തിൽ നിന്നും ഹംസക്കയും ഉൾപ്പെട്ടിട്ടുണ്ടെന്ന് അയാൾക്ക് തോന്നി.

തിരുവനന്തപുരത്തെ പത്രപ്രവർത്തകനായ ശ്രീ.എം.ജി രാധാകൃഷ്ണനെ 24.03.2015, 20.04.2015 എന്നീ തിയ്യതികളിൽ CW31 ആയി കമ്മീഷൻ മുമ്പാകെവിസ്തരിക്കുകയും അയാളുടെ മൊഴി രേഖ പ്പെടുത്തുകയും ചെയ്തു. (Vol III പേജ് 243-253, 254-264, Ext. X 90 മുതൽ 93, Exts X 113 മുതൽ 118വരെ അടയാളപ്പെടുത്തി)

അദ്ദേഹത്തിന്റെ മൊഴി ഇപ്രകാരം സംഗ്രഹിക്കുന്നു:

അദ്ദേഹം ഒരു ചെറിയ കാലയളവിൽ ഇന്ത്യാ ടുഡേയുടെ അസോസിയേറ്റ് എഡിറ്റർ ആയി രുന്നു. പ്രസതുത കാലയളവിൽ ഇന്ത്യാ ടുഡേയിൽ വരുന്ന ഇംഗ്ലീഷിലും മലയാളത്തിലുമുള്ള റിപ്പോർട്ടുകളെ അദ്ദേഹം വിശകലനം ചെയ്യുമായിരുന്നു.

ഈ പശ്ചാത്തലത്തിൽ മാതൃഭൂമി ചാനലിൽ നടത്തിയ ഒരു ചർച്ചയിൽ അതിന്റെ അവതാര കന്റെ അഭ്യർത്ഥന മാനിച്ച് അയാൾ പങ്കെടുത്തിരുന്നു. സോളാറിന്റെ ചില വെളിപ്പെടുത്തലുകൾ ഉൾപ്പെട്ട പെൻഡ്രൈവിനെ സംബന്ധിച്ച് ഡോ. ഐസക് തോമസ് എം.എൽ.എ. ഉന്നയിച്ച പോയിന്റായിരുന്നു ആ പ്രത്യേക ചർച്ചയിലെ പ്രധാന വിഷയം. തന്റെ അഭിപ്രായത്തിൽ, വെളിപ്പെ ടുത്തിയാൽ പൊട്ടിത്തെറിയുണ്ടാകാവുന്ന, പെൻഡ്രൈവിന്റെ വിവരങ്ങളെ സംബന്ധിച്ചാണ് മാതൃ ഭൂമി അവതാരകൻ ശ്രീ. വേണു ബാലകൃഷ്ണൻ ഒരു പോയിന്റായി ഉന്നയിച്ചത്. പെൻഡ്രൈവ് ഉണ്ടെന്നുള്ള ആരോപണം അടിസ്ഥാന രഹിതമാണെന്ന് കോൺഗ്രസ് എം.എൽ.എ ഡൊമിനിക്

പ്രസന്റേഷൻ ആ സമയം പറയുകയും അത് വേണുവിന്റെ ഭാവനാ സൃഷ്ടിയാണെന്നും പറഞ്ഞു. ഈ പെൻഡ്രൈവിനെ കുറിച്ച് മാധ്യമങ്ങളിലുള്ള തത്സമയ ചർച്ചകളിൽ നിന്നും ഒരു പെൻഡ്രൈവിനെ കുറിച്ച് അറിഞ്ഞിട്ടുണ്ട് എന്ന് സംസ്ഥാനത്തെ ഒരു മുതിന്ന പത്രപ്രവർത്തകനായ വേണുവിന്റെ ചോദ്യത്തിന അദ്ദേഹം മറുപടിയായി പറഞ്ഞു. ഇത് വേണുവിന്റെ ഭാവനാസൃഷ്ടിയാക്കി തീർക്കുകയെന്നതായിരുന്നു ഉദ്ദേശ്യം. ഈ പെൻഡ്രൈവ് കാണാൻ അവർ ശ്രമിച്ചെങ്കിലും അത് വിഫലമായി. ഒരു പത്രപ്രവർത്തകൻ എന്ന നിലയിൽ ഈ വിഷയത്തെക്കുറിച്ച എഴുതുകയും തന്റെ അഭിപ്രായം ചാനലിൽ പ്രകടിപ്പിക്കുകയും ചെയ്തു. കേരളത്തിൽ സമീപസമയത്ത് നടന്ന വലിയ തട്ടിപ്പാണ് ഇത് എന്നതാണ് കാരണം. സമൂഹത്തിലും രാഷ്ട്രീയത്തിലും ഭരണത്തിലുമുള്ള ഉന്നതരുടെ ഈ സോളാർ തട്ടിപ്പുമായുള്ള ബന്ധമാണ് ഉറപ്പുവരുത്തേണ്ടത്. ഒരു ഉത്തരവാദിത്തപെട്ട പത്രപ്രവർത്തകൻ എന്ന നിലയിൽ അപകടാവസ്ഥ ബോധ്യപ്പെട്ടതുകൊണ്ടാണ് ഇതിൽ അയാൾക്ക് ഉൽകണ്ഠയുണ്ടായത്. അധികാരികളിൽ നിന്നും പരസ്പര വിരുദ്ധമായ വിശദീകരണമുണ്ടായി എന്നതാണ് മൂന്നാമത്തെ കാരണം. സരിത എസ് നായരും മുഖ്യമന്ത്രിയുടെ ഓഫീസിലെ സ്റ്റാഫും തമ്മിലുള്ള ഫോൺ കോളുകൾ ഈ തട്ടിപ്പിലെ കുറ്റവാളികളെ വെളിച്ചത്ത് കൊണ്ടുവരുന്ന വസ്തുതകളാണ്. വിശദാംശങ്ങൾ ഇനിയും പുറത്തുവരാനിരിക്കെ ഈ വിഷയത്തിൽ മുഖ്യമന്ത്രി ആരംഭം മുതൽ നൽകുന്ന പരസ്പരവിരുദ്ധമായ വിശദീകരണത്തിൽ നിന്നും അദ്ദേഹം സത്യവിരുദ്ധമായ കാര്യങ്ങളാണ് പറയുന്നതെന്ന ധാരണ ഉണ്ടാക്കുന്നു. അതിന ദൃഷ്ടാന്തമായ വസ്തുതകൾ അദ്ദേഹത്തിന്റെ കൈവശമുണ്ട്. ദേശീയ വികസന സമിതിയുടെ യോഗം നടന്ന ദിവസം ഡൽഹി വിജ്ഞാൻ ഭവനിൽ എന്താണ് നടന്നതെന്ന് അയാൾ പറഞ്ഞു. പ്രസ്തുത ചടങ്ങിൽ പങ്കെടുക്കുന്നതിനായി ഡിസംബർ 27-ന മുഖ്യമന്ത്രി ഡൽഹിയിൽ എത്തി. സരിതയുമായി അവിടെ വെച്ചുള്ള ഈ കൂടിക്കാഴ്ച അദ്ദേഹം നിഷേധിച്ചു. അദ്ദേഹം അത് ആവർത്തിച്ച് നിരസിച്ചു. അദ്ദേഹം ഡിസംബർ 29-നാണ് ഡൽഹിയിൽ പോയതെന്നുവരെ പറഞ്ഞു. ഈ വാദത്തിന്റെ സത്യാവസ്ത അദ്ദേഹം വെബ്സൈറ്റിൽ പരിശോധിക്കുകയും NDCയുടെ 57-ാം കോൺഫറൻസ് 27.12.2012ൽ ആയിരുന്നുവെന്നും കേരള മുഖ്യമന്ത്രി അവിടെ ഒരു പ്രസംഗം നടത്തിയെന്നും കണ്ടെത്തി. ഈ രേഖകളാണ് Exts. X 90 മുതൽ 94 ആയി അടയാളപ്പെടുത്തിയിട്ടുള്ളത്. മുഖ്യമന്ത്രിയും സാംസ്കാരിക മന്ത്രി കെ സി ജോസഫും അവിടെ ഉണ്ടായിരുന്നു എന്ന് അതിൽ നിന്നും കാണാം.

2015 ഏപ്രിൽ 20-ാം തീയതി അദ്ദേഹത്തെ വീണ്ടും വിസ്തരിച്ചപ്പോൾ ''സർക്കാരിന സൂര്യാഘാതം'' എന്ന കവർ സ്റ്റോറിയോടുകൂടിയ ഒരു ലേഖനം 3.07.2014-ലെ ഇന്ത്യാ ടുഡേ (വീക്ക്ലി) മലയാളം പതിപ്പിൽ പ്രസിദ്ധീകരിച്ചതിന്റെ പകർപ്പ് പേജ് 26മുതൽ35 വരെ ഉള്ളത്.Ext X 113ആയി അദ്ദേഹം ഹാജരാക്കി.

India Today weekly Malayalam dated 17.17.2013 an article (Special Report) with a caption 'വിളികേട്ടുകുടുങ്ങിയവർ' occurring at Pp 32-34 (Ext. X 114). India Today (Malayalam) dated 24.07.2013 with a cover story Pp 18-25 (Ext. X 115). India Today (Malayalam) dated 07.08.2013 with a cover story Pp 12-19 (Ext. X 116). India Today (Malayalam) dated 11.09.2013 (Pp 12-17 Ext. X 117). India Today (Malayalam) weekly dated 09.10.2013 (Pp 22-27 Ext. X 118).

അയാൾ ഇപ്പോൾ ഹാജരാക്കിയിട്ടുള്ള വീക്കിലികൾ ഇന്ത്യാ ടുഡേയുടെ അസോസിയേറ്റ് എഡിറ്ററായി അദ്ദേഹം ജോലി ചെയ്ത കാലയളവിൽ ഉള്ളതാണ്. അതിലുള്ള പ്രമുഖ ലേഖനങ്ങൾ അദ്ദേഹത്തിന്റേയും അതിനെ പിൻതാങ്ങുന്ന ലേഖനങ്ങൾ അയാളുടെ അസോസിയേറ്റ് ശ്രീ ബിന്ദുരാജിന്റേതുമാണ്. സംസ്ഥാനത്തിന്റെ മുതിർന്ന സർക്കാർ അഭിഭാഷകനെ സാക്ഷിയായി എതിർ വിസ്തരിച്ചിട്ടുണ്ട്. നിയമസഭയിൽ നടന്നിട്ടുള്ള അടിയന്തരപ്രമേയ ചർച്ചയിലെ വിശദാംശങ്ങൾ

അറിയാമോ എന്ന് അയാളോട് ചോദിച്ചു. അടിയന്തര പ്രമേയത്തിന്റെ വിശദാംശങ്ങൾ വ്യക്തമാക്കുകയും അദ്ദേഹത്തിന്റെ മറുപടി നൽകുകയും ചെയ്തു. ഇന്ത്യാ ടുഡേയിൽ ഉൾപ്പെട്ടിട്ടുള്ള ഇവിടെ നൽകിയ ലേഖനങ്ങൾ ചർച്ചയിൽ പങ്കെടുത്ത വ്യക്തികൾ പറഞ്ഞ പ്രകാരമുള്ളതാണെന്ന് അയാൾ പറഞ്ഞു.

AILU-ലെ അഡ്വ.ബി.രാജേന്ദ്രനെ അദ്ദേഹത്തിന അറിയാമെന്നും സോളാർ വിഷയം അദ്ദേഹവുമായി സംസാരിച്ചിട്ടുണ്ടെന്നും അയാൾ പറഞ്ഞു. കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് വേണ്ടി പകലന്തിയോളം പ്രവർത്തിച്ച ഒരാളുടെ മകനാണെന്നും പക്ഷേ അയാൾക്ക് കമ്മ്യൂണിസ്റ്റ്, കോൺഗ്രസ്, ബി.ജെ.പി പ്രവർത്തകരുമായി ബന്ധമുണ്ടെന്നും അയാൾ സമ്മതിച്ചു. അയാൾ ശ്രീ.ഗോവിന്ദപിള്ളയുടെ മകനും ശ്രീ.ശിവൻകുട്ടി എം.എൽ.എയുടെ ഭാര്യാസഹോദരനുമാണ്.

‘C’കക്ഷിയുടെ അഭിഭാഷകൻ ചില വിശദീകരണം തേടുകയും മറുപടി നൽകുകയും ചെയ്തു.

സരിതഎസ്.നായരും ബിജു രാധാകൃഷ്ണനും പ്രധാന പ്രതികളായിട്ടുള്ള 33 സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകളുടെ അന്വേഷണത്തിനും അന്തിമ റിപ്പോർട്ട് കോടതികളിൽ ഫയൽ ചെയ്യുന്നതിനുമാണ് 14.06.2013-ലെ ഉത്തരവ് മുഖേന സംസ്ഥാന പോലീസ് മേധാവി എസ്.ഐ.ടി രൂപീകരിച്ചിട്ടുള്ളതെന്ന് അംഗീകരിച്ചിട്ടുള്ളതാണ്.

എസ്.ഐ.ടിയുടെ തലവനായ ശ്രീ.ഹേമചന്ദ്രൻ ഐ.പി.എസ് തന്റെ പ്രത്യേക ഉത്തരവുകളിലൂടെ മറ്റ് ചില ഡി.വൈ.എസ്.പിമാരെ എസ്.ഐ.ടിയിലെ അംഗങ്ങളായി ഉൾപ്പെടുത്തുകയും പ്രസ്തുത 33 കേസുകൾ അന്വേഷിക്കുന്നതിനും റിപ്പോർട്ട് കോടതികളിൽ ഫയൽ ചെയ്യുന്നതിനുമായി അവർക്ക് വിഭജിച്ചു നൽകുകയും ചെയ്തു. എ.ഡി.ജി.പി (SZ)ന മേൽനോട്ട ചുമതല മാത്രമാണ് ഉള്ളതെന്നും പുരോഗതി അവലോകനം ചെയ്യുന്നതിനും ശരിയായ ഏകോപനം ഉറപ്പാക്കുന്നതിനും എസ്.ഐ.ടി കൃത്യമായ ഇടവേളകളിൽ യോഗം കൂടുന്നതുമാണെന്ന് പ്രസ്തുത ഉത്തരവിൽ വ്യക്തമാക്കിയിട്ടുണ്ട്. സംസ്ഥാന പോലീസ് മേധാവിയുടേയും എ.ഡി.ജി.പി (SZ)ന്റേയും ഈ ഉത്തരവുകൾ 17.08.2013-ലെ സർക്കാർ ഉത്തരവിലൂടെ സാധൂകരിച്ചിട്ടുണ്ട്. 2011-ലെ കേരള പോലീസ് ആക്റ്റിന്റെ വകുപ്പ് 21 (2) (b) വ്യവസ്ഥകൾ ക്രിമിനൽ നടപടി നിയമത്തിലെ വ്യവസ്ഥകളുമായി കൂട്ടിവായിച്ചതിന അനുസൃതമായി ബിജു രാധാകൃഷ്ണനും സരിതഎസ്.നായർക്കും എതിരെയുള്ള 33 സോളാർ തട്ടിപ്പ് കേസുകൾ എസ്.ഐ.ടി മുഖേന അന്വേഷിക്കുക എന്നതുമാത്രമാണ് സർക്കാർ ആഗ്രഹിച്ചത് എന്ന് മേൽ വിവരിച്ച സാഹചര്യങ്ങളിൽ നിന്നും വ്യക്തമാണ്.

സരിതഎസ്.നായരുടേയും ബിജു രാധാകൃഷ്ണന്റേയും സോളാർ തട്ടിപ്പ് സംബന്ധിച്ച ചർച്ചകൾ 2017 മേയിലും ജൂൺ ആദ്യവും മാധ്യമങ്ങളിൽ വന്നു. 2013 ജൂൺ 12 മുതൽ 2013 ജൂലൈ 9 വരെ നിയമസഭയിൽ ഈ വിഷയം ചർച്ച ചെയ്തു. നിയമസഭയിൽ നടന്ന ചർച്ചയായിരുന്നു അച്ചടി ദൃശ്യമാധ്യമ റിപ്പോർട്ടിലെ വിഷയം. അതിലുപരിയായി സോളാർ തട്ടിപ്പ് സംബന്ധിച്ച ആരോപണം ഉന്നയിച്ചുകൊണ്ട് തിരുവനന്തപുരം സിറ്റിസൺസ് ഫോറവും എൽ.ഡി.എഫ്-ഉം നിവേദനങ്ങൾ നൽകി.

നേരത്തെ സൂചിപ്പിച്ചതുപോലെ, നിയമസഭാ ചർച്ചകൾ കമ്മീഷൻ സമാഹരിച്ച പേപ്പർ ബുക്ക്IVൽ സംഗ്രഹിച്ചിട്ടുണ്ട്. പ്രസ്തുത കാലയളവിൽ മാതൃഭൂമി, മലയാള മനോരമ ദിനപത്രങ്ങളിൽ വന്ന പത്ര വാർത്താ റിപ്പോർട്ടുകൾ യഥാക്രമം പേപ്പർ ബുക്ക് I, II ആയും സമാഹരിച്ചിട്ടുണ്ട്. സിറ്റിസൺസ് പ്രൊട്ടക്ഷൻ ഫോറം, എൽ.ഡി.എഫ് എന്നിവരിൽ നിന്നും ലഭിച്ച നിവേദനങ്ങൾ പേപ്പർ ബുക്ക III- ൽ സമാഹരിച്ചിട്ടുണ്ട്. അതിനുപുറമേ, ഈ കമ്മീഷന്റെ അന്വേഷണ വിഷയ

മായ ടേംസ് ഓഫ് റഫറൻസിലെ 1-ാം ഇനത്തിന കീഴിൽ വരുന്ന ആരോപണങ്ങൾ കക്ഷിചേർക്ക പ്പെട്ടവരുടെ ക്രമത്തിൽ പേപ്പർ ബുക്ക V ൽ സമാഹരിച്ചിട്ടുണ്ട്. കമ്മീഷൻ അതിന്റെ 7.11.2014-ലെ ഉത്തരവിലൂടെ തീർച്ചപ്പെടുത്തിയ ആരോപണങ്ങളാണ് 2014 മുതൽ 2017 വരെയുള്ള കമ്മീഷന്റെ സുപ്രധാന ഉത്തരവുകളുടെ സമാഹരണത്തിലെII-ാം ഇനം. മുൻമുഖ്യമന്ത്രി ശ്രീ ഉമ്മൻചാണ്ടി തന്റെ 2.03.2017-ലെ വാദപ്രതിവാദ കുറിപ്പിൽ രേഖപ്പെടുത്തിയപ്രകാരം പ്രസ്തുത ഉത്തരവിന്റെ 29 -ാം ഖണ്ഡികയിൽ ഈ കമ്മീഷൻ സാരാംശിച്ചിട്ടുള്ള ആരോപണങ്ങളുടെ രത്നചുരുക്കം, ചുവടെ പ്രതിപാദിക്കുന്നപ്രകാരമാണ്:

(i) മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ്, അദ്ദേഹത്തിന്റെ പേഴ്സണൽ അസിസ്റ്റന്റുമാർ, അദ്ദേഹത്തിന്റെ പേഴ്സണൽ സെക്യൂരിറ്റി ഓഫീസർ, അടുത്ത പാർട്ടി പ്രവർത്തകർ, ഡൽഹിയിലെ അദ്ദേഹത്തിന്റെ സഹായി എന്നിവരെല്ലാം സോളാർ തട്ടിപ്പ് ഇടപാടിലെ പ്രധാന പ്രതികളായ സരി ത.എസ്.നായർ, ബിജു രാധാകൃഷ്ണൻ എന്നിവരുടെ പങ്കാളികളും ഒരു വിധത്തിൽ അല്ലെങ്കിൽ മറ്റൊരു വിധത്തിൽ അവരുടെ സോളാർ തട്ടിപ്പിലെ ഉപഭോക്താക്കളെ വഞ്ചിക്കാൻ ആവശ്യമായ എല്ലാ സഹായങ്ങളും നൽകിയവരുമാണ്.

(ii) ടെന്നി ജോപ്പനെ പ്രതിയാക്കപ്പെട്ടുവെങ്കിലും, മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫ്, അദ്ദേഹത്തിന്റെ പേഴ്സണൽ സെക്യൂരിറ്റി ഓഫീസർ, അദ്ദേഹത്തിന്റെ ഡൽഹിയിലെ സഹായി, സമാനസ്ഥാനീയരായ മറ്റുള്ളവർ എന്നിവരെയെല്ലാം സംശയാസ്പദമായ രീതിയിൽ പ്രത്യേക അന്വേഷണസംഘം പ്രതിപട്ടികയിൽ നിന്നും ബോധപൂർവ്വം ഒഴിവാക്കി.

(iii) സോളാർ തട്ടിപ്പിലെ പ്രതി സരിതാ.എസ്.നായരെയും ശാലുമേനോനെയും നിയമത്തിന്റെ പിടിയിൽ നിന്നും രക്ഷപ്പെടാൻ അവരുമായുള്ള അദ്ദേഹത്തിന്റെ ബന്ധം കൊണ്ട് അന്നത്തെ ആഭ്യ ന്തരമന്ത്രി ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണനും സഹായിച്ചിട്ടുള്ളതും, ആഭ്യന്തരമന്ത്രി എന്ന നില യ്ക്കുള്ള തന്റെ പദവി ഉപയോഗിച്ചുകൊണ്ട് സാധ്യമായ എല്ലാ മാർഗ്ഗങ്ങളിലൂടെയും മുഖ്യമന്ത്രിയെ സംരക്ഷിക്കാൻ താൽപര്യം എടുത്തിട്ടുള്ളതും പ്രതികളുടെ സോളാർ തട്ടിപ്പ് ഇടപാടിലെ അദ്ദേഹ ത്തിന്റെ ബന്ധം സൂചിപ്പിക്കുന്നതാണ്.

(iv) സരിത എസ്. നായർ ഉപയോഗിച്ചിരുന്ന മൊബൈൽഫോണിലെ കോൾ വിശദാംശങ്ങൾ മാധ്യമങ്ങൾക്ക് ലഭിച്ചത് സരിത എസ്.നായരുടെ സോളാർ തട്ടിപ്പ് ഇടപാടിൽ ചില ക്യാബിനറ്റ് മന്ത്രിമാർ, കേരള നിയമസഭയിലെ നിരവധി അംഗങ്ങൾ, മറ്റ് രാഷ്ട്രീയ നേതാക്കൾ എന്നിവരെ ബന്ധപ്പെടുത്തുന്നതിന വഴി തെളിച്ചു.

(v) ഉന്നത വ്യക്തികളുമായുള്ള സരിതഎസ് നായരുടെ കോളിന്റെ വിശദാംശങ്ങൾ സോളാർ തട്ടിപ്പ് പ്രതിയുമായി അവർക്കുള്ള ബന്ധം സൂചിപ്പിക്കുന്നതാണെന്നും റിപ്പോർട്ട് വെളിപ്പെടു ത്തുന്നു.

നേരത്തെ സൂചിപ്പിച്ചതുപോലെ, എസ്.ഐ.ടിയുടെ അന്വേഷണ വിഷയമായ ഈ സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകൾ, സോളാർ പ്ലാന്റുകൾ, വിൻഡ് മില്ലുകൾ മുതലായവ സ്ഥാപിക്കുന്നതി നായി ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് പ്രൈവറ്റ് ലിമിറ്റഡ് എന്ന ഒരു കമ്പ നിയെ പ്രതിനിധീകരിച്ച് അതിന്റെ ഡയറക്ടർ പ്രതിഫലത്തിനുവേണ്ടിഅതിന്റെ ഉപഭോക്താക്കളു മായി ഏർപ്പെട്ട കരാറിന്റെ അടിസ്ഥാനത്തിലുള്ളതാണ്. ഏറ്റെടുത്ത പ്രവൃത്തി നടപ്പിലാക്കാതെ അവരെ വഞ്ചിച്ചുവെന്നും അതുകൊണ്ട് അവർ നൽകിയ തുക 2 പ്രതികളിൽ നിന്നും മടക്കി ലഭിക്കണമെന്നതുമാണ് ഈ ക്രിമിനൽ കേസുകളിലെ പരാതിക്കാരുടെ ആവശ്യം.

ഇത്, ചുരുക്കി പറഞ്ഞാൽ, ഒരു കരാർ ലംഘന കേസ് ആണെന്നതിനാൽ ഇതിന സിവിൽ വ്യവഹാരവും കൺസ്യൂമർ ഡിസ്പ്യൂട്ട് റിഡ്രസൽ ഫോറം പോലുള്ള മറ്റു സിവിൽ നടപടി പരിഹാരമാർഗ്ഗങ്ങളും ഉള്ളതാണ്. അവർ വഞ്ചിക്കപ്പെട്ടതായി അവർക്ക് തോന്നിയതുകൊണ്ടാണ് ക്രിമിനൽ സ്വഭാവമുള്ള പരാതികളുമായി അവർ പോലീസ് അധികാരികളെ സമീപിച്ചത്. രണ്ട് പ്രധാനപ്രതികളുടെ വിദ്യാഭ്യാസവും മറ്റ് യോഗ്യതകളും, മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫ്, കേന്ദ്രത്തിലെയും സംസ്ഥാനത്തിലെയും ചില മന്ത്രിമാർ, എം.എൽ.എ.മാർ, എം.പി.മാർ, രാഷ്ട്രീയനേതാക്കൾ ഉന്നത തലത്തിലുള്ള ഓഫീസർമാർ എന്നിവരുമായി പ്രതികൾക്കുള്ള ബന്ധവും, അവരെ പറഞ്ഞ് വിശ്വസിപ്പിച്ചതിന്റെ അടിസ്ഥാനത്തിലാണ് ഈ ചതിയെന്നതാണ് കോടികളുടെ ഭീമമായ തുക നഷ്ടമായ പരാതിക്കാരുടെ അഭിപ്രായം.

തന്റെ വീടിന പരിസരത്തായി ഒരു സോളാർ പ്ലാന്റ് സ്ഥാപിക്കുന്നതിനും തമിഴ്നാട്ടിൽ വിൻഡ് മില്ല് സ്ഥാപിക്കുന്നതിനും മറ്റുമായി പെരുമ്പാവൂരിലെ മുടിക്കൽ സജ്ജാദ് ഒരു കരാറിൽ ഏർപ്പെട്ടിട്ടുള്ളതും അഡ്വാൻസ് എന്ന നിലയ്ക്ക് അവർക്ക് 40.5 ലക്ഷം രൂപ നൽകിയെന്നതും ഈ സന്ദർഭത്തിൽ ശ്രദ്ധേയമാണ്. തുകയുടെ ഭാഗമായ 7.4 ലക്ഷം രൂപ തവണകളായി അദ്ദേഹത്തിന്റെ ബാങ്ക് അക്കൗണ്ടിൽ ഇട്ടുകൊടുക്കുക വഴി തുക അദ്ദേഹത്തിന മടക്കി ലഭിച്ചു. ആലുവയിലെ സൂപ്രണ്ട് ഓഫ് പോലീസ് എറണാകുളം റൂറൽ മുമ്പാകെ അയാൾ ഒരു പരാതി ഫയൽ ചെയ്തു. പ്രസ്തുത രണ്ട് വ്യക്തികളെയും വിളിച്ചു വരുത്തി അയാൾ നൽകിയ തുക തിരിച്ചു കിട്ടുന്നതിനുവേണ്ടി അവരുമായി ഒത്തുതീർപ്പ് ചർച്ച ചെയ്യുകയെന്നതായിരുന്നു അയാളുടെ പരാതിയിലെ ആവശ്യം.

CW 186ആയ റൂറൽ എസ്.പി. ശ്രീ.സതിഷ് ബിനോ ഐ.പി.എസ് ഈ പരാതി അന്വേഷണത്തിനായി CW 182 ആയ ആലുവ നർക്കോട്ടിക് സെൽ ഡി.വൈ.എസ്.പി ശ്രീ.എ.സി ജോസഫിന അയച്ചു കൊടുത്തു. റൂറൽ എസ്.പി മുമ്പാകെ ശ്രീ. സജ്ജാദ് ഫയൽ ചെയ്ത പരാതിയും ക്രൈം നമ്പർ 368/2013 രജിസ്റ്റർ ചെയ്യുന്നതിലേക്ക് ശ്രീ. സജ്ജാദിൽ നിന്നും പെരുമ്പാവൂർ എസ്.എച്ച്.ഒ എടുത്ത മൊഴിയും ഹാജരാക്കുന്നു.(Ext X 726 & Ext X 727-ന്റെ അനുബന്ധവും) ആ പരാതിയിൽ തന്നെ ബിജു രാധാകൃഷ്ണൻ തന്റെ യോഗ്യത, തനിക്ക് കേന്ദ്രമന്ത്രിമാർ, സംസ്ഥാന മുഖ്യമന്ത്രി എന്നിവരുമായുള്ള ബന്ധങ്ങൾ സൂചിപ്പിച്ചിട്ടുണ്ട്. സജ്ജാദ് പറഞ്ഞത് പ്രകാരം, സർക്കാരിനെ കൊണ്ട് എമർജിംഗ് കേരളയിലൂടെ തന്റെ വീടിന സമീപത്ത് സോളാർ പ്ലാന്റ് സ്ഥാപിക്കാമെന്നും മുഖ്യമന്ത്രി ഉമ്മൻചാണ്ടിയെ കൊണ്ട് പ്ലാന്റിന്റെ ഉത്ഘാടനം നടത്താമെന്നും, ബിജു രാധാകൃഷ്ണൻ തന്നോട് പറഞ്ഞു. സരിത.എസ്.നായരെ ചോദ്യം ചെയ്യുന്നതിനും മൊഴി നൽകുന്നതിനുമായി ഹാജരാക്കാൻ ആവശ്യപ്പെട്ടുവെങ്കിലും അവർ തമിഴ്നാട്ടിൽ വിൻഡ് മില്ലുകൾ സ്ഥാപിക്കുന്നതിന്റെ തിരക്കിലാണെന്നും, ആവശ്യമുണ്ടെങ്കിൽ മുഖ്യമന്ത്രിയുടെ ഓഫീസിൽ നിന്നും അയാളെ ബന്ധപ്പെടാമെന്നും, അയാളുടെ മുമ്പാകെ പോകേണ്ടതില്ലെന്ന് അഡ്വക്കേറ്റ് ജനറൽ അവരോട് പറഞ്ഞുവെന്നും പറഞ്ഞുകൊണ്ട് അവർ ഹാജാരാകാൻ വിസമ്മതിച്ചുവെന്നാണ് എസ്.പി നിർദ്ദേശിച്ച പ്രകാരം അന്വേഷണം നടത്തിയ ഡി.വൈ.എസ്.പി കമ്മീഷൻ മുമ്പാകെ നൽകിയ മൊഴിയിൽ പറഞ്ഞത്. ഗണ്യമായ തുക സ്വീകരിച്ചുകൊണ്ട് മറ്റ് പലരേയും അവർ വഞ്ചിച്ചിട്ടുണ്ടെന്നും അതുകൊണ്ട് കേസുകൾ തീർപ്പാക്കുന്നതിനുള്ള സാധ്യത വിദൂരമാണെന്നും അയാൾക്ക് മനസ്സിലായതായി തന്റെ റിപ്പോർട്ടിൽ അയാൾ സൂചിപ്പിച്ചിട്ടുണ്ട്. സരിത എസ്.നായർക്ക് മുഖ്യമന്ത്രിയും മറ്റ് ഉന്നതരുമായും ബന്ധമുണ്ടെന്ന് തന്റെ അന്വേഷണത്തിൽ അദ്ദേഹത്തിന ബോധ്യപ്പെട്ടതായും കമ്മീഷൻ മുമ്പാകെ അദ്ദേഹം മൊഴി നൽകി. ഡി.വൈ.എസ്.പി നർക്കോട്ടിക് സെല്ലിന്റെ റിപ്പോർട്ട് എസ്.പി.ക്ക് (റൂറൽ) സമർപ്പിച്ചശേഷമാണ് സജ്ജാദ് പെരുമ്പാവൂർ പോലീസ് സ്റ്റേഷനിൽ സമീപിച്ച് പരാതി ഫയൽ ചെയ്യാൻ നിർബന്ധിതനായതും, അതിന്റെ അടിസ്ഥാനത്തിൽ എഫ്.ഐ.ആർ രജിസ്റ്റർ ചെയ്തതും. ഇതുമായി ബന്ധപ്പെട്ട് സജ്ജാദ് ആഭ്യന്തര മന്ത്രിയെയും ഭക്ഷ്യസിവിൽ

സപ്ലൈസ് മന്ത്രിയെയും പരാതിയുമായി സമീപിച്ചെന്നും, ഭക്ഷ്യസിവിൽ സപ്ലൈസ് മന്ത്രിയുടെ നിർദ്ദേശപ്രകരമാണ് അന്നത്തെ എറണാകുളം റേഞ്ച് പോലീസ് ഐ.ജി ശ്രീ.പത്മകുമാർ ഐ.പി. എസ് ഇതിൽ താൽപര്യം എടുത്തതെന്നും പുറത്തുവന്നിട്ടുണ്ട. സജ്ജാദ് ശ്രീ.പത്മകുമാർ ഐ.പി. എസ്.നെ പോയി കാണുകയും ഒരു മണിക്കൂറിൽ കൂടുതൽ സമയം സരിത എസ്. നായരെയും അവരുടെ ബിസിനസ് പ്രവൃത്തികളെയുംപറ്റി അയാളുമായി ചർച്ച ചെയ്യുകയും ചെയ്തു. ഇതിനകം സൂചിപ്പിച്ചതുപോലെ, സജ്ജാദിന്റെ പരാതിയുടെ അടിസ്ഥാനത്തിലുള്ള പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം നം 368/2013-ൽ ഉൾപ്പെട്ട തുക 40.5 ലക്ഷം രൂപയാണ്. സർക്കാർ സർക്കുലറുകൾ പ്രകാരം, വഞ്ചിക്കപ്പെട്ട തുക 25 ലക്ഷം അധികരിക്കുന്ന സംഗതിയിൽ അത് ഒരു ഗുരുതരകുറ്റമായി കണക്കാക്കേണ്ടതും ആധികാരിതയുള്ള തൊട്ടടുത്ത ഉന്നത അധികാരി, അതായത് പോലീസ് ഇൻസ്പെക്ടർ അന്വേഷിക്കേണ്ടതുമാണ്. അതനുസരിച്ച്,ഈ കേസിന്റെ അന്വേഷണം പെരുമ്പാവൂർ പോലീസ് സ്റ്റേഷനിലെ എസ്.എച്ച്.ഒ, പെരുമ്പാവൂർ പോലീസ് ഇൻസ്പെക്ടർക്ക് മാറ്റി നൽകി. ശ്രീ.വി.റോയ്, പോലീസ് ഇൻസ്പെക്ടർ ഈ കേസിന്റെ അന്വേഷണം ഏറ്റെടുത്തു. സജ്ജാദ് പറഞ്ഞതനുസരിച്ച് അന്വേഷണത്തിൽ പോലീസ് യാതൊരു ഗൗരവ നടപടികളും കൈക്കൊള്ളാത്തത് കൊണ്ടാണ് അയാൾ മന്ത്രിമാരെ സമീപിച്ചത്. ശ്രീ.പത്മകുമാർ ഐ.പി.എസ്, ഡി.വൈ.എസ്.പി ശ്രീ. ഹരികൃഷ്ണനെ വിളിക്കുകയും പ്രതികളെ അറസ്റ്റ് ചെയ്യുന്നതിനും അന്വേഷണവുമായി മുന്നോട്ട് നീങ്ങുന്നതിനുള്ള ഉത്തരവാദിത്വം ഏറ്റെടുക്കുന്നതിനുള്ള നിർദ്ദേശം നൽകുകയും ചെയ്തു. എഴുതി നൽകിയ യാതൊരു നിർദ്ദേശങ്ങളും ഇല്ല. ക്രിമിനൽ നടപടി നിയമം 36-ാം വകുപ്പനുസരിച്ചുള്ള മുതിർന്ന പോലീസ് ഉദ്യോഗസ്ഥൻ എന്ന നിലയിൽ പെരുമ്പാവൂർ ഡി.വൈ.എസ്.പി ശ്രീ.ഹരികൃഷ്ണന അന്വേഷണവും ഏറ്റെടുക്കുന്നതിനും അന്വേഷണത്തിന്റെമേൽനോട്ട ചുമതല നടത്തുന്നതിനുമുള്ള അവകാശമുണ്ട്. അന്നത്തെ അന്വേഷണ ഉദ്യോഗസ്ഥനായ ശ്രീ.വി.റോയിയിൽ നിന്നും ശ്രീ ഹരികൃഷ്ണൻ അന്വേഷണം ഏറ്ററ്റെടുത്തില്ലെന്നത് അംഗീകരിച്ചിട്ടുള്ളതാണ്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, പ്രസ്തുത കാലയളവിൽ പെരുമ്പാവൂർ പോലീസ് ഇൻസ്പെക്ടറായ ശ്രീ.വി.റോയ് തന്നെ അന്വേഷണ ഉദ്യോഗസ്ഥനായി തുടർന്നുവന്നു. പെരുമ്പാവൂർ ഡി.വൈ.എസ്.പി ശ്രീ.ഹരികൃഷ്ണൻ, തന്റെ ഭാഗത്ത് നിന്നുള്ള എല്ലാ സഹായങ്ങളും നൽകി പ്രതിയെ ഉടൻ അറസ്റ്റ് ചെയ്യുന്നതിനുള്ള നിർദ്ദേശം അന്വേഷണ ഉദ്യോഗസ്ഥന നൽകുന്നതിന പകരം, പ്രതികളിൽ ഒരാളായ സരിത.എസ്.നായരുടെ വാസസ്ഥലം കണ്ടെത്തുന്നതിനായി തന്റെ കീഴിലുള്ള രണ്ട് പോലീസ് കോൺസ്റ്റബിൾമാരെ തിരുവനന്തപുരത്തേയ്ക്ക് പോകുന്നതിന ചുമതലപ്പെടുത്തുകയും, സരിത.എസ്.നായരെ അറസ്റ്റ് ചെയ്യുന്നതിനായി പെരുമ്പാവൂർ സബ്ഇൻസ്പെക്ടർ ശ്രീ.സുധീർ മനോഹറിനെയും ഒരു സംഘത്തെയും തിരുവനന്തപുരത്തേയ്ക്ക് അയയ്ക്കുകയും ചെയ്തു. ഇത് സംബന്ധിച്ച് എസ്.ഐയ്ക്ക് യാതൊരു അധികാരപത്രവും എഴുതി നൽകിയിട്ടില്ല. അതിനുശേഷം ശ്രീ.ഹരികൃഷ്ണനും തിരുവനന്തപുരത്തേയ്ക്ക് പോയിട്ടുള്ളതും സരിത.എസ്.നായരെ തിരുവനന്തപുരത്ത ഇടപ്പഴിഞ്ഞിയിലുള്ള വസതിക്ക് സമീപത്ത് നിന്നും അറസ്റ്റ് ചെയ്യപ്പെട്ട വിവരം റിപ്പോർട്ട് ചെയ്തപ്പോഴാണ് അയാൾ അവിടെ എത്തിയത്. പോലീസ് സംഘത്തിന്റെ അഭിപ്രായത്തിൽ 3.06.2013, 4 AM നാണ് സരിതഎസ്.നായരെ തിരുവനന്തപുരത്ത് ഇടപ്പഴിഞ്ഞിയിലുള്ള തന്റെ വസതിക്ക് സമീപത്ത് നിന്നും അറസ്റ്റ് ചെയ്തത്. സരിതഎസ്.നായരെ അറസ്റ്റ് ചെയ്തതായി പറയപ്പെടുന്ന WCPO സരിതഎസ്.നായരെ രാത്രി സമയത്ത് അറസ്റ്റ് ചെയ്യുന്നതിന അവിടുത്തെ ലോക്കൽ മജിസ്ട്രേറ്റിൽ നിന്നും എഴുതി നൽകിയ അനുമതി വാങ്ങിയിട്ടില്ലെന്നത് അംഗീകരിച്ചിട്ടുള്ളതാണ്. ഇതെല്ലാം എസ്.ഐ.ടിയുടെ രൂപീകരണത്തിന മുമ്പാണ്. എസ്.ഐ.ടിയുടെ ഒരംഗമെന്ന നിലയിൽ പെരുമ്പാവൂർ ഡി.വൈ.എസ്.പി ശ്രീ.ഹരികൃഷ്ണനെയാണ് എ.ഡി.ജി.പി ഈ കേസിന്റെ അന്വേഷണ ചുമതല ഏൽപിച്ചത്. ഈ കേസിലെ അന്വേഷണ ഉദ്യോഗസ്ഥനായ ഇൻസ്പെക്ടർ ഓഫ് പോലീസ് ശ്രീ. വി.റോയിയെഎസ്.ഐ.

ടി.യിലെ ഒരംഗമായി ഉൾപ്പെടുത്തിയെങ്കിലും, ഈ കേസുകളിലെന്നും അയാൾക്ക് യാതൊരു ചുമതലയും നൽകിയിട്ടില്ല. ക്രൈം നമ്പർ 368/2013ന്റെ തുടരന്വേഷണത്തിലോ, എസ്.ഐ.ടിയുടെ സിറ്റിംഗിലോ അയാളെ പങ്കെടുപ്പിച്ചിട്ടില്ലെന്ന് അയാൾ കമ്മീഷൻ മുമ്പാകെ മൊഴി നൽകി.

ശ്രീ.സജ്ജാദ്, ശ്രീ.ടി.സി മാത്യു, ശ്രീ.ഇ.കെ.ബാബുരാജ്, ശ്രീ.ആർ.ശ്രീധരൻ നായർ, ഡോ. മാത്യു തോമസ് എന്നിവർ നൽകിയ പരാതിയുടെ അടിസ്ഥാനത്തിൽ രജിസ്റ്റർ ചെയ്യപ്പെട്ട ചില കേസുകൾ ഒഴികെയുള്ള കേസുകളിലെ തുക 25 ലക്ഷം രൂപയിൽ താഴെ ആയതിനാൽ ഗൗരവമായ അന്വേഷണം ആവശ്യമില്ലെന്നത് വെളിപ്പെട്ടിട്ടുണ്ട്. മേൽപ്പറഞ്ഞ വ്യക്തികളുടെ കേസുകളിലും വഞ്ചനാകുറ്റത്തിന്റെ ഘടകങ്ങൾ സംബന്ധിച്ച തെളിവുകൾ എടുക്കുക എന്നതുമാത്രമാണ് അന്വേഷണ ഉദ്യോഗസ്ഥരുടെ ജോലി. ഒരു എ.ഡി.ജി.പിയെ തലവനാക്കിക്കൊണ്ടുള്ള ഒരു എസ്.ഐ.ടിയുടെ രൂപീകരണത്തിന തീർത്തും യാതൊരു ആവശ്യവും ഉണ്ടായിരുന്നില്ല. ക്രിമിനൽ നടപടി നിയമത്തിലെ വകുപ്പ് 36, 157 മുതലായവയിലുള്ള സാധാരണ വ്യവസ്ഥകൾ ശരിയായി പിന്തുടർന്നുവെങ്കിൽ യാതൊരു സങ്കീർണ്ണതയും ഇല്ലാതെ ലക്ഷ്യം കൈവരിക്കാനാകുമായിരുന്നു.

സംസ്ഥാന പോലീസ് മേധാവി കമ്മീഷന മുമ്പാകെ നൽകിയ മൊഴിയിൽ ഉറപ്പിച്ച് പറഞ്ഞിട്ടുള്ളത് സോളാർ അഴിമതിയുമായി ബന്ധപ്പെട്ട് ഉന്നത വ്യക്തികളുടെ പേരുകൾ അച്ചടി മാധ്യമങ്ങളിൽ വന്നത് തന്റെ കീഴിലുള്ള ഉദ്യോഗസ്ഥർ മുഖേന ഒരു പ്രാരംഭ അന്വേഷണം നടത്തുന്നതിന അദ്ദേഹത്തെ പ്രേരിപ്പിക്കുകയും അതിന്റെ അടിസ്ഥാനത്തിൽ ഒരു സമഗ്ര അന്വേഷണത്തിന ഒരു എസ്.ഐ.ടി രൂപീകരിക്കുന്നതിന താൻ സ്വയം തീരുമാനമെടുത്തു എന്നുമാണ്. യഥാർത്ഥത്തിൽ, 13.06.2013-ൽ മുഖ്യമന്ത്രി സഭയിൽ വെളിപ്പെടുത്തിയത് പ്രകാരം ശ്രീ.ഹേമചന്ദ്രൻ ഐ.പി.എസ്, എ.ഡി.ജി.പി (SZ) കീഴിൽ എസ്.ഐ.ടി രൂപീകരിക്കുന്നതിനുള്ള തീരുമാനം എടുത്തത് സർക്കാരാണ്. 13.06.2013-ൽ ശ്രീ. രാജു എബ്രഹാം എം.എൽ.എ-യും മറ്റുള്ളവരും ഉന്നയിച്ച അടിയന്തിരപ്രമേയത്തെ എതിർത്തുകൊണ്ട് മുൻ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി വ്യക്തമാക്കിയത് നിയമസഭയിൽ ഉന്നയിച്ച അത്തരം ആരോപണങ്ങളെല്ലാം എസ്.ഐ.ടി അന്വേഷിക്കുമെന്നും യാതൊരു ആശങ്കയുടേയും ആവശ്യമില്ലെന്നുമാണ്. എസ്.ഐ.ടിയുടെ റിപ്പോർട്ട് ലഭിച്ചശേഷം അതിൽ എന്തെങ്കിലും ഉണ്ടെങ്കിൽ മാത്രമെ ഒരു ജുഡീഷ്യൽ കമ്മീഷനെ നിയമിക്കണമെന്ന വിഷയം ഉയരുന്നുള്ളൂവെന്ന് ശ്രീ.ഉമ്മൻചാണ്ടി കൂട്ടിച്ചേർത്തു.

13 ജൂൺ 2013 മുതൽ 9 ജൂലൈ 2013 വരെ സോളാർ തട്ടിപ്പ് വിഷയത്തെ സംബന്ധിച്ച നിയമസഭ ചർച്ചകളിൽ താൻ പങ്കെടുക്കുമായിരുന്നുവെന്ന് മുൻസംസ്ഥാന പോലീസ് മേധാവി കമ്മീഷൻ മുമ്പാകെ മൊഴി നൽകി. അന്വേഷണ ഉദ്യോഗസ്ഥർ നിയമസഭയുടെ ഗ്യാലറിയിൽ ഇരിക്കുന്നതായി കണ്ടതും റെക്കോർഡിലുള്ള സംഗതിയാണ്.

അച്ചടി ദൃശ്യമാധ്യമങ്ങളിൽ വന്ന റിപ്പോർട്ടുകളും സരിത.എസ്.നായരുടേയും മുഖ്യമന്ത്രിയുടെ പേഴ്സണൽ സെക്യൂരിറ്റി സ്റ്റാഫുകളുടേയും കോൾ വിവരങ്ങളും മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിൽ നിന്നും അവിടേക്കുമുള്ള ലാന്റ് ഫോൺ കോളുകളും മുഖ്യമന്ത്രിയേയും അദ്ദേഹത്തിന്റെ ഓഫീസിനേയും ബന്ധപ്പെടുത്തുന്നത് സംബന്ധിച്ച 2013 ജൂൺ 12-13ൽ നിയമസഭാതലത്തിൽ നടന്ന ചർച്ചകളുമാണ് എസ്.ഐ.ടി രൂപീകരണത്തിനുള്ള ഏക സാഹചര്യമായതെന്നതിൽ സംശയമില്ല. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, സോളാർ തട്ടിപ്പിൽ മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ പേഴ്സണൽ സെക്യൂരിറ്റി സ്റ്റാഫ്, ചില കേന്ദ്ര-സംസ്ഥാന മന്ത്രിമാർ, ചില എം.പി.മാർ, എം.എൽ.എ.മാർ എന്നിവർ ബന്ധപ്പെട്ടിട്ടുള്ളതായ ആരോപണം എന്ന കാരണത്താൽ മാത്രമാണ്.

സോളാർ ക്രിമിനൽ കേസുകളുടെ ഒത്തുതീർപ്പ് വിഷയത്തിൽ കേരള പോലീസ് അസോസിയേഷന്റെ പങ്കും ആരോപിച്ചിട്ടുണ്ട്. ഇതിന പ്രത്യുപകാരമായാണ് സരിത.എസ്.നായരുടെ ടീം സോളാർ കമ്പനി 40 ലക്ഷം രൂപ കേരള പോലീസ് അസോസിയേഷന്റെ വാർഷിക ചടങ്ങിലേക്ക് സംഭാവനയായി നൽകിയതെന്ന് പറയപ്പെടുന്നു. ചുരുക്കത്തിൽ, സരിത എസ്.നായരും മുഖ്യമന്ത്രിയുടെ പേഴ്സണൽ സെക്യൂരിറ്റി സ്റ്റാഫുകളും തമ്മിലുള്ള മൊബൈൽ ഫോൺ വിളികളിൽ നിന്നും മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലേക്കും അവിടെനിന്നുമുള്ള ലാന്റ് ഫോൺ വിളികളിൽ നിന്നുമാണ് സോളാർ തട്ടിപ്പ് സംബന്ധിച്ച ആരോപണം ആരംഭിച്ചിട്ടുള്ളത്. മുഖ്യമന്ത്രിയും അദ്ദേഹത്തിന്റെ ഓഫീസുമാണ് സരിത.എസ്.നായർ നടത്തുന്ന ടീം സോളാർ കമ്പനിയുടെ പ്രവർത്തനകേന്ദ്രം എന്ന് എൽ.ഡി.എഫ് ആരോപിച്ചു.

സരിതഎസ്.നായരും ബിജു രാധാകൃഷ്ണനും പ്രധാന പ്രതികളായിട്ടുള്ള സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകളുടെ അന്വേഷണത്തിനുള്ള എസ്.ഐ.ടിയുടെ രൂപീകരണ പ്രഖ്യാപനം മുഖ്യമന്ത്രി നടത്തിയ വേളയിൽ ഈ കേസുകളുടെ അന്വേഷണത്തിൽ തന്റെ ഓഫീസ് യാതൊരു ഇടപെടലും നടത്തിയിട്ടില്ല എന്നു ഉറപ്പിച്ചുപറഞ്ഞത് ഇവിടെ ശ്രദ്ധേയമാണ്. (പേജ് 15) ക്രിമിനൽ നടപടി നിയമത്തിലെ വ്യവസ്ഥകൾക്ക് അനുസൃതമായി അന്വേഷണം നടത്തേണ്ട സ്വകാര്യ അന്യായങ്ങളാണ് ഇവയെന്ന് ആഭ്യന്തരമന്ത്രി ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണൻ പരസ്യമായി പ്രസ്താവിച്ചു. തന്റേതായ മാർഗ്ഗങ്ങളിൽ താൻ അന്വേഷണം നടത്തിയിട്ടുണ്ടെന്നും അതിൽനിന്നും ടവർ ലൊക്കേഷന്റെ അടിസ്ഥാനത്തിൽ ബഹുഭൂരിപക്ഷം കോളുകളും മുഖ്യമന്ത്രി സ്ഥലത്തില്ലാത്തപ്പോൾ നടത്തിയതാണെന്ന് കണ്ടിട്ടുണ്ടെന്നും അദ്ദേഹം പ്രസ്താവിച്ചു.

സർക്കാരിന്റെ വിചാരം മനസ്സിലാക്കി, എസ്.ഐ.ടി, ഈ 33 സോളാർ ക്രിമിനൽ കേസുകളും സാധാരണ വഞ്ചനാകേസുകൾ അന്വേഷിക്കുന്നതുപോലെ പരാതിയുടെ അടിസ്ഥാനത്തിൽ അന്വേഷിച്ച് ക്രിമിനൽ നടപടി നിയമത്തിലെ വ്യവസ്ഥകൾക്ക് അനുസൃതമായി എഫ്.ഐ.ആർ. രജിസ്റ്റർ ചെയ്യപ്പെടേണ്ടവയായാണ് എടുത്തിട്ടുള്ളതെന്ന് എസ്.ഐ.ടി അന്വേഷണം നടത്തിയ രീതിയിൽ നിന്നും കാണാം. ചുരുക്കത്തിൽ, രജിസ്റ്റർ ചെയ്ത എഫ്.ഐ.ആറിൽ സോളാർ ഇടപാടിലെ ഉന്നതരുടെ ബന്ധം സംബന്ധിച്ച ആരോപണം ഉൾപ്പെട്ടിട്ടില്ലെങ്കിൽ പരാതിയിൽ ഉന്നയിച്ച ആരോപണങ്ങൾക്ക് പുറത്തേക്ക് പോകേണ്ട ആവശ്യമില്ല. എസ്.ഐ.ടിയുടെ തലവനായിരുന്ന എ.ഡി.ജി.പി (SZ) ശ്രീ.ഹേമചന്ദ്രൻ ഐ.പി.എസ്-ന്റേയും എസ്.ഐ.ടിയിൽ ഉൾപ്പെടുന്ന മറ്റ് എല്ലാ അംഗങ്ങളുടേയും ഉറച്ച നിലപാട് ഇതായിരുന്നു എന്ന് കാണപ്പെടുന്നു. ചില അന്വേഷണ ഉദ്യോഗസ്ഥർ അത് ഉറപ്പിച്ച് പറയുകയും മറ്റ് ചിലർ ഇത് അവ്യക്തമായും പറഞ്ഞു. സോളാർ തട്ടിപ്പ് സംബന്ധിച്ച നിയമസഭാ നടപടികളുടെ വിശദാംശങ്ങളെക്കുറിച്ച് അറിവില്ലായിരുന്നുവെന്ന് 33 സോളാർ ക്രിമിനൽ കേസുകൾ അന്വേഷിക്കുന്ന എസ്.ഐ.ടിയുടെ തലവനും അതിൽ ഉൾപ്പെട്ട അംഗങ്ങളും ഉറപ്പിച്ചു പറഞ്ഞു. ഈ കമ്മീഷൻ തയ്യാറാക്കിയ പേപ്പർ ബുക്ക് IV-ൽ നിന്ന് മാത്രമാണ് താൻ വിശദാംശങ്ങൾ അറിഞ്ഞതെന്നും അതും വളരെ സമീപകാലത്താണെന്നും എ.ഡി.ജി.പി കമ്മീഷൻ മുമ്പാകെ മൊഴി നൽകി. അച്ചടി ദൃശ്യമാധ്യമങ്ങളിൽ നിന്നുള്ള ചില അവ്യക്തമായ വിവരങ്ങൾ അല്ലാതെ മറ്റ് വിവരങ്ങൾ ഒന്നും അറിയില്ല എന്ന് മറ്റുള്ളവർ നടിച്ചു. മുൻപ് സൂചിപ്പിച്ചതുപോലെ ചർച്ചകൾ നടന്നപ്പോൾ അസംബ്ലിയുടെ ഗ്യാലറിയിൽ എല്ലാ അന്വേഷണ ഉദ്യോഗസ്ഥരും ഹാജരായിരുന്നുവെന്നത് വസ്തുതയാണ്.

ആകെയുള്ള 33 സോളാർ ക്രൈം കേസുകളും സംസ്ഥാനത്തെ വിവിധ പോലീസ് സ്റ്റേഷനുകളിലായി രജിസ്റ്റർ ചെയ്യാനിടയായത് ടീം സോളാർ കമ്പനിയും അതിന്റെ ഡയറക്ടറും വഞ്ചിച്ചു എന്ന പരാതിക്കാരുടെ ആരോപണത്തിന്റെ അടിസ്ഥാനത്തിലാണ്. പരാതിയിലെ ഈ ആരോപണ

ത്തിന്മേലാണ് സിവിൽ പരിഹാരമാർഗ്ഗമുള്ള ഒരു കേസ്, ക്രിമിനൽ അന്വേഷണത്തിന്റെ പ്രതിപാദ്യ വിഷയം ആക്കിയത്. പരാതിക്കാരൻ നടത്തിയിട്ടുള്ള വഞ്ചന സംബന്ധിച്ച ആരോപണങ്ങൾ നേരത്തേ പ്രതിപാദിച്ചിട്ടുണ്ട്. പ്രതികളായ ബിജു രാധാകൃഷ്ണനും സരിത.എസ്.നായരും അവകാശപ്പെടുന്നതുപോലെ സരിത എസ്.നായർക്കും ബിജുരാധാകൃഷ്ണനും മുഖ്യമന്ത്രി, കേന്ദ്ര-സംസ്ഥാന മന്ത്രിമാർ, എം.എൽ.എ.മാർ, എം.പി.മാർ, രാഷ്ട്രീയ നേതാക്കന്മാർ, ഉന്നത ഉദ്യോഗസ്ഥർ എന്നിവരുമായി ബന്ധമുണ്ടെന്ന് ഉപഭോക്താക്കളോട് പറഞ്ഞതിന എന്തെങ്കിലും അടിസ്ഥാനമുണ്ടോ ഇല്ലയോ എന്നതാണ് അത് ഒരു വഞ്ചനാകുറ്റം ആകുമോ ഇല്ലയോ എന്ന് നിശ്ചയിക്കുന്നത്. അത്തരത്തിൽ, അസംബ്ലി നടപടിക്രമങ്ങൾ, പത്ര റിപ്പോർട്ടുകൾ, സിറ്റിസൺസ് പ്രൊട്ടക്ഷൻ ഫോറം, എൽ.ഡി.എഫ് എന്നിവർ നൽകിയ നിവേദനങ്ങൾ വിവിധ പൊതുപ്രവർത്തകരുടെ സി.ഡി.ആർ വിവരങ്ങൾ എന്നിവയെല്ലാം സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകളിൽ പ്രസക്തവും ആവശ്യമുള്ളതുമായ വസ്തുതകൾ ആണ്. എസ്.ഐ.ടി ഈ വസ്തുതകൾ എല്ലാം പരിഗണിക്കുമെന്ന് മുഖ്യമന്ത്രി നിയമസഭയിൽ വ്യക്തമാക്കിയിരുന്നു. മുൻപ് സൂചിപ്പിച്ചതുപോലെ, നിയമസഭാതലത്തിൽ മുഖ്യമന്ത്രി, മന്ത്രിമാർ, എം.എൽ.എമാർ എന്നിവർ നടത്തിയിട്ടുള്ള ചർച്ചകളും പ്രസംഗങ്ങളും അവരെ ബാധിക്കുന്നതല്ലെന്നാണ് എസ്.ഐ.ടി എടുത്തിട്ടുള്ള നിലപാട്. മുഖ്യമന്ത്രിയോ മറ്റുള്ളവരോ നിയമസഭയിൽ നടത്തുന്ന ഏതൊരു പ്രസ്താവനയും എഴുതി നൽകാത്ത പക്ഷം അവരെ ബാധിക്കുന്നതല്ല. പരാതിയുടെയും ക്രിമിനൽ നടപടി നിയമത്തിലെ വ്യവസ്ഥകൾ പ്രകാരം ശേഖരിക്കുന്ന തെളിവുകളുടെയും അടിസ്ഥാനത്തിൽ മാത്രമേ അവർ നീങ്ങുകയുള്ളൂ. ഇതിൽ നിന്നും പേപ്പർ ബുക്ക് IV ൽ അടങ്ങിയിട്ടുള്ള നിയമസഭ നടപടികളുടെ വസ്തുതകളും ചാനലുകളിലോ മറ്റ് തരത്തിലോ വന്നിട്ടുള്ള സി.ഡി.ആർ വിവരങ്ങളും എൽ.ഡി.എഫ്, സിറ്റിസൺ ഫോറം മുതലായവർ നൽകിയിട്ടുള്ള നിവേദനങ്ങളും എസ്.ഐ.ടി പരിഗണിച്ചിട്ടില്ല എന്ന് അവർ അംഗീകരിക്കുന്നുണ്ടെന്ന് വ്യക്തമാണ്. 33 സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകളുടെ അന്വേഷണത്തിന്റെ എഫ്.ഐ.ആർ രജിസ്റ്റർ ചെയ്ത പരാതികളിൽ പ്രത്യേകമായി ആരോപിച്ചിട്ടുള്ള വസ്തുതകളുടെ അടിസ്ഥാനത്തിൽ മാത്രമാണെന്നും അല്ലാതെയുള്ളവ പരിഗണിച്ചിട്ടില്ലെന്നും എസ്.ഐ.ടിയുടെ തലവൻ ഉൾപ്പെടെ എസ്.ഐ.ടിയുടെ അംഗങ്ങൾ നൽകിയ മൊഴികളിലൂടെ ഈ കേസിൽ നൽകപ്പെട്ട തെളിവിൽ നിന്നും വ്യക്തമാകുന്നുണ്ട്. പ്രതിക്ക് ഉപഭോക്താക്കളുമായുള്ള ബന്ധം ഉറപ്പിക്കുന്നിന മാത്രമായാണ് അവർ സി.ഡി.ആർ വിവരങ്ങളും വിശദാംശങ്ങളും പരിഗണിച്ചിട്ടുള്ളത്.

ശ്രീ.സജ്ജാദ്, ശ്രീ.ബാബുരാജ് എന്നിവരുടെ പരാതികളുടെ അടിസ്ഥാനത്തിലുള്ള പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 368/2013, ആറന്മുള പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 817/2013 എന്നിവയിൽ ഹാജരാക്കിയ ശിപാർശ കത്തുകളും പരിഗണിച്ചു. ശ്രീ.ആർ.ശ്രീധരൻ നായരുടെ പരാതിയിൽ കോന്നി പോലീസ് സ്റ്റേഷനിൽ രജിസ്റ്റർ ചെയ്ത ക്രൈം നമ്പർ 656/2013-ന്റെ ഘട്ടത്തിൽ മാത്രമാണ് സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകളിൽ മുൻമുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയുടെ ആരോപിക്കപ്പെട്ട പങ്ക് പരിഗണിച്ചത്.

എസ്.ഐ.ടിയിലെ ഒരംഗമായ പെരുമ്പാവൂർ ഡി.വൈ.എസ്.പി ശ്രീ.ഹരികൃഷ്ണനെയാണ് പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം നം 368/2013-ന്റെ അന്വേഷണ ചുമതല ഏൽപിച്ചതെന്നത് പ്രത്യേകം ശ്രദ്ധേയമാണ്. ആ സമയത്ത് പെരുമ്പാവൂർ ഇൻസ്പെക്ടർ ഓഫ് പോലീസ് വി. റോയി ആയിരുന്നു ആ കേസിന്റെ അന്വേഷണ ഉദ്യോഗസ്ഥൻ. പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ കേസിൽ സരിതഎസ്.നായരെ 3.06.2013-ൽ അറസ്റ്റ് ചെയ്ത് പത്തനംതിട്ട ജില്ലാജയിലിൽ അവരെ ജുഡീഷ്യൽ കസ്റ്റഡിയിൽ വെച്ചു. എറണാകുളം ടൗൺ നോർത്ത് പോലീസ് സ്റ്റേഷനിൽ രജിസ്റ്റർ ചെയ്ത മറ്റ് ചില കേസുകളുടെ അന്വേഷണ ചുമതല കൂടി പെരുമ്പാവൂർ ഡി.വൈ.എസ്.പി ശ്രീ.ഹരികൃഷ്ണനെ ഏൽപ്പിച്ചിരുന്നു. ആ കേസുകളുടെ അന്വേഷണത്തിനായി എറണാ

കുളം എ.സി.ജി.എം (EO)കോടതിയുടെ ഉത്തരവിലൂടെ അദ്ദേഹം സരിത എസ്.നായരെ 16.07.2013-ൽ കസ്റ്റഡിയിൽ എടുത്തു. 20 ജൂലൈ 2013 വരെ തന്റെ ഓഫീസിൽ അവരെ കസ്റ്റഡി യിൽ വെച്ചിരുന്നു. കസ്റ്റഡി കാലാവധി കഴിഞ്ഞതിനാൽ 20.07.2013-ൽ എറണാകുളം എ.സി.ജെ.എം (EO) കോടതി മുമ്പാകെ അവരെ ഹാജരാക്കി. തനിക്ക് ചിലത് രഹസ്യമായി കോടതിയോട് പറയാ നുണ്ടെന്ന് സരിത കോടതിയോട് പറഞ്ഞു. കോടതി അവർക്ക് അവസരം അനുവദിക്കുകയും ബെഞ്ച് ക്ലാർക്ക്, ജൂനിയർ സൂപ്രണ്ട് (രണ്ടും സ്ത്രീകൾ) എന്നിവരുടെ സാന്നിധ്യത്തിൽ ഇതിനെക്കുറിച്ച് സംസാരിക്കാൻ അവരെ അനുവദിക്കുകയും അടച്ചിട്ടിരുന്ന കോർട്ട് ഹാൾ റൂമിന്റെ വാതിലിന്റെ സമീപത്തായി സരിതയുടെ അഭിഭാഷകനായ ഫെനി ബാലകൃഷ്ണനും WCPO യും നിൽക്കുകയും ചെയ്തു. അവരെ ലൈംഗികമായി ദുരുപയോഗം ചെയ്തുവെന്നും അവരെ ബലാൽസംഗം ചെയ്തുവെന്നും അദ്ദേഹത്തോട് അവർ പറഞ്ഞതായി എ.സി.ജെ.എം ഈ കമ്മീ ഷൻ മുമ്പാകെ നൽകിയ അദ്ദേഹത്തിന്റെ മൊഴിയിലൂടെയുള്ള തെളിവിൽ നിന്നും വെളിപ്പെട്ടു. അങ്ങനെയുള്ള സംഗതികൾ ഒരു പരാതി രൂപത്തിൽ എഴുതി നൽകാൻ അവരോട് ആവശ്യപ്പെട്ടു. പെരുമ്പാവൂർ ഡി.വൈ.എസ്.പി ശ്രീ.ഹരികൃഷ്ണൻ കോടതി പരിസരത്ത് ഉണ്ടായിരുന്നു; ഉന്നതർ തന്നെ ലൈംഗികമായി ദുരുപയോഗം ചെയ്തെന്ന് സരിത.എസ്.നായർ പറഞ്ഞതായി ശ്രീ. ഫെനി ബാലകൃഷ്ണൻ പറഞ്ഞെന്ന് മാധ്യമപ്രവർത്തകരിൽ നിന്നും അയാൾ അറിഞ്ഞു; അയാൾ എ.പി. പിയോടൊപ്പം എ.സി.ജെ.എം-നെ അദ്ദേഹത്തിന്റെ ചേംബറിൽ ചെന്നുകാണുകയും വിവരം അറി യുകയും ചെയ്തു.

പോലീസ് അകമ്പടിയോടെ സരിത.എസ്.നായരെ പത്തനംതിട്ട ജയിലിലേക്ക് മടക്കി കൊണ്ടു വരുകയും അന്നേ ദിവസം 8.50 പി.എം-ന ജയിൽ അധികാരികൾ മുമ്പാകെ ഹാജരാക്കുകയും ചെയ്തു. വനിതാ വാർഡർമാർ സരിതാ.എസ്.നായരുടെ ദേഹപരിശോധന നടത്തിയതിൽ പേപ്പറു കളിൽ എഴുതിയ ചില കുറിപ്പുകൾ അവരുടെ കൈവശം കണ്ടു. തന്റെ അഭിഭാഷകന നൽകുന്ന തിന വേണ്ടി എഴുതിയതാണ് ഈ കുറിപ്പുകളെന്ന് സരിത.എസ്.നായർ വാർഡനോട് പറഞ്ഞെന്നും അതുകൊണ്ട് ആ കുറിപ്പ സെല്ലിലേക്ക് കൊണ്ടുപോകാൻ സരിത.എസ്.നായരെ അവർ അനുവദി ച്ചെന്നും പറഞ്ഞു. പത്തനംതിട്ട ജില്ലാ ജയിൽ സൂപ്രണ്ട് ശ്രീ.വിശ്വനാഥ കുറുപ്പ്, വാർഡർമാർ, മുൻ ജയിൽ ഡി.ജി.പി അലക്സാണ്ടർ ജേക്കബ് എന്നിവരുടെ ഇത് സംബന്ധിച്ച ഭാഷ്യങ്ങളിൽ നേരിയ വ്യത്യാസമുണ്ടെന്നതിനാൽ ഇത് സംബന്ധിച്ച് തർക്കമുണ്ട്.

സരിതഎസ്.നായർ തന്റെ അഭിഭാഷകനായ ഫെനി ബാലകൃഷ്ണനു നൽകിയ നിർദ്ദേശ പ്രകാരം അയാൾ മുൻമന്ത്രി ശ്രീ.ഗണേഷ് കുമാറിന്റെ പി.എ ശ്രീ.പ്രദീപ് കുമാറിനൊപ്പം പത്തനം തിട്ട ജില്ലാ ജയിലിൽ വരുകയും മനോജ് കുമാറിനെ ജയിലിന പുറത്ത് നിൽക്കാൻ പറഞ്ഞിട്ട് ജയിൽ അധികാരികളുടെ അനുമതിയോടുകൂടി അഡ്വ.ഫെനി ബാലകൃഷ്ണൻ സരിതയെ സെല്ലിൽ നിന്നും കൊണ്ടുവന്ന ജയിൽ സൂപ്രണ്ടിന്റെ മുറിയിലേക് പോവുകയും ചെയ്തു. ജയിൽ സൂപ്രണ്ട് പറഞ്ഞതനുസരിച്ച് അവർ എഴുതിയ ഒരു കത്ത് അവരുടെ അഭിഭാഷകനായ ഫെനി ബാലകൃഷ്ണന കൈമാറാൻ സരിതഎസ്.നായർ ആഗ്രഹിച്ചിരുന്നു. അവർ അത് കൊണ്ടുവരി കയും സൂപ്രണ്ടിന കൈമാറുകയും അയാൾ അത് എണ്ണി തിട്ടപ്പെടുത്തിയശേഷം ഫെനി ബാലകൃ ഷ്ണന കൈമാറുകയും ഫെനി ബാലകൃഷ്ണനിൽ നിന്നും കൈപ്പറ്റ് രസീത് വാങ്ങുകയും ചെയ്തു. അഡ്വ. ഫെനി ബാലകൃഷ്ണൻ ആ കത്തുമായി ജയിലിൽ നിന്ന് പുറത്തുവരുകയും അവർ ഒരുമിച്ച് തിരുവനന്തപുരത്തേക്ക് പോവുകയും അയാൾ ആ കത്ത് പ്രദീപ് കുമാറിന നൽകു കയും ഇരുവരും ആ കത്ത് വായിക്കുകയും ചെയ്തു എന്നതാണ് പ്രദീപ് കുമാറിന്റെ വാദം. ആ കത്ത് കേരള കോൺഗ്രസ് (ബി) ഗ്രൂപ്പ് ചെയർമാൻ ശ്രീ ആർ.ബാലകൃഷ്ണപിള്ളയുടെ കൊച്ചനന്ത രവനായ ശ്രീ.മനോജ് കുമാറിന കൈമാറിയതായി തുടർന്നു പറഞ്ഞു. ആ കത്ത് ശ്രീ ബാലകൃ

ഷ്ണപിള്ളയെ കാണിച്ചുവെന്നും അയാൾ അത് വായിച്ചശേഷം ശ്രീ.മനോജ് കുമാറിന്റെ സേഫ് കസ്റ്റഡിയിൽ വയ്ക്കണമെന്ന് ആവശ്യപ്പെട്ടെന്നും പറഞ്ഞു.

യു.ഡി.എഫ് സർക്കാരിന്റെ മുൻ ഗവൺമെന്റ് ചീഫ് വിപ്പ് ശ്രീ.പി.സി ജോർജ്ജ് കമ്മീഷൻ മുമ്പാകെ നൽകിയ മൊഴിയിൽ സരിത. എസ്.നായർ ഈ കത്ത് അയാളുടെ അടുത്തുകൊണ്ടുവന്നത് അവരെക്കുറിച്ചുള്ള ധാരണ മാറ്റാനാണെന്നും അയാൾ അത് വായിച്ചെന്നും അയാൾക്ക് അത് ദയനീയമായി തോന്നിയെന്നും അവർക്ക് അത് തിരിച്ചു നൽകിയെന്നും ആണ്.

മുൻ ജയിൽ ഡി.ജി.പി ഡോ. അലക്സാണ്ടർ ജേക്കബ് തന്റെ മൊഴിയിൽ പറഞ്ഞത് സരിത.എസ്.നായരെ പത്തനംതിട്ട ജില്ലാ ജയിലിൽ 8.50 പി.എം-ന ഹാജരാക്കിയപ്പോൾ ജയിൽ സൂപ്രണ്ട് അവിടെ ഇല്ലായിരുന്നെന്നും, വാർഡർമാർ സരിത.എസ്.നായരുടെ ദേഹപരിശോധന നടത്തിയതിൽ അവരുടെ കൈവശം ഒരു ''കുറിപ്പ്'' കണ്ടെത്തിയെന്നും അവർ ഉടൻതന്നെ അദ്ദേഹത്തെ ബന്ധപ്പെട്ടുവെന്നും വിവരം അദ്ദേഹത്തെ ധരിപ്പിച്ചു എന്നും ആണ്. കത്തിന്റെ ഉള്ളടക്കവും അദ്ദേഹത്തെ അറിയിക്കുകയും കുറിപ്പ് അവരുടെ സുരക്ഷിത കസ്റ്റഡിയിൽ വയ്ക്കുവാനും ആവശ്യപ്പെട്ടു. പ്രമുഖ വ്യക്തികളുടേയും ഒരു പോലീസ് ഉദ്യോഗസ്ഥന്റേയും പേര് ആ കത്തിൽ പരാമർശിച്ചിട്ടുണ്ടെന്നും അദ്ദേഹം പറഞ്ഞു.

ഇവ രഹസ്യ സംഗതികളല്ല. ഇത് അച്ചടി ദൃശ്യമാധ്യമങ്ങളിലും വന്നതാണ്. ഇത്രയും സംഭവവികാസങ്ങൾക്ക് ശേഷവും ക്രൈംനമ്പർ 368/13-ലെ അന്വേഷണ ഉദ്യോഗസ്ഥൻ ശ്രീ. ഹരികൃഷ്ണൻ പ്രസ്തുത കത്ത് പിടിച്ചെടുക്കുന്നതിനോ ആ കത്ത് വായിച്ചവരിൽ നിന്നും കത്തിന്റെ ഉള്ളടക്കം ഉറപ്പ് വരുത്തുന്നതിനോ തയ്യാറായില്ല. സരിത എഴുതിയ കത്ത് അവരുടെ സ്വകാര്യ സ്വത്താണെന്നും, അത് പിടിച്ചെടുക്കുന്നതിനുള്ള ഏതൊരു ശ്രമവും അവരുടെ മാനത്തെ പ്രതികൂലമായി ബാധിക്കുമെന്നും അതുകൊണ്ട് അത് പിടിച്ചെടുക്കുകയോ അല്ലെങ്കിൽ അതിനെപ്പറ്റി അന്വേഷിക്കുകയോ ചെയ്തില്ലായെന്ന് പറയുന്നത് ഒരു കപടവാദമല്ലാതെ മറ്റൊന്നല്ല. ഈ കത്തിനെ പറ്റിയുള്ള വിവരം എസ്.ഐ.ടിയുടെ തലവന വളരെ നന്നായി അറിയാവുന്നതാണ്. ആ കത്ത് പിടിച്ചെടുക്കുന്നതിനുള്ള നിർദ്ദേശങ്ങൾ അന്വേഷണ ഉദ്യോഗസ്ഥർക്ക് അദ്ദേഹം നൽകേണ്ടതായിരുന്നു. 2013 ജൂലൈ 16 മുതൽ 20 വരെ പെരുമ്പാവൂർ ഡി.വൈ.എസ്.പിയുടെ കസ്റ്റഡിയിൽ ആയിരുന്നപ്പോഴാണ് അവർ ആ കത്ത് എഴുതിയത് എന്ന് സരിത.എസ്.നായർ അഭിപ്രായപ്പെടുന്നത് അതിലും വലിയ ഒരു കാരണമാണ്. (19.07.2013-ലെ അവരുടെ കത്ത്). അവരെ ലൈംഗികമായി പീഡിപ്പിച്ചുവെന്നും ബലാൽസംഗം ചെയ്തുവെന്നും അവർ എ.സി.ജെ.എംനോട് പറഞ്ഞു. അവരെഴുതിയ ഈ കത്തിന്റെ വിശദാംശങ്ങൾ അവരെ ചോദ്യം ചെയ്യുമ്പോൾ കിട്ടുന്ന ഒരു വസ്തുതാപരമായ മൊഴി ആകും. സരിത.എസ്.നായർ എഴുതിയ ഈ കത്ത് പിടിച്ചെടുക്കുകയും പരിശോധിക്കുകയും ചെയ്തിരുന്നുവെങ്കിൽ എസ്.ഐ.ടി നടത്തുന്ന ക്രിമിനൽ കേസുകളുടെ അന്വേഷണത്തിനുള്ള ഏറ്റവും അനിവാര്യവും പ്രസക്തവുമായ ധാരാളം വസ്തുതകൾ ലഭ്യമാകുമായിരുന്നു. അന്വേഷണം ശരിയായ ദിശയിൽ ആകുമായിരുന്നു.

സരിത.എസ്.നായരെ 25.07.2013-ൽപത്തനംതിട്ട ജില്ലാ ജയിലിൽ നിന്നും തിരുവനന്തപുരം അട്ടകുളങ്ങര വനിതാ ജയിലിലേക്ക് മാറ്റിയത് സുരക്ഷാ കാരണങ്ങളാൽ ആണെന്ന് വിശ്വസിപ്പിക്കുന്നത് വളരെ വിചിത്രമാണെന്ന് കാണാം. ആ കോടതിയുടെ നിർദ്ദേശത്തെത്തുടർന്നാണ് ആ ജയിൽ സൂപ്രണ്ട് സരിത എസ്.നായരിൽ നിന്നും നാല് പേജുള്ള ഒരു പരാതി വാങ്ങി എറണാകുളം എ.സി.ജെ.എം (EO) കോടതി മുമ്പാകെ ഹാജരാക്കിയത്. ഇതിനകം പറഞ്ഞതുപോലെ, എ.സി.ജെ.എം (EO) കോടതിയിൽപറഞ്ഞ രഹസ്യ പരാതി എഴുതി നൽകുന്നതിനാണ് ഈ നിർദ്ദേശം നൽകിയത്.

സരിത.എസ്.നായർ അവരുടെ അഭിഭാഷകനെ കണ്ട് മടങ്ങുമ്പോൾ അവരുടെ വീടിന സമീപ ത്തുള്ള റോഡിൽ വെച്ച് പെരുമ്പാവൂർ പോലീസ് അവർ സഞ്ചരിച്ചിരുന്ന വാഹനം തടഞ്ഞുനിർത്തി അവരെ അറസ്റ്റ് ചെയ്യുന്ന സമയത്ത് അറസ്റ്റ് ചെയ്ത ഉദ്യാഗസ്ഥന്മാർ അഞ്ച് മൊബൈൽ ഫോണുകളും ഒരു ലാപ് ടോപ്പും ആറ് സി.ഡികളും കുറച്ച് പണവും അടങ്ങുന്ന ഒരു ബാഗും എടു ത്തിരുന്നു. എന്നാൽ, കോടതി മുമ്പാകെ ഹാജരാക്കിയ മഹസറിൽ ഈ രേഖകൾ ഒന്നുംതന്നെ ഉൾപ്പെടുത്തിയിട്ടില്ല എന്ന ഒരു കേസ സരിതഎസ്.നായർക്കുണ്ട്. കോന്നി പോലീസ് സ്റ്റേഷനിലെ ക്രൈം നമ്പർ 656/2013-ന്റെ അന്വേഷണത്തെ സംബന്ധിച്ചിടത്തോളം, പ്രതിപക്ഷവും പരാതിക്കാര നായ ശ്രീ.ശ്രീധരൻ നായരും അന്വേഷണ ഉദ്യോഗസ്ഥനെതിരെ ധാരാളം ആരോപണങ്ങൾ ഉന്നയി ച്ചിട്ടുണ്ട്.

മുഖ്യമന്ത്രി ഉമ്മൻചാണ്ടിക്ക് സോളാർ തട്ടിപ്പിൽ യാതൊരു പങ്കുമില്ല എന്നുള്ള തരത്തിൽ നിയ മസഭാ ചർച്ചകളിൽ യു.ഡി.എഫ് മന്ത്രിമാരുടെ നിരവധി പ്രസ്താവനകളുണ്ട്.

ഇപ്പോൾ, ടെലഫോൺ കോൾ വിവരങ്ങളിലേക്ക് വരുമ്പോൾ, എ.ഡി.ജി.പി (ഇന്റലിജൻസ്) ശ്രീ. ടി.പി.സെൻകുമാർ ഐ.പി.എസ്. 13.06.2013-ൽ മുഖ്യമന്ത്രിയുടെ പി.എസ്-ന സമർപ്പിച്ച ഇട ക്കാല റിപ്പോർട്ടാണ് വിവാദങ്ങളുടെ ആദ്യ കാരണമായത്. ഒരു പ്രത്യേക കാലയളവിൽ അദ്ദേഹ ത്തിന ലഭിച്ച സി.ഡി.ആർ വിവരങ്ങൾ, സരിതഎസ്.നായർ ഉപയോഗിച്ച മൊബൈൽ ഫോണുകളും മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫായ ടെനി ജോപ്പന്റെയും ജിക്കുമോൻ ജേക്കബിന്റെയും മൊബൈൽ ഫോണുകളും പേഴ്സണൽ സെക്യൂരിറ്റി ഓഫീസർ ശ്രീ.സലിംരാജിന്റെ മൊബൈൽഫോണും മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലെ ലാൻഡ് ഫോണുകളും തമ്മിലുള്ള നിരന്തരബന്ധത്തെയാണ് വെളിപ്പെടുത്തുന്നത്. ഈ കാര്യത്തിൽ വിശദ മായ ഒരു അന്വേഷണം വേണമെന്ന് എ.ഡി.ജി.പി (ഇന്റ.) പറഞ്ഞു. റിപ്പോർട്ടിൽ 'ദുരുപയോഗം' 'അനാവശ്യമായി' എന്നീ പദപ്രയോഗങ്ങൾ ഉപയോഗിച്ചതുവഴി മുഖ്യമന്ത്രിക്ക് ഈ ടെലഫോൺ കാളുമായി യാതൊരു ബന്ധവുമില്ലെന്ന രീതിയിലാണ് എ.ഡി.ജി.പി (ഇന്റ) മുന്നോട്ട്പോയതെന്ന് ഇവിടെ ശ്രദ്ധിക്കേണ്ട കാര്യമാണ്.

എ.ഡി.ജി.പി ശ്രീ.എ ഹേമചന്ദ്രൻ ഒരു സത്യസന്ധനായ ഉദ്യോഗസ്ഥനാണെന്ന് ബന്ധപ്പെട്ട എല്ലാവരും സമ്മതിക്കുന്നതാണ്. (പേജ് 57-58 പേപ്പർ ബുക്ക് IV). അദ്ദേഹമാണ് എസ്.ഐ.ടിയുടെ തലവൻ. അദ്ദേഹം തന്റെ ഉത്തരവ് മുഖേന എസ്.ഐ.ടിയിലെ അംഗങ്ങളായ കുറച്ച് ഡി. വൈ.എസ്.പിമാരെ കൂടി കൂടുതലായി ഉൾപ്പെടുത്തിക്കൊണ്ട് ആകെയുള്ള 33 കേസുകളുടേയും അന്വേഷണ ചുമതല എസ്.ഐ.ടി.യിലെ വിവിധ അംഗങ്ങൾക്കായി നൽകുകയും ചെയ്തു. മേൽനോട്ട ചുമതല മാത്രം അദ്ദേഹം തന്നിൽ നിലനിർത്തി. അന്വേഷണ ഉദ്യോഗസ്ഥന്മാർക്കായിരു ന്നു അവരെ ഏൽപ്പിച്ച കേസുകളുടെ അന്വേഷണം നടത്തേണ്ട ചുമതല. മുൻപ് സൂചിപ്പിച്ചത് പോലെ, ടെലഫോൺ കാൾ വിശദാംശങ്ങളാണ് ഉന്നതരുടെ ക്രിമിനൽ ബാധ്യത സംബന്ധിച്ച ആരോപണത്തിന അടിസ്ഥാനമാക്കിയ പ്രധാന സംഗതി. എസ്.ഐ.ടി ഇത് അന്വേഷിക്കുന്നതാ ണെന്ന് മുഖ്യമന്ത്രി ഊന്നി പറഞ്ഞിരുന്നു.

എന്നാൽ സത്യസന്ധനായ എസ്.ഐ.ടിയുടെ തലവൻ എ.ഡി.ജി.പി ശ്രീ.എ ഹേമചന്ദ്രൻ ഐ. പി.എസ്സിന്റെ ചാതുര്യം ഇപ്പോൾ നോക്കുക. ഈ ക്രൈം കേസുകളുടെയെല്ലാം അന്വേഷണം എസ്.ഐ.ടിയിലെ അംഗങ്ങളെ ഏൽപ്പിച്ചശേഷം, മേൽനോട്ടാധികാരം മാത്രം തന്നിൽ നില നിർത്തി, സത്യസന്ധനായ ഉദ്യോഗസ്ഥൻ എന്ന നിലയ്ക്ക് സർവ്വീസിലുള്ള വ്യക്തികളുടെ ധാർമ്മി കതയിൽ മാത്രം ബോധനാവായി എസ്.ഐ.ടിയിലെ അംഗങ്ങളെ ഉപയോഗിച്ച് എസ്.ഐ.ടിയുടെ അന്വേഷണ പരിധിയിൽ വരാത്ത വിഷയത്തെപറ്റി സ്വതന്ത്രമായ അന്വേഷണം നടത്തുകയും ടെനി

ജോപ്പനെ മാറ്റി നിർത്തി സരിത എസ്.നായർ, ജിക്കുമോൻ ജേക്കബ്, സലിം രാജ് എന്നിവരിൽ നിന്നും മൊഴി എടുത്തുകൊണ്ട് സലിം രാജിന്റേയും ജിക്കുമോന്റേയും ഭാഗത്ത് നിന്നുണ്ടായ ദുർന ടപടിയും പെരുമാറ്റ ദൂഷ്യവും കൈകാര്യം ചെയ്യുകയും ചെയ്തു. അങ്ങനെയുള്ള 3 വ്യക്തികളിൽ നിന്നും എടുത്തിട്ടുള്ള മൊഴികളുടെ അടിസ്ഥാനത്തിലാണ് സരിത.എസ്.നായരുടെ ഉപയോഗത്തി ലുള്ള മൊബൈൽ ഫോണിൽ നിന്നും ജിക്കുമോൻ ജേക്കബ്, സലിം രാജ് എന്നിവരുടെ മൊബൈൽ ഫോണുകളിലേക്കുമുള്ള സംഭാഷണം ഒരു സർക്കാർ ഉദ്യോഗസ്ഥന ഭൂഷണമല്ലാത്ത ലൈംഗികത സംബന്ധിച്ചതായിരുന്നു എന്ന നിഗമനത്തിലേക്ക് എ.ഡി.ജി.പി-യെ കൊണ്ടെത്തി ച്ചത്. എ.ഡി.ജി.പി (SZ)ശ്രീ.എ.ഹേമചന്ദ്രൻ ഐ.പി.എസ്സിന്റെ ഇടക്കാല റിപ്പോർട്ടിനെപറ്റി ഈ റിപ്പോർട്ടിന്റെ ആദ്യഭാഗത്ത് വിശദമായി പരാമർശിച്ചിട്ടുണ്ട്. മേൽ സൂചിപ്പിച്ച രണ്ട് വ്യക്തികളേ ക്കാൾ കൂടുതലായി സരിതയുടെ ഉപയോഗത്തിലുള്ള ഫോണിലേയ്ക്കും അവിടെ നിന്ന് തിരിച്ചും വിളിച്ചിട്ടുള്ള ടെനി ജോപ്പന്റെ കാര്യത്തിൽ പ്രത്യേകവും സമഗ്രവുമായി അന്വേഷിക്കുന്നതാണ് എന്നാണ് എ.ഡി.ജി.പി പറഞ്ഞത്. സരിതഎസ്.നായരുടെ ഉപയോഗത്തിലുള്ള മൊബൈൽ ഫോണിൽ നിന്നും, മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ ഔദ്യോഗിക വസതിയിലുള്ള ലാന്റ് ഫോണിൽ നിന്നും അതിലേക്കുമുള്ള കോളുകളെ സംബന്ധിച്ച പരാമർശം ഉണ്ടായിരുന്നിട്ടും പരി ഗണിച്ച മൊബൈൽ ഫോൺ കാളുകളിൽ ഉറപ്പുണ്ടായിരുന്നു എന്ന് പറഞ്ഞുകൊണ്ട് പരിഗണി ക്കപ്പെടാതെ വിട്ടുകളഞ്ഞു. സരിത.എസ്.നായരുടെ ഉപയോഗത്തിലുള്ള മൊബൈൽ ഫോണുകളും ശ്രീ.ഉമ്മൻ ചാണ്ടിയുടെ ഔദ്യോഗിക വസതിയിലുള്ള ലാന്റ് ഫോണുകളും തമ്മിലുള്ള ടെല ഫോൺ കാൾ വിശദാംശങ്ങൾ എസ്.ഐ.ടി പരിഗണിച്ചില്ലെന്നതും ഈ സന്ദർഭത്തിൽ പ്രസക്തമാ ണ്. സരിത.എസ്.നായരുടെ ഉപയോഗത്തിലുള്ള ഫോണിൽ നിന്നും മേൽ പരാമർശിച്ച വ്യക്തിക ളുടെ മൊബൈൽ ഫോണിൽ നിന്നും ഉള്ള ടെലഫോൺ വിളികൾ സംബന്ധിച്ച് നിയമസഭയിൽ ഉന്നയിച്ച ആരോപണങ്ങളും എൽ.ഡി.എഫ്-ന്റെ നിവേദനവും അന്വേഷിക്കാതെ ഉപേക്ഷിച്ചു. മറ്റുള്ള മന്ത്രിമാർ, എം.എൽ.എമാർ, എം.പിമാർ, രാഷ്ട്രീയനേതാക്കൾ മറ്റ് ഉദ്യോഗസ്ഥർ തുടങ്ങിയ മറ്റ് പൊതു പ്രവർത്തകരുടെ ടെലഫോൺ വിളികളെ സംബന്ധിച്ച പങ്കിനെപ്പറ്റി ഉറപ്പുവരുത്തുന്ന തിന യാതൊരു ശ്രമവും നടത്തുകയോ അത് എസ്.ഐ.ടിയുടെ അന്വേഷണത്തിന വിധേയമാക്കു കയോ ചെയ്തില്ല.

ഒരു സത്യസന്ധനായ ഉദ്യോഗസ്ഥനെന്ന നിലയിൽ, നിഷയുടെ കേസ് കണക്കിലെടുത്തു കൊണ്ട് മുഖ്യമന്ത്രിയുടെ ഉന്നത ഓഫീസിൽ ജോലി ചെയ്യുന്നവരുടെ പെരുമാറ്റ ദൂഷ്യം താൻ ഗൗരവമായി എടുക്കുകയും ഇടക്കാല റിപ്പോർട്ട് തയ്യാറാക്കുകയും ചെയ്തിട്ടുണ്ടെന്ന് കമ്മീഷനുള്ള മറുപടിയിൽ ശ്രീ. എ.ഹേമചന്ദ്രൻ ഐ.പി.എസ്. പ്രസ്താവിച്ചു.

ടെനി ജോപ്പനെയും സലിം രാജിനെയും മുഖ്യമന്ത്രിയുടെ പേഴ്സണൽ സെക്യൂരിറ്റി സ്റ്റാഫിൽ നിന്നും നീക്കം ചെയ്തുവെന്നും ഇത് സംബന്ധിച്ച അദ്ദേഹത്തിന്റെ അപേക്ഷയുടെ അടിസ്ഥാന ത്തിൽ ജിക്കുമോനെയും പേഴ്സണൽ സ്റ്റാഫിൽ നിന്നും നീക്കം ചെയ്തുവെന്നതും സന്ദർഭോചിത മാണ്. സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകളുടെ എസ്.ഐ.ടി അന്വേഷണം പെന്റിംഗിൽ വയ്ക്കു ന്നതിന പകരം, മേൽപരാമർശ 2 വ്യക്തികൾക്കെതിരെ മാത്രം പെരുമാറ്റദൂഷ്യ അന്വേഷണം നട ത്താൻ എ.ഡി.ജി.പി (SZ) നെ പ്രേരിപ്പിച്ച വസ്തുത എന്താണെന്ന് സാമാന്യബുദ്ധിയുള്ള ഏതൊരു വ്യക്തിയിലും സംശയം ജനിപ്പിക്കുന്നതാണ്. എന്തുതന്നെ ആയിരുന്നാലും, നിയമസഭയിൽ ശ്രീ. രാജു എബ്രഹാം എം.എൽ.എയും പ്രതിപക്ഷ ഉപനേതാവ് ശ്രീ.കോടിയേരി ബാലകൃഷ്ണനും ഉന്നയിച്ച ആരോപണങ്ങളിൽ സരിത.എസ്.നായരുടെ ഫോൺ നമ്പരുകളും പേഴ്സണൽ സ്റ്റാഫായ ടെനി ജോപ്പൻ, ജിക്കുമോൻ, സലിം രാജ് എന്നിവരുടെ ഫോൺ നമ്പരുകളും തമ്മിലുള്ള ടെല ഫോൺ വിളികൾ സരിത.എസ്.നായർക്ക് മുഖ്യമന്ത്രിയുമായും, മുഖ്യമന്ത്രിക്ക് സരിത.എസ്.നായരു

മായും സംസാരിക്കാൻ വേണ്ടിയുള്ളതാണെന്നും അത് എൽ.ഡി.എഫിന്റെ നിവേദനത്തിൽ വ്യക്തമായി പറഞ്ഞിട്ടുണ്ടെന്നും ഉറപ്പിച്ച് പറയാവുന്നതാണ്. ടെലഫോൺ കോളുകളുമായി ബന്ധപ്പെട്ട്, ശ്രീ. ഹേമചന്ദ്രൻ ഐ.പി.എസ്-ന്റെ അന്വേഷണവും ഇടക്കാല റിപ്പോർട്ടും മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ കുറ്റവിമുക്തനാക്കിയെന്നതും അത് അദ്ദേഹത്തിന്റെ പേഴ്സണൽ സെക്യൂരിറ്റി സ്റ്റാഫിന്റെ മേൽ ചുമത്തിയെന്നതും എ.ഡി.ജി.പിയുടെ സത്യസന്ധത ഇല്ലായ്മയിൽ സംശയം ജനിപ്പിക്കുന്നതാണ്. താൻ ആരെയും ബലിയാടാക്കി രക്ഷപ്പെടില്ലെന്നാണ് മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി നിയമസഭിയിൽ പ്രസ്താവിച്ചത്. എ.ഡി.ജി.പി-യുടെ പ്രവൃത്തി മുഖ്യമന്ത്രിയുടെ പ്രസ്താവന ഉൾക്കൊള്ളുന്നതാണോ? എന്തുതന്നെ ആയിരുന്നാലും, ശ്രീ. രാജു എബ്രഹാം, എം.എൽ.എയും പ്രതിപക്ഷ ഉപനേതാവ് ശ്രീ.കോടിയേരി ബാലകൃഷ്ണനും മുഖ്യമന്ത്രിയുടെ ഔദ്യോഗികവസതിയിലെ ലാന്റ് ഫോണുകളിൽ നിന്നും അവിടേക്കുമുള്ള കാളുകളെ സംബന്ധിച്ച വിഷയം ഉന്നയിക്കുന്നതുവരെ മുഖ്യമന്ത്രിയുടെ ഔദ്യോഗികവസതിയിൽ നിന്നും അവിടേക്കുമുള്ള കാളുകളെ സംബന്ധിച്ച വിഷയം എസ്.ഐ.ടിയോ, അതിലെ ഏതെങ്കിലും ഉദ്യോഗസ്ഥരോ എടുത്തിട്ടില്ല.

സജ്ജാദിന്റെ പരാതിയിൽ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ ബന്ധിപ്പിക്കുന്ന ധാരാളം സംഗതികൾ അയാൾ പരാമർശിച്ചിട്ടുണ്ട്. ഇത് സംബന്ധിച്ച് മുഖ്യമന്ത്രിയെ ചോദ്യം ചെയ്യുന്നതിനോ, അദ്ദേഹത്തിന്റെ സ്റ്റേറ്റ്മെന്റ് എടുക്കുന്നതിനോ ഉള്ള യാതൊരു ശ്രമവും അന്വേഷണ ഉദ്യോഗസ്ഥൻ ശ്രീ. ഹരികൃഷ്ണൻ സ്വീകരിച്ചിട്ടില്ല. ശുപാർശ കത്തുകൾ മാത്രമാണ് അന്വേഷണ വിഷയമാക്കിയത്.

ചുരുക്കത്തിൽ, മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിക്ക് സരിത.എസ്.നായരുമായോ അവരുടെ കമ്പനിയുമായോ, യാതൊരുവിധ ബന്ധവുമില്ലെന്ന് ഉറപ്പിക്കാനാണ് എസ്.ഐ.ടി ഉടനീളം ശ്രമിച്ചതെന്നാണ് കമ്മീഷന്റെ നിഗമനം. ക്രിമിനൽ കേസുകളുടെ അന്വേഷണം മാത്രമാണ് തങ്ങളെ എൽപിച്ചിട്ടുള്ളതെന്ന് അവകാശപ്പെടുന്ന എസ്.ഐ.ടിയ്ക്ക് തട്ടിപ്പുമായി ബന്ധപ്പെട്ട നിയമസഭാ ചർച്ചകളും തട്ടിപ്പുമായി ബന്ധപ്പെട്ട് എല്ലാ സംഗതികളും എസ്.ഐ.ടി അന്വേഷിക്കുമെന്ന മുഖ്യമന്ത്രിയുടെ ഉറപ്പ് അവഗണിക്കാനാകുമോ?

നിയമസഭയിൽ നൽകിയ ഉറപ്പുകൾ മുഖ്യമന്ത്രിയുടേത് ആയാലും അത് വ്യക്തമായി അവരെ അറിയിച്ചില്ലെങ്കിൽ അവർ അത് ശ്രദ്ധിക്കേണ്ടതില്ലെന്ന ഒരു നിലപാട് എസ്.ഐ.ടിക്ക് എടുക്കാനാകുമോ.

ഇത് നിയമസഭയോടുള്ള അനാദരവിന തുല്യമാകില്ലേ.

ഉന്നത റാങ്കിലുള്ള പോലീസ് ഉദ്യോഗസ്ഥരുടെ ഭാഗത്തുനിന്നുള്ള അങ്ങനെയുള്ള ഒരു നിലപാടിന്റെ തീവ്രത അച്ചടക്കസേനയിലെ കീഴുദ്യോഗസ്ഥർക്ക് തെറ്റായ ഒരു സന്ദേശം നൽകുന്നതാണ്.

ഈ സന്ദർഭത്തിൽ ചുവടെ വിവരിക്കുന്ന ചോദ്യങ്ങൾ പരിഗണനയ്ക്കായി ഉയരുന്നു.

1) 33 സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകളുടെ അന്വേഷണത്തിനായുള്ള എസ്.ഐ.ടി, അതിന്റെ അന്വേഷണവുമായി ബന്ധപ്പെട്ട്, ആ കേസുകളുടെ അന്വേഷണത്തിന ഹേതുവായ പേപ്പർ ബുക്ക് IV ൽ സമാഹരിച്ചിട്ടുള്ള സോളാർ തട്ടിപ്പിനെപ്പറ്റിയുള്ള നിയമസഭാ ചർച്ചകളും പ്രതിപക്ഷം നിയമസഭയിൽ ഉന്നയിച്ച ടെലഫോൺ കാൾ വിശദാംശങ്ങളും സിറ്റിസൺ പ്രൊട്ടക്ഷൻ ഫോറം, എൽ.ഡി.എഫ് എന്നിവരുടെ നിവേദനങ്ങളും പരിശോധിക്കാൻ അർഹർ അല്ലെങ്കിൽ ബാധ്യസ്ഥർ അല്ലേ? മറ്റൊരു വിധത്തിൽ പറഞ്ഞാൽ, അവ അന്വേഷണത്തിന്റെ ഭാഗമായി

ശേഖരിച്ച വസ്തുതകളായി പരിഗണിക്കേണ്ടതും പ്രസ്തുത വസ്തുതകളുടെ അടിസ്ഥാനത്തിൽ കൂടുതൽ അന്വേഷണം നടത്തേണ്ടതുമായവ അല്ലേ?

2) ക്രൈം കേസുകളുടെ അന്വേഷണം പ്രതിപാദിക്കുന്ന ക്രിമിനൽ നടപടി നിയമത്തിലെ വ്യവസ്ഥകൾക്കനുസൃതമായി 17.08.2013-ലെ സംസ്ഥാന സർക്കാരിന്റെ ഉത്തരവിന്റെ അടിസ്ഥാനത്തിൽ, 33 സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകളും അന്വേഷിക്കേണ്ടതായ എസ്.ഐ.ടിയുടെ തലവനും അതിന്റെ അംഗങ്ങളും വ്യക്തികളുടെ ക്രിമിനൽ ബാധ്യത നിശ്ചയിക്കുന്നതിനായി, എഫ്.ഐ.ആർ രജിസ്റ്റർ ചെയ്യുന്നതിന ആധാരമാക്കിയ പരാതിയും അതിന്റെ അടിസ്ഥാനത്തിൽ ശേഖരിച്ച സംഗതികളും മാത്രം പരിശോധിക്കേണ്ട ബാധ്യതയെ ഉള്ളോ?

3) നിയസമഭാ നടപടികൾ, എൽ.ഡി.എഫ്, സിറ്റിസൺസ് ഫോറം എന്നിവരുടെ നിവേദനങ്ങൾ, സരിത.എസ്.നായരുടെ ഉപയോഗത്തിലുള്ള നമ്പരും അന്നത്തെ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ പേഴ്സണൽ സ്റ്റാഫിന്റെ ഉപയോഗത്തിലുള്ള നമ്പരും തമ്മിലുള്ള മൊബൈൽ, ലാന്റ് ഫോൺ സംഭാഷണങ്ങളും, മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിൽ ഉപയോഗത്തിലുള്ള ലാന്റ് ഫോണുകളിലേക്കും അവിടെ നിന്നുമുള്ള കാളുകളും അവഗണിക്കപ്പെട്ടതിന എസ്.ഐ.ടിയിലെ അന്വേഷണ സംഘത്തിന എന്തെങ്കിലും ന്യായീകരണമുണ്ടോ?

4) മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിക്കും അദ്ദേഹത്തിന്റെ ഓഫീസിനുമെതിരെ ടെലഫോൺ കാളുകളുടെ അടിസ്ഥാനത്തിൽ ഉന്നയിക്കപ്പെട്ട ആരോപണങ്ങൾ മുഖ്യമന്ത്രി നിയമസഭയിൽ പ്രഖ്യാപിച്ചതു പോലെ എസ്.ഐ.ടി അന്വേഷണത്തിനുള്ള പ്രധാന കാരണമായിട്ടുള്ളപ്പോൾ, മുഖ്യമന്ത്രി സഭയിൽ പ്രസ്താവിച്ചതുപോലെ അത് എസ്.ഐ.ടിയുടെ അന്വേഷണത്തിനായുള്ള ഒരു പ്രത്യേക സംഗതിയല്ലാതാകുമോ?

5) എസ്.ഐ.ടിയുടെ അന്വേഷണത്തിന്റെ പിൻബലമില്ലാതെ, എ.ഡി.ജി.പിക്ക് സ്വതന്ത്രമായ നിലയ്ക്ക് മുഖ്യമന്ത്രിയുടെ പേഴ്സണൽ സെക്യൂരിറ്റി സ്റ്റാഫുകളുടെ സ്വഭാവം സംബന്ധിച്ച ആരോപണം അന്വേഷിക്കാമോ ?

6) എസ്.ഐ.ടിയുടെ തലവൻ എന്ന നിലയ്ക്ക് അദ്ദേഹത്തെ ഏൽപിക്കാത്ത ടെലഫോൺ കോളുകൾ സംബന്ധിച്ച ജോലി തിടുക്കത്തിലും എസ്.ഐ.ടിയുടെ അംഗങ്ങളെ ഉപയോഗിച്ചും ഒരു സ്വതന്ത്ര അന്വേഷണം അവലംബിച്ചതിന അദ്ദേഹം നൽകിയ രീതിയിലുള്ള ഇടക്കാല റിപ്പോർട്ട് സമർപ്പിച്ചതിൽ എ.ഡി.ജി.പി (SZ) ശ്രീ.എ.ഹേമചന്ദ്രൻ ഐ.പി.എസ്-നെ ന്യായീകരിക്കാനാകുമോ?

7) ക്രിമിനൽ നടപടി നിയമം 36-ാം വകുപ്പിന പുറമെ 2011-ലെ കേരള പോലീസ് ആക്റ്റ് വകുപ്പ് 22-ലെ വ്യവസ്ഥകളുടെ അടിസ്ഥാനത്തിൽ തനിക്ക് അന്വേഷണത്തിനുമേൽ മേൽനോട്ട ചുമതല മാത്രമാണ് ഉള്ളതെന്ന് എ.ഡി.ജി.പി (SZ) എടുത്തിട്ടുള്ള നിലപാടിനെ ന്യായീകരിക്കാനാകുമോ?

8) യഥാർത്ഥത്തിൽ, അദ്ദേഹത്തിന്റെ ഉത്തരവിൽ പ്രതിപാദിച്ചിട്ടുള്ള പ്രകാരം ശ്രീ.എ.ഹേമചന്ദ്രൻ ഐപി.എസ് അന്വേഷണത്തിന്റെ മേൽനോട്ടം മാത്രമായി തന്റെ അധികാരങ്ങളെ പരിമിതപ്പെടുത്തിയോ? പ്രധാന വ്യക്തികളുടെ തെളിവുകൾ എടുക്കുന്നതിൽ അദ്ദേഹം പങ്കെടുക്കാതിരുന്നോ?

9) പെരുമ്പാവൂർ ഡി.വൈ.എസ്.പി ശ്രീ. കെ. ഹരികൃഷ്ണന്റെ കസ്റ്റഡിയിൽ ആയിരുന്നപ്പോൾ 19.07.2013 തീയ്യതിയിൽ സരിത.എസ്.നായർ എഴുതിയതായി പറയപ്പെടുന്നതും അവരുടെ ദേഹപരി

ശോധന നടത്തിയതിൽ ജയിൽ വാർഡന്മാർ കണ്ടെടുത്തതും ജയിൽ സൂപ്രണ്ട് അവരുടെ അഭിഭാഷകനായ ഫെനി ബാലകൃഷ്ണന നൽകിയതും ധാരാളം പേർ കണ്ടതുമായ ആ കത്ത് അവഗണിച്ചതിന എസ്.ഐ.ടിക്ക് ന്യായീകരണം ഉണ്ടോ? പ്രസ്തുത കത്ത് പിടിച്ചെടുക്കുന്നതിനും അത് അവരുടെ മൊഴിയായി പരിഗണിക്കുന്നതിനും അയാൾക്ക് ബാധ്യതയില്ലേ?

10) ആ കത്ത് പിടിച്ചെടുക്കുന്നതിനുള്ള നടപടി എടുക്കുന്നതിനും അത് അന്വഷണത്തിൽ പ്രയോജനപ്പെടുത്തുന്നതിനും എ.ഡി.ജി.പി (SZ) ന ബാധ്യതയില്ലേ?

11) നിഷയുടെ കേസിനെ അടിസ്ഥാനമാക്കി സ്ത്രീകളോട് അപമര്യാദയായി പെരുമാറിയ ഉദ്യോഗസ്ഥരായ രണ്ട് വ്യക്തികൾക്കെതിരെ നടപടി സ്വീകരിച്ച ശ്രീ.ഹേമചന്ദ്രൻ ഐ.പി.എസ്-നെ സരിത.എസ്.നായരെ ലൈംഗികമായി പീഡിപ്പിച്ച് ബലാൽസംഗം ചെയ്തവർക്കെതിരെ നടപടി സ്വീകരിക്കുന്നതിൽ നിന്നും പിന്തിരിപ്പിച്ചത് എന്താണ്?

12) ടീം സോളാർറിന്യൂവബിൾ എനർജി സൊല്യൂഷൻസ് കമ്പനി എന്ന പേരിലുള്ള ഒരു കമ്പനി സംസ്ഥാനത്തെ വിവിധ പോലീസ് സ്റ്റേഷനുകളിൽ നിരവധി ക്രിമിനൽ കുറ്റങ്ങൾ നടത്തിയെന്നും മുഴുവൻ ഇടപാടുകളും പ്രസ്തുത കമ്പനിയുടെ പേരിലാണെന്നുമുള്ള ആരോപണങ്ങളെപ്പറ്റി അന്വേഷിക്കുന്നതിനായി എസ്.ഐ.ടി രൂപീകരിച്ചിട്ടുള്ളപ്പോൾ ക്രൈം കേസുകളിൽ ആ കമ്പനിയെ പ്രതിചേർക്കേണ്ടതില്ലായിരുന്നോ?

മേൽപരാമർശ ചോദ്യങ്ങളെല്ലാം എസ്.ഐ.ടിയുടെ അന്വേഷണത്തിലുള്ള 33 സോളാർ തട്ടിപ്പ് കേസുകളുമായി അഭേദ്യബന്ധമുള്ളത് കൊണ്ട് അവ ഒരുമിച്ച് കൈകാര്യം ചെയ്യുന്നു.

കരാറിൽ ഏർപ്പെടുന്നതിനുണ്ടായ സാഹചര്യം ഇല്ലാതിരിക്കുകയും പ്രതിഫലത്തിന്റെ പിൻബലമുള്ള കരാറുകളുടെ അടിസ്ഥാനത്തിൽ കക്ഷികൾ തമ്മിൽ ഇടപാടുകൾ നടത്തുകയും ചെയ്യുന്നുവെങ്കിലും മറ്റുള്ള കക്ഷികളുടെ പ്രസ്താവനയുടെ അടിസ്ഥാനത്തിൽ അങ്ങനെയുള്ള വസ്തുതകൾ ഉള്ളതായി മറ്റൊരു വ്യക്തിയെ വിശ്വസിപ്പിക്കാൻ ഇടയാക്കുകയും അതിന്റെ അടിസ്ഥാനത്തിൽ അയാൾ പ്രവർത്തിക്കുകയും ചെയ്താൽ അതിന വഞ്ചനയുടെ സ്വഭാവമുണ്ടാകാം. തീർച്ചയായും, അങ്ങനെയുള്ള സംഗതികളുടെ നിലനിൽപ്പ്/സാഹചര്യങ്ങൾ, അവ പരിശോധിക്കപ്പെടാവുന്നതാണെങ്കിൽ, ഉറപ്പ് വരുത്തേണ്ട കർത്തവ്യം അങ്ങനെയുള്ള വ്യക്തികളിൽ അർപ്പിതമാണ്. അങ്ങനെയുള്ള സംഗതികൾ കരാറുകളിൽ എടുത്തു പറഞ്ഞിട്ടില്ലെങ്കിലും അനുബന്ധ സാഹചര്യങ്ങളിൽ നിന്നും വഞ്ചന സംബന്ധിച്ച പരാതികൾ പരിശോധിക്കാവുന്നതാണ്. ഇരയായ ആളുടെ പരാതിയിലെ വാദം, ചോദ്യം ചെയ്യലിൽ പ്രതികൾ നൽകിയ മൊഴികൾ, വിസ്തരിക്കപ്പെടേണ്ട സാക്ഷികൾ എന്നിവ ഈ കേസിലെ അനുബന്ധ സാഹചര്യങ്ങളാണ്.

മുഖ്യമന്ത്രിയുടെയും അദ്ദേഹത്തിന്റെ ഓഫീസിന്റെയും ഇടപെടലും അതുപോലുള്ളതും സംബന്ധിച്ച ആരോപണങ്ങളാണ് സോളാർ ക്രിമിനൽ കേസുകളുടെ അന്വേഷണം എസ്.ഐ.ടിയെ കൊണ്ട് നടത്താൻ നിർബന്ധമാക്കിയത്. സംസ്ഥാന പോലീസ് മേധാവിയും അങ്ങനെ പ്രസ്താവിച്ചിട്ടുണ്ട്. പേപ്പർ ബുക്ക് IV ലെ നിയമസഭാ നടപടി ക്രമങ്ങളിൽ നിന്നും ഇത് വ്യക്തമാണ്. ഇതിനുപുറമെ, സംസ്ഥാന പോലീസ് മേധാവി, എ.ഡി.ജി.പി (SZ), അന്വേഷണസംഘം എന്നിവരുടെ നടപടികൾ സാധൂകരിക്കുന്നതിനായി സംസ്ഥാനസർക്കാർ പരിഗണിച്ചിട്ടുള്ള 2011-ലെ കേരള പോലീസ് ആക്റ്റിന്റെ 21 (2), (b) വകുപ്പ് ഈ സംഗതിയുടെ പ്രാധാന്യം കാണിക്കുന്നു. ഈ വിഷയം 21 (2) (b) വകുപ്പിലെ 'പ്രമാദമായ' സംഗതികൾ എന്നതിൻകീഴിൽ മാത്രം വരുന്നതാണ്. സാധാരണ വഞ്ചനാകേസുകളിൽ എവിടെയാണ് 'പ്രമാദസംഗതി'.

പരാതിയിൽ ക്രിമിനൽ ബാധ്യസ്ഥരായി കാണിച്ചിട്ടുള്ള കക്ഷികളിൽ മാത്രമായി ക്രൈം കേസുകളുടെ അന്വേഷണം പരിമിതപ്പെടുത്തേണ്ടതാണെന്നും അതിലെ ആരോപണങ്ങളിൽ മാത്ര മായി അന്വേഷണം ഒതുങ്ങി നിൽക്കണമെന്നും സിവിൽ നടപടി നിയമത്തിലെ വ്യവസ്ഥകളിൽ ഒരിടത്തും പ്രതിപാദിക്കുന്നില്ല.

മുൻപ് സൂചിപ്പിച്ചതുപോലെ, ഇന്ത്യൻ ശിക്ഷാസംഹിതകൾക്ക് കീഴിലുള്ള കുറ്റങ്ങൾ സമൂഹ ത്തിന എതിരെയുള്ള കുറ്റങ്ങളായതുകൊണ്ട് ക്രിമിനൽ കേസുകളെ വിചാരണ നടത്തേണ്ട ബാധ്യത സർക്കാരിനാണ്. ഇതിന വിഭിന്നമായി, വഞ്ചനാ കുറ്റങ്ങൾ കോടതിക്ക് പുറത്ത് ഒത്തു തീർപ്പാക്കാവുന്നതോ രാജി ആക്കാവുന്നവയോ ആയതിനാൽ, വഞ്ചനാകുറ്റക്കാർ ശിക്ഷിക്കപ്പെ ടാതെ പോകും. അപ്രകാരമുള്ള ഒരു ഫലം ഉളവാക്കുന്നതിന ഒരു പ്രത്യേക അന്വേഷണ സംഘ ത്തിന്റെ ആവശ്യമില്ല.

സംസ്ഥാന പോലീസ് മേധാവിയും ഗുരുതരമാണെന്ന് കണക്കാക്കിയിട്ടുള്ള ടെലഫോൺ സംഭാഷണങ്ങളെ അടിസ്ഥാനമാക്കി മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ് എന്നിവരുടെ ബന്ധ ത്തെപ്പറ്റിയുള്ള ആരോപണങ്ങളാണ് എസ്ഐടിയെ അനിവാര്യമാക്കിതീർത്തതെന്ന് അംഗീകരിച്ചി ട്ടുള്ളതാണ്. അഴിമതി ആരോപിക്കുകയും തെളിയിക്കുകയും ചെയ്യുന്ന സംഗതിയിൽ അത്, മിക്ക വാറും അഴിമതി നിരോധന നിയമത്തിന കീഴിലുള്ള ശിക്ഷയിലും തടവിലും കലാശിക്കുന്നു.

ക്രിമിനൽ നടപടി നിയമത്തിലോ നിലവിലുള്ള മറ്റേതെങ്കിലും നിയമത്തിലോ യാതൊരു വിലക്കും ഇല്ല എന്നതിനാലും ഉന്നയിക്കപ്പെട്ട ആരോപണങ്ങളുടെ പ്രമാദ സ്വഭാവം പരിഗണിച്ചു കൊണ്ടും അവർ സാക്ഷികളായിട്ടുള്ള നിയമസഭാ നടപടികളെ അന്വേഷണത്തിനുള്ള ഉപകാരപ്ര ദവും പ്രസക്തവുമായ രേഖകളായി സോളാർ ക്രിമിനൽ കേസുകളിലൂടെ എസ്.ഐ.ടിയും അന്വേ ഷണ സംഘവും പരിഗണിക്കാൻ ബാധ്യസ്ഥരായിരുന്നുവെന്നതാണ് കമ്മീഷന്റെ ഖണ്ഡിതമായ അഭിപ്രായം. സരിത.എസ്.നായരുടേയും മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുടെ പേഴ്സണൽ സെക്യൂരിറ്റി സ്റ്റാഫുകളുടെയും ഉപയോഗത്തിലുള്ള മൊബൈൽ ഫോണുകളിലെ ടെലഫോൺ കാളുകൾ, മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലെ ലാന്റ് ഫോണിലേയ്ക്കും അവിടെ നിന്നുമുള്ള കാളു കൾ എന്നിവയെ സംബന്ധിച്ചും ഇത് തന്നെയാണ് സ്ഥിതി.

സരിത.എസ്.നായരുടെ മൊബൈൽ ഫോൺ കാളുകളുടെ വിവരങ്ങൾ അന്വേഷണത്തിനായി ലഭ്യമായിരുന്നുവെങ്കിലും ക്രൈം കേസുകളിലെ കക്ഷികളിൽ മാത്രമായി എസ്.ഐ.ടി നിരീക്ഷണം പരിമിതപ്പെടുത്തി. മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലെ ലാന്റ് ഫോൺ കാളുകൾ, യാതൊരു വസ്തുതകളെയും അടിസ്ഥാനപ്പെടുത്താതെ, സലിംരാജിന്റെ ചുമലിൽ കെട്ടിവച്ചതായി കാണുന്നു. കുറച്ച് കാളുകൾ അയാൾ സമ്മതിച്ചിട്ടുള്ളതായി ശ്രീ.ടി.പി.സെൻകുമാർ ഐ.പി.എസ്– അദ്ദേഹത്തിന്റെ ഇടക്കാല റിപ്പോർട്ടിൽ പറയുന്നു. എൽ.ഡി.എഫ്–ന്റെ നിവേദനം സരിത.എസ്.നാ യരും മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുമായുള്ള ടെലഫോൺ കാളുകളുടെ ബന്ധം വ്യക്തമാക്കാൻ ശ്രമി ച്ചിട്ടുണ്ട്.

സരിത.എസ്.നായരുമായി ഫോൺ ബന്ധം നടത്തിയിരുന്ന മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീ സ്, ചില മന്ത്രിമാർ, എം.എൽ.എമാർ, രാഷ്ട്രീയ നേതാക്കൾ മുതലായവരുടെ ഇടപെടൽ ഉറപ്പാ ക്കാനായി ടെലഫോൺ കാൾ വിവരങ്ങൾ പരിശോധിക്കാതിരുന്നതിനുള്ള യാതൊരു സാധുവായ വിശദീകരണവും അന്വേഷണ ഉദ്യോഗസ്ഥർ നൽകിയില്ല.

കേരള പോലീസ് നിയമത്തിലെ 22 ാം വകുപ്പ് ഇപ്രകാരം ആണ്– 'ഒരു പോലീസ് ഉദ്യോഗസ്ഥന, തന്റെ കീഴുദ്യോഗസ്ഥന നിയമപ്രകാരമോ, നിയമപ്രകാരമുള്ള ഉത്തരവ് വഴിയോ ഏൽപ്പിച്ചു കൊടുക്കപ്പെട്ട ഏതൊരു ചുമതലയും സ്വയം നിർവ്വഹിക്കാവുന്നതും അപ്രകാരമുള്ള കീഴുദ്യോഗസ്ഥന ഏതെങ്കിലും കർത്തവ്യങ്ങൾ ഏൽപ്പിക്കപ്പെട്ടിട്ടുള്ള സംഗതിയിൽ മേലുദ്യോഗസ്ഥനായ ഒരു പോലീസ് ഓഫീസർക്ക്, ആവശ്യമെന്ന് ബോധ്യമാകുന്ന പക്ഷം, നിയമപാലനത്തിന കൂടുതൽ പൂർണ്ണമോ സൗകര്യപ്രദമോ ആയ പ്രഭാവം നൽകുന്നതിനോ നിയമലംഘനം ഒഴിവാക്കുന്നതിനോ ആവശ്യമെന്നോ യുക്തമെന്നോ ഉത്തമബോധ്യമുണ്ടെങ്കിൽ, അയാളുടെ സ്വന്തം നടപടി മുഖേനയോ അല്ലെങ്കിൽ അയാളുടെ ആജ്ഞയുടെയോ അധികാരത്തിന്റെയോ കീഴിൽ നിയമപരമായി പ്രവർത്തിക്കുന്ന ഏതെങ്കിലും ആളിന്റെ നടപടി മുഖേനയോ തന്റെ കീഴുദ്യോഗസ്ഥന്റെ നടപടിയെ സഹായിക്കുകയോ പരിപോഷിപ്പിക്കുകയോ അതിലംഘിക്കുകയോ തടയുകയോ ചെയ്യാവുന്നതാണ്.'

പ്രസ്തുത വ്യവസ്ഥ ക്രിമിനൽ നടപടി നിയമം 36–ാം വകുപ്പിന അനുസൃതമായതാണ്, അതായത്, ഒരു പോലീസ് സ്റ്റേഷന്റെ ചാർജ്ജുള്ള ഓഫീസർക്കുള്ള അതേ അധികാരങ്ങൾ വിനിയോഗിക്കുന്നതിനുള്ള അധികാരം മേലുദ്യോഗസ്ഥർക്കും അത് നൽകുന്നുണ്ട്. സരിത എസ്നായർ, ബിജു രാധാകൃഷ്ണൻ, ശ്രീധരൻ നായർ, മുൻ കേരള മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി എന്നിവരിൽ നിന്നും മൊഴി എടുക്കുന്ന സമയത്ത് അയാൾ പങ്കെടുത്തിരുന്നുവെന്നത് രേഖകളിൽ നിന്നും കാണുന്നതാണ്. അദ്ദേഹം മേൽനോട്ടാധികാരത്തിന പുറമെ മേൽ പരാമർശ വ്യവസ്ഥകൾക്ക് കീഴിൽ പ്രതിപാദിച്ചിട്ടുള്ള പ്രകാരം അന്വേഷണ ചുമതലയും വഹിച്ചതായിഇത് കാണിക്കുന്നു. അദ്ദേഹത്തിന്റെ ഉത്തരവ് മൂലം ക്രൈം കേസുകളുടെ അന്വേഷണം അദ്ദേഹത്തിന്റെ സബോർഡിനേറ്റ് ഉദ്യോഗസ്ഥരായ ഡി.വൈ.എസ്.പിമാരെ എൽപിച്ച് നൽകിയ മേലുദ്യോഗസ്ഥനായ എ.ഡി.ജി.പിക്ക് തീർച്ചയായും അന്വേഷണത്തിൽ തന്റെ സബോർഡിനേറ്റ് ഉദ്യോഗസ്ഥർ എടുത്ത തീരുമാനങ്ങളുടെ സ്ഥാനത്ത് ഉത്തമവിശ്വാസത്തിൽ എടുത്ത തന്റെ തീരുമാനത്തെ പകരം വയ്ക്കുന്നതിനുള്ള എല്ലാ അവകാശവുമുണ്ട്.

അതുകൊണ്ട്, അദ്ദേഹം മേൽനോട്ട അധികാരം മാത്രമാണ് നിർവ്വഹിച്ചതെന്നും അന്വേഷണ ഉദ്യോഗസ്ഥർ നടത്തിയ അന്വേഷണത്തെ അടിസ്ഥാനപ്പെടുത്തി അന്വേഷണ ഉദ്യോഗസ്ഥർ കൈക്കൊണ്ട തീരുമാനങ്ങളാണ് അദ്ദേഹം അംഗീകരിച്ചതെന്നും പറയുന്നത് ശരിയല്ല.

പെരുമ്പാവൂർ പോലീസ് ഇൻസ്പെക്ടർ ശ്രീ. വി.റോയ് ഒഴികെ ശ്രീ.എ.ഹേമചന്ദ്രൻ ഐ.പി.എസ്, എ.ഡി.ജി.പി (SZ) ഉം, സംസ്ഥാന പോലീസ് മേധാവിയും എ.ഡി.ജി.പി.യും നാമനിർദ്ദേശം ചെയ്ത ഡി.വൈ.എസ്.പിയും വളരെ കഴിവും കാര്യക്ഷമതയുമുള്ള ഉദ്യോഗസ്ഥരാണെന്ന് പറയാതെ വയ്യ. പോലീസ് ഇൻസ്പെക്ടർ ശ്രീ. വി റോയി, എസ്.ഐ.ടിയിലെ അംഗമായിരുന്നെങ്കിലും എ.ഡി.ജി.പി അയാൾക്ക് യാതൊരു ചുമതലയും നൽകിയില്ല. എ.ഡി.ജി.പിയുടെ അഭിപ്രായത്തിൽ അയാൾ കഴിവും കാര്യക്ഷമതയുമുള്ള ഉദ്യോഗസ്ഥൻ അല്ലെന്നാണോ? അറിയില്ല. മറ്റ് സംസ്ഥാനങ്ങളിലെ പോലീസ് ഉദ്യോഗസ്ഥരുമായി താരതമ്യം ചെയ്യുമ്പോൾ ഈ സംസ്ഥാനത്തെ പോലീസ് ഉദ്യോഗസ്ഥരിൽ ഭൂരിഭാഗവും കാര്യക്ഷമതയുള്ളവരും അവരിൽ പലരും സത്യസന്ധരും സൽപ്പേര് ഉള്ളവരുമാണെന്നത് എടുത്ത് പറയേണ്ടിയിരിക്കുന്നു. എന്നാൽ, സോളാർ ക്രൈം കേസുകളുടെ അന്വേഷണത്തിൽ അവർ തങ്ങളുടെ നൈപുണ്യവും കാര്യക്ഷമതയും ഉപയോഗപ്പെടുത്തിയോ എന്ന് സംശയം ജനിപ്പിക്കുന്നുണ്ട്.

സരിത.എസ്.നായരും ബിജു രാധാകൃഷ്ണനും പ്രധാന പ്രതികളായ സോളാർ തട്ടിപ്പ് ക്രൈം കേസുകളുടെ അന്വേഷണത്തിനായി എസ്.ഐ.ടി രൂപീകരിച്ചിട്ടുള്ള ഈ സാഹചര്യത്തിൽ ആ

ക്രൈം കേസുകളുടെ അന്വേഷണം നടത്തുന്ന ആവശ്യത്തിലേക്ക് വിവേകശാലിയായ ഏതൊരു ഉദ്യോഗസ്ഥനും നിയമസഭാ നടപടികളും, ടെലഫോൺ കാൾ വിവരങ്ങളും, എൽ.ഡി.എഫ് -ന്റെയും സിറ്റിസൺസ് പ്രൊട്ടക്ഷൻ ഫോറത്തിന്റേയും നിവേദനങ്ങളും അങ്ങനെയുള്ള അവർക്ക ലഭ്യമായ അല്ലെങ്കിൽ പ്രാപ്യമായ വസ്തുതകൾ സൂചിപ്പിക്കുകയും പരിഗണിക്കപ്പെടുകയും ചെയ്യു മായിരുന്നു. മുൻപ് പറഞ്ഞതുപോലെ, അങ്ങനെയുള്ള വസ്തുതകളുടെ അടിസ്ഥാനത്തിൽ അന്വേ ഷണം നടത്താൻ അന്വേഷണ ഉദ്യോഗസ്ഥരാരുംതന്നെ യാതൊരു ശ്രമവും നടത്തിയില്ല. പരാതി യിലെ ആരോപണങ്ങൾ കൈകാര്യം ചെയ്യാൻ മാത്രമാണ് തങ്ങൾ ബാധ്യസ്ഥരെന്നും ക്രിമിനൽ നടപടി നിയമത്തിൽ വ്യവസ്ഥ ചെയ്തിട്ടുള്ള പ്രകാരം പരാതിയിലെ ഇത്തരം ആരോപണങ്ങളുടെ അടിസ്ഥാനത്തിൽ അന്വേഷണം നടത്തണമെന്നുള്ള എസ്.ഐ.ടിയുടെ നിലപാട് അല്ലാതെ അതി നുള്ള യാതൊരു കാരണവും കണ്ടെത്താൻ കമ്മീഷന കഴിഞ്ഞില്ല.

ഇതാണ് എസ്.ഐ.ടി എങ്കിൽ, പിന്നെന്തിനാണ് ശ്രീ.ഉമ്മൻചാണ്ടിയുടെ പേഴ്സണൽ സ്റ്റാഫിലെ ഒരു ഗുമസ്തനായ ശ്രീ. ടെന്നി ജോപ്പനെ പ്രതിയാക്കപ്പെട്ടതെന്ന ചോദ്യം ഉയർന്നുവരു ന്നു. കോന്നി പോലീസ് സ്റ്റേഷൻ ക്രൈം നം 656/13 ലാണ് ശ്രീ. ടെന്നി ജോപ്പനെ പ്രതിയാക്കിയത്. ബിജു രാധാകൃഷ്ണനും സരിത.എസ്.നായർക്കും എതിരായി മാത്രമാണ് ശ്രീ.ശ്രീധരൻ നായർ മജിസ്ട്രേറ്റ് കോടതി മുമ്പാകെ സ്വകാര്യഅന്യായം ഫയൽ ചെയ്തത്.

സരിത.എസ്.നായർ ശ്രീധരൻ നായരെ മുഖ്യമന്ത്രിയുടെ ഓഫീസിൽ കൊണ്ട് പോവുകയും മുഖ്യമന്ത്രിയോടും അവിടെയുള്ള ഉദ്യോഗസ്ഥരോടും സംസാരിച്ചുവെന്നുമുള്ള പൊതു പ്രസ്താവ നകളാണ് പരാതിയിൽ നടത്തിയിട്ടുള്ളത്. തീർച്ചയായും, സരിത.എസ്.നായരും ടെന്നി ജോപ്പനും ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണുകളുടെ സി.ഡി.ആർ വിശദാംശങ്ങൾ ആ വ്യക്തികൾ തമ്മി ലുള്ള നിരന്തര ബന്ധം കാണിക്കുന്നുണ്ട്. ക്രിമിനൽ നടപടി നിയമത്തിൽ വ്യവസ്ഥചെയ്ത പ്ര കാരം പരാതിയിലെ ആരോപണങ്ങളും അതിന്റെ അടിസ്ഥാനത്തിൽ എടുത്ത തെളിവുകളും കൈകാര്യം ചെയ്യാൻ മാത്രമാണ് എസ്ഐടിക്ക് ബാധ്യതയുള്ളതെന്നതാണ് അവരുടെ നിലപാടെ ങ്കിൽ ടെന്നി ജോപ്പനെ ഒരു പ്രതിയാക്കാൻ പാടില്ലായിരുന്നു. എന്നാൽ, ടീം സോളാർ കമ്പനിയുടെ സ്റ്റാഫിൽ നിന്നും ശേഖരിച്ച മറ്റ് ചില തെളിവുകളുടെ അടിസ്ഥാനത്തിൽ എസ്.ഐ.ടി ആ കേസിൽ ടെന്നി ജോപ്പനെ പ്രതി ചേർത്തു. ക്രൈം നമ്പർ 656/13 അന്വേഷിച്ച ചെങ്ങന്നൂർ ഡി.വൈ. എസ്.പി ശ്രീ. പ്രസന്നൻ നായർ നട്ടെല്ലുള്ള ഒരു ഉദ്യോഗസ്ഥൻ ആയതുകൊണ്ടാണ് ടെന്നി ജോപ്പനെ പ്രതി ചേർത്തതെന്നാണ് എസ്.ഐ.ടിയുടെ തലവൻ പറഞ്ഞത്. ശ്രീധരൻ നായർ ഫയൽ ചെയ്ത പരാതിയിൽ മുഖ്യമന്ത്രിയുമായി അയാൾ സംസാരിച്ചിരുന്നുവെന്നാണ് പ്രസ്താവി ച്ചിരുന്നതെങ്കിലും, സരിതഎസ്.നായർ അദ്ദേഹത്തെ മുഖ്യമന്ത്രിയുടെ ഓഫീസിൽ കൊണ്ട് പോയെന്നും, അവർ ഇരുവരും മുഖ്യമന്ത്രിയെ കണ്ടെന്നും മുഖ്യമന്ത്രി അയാൾക്ക് ഉറപ്പ് നൽകിയെ ന്നുമാണ് 164-ാം വകുപ്പിന കീഴിൽ ഫയൽ ചെയ്ത മൊഴിയിൽ അയാൾഅസന്നിഗ്ധമായി പ്രസ്താ വിച്ചിട്ടുള്ളത്. ശ്രീധരൻ നായരുടെ പ്രസ്താവനയുടെ സത്യാസത്യങ്ങൾ ഉറപ്പാക്കുന്നതിനും, മുഖ്യ മന്ത്രിയെ ഗൗരവമായി ചോദ്യം ചെയ്യുന്നതിനും മറ്റുള്ള വ്യക്തികളുടെ തെളിവ് എടുക്കുന്നതിനു മുള്ള നട്ടെല്ല് ശ്രീ.പ്രസന്നൻ നായർക്ക് ഇല്ലായിരുന്നു. ശ്രീധരൻ നായർക്ക് മുഖ്യമന്ത്രിക്കെതിരെ സ്വാർത്ഥോദ്ദേശ്യം എന്തെങ്കിലും ഉള്ളതായി ആർക്കും ഒരു കേസില്ല. നേരെ മറിച്ച്, മെറ്റൽ ക്രഷർ യൂണിറ്റ് അസോസിയേഷന്റെ ഒരു നിവേദനം മുഖ്യമന്ത്രിയും റവന്യൂ മന്ത്രിയും ഒരുമിച്ച് പരിഗണി ച്ചെന്നും അനുകൂലമായ ഉത്തരവുകൾ പാസ്സാക്കി എന്ന തരത്തിലും മാത്രമാണ് തെളിവുള്ളത്.

എസ്.ഐ.ടി നടത്തിയിട്ടുള്ള അന്വേഷണത്തിന്റെ എല്ലാ വശങ്ങളും കമ്മീഷൻ അന്വേഷിച്ച് അന്വേഷണത്തിലെ ന്യൂനതകൾ കണ്ടെത്തിയാൽ ഈ കേസുകളുടെ അന്വേഷണ ഉദ്യോഗസ്ഥ

രുടെ സത്പേരിന പുറമേ, സംശയത്തിന്റെ ആനുകൂല്യം പ്രതിക്ക് ലഭിക്കുമെന്നും അത് പ്രോസിക്യൂഷൻ കേസിനെ പരാജയപ്പെടുത്തുമോയെന്ന ആശങ്കയുമാണ് സംസ്ഥാന സർക്കാരിന വേണ്ടിയുള്ള മുതിർന്ന സർക്കാർ അഭിഭാഷകൻ പ്രകടിപ്പിച്ചത്. പ്രതിയുടെ ക്രിമിനൽ ബാധ്യത എപ്പോഴും ഉണ്ടായിരിക്കുന്നതാണ് എന്നതുകൊണ്ട് എസ്.ഐ.ടി നടത്തിയിട്ടുള്ള അന്വേഷണത്തിൽ കുറ്റം കണ്ടെത്തുന്നതിന കമ്മീഷൻ ശ്രമിക്കുന്നില്ലെന്ന് വ്യക്തമാക്കാൻ കമ്മീഷൻ ആഗ്രഹിക്കുന്നു. ഇത്, അന്വേഷണത്തിൽ നിന്നും അന്യമായതുമാണ്.

കേസുകൾ അന്വേഷിക്കുന്ന പോലീസ് ഉദ്യോഗസ്ഥരുടെ ചുമതലയാണ് കേസ് അന്വേഷണം എന്നും ചാർജ്ജ് ഷീറ്റ് കോടതിയിൽ ഫയൽ ചെയ്ത് കഴിഞ്ഞാൽ ചാർജ്ജ് ഷീറ്റ് ഫയൽചെയ്യപ്പെട്ട കോടതിയുടെ ചുമതലയാണ് കേസിന്റെ വിചാരണ നടത്തേണ്ടത് എന്നും ശ്രീ. ഹേമചന്ദ്രൻ ഐ.പി.എസ് ഫയൽ ചെയ്ത സത്യവാങ്മൂലത്തിലും വകുപ്പ് 8 B നോട്ടീസിനുള്ള മറുപടിയിലും പ്രസ്താവിച്ചിട്ടുള്ളത് യാഥാർത്ഥ്യമാണ്. കേസുമായി ബന്ധപ്പെട്ട അപ്രകാരമുള്ള എല്ലാ സംഗതികളും ആ കോടതിയുടെ അധികാര പരിധിക്കുള്ളിൽ വരുന്നതാണ്. സാഹചര്യങ്ങൾ ഉണ്ടാകുന്ന പക്ഷം, പോലീസ് അതനുസരിച്ച് പ്രവർത്തിക്കണമെന്നത് ക്രിമിനൽ നടപടി നിയമസംഹിതയിലെ 173 (8) വകുപ്പിൽ ഉള്ളതാണ്.

എസ്.ഐ.ടിയുടെ തലവൻ പ്രസ്താവിച്ചിട്ടുള്ളതുപോലെ, അങ്ങനെയുള്ള സംഗതികളിൽ കമ്മീഷന വിധി കൽപ്പിക്കാൻ കഴിയുകയോ, വിധി കൽപ്പിക്കുകയോ ഇല്ല. എസ്.ഐ.ടിയുടെ അന്വേഷണത്തിൽ ചാർജ്ജ് ചെയ്ത കേസുകളിൽ ക്രിമിനൽ ബാധ്യത തീർച്ചപ്പെടുത്തിയ വ്യക്തികൾക്ക് ബാധ്യത ഇല്ലെന്നോ, ഇത് സംബന്ധിച്ച് നടത്തിയ അന്വേഷണം നിയമപരമോ, സാധുത ഉള്ളതോ അല്ലെന്നോ കമ്മീഷൻ മുമ്പാകെ ഒരു കേസ് ഇല്ല. ശ്രീ.ബാബുരാജിന്റെ പരാതിയിൽ എടുത്ത ആറന്മുള പോലീസ് സ്റ്റേഷൻ ക്രൈം കേസ് നമ്പർ 817/2013 തീർപ്പാക്കിയ മജിസ്ട്രേറ്റ് കോടതി എ.പി.പിയേയും കൂടാതെ ചാർജ്ജ് ഷീറ്റിലുള്ള കേസ് സ്ഥാപിക്കുന്നതിന ധാരാളം തെളിവുകൾ അന്വേഷണ ഉദ്യോഗസ്ഥൻ ശേഖരിച്ചു എന്നതിന അന്വേഷണം നടത്തിയ ഡി.വൈ.എസ്.പിയേയും ശരിയായിട്ടും പ്രകീർത്തിച്ചിട്ടുണ്ട്.

7.11.2014-ലെ ഉത്തരവിലൂടെ തീർച്ചപ്പെടുത്തിയ ആരോപണങ്ങളിൽ എസ്.ഐ.ടിക്കെതിരെയുള്ള ആരോപണങ്ങളും കമ്മീഷൻ കണ്ടെത്തി. നേരത്തെ സൂചിപ്പിച്ചതുപോലെ, പ്രസ്തുത ആരോപണങ്ങൾ മുൻപ് പരാമർശിച്ച ഖണ്ഡികയിൽ ഇനങ്ങളായി സംഗ്രഹിച്ചിട്ടുണ്ട്.

എസ്.ഐ.ടി രൂപീകരിച്ച സംസ്ഥാന പോലീസ് മേധാവി CW 183 ആയി 29.10.2016, 3.11.2016, 11.11.2016 എന്നീ തീയ്യതികളിൽ നൽകിയ മൊഴിയും, 20.1.2017, 10.02.2017 തീയ്യതികളിലെ മറുപടിയും ഈ റിപ്പോർട്ടിന്റെ അനുബന്ധമാക്കിയിട്ടുണ്ട്. CW 119 ആയി 20.1.2016, 20.12.2016, 21.12.2016, 10.01.2017, 17.01.2017 എന്നീ തീയ്യതികളിലെ ശ്രീ. എ.ഹേമചന്ദ്രൻ ഐ.പി.എസ്, എ.ഡി.ജി.പി (SZ) ന്റെ മൊഴികൾക്ക് പുറമെ അദ്ദേഹത്തിന്റെ സത്യവാങ്മൂലം, വകുപ്പ് 8 B നോട്ടീസിനുള്ള അദ്ദേഹത്തിന്റെ മറുപടി, അദ്ദേഹം സമർപ്പിച്ച ഒരു വാദപ്രതിവാദ കുറിപ്പ് എന്നിവയും ഈ റിപ്പോർട്ടിന്റെ അനുബന്ധമാക്കിയിട്ടുണ്ട്.

എസ്.ഐ.ടിയിലെ അംഗങ്ങളുടെ മൊഴികൾ CW 112 ആയി 5.1.2016, 2015 ഏപ്രിൽ 21, 22, 25, 27 ലും 11.12.2015 എന്നീ തീയതികളിലെ പെരുമ്പാവൂർ ഡി.വൈ.എസ്.പി ശ്രീ.കെ.ഹരൃഷ്ണന്റെ മൊഴി, വകുപ്പ് 8 Bനോട്ടീസിനുള്ള 18.02.2017 തീയതിയിലെ അദ്ദേഹത്തിന്റെ മറുപടി;

CW 110 ചെങ്ങന്നൂർ ഡി.വൈ.എസ്.പി ശ്രീ. ബി.പ്രസന്നൻ നായരുടെ 2015 ഡിസംബർ 29, 30, 31, 22.12.2016, 4.01.2017 മൊഴി, വകുപ്പ 8B നോട്ടീസിൽ 18.02.2017 തീയ്യതിയിലെ മറുപടി;

CW 171ശ്രീ. വി.അജിത്ത് കോട്ടയം ഡി.വൈ.എസ്.പി 2016 ആഗസ്റ്റ് 18, 25, 31, 28.09.2016, 2016 ഒക്ടോബർ 5, 27;

CW 107 തിരുവനന്തപുരം അസിസ്റ്റന്റ് കമ്മീഷണർ ഓഫ പോലീസ് സി.ബി സി.ഐ.ഡി ശ്രീ. റജി ജേക്കബ് 11.12.2015, 1.09.2016, 23.09.2016, 21.10.2016;

CW 109 ഡി.വൈ.എസ്.പി ശ്രീ ജയ്സൺ.കെ.എബ്രഹാം 2015 ഡിസംബർ 28, 29-ലും CW 111 ഡി.വൈ.എസ്.പി ശ്രീ.കെ സുദർശനൻ 4.01.2016-ലും പെരുമ്പാവൂർ, ഇൻസ്പെക്ടർ ഓഫ് പോലീസ് ശ്രീ. വി. റോയ് 2016 ജൂലൈ 7, 8-ലും നൽകിയ മൊഴി ഈ റിപ്പോർട്ടിന്റെ അനുബന്ധമാണ്;

മേൽ പരാമർശിച്ച തീയ്യതികളിൽ മുൻ സംസ്ഥാന പോലീസ് മേധാവി ശ്രീ.കെ.എസ് ബാലസുബ്രഹ്മണ്യം, എ.ഡി.ജി.പി (SZ) ശ്രീ.എ.ഹേമചന്ദ്രൻ ഐ.പി.എസ് എസ്.ഐ.ടിയിലെ എല്ലാ അംഗങ്ങൾ എന്നിവരെ കമ്മീഷൻ വിശദമായി വിസ്തരിച്ചു എന്നത യാഥാർത്ഥ്യമാണ്. എസ്.ഐ.ടിയുടെ രൂപീകരണവുമായി ബന്ധപ്പെട്ട് സഭാതലത്തിലുംപുറത്തും ഉന്നയിച്ചിട്ടുള്ള ആരോപണങ്ങൾ പരിശോധിക്കുന്നതിനും, മുൻപ് പ്രതിപാദിച്ച ഐറ്റം നമ്പർ 2 ലും 3 ലും സൂചിപ്പിച്ചതും എസ്.ഐ.ടിക്കെതിരായി നിയമസഭാതലത്തിലുംപുറത്തും ഉന്നയിച്ച ആരോപണങ്ങളിൽ കഴമ്പുണ്ടോയെന്നും ഉറപ്പാക്കുന്നതിനും വേണ്ടിയായിരുന്നു അത്. 'E' കക്ഷി അതിന്റെ സെക്രട്ടറി മുഖേന എസ്.ഐ.ടിയുടെ തലവൻ ഉൾപ്പെടെയുള്ള എസ്.ഐ.ടിയിലെ അംഗങ്ങളോട് നിരവധി ചോദ്യങ്ങൾ ചോദിച്ചുവെന്നത് യാഥാർത്ഥ്യമാണ്. ആരോപണങ്ങളെപ്പറ്റിയും കമ്മീഷൻ ചോദ്യം ചോദിച്ചു. നിർഭാഗ്യവശാൽ, എസ്.ഐ.ടിയുടെ തലവനും എസ്.ഐ.ടിയിലെ രണ്ട് അംഗങ്ങളും ഈ അന്വേഷണത്തെ തെറ്റിദ്ധരിക്കുകയും അത് യഥാർത്ഥത്തിൽ ഈ കമ്മീഷന്റെ സത്പേരിനെ തരംതാഴ്ത്തുന്ന തരത്തിലുള്ള ധാരാളം പ്രസ്താവനകൾ ഉണ്ടാക്കുന്നതിന ഇടയാക്കുകയും ചെയ്തിട്ടുണ്ട്.

ഈ കമ്മീഷന എതിരായി നടത്തിയിട്ടുള്ള അങ്ങനെയുള്ള എല്ലാ പരാമർശങ്ങളെയും വിശകലനം ചെയ്യാൻ കമ്മീഷൻ ശ്രമിക്കുന്നില്ല. മിക്കവാറും, ക്രിമിനൽ നീതിശാസ്ത്രത്തെക്കുറിച്ചുള്ള അവർക്കുള്ള അറിവിന്റെ അടിസ്ഥാനത്തിലാകാം അത്തരം പരാമർശങ്ങൾ നടത്തിയിട്ടുള്ളത. അവരെ കുറ്റപ്പെടുത്തേണ്ടതില്ല.

സെക്ഷൻ 8 ബി നോട്ടീസ് ലഭിച്ചപ്പോൾ തനിക്കുണ്ടായ അഗാധമായ മനോവേദനയും കടുത്ത ആശ്ചര്യവും എ.ഡി.ജി.പി (SZ) ശ്രീ.ഹേമചന്ദ്രൻ സെക്ഷൻ 8 ബി നോട്ടീസിനുള്ള തന്റെ മറുപടിയിൽ രേഖപ്പെടുത്തിയത് ഈ സന്ദർഭത്തിൽ ശ്രദ്ധിക്കേണ്ട പ്രസക്ത കാര്യമാണ്. മൂന്ന് പതിറ്റാണ്ടായി സേവനം അനുഷ്ഠിക്കുന്ന ഒരു പോലീസ് ഓഫീസർ എന്ന നിലയിൽ തന്റെ കരിയറിൽ ഇത് ആദ്യമാണെന്നതാണ് തന്റെ മനോവേദനയ്ക്കും ആശ്ചര്യത്തിനും കാരണമാക്കിയതെന്ന് അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്. മുഖ്യമന്ത്രി, കേന്ദ്രത്തിലെയും സംസ്ഥാനത്തിലെയും ചില മന്ത്രിമാർ, ചില എം.എൽ.എമാർ, ചില രാഷ്ട്രീയ നേതാക്കൾ, ഉന്നത ഉദ്യോഗസ്ഥർ എന്നിവർ ഉൾപ്പെട്ട സോളാർ തട്ടിപ്പ് ക്രൈം കേസുകളുടെ അന്വേഷണം ഈ സംസ്ഥാനത്ത് ഇത് ആദ്യമാണെന്നത് പറയാതെ വയ്യ. മുൻപ് സൂചിപ്പിച്ച ഐറ്റം 2-3 ൽ ഈ കമ്മീഷൻ തീർച്ചപ്പെടുത്തിയ ആരോപണങ്ങൾ എസ്.ഐ.ടിയ്ക്ക് എതിരെയുള്ള വളരെ ഗുരുതരമായ ആരോപണങ്ങളാണ്. ഈ അന്വേഷണത്തിൽ അദ്ദേഹം പങ്കെടുത്ത് രേഖകൾ ഹാജരാക്കിയിട്ടുള്ളത് യഥാർത്ഥത്തിൽ അദ്ദേഹത്തിനെ

ചോദ്യം ചെയ്യുന്നതിനുള്ള സമൻസിന്റെ അടിസ്ഥാനത്തിലാണ്. അതുകൊണ്ട് ആരോപണ ങ്ങളെപ്പറ്റി അറിയാനും, അതിനെ നേരിടുന്നതിനുമുള്ള അവസരം അദ്ദേഹത്തിനുണ്ടായിട്ടുണ്ട്. കൂടുതൽ കരുതൽ എന്ന നിലയ്ക്കാണ് വൈകിയ വേളയിൽ വകുപ്പ് 8B നോട്ടീസ് അദ്ദേഹത്തിന നൽകിയത്. സോളാർ തട്ടിപ്പ് കേസുകളുടെ അന്വേഷണ ചുമതലയുള്ള അന്വേഷണ ഉദ്യോഗസ്ഥ രുടെ പെരുമാറ്റം പ്രസ്തുത അന്വേഷണവുമായി ബന്ധപ്പെട്ട് കമ്മീഷൻ പരിഗണിക്കേണ്ടത് സ്വാഭാ വികമാണ്. കമ്മീഷൻ തീർച്ചപ്പെടുത്തിയ മുൻപ് സൂചിപ്പിച്ച ഇനം (1), (2) ആരോപണങ്ങളെപറ്റി അന്വേഷണ ഉദ്യോഗസ്ഥർക്ക് അറിവുണ്ടായിരുന്നെങ്കിൽ കിരൺ ബേഡി കേസിൽ ബഹു.സുപ്രീം കോടതി പ്രസ്താവിച്ചിട്ടുള്ളതുപോലെ എസ്.ഐ.ടിയ്ക്ക് നേരിട്ട് കമ്മീഷനെ സമീപിക്കാവുന്നതും അതിന്റെ ആവലാതി സമർത്ഥിക്കാവുന്നതുമായിരുന്നു. അവർ അങ്ങനെ ചെയ്യുമെന്നാണ് പ്രതീക്ഷി ച്ചത്. അന്വേഷണം നടത്തിയ ഉദ്യോഗസ്ഥരുടെ നടപടിയും കമ്മീഷന്റെ അന്വേഷണ വിഷയങ്ങ ളിൽ ഉൾപ്പെടുന്നുവെങ്കിൽ അന്വേഷണ ഉദ്യോഗസ്ഥരെ കേൾക്കാൻ അവസരം നൽകണമെന്ന് ആക്റ്റിന്റെ 8Bവകുപ്പിൽ പ്രതിപാദിക്കുന്നു. ആക്റ്റിന്റെ 8B യോ 8Cയോ പ്രകാരം നൽകിയിട്ടുള്ള അവസരം എടുക്കണമോ എന്ന തീരുമാനിക്കുന്നതിന അങ്ങനെയുള്ള നോട്ടീസ് ലഭിച്ച വ്യക്തിക്ക് ഓപ്ഷൻ ഉണ്ട്. അങ്ങനെയുള്ള അവസരം എടുക്കേണ്ടാ എന്ന് തീരുമാനിക്കുന്ന സംഗതിയിൽ അവർ അന്വേഷണം നടത്തിയതിനെതിരെ ഏതെങ്കിലും പരാമർശം ഉണ്ടായാൽ അവരുടെ സത്പേ രിനെ പ്രതികൂലമായി ബാധിക്കുന്ന തരത്തിലുള്ള അങ്ങനെയുള്ള പരാമർശങ്ങൾ അവർക്ക് കേൾക്കാൻ അവസരം നൽകാതെ നടത്തിയിട്ടുള്ളതാണെന്ന് പറയപ്പെടാൻ പാടുള്ളതല്ല. വകുപ്പ് 8B നോട്ടീസിന്റെ ഏക ഉദ്ദേശ്യം ഇതാണെന്നതിനാൽ അദ്ദേഹത്തിനെതിരെ ഈ കമ്മീഷൻ 8B നോട്ടീസ് നൽകിയത് കമ്മീഷൻ നടത്തിയ ഒരു ഗുരുതരമായ അനീതി/തെറ്റായി എ.ഡി.ജി.പി (SZ) ശ്രീ. ഹേമചന്ദ്രൻ എടുത്തത് നിർഭാഗ്യകരമാണ്. പ്രസ്തുത നോട്ടീസ് പിൻവലിക്കുന്നതിന അദ്ദേഹം ആവശ്യപ്പെട്ടു. ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് പ്രൈവറ്റ് ലിമിറ്റഡ് എന്ന കമ്പനിയുടെ പേരിൽ ബിജു രാധാകൃഷ്ണനും സരിത.എസ്.നായരും സോളാർ പ്ലാന്റുകൾ, വിൻഡ് മില്ലുകൾ മുതലായവ സ്ഥാപിക്കുന്നതിനായി അവരിൽ നിന്നും പ്രതിഫലം വാങ്ങിക്കൊണ്ട് അവരെ വഞ്ചിച്ചു എന്നതാണ് പരാതിക്കാരുടെ ആരോപണം എന്നത് അംഗീകരിച്ചിട്ടുള്ളതാണ്. കമ്പനിയുടെ പേരിലാണ് പ്രതികളും അവരുടെ ഉപഭോക്താക്കളും കരാറിൽ ഏർപ്പെട്ടിട്ടുള്ളതും ബാങ്ക് അക്കൗണ്ടിൽ ഇടപാടുകൾ നടത്തിയിട്ടുള്ളതും മറ്റും. സരിത നായരും ബിജു രാധാകൃ ഷ്ണനും പ്രധാന പ്രതികളായ സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകളുടെ അന്വേഷണത്തിന എസ്. ഐ.ടി രൂപീകരിച്ചുകൊണ്ടുള്ള സംസ്ഥാന പോലീസ് മേധാവിയുടെ 14.06.2013 തീയ്യതിയിലെ ഉത്ത രവിന്റെ പ്രാരംഭ ഖണ്ഡികയിൽ തന്നെ ഇത് വ്യക്തമാക്കിയിട്ടുണ്ട്.

കോടതി മുമ്പാകെയുള്ള എല്ലാ കേസുകളിലും കമ്പനിയെക്കൂടി പ്രതി ചേർക്കേണ്ടതല്ലെ എന്ന ഒരു ചോദ്യം അങ്ങനെയുള്ള സാഹചര്യങ്ങളിൽ ഉയർന്നുവരാം. ഈ ചോദ്യം എസ്.ഐ.ടി ഉന്നയി ച്ചതായോ കോടതി മുമ്പാകെ ഫയൽ ചെയ്ത ചാർജ്ജ് ഷീറ്റിൽ കമ്പനിയെ ഒരു പ്രതിയാക്കിയ തായോ കാണുന്നില്ല. ശിക്ഷാ സംഹിതയിലെ കുറ്റങ്ങൾ മനുഷ്യർക്ക് എതിരെ മാത്രം നിലനിൽക്കു ന്നതാണെന്നും കമ്പനി അല്ലെങ്കിൽ മറ്റേതെങ്കിലും ലീഗൽ പേഴ്സണനെതിരെ നിലനിൽക്കുന്നതുമ ല്ല എന്നതാണ് അന്വേഷണ ഉദ്യോഗസ്ഥരുടെ നിലപാടെന്ന അദ്ദേഹം പറഞ്ഞു. എസ്.ഐ.ടി എടു ത്തിട്ടുള്ള നിലപാട് നിലനിൽക്കുന്നതാണോ എന്നും എല്ലാകേസുകളിലും കമ്പനിയെ ഒരു പ്രതിയാക്കാതിരുന്നത് എന്തുകൊണ്ടാണെന്നതും പരിഗണിക്കേണ്ടതാണ്.

സരിത എസ് നായർക്കും ബിജു രാധാകൃഷ്ണനും അവരുടെ കേസുകൾ ഒത്തുതീർപ്പാക്കാൻ മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ് മറ്റ് ഉന്നതർ എന്നിവരുടെ സഹായവും സേവനവും ഉണ്ടെന്ന് നിയമസഭയിൽ വ്യക്തമായ ഒരു ആരോപണം ഉണ്ട്. സോളാർ കേസുകളിൽ സരിതഎസ്.നായർ,

ബിജു രാധാകൃഷ്ണൻ, ടെന്നി ജോപ്പൻ എന്നിവരെ പ്രതിചേർത്തിരുന്നു എന്നത് അംഗീകരിച്ചിട്ടു ള്ളതാണ്.

സരിത നായരോടൊപ്പം ശ്രീധരൻ നായർ മുഖ്യമന്ത്രിയുടെ ഓഫീസിൽ ടെന്നി ജോപ്പനെ കണ്ടെന്നും അദ്ദേഹം എല്ലാ തരത്തിലുമുള്ള സഹായം വാഗ്ദാനം ചെയ്തെന്നും അതിനുള്ള പ്രതി ഫലമായി സരിത.എസ്.നായർ കുറച്ച് പണവും കുറച്ച് സ്വർണ്ണാഭരണങ്ങളും ശ്രീ.ജോപ്പന നൽകി യെന്നതുമാണ് ടെന്നി ജോപ്പനെ പ്രതിയാക്കിയതിനുള്ള അന്വേഷണ ഉദ്യോഗസ്ഥരുടെ പ്രധാന വാദം. സരിതഎസ്.നായർ, ബിജു രാധാകൃഷ്ണൻ, ടെന്നി ജോപ്പൻ എന്നിവർക്കെതിരെ ഫയൽ ചെയ്ത ചാർജ്ജ് ഷീറ്റിൽ അഴിമതി നിരോധന നിയമത്തിന കീഴിലുള്ള കുറ്റങ്ങൾ എസ്.ഐ.ടി ഉൾപ്പെടുത്തിയില്ലെന്നതാണ് ആരോപണങ്ങളിൽ ഒന്ന്. കുറ്റസ്ഥാപനത്തിലും ശിക്ഷയിലും നിന്ന് രക്ഷപ്പെടാൻ അവരെ സഹായിക്കാൻ വേണ്ടി മാത്രം ബോധപൂർവ്വം ഒഴിവാക്കിയെന്നതാണ് മറ്റൊരു ആരോപണം.

ടീം സോളാർ കമ്പനിയുടെ സ്റ്റാഫുകൾ ബിജു രാധാകൃഷ്ണൻ, സരിത.എസ്.നായരും അവ രുടെ കൂട്ടാളികളും ഉൾപ്പെട്ട 33 സോളാർ ക്രിമിനൽ കേസുകളുടെ അന്വേഷണം പരിമിതപ്പെടുത്തു ന്നതിനുള്ള ഏക ഉപാധിയാണ് സംസ്ഥാന പോലീസ് മേധാവിയും പിന്നീട് സംസ്ഥാന സർക്കാരും രൂപീകരിച്ച എസ്.ഐ.ടി എന്നത് ചുവടെ പ്രതിപാദിക്കുന്ന സാഹചര്യങ്ങളിൽ നിന്നും വ്യക്താക്കു ന്നതാണ്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, രാജു എബ്രഹാം എം.എൽ.എയും മറ്റുള്ളവരും നിയമ സഭയ്ക്കകത്തും പുറത്തും നടത്തിയ ആരോപണങ്ങൾ കൈകാര്യം ചെയ്യുന്നതിനല്ല.

(1). വഞ്ചനകൾക്കെതിരെയുള്ള കേസുകൾ വിവിധ ജില്ലകളിൽ രജിസ്റ്റർ ചെയ്തു എന്നതാണ് എസ്.ഐ.ടി രൂപീകരിക്കുന്നതിനുള്ള കാരണമായി മുഖ്യമന്ത്രി സഭയിൽ പറഞ്ഞത്.അന്വേഷണ ത്തിൽ ഇടപെടുന്നതിന തന്റെ ഓഫീസ് യാതൊന്നും ചെയ്തിട്ടില്ലെന്നും ഉടൻ തന്നെ മുഖ്യമന്ത്രി വ്യക്തമാക്കുകയും ചെയ്തു.

(2) 13.06.2013-ൽ ഒരു അടിയന്തിര പ്രമേയത്തിലൂടെ ശ്രീ. രാജു എബ്രഹാം എംഎൽഎയും മറ്റു ള്ളവരും ആരോപണങ്ങൾ ഉന്നയിച്ച പശ്ചാത്തലത്തിലാണ് എസ്ഐടി രൂപീകരിക്കുന്നതിനുള്ള തീരുമാനം മുഖ്യമന്ത്രി സഭയിൽ പ്രഖ്യാപിച്ചത്. ഹൈക്കോടതിയുടെ ഉത്തരവുകൾ ഉള്ളതുകൊണ്ട് ആ തീയ്യതിയിൽ സംസ്ഥാന പോലീസ് മേധാവിക്ക് എസ്ഐടി രൂപീകരിക്കുന്നതിനുള്ള അധി കാരം ഇല്ലായിരുന്നു. 2011-ലെ കേരള പോലീസ് ആക്ടിലെ 21 (2) (ബി) വകുപ്പിൻ കീഴിൽ സംസ്ഥാന സർക്കാരിന അധികാരം ഉണ്ട്. അങ്ങനെയായിരുന്നെങ്കിലും, തന്റെ തന്നെ തീരുമാനം എന്ന നിലയ്ക്ക് സംസ്ഥാന പോലീസ് മേധാവി മുകളിൽ (1) ൽ പ്രതിപാദിച്ചിട്ടുള്ള കാര്യങ്ങൾക്ക് മാത്രമായാണ് 14.6.2013-ലെ ഉത്തരവ് പുറപ്പെടുവിച്ചത്. 17.08.2013 ൽ സർക്കാർ പുറപ്പെടുവിച്ച ഉത്ത രവിലും ഇത് വീണ്ടും വ്യക്തമാക്കുന്നുണ്ട്. സംസ്ഥാന പോലീസ് മേധാവി എഡിജിപി (SZ) ന്റെ ഉത്തരവിനെ സ്ഥിരീകരിക്കുകമാത്രമാണ്.

(3) ഇതൊരു സ്വകാര്യ അന്യായമാണെന്നും നിയമാനുസൃതമായി ക്രിമിനൽ നടപടി നിയമ ത്തിന കീഴിലുള്ള അധികാരികൾ ഇത് അന്വേഷിക്കണമെന്നുമാണ് ആഭ്യന്തര, വിജിലൻസ് മന്ത്രി ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണൻ സഭയിൽ പ്രസ്താവിച്ചത്. തനിക്ക് ലഭ്യമായ മാർഗ്ഗങ്ങളിലൂടെ ടവർ ലൊക്കേഷന്റെ അടിസ്ഥാനത്തിൽ താൻ പരിശോധന നടത്തിയെന്നും മുഖ്യമന്ത്രി അവിടെ ഇല്ലായിരുന്നപ്പോഴാണ് ബഹുഭൂരിപക്ഷം ടെലിഫോൺ കോളുകളും നടത്തിയിട്ടുള്ളതുമെന്നാണ് അദ്ദേഹം തുടർന്ന് പ്രസ്താവിച്ചത്.

നിയമസഭയിൽ സോളാർ തട്ടിപ്പ് ചർച്ചകൾ നടന്നപ്പോൾ പല ദിവസങ്ങളിലും അദ്ദേഹം പങ്കെടുത്തിരുന്നു എന്നാണ് പ്രസ്തുത കാലഘട്ടത്തിൽ സംസ്ഥാന പോലീസ് മേധാവിയായിരുന്ന ശ്രീ. ബാലസുബ്രമഹ്ണ്യം തന്റെ മൊഴിയിൽ പ്രസ്താവിച്ചത്. അന്വേഷണത്തെ സ്വാധീനിക്കുന്നതിനാണ് ഈ പ്രസ്താവനകളെല്ലാം മുഖ്യമന്ത്രി നടത്തുന്നത് എന്നാണ് മുൻ എംഎൽഎ ശ്രീ. ദിവാകരൻ നിയമസഭയിൽ മുഖ്യമന്ത്രിയോട് പറഞ്ഞത്. (പേപ്പർ ബുക്ക് വാല്യം 4, പേജ് 53). അന്വേഷണ ഉദ്യോഗസ്ഥർ ഗാലറിയിൽ ഇരിക്കുന്നുണ്ട്. അന്വേഷണ ഉദ്യോഗസ്ഥരുടെ സാന്നിദ്ധ്യം അദ്ദേഹം അംഗീകരിക്കുന്നതായി മുഖ്യമന്ത്രിയുടെ മറുപടിയിൽ കാണുന്നു.

നിയമസഭാ നടപടികളെപ്പറ്റി മാധ്യമ/പത്രവാർത്തകളിൽ നിന്നുമാത്രമാണ് അവർ അറിയുന്നതെന്ന് എസ്ഐടി തലവൻ ശ്രീ. എ.ഹേമചന്ദ്രൻ ഐ.പി.എസ് ൽ നിന്നും അതിന്റെ അംഗങ്ങളിൽ നിന്നും കേൾക്കുന്നത് രസകരവും അതിലുപരി വിചിത്രവുമാണ്.

ശ്രീ. മല്ലേലിൽ ശ്രീധരൻ നായരുടെ പരാതിയിൽ രജിസ്റ്റർ ചെയ്ത കോന്നി പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 686/2013 ലേക്ക് വരുമ്പോൾ, സരിതയോടൊപ്പം ശ്രീ. ഉമ്മൻചാണ്ടിയെ കണ്ടെന്നും മുഖ്യമന്ത്രി നൽകിയ ഉറപ്പിനെക്കുറിച്ചും അദ്ദേഹം പറയുന്നുണ്ട്, ശ്രീധരൻ നായരുടെ അഭിഭാഷകൻ എന്ന നിലയിൽ യുഡിഎഫ് സർക്കാരിനു കീഴിൽ കേരള ഹൈക്കോടതിയിലെ മുതിർന്ന സർക്കാർ അഭിഭാഷകൻ അയച്ച വക്കീൽ നോട്ടീസിന്റെ ഒരു പകർപ്പ് മുൻ ധനകാര്യ നിയമവകുപ്പ് മന്ത്രി ശ്രീ. കെ എം മാണി കരസ്ഥമാക്കിക്കൊണ്ട് മുഖ്യമന്ത്രിയെ ന്യായീകരിക്കുകയും മുഖ്യമന്ത്രിക്ക് യാതൊരു പങ്കുമില്ലെന്ന് സഭയിൽ പ്രസ്താവിക്കുകയും ചെയ്തു.

മുൻപ് കണ്ടതുപോലെ, ശ്രീധരൻ നായർ ഫയൽ ചെയ്ത പരാതിയിൽ ടെന്നി ജോപ്പൻ ഒരു എതിർ കക്ഷി അല്ലാതിരുന്നിട്ടും അദ്ദേഹത്തെ ഒരു പ്രതിയാക്കി എന്നും എന്നാൽ മറ്റൊരു പേഴ്സണൽ സ്റ്റാഫായ ജിക്കുമോൻ ജേക്കബ്, ഗൺമാൻ സലിം രാജ്, ഡൽഹിയിലെ സഹായി, സമാന സ്ഥാനീയരായ മറ്റുള്ളവർ എന്നിവരെയെല്ലാം പ്രത്യേക അന്വേഷണ സംഘം ബോധപൂർവ്വം പ്രതിപ്പട്ടികയിൽ നിന്നും ഒഴിവാക്കി എന്നുള്ളതാണ് ആരോപണം.

എല്ലാത്തിലുമുപരിയായി, തനിക്ക് കീഴിൽ സംസ്ഥാനത്തെ പോലീസിന സേനയുടെ പ്രവർത്തനം നടത്തുന്ന ആഭ്യന്തര, വിജിലൻസ് മന്ത്രി കോട്ടയം ടൗണിൽ ഒരു പൊതുപരിപാടിയിൽ പരസ്യമായി പ്രസ്താവിച്ചത് മുഖ്യമന്ത്രിയുടെ ദേഹത്ത് ഒരു തരിപോലും തൊടാൻ ഒരാളെയും താൻ അനുവദിക്കില്ലെന്നാണ്.

നിയമസഭയിൽ ഇരുന്നും മാധ്യമങ്ങളിൽ നിന്നും ഇതെല്ലാം കേൾക്കുന്ന എസ്ഐടിയുടെ സ്ഥിതി ഊഹിക്കുക.

ശ്രീ. കോടിയേരി ബാലകൃഷ്ണൻ നിയമസഭയിൽ ചോദിച്ചതുപോലെ, മുകൾത്തട്ടിലുള്ളതുതൊട്ട് സംസ്ഥാനത്തെ എത്ര പോലീസ് ഉദ്യോഗസ്ഥർക്ക് മുഖ്യമന്ത്രിയോട് ചോദ്യം ചോദിക്കാനും ശ്രീ. ഹേമചന്ദ്രൻ ഐപിഎസ് എഴുതി നൽകിയ തന്റെ മൊഴിയിൽ സമ്മതിച്ചിട്ടുള്ളതുപോലെ ക്രൈം കേസ് 656/2013 അന്വേഷിച്ച ചെങ്ങന്നൂർ ഡിവൈഎസ്പി ശ്രീ. പ്രസന്നൻ നായർക്ക് അല്ലാതെ ടെന്നി ജോപ്പനെ അറസ്റ്റ് ചെയ്യാനുമുള്ള നട്ടെല്ലുണ്ടാകും. പരാതിയുടെ അടിസ്ഥാനത്തിൽ ക്രിമിനൽ നടപടി നിയമത്തിൽ വ്യവസ്ഥ ചെയ്തിട്ടുള്ളത് പ്രകാരം രജിസ്റ്റർ ചെയ്ത എഫ്ഐആറും മേൽ പരാമർശത്തിന്റെ അടിസ്ഥാനത്തിൽ ശേഖരിച്ച തെളിവുകളും ആസ്പദമാക്കി ക്രൈം കേസുകൾ അന്വേഷിക്കുക എന്നതാണ് അവരിൽ നിന്നും പ്രതീക്ഷിക്കുന്നത് എന്ന

താണ് എസ്ഐടിയുടെ തലവന്റെയും ആറ് അംഗങ്ങളുള്ള എസ്ഐടി ഉദ്യോഗസ്ഥരുടെയും വാദ മുഖമെന്ന് അവരുടെ മൊഴിയിൽ പ്രസ്താവിച്ചിട്ടുണ്ട്.

മുഖ്യമന്ത്രിയോ, മറ്റ് മന്ത്രിമാരോ സഭയിൽ പറയുന്നത്, അത് ഉറപ്പാണെങ്കിലും അല്ലെ ങ്കിലും, തന്നെ ബാധിക്കുന്നില്ലെന്ന് പറയാൻപോലും എസ്ഐടിയുടെ തലവനായ എഡിജിപി (SZ) ക്ക് ധൈര്യമുണ്ട്. മുഖ്യമന്ത്രിയോ മറ്റ് മന്ത്രിമാരോ സഭയിൽ നൽകുന്ന ഉറപ്പുകൾ സുവ്യക്തമാക്കി യില്ലെങ്കിൽ അന്വേഷണ ഉദ്യോഗസ്ഥർ അത് പരിഗണിക്കാൻ ബാധ്യസ്ഥരല്ല. എഡിജിപി സൂചിപ്പി ച്ചതുപോലെ, ക്രമസമാധാന വിഷയം കൈകാര്യം ചെയ്യുന്ന തിരക്കുപിടിച്ച ഷെഡ്യൂളുള്ള സംസ്ഥാന പോലീസ് മേധാവിയും എസ്ഐടിയുടെ തലവനും എസ്ഐടിയുടെ അംഗങ്ങളും നിയമസഭയിലെ ചർച്ചകൾ പ്രസക്തമല്ലായിരുന്നുവെങ്കിൽ അവരുടെ വിലയേറിയ സമയം ചിലവ ഴിക്കാൻ പാടില്ലായിരുന്നു.

പേപ്പർ ബുക്ക് IV ൽ കാണപ്പെടുന്ന നിയമസഭാ നടപടികൾ, എൽഡിഎഫിന്റെയും മറ്റൊ രാളുടെയും നിവേദനങ്ങൾ, ടെലഫോൺ കാൾ വിശദാംശങ്ങൾ മുതലായ സോളാർ കേസുകളുടെ അന്വേഷണത്തിനുള്ള പ്രസക്തമായ രേഖകൾ സോളാർ കേസുകൾ അന്വേഷിക്കുന്ന വേളയിൽ അന്വേഷണ ഉദ്യോഗസ്ഥർ സൂചിപ്പിക്കുകയോ പരിഗണിക്കുകയോ ചെയ്യാൻ പാടില്ല എന്ന് ഉറപ്പുവ രുത്തുക എന്നതാണ് എഡിജിപി (SZ) യുടെ കീഴിലുള്ള എസ്ഐടിയുടെ ജോലിയെന്ന് കാണാം.

കമ്മീഷന്റെ അഭിപ്രായത്തിൽ താഴെ വിവരിക്കുന്ന സാഹചര്യങ്ങൾ മുകളിൽ പറഞ്ഞതിനെ അനുകൂലിക്കുന്നതാണ്.

1. മുൻപ് സൂചിപ്പിച്ചിട്ടുള്ളതുപോലെ, സോളാർ തട്ടിപ്പിലെ പ്രതി സരിത എസ് നായരു ടെയും മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുടെ പേഴ്സണൽ സെക്യൂരിറ്റി സ്റ്റാഫുകളുടെയും ടെലഫോൺ സംഭാഷണങ്ങളാണ് നിയമസഭയ്ക്ക് അകത്തും പുറത്തും മുഖ്യമന്ത്രിക്ക് എതിരെയുള്ള ആരോപ ണങ്ങൾക്ക് അടിസ്ഥാനമാക്കിയിട്ടുള്ളത്.

രാജു എബ്രഹാം എംഎൽഎയും മറ്റുള്ളവരും ആരോപിച്ച ടെലഫോൺ കോളുകളെ പറ്റി ഒരു ഇടക്കാല റിപ്പോർട്ട് സമർപ്പിക്കാൻ 13.06.2013 ൽ തന്നെ നിയമസഭ പരിസരത്ത് വെച്ച് മുഖ്യ മന്ത്രി ശ്രീ. ഉമ്മൻ ചാണ്ടി എഡിജിപി (ഇന്റലിജൻസ്), ടിപി സെൻകുമാറിനോട് ആവശ്യപ്പെട്ടതായി കാണുന്നു. ഉടൻ തന്നെ അദ്ദേഹം സരിത എസ് നായർ, ടെന്നി ജോപ്പൻ, സലിം രാജ് എന്നിവരുടെ സിഡിആർ ശേഖരിച്ച് അത് പരിശോധിച്ച് ഒരിടക്കാല റിപ്പോർട്ട് മുഖ്യമന്ത്രിയുടെ പ്രൈവറ്റ് സെക്രട്ട റിക്ക് 13.06.2016 ൽ തന്നെ സമർപ്പിക്കുകയും ചെയ്തു. മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിൽ നിന്നുള്ള ചില കോളുകൾ സലീം രാജ് സമ്മതിച്ചെങ്കിലും യാതൊരു മൊഴിയും എടുത്തതായി കാണുന്നില്ലെന്ന് അദ്ദേഹം തന്റെ റിപ്പോർട്ടിൽ പ്രതിപാദിക്കുന്നു. ടെന്നി ജോപ്പന്റെ മൊബൈൽ ഫോണിൽ നിന്നും സരിത എസ് നായരുടെ രണ്ട് മൊബൈൽ ഫോണിലേക്ക് നടത്തിയിട്ടുള്ള ധാരാളം വിളികൾ സംബന്ധിച്ചിടത്തോളം മുഖ്യമന്ത്രിയുടെ വസതിയിലുള്ള രണ്ട് ലാന്റ് ഫോണു കളും സരിതയെ വിളിക്കാനായി ആരോ ദുരുപയോഗം ചെയ്തിട്ടുണ്ടെന്ന് പ്രാരംഭ പരിശോധന യിൽ കാണുന്നുവെന്നാണ് പ്രസ്താവിച്ചിട്ടുള്ളത്. അവിടെ ഡ്യൂട്ടിയിലുണ്ടായിരുന്ന വ്യക്തികളെ ഉൾപ്പെടുത്തിക്കൊണ്ടുള്ള വിശദമായ പരിശോധന ഇതിന ആവശ്യമുണ്ട്.

റിപ്പോർട്ട് ഫയൽ ചെയ്തതിൽ നിന്നും പേഴ്സണൽ സ്റ്റാഫ് ഫോണുകൾ ദുരുപയോഗം ചെയ്ത് മുഖ്യമന്ത്രിക്ക് അനാവശ്യ ശല്യം ഉണ്ടാക്കിയതായി പ്രസ്താവിച്ചിട്ടുള്ളത് കാണാവുന്ന താണ്. ഇത് ആദ്യത്തെ നടപടിയാണ്.

മുഖ്യമന്ത്രി രൂപീകരിച്ച എസ്ഐടിയുടെ തലവൻ എഡിജിപി (SZ) യുടെ രണ്ടാമത്തെ നടപടി. സോളാർ കേസുകളുടെ അന്വേഷണത്തിന മാത്രമായാണ് എസ്ഐടി രൂപീകരിച്ചുവരുന്നതെന്ന് മുഖ്യമന്ത്രി പ്രസ്താവിച്ചു. ശ്രീ. ടി പി സെൻകുമാർ നിർദ്ദേശിച്ച സമഗ്ര അന്വേഷണം എഡിജിപി ശ്രീ. ഹേമചന്ദ്രൻ നടത്തുമെന്നും മുഖ്യമന്ത്രി കൂട്ടിച്ചേർത്തു.

ടെലഫോൺ കോളുകളെയും 13.06.2013 ൽ എഡിജിപി (ഇന്റലിജൻസ്) യുടെ ഇടക്കാല റിപ്പോർട്ടിനെയും അടിസ്ഥാനപ്പെടുത്തി ശ്രീ. രാജു എബ്രഹാം എംഎൽഎ ഉന്നയിച്ച ആരോപണങ്ങളെ കുറിച്ച് സഭയിൽ ഇരുന്ന എഡിജിപി പൂർണമായും അറിഞ്ഞു. സരിതയുടെ പ്രസ്താവനയാണ് അടിസ്ഥാനം. എസ്ഐടിയുടെ തലവനും അംഗങ്ങളും മൊഴിയെടുത്തു. സുപ്രീംകോടതിയുടെ വിധിയാണ് അങ്ങനെയൊരു നടപടിയെടുക്കുന്നതിന അദ്ദേഹം ആസ്പദമാക്കിയത്. ജോലി ചെയ്യുന്ന സ്ത്രീകൾക്ക് സംരംക്ഷണം നൽകുന്നതിനായി സുപ്രീംകോടതി നൽകിയ മാർഗ്ഗ നിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിൽ പോലീസ് വകുപ്പുകൾ ഉൾപ്പെടെയുള്ള എല്ലാ സർക്കാർ ഓഫീസുകളിലുമുള്ള ഫോറത്തെ പറ്റി അദ്ദേഹം വിസ്മരിച്ചു എന്ന് കാണാവുന്നതാണ്. അങ്ങനെയുള്ള ഫോറത്തിലേക്ക് റഫർ ചെയ്യുകയെന്നതായിരുന്നു അദ്ദേഹത്തിന ഉചിതമായ മാർഗ്ഗം. അതിനുപകരമായി എസ്ഐടിയിലെ അംഗങ്ങളുടെ സഹായത്തോട് കൂടി എഡിജിപി ആ ഫോറത്തെ ഒഴിവാക്കി. ശ്രീ. സെൻകുമാറിന്റെ റിപ്പോർട്ടിന 10 ദിവസങ്ങൾക്കുള്ളിൽ 23.06.2013 തീയ്യതിൽ (Ext X 393) അദ്ദേഹം ഒരിടക്കാല റിപ്പോർട്ട് സമർപ്പിച്ചു. അന്വേഷണത്തിന്റെ സാധ്യത സംബന്ധിച്ച സ്ഥിതി റിപ്പോർട്ടിന്റെ ഒന്നാം ഖണ്ഡികയിൽ വ്യക്തമാക്കിയിട്ടുള്ളതിൽ ക്രിമിനൽ നടപടി നിയമത്തിൻ കീഴിൽ വ്യവസ്ഥ ചെയ്തിട്ടുള്ള പ്രകാരം അന്വേഷണം മുറപോലെ നടക്കുമെന്ന് പ്രതിപാദിച്ചിട്ടുണ്ട്. സോളാർ കേസുകളുടെ അന്വേഷണത്തിന മാത്രമായി ചുമതലപ്പെടുത്തിയ എഡിജിപി (SZ) ഇത് മാറ്റിവെച്ച് കൊണ്ട് പേഴ്സണൽ സ്റ്റാഫിലെ ഒരാളായ ജിക്കുമോന്റെയും സലിം രാജിന്റെയും ദുർ നടപടിയും ദുഷ്ചെയ്തികളും അന്വേഷിക്കുകയും (വിശദമായ പരിശോധനയ്ക്ക് ടെന്നി ജോപ്പനെ ഒഴിവാക്കി) അവരിൽ കുറ്റം കണ്ടെത്തുകയും ചെയ്തു. റിപ്പോർട്ടിന്റെ ഖണ്ഡിക 22 ലെ അവർക്കെതിരെയുള്ള കണ്ടെത്തലുകൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

ഈ റിപ്പോർട്ടിന്റെ ഫലം ഇതായിരുന്നു:

(1) സരിതയും മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയും തമ്മിലുള്ള ടെലഫോൺ ബന്ധത്തെപ്പറ്റിയുള്ള മുഴുവൻ ആരോപണങ്ങളും അട്ടിമറിച്ചു

(2) ജിക്കുമോൻ ജേക്കബ്, സലിം രാജ് എന്നിവരുടെ ക്രമിനൽ കേസുകളിലുള്ള പങ്ക് ഇല്ലാതായി.

ടെലഫോൺ കോളുകളുടെ അടിസ്ഥാനത്തിൽ മുഖ്യമന്ത്രിയെ ചോദ്യം ചെയ്തില്ല. ടെലഫോൺ കോളുമായി ബന്ധപ്പെടുത്തിയുള്ള എസ്ഐടിയുടെ ആവശ്യത്തിലേക്ക് ജിക്കുമോൻ ജേക്കബ്, സലീം രാജ് എന്നിവരെയും ചോദ്യം ചെയ്തില്ല. ഒരു പ്രതിയാക്കുന്നതിനുള്ള കാരണമാക്കിയതല്ലാതെ ടെലഫോൺ കോളുകളുടെ അടിസ്ഥാനത്തിൽ എസ്ഐടി ശ്രീ. ടെന്നി ജോപ്പനെ ചോദ്യം ചെയ്തില്ല.

മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയുടെ ഔദ്യോഗിക വസതിയിലെ രണ്ട് ലാന്റ് ഫോണുകളിലെ ടെലഫോൺ കോളുകളെ സംബന്ധിച്ച് യാതൊരു അന്വേഷണവും നടത്തിയില്ല. നീതിയുടെ പരിഹാസ്യത കാണുക.

ഉന്നതർ ലൈംഗികമായി പീഡിപ്പിച്ചെന്നും ബലാത്സംഗം ചെയ്തുവെന്നും എസ്ഐടി അന്വേഷിക്കുന്ന കേസുകളിൽ തന്നെ സരിത എറണാകുളം എസിജെഎം (ഇഒ) കോടതിയിൽ പറഞ്ഞത് എസ്ഐടിയുടെ തലവനും എസ്ഐടിയുടെ അംഗങ്ങളും, പ്രത്യേകിച്ച് ഡിവൈഎസ്പി ശ്രീ. കെ ഹരികൃഷ്ണനും നന്നായി അറിഞ്ഞിരുന്നു എന്നതാണ് അടുത്ത പ്രധാന സംഗതി. ആരോപണങ്ങൾ കൂടുതൽ ഗുരുതരമായിരുന്നിട്ടും സുപ്രീംകോടതി വിധിയെകുറിച്ച് അറിയാവുന്ന എഡിജിപി ജിക്കുമോന്റെയും സലീം രാജിന്റെയും കേസിൽ എടുത്ത നടപടി ഇതിൽ സ്വീകരിച്ചില്ല. ഫോണിലൂടെയുള്ള ലൈംഗിക സംഭാഷണത്തിനാണ് ജിക്കുമോനും സലിം രാജിനുമെതിരെ എഡിജിപി നടപടിയെടുത്തത്. തന്നെ ലൈംഗികമായി പീഡിപ്പിച്ച് ബലാത്സംഗം ചെയ്തുവെന്ന് സരിത ഒരു ജുഡീഷ്യൽ അധികാരി മുമ്പാകെ ആരോപിച്ചപ്പോൾ എഡിജിപി തന്റെ ധാർമ്മിക കർത്തവ്യം മറന്നതായി കാണാവുന്നതാണ്.

ഇതോടൊപ്പം കൂട്ടിച്ചേർക്കേണ്ടത്, എസ്ഐടിയിലെ അംഗമായ പെരുമ്പാവൂർ ഡിവൈഎസ്പി ശ്രീ. ഹരികൃഷ്ണന്റെ കസ്റ്റഡിയിൽ ആയിരുന്ന വേളയിൽ 19.07.2013 ൽ സരിത ഒരു കത്ത് എഴുതിയ കാര്യമാണ്. ഈ കത്തിനെ കുറിച്ചും അതിന്റെ ഉള്ളടക്കത്തെ കുറിച്ചും എല്ലാവരും അറിഞ്ഞു. ആ കത്ത് അവരുടെ അഭിഭാഷകന വേണ്ടിയുള്ളതല്ല എന്ന് ആ സമയം തന്നെ അറിയാമായിരുന്നത് കൊണ്ട് അത് പിടിച്ചെടുക്കുന്നതിന യാതൊരു ബുദ്ധിമുട്ടും ഉണ്ടായിരുന്നില്ല. എഡിജിപി (SZ) യുടെ അഭിപ്രായത്തിൽ തെളിവ് നിയമത്തിന്റെ 129 ാം വകുപ്പിൻ കീഴിലുള്ള പ്രത്യേക അവകാശം കമ്മീഷന ബാധകമല്ലെങ്കിലും പിടിച്ചെടുക്കാതിരുന്നതിന കാരണമായി ഇത് എസ്ഐടിക്ക് ബാധകമാണെന്ന് വാദിച്ചു. ജയിൽ വാർഡർമാർ, ജയിൽ ഡിജിപി എന്നിവർക്ക് 20.07.2013 ൽ തന്നെ അറിയാമായിരുന്ന വിശദാംശങ്ങൾ, പ്രത്യേകിച്ചും 20.07.2013 ൽ എസിജെഎം (ഇഒ) കോടതി മുമ്പാകെ സംഭവിച്ച കാര്യങ്ങളുടെ പശ്ചാത്തലത്തിൽ, അവർക്ക് അറിയില്ലായിരുന്നു എന്ന് സങ്കൽപ്പിക്കാനാകുമോ.

ക്രൈം നമ്പർ 656/2013 ൽ നടത്തിയ അന്വേഷണവും പ്രസ്തുത അന്വേഷണത്തിനെതിരെ പരാതിക്കാരൻ ഉന്നയിച്ച വിവിധ ആരോപണങ്ങളും അതിലുണ്ട്. ആ വസ്തുതകളെല്ലാം വിശദമായി പ്രതിപാദിക്കാൻ കമ്മീഷൻ ആഗ്രഹിക്കുന്നില്ലെങ്കിലും ഇതിനുമുൻപ് സൂചിപ്പിച്ച പശ്ചാത്തലത്തിൽ ഇതിനെ നോക്കികാണാൻ നിർബന്ധിതമാകുന്നു. ഈ സാഹചര്യത്തിൽ നിന്നുകൊണ്ട് തീർച്ചപ്പെടുത്തിയ ആരോപണങ്ങളുടെ അടിസ്ഥാനത്തിൽ അന്വേഷണ ഉദ്യോഗസ്ഥരിൽ നിന്നും കമ്മീഷൻ വിവരം തേടുകയും അവർക്ക് ഒരവസരം നൽകുകയും ചെയ്യുമ്പോൾ അവർക്ക് നോട്ടീസ് നൽകിയതിന്റെ ഉദ്ദേശം മനസിലാക്കാതെയാണ് കമ്മീഷനെതിരെ എല്ലാ തരത്തിലുമുള്ള കുറ്റവും ചുമത്തുന്നത്. ഇതാണ് എസ്ഐടിയുടെ തലവനിൽ നിന്നും അതിന്റെ അംഗങ്ങളിൽ നിന്നും ഉണ്ടായത്.

ഈ കമ്മീഷൻ മുമ്പാകെ അത്തരത്തിൽ ഒരു പ്രതിവാദ പത്രിക ഫയൽ ചെയ്തത് അന്വേഷണ കമ്മീഷൻ ആക്ടിന്റെ 10 എ വകുപ്പിന കീഴിലുള്ള പ്രൊസിക്യൂഷൻ നടപടികൾക്ക് വിധേയമാക്കുന്നതാണെന്ന് അവർ നിർബന്ധമായും ശ്രദ്ധിക്കേണ്ടതാണ്. യഥാർത്ഥത്തിൽ, ഒരു മന്ത്രി, യുഡിഎഫ് കൺവീനർ, E കക്ഷിയുടെ സെക്രട്ടറി എന്നിവർക്കെതിരെ കമ്മീഷൻ നടപടികൾ നിർദ്ദേശിച്ചിട്ടുള്ളതാണ്.

യാതൊരു അടിസ്ഥാനവും ഇല്ലാത്ത ചില വസ്തുതാപരമായ വിശദാംശങ്ങൾ അല്ലാതെ ശ്രീ. എ ഹേമചന്ദ്രൻ ഐപിഎസ് ഫയൽ ചെയ്ത പ്രതിവാദ പത്രികയിൽ നടത്തിയിട്ടുള്ള ആരോ

പണങ്ങൾ പരിഗണിക്കപ്പെടുന്നതിന അർഹതയുള്ളതല്ലെന്ന് കമ്മീഷൻ രേഖപ്പെടുത്തുന്നു. ഏതെങ്കിലും വ്യക്തികളിൽ നിന്നുള്ള പ്രകോപനം ഉണ്ടായിട്ടുണ്ടെങ്കിൽ കൂടി അച്ചടക്കമുള്ളതായിരിക്കണമെന്ന് പ്രതീക്ഷിക്കുന്ന പോലീസ് സേനയുടെ ഉന്നത റാങ്കിലുള്ള ഒരു വളരെ മുതിർന്ന ഉദ്യോഗസ്ഥനെന്ന നിലയ്ക്ക് ഈ കമ്മീഷൻ മുമ്പാകെ അങ്ങനെയുള്ള പരാമർശങ്ങൾ നടത്തുന്നത് അദ്ദേഹം നിയന്ത്രിക്കേണ്ടതായിരുന്നു. പോലീസ് സേനയിലെ താഴത്തെ റാങ്കിലുള്ള സിവിൽ പോലീസ് ഉദ്യോഗസ്ഥർ അവരുടെ സെക്രട്ടറി മുഖേന വാദപ്രതിവാദ കുറിപ്പിന്റെ രൂപത്തിൽ ഹൈക്കോടതിയിലും പിന്നീട് ഈ കമ്മീഷൻ മുമ്പാകെയും കമ്മീഷനെതിരെ ഗുരുതര ആരോപണങ്ങൾ നടത്തിയ നടപടിയിൽ നിന്നും യഥാർത്ഥത്തിൽ ഇത് സബോർഡിനേറ്റ് പോലീസ് ഉദ്യോഗസ്ഥർക്ക് തെറ്റായ സന്ദേശം നൽകിയിട്ടുണ്ട് എന്നതിന്റെ തെളിവാണ്.

1988 -ലെ അഴിമതി നിരോധന നിയമത്തിലെ വ്യവസ്ഥകൾ ബാധകമാക്കുന്നത് സംബന്ധിച്ച് ഇപ്പോൾ പരിഗണിക്കാം. ഇത് സംബന്ധിച്ച് ബന്ധപ്പെട്ട സ്റ്റാറ്റ്യൂട്ടറി വ്യവസ്ഥകൾ ഇപ്രകാരമാണ്:

Section 2 (c) of the Prevention of Corruption Act, 1988 defining “Public Servant” reads –

(c) “public servant” means, -

(i) any person in the service or pay of the Government or remunerated by the Government by fees or commission for the performance of any public duty;

(ii) any person in the service or pay of a local authority;

(iii) any person in the service or pay of a corporation, established by or under a Central, Provincial or State Act, or an authority or a body owned or controlled or aided by the Government or a Government company as defined in section 617 of the Companies Act, 1956 (1 of 1956) ;

(iv) any judge, including any person empowered by law to discharge, whether by himself or as a member of anybody or persons, any adjudicatory functions ;

(v) any person authorised by a court of justice to perform any duty, in connection with the administration of justice, including a liquidator, receiver or commissioner appointed by such court ;

(vi) any arbitrator or other person to whom any cause or matter has been reffered for decision or report by a court of justice or by a competent public authority ;

(vii) any person who holds an office by virtue of which he is empowered to prepare, publish, maintain or revise an electoral roll or to conduct an election or part of an election;

(viii) any person who holds an office by virtue of which he is authorised or required to perform any public duty ;

(ix) any person who is the president, secretary or other office-bearer of a registered co-operative society engaged in agriculture, industry, trade or banking, receiving or having received any financial aid from the Central Government or a State Government or from any corporation established by or under a Central, Provindial or State Act, or any authority or body owned or controlled or aided by the Government or a Government company as defined in section 617 of the Companies Act, 1956 (1 of 1956) ;

(x) any person who is a chairman, member, or employee of any Service Commission or Board, by whatever name called, or a member of any selection committee appointed by such Commission or Board for the conduct of any examination or marketing any selection on behalf of such Commission or Board ;

(xi) any person who is a Vice-Chancellor or member of any governing body, profession, reader, lecturer or any other teacher or employee, by whatever designation called, of any University and any person whose services have been availed of by a university or any other public authority in connection with holding or conducting examinations ;

(xii) any person who is an office-bearer or an employee of an educational, scientific, social, cultural or other institution, in whatever manner established, receiving or having received any financial assistance from the Central Government or State Government, or local or other public authority ;

Explanation 1 – Persons falling under any of the above sub-clause are public servants, whether appointed by the Government or not.

Explanation 2 – Wherever the words "public servant'' occur, they shall be understood of every person who is in actual possession of the situation of a public servant, whatever legal defect there may be in his right to hold that situation.

Section 7, 8 and 9 read thus;

7. Public servant taking gratification other than legal remuneration in respect of an official Act – Whoever, being, or expecting to be a public servant, accepts or obtains or agrees to accept or attempts to obtain from any person, for himself or for any other person, any gratification whatever, other than legal remuneration, as a motive or reward for doing or forbearing to do any official act or for showing or forbearing to show, in the exercise of his official functions, favour or disfavour to any person or for rendering or attempting te render any service or disservice to any person, with the Central Government or any State Government or Parliament or Legislature of any State or with any Local authority, corporation or Government Company reffered to in clause (c) of section 2 or with any public servant, whether named or otherwise, shall be punishable with imprisonment which shall be not less than *(three years) but which any extend to **(seven years) and shall also be liable to fine.

Explanations – (a) “Expecting to be a public servant”. If person not expecting to be in office obtains a gratification by deceiving others into a belief that he is about to be in office, and that he will then serve them, he may be guilty of cheating, but he is not guilty of the office defined in this section.

(b) “Gratification” – The word “gratification” is not restricted to pecuniary gratifications or to gratifications estimable in money.

(c) “Legal remuneration” – The words “Legal remuneration” are not restricted to remuneration which a public servant can lawfully demand, but include all remuneration which he is permitted by the Government or the organisation, which he serves, to accept.

(d) “A motive or reward for doing” – A person who receives a gratification as a motive or reward for doing what he does not intend or is not in a position to do, or has not done, comes within this expression.

(e) Where a public servant induces a person erroneously to belive that his influence with the Government has obtained a title for that person and thus induces that person to give the public servant, money of any other gratification as a reward for this service, the public servant has committed an offence under this section.

8. Taking gratification, in order, by corrupt or illegal means, to influence public servant – Whoever accepts or obtains, or agrees to accept, or attempts to obtain, from any person, for himself or for any other person, any gratification whatever as a motive or reward for inducing, by corrupt or illegal means, any public servant, whether names or otherwise, to do or to forbear to do any official act, or in the exercise of the official functions of such public servant to show favour or disfavour to any person, or to render or attempt to render any service or disservice to any person with the Central Governmentor any State Government or Parlaiment or the Legislature of any State or with any local authority, corporation or Government company reffered to in clause (c) of section 2, or with any public servant, whether named or otherwise, shall be punishable with imprisonment for a term which shall be not less than *(three years) but which may extend to **(seven years) and shall also be liable to fine.

9. Taking gratification, for exercise of personal influence with public servant. – Whoever accepts or obtains or agrees to accept or attempts to obtain, from any person, for himself or for any other person, any gratification, whatever, as a motive or reward for inducing, by the exercise of personal influence, any public servant whether named or otherwise to do or to forbear to do any official functions of such public servant to show favour or disfavour to any person, or to render or attempt to render any service or disservice to any person with the Central Government or any State Government or Parliament or the Legislature of any State or with any local authority, corporation or Government company reffered to in clause (c) of section 2, or with any public servant, whether named or otherwise, shall be punishable with imprisonment for a term which shall be not less than *(three years) but which may extend to **(seven years) and shall also be liable to fine.

Section 13 (1) (a), (d) (i), (ii) (iii), reads thus :-

13. Criminal misconduct by a public servant. – (1) A public servant is said to commit the offence of criminal misconduct.

(a) if he habitually accepts or obtains or agrees to accept or attempts to obtain from any other person any gratification other than legal remuneration as a motive or reward such as is mentioned in section 7; or

(d) if he. –

(i) by corrupt or illegal means, obtains for himself or for any other person any valuable thing or pecuniary advantage; or

(ii) by abusing his position as a public servant, obtains for himself or for any other person any valuable thing or pecuniary advantage; or

(iii) while holding office as a public servant, obtains for any person any valuable thing or pecuniary advantage without any public interest;

പ്രതിഫലം (Gratification) എന്ന പദത്തിന നിഘണ്ടുവിൽ നൽകിയിരിക്കുന്ന അർത്ഥം:-

'Gratification' is difined in section 7 (b) as the word 'Gratification' is not restricted to pecuniary gratifications or gratifications estimable in money.

"Sexual gratification, or a title or a degree like a Doctorate or other ostensible indication or excellence in profession or service or knowledge is an example of the expression gratification.

അന്നുണ്ടായിരുന്ന ഐപിസി 161 ാം വകുപ്പിന്റെ ദൃഷ്ടാന്തം (c) യുടെ പരിഷ്ക്കരിച്ച രൂപമാണ് വകുപ്പ് 7 വിശദീകരണം (ഇ).

ഇപ്രകാരം പറയുന്നു :-

പരിഷ്ക്കരിച്ച ആക്റ്റിന്റെ വകുപ്പ് 7 ദൃഷ്ടാന്തം (ഇ) ഇപ്രകാരം പറയുന്നു- When a public servant induces a person erroneously to believe that his influence with the Government has obtained a title for that person and thus induces that person to provide the public servant a woman for sexual gratification as a reward for this service, the public servant has committed an offence under the section.

Gratification other than pecuniary gratifications or those estimable in money, may be of countless varieties and innumerable numbers" (see commentary on the Prevention of Corruption Act (Third Edition) by Shri. A.S. Ramachandra Rao published in March 2016 at Pp317-318).

പോലീസ് കസ്റ്റഡിയിൽ ആയിരുന്നപ്പോൾ 19.07.2013-ൽ സരിത എഴുതിയതും സരിതയുടെ ദേഹ പരിശോധനയിൽ ജയിൽ വാർഡർമാർ കണ്ടെടുത്തതും പത്തനംതിട്ട ജില്ലാ ജയിൽ സൂപ്രണ്ട്

സരിതയുടെ അഭിഭാഷകനായ ഫെനി ബാലകൃഷ്ണന കൈമാറിയതുമായ കത്തിന്റെ അസ്സൽ ഇപ്പോൾ കമ്മീഷൻ മുമ്പാകെയുള്ളത് സരിത മുഖേന Ext X 618 ആയി അടയാളപ്പെടുത്തിയിട്ടു ണ്ട്.

മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി, മുൻ ഊർജ്ജ മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ്, മുൻ ടൂറിസം മന്ത്രി ശ്രീ.എ.പി.അനിൽ കുമാർ, മുൻ റവന്യൂ മന്ത്രി ശ്രീ. അടൂർ പ്രകാശ്, ശ്രീ.ഹൈബി ഈഡൻ എം.എൽ.എ, മുൻ കേന്ദ്രസഹമന്ത്രി ശ്രീ.കെ.സി.വേണുഗോപാൽ, കെ.പി.സി.സി ജനറൽ സെക്ര ട്ടറി ശ്രീ.എൻ.സുബ്രഹ്മണ്യൻ, ശ്രീ.കെ.പത്മകുമാർ ഐ.ജി.പി, ശ്രീ.ജോസ്.കെ.മാണി എം.പി, ശ്രീ. അബ്ദുള്ളകുട്ടി എം.എൽ.എ എന്നിവരെ ആ കത്തിൽ പ്രത്യേകമായി പരാമർശിക്കുന്നുണ്ട്. ശ്രീ. സുബ്രഹ്മണ്യൻ ഒഴികെയുള്ള മറ്റുള്ളവരെല്ലാം പൊതുപ്രവർത്തകർ ആണ്. സരിത.എസ്.നായരും ടീം സോളാർ കമ്പനിയും അവർക്ക് പണം നൽകുകയോ അല്ലെങ്കിൽ ലൈംഗിക പ്രതിഫലം നൽകുകയോ ചെയ്തുവെന്നതാണ് ആരോപണം.

ഇതിന പുറമെ, സോളാർ തട്ടിപ്പ് കേസുകളിലെ പ്രധാനപ്രതിയായ ബിജു രാധാകൃഷ്ണനും സരിത എസ് നായരും മുഖ്യമന്ത്രി, ഊർജ്ജമന്ത്രി മുതലായവർ മുഖേന അവർക്ക് സർക്കാരിൽ നിന്നും വിവിധ സഹായങ്ങൾ വാഗ്ദാനം ചെയ്തുവെന്ന പരാതികളിലെ ഇരകളുടെ ആരോപണ ങ്ങൾ അഴിമതി നിരോധന നിയമത്തിന്റെ 7 മുതൽ 13 വരെ വകുപ്പുകൾ അവരുടെ കേസുകളിൽ കൂടി ബാധകമാകുമോ എന്നത് പരിഗണിക്കപ്പെടേണ്ടതുണ്ട്.

സരിത.എസ്.നായർ മുഖേന ടീം സോളാർ കമ്പനി കേരള പോലീസ് അസോസിയേഷന്റെ പരിപാടിക്ക് 40 ലക്ഷം രൂപ ചെലവഴിച്ചെന്ന ഒരു വ്യക്തമായ ആരോപണം നിയമസഭയിൽ ഉണ്ടാ യിട്ടുള്ളതും പ്രസ്തുത ആവശ്യത്തിലേയ്ക്ക് 20 ലക്ഷം രൂപ കേരള പോലീസ് അസോസിയേഷന്റെ ജനറൽ സെക്രട്ടറി ശ്രീ. ജി.ആർ.അജിത്തിന നൽകിയെന്നും സരിത ഈ കമ്മീഷൻ മുമ്പാകെ യുള്ള അവരുടെ മൊഴിയിൽ പറഞ്ഞിട്ടുള്ളതുമാണ്. അസോസിയേഷന്റെ ബൈലോ ഖണ്ഡം 12 (3) ഉം ഇതിലേക്കായി സർക്കാർ പുറപ്പെടുവിച്ച ഉത്തരവിലെ ചട്ടം 12 (3) ഉം സർക്കാരിന്റെ അനു മതി കൂടാതെ പണം ശേഖരിക്കുന്നത് വിലക്കുന്നുണ്ട്. ഒരു മിതമായ തുക ശേഖരിക്കുന്നതിന മാത്ര മാണ് സർക്കാരിന്റെ സർക്കുലർ പോലും അനുവദിക്കുന്നത്. എല്ലാ പോലീസ് സ്റ്റേഷനുകളിലും സോളാർ വൈദ്യുതികരണം സ്ഥാപിക്കുന്ന ഒരു പ്രമേയം പാസാക്കുക വഴി അവർക്ക് അനുകൂല മായ ഒരു സർക്കാർ ഉത്തരവ് കൊടുക്കാമെന്ന അവരുടെ ധാരണയുടെ പ്രതിഫലമായിട്ടായിരുന്നു ഇതെന്ന് സരിത അവരുടെ മൊഴിയിൽ പറയുന്നു.

ഈ സാഹചര്യങ്ങളിൽ, ശ്രീ. ജി.ആർ. അജിത്തിന്റെ കേസിൽ അഴിമതി നിരോധന നിയമം ബാധകമാക്കാമോ എന്ന ചോദ്യത്തിന പരിഗണന ആവശ്യമായിരിക്കുന്നു.

കേരളത്തിന വേണ്ടിയുള്ള സൗരോർജ്ജ പദ്ധതി പുറപ്പെടുവിക്കുന്നതിന വേണ്ടി മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി, ഊർജ്ജമന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ് എന്നിവർക്ക് അവരുടെ പി.എമാരായ ശ്രീ.ജിക്കുമോൻ ജേക്കബ്, ശ്രീ. കേശവൻ, മുഖ്യമന്ത്രിയുടെ ഡൽഹിയിലെ സഹായി ശ്രീ.തോമസ് കുരുവിള എന്നിവർ മുഖേന പണം നൽകി എന്ന് സരിത എസ് നായർ അവരുടെ 27.01.2016 മുത ലുള്ള മൊഴികളിൽ ആരോപിച്ചിരുന്നു. ആയതിനാൽ ജിക്കുമോൻ ജേക്കബിനും, തോമസ് കുരുവി ളയ്ക്കും ഈ പണമിടപാടിൽ പങ്കുണ്ട്.

എം.എൻ.ആർ.ഇ അംഗീകാരം ലഭിക്കുന്നതിനും മറ്റും വേണ്ടി ശ്രീ.കെ.സി വേണുഗോപാലിന പണം നൽകിയതായി ബിജു രാധാകൃഷ്ണൻ അയാളുടെ മൊഴിയിൽ ആരോപിച്ചിട്ടുണ്ട്.

സരിത എസ്.നായരിൽ നിന്നും ശ്രീ. ടെനി ജോപ്പൻ, പണവും സ്വർണ്ണവും കൈപ്പറ്റിയതായി എസ്.ഐ.ടി കാണുകയും അയാളെ പ്രതിയാക്കുകയും ചെയ്തു. മുഖ്യമന്ത്രി ശ്രീ.ഉമ്മൻ ചാണ്ടി യുടെ വളരെ അടുത്ത ആളാണ് ശ്രീ.ജോപ്പൻ. അഴിമതി നിരോധന നിയമത്തിലെ വ്യസ്ഥകൾ ബാധകമാക്കിയില്ല. മേൽ പരാമർശിച്ച വ്യക്തികളുടെയെല്ലാം വാക്കാലുള്ള തെളിവ് രേഖകളിൽ ഉണ്ട്.

പരാതികളെ ആസ്പദമാക്കി ക്രിമിനൽ നടപടി നിയമത്തിൽ വ്യവസ്ഥ ചെയ്തിട്ടുള്ള പ്രകാരം അന്വേഷണം നടത്തുകയും അതിൻ പ്രകാരം ശേഖരിച്ച വസ്തുതകളുടെ അടിസ്ഥാനത്തിൽ വ്യക്തികളുടെ ക്രിമിനൽ ബാധ്യത അവർ കണ്ടെത്തുകയും ചെയ്തു എന്നതാണ് എസ്.ഐ.ടി യുടെ തലവനായ എ.ഡി.ജി.പി (SZ) ശ്രീ.എ.ഹേമചന്ദ്രൻ ഐ.പി.എസ്-ഉം അതിന്റെ അംഗങ്ങളും എടുത്തിട്ടുള്ള നിലപാട്. ഫലത്തിൽ, പരാതിയിൽ നിന്നും അഴിമതി നിരോധന ആക്റ്റിലെ കുറ്റങ്ങ ളുടെ ഘടകങ്ങൾ ആരോപിക്കപ്പെടേണ്ടതും പ്രകടമാക്കേണ്ടതും ഉണ്ടെന്നാണ് അവരുടെ നിലപാട്.

എസ.ഐ.ടിയുടെ അഭിപ്രായത്തിൽ ഇത് സംബന്ധിച്ച് നിയമസഭയിൽ ഉയർന്ന അന്വേഷണ ങ്ങളൊന്നും എസ്.ഐ.ടി പരിഗണിച്ചില്ല എന്നതാണ്. ഇത് പരിഗണിച്ചെങ്കിലും ബാധകമല്ലെന്ന് കണ്ടെന്നാണ് അവർ പറയുന്നത്. അഴിമതി നിരോധന നിയമത്തിന്റെ വ്യവസ്ഥകൾ ബാധകമാക്കു ന്നതിന പരിഗണിച്ചുവെന്ന് കാണിക്കാൻ രേഖകളിൽ യാതൊന്നും ഇല്ല.

സോളാർ ക്രിമിനൽ കേസുകൾ അന്വേഷിച്ച എസ്ഐടിയുടെ തലവനോ അതിന്റെ അംഗങ്ങ ളോ, പ്രത്യേകിച്ചും എസ്.ഐ.ടിയുടെ അംഗമെന്ന നിലയിൽ പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം നം 368/13 കേസ് അന്വേഷിച്ച പെരുമ്പാവൂർ പോലീസ് സ്റ്റേഷനിലെ എസ്.എച്ച്.ഒയുടെ ഉന്നത ഉദ്യോഗസ്ഥനായ പെരുമ്പാവൂർ ഡി.വൈ.എസ്.പി ശ്രീ.കെ. ഹരികൃഷ്ണനോ, പ്രസ്തുത കത്ത് പിടിച്ചെടുക്കുന്നതിനോ അത് അന്വേഷണത്തിൽ ഉപയോഗപ്പെടുത്തുന്നതിനോ ഉള്ള യാതൊരു ശ്രമവും നടത്തിയില്ല. സരിത എഴുതിയ കത്ത് അവരുടെ അഭിഭാഷകനുള്ള രഹസ്യ നിർദ്ദേശങ്ങൾ ആണെന്നും അതുകൊണ്ട് ഇൻഡ്യൻ തെളിവ് നിയമത്തിന്റെ വകുപ്പ് 129 ന കീഴി ലുള്ള വിലക്ക് ഉണ്ടെന്നുമാണ് എസ്.ഐ.ടിയുടെ തലവന്റെ അഭിപ്രായം.

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി, അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫ്, ഊർജ്ജ മന്ത്രി. ശ്രീ.ആര്യാ ടൻ മുഹമ്മദ് എന്നിവരുടെ കേസിൽ അഴിമതി തടയൽ നിയമം ബാധകമാക്കുന്നതിനുള്ള 13 സാഹ ചര്യങ്ങൾ കമ്മീഷനെ സഹായിക്കുന്ന അഭിഭാഷകന്റെ വാദപ്രതിവാദ കുറിപ്പിൽ പ്രതിപാദിച്ചിട്ടു ണ്ട്. (പത്തനംതിട്ട ജെ.എഫ്.എം.സി II -ലെ CC No 400/13 -ന്റെ കൂടുതൽ അന്വേഷണത്തിന്റെ ആവശ്യകത എന്ന തലക്കെട്ടിൽ പേപ്പർ ബുക്ക്-ന്റെ പേജ് 24-28 കളിൽ തന്റെ വാദപ്രതിവാദ കുറിപ്പ് പ്രകാരമുള്ളത്.)

പേപ്പർ ബുക്കിലുള്ള വാദപ്രതിവാദ കുറിപ്പുകളിൽ ലഭ്യമായ, സർക്കാരിന വേണ്ടിയുള്ള സീനി യർ സർക്കാർ അഭിഭാഷകന്റെ 27.02.2017-ലെ വാദപ്രതിവാദക്കുറിപ്പിലെ പേജ് 38-38-ൽ 1988-ലെ അഴിമതി തടയൽ നിയമം ബാധകമാക്കുന്നതിനെപ്പറ്റി പ്രതിപാദിക്കുന്നുണ്ട്. ഇപ്രകാരം പറഞ്ഞു കൊണ്ട് അദ്ദേഹം സംഗ്രഹിക്കുന്നു,

'1988-ലെ അഴിമതി തടയൽ നിയമത്തിന്റെ ബാധകമാക്കൽ.

അഴിമതി നിരോധന നിയമം വകുപ്പ് 9-ന്റെ ഘടകങ്ങൾ ചുവടെ ചേർക്കുന്നു.

“Whoever accepts or attempts to obtain gratification for exercising personal influence on any public servant can be punished. മെഗാ ഊർജ്ജ പദ്ധതികൾക്ക് (വിൻഡ് മിൽ) സബ്സിഡി കൾ അനുവദിക്കുന്നതിനും പാലക്കാട് കിൻഫ്ര പാർക്കിൽ ഭൂമി നൽകുന്നതിനും വേണ്ടി രാഷ്ട്രീയ നേതൃത്വത്തെ സ്വാധീനിക്കുന്നതിനുള്ള പ്രതിഫലത്തെ കുറിച്ച് ഇവിടെ സരിത എസ്.നായർ സമ്മതിച്ചിട്ടുണ്ട്. അതുകൊണ്ട്, കോന്നി പോലീസ് സ്റ്റേഷനിലെ ക്രൈം നം 656/13-ന്റെ വസ്തുതകളിൽ അഴിമതി നിരോധന നിയമത്തിന്റെ 9-ാം വകുപ്പിന കീഴിലുള്ള കുറ്റം ബാധകമാകുന്നുണ്ട്. ഒരു പൊതുപ്രവർത്തകൻ മേൽവിവരിച്ച കുറ്റത്തിന പ്രേരണ നടത്തുന്നത് അഴിമതി നിരോധന നിയമത്തിന്റെ 10-ാം വകുപ്പ് പ്രകാരം ശിക്ഷാർഹമാണ്.’’

സരിത എസ്. നായരിൽ നിന്നും ശ്രീ.ടെനി ജോപ്പൻ പണവും പ്രതിഫലവും കൈപ്പറ്റിയെന്നത് സുവ്യക്തമാണ്. അങ്ങനെ സ്വീകരിക്കുന്ന സമയത്ത് അദ്ദേഹം ഒരു പൊതുപ്രവർത്തകൻ ആയിരുന്നു. വകുപ്പ് 13 (1) (d) (i) പ്രകാരം, ഒരു പൊതുസേവകൻ അയാൾക്ക് വേണ്ടിയോ മറ്റേതെങ്കിലും വ്യക്തികൾക്ക് വേണ്ടിയോ (i) അഴിമതി അല്ലെങ്കിൽ നിയമവിരുദ്ധമായ മാർഗ്ഗം അവലംബിച്ചു കൊണ്ട് വിലപ്പെട്ട വസ്തുവോ, സാമ്പത്തിക നേട്ടമോ നേടുന്ന സംഗതിയിൽ അങ്ങനെയുള്ള പൊതുപ്രവർത്തകർ പെരുമാറ്റ ദൂഷ്യകുറ്റം ചെയ്തതായി കണക്കാക്കുന്നതാണ്. അത് ശിക്ഷാർഹമാണ്. ഔദ്യോഗിക പദവിയുടെ ഒരു ദുരുപയോഗം എന്നത് ഈ വകുപ്പിൻ കീഴിൽ ആവശ്യമുള്ളതല്ല.

സ്വാധീനിക്കുന്നതിനുള്ള കൊടുക്കൽ വാങ്ങൽ ഭൂരിഭാഗം അഴിമതിയുടെ ശാപമാണ്. സോളാർ മേഖലയിൽ ഉണ്ടാക്കാവുന്ന ബിസിനസിന്റെ വ്യാപ്തി അറിഞ്ഞിട്ടാണ് രാഷ്ട്രീയ നേതൃത്വത്തിൽ ഉള്ള വ്യക്തികൾ നേരിയ ക്രിമിനൽ റെക്കോർഡുകൾ ഉള്ള മധ്യവർത്തികളെ കണ്ടെത്തി അഴിമതി അല്ലെങ്കിൽ നിയമവിരുദ്ധമായ മാർഗ്ഗങ്ങളിലൂടെ ആ ബിസിനസിനെ സ്വാധീനിക്കാനും അവർ മുഖേന അങ്ങനെയുള്ള ബിസിനസ് നടപ്പിലാക്കാനും ശ്രമിച്ചത്.

ഒരു ബിനു നായരിൽ നിന്നും മുഖ്യമന്ത്രി നേരിട്ട് 1000 കോടി രൂപ ആവശ്യപ്പെട്ടതായി ശ്രീ. എബ്രഹാം കുരുവിള സൂചിപ്പിച്ചു. ഭീമമായ കൈക്കൂലി ആവശ്യപ്പെട്ട കാരണം കൊണ്ട് ആ ബിസിനസ് സംരംഭം പ്രാവർത്തികമാക്കാൻ സാധിച്ചില്ല. മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ നിർദ്ദേശപ്രകാരം എഡ്യൂക്കേഷണൽ കൺസൾട്ടൻസിക്ക് പണം നൽകിയത് സംബന്ധിച്ച വസ്തുത ബാംഗ്ലൂർ സിറ്റി സിവിൽ കോടതി മുമ്പാകെ പരിഗണനയിലാണ്.

സരിത എസ്.നായർ ഡൽഹിയിൽ എത്തിയ ശേഷം 27.12.2012-ൽ ആരംഭിച്ച ടെലിഫോൺ സംഭാഷണം തോമസ് കുരുവിളയ്ക്കും ശ്രീ.ഉമ്മൻചാണ്ടിയുടെ ഡൽഹിയിലെ സഹായിക്കും 25 ലക്ഷം നൽകിയതിനെ സ്ഥിരീകരിച്ചിട്ടുണ്ട്. എബ്രഹാം കുരുവിളയും വെള്ള ഖദർ വേഷം ധരിച്ച മറ്റൊരാളും തന്റെ ഇടപ്പഴിഞ്ഞിയിൽ ഉള്ള വസതിയിൽവച്ച് 90 ലക്ഷം സ്വീകരിച്ചുവെന്ന പിന്നീടുള്ള ആരോപണം സോളാർ തട്ടിപ്പിൽ ഉൾപ്പെട്ട അഴിമതി/അനുബന്ധ സാമ്പത്തിക ഇടപാടിന്റെ ആരോപണം കൂടിയാണ്.

മല്ലേലിൽ ശ്രീധരൻ നായരിൽ നിന്നും ശേഖരിച്ച 40 ലക്ഷം രൂപയിൽ നിന്നും 32 ലക്ഷം ടീം സോളാർ യഥാർത്ഥത്തിൽ മുഖ്യമന്ത്രിക്ക് കൊടുത്തുവെന്നും സരിത.എസ്.നായർ കൂടുതലായി ആരോപിച്ചിട്ടുണ്ട്. ഈ സാഹചര്യത്തിൽ മേൽ പരാമർശ വിഷയം അഴിമതി നിരോധന നിയമത്തിന്റെ കോണിലൂടെ അന്വേഷിക്കപ്പെടേണ്ട ഒരു വിശ്വാസയോഗ്യമായ വിവരമാണ്. ഇത് സി.എൽ. ആന്റോയുടെ പദ്ധതിയുടെ കീഴിലുള്ള ബൃഹത്തായ ബിസിനസ് സാധ്യതയ്ക്ക് പുറമെയാണ്.

എങ്ങനെയായിരുന്നാലും, ഈ ബഹു. കമ്മീഷൻ ശേഖരിച്ച തെളിവുകളിൽ നിന്നും പ്രഥമ ദൃഷ്ട്യാ ശക്തമായ ഒരു കേസ് ഉണ്ടെന്ന് അനുമാനിക്കാവുന്ന വസ്തുതകളുടെ വൈപുല്യം കൊണ്ട് ശ്രീ. ഉമ്മൻചാണ്ടിക്കും അദ്ദേഹത്തിന്റെ കൂട്ടാളികൾക്കും എതിരെ അഴിമതി നിരോധന നിയമപ്രകാരമുള്ള ഒരു കേസ് രജിസ്റ്റർ ചെയ്ത് അന്വേഷിക്കേണ്ടതാണ്.

കോന്നി പോലീസ് സ്റ്റേഷൻ ക്രൈം 656/13-നെ സംബന്ധിച്ചിടത്തോളം അഴിമതി നിരോധന നിയമം ബാധകമാക്കുന്നത് സംബന്ധിച്ച് 'E' കക്ഷി അതിന്റെ വിശദമായ വാദപ്രതിവാദക്കുറിപ്പിൽ പേജ് 159-161-ൽ പറയുന്നുണ്ട്. (അതിന്റെ വാദപ്രതിവാദക്കുറിപ്പ് ഒരു വാല്യം ഉണ്ട്)

മുൻ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ, 29.04.2017-ലെ അഡീഷണൽ വാദപ്രതിവാദക്കുറിപ്പിൽ, അഴിമതി നിരോധന നിയമം ബാധകമാക്കൽ, ക്രിമിനൽ ഗൂഢാലോചനകുറ്റവും, കോന്നി പോലീസ് സ്റ്റേഷൻ ക്രൈം 656/13-ന്റെ പുനരാരംഭവും എന്ന പേജ് 8-ലെ (4) ന കീഴിൽ ഈ വിഷയം വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. അഴിമതി നിരോധന നിയമം വകുപ്പ് 9, 10, 13 (1) (d) (i) & (ii) ബാധകമാകുന്നതാണെന്ന പ്രത്യേകിച്ചും കോന്നി പോലീസ് സ്റ്റേഷൻ ക്രൈം 656/2013 കേസിൽ, സർക്കാർ അഭിഭാഷകൻ കമ്മീഷന്റെ അഭിഭാഷകൻ, 'E' കക്ഷി എന്നിവരുടെ വാദങ്ങൾ, അദ്ദേഹം പ്രതിപാദിക്കുകയും അത്തരം വാദങ്ങൾ മിഥ്യയാണെന്നും സമർപ്പിക്കുകയും ചെയ്തു. പേജ് 8-12-ൽ കാരണങ്ങളും വിവരിച്ചിട്ടുണ്ട്. സുപ്രീംകോടതിയുടെ വിധികളും ആശ്രയിച്ചിട്ടുണ്ട്.

അവയെല്ലാം വിശദമായി പരിശോധിക്കാൻ കമ്മീഷൻ ശ്രമിക്കുന്നില്ല.

മുൻപ് നടത്തിയിട്ടുള്ള ചർച്ചകളുടെ പശ്ചാത്തലത്തിൽ, നേരത്തെ സൂചിപ്പിച്ച വ്യക്തികൾക്കെതിരെ അഴിമതി നിരോധന നിയമത്തിലെ 7, 8, 9, 13 എന്നീ വകുപ്പുകളോ അല്ലെങ്കിൽ മേൽ വകുപ്പുകളിൽ ഏതെങ്കിലും ഒന്നോ ബാധകമാക്കാവുന്നതാണ് എന്നാണ് കമ്മീഷന്റെ ഉറച്ച വീക്ഷണം. ആഴത്തിലുള്ള അന്വേഷണം വേണ്ട ഒരു സംഗതിയാണിത്.

19.07.2012-ൽ സരിത എസ്. നായർ എഴുതിയ കത്തിന്റെ അടിസ്ഥാനത്തിൽ കമ്മീഷൻ ആ കത്തിന്റെ വിശദമായ പരിശോധന നടത്തിയത് ചുവടെ പ്രതിപാദിക്കുന്നു.

## 19.07.2013-ലെ സരിത എസ് നായരുടെ കത്ത്

മുൻപ് സൂചിപ്പിച്ചപോലെ പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം നം 368/13-ൽ തിരുവനന്തപുരം ഇടപ്പഴിഞ്ഞിയിലുള്ള അവരുടെ വസതിയിൽ നിന്നും 3.06.2013-ൽ പോലീസ് സരിത എസ്.നായരെ അറസ്റ്റ് ചെയ്തു.

ആരംഭത്തിൽ അവരെ കാക്കനാട് ജയിലിൽ റിമാന്റിൽ വച്ചു. കോടതിയുടെ നിർദ്ദേശാനുസരണം അവിടെ നിന്ന് അവരെ 27.06.2013-ൽ പത്തനംതിട്ട ജില്ലാ ജയിലിലേക്ക് മാറ്റി. 2.07.2013 വരെ അവർ അവിടെ ആയിരുന്നു.

എ.ഡി.ജി.പി (SZ) ശ്രീ. ഹേമചന്ദ്രൻ ഐ.പി.എസിനെ തലവനാക്കികൊണ്ട്, എസ്.ഐ.ടിയുടെ രൂപീകരണത്തിന ശേഷമാണ് ക്രൈം 368/13-ന്റെ അന്വേഷണം അദ്ദേഹത്തിന്റെ ഉത്തരവ് മുഖേന പോലീസ് ഇൻസ്പെക്ടറായ ശ്രീ.വി.റോയിൽ നിന്നും പെരുമ്പാവൂർ ഡി.വൈ.എസ്.പി ശ്രീ.കെ.ഹരികൃഷ്ണൻ ഏറ്റെടുത്തത്. സംസ്ഥാന പോലീസ് മേധാവി 14.06.2013-ലെ അദ്ദേഹത്തിന്റെ ഉത്തരവിലൂടെ രൂപീകരിച്ച എസ്.ഐ.ടിയിൽ ശ്രീ.വി.റോയിയും ഒരംഗമായിരുന്നു. എന്നാൽ ഈ കേസി

ന്റെയോ അല്ലെങ്കിൽ മറ്റേതെങ്കിലും സോളാർ കേസിന്റെയോ അന്വേഷണത്തിൽ അദ്ദേഹം ഉൾപ്പെട്ടില്ല.

ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് പ്രൈവറ്റ് ലിമിറ്റഡിന്റെ ഡയറക്ടർമാരായ സരിത എസ്. നായർക്കും, ബിജു രാധാകൃഷ്ണനും എതിരെ എറണാകുളം എ.സി.ജെ.എം (ഇ.ഒ) കോടതിയുടെ പരിഗണനയിലുള്ള എറണാകുളം ടൗൺ നോർത്ത് പോലീസ് സ്റ്റേഷനിൽ ഉള്ള 4 സോളാർ കേസുകളുടെ അന്വേഷണവും കൂടി എസ്.ഐ.ടിയുടെ ഒരംഗമെന്ന നിലയ്ക്ക് ഡി.വൈ.എസ്.പി ശ്രീ.കെ.ഹരികൃഷ്ണനെ ഏൽപ്പിച്ചു.

എ.സി.ജെ.എം.കോടതിയടെ ഉത്തരവ് പ്രകാരം പത്തനംതിട്ട ജില്ലാ ജയിലിൽ നിന്നും സരിത എസ്.നായരെ 16.07.2013-ൽ ഡിവൈഎസ്പി ശ്രീ. കെ ഹരികൃഷ്ണൻ കസ്റ്റഡിയിൽ വാങ്ങുകയും അന്നേദിവസം എ.സി.ജെ.എം (ഇ.ഒ) കോടതി മുമ്പാകെ ഹാജരാക്കിയശേഷം 20.07.2013, 8.50 പി.എം.ന ജയിലിലേക്ക് മടക്കി കൊണ്ടുപോകുകയും ചെയ്തു.

20.07.2013-ൽ സരിത എസ്.നായരെ എ.സി.ജെ.എം (ഇ.ഒ) കോടതി മുമ്പാകെ ഹാജരാക്കി. കോടതി ഓഫീസിലും പരിസരത്തും ഡി.വൈ.എസ്.പി ശ്രീ.കെ.ഹരികൃഷ്ണനും ഉണ്ടായിരുന്നു.

എ.സി.ജെ.എം നോട് സരിതയ്ക്ക് രഹസ്യമായ ചിലത് പറയാനുണ്ടെന്ന് ആഗ്രഹം പ്രകടിപ്പിച്ചത് കൊണ്ട് 1.30 പി.എംനോടുകൂടി റോൾ കോളും മറ്റും കഴിഞ്ഞ് അവരുടെ കേസ് എടുത്തു. മജിസ്ട്രേറ്റ്, ബെഞ്ച് ക്ലാർക്ക്, ജൂനിയർ സൂപ്രണ്ട് (ഒരു വനിത), ഒരു വനിത സി.പി.ഒ, സരിത എസ്.നായർ, അവരുടെ അഭിഭാഷകനായ ഫെനി ബാലകൃഷ്ണൻ എന്നിവർ മാത്രമാണ് അടച്ചിട്ട കോടതി ഹാളിൽ ഉണ്ടായിരുന്നത്. ആരും അകത്ത് പ്രവേശിക്കുന്നില്ലെന്ന് ഉറപ്പ് വരുത്താനായി കോടതി ഹാളിന്റെ വാതിലിന സമീപത്തായി WCPO നിന്നിരുന്നു.

ഡയസിലുള്ള മജിസ്ട്രേറ്റിനോട് സരിത സംസാരിച്ചു. ബെഞ്ച് ക്ലാർക്കിനും അടുത്തായി കോടതിയുടെ കൂട്ടിൽ സരിത നിന്നു. കോടതിയോട് സരിത പറഞ്ഞതെന്തെന്ന് മിക്കവാറും WCPO ഒഴികെയുള്ള അവിടെ സന്നിഹിതരായവർ കേട്ടിട്ടുണ്ടാകും.

മാധ്യമപ്രവർത്തകരും ചാനൽ പ്രവർത്തകരും കോടതി പരിസരത്ത് ഉണ്ടായിരുന്നതായി പറയപ്പെടുന്നു. സരിത ഉന്നതരെക്കുറിച്ച് കോടതിയിൽ പറഞ്ഞുവെന്ന് മാധ്യമപ്രവർത്തകർ പറയുന്നതായി ഡി.വൈ.എസ.പി ശ്രീ.ഹരികൃഷ്ണൻ തന്നെ പറയുന്നു. അവരെ ലൈംഗികമായി ദുരുപയോഗം ചെയ്യുകയും ബലാൽസംഗം ചെയ്യുകയും ചെയ്തോയെന്ന് എ.സി.ജെ.എം അവരോട് ചോദിച്ചുവെന്നതാണ് ഇപ്പോഴത്തെ സ്ഥിതി. രണ്ടിനും 'അതെ' എന്ന് അവർ പറഞ്ഞു. പരാതിയുടെ രൂപത്തിൽ ഇത് എഴുതി നൽകാൻ അവരോട് ആവശ്യപ്പെട്ടു. ശ്രീ. എൻ.വി.രാജു, എ.സി.ജെ.എം (ഇ.ഒ) കോടതി അപ്രകാരം കമ്മീഷൻ മുമ്പാകെ മൊഴി നൽകി. ഉച്ചഭക്ഷണത്തിനുള്ള ഇടവേളയിൽ എ.പി.പിയും ഡി.വൈ.എസ്.പി ശ്രീ.ഹരികൃഷ്ണനും എ.സി.ജെ.എം-നെ അദ്ദേഹത്തിന്റെ ചേംബറിൽ വച്ച് കണ്ട് വിശദവിവരങ്ങൾ ഉറപ്പുവരുത്തി.

മുൻപ് പറഞ്ഞപോലെ, 20.07.2013-ൽ 8.50 പി.എം-ന പോലീസ് സരിതയെ പത്തനംതിട്ട ജില്ലാ ജയിലിലേയ്ക്ക് മടക്കികൊണ്ടുവന്നു. ജയിൽ സൂപ്രണ്ട് അവിടെ ഇല്ലായിരുന്നു. ഡ്യൂട്ടിയിലായിരുന്ന ജയിൽ വാർഡർമാർ (വനിതകൾ) സരിതയെ തിരിച്ച് ജയിലിൽ പ്രവേശിപ്പിക്കുന്ന വേളയിൽ അവരുടെ ദേഹവും, കൈവശമുള്ള സാധനങ്ങളും പരിശോധിച്ചതിൽ കൈകൊണ്ടെഴുതിയ കുറച്ച് പേപ്പറുകൾ കണ്ടെത്തി. ഈ കുറിപ്പ് അവരുടെ അഭിഭാഷകന കൊടുക്കാനാണെന്ന് സരിത പറഞ്ഞെന്നും അത് ജയിലിലെ സെല്ലിൽ അവരോടൊപ്പം കൊണ്ട് പോകാൻ അനുവദിച്ചെന്നും ജയിൽ

സൂപ്രണ്ട് തന്റെ മൊഴിയിൽ പറഞ്ഞു. എന്നാൽ, ജയിൽ വാർഡർമാർ അദ്ദേഹത്തെ ബന്ധപ്പെട്ടെന്നും അത് അവരുടെ കസ്റ്റഡിയിൽ സൂക്ഷിക്കാനും സരിതയുടെ അമ്മയ്ക്കോ, അവരുടെ അഭിഭാഷകനോ അത് നൽകാനും അദ്ദേഹം അവർക്ക് നിർദ്ദേശം നൽകിയെന്നുമാണ് അന്നത്തെ ജയിൽ ഡി.ജി.പി ഡോ.അലക്സാണ്ടർ ജേക്കബ് അദ്ദേഹത്തിന്റെ മൊഴിയിൽ കമ്മീഷൻ മുമ്പാകെ പറഞ്ഞത്. കത്തിന്റെ ഉള്ളടക്കം അദ്ദേഹത്തെ അറിയിച്ചിരുന്നെന്നും അദ്ദേഹം പറഞ്ഞു.

24.07.2013-ൽ സരിതയുടെ അഭിഭാഷകനായ ഫെനി ബാലകൃഷ്ണൻ പത്തനംതിട്ട ജില്ല ജയിലിൽ പോകുകയും ജയിൽ സൂപ്രണ്ട് ശ്രീ.വിശ്വനാഥകുറുപ്പിനെ അദ്ദേഹത്തിന്റെ ഓഫീസിൽ വച്ച് കാണുകയും ചെയ്തു. സരിതയെ അവിടെ കൊണ്ട് വരികയും; കത്ത് അവരുടെ അഭിഭാഷകന കൈമാറാനുള്ള അനുമതി ജയിൽ സൂപ്രണ്ടിനോട് തേടുകയും ചെയ്തു. ജയിൽ സൂപ്രണ്ട് ഉന്നതരെ ബന്ധപ്പെടുകയും അതിനെ തുടർന്ന് അഭിഭാഷകന കത്ത് കൈമാറി അയാളിൽ നിന്ന് കൈപ്പറ്റ് രസീത് വാങ്ങുകയും ചെയ്തു.

ഫെനി ബാലകൃഷ്ണനോടൊപ്പം വന്ന ശ്രീ.ഗണേഷ് കുമാർ എം.എൽ.എയുടെ പി.എ ആയ ശ്രീ.പ്രദീപ് കുമാർ ജയിലിന പുറത്ത് കാത്തുനിന്നു. ഇരുവരും ജയിലിൽ നിന്നും മടങ്ങി വന്നു. തുടർന്നുള്ള സംഭവങ്ങളെ കുറിച്ച് അഡ്വക്കേറ്റ് ഫെനി ബാലകൃഷ്ണൻ, മുൻമന്ത്രി ശ്രീ.ഗണേഷ് കുമാറിന്റെ പി.എ ശ്രീ.പ്രദീപ് കുമാർ, കേരള കോൺഗ്രസ് (ബി) ജനറൽ സെക്രട്ടറി ശ്രീ. ശരണ്യമനോജ്, കേരള കോൺഗ്രസ് (ബി) ഗ്രൂപ്പ് ചെയർമാൻ ആർ ബാലകൃഷ്ണപിള്ള (ഇവിടെ വേണ്ടത്ര പ്രസക്തിയില്ല) എന്നിവർ നൽകിയ മൊഴികളിൽ വൈരുദ്ധ്യമുണ്ട്.

സരിത എസ്.നായർ എഴുതിയ ഒരു കത്തുണ്ടെന്നും ജയിൽ സൂപ്രണ്ട് ശ്രീ.കെ.വിശ്വനാഥകുറുപ്പിന്റെ അഭിപ്രായത്തിൽ ആ കത്തിന 21 ഷീറ്റുകൾ ഉണ്ടെന്നും ഇതിൽ നിന്നും പുറത്തുവന്നു. ഫെനി ബാലകൃഷ്ണൻ Ext 174 എന്ന ഒരു കൈപ്പറ്റ് രസീത് നൽകി. കേരള ജയിൽ ചട്ടങ്ങളിലെ ചട്ടം 751-ലെ വ്യവസ്ഥകൾ അദ്ദേഹം ചൂണ്ടിക്കാട്ടി. അദ്ദേഹം അത് വായിച്ചിട്ടില്ലെന്ന് പറഞ്ഞു. പേപ്പർ ഷീറ്റുകളുടെ എണ്ണം 21 ആണെന്നതിനെപറ്റി അദ്ദേഹത്തിന ഉറപ്പുണ്ടെന്ന് അയാൾ പറഞ്ഞു. ആ കത്തിൽ ജയിലിന്റെ മുദ്ര വച്ചിട്ടില്ല.

ഇതുമായി ബന്ധപ്പെട്ട് ആ സമയത്ത് ജയിൽ ഡി.ജി.പി ആയിരുന്ന ഡോ.അലക്സാണ്ടർ ജേക്കബ് ഐപിഎസിനെ CW 115 ആയി 15.01.2016-ൽ വിസ്തരിച്ചു. (DW വാല്യംXI pp 251-281) ഇപ്രകാരം വെളിപ്പെടുന്നു:

പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ കസ്റ്റഡിയിൽ ആയിരുന്നപ്പോൾ സരിത നായർ കത്ത് എഴുതാൻ ഉപയോഗിച്ച പേപ്പർ ജയിലിൽ നിന്നോ പോലീസ് സ്റ്റേഷനിൽ നിന്നോ നൽകിയതല്ലെന്ന് ജയിൽ വാർഡർമാർ മനസിലാക്കിയിരുന്നുവെന്ന് അദ്ദേഹം പറഞ്ഞു. ആ പേപ്പറുകൾ പിടിച്ചെടുത്ത ഉടൻ അവർ അദ്ദേഹത്തെ ഫോണിൽ ബന്ധപ്പെടുകയും അത് അദ്ദേഹത്തെ ധരിപ്പിക്കുകയും ചെയ്തു. പിടിച്ചെടുത്ത പേപ്പറുകൾ ഇരുപുറങ്ങളിലായി എഴുതിയ 21 ഷീറ്റുകളാണെന്നും 42 പേജുകൾ ആണെന്നും, വാർഡർമാർ അദ്ദേഹത്തെ അറിയിച്ചിരുന്നുവെന്ന് അദ്ദേഹം പറഞ്ഞു.

എറണാകുളം എ.സി.ജെ.എം (ഇ.ഒ) കോടതി ഒരു മൊഴി എഴുതി നൽകാൻ സരിതയോട് ആവശ്യപ്പെട്ടതായി തലേ ദിവസം രാത്രി ടി.വി ചാനലിൽ വാർത്ത വന്നതുകൊണ്ട് അത് മജിസ്ട്രേറ്റിന നൽകാനുള്ളതായിരുന്നോ എന്ന് പരിശോധിക്കാൻ അവരോട് അദ്ദേഹം ആവശ്യപ്പെട്ടു.

അത് അവരുടെ ആത്മകഥയാണെന്നും ആരേയും അഭിസംബോധന ചെയ്തുകൊണ്ടുള്ളതല്ലെന്നും അയാളോട് പറഞ്ഞു. സരിതയുമായി ബന്ധപ്പെട്ട ആരെങ്കിലും വന്ന് കത്തിനെപറ്റി ചോദി

ച്ചാൽ ജയിൽ ചട്ടങ്ങളിലെ 751 അവരെ വായിച്ച് കേൾപ്പിക്കാനും അതനുസരിച്ച് പ്രവർത്തിക്കാനും അദ്ദേഹം അവർക്ക് നിർദ്ദേശം നൽകി. സരിതയുടെ അമ്മയോ സരിതയുടെ അഭിഭാഷകനോ അല്ലാതെ ആർക്കും ആ കത്ത് നൽകരുതെന്നും അവരോട് പ്രത്യേകം നിർദ്ദേശിച്ചു. സെക്ഷൻ 751 പ്രകാരം, ഔദ്യോഗികമായി നൽകുന്ന ഏതൊരു രേഖയും, അത് നൽകുന്നതിന മുൻപ് ഓരോ പേജുകളിലും അടിയിലായി ഒപ്പ് വച്ച് മുദ്രപതിപ്പിക്കേണ്ടതാണ്. അത് ജഡ്ജിക്കോ കോടതിക്കോ നൽകാനുള്ളതാണെങ്കിൽ അത് ജയിലിൽ നിന്നും സംബോധന ചെയ്യേണ്ടതും മുദ്രവയ്ക്കേണ്ടതു മാണ്. ഈ വ്യവസ്ഥ ഒരു കേസിൽ പാലിക്കേണ്ടതില്ല, അതായത് ഒരു തടവുകാരൻ കേസ് നട ത്തുന്ന അഭിഭാഷകന നൽകാനായി തയ്യാറാക്കുന്ന ഒരു കുറിപ്പിന. അങ്ങനെയുള്ള പേപ്പറുകൾ ജയിൽ സൂപ്രണ്ട് വായിക്കാൻ പാടില്ല.

സരിതയുടെ അഭിഭാഷകനായ ഫെനി ബാലകൃഷ്ണൻ ജയിലിൽ വന്നപ്പോൾ ജയിൽ സൂപ്രണ്ട് ശ്രീ.വിശ്വനാഥ കുറുപ്പ് ജയിലിൽ ഉണ്ടായിരുന്നു.

ചട്ടം 751 പരിശോധിക്കുന്നതിനായി ജയിൽ സൂപ്രണ്ട് അഭിഭാഷകന നൽകി. സൂപ്രണ്ടിന്റെ ഒപ്പി ല്ലാതെ കത്ത് നൽകാൻ അഭിഭാഷകൻ ആവശ്യപ്പെട്ടു. അതനുസരിച്ച് കത്തിന്റെ കൈപ്പറ്റ് വിവര ത്തിനുള്ള രസീത് നൽകാനും അഭിഭാഷകനോട് ജയിൽ സൂപ്രണ്ട് അഭ്യർത്ഥിക്കുകയും 21 ഷീറ്റുക ളിലായി എഴുതിയ 42 പേപ്പറുകളുള്ള കത്ത് കൈപറ്റിയതായി ജയിലിൽ സൂക്ഷിച്ചിട്ടുള്ള രജിസ്റ്ററിൽ ഫെനി ബാലകൃഷ്ണൻ രേഖപ്പെടുത്തുകയും ജയിൽ സൂപ്രണ്ടിൽ നിന്നും കത്ത് കൈപ്പറ്റുകയും ചെയ്തു. സരിത സൂപ്രണ്ടിന്റെ മുറിയിൽ ഉണ്ടായിരുന്നോ എന്ന് അദ്ദേഹത്തിന അറിയില്ല.

സരിതയെ അട്ടക്കുളങ്ങര ജയിലിൽ സൂക്ഷിച്ചിരുന്ന കാലയളവിൽ, സരിതയുടെ അമ്മയോ അവരുടെ അഭിഭാഷകനോ സരിത സാക്ഷ്യപ്പെടുത്തുന്ന അടുത്ത ബന്ധുക്കൾ അല്ലാത്ത ആരെയും സരിതയെ സന്ദർശിക്കാൻ അനുവദിക്കരുതെന്ന 23.07.2013-ലെ അദ്ദേഹത്തിന്റെ ഉത്തരവ് പ്രകാരം ജയിൽ സൂപ്രണ്ടിന കർശന നിർദ്ദേശം നൽകിയിരുന്നു. സരിതയെ അട്ടകുളങ്ങര ജയിലിൽ കൊണ്ടുവന്ന സമയത്ത് സന്ദർശനത്തിനായി ഉദ്ദേശം 150 അപേക്ഷകർ ഉണ്ടായിരുന്നു. ഈ സാഹ ചര്യങ്ങളിലാണ് അങ്ങനെയുള്ള ഒരു നിർദ്ദേശം അദ്ദേഹം നൽകിയത്. വിദേശത്ത് നിന്നും സരിത യുമായി സംസാരിക്കാനുള്ള കോളുകൾ വന്നപ്പോൾ മുകളിൽ പുറപ്പെടുവിച്ച നിർദ്ദേശം ബാധകമാ ക്കി.

28.07.2013 മുതൽ 31.07.2013 വരെയുള്ള കാലയളവിൽ ദേശീയ മനുഷ്യാവകാശ കമ്മീഷൻ അംഗം ശ്രീ. സിറിയക് ജോസഫ് പൂജപ്പുര സെൻട്രൽ ജയിലും അട്ടക്കുളങ്ങര വനിത ജയിലും സന്ദർശിക്കുന്നതാണെന്ന് ഔദ്യോഗിക അറിയിപ്പ് ഉണ്ടായി. ഇതുമായി ബന്ധപ്പെട്ട് അദ്ദേഹം രണ്ട് ജയിലുകളും സന്ദർശിച്ച് ജയിൽ സൂപ്രണ്ടുമാരുടെ മുറിയിൽ ഇരുന്ന് ആവശ്യമായ വിവരങ്ങൾ ശേഖരിച്ചു. സോളാർ കേസുകളും മുഖ്യപ്രതി സരിത നായരും ആ ജയിലിൽ ആണെന്നുമുള്ള കാരണങ്ങളാൽ അദ്ദേഹം അട്ടകുളങ്ങര വനിതാ ജയിലിൽ പോയി. മനുഷ്യാവകാശ സംഘത്തെ അനുഗമിച്ച് ജയിലിൽ പോകുന്നതിനുള്ള തന്റെ ബുദ്ധിമുട്ട് അദ്ദേഹം ശ്രീ. സിറിയക് ജോസഫിനെ അറിയിച്ചു. അതുകൊണ്ട് ആ ജയിൽ സന്ദർശിക്കേണ്ടന്ന് മനുഷ്യാവകാശ കമ്മീഷൻ അംഗം തീരു മാനിച്ചു. വിവരങ്ങൾ ശേഖരിക്കുന്നതിനായി മനുഷ്യാവകാശ അംഗത്തിന്റെ ഒരു മുതിർന്ന പോലീസ് ഓഫീസറെ അയച്ചു.

ഹെഡ്ക്വാർട്ടർ ഡി.ഐ.ജി ശ്രീ.ഗോപകുമാർ അട്ടകുളങ്ങര വനിതാ ജയിലിൽ പോകുകയും രജിസ്റ്ററുകളും ഫയലുകളും ശരിയായി സൂക്ഷിച്ചുണ്ടോയെന്ന് പരിശോധിക്കുകയും ചെയ്തു. അദ്ദേ

ഹത്തിന്റെ അഭാവത്തിലാണ് ഡി.ഐ.ജി ശ്രീ ഗോപകുമാറിനെ ചുമതലപ്പെടുത്തിയത്. സരിതാനായരോട് ഒറ്റയ്ക്ക് സംസാരിക്കരുതെന്ന് അദ്ദേഹം ഡി.ഐ.ജിക്ക് പ്രത്യേക നിർദ്ദേശം നൽകി.

സരിതയുടെ അസ്സൽ കത്ത് എന്തുകൊണ്ടാണ് ഫെനി ബാലകൃഷ്ണൻ കോടതിയിൽ ഹാജരാക്കാതിരുന്നതെന്നത് അദ്ദേഹത്തെ ആശങ്കയിലാക്കിയെന്ന് അദ്ദേഹം പറഞ്ഞു. സരിതയുടെ അമ്മ, അഭിഭാഷകൻ, അല്ലെങ്കിൽ സരിത സമ്മതിച്ചിട്ടുള്ള അവരുടെ ഫസ്റ്റ് കസിൻസ് അല്ലാതെ മറ്റാരെയും സരിതയെ ജയിലിൽ കാണാൻ അനുവദിക്കരുതെന്ന് അദ്ദേഹം ജയിൽ സൂപ്രണ്ടിന നിർദ്ദേശം നൽകിയതായി അദ്ദേഹം പറഞ്ഞു. അദ്ദേഹം സൂചിപ്പിച്ച വിഭാഗത്തിൽപ്പെടാത്ത ഒരു വ്യക്തിയെ അട്ടക്കുളങ്ങര ജയിലിൽ പ്രവേശിക്കാൻ അനുവദിച്ചതായി അദ്ദേഹം അറിഞ്ഞതായി അയാൾ പറഞ്ഞു. കോടതിയിൽ ഫയൽ ചെയ്യുന്നതിനായി സ്റ്റേറ്റ്മെന്റ് തയ്യാറാക്കുന്നതിന്റെ തലേ ദിവസമായിരുന്നു ഇത്. അന്നേ ദിവസം 40 വയസിൽ താഴെ പ്രായമുള്ള ഒരു വ്യക്തി സരിതയുടെ അമ്മയോടൊപ്പം സരിതയെ കാണാൻ വന്നതായി അയാൾ പറഞ്ഞു. അയാളെ മുൻപ് കണ്ടിട്ടില്ലാത്തത് കൊണ്ട് സൂപ്രണ്ട് അദ്ദേഹത്തെ ടെലിഫോണിൽ ബന്ധപ്പെടുകയും അയാളോട് പറയുകയും ചെയ്തു. ആ മനുഷ്യൻ ഒരു ബന്ധുവാണോയെന്ന് സരിതയോട് ചോദിക്കാൻ അയാൾ അവരോട് പറഞ്ഞു. അയാൾ ഒരു ബന്ധുവാണെന്ന് സരിത പറഞ്ഞതുകൊണ്ട് അനുവദിച്ചു. തുടർന്നുള്ള അന്വേഷണത്തിൽ അയാൾ ഒരു ബന്ധു അല്ലെന്ന് കണ്ടെത്തി. അതിനുശേഷം അവരുടെ നിലപാടിൽ വ്യത്യാസമുണ്ടായിരുന്നുവെന്ന് ജയിൽ അധികാരികളിൽ നിന്നും അദ്ദേഹം മനസിലാക്കി.

സരിതയുമായി ബന്ധപ്പെട്ട എല്ലാ വിഷയങ്ങളിലും ജയിൽ സൂപ്രണ്ട് ഡി.ജി.പിയെ ബന്ധപ്പെട്ടിരുന്നുവെന്നും അവർക്ക് അദ്ദേഹം നിർദ്ദേശം നൽകിയിരുന്നുവെന്നും അദ്ദേഹം പറയുന്നു. എഴുതാനായി 22 ഷീറ്റ് പേപ്പറുകൾ കൊടുക്കാനും സൂപ്രണ്ടിന്റെ മുറിയിൽ ഇരുന്നുകൊണ്ട് സ്റ്റേറ്റ്മെന്റ് തയ്യാറാക്കാനും സൂപ്രണ്ടിനോട് അയാൾ ആവശ്യപ്പെട്ടു. നിർദ്ദേശിച്ച പ്രകാരം സ്റ്റേറ്റ്മെന്റ് തയ്യാറാക്കുന്ന ദിവസം 9 പി.എം-ന സൂപ്രണ്ട് അദ്ദേഹത്തെ ബന്ധപ്പെടുകയും സ്റ്റേറ്റ്മെന്റ് കഴിഞ്ഞെന്നും കുറച്ച് പേജുകൾ മതിയെന്നും, 22 ഷീറ്റുകൾ ആവശ്യമില്ലെന്നും അയാളോട് പറഞ്ഞു. എല്ലാ പേജുകളിലും സരിതയുടെ ഒപ്പ് വെപ്പിക്കാനും സീൽവെച്ച് മേലൊപ്പ് വയ്ക്കാനും അദ്ദേഹം അവരോട് നിർദ്ദേശിച്ചു. ജയിൽ സൂപ്രണ്ട് ശ്രീമതി.നസിറാ ബീവിക്ക് വീട്ടിലേയ്ക്ക് പോകാനും എറണാകുളം എ.സി.ജെ.എം കോടതിയിൽ സത്യവാങ്മൂലം ഫയൽ ചെയ്യുന്നതിനുള്ള അങ്ങോട്ടും ഇങ്ങോട്ടുമുള്ള യാത്രയിൽ പോലീസ് സംരക്ഷണവും അദ്ദേഹം ഉത്തരവിട്ടു. തിരുവനന്തപുരം സിറ്റി പോലീസ് കമ്മീഷണറെ ഡി.ജി.പി നേരിട്ട് ബന്ധപ്പെട്ട് ഏർപ്പാടുകൾ ചെയ്തു.

സരിത എഴുതി ജയിലിൽ സൂക്ഷിച്ച കത്ത് താൻ വായിച്ചിട്ടില്ലെന്ന് അയാൾ പറഞ്ഞു. സരിത തയ്യാറാക്കിയ സ്റ്റേറ്റ്മെന്റ് താൻ കണ്ടിട്ടോ വായിച്ചിട്ടോ ഇല്ലെന്നും എന്നാൽ അതിന 4 പേജുകളാണെന്ന് ജയിൽ സൂപ്രണ്ടിൽ നിന്നും അറിഞ്ഞെന്നും പറഞ്ഞു.

ആ കത്ത് അദ്ദേഹം കണ്ടിട്ടോ വായിച്ചിട്ടോ ഇല്ലെന്നും എന്നാൽ കത്ത് പിടിച്ചെടുത്ത സ്റ്റാഫിൽ നിന്നും ഉള്ളടക്കം അറിഞ്ഞെന്നും ജയിൽ ചട്ടങ്ങളുമായി സമരസപ്പെട്ടുകൊണ്ട് അയാൾ പറഞ്ഞു. അസ്സൽ കത്ത് പുറത്ത് വരാത്തിടത്തോളം, ആ കത്തിൽ 13 വി.ഐ.പികളും ഒരു പോലീസ് ഓഫീസറും ഉണ്ടെന്ന് മാത്രമേ തനിക്ക് പറയാൻ കഴിയൂ എന്ന് അപകീർത്തി നടപടികളെ ഭയപ്പെട്ടുകൊണ്ട് അയാൾ പറഞ്ഞു. പേരുകൾ സൂചിപ്പിക്കാൻ കഴിയില്ല.

മുഖ്യമന്ത്രിയുടെ പേര് അതിൽ ഇല്ലെന്നും മറ്റുള്ള പേര് അയാൾ പറയില്ലെന്നും അദ്ദേഹം പറഞ്ഞു.

27.01.2016-ലെ സരിത എസ്. നായരുടെ മൊഴിയിൽ അവർ എഴുതിയ ഒരു കത്തിനെ കുറിച്ച് സൂചിപ്പിക്കുന്നുണ്ടെങ്കിലും വിശദാംശങ്ങൾ പറഞ്ഞിട്ടില്ല.

സരിത എസ്.നായർ എഴുതി 2015 ഏപ്രിലിൽ, തിരുവനന്തപുരത്ത് വച്ച് നടന്ന പത്രസമ്മേളനത്തിൽ പത്രപ്രവർത്തകരെ അവർ കാണിച്ച കത്തിന്റെ അസ്സൽ ഹാജരാക്കാൻ സരിത എസ്.നായർക്ക് നിർദ്ദേശം നൽകാനായി IA No 7/2015 എന്ന ഒരു പെറ്റീഷൻ ഫയൽ ചെയ്ത 'D' കക്ഷിയായ ശ്രീ.രഘൂത്തമന്റെ അഭിപ്രായത്തിൽ അത് അന്വേഷണത്തിന, അനിവാര്യവും ഉപയോഗപ്രദവുമായതാണ്. ഈ സംഗതിയിൽ സരിത എസ്.നായർക്കും മറ്റുള്ള കക്ഷികൾക്കും അവർക്ക് പറയുവാനുള്ളത് പറയാനുള്ള അവസരം നൽകിയിട്ടുണ്ട്. അതിനുശേഷം പത്തനംതിട്ട ജയിൽ സൂപ്രണ്ട് അഭിഭാഷകനായ ശ്രീ.ഫെനി ബാലകൃഷ്ണൻ കൈമാറിയ കത്ത് ഹാജരാക്കാൻ സരിതയ്ക്ക് നിർദ്ദേശം നൽകികൊണ്ട് 14.01.2016 ൽ ഒരു ഉത്തരവ് പുറപ്പെടുവിച്ചു. അതിനെ തുടർന്ന് കക്ഷികൾ ഉന്നയിച്ച ആരോപണങ്ങൾ വിവരിക്കുന്ന ഒരു വിശദമായ ഉത്തരവ് 23.01.2016-ൽ പുറപ്പെടുവിച്ചു. ഈ രണ്ട് ഉത്തരവുകളും പ്രധാനപ്പെട്ട ഉത്തരവുകളുടെ സംഗ്രഹങ്ങളിൽ യഥാക്രമം pp 90-91 ലും 102-106 ലും Sl No 21ഉം 24 ഉം ആയി ലഭ്യമാണ്. കമ്മീഷൻ അതിന്റെ 14.01.2016-ലെ ഉത്തരവിൽ ഇപ്രകാരം നിരീക്ഷിച്ചിട്ടുണ്ട്.

''രേഖകളിൽ ലഭ്യമായ മുഴുവൻ വസ്തുതകളും, അന്വേഷണത്തിനുള്ള വിഷയവും ഈ കമ്മീഷൻ തീർച്ചപ്പെടുത്തിയ ആരോപണങ്ങളും പരിഗണിക്കുമ്പോൾ പ്രസ്തുത കത്ത്, ഹാജരാക്കിയിരുന്നെങ്കിൽ അന്വേഷണത്തിന ഏറ്റവും ഉപയോഗവും പ്രാധാന്യവും ഉണ്ടാകുമായിരുന്നു എന്നതാണ് കമ്മീഷന്റെ അടിയുറച്ച അഭിപ്രായം. പ്രസ്തുത കത്ത് ഹാജരാക്കിയാൽ അവരുടെ സ്വകാര്യതയ്ക്കുള്ള അവകാശത്തെ പ്രതികൂലമായി ബാധിക്കുമെന്ന് പ്രതിപാദിച്ചെങ്കിലും, അതിന്റെ രഹസ്യ സ്വഭാവം നഷ്ടപ്പെട്ടെന്നും അതുകൊണ്ട് അന്വേഷണം തൃപ്തികരമായ രീതിയിൽ പര്യവസാനിപ്പിക്കുന്നതിന കമ്മീഷന മുമ്പാകെ അത് ഹാജരാക്കാൻ അവർക്ക് നിർദ്ദേശം നൽകേണ്ടതാണെന്നുമാണ് രേഖകളിൽ ഉള്ള തെളിവുകളുടെ അടിസ്ഥാനത്തിലുള്ള കമ്മീഷന്റെ അഭിപ്രായം.

തുടർന്നുള്ള സംഭവ വികാസങ്ങളുടെ അടിസ്ഥാനത്തിൽ 23.01.2016 തീയ്യതിയിലെ ഉത്തരവിൽ വിവരിച്ചിട്ടുള്ള വിശദമായ കാരണങ്ങൾ ഇവിടെ ഇപ്പോൾ പ്രതിപാദിക്കേണ്ട ആവശ്യമില്ല.

സരിത എഴുതിയ കത്ത് ഈ കമ്മീഷൻ മുമ്പാകെ ഹാജരാക്കാനായി കമ്മീഷൻ പുറപ്പെടുവിച്ച ഉത്തരവ് അത് ഹാജരാക്കുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നത് അവരുടെ സ്വകാര്യതയ്ക്കുള്ള അവകാശത്തെ ബാധിക്കുമെന്ന കാരണത്താൽ ഉത്തരവിനെ ചോദ്യം ചെയ്യുകയും ഈ കമ്മീഷന്റെ ഉത്തരവിനെതിരെ സ്റ്റേ വാങ്ങുകയും ചെയ്തു. തൽപ്പരകക്ഷികളുടെ താൽപര്യ പ്രകാരമാണ് ഇത് ചെയ്തതെന്നാണ് സരിതയുടെ വാദം.

സ്റ്റേ ഉണ്ടായിരുന്നിട്ടും മാധ്യമങ്ങളിൽ വന്ന അവർ എഴുതിയ കത്തിന്റെ പകർപ്പാണ് ആദ്യം ഹാജരാക്കിയതെന്നും പിന്നീടാണ് അവർ എഴുതിയ അസൽ കത്ത് കമ്മീഷന മുമ്പാകെ ഹാജരാക്കിയതെന്നതാണ് യാഥാർത്ഥ്യം. (Ext. X639(b)) മുൻ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടേയും മുൻ കേന്ദ്ര സഹമന്ത്രി ശ്രീ.കെ.സി വേണുഗോപാലിന്റേയും അപേക്ഷയിൽ എറണാകുളം സി.ജെ.എം കോടതി മുമ്പാകെയുള്ള അപകീർത്തി നടപടിയുടെ 'സബ് ജുഡീസ്' ആകും ഈ സംഗതി എന്നത് കമ്മീഷന ബോധ്യമുണ്ട്.

ബിജു രാധാകൃഷ്ണനും സരിത എസ്.നായരും ടീം സോളാർ കമ്പനി എന്ന പേരിൽ അവരുടെ ഉപഭോക്താക്കളെ വഞ്ചിച്ചു എന്ന സോളാർ ക്രിമിനൽ കേസിന്റെ അന്വേഷണം നടത്തുന്നതി

നായി നിയമസഭയിൽ ഉയർന്ന ആരോപണത്തിനെ അടിസ്ഥാനമാക്കിയാണ് എസ്.ഐ.ടി രൂപീകരിച്ചത്. എ.സി.ജെ.എം മുമ്പാകെ സരിത ഉന്നയിച്ച ആരോപണങ്ങളും പത്തനംതിട്ട ജയിൽ അധികാരികൾ പിടിച്ചെടുത്ത കത്തിനെപറ്റിയും എസ്.ഐ.ടിയുടെ ഒരു അംഗമെന്ന നിലയിൽ അന്വേഷണ ഉദ്യോഗസ്ഥനായ ഡി.വൈ.എസ്.പി ശ്രീ.കെ ഹരികൃഷ്ണന നല്ല അറിവുള്ളതാണ്. ഈ കാര്യം തീർച്ചയായും എസ്.ഐ.ടിയുടെ തലവനായ എ.ഡി.ജി.പി (SZ) നും അവരിൽ നിന്നും സംസ്ഥാന പോലീസ് മേധാവിക്കും ആഭ്യന്തര മന്ത്രിക്കും മുഖ്യമന്ത്രിക്കും അറിവുണ്ടാകണം. മുൻ ഡി.ജി.പി (ജയിൽ) ഡോ. അലക്സാണ്ടർ ജേക്കബ് സരിതയുടെ കാര്യത്തിൽ കാണിച്ച ആകാംക്ഷ അദ്ദേഹത്തിന്റെ മൊഴിയിൽ പ്രകടമാണ്. സരിത എഴുതിയ കത്ത് ജയിൽ അധികാരികൾ പിടിച്ചെടുത്ത് അഡ്വ. ഫെനി ബാലകൃഷ്ണന കൈമാറി എന്നത് മാറ്റി വച്ചാൽ സരിത എ.സി.ജെ.എം മുമ്പാകെ നൽകിയ മൊഴിയിൽ താൻ ഉന്നതരിൽ നിന്നും അനുഭവിച്ച ലൈംഗിക പീഡനവും ബലാൽസംഗവും സുപ്രീംകോടതി വിധിയുടെ അടിസ്ഥാനത്തിൽ സ്ത്രീയുടെ സുരക്ഷയെ സംബന്ധിച്ച് എപ്പോഴും ശ്രദ്ധാലുവായ എസ്.ഐ.ടിയുടെ തലവൻ കണക്കിലെടുക്കുവാൻ പരാജയപ്പെട്ടുവെന്നത് (ഡോ. അലക്സാണ്ടർ ജേക്കബ് പറഞ്ഞതുപോലെ) ആശ്ചര്യപ്പെടുത്തുന്നതും അമ്പരപ്പിക്കുന്നതുമാണ്. ഈ സന്ദർഭത്തിൽ സരിത എഴുതിയ കത്തിന്റെ പ്രാധാന്യം ഇവിടെ ഉയരുന്നു. മജിസ്ട്രേറ്റിന മുമ്പാകെ പറഞ്ഞ കാര്യങ്ങളുടെ പശ്ചാത്തലത്തിൽ ഒരു പ്രസക്ത സംഗതിയായി ഉപയോഗിക്കാവുന്ന ഒരു സംഗതിയായിരുന്നില്ലേ അത്?

പെരുമ്പാവൂർ ഡി.വൈ.എസ്.പിയുടെ കസ്റ്റഡിയിൽ ആയിരിക്കുമ്പോൾ 19.07.2013-ൽ സരിത എഴുതിയതും ജയിൽ വാർഡർമാർ കണ്ടെടുത്തതുമായ അസൽ കത്ത് Ext. X 618 ആയി അടയാളപ്പെടുത്തിയത് കമ്മീഷൻ മുമ്പാകെ ഉണ്ട്.

19.07.2013 തീയതിയിലെ ഈ കത്തിന്റെ ഒരു ഫോട്ടോകോപ്പി കമ്മീഷൻ ശ്രീ.ഉമ്മൻചാണ്ടിക്ക് നൽകി. കേന്ദ്രമന്ത്രി ശ്രീ. പളനിമാണിക്യം ഒഴികെ മറ്റുള്ള എല്ലാ ആൾക്കാരെയും കുറിച്ചുള്ള കത്തിലെ പ്രസക്ത ഭാഗങ്ങൾ അവർക്ക് നൽകി. കത്തിലെ ഉള്ളടക്കവുമായി ബന്ധപ്പെട്ട് സരിതയെ എതിർ വിസ്തരിക്കാൻ എല്ലാവർക്കും അവസരവും നൽകി. (29.06.2015-ലെ സരിതയുടെ മൊഴി, രഹസ്യ സ്വഭാവമുള്ളത് എന്നാൽ ഇപ്പോൾ വെളിപ്പെടുത്തിയത്)

ആ കത്ത് കമ്മീഷൻ വായിച്ചു നോക്കി. പ്രസ്തുത കത്തിന്റെ പരിഭാഷപ്പെടുത്തിയ പകർപ്പ് ഇതോടൊപ്പം ചേർത്തിട്ടുണ്ട്. ഇത് കമ്മീഷന്റെ അന്വേഷണ വിഷയത്തിന വളരെ പ്രസക്തവും പ്രയോജനമുള്ളതും ആണെന്ന് കാണുന്നു.

ഈ കത്തും അതിന്റെ ഉള്ളടക്കവും ഇപ്പോൾ ഒരു രഹസ്യമല്ല. ഈ കത്ത് സംബന്ധിച്ച് അദ്ദേഹത്തിന ഒന്നും മറച്ചുവെക്കാനില്ലെന്നും ഇൻക്യാമറ നടപടികൾ ആവശ്യമില്ലെന്നും മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി കമ്മീഷൻ മുമ്പാകെ തുറന്നുപറഞ്ഞു.

ശ്രീ. ഉമ്മൻചാണ്ടി അവരെ എങ്ങനെയാണ് വഞ്ചിച്ചതെന്നാണ് പ്രധാനമായും ഈ കത്തിൽ പറയുന്നത്. അവരുടെ അസൽ കത്തിന്റെ പരിഭാഷാ രൂപം ഉദ്ധരിക്കുന്നതായിരിക്കും നല്ലത്.

1. ഉമ്മൻചാണ്ടി അവരുടെ അച്ഛനെപ്പോലെയാണിരിക്കുന്നത് (തനിസ്വരൂപം). അദ്ദേഹം അവരെ കണ്ടിട്ടേയില്ല. കേൾക്കാൻ സന്തോഷമുണ്ട. ഉമ്മൻചാണ്ടി സാർ അവരെയല്ല വേറെ ഒരു സ്ത്രീകളെയും കണ്ടിട്ടില്ലേ.? സമൂഹത്തിന്റെ ഉന്നത സ്ഥാനങ്ങളിലുള്ളവർക്ക് എന്തും ചെയ്യാം. മുഖ്യമന്ത്രിക്ക് നിഷേധിക്കാം. അദ്ദേഹത്തിന കണ്ടിട്ടില്ലെന്ന് പറയാം, എല്ലാം മറന്നുപോയി. എന്നാൽ അവർക്കത് കഴിയില്ല. ഉമ്മൻചാണ്ടി അവരോട് ലൈംഗികമായി വദന

സുരതം ചെയ്യാൻ ആവശ്യപ്പെട്ടു. അവർ അതനുസരിക്കുകയും ക്ലിഫ് ഹൗസിൽ വെച്ച് അദ്ദേഹവുമായി വദനസുരതത്തിൽ ഏർപ്പെടുകയും ചെയ്തു. അവരെ അറിയാതെയാണോ ഇത് ചെയ്തത്.? മുഖ്യമന്ത്രിയെന്ന നിലയിലുള്ള പദവി അദ്ദേഹം ദുരുപയോഗം ചെയ്തി ല്ലെ.? പിന്നീട് അദ്ദേഹത്തിന സരിതയെ മനസിലായി. പക്ഷെ, മുഖ്യമന്ത്രിക്ക് ലക്ഷ്മിയെന്ന പേരിൽ സരിതയെ അറിയില്ല.

കമ്പനിയുടെ പ്രശ്നം ഉയർന്നപ്പോൾ അവർ അറിയിച്ചില്ലേ, അവർ കാലുപിടിച്ചില്ലെ, എന്നാൽ അദ്ദേഹത്തിന അദ്ദേഹം കൂടുതൽ താൽപര്യപ്പെട്ടത് ലൈംഗിക സംതൃപ്തിയിലായിരുന്നു ഇതെല്ലാം നിയമത്തിന മുന്നിൽ കൊണ്ടുവരേണ്ടതാണ്.

ഉമ്മൻചാണ്ടിക്ക് സംബോധന ചെയ്തു കൊണ്ടുള്ളത്

നിങ്ങൾ പല സന്ദർഭങ്ങളിലായി 2 കോടി 16 ലക്ഷം രൂപ സൗരോർജ്ജ പദ്ധതികൾ നടപ്പാക്കു ന്നതിനായി അവരിൽ (അവരുടെ കമ്പനിയിൽ നിന്ന്) വാങ്ങി. ക്ലിഫ് ഹൗസിൽ വെച്ചാണ് അവർ തുക നൽകിയത്. ശേഷം 40 ലക്ഷം രൂപ ഡൽഹിയിലെ തോമസ് കുരുവിളയ്ക് നൽകി. തോമസ് കുരുവിളയും ഉമ്മൻചാണ്ടിയും ഒരുമിച്ച് തിരുവനന്തപുരം എയർപോർട്ടിൽ വരികയും 50 ലക്ഷം രൂപ കൈപ്പറ്റുകയും ചെയ്തു. പദ്ധതി വൈകിയപ്പോൾ കാലതാമസം മാറ്റാനും സോളാർ പോളിസി വേഗത്തിലാക്കാനും ശ്രീ. തോമസ് കുരുവിള 25 ലക്ഷം അവരിൽ നിന്നും കൈപ്പറ്റി. ആദ്യം ഒരു കോടി രൂപ ക്ലിഫ് ഹൗസിൽ വെച്ച് നൽകി. തോമസ് കുരുവിള ഒരു ലക്ഷം രൂപ തന്റെ ഫീസായി കൈപ്പറ്റി. ഈ തുകകൾ ക്രിമിനൽ കേസിലെ പരാതിക്കാർക്ക് നൽകാൻ മതിയാകില്ലേ.?

മെഗാ സോളാർ പ്രൊജക്ടിന്റെ ആശയം നൽകിയപ്പോൾ ശ്രീ. ഉമ്മൻചാണ്ടി, ഊർജ്ജവകുപ്പ് മന്ത്രി ശ്രീ. ആര്യാടൻ മുഹമ്മദിനെ ബന്ധപ്പെടുകയും അവരുടെ പദ്ധതി തീർപ്പാക്കാനും അദ്ദേഹത്തോട പറഞ്ഞു. അതിനെ അടിസ്ഥാനമാക്കി ഏകജാലക സംവിധാനത്തിലൂടെ അവരുടെ മെഗാ സോളാർ പ്രൊജക്ട് പരിഗണിക്കാമെന്ന് സമ്മതിച്ചു. ഈ പദ്ധതി പബ്ലിക് പ്രൈവറ്റ് പ്രൊജക്ട് (പിപിപി)-നെ പി.പി.പി ആയി പരിഗണിക്കാമെന്നും മുഖ്യമന്ത്രി ഉറപ്പുകൊടുത്തു. കിൻഫ്രയുടെ ഭൂമിയോ കെഎസ്ഐഡിസിയുടെ ഭൂമിയോ ലഭ്യമാക്കാമെന്നും അദ്ദേഹം ഉറപ്പു നൽകി. ഈ പദ്ധതിക്കായി വരുന്ന നിക്ഷേപകരെ നേരിട്ട് കാണാമെന്നും മുഖ്യമന്ത്രി സമ്മതിച്ചു. വിവാദമായ കേസുകളിലൊന്നായ ശ്രീധരൻ നായരുടെ കേസ് ഇതിൽപ്പെട്ട ഒന്നാണെന്നതിന യാതൊരു സംശയവുമില്ല. മല്ലേലിലെ ആളുകളുമായി മുഖ്യമന്ത്രി ഫോണിൽ സംസാരിച്ചു. MOU ഒപ്പുവയ്ക്കുന്നതിന ശേഷമുള്ള തീയതിയാണ് മുഖ്യമന്ത്രിയുമായുള്ള യോഗത്തിന ലഭിച്ചത്. MOU ന മുൻപ് മുഖ്യമന്ത്രിയെ കാണണമെന്ന് ശ്രീധരൻ നായർക്ക് വലിയ നിർബന്ധമായിരുന്നു. അദ്ദേഹം ഡൽഹിയിൽ നിന്നും തിരിച്ചു വന്നാൽ ഉടൻ മീറ്റിംഗ് നടത്താമെന്ന് മുഖ്യമന്ത്രി പറഞ്ഞ തിനാലും മുഖ്യമന്ത്രിയുമായി നടത്തിയ ടെലിഫോൺ സംഭാഷണത്തിന്റെ അടിസ്ഥാനത്തിലും MOU ഒപ്പ് വയ്ക്കുകയും ആദ്യഘട്ട ഫണ്ട (ഫീസ്) ചെക്കായി നൽകുകയും ചെയ്തു. 3 ചെക്കു കളിൽ അവസാനത്തെ ചെക്ക് ബാങ്കിൽ സമർപ്പിക്കേണ്ടതാണെന്നായിരുന്നു ശ്രീധരൻ നായരുടെ ആവശ്യം.

ജൂലൈ 9 ാം തീയ്യതി ഏതാണ്ട 6.30 പി.എം-ന അവർ സെക്രട്ടേറിയറ്റിൽ എത്തിയെങ്കിലും പട്ടം ബിഷപ് ഹൗസിലെ വിരുന്ന് കഴിഞ്ഞ് രാത്രി 9 പി.എംനാണ് മുഖ്യമന്ത്രി ഓഫീസിലെത്തിയ ത്. ആ ദിവസം മുഖ്യമന്ത്രി രണ്ടുപേരെ കണ്ടിരുന്നു, അതിലൊന്ന് അവരും ശ്രീധരൻ നായ രുമായുള്ള മീറ്റിംഗ് ആയിരുന്നു. അഡ്വക്കേറ്റ് അജിത്ത് കുമാർ അവരോടൊപ്പമായിരുന്നു. അവർ അകത്ത് പോയപ്പോൾ അദ്ദേഹത്തെ വെളിയിൽ നിർത്തി. ആ സമയത്ത് ശ്രീ. സെൽവരാജ്

എംഎൽഎയും അദ്ദേഹത്തെ അനുഗമിച്ചു വേറൊരാളും അവിടെയുണ്ടായിരുന്നു. അവരെ കണ്ട പ്പോൾ അവരെ വെളിയിലേക്ക് അയക്കുകയും മുഖ്യമന്ത്രി അവരുടെ അടുത്തേക്ക് വരുകയും എല്ലാ തരത്തിലുള്ള ഉറപ്പുകളും (പെരുമഴ) ശ്രീധരൻനായർക്ക് നൽകുകയും ചെയ്തു. അതനുസരിച്ച് ഏകജാലക പ്രോജക്ട്, പാലക്കാട് കിൻഫ്ര പാർക്കിൽ ഭൂമി, സർക്കാർ സബ്സിഡി, മറ്റ് എല്ലാസ ഹായങ്ങൾ, എന്നിവ ഉറപ്പുനൽകി.

ശ്രീധരൻ നായർ മുഖ്യമന്ത്രിയോടൊപ്പം ലിഫ്റ്റിൽ താഴത്തെ നിലയിലേക്ക് പോയി. ശ്രീധരൻ നായരെ കണ്ടിട്ടില്ലെന്നാണ് മുഖ്യമന്ത്രി ഇപ്പോൾ പറയുന്നത്. മുഖ്യമന്ത്രി തന്നെ ഉറപ്പ് നൽകിയ പ്പോൾ അവർ അത് വിശ്വസിച്ചു. ആ ആത്മവിശ്വാസം അവരെ ചതിച്ചു. കോടികളുടെ പ്രോജ ക്ടിന്റെ പത്ത് ശതമാനം മുഖ്യമന്ത്രി ആവശ്യപ്പെട്ടു (ഏകദേശം നാല് കോടി രൂപ) പ്രോജക്ട് ആരംഭിക്കുന്നതിന് പോലും മുമ്പ് വിവിധ സന്ദർഭങ്ങളിലായി 2 കോടി രൂപ അദ്ദേഹം കൈപ്പറ്റിയിട്ടി ല്ലെ? ഇതൊക്കെയായിട്ടും അദ്ദേഹം പ്രോജക്ട് ഒരുക്കിയില്ല, ഇപ്പോൾ അവസാനം അവർ ഒറ്റയ്ക്ക ായി. പണം കൈപ്പറ്റിയവർ അവരോടൊപ്പമില്ല. ഉറപ്പ് നൽകിയവർ അവരോടൊപ്പമില്ല. പോലീസ് ഈ പണമെല്ലാം മടക്കിവാങ്ങിത്തരുമോ?

നിരവധി വസ്തു ഇടപാടുകളിൽ അവർ സഹകരിച്ചിരുന്നു. മാർജിൻ മണി പോലും അവർക്ക് ലഭിച്ചില്ല. അവർ മുഖ്യമന്ത്രിയെ അവരുടെ അച്ഛനെ പോലെ കരുതുകയും ബഹുമാനിക്കുകയും ചെയ്തു. ഒരു പക്ഷെ അദ്ദേഹം പല സന്ദർഭങ്ങളിലും അവരെ വേറെ രീതിയിലാണ് കണ്ടതും. അവർ അതിനെ സ്ത്രീകളുടെ ശാപമായി കണക്കാക്കുന്നു, ഇന്ന് ഈ കേസുകൾ പോലും പ്രതി കാരത്തിന്റെ ഇരയെപ്പോലെ അവർ അനുഭവിക്കേണ്ടി വരുമെന്ന് ഇന്നവർക്കറിയാം. കൊച്ചിയിലെ വസ്തു ഇടപാടുകളെ കുറിച്ച് കൂടുതൽ പറയാൻ അവർ ആഗ്രഹിക്കുന്നില്ല. എല്ലാവരും കൂടി അവരെ നശിപ്പിച്ചു. അവർ സ്നേഹിച്ചവരും വിശ്വസിച്ചവരും പാർടിയുൾപ്പെടെ എല്ലാവരും തള്ളിപ്പ റയുകയും ഒറ്റപ്പെടുത്തുകയും ചെയ്യുന്നു. അവരിൽ ഓരോരുത്തർക്കും വേണ്ടി അവർ ഒരുപാട് അനുഭവിച്ചു. അവർ ഇപ്പോൾ തന്നെ മരിച്ചേക്കാം. കോൺഗ്രസ് രക്തമാണ് അവരുടേത്. വഞ്ച കർക്കെതിരെ കേസില്ല. കേസ് രജിസ്റ്റർ ചെയ്യുമ്പോൾ മെഗാപവർ പ്രോജക്ട് കേസുകളിൽ അദ്ദേഹം പ്രതിയാവില്ലേ? അദ്ദേഹത്തിന്റെ വാക്കിനെ അടിസ്ഥാനമാക്കിയാണ് മെഗാ പ്രോജക്ട് നിക്ഷേപകരെ കൊണ്ടുവന്നത്. അതിനുവേണ്ടി അദ്ദേഹം പണം കൈപ്പറ്റി. ഒരു പക്ഷെ ഒരു സാധാ രണ സർക്കാരിന്റെ മെല്ലെപ്പോക്കായിരിക്കും. എന്നാൽ നിക്ഷേപകർ അത് ഉൾക്കൊണ്ടില്ല. അവ രുടെ വാക്കുകേട്ട് അവരുടെ കൂടെ നിന്നെങ്കിലും അവർ വഞ്ചിക്കപ്പെട്ടു.

എല്ലാ ദിവസവും ഫോൺ വിളിക്കുമായിരുന്നു. ഫോൺ വിളിച്ചില്ല എന്ന് പറഞ്ഞു. ജോപ്പ ന്റെയും ജിക്കുമോന്റെയും സലീം രാജിന്റെയും ഫോണുകളിൽ നിന്നും വിളിക്കുകയും സംസാരി ക്കുകയും ചെയ്യുമായിരുന്നു. മുൻ മന്ത്രിയും ഇപ്പോഴത്തെ എംഎൽഎയുമായ ഗണേഷ് കുമാറുമാ യുള്ള അവരുടെ ബന്ധത്തെ കുറിച്ച് പരാതി പറയാൻ ബിജു രാധാകൃഷ്ണൻ എറണാകുളം ഗവൺമെന്റ് ഗസ്റ്റ് ഹൗസിൽ മുഖ്യമന്ത്രിയെ കണ്ടപ്പോൾ പോലും മുഖ്യമന്ത്രി അവരെ ബന്ധപ്പെട്ട് ആരോപണങ്ങൾ ഉയർന്നിട്ടുണ്ടെന്നും അവർ സൂക്ഷിക്കണമെന്നും പറഞ്ഞു. അത്രയും അടുപ്പം അദ്ദേഹം കാണിച്ചിരുന്നു. ഇപ്പോൾ എന്താണ് സംഭവിച്ചത്? എന്തിനാണ് കള്ളം പറയുന്നത്? ദയ വായി അവരെ മാത്രം ബലിയാടാക്കരുത്. മറ്റുള്ളവരുടെ ദുഷ്പ്രവൃത്തികൾ മുഖ്യമന്ത്രിയിൽ നിന്നും അവർക്ക് കിട്ടിയതിന്റെ അടുത്തൊന്നും വരികയില്ല. അവരുടെ പണം, അവരുടെ ശരീരം, എല്ലാം നശിച്ചു. എന്നിട്ടിപ്പോൾ ഒന്നും അറിയില്ലെന്ന് നടിക്കുന്നു (തള്ളിപ്പറയുന്നു). എന്തിനാണ് അവരെ മാത്രം ക്രൂശിക്കുന്നത്. എങ്ങനെയാണ് ടീം സോളാർ ഇല്ലാതായത്. രാപകൽ മാർക്ക റ്റിംഗും മറ്റും നടത്തി സമ്പാദിച്ച പണം ബിജു രാധാകൃഷ്ണനും, ശാലുവും, രാഷ്ട്രീയക്കാരും

കൊണ്ടുപോയി. അവരുടെ രണ്ട കൊച്ചുകുട്ടികളും, പ്രായമായ അമ്മമാരും ശേഷിക്കുന്നു. ഇപ്പോൾ കേസിന പിറകെ കേസ്. അവർ വഞ്ചനാ കേസുകളെ നേരിടുന്നു.

ഈ കേസിൽ വലിയ ഉറപ്പുകൾ നൽകി പണം കൈപ്പറ്റി അവരെ നശിപ്പിച്ച മുഖ്യമന്ത്രിയേയും മറ്റുള്ളവരേയും പ്രതികളാക്കുമോ?

അവർ ഇടപാടുകാരെ മുഖ്യമന്ത്രിയ്ക്കും ശ്രീ.ആര്യാടൻ മുഹമ്മദിനും അടുത്ത് കൊണ്ടുപോയപ്പോൾ അവർക്ക് ഉറപ്പ് നൽകുകയും അവർ അത് വിശ്വസിക്കുകയും ചെയ്തു. എന്താണ് അവർക്കെതിരെ ആരോപിച്ച കുറ്റം? ഉറപ്പ് നൽകി പണം വാങ്ങി വഞ്ചിച്ചു? എന്താണ് മുഖ്യമന്ത്രി ചെയ്തത്? അവരോട് അദ്ദേഹത്തിനിത് ചെയ്യാമോ? ഇടപാടുകാരുടെ പണം അവർ എടുത്തിട്ടില്ല. പോലീസിനോ, മാധ്യമങ്ങൾക്കോ, പണം എടുത്തവരെ ആവശ്യമില്ല. ആർക്കും അവരെ ആവശ്യമില്ല.

മുഖ്യമന്ത്രിയെ എതിർക്കുന്ന ആളുകൾ വന്ന സന്ദർഭങ്ങളിൽ അവരെ മുഖ്യമന്ത്രി അതിനെപ്പറ്റി സൂക്ഷിക്കണമെന്ന് അറിയിച്ചു. അവർ ബഹുമാനിക്കുന്ന മുഖ്യമന്ത്രിക്ക് എന്തെങ്കിലും അപകടം വരുന്നത് കാണാൻ അവർ ഇഷടപ്പെട്ടില്ല. പക്ഷെ, അവർക്ക് അപകടം വന്ന ഒരു സന്ദർഭത്തിൽ ആരും അവർക്കുവേണ്ടി ബലിയാടാകാൻ തയ്യാറായില്ല. ആവശ്യമുള്ള തെളിവുകൾ അവരുടെ പക്കലുണ്ട. അത് തെളിവിനായി കോടതിയിൽ ഹാജരാക്കാവുന്നതാണ്. ഈ കേസ് എന്നുതീരുമെന്നോ അവർ ജയിലിൽ നിന്നും എന്ന് വെളിയിൽ വരുമെന്നോ അവർക്കറിയില്ല. മുഖ്യമന്ത്രിയുടെ വാക്ക് വിശ്വസിച്ചതാണ് അവർ ചെയ്ത ഒരോയൊരു വലിയ തെറ്റ്. ഇങ്ങനെ അവരെ നശിപ്പിക്കാൻ വേണ്ടി വേറെ എന്ത് തെറ്റാണ് അവർ ചെയ്തത്? ഓരോ ഇടപാടും ടെലിഫോൺ സംഭാഷണങ്ങളുമായും ബന്ധപ്പെട്ട ചൂഷണങ്ങളുടെ തെളിവുകൾ അവർക്ക് ലഭിച്ചിട്ടുണ്ട്. ഓരോ ഇടപാടും ടെലിഫോൺ സംഭാഷണങ്ങളും വരട്ടേ. കേസ് രജിസ്റ്റർ ചെയ്യട്ടെ. അവർക്കെതിരെ അന്വേഷണം വരട്ടേ.

16 + 1 ആളുകളെ പറയുന്നതിൽ ക്രമനമ്പറുകൾ 1 ഉം 2 ഉം ആളുകൾ ബിജു രാധാകൃഷ്ണനും ശാലു മേനോനുമാണ്. വേറെ ആളുകൾ ശ്രീ. ഉമ്മൻചാണ്ടി, മുഖമന്ത്രി, ശ്രീ. ആര്യാടൻ മുഹമ്മദ് ഊർജ്ജവകുപ്പ് മന്ത്രി, ശ്രീ. എ പി അനിൽ കുമാർ ടൂറിസം വകുപ്പ് മന്ത്രി, ശ്രീ. അടൂർ പ്രകാശ് റവന്യൂ വകുപ്പ് മന്ത്രി, ശ്രീ. ഹൈബി ഈഡൻ എംഎൽഎ, ശ്രീ. കെ സി വേണുഗോപാൽ കേന്ദ്ര ഏവിയേഷൻ വകുപ്പ് മന്ത്രിയും മുൻ കേന്ദ്ര ഊർജ്ജ വകുപ്പ് മന്ത്രിയും, ശ്രീ. പളനി മാണിക്യം കേന്ദ്ര ധനവകുപ്പ് സഹമന്ത്രി, ശ്രീ. എൻ സുബ്രഹ്മണ്യൻ, കെപിസിസി ജനറൽ സെക്രട്ടറി, ശ്രീ. കെ പത്മകുമാർ ഐപിഎസ് ഐജിപി, ശ്രീ. എം ആർ അജിത് കുമാർ ഐപിഎസ്, മുൻ കൊച്ചി സിറ്റി പോലീസ് കമ്മീഷണർ, ശ്രീ. വിഷ്ണുനാഥ് എംഎൽഎ, ശ്രീ. മോൻസ് ജോസഫ് എംഎൽഎ, ശ്രീ. രമേഷ് ചെന്നിത്തലയുടെ പിഎ ശ്രീ. പ്രതീഷ് നായർ, ശ്രീ. ജോസ് കെ മാണി എംപി, ഒരാളും കൂടി ഉള്ളത് ശ്രീ. അബ്ദുള്ളക്കുട്ടി എംഎൽഎ.

ശ്രീ. പളനി മാണിക്യത്തിന നോട്ടീസ് നൽകിയിട്ടില്ല അതിനാൽ അദ്ദേഹത്തെ കുറിച്ച് അഭിപ്രായമൊന്നും ഈ റിപ്പോർട്ടിലില്ല.

ഈ കത്ത് പരിശോധിക്കുമ്പോൾ, അതിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ ശരിയാണെങ്കിൽ നിയസഭയ്ക്കുള്ളിലും പുറത്തും ഉന്നയിക്കപ്പെട്ടിട്ടുള്ള ആരോപണങ്ങൾക്ക് കമ്മീഷൻ തീർപ്പാക്കിയതുപോലെ അടിസ്ഥാനമുണ്ടാക്കുകയും ഈ കത്തിൽ പറഞ്ഞിരിക്കുന്ന ആളുകൾ ടീം സോളാറിനെയും അതിന്റെ രണ്ട ഡയക്ടർമാരായ സരിതാ.എസ് നായരെയും ബിജു രാധാകൃഷ്ണനെയും ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ  സഹായിക്കുകയും ചെയ്തതായി കാണുന്നു.

ഇതുകൂടാതെ ഇക്കാര്യം പ്രിവൻഷൻ ഓഫ് കറപ്ഷൻ ആക്റ്റിന്റെ (പിസി ആക്റ്റ്) വ്യവസ്ഥകളുമായി ബന്ധപ്പെട്ടും പരിഗണിക്കേണ്ടതാണ്. പിസി ആക്റ്റിൽ വിഭാവനം ചെയ്തിട്ടുള്ള നിയമവിരുദ്ധമായ പ്രതിഫലം പണത്തിലോ മറ്റു വസ്തുക്കളിലോ ആയി പരിമിതപ്പെടുത്തേണ്ട ആവശ്യമില്ല. കമ്മീഷനെ സംബന്ധിച്ച്, ലൈംഗിക സംതൃപ്തി നൽകുന്നതും പിസി ആക്റ്റിലെ 7 (b) വകുപ്പ് പ്രകാരം പ്രതിഫലത്തിൻ കീഴിൽ വരുന്ന ഒന്നാണ്.

സംസ്ഥാനത്തിനുവേണ്ടി ഹാജരാകുന്ന സീനിയർ ഗവൺമെന്റ് പ്ലീഡർ കമ്മീഷന സമർപ്പിച്ച വാദപ്രതിവാദ പത്രികയിൽ അദ്ദേഹം പറഞ്ഞത് ലൈംഗികത ഈ കമ്മീഷന്റെ അന്വേഷണ വിഷയമല്ലെന്നാണ്. ലൈംഗികതയും ലൈംഗിക സംതൃപ്തിയും ഓരോ ആളുകളെ സംബന്ധിച്ചിടത്തോളം മാറിവരുന്ന കാര്യങ്ങളാണെന്ന് സംശയമില്ല. വയസ് തടസമല്ല. അത് ആളുകൾക്ക് വിട്ടുകൊടുക്കുന്നു. എന്നാൽ ഒരു പബ്ലിക് സെർവന്റ് അദ്ദേഹത്തിന്റെ ഔദ്യോഗിക കൃത്യനിർവ്വഹണം വഴി എന്തെങ്കിലും ചെയ്തുകിട്ടുന്നതിനുവേണ്ടി ഒരു പബ്ലിക് സെർവന്റോ മറ്റാരെങ്കിലുമോ ലൈംഗികതയും ലൈംഗിക സംതൃപ്തിയും ആവശ്യപ്പെടുകയാണെങ്കിൽ, തീർച്ചയായും സ്ഥിതി വ്യത്യസ്തമാണ്.

ഈ കേസുകളിൽ ലൈംഗികതയും ലൈംഗിക സംതൃപ്തിയും പബ്ലിക് സെർവന്റുമാരുമായി ബന്ധപ്പെട്ടിരിക്കുന്നു. അവർ മറ്റാരുമല്ല, കത്തിൽ പേര് പറഞ്ഞിരിക്കുന്ന ഭരണത്തലവനായ മുഖ്യമന്ത്രി, ഊർജ്ജ വകുപ്പ് മന്ത്രി, മറ്റ് മന്ത്രിമാർ തുടങ്ങിയവരാണ്.

അത് കൂടാതെ സർക്കാരിൽ നിന്നും ആനുകൂല്യം ലഭിക്കാനായി പണം കൈപ്പറ്റിയതിനെ കുറിച്ചും കത്തിലുണ്ട്. ആർക്കാണ് പണം കൊടുത്തതെന്നതിനെ കുറിച്ചും കത്തിൽ പറഞ്ഞിട്ടുണ്ട്.

ഇവിടെ താഴെ പറയുന്ന സാഹചര്യങ്ങൾ പ്രസക്തമാണ്.

1. സരിത ലൈംഗിക പീഡനവും ബലാത്സംഗവും ഉൾപ്പെടെയുള്ള രഹസ്യ കാര്യങ്ങൾ എസിജെഎം കോടതിയോട് പറയുന്നു.

2. എസിജെഎം കോടതി അവ രേഖപ്പെടുത്താതെ അവ പരാതിയായി എഴുതി നൽകാൻ സരിതയോട് ആവശ്യപ്പെടുന്നു. അഡ്വക്കേറ്റിന്റെ സഹായവും നിർദ്ദേശിക്കുന്നു.

3. കസ്റ്റഡി കഴിഞ്ഞ് സരിതാ നായർ ജയിലിൽ തിരിച്ചുവന്നപ്പോൾ ജയിൽ വാർഡർമാർ നടത്തിയ ദേഹപരിശോധനയിൽ അവർ എഴുതിയ കത്ത് കണ്ടെടുത്തു. ഉള്ളടക്കം വായിക്കുകയും ഡിജിപി (ജയിൽ) നെ ഉടനെ അറിയിക്കുകയും ചെയ്തു.

4. സരിതയെ ജയിലിൽ നിന്നും മാറ്റാനുള്ള കാരണങ്ങളിലൊന്ന് ഈ കത്താണെന്ന് ഡിജിപി (ജയിൽ) പറഞ്ഞു.

5. ഡിജിപി (ജയിൽ) യുടെ നിർദ്ദേശങ്ങൾക്ക് വിരുദ്ധമായി പരാതി തയ്യാറാക്കുന്നതിന മുൻപ് വനിതാ ജയിൽ സൂപ്രണ്ട് തിരിച്ചറിയൽ രേഖകൾ ഹാജരാക്കാതെ ഒരു അപരിചിതനെ സരിതയുടെ അമ്മയെ അനുഗമിക്കാൻ അനുവദിച്ചു.

6. ഡിജിപി (ജയിൽ) യുടെ നിർദ്ദേശപ്രകാരം വനിതാ ജയിൽ സൂപ്രണ്ട ശ്രീമതി. നസീറ ബീവിയുടെ സാന്നിധ്യത്തിൽ സരിതയുടെ കത്ത് തയ്യാറാക്കൽ. സരിതയുടെ കത്ത് 21 ഷീറ്റിലായതിനാൽ ഡിജിപിയുടെ നിർദ്ദേശപ്രകാരം 22 ഷീറ്റ് പേപ്പർ പരാതി തയ്യാറാക്കാൻ നൽകി. പക്ഷേ പരാതി

നാല് ഷീറ്റിൽ മാത്രമാണ് ഉണ്ടായിരുന്നത്, അതും, ജയിൽ സൂപ്രണ്ട വ്യക്തിപരമായി എസിജെഎം കോടതി മുമ്പാകെ ഫയൽ ചെയ്യുകയായിരുന്നു. സരിതയുടെ അഡ്വക്കേറ്റ് പങ്കെടുത്തിട്ടില്ല.

7. D പാർടി കത്ത് ഹാജരാക്കാനായി ഹർജി ഫയൽ ചെയ്തപ്പോൾ സരിതാ എസ്.നായർ അതിനെ എതിർത്തു.

അസ്സൽ കത്ത് ഹാജരാക്കാനുള്ള ഉത്തരവ് വഴിയുള്ള കമ്മീഷന്റെ നിർദ്ദേശം നടപ്പാക്കിയില്ല.

മേൽപറഞ്ഞ ഉത്തരവിനെതിരെ ബഹുമാനപ്പെട്ട ഹൈക്കോടതി മുമ്പാകെ റിട്ട് പെറ്റീഷൻ ഫയൽ ചെയ്യുകയും സ്റ്റേ കിട്ടുകയും ചെയ്തു.

അതിനുശേഷം പത്രസമ്മേളനത്തിൽ സരിത എസ്.നായർ സ്വന്തമായി കത്ത് കാണിക്കുകയും ആവശ്യപ്പെടാതെ കത്തിന്റെ പകർപ്പും അതിനുശേഷം അവരുടെ ഇഷ്ടപ്രകാരം അസൽ കത്തും കമ്മീഷൻ മുമ്പാകെ ഹാജരാക്കുകയും ചെയ്തു.

എസ്.ഐ.ടി തലവനോട് ചോദിച്ചപ്പോൾ പിടിച്ചെടുത്തെങ്കിൽ അത് തെളിവ് നിയമത്തിന്റെ 129-ാം വകുപ്പിന്റെ ലംഘനമായിരിക്കും എന്ന് പറഞ്ഞു. മുൻ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയോട് ചോദിച്ചപ്പോൾ അത് പിടിച്ചെടുത്തിട്ടില്ലെന്ന് പറഞ്ഞു. അദ്ദേഹത്തിന്റെ അറിവിൽ അദ്ദേഹത്തിനെ തിരായി കത്തിൽ ഒന്നുമില്ലെന്ന് തുടർന്നുപറഞ്ഞു.

ശ്രീ. ടി പി സെൻകുമാർ അദ്ദേഹത്തിന്റെ മൊഴിയിലും പറഞ്ഞു.

ഇവിടെ, മുൻ ജയിൽ ഡിജിപി ശ്രീ. അലക്സാണ്ടർ ജേക്കബ് അദ്ദേഹത്തിന്റെ മൊഴിയിൽ സ്വമനസ്സാലെ, കത്തിൽ മുഖ്യമന്ത്രിയുടെ പേരില്ലെന്ന് പറഞ്ഞത് ശ്രദ്ധിക്കേണ്ടതാണ്.

ഈ പശ്ചാത്തലത്തിൽ സർക്കാരിനും എസ്ഐടി ഉൾപ്പെടെയുള്ള പോലീസിനും ഈ കത്തും അതിന്റെ ഉള്ളടക്കവും അറിയില്ലെന്നത് വിശ്വസിക്കാൻ പ്രയാസമാണ്.

നേരത്തെ പറഞ്ഞതുപോലെ സരിത എസ്.നായർ കത്തിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങളിൽ എന്തെങ്കിലും സത്യമുണ്ടോ എന്ന കാര്യം പരിഗണിക്കേണ്ട വിഷയമാണ്.

സോളാർ തട്ടിപ്പിനെ സംബന്ധിച്ചിടത്തോളം ബിജു രാധാകൃഷ്ണനും സരിതാ എസ് നായരും കമ്പനീസ് ആക്ടിന കീഴിൽ രജിസ്റ്റർ ചെയ്യപ്പെട്ട ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യുഷൻസ് പ്രൈവറ്റ് ലിമിറ്റഡ്, എന്ന കമ്പനിയുടെ പേരിൽ സോളാർ പാനലുകൾ, സോളാർ പ്ലാന്റുകൾ, വിൻഡ് മില്ലുകൾ എന്നിവ സ്ഥാപിക്കുന്നതിനും കൂടാതെ അവരുടെ ബിസിനസിന്റെ ഡീലർഷിപ്പിനുവേണ്ടിയും അവരുടെ ഇടപാടുകാരുമായി MOU-ൽ ഏർപ്പെടുകയും ഭാഗികമായി പ്രതിഫലം വാങ്ങുകയും കരാർ ലംഘിക്കുകയും ചെയ്തുവെന്നത് സമ്മതിക്കപ്പെട്ട കാര്യമാണ്. അവർക്ക് ഉന്നത പദവിയിലുള്ളവരുമായി ബന്ധമുണ്ടെന്നും അവരുടെ സഹായവും സഹകരണവും അവർക്ക് ലഭ്യമാണെന്നും കാണിക്കുന്നതിന്റെ അവർ വളരെയധികം പ്രസ്താവനകൾ നടത്തുകയും രേഖകൾ കാണിക്കുകയും ചെയ്തു. ഈ സാഹചര്യങ്ങൾ സിവിൽ ബാധ്യതയുടെ ഒരു കേസ് വഞ്ചനയുടെ ക്രിമിനൽ ബാധ്യതയുടെ കേസായി മാറുമോ എന്നത് അന്വേഷണ ഉദ്യോഗസ്ഥരും കോടതിയും പരിഗണിക്കേണ്ട വ്യത്യസ്തമായ ഒരു വിഷയമാണ്. ഇത് കമ്മീഷനെ ഒരു രീതിയിലും ബാധിക്കുന്ന കാര്യമല്ല.

ഈ കമ്മീഷന്റെ റിപ്പോർട്ടിന, കോടതികളിൽ ചാർജ്ജ് ഷീറ്റുകൾ ഫയൽ ചെയ്യുകയും രണ്ടെണ്ണം തീർപ്പാക്കുകയും ചെയ്തതുമായ 33 സോളാർ ക്രിമിനൽ കേസുകളുടെ ക്രിമിനൽ കുറ്റവിചാരണയിൽ യാതൊന്നും ചെയ്യാനില്ലെന്ന് വ്യക്തമാക്കുന്നു.

ഈ കേസുകളുടെ അന്വേഷണത്തിനെതിരായി നടത്തുന്ന ഏത് നിരീക്ഷണവും കുറ്റ വിചാരണയിൽ പ്രതികൾക്ക് അനുകൂലമായി പോകുമെന്ന് സംസ്ഥാനത്തിന വേണ്ടിയുള്ള സീനിയർ ഗവൺമെന്റ് പ്ലീഡർ ഓർമ്മിപ്പിക്കുന്നതുകൊണ്ടാണ് കമ്മീഷൻ ഇക്കാര്യം വ്യക്തമാക്കുന്നത്. എസ് ഐടിക്കും അങ്ങനെ ഒരു നിലപാടുണ്ട.

ഇവിടെ ശ്രീ. രാജു എബ്രഹാം എംഎൽഎയും മുൻ പ്രതിപക്ഷ ഉപനേതാവ് ശ്രീ. കോടിയേരി ബാലകൃഷ്ണനും പറഞ്ഞതുപോലെ വിഷയം വ്യത്യസ്തമാണ്. സോളാർ തട്ടിപ്പ് പ്രതികളായ സരിത എസ്.നായരുടെയും ബിജു രാധാകൃഷ്ണന്റെയും പ്രവർത്തനങ്ങളുടെ കേന്ദ്രം മുഖ്യമന്ത്രിയുടെ ഓഫീസായിരുന്നോ എന്നതാണ് വിഷയം. ചുരുക്കിപ്പറഞ്ഞാൽ, കമ്മീഷൻ അതിന്റെ 07.11.2014-ലെ ഉത്തരവിൽ തീർപ്പാക്കിയ പ്രകാരമുള്ള ആരോപണങ്ങളിൽ എന്തെങ്കിലും അടിസ്ഥാനമുണ്ടോയെന്നതാണ് വിഷയം.

കമ്മീഷൻ ഇപ്പോൾ കണ്ടെത്തിയ വസ്തുതകൾ:

ടെന്നി ജോപ്പൻ ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണുകളിൽ നിന്നും നിരവധി ഫോൺ വഴിയുള്ള ബന്ധങ്ങൾ മുഖ്യമന്ത്രി എന്ന നിലയിൽ ശ്രീ.ഉമ്മൻചാണ്ടിയുമായി ബന്ധമുള്ളതായിരുന്നു. മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ സെക്രട്ടേറിയറ്റിലെ ഓഫീസിൽ അദ്ദേഹത്തിന്റെ നിഴലായിരുന്നു അയാൾ. അയാൾ എപ്പോഴും അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നു. മുഖ്യമന്ത്രിയുടെ സ്വന്തം ആളായ ജിക്കുമോൻ ജേക്കബ്, മുഖ്യമന്ത്രിയുടെ ഗൺമാൻ സലിംരാജ്, അതേ പോലെ മുഖ്യമന്ത്രിയുടെ ഡൽഹിയിലെ സഹായിയായ തോമസ് കുരുവിളയും സരിത ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണുകളിൽ ബന്ധപ്പെട്ടിരുന്നു. മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലെ രണ്ട് ലാന്റ് ഫോണുകളിലേക്കും സരിതയുടെ ഉപയോഗത്തിലിരുന്ന രണ്ട് മൊബൈൽ ഫോണുകളിലേക്കും തിരിച്ചും വിളികളുണ്ടായിരുന്നു.

സലിം രാജ്, ജിക്കുമോൻ ജേക്കബ്, ടെന്നി ജോപ്പൻ എന്നിവരുടെ മൊബൈൽ ഫോണുകളിൽ നിന്നും മുഖ്യമന്ത്രി മിക്കവാറും എല്ലാ ദിവസവും അവരുമായി ബന്ധപ്പെട്ടിരുന്നതായി സരിത എസ്. നായർ അവരുടെ കത്തിൽ പറയുന്നു. അവരുടെ മൊഴിയിലും അവർ അങ്ങനെ പറഞ്ഞു.

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിക്ക് സ്വന്തം ഉപയോഗത്തിനായി ഒരു മൊബൈൽ ഫോൺ ഇല്ലായിരുന്നു. അദ്ദേഹത്തിന്റെ സ്റ്റാഫിന്റെ മൊബൈൽ ഫോണിലൂടെയാണ് മന്ത്രിമാർ, രാഷ്ട്രീയനേതാക്കൾ തുടങ്ങിയവർ അദ്ദേഹവുമായി ബന്ധപ്പെട്ടിരുന്നത്. അവരുടെ ഫോണും അദ്ദേഹം ഉപയോഗിച്ചിരുന്നു. ഡൽഹിയിലായിരിക്കുമ്പോൾ മുഖ്യമന്ത്രി ബന്ധപ്പെട്ടിരുന്നതും മുഖ്യമന്ത്രിയുമായി ബന്ധപ്പെട്ടതും അദ്ദേഹത്തിന്റെ സഹായി തോമസ് കുരുവിളയുടെ മൊബൈൽ ഫോണിലൂടെയാണ്.

മുഖ്യമന്ത്രിയുടെ മുൻഗൺമാൻ ആയ സലിംരാജ് അയാളുടെ 14.12.2016-ലെ മൊഴിയിൽ പറയുന്നത് സരിത എസ്. നായർ അയാളുടെ മൊബൈൽ ഫോണിലൂടെ മുഖ്യമന്ത്രിയുമായി സംസാരിക്കുമായിരുന്നുവെന്നും മുഖ്യമന്ത്രി അയാളുടെ മൊബൈൽ ഫോണിലൂടെ സരിതയുമായി ബന്ധപ്പെട്ടിരുന്നുവെന്നുമാണ്.

സരിതയുടെ രണ്ട് മൊബൈൽ ഫോണുകളിൽ നിന്നും മുഖ്യമന്ത്രിയുടെ ഔദ്യോഗിക വസതിയിലെ രണ്ട് ലാന്റ് ഫോണുകളിലേക്ക് നിരവധി ഫോൺ വിളികൾ ഉണ്ടായിരുന്നുവെന്നത് സമ്മതിക്കുന്ന കാര്യമാണെങ്കിലും സരിതയുടെ മൊബൈലിലേക്കും തിരിച്ചുമുള്ള ആ കോളുകൾ, മുഖ്യമന്ത്രി തന്നെയോ/മുഖ്യമന്ത്രിക്ക് വേണ്ടിയോ സരിതയുമായി സംസാരിക്കുന്നതിനുള്ള കോളുകൾ ആയിരുന്നോ എന്ന് തിട്ടപ്പെടുത്തുന്നതിനുള്ള യാതൊരു ശ്രമവും എസ്.ഐ.ടി നടത്തിയിട്ടില്ല. ടെന്നി ജോപ്പൻ, ജിക്കുമോൻ, സലിം രാജ്, തോമസ് കുരുവിള എന്നിവരുടെ മൊബൈൽ ഫോണിൽ നിന്നുംസരിതയുടെ ഫോണിലേക്കും തിരിച്ചുമുള്ള വിളികൾക്ക് അന്വേഷണത്തിൽ എന്തെങ്കിലും പ്രാധാന്യം ഉണ്ടോയെന്ന് എസ്.ഐ.ടിയുടെ അന്വേഷണത്തിന്റെ ഭാഗമെന്ന നിലയിൽ പരിശോധിക്കുന്നതിനുള്ള യാതൊരു ശ്രമവും എസ്.ഐ.ടി നടത്തിയിട്ടില്ല.

എം.എൻ.ആർ.ഇ, അനെർട്ട് എന്നിവയുടെ അംഗീകാരവും സംസ്ഥാനത്തിന വേണ്ടിയുള്ള ഒരു സോളാർ നയവും ആവശ്യമുള്ള ടീം സോളാർ കമ്പനിയുടെ മെഗാ സോളാർ പ്രോജക്ടുമായി ബന്ധപ്പെട്ട് മാത്രമാണ് മുഖ്യമന്ത്രിയേയും ശ്രീ.ആര്യാടൻ മുഹമ്മദിനേയും നേരിട്ടും ഫോൺ മുഖേനയും ബന്ധപ്പെട്ടിരുന്നത് എന്നാണ് സരിതയുടെ കേസ്. അവരുടെ സാന്നിധ്യത്തിൽ മുഖ്യമന്ത്രി ഊർജ്ജ വകുപ്പ് മന്ത്രി ശ്രീ. ആര്യാടൻ മുഹമ്മദിനെ ഫോണിൽ ബന്ധപ്പെടുകയും ആവശ്യമായത് ചെയ്തുകൊടുക്കണമെന്ന് അദ്ദേഹത്തോട് പറയുകയും ചെയ്തു. മുഖ്യമന്ത്രിയുടെ നിർദ്ദേശപ്രകാരം, സരിത, ശ്രീ ആര്യാടൻ മുഹമ്മദിനെ കണ്ടു. എല്ലാ സഹായവും അവർ ഉറപ്പ് നൽകി. ഈ ആവശ്യത്തിനായി ഇവർ രണ്ടുപേരും യഥാക്രമം അവരുടെ പി.എ, പി.എസ് എന്നിവർ മുഖേന പണം ആവശ്യപ്പെട്ടു. രണ്ട് പേർക്കും തുക നൽകിയതായി കത്തിൽ പറയുന്നു. ബിജു രാധാകൃഷ്ണന്റേയും സരിതയുടേയും മൊഴിയിൽ മുഖ്യമന്ത്രിക്കും ഊർജ്ജ വകുപ്പ് മന്ത്രിക്കും മറ്റുള്ളവർക്കും നൽകിയ പണത്തെ കുറിച്ച് പറയുന്നു. മുഖ്യമന്ത്രിയ്ക്ക് അയാൾ നേരിട്ട് പണം കൊടുത്തത് സംബന്ധിച്ച് ബിജുവിന്റെ മൊഴി യാതൊരു ഉത്തമ വിശ്വാസവുമില്ലാതെയുള്ളതാണെന്ന് കാണുന്നു.

മുമ്പ് പറഞ്ഞതുപോലെ, അയാളാണ് ബുദ്ധികേന്ദ്രം, സരിത എസ്.നായരിലൂടെ അയാൾ കാര്യങ്ങൾ ചെയ്യിക്കുകയായിരുന്നു. അയാൾ പണം നൽകിയെന്ന് പറയുമ്പോൾ മനസിലാക്കേണ്ടത് സരിത പണം നൽകിയെന്നാണ്.

സരിതാനായരെ വ്യക്തിപരമായി തനിക്കറിയാമെന്ന കാര്യം മുഖ്യമന്ത്രി ഉമ്മൻചാണ്ടി നിഷേധിക്കുന്നു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ അവർ ആയിരത്തിലൊരാളാണ്. ബിജുരാധാകൃഷ്ണൻ, തിരിച്ചറിയുന്ന ആവശ്യത്തിലേക്കായി സരിത മുഖ്യമന്ത്രിയെ കണ്ട അവസരങ്ങൾ പറഞ്ഞതിന ശേഷവും പാല, കടപ്ലാമറ്റത്തെ സ്റ്റേജിൽ വെച്ച് സരിത മുഖ്യമന്ത്രിയുടെ അടുത്ത് നിന്ന് ചെവിയിൽ സംസാരിച്ചത് പറഞ്ഞതിന ശേഷവും അത് സരിതയാണെന്ന് ഓർമ്മിച്ചെടുക്കുവാൻ കഴിയുന്നില്ലെന്നായിരുന്നു അദ്ദേഹത്തിന്റെ നിലപാട്.

സരിതയുടെ വസ്ത്രധാരണ രീതി, ആകാരം, വാക്ചാരുതി എന്നിവയിൽ നിന്നും സാധാരണഗതിയിൽ, ഒരിക്കൽ കണ്ടാൽ അവരെ മറക്കുകയില്ലെന്നാണ് ടെന്നിജോപ്പൻ, ജിക്കുമോൻ, സലിംരാജ് എന്നിവർ പറഞ്ഞത്. വിഷയത്തിലുള്ള അവരുടെ അറിവിനേയും വാക്ചാരുതിയേയും കുറിച്ച് കമ്മീഷന മുമ്പാകെ നൽകിയ മൊഴിയിൽ അനെർട്ട് ഡയറക്ടർ ഡോ.സുഗതകുമാർ പരാമർശിക്കുന്നുണ്ട്.

2011-ൽ മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് സംഭാവന നൽകുന്നതിനായി സരിതയും സംഘവും വന്നപ്പോൾ മുഖ്യമന്ത്രിയുടെ ഓഫീസിലുണ്ടായിരുന്നവരെല്ലാം അവരെ പ്രത്യേകം ശ്രദ്ധിച്ചിരുന്നതായി ശ്രീ.ജിക്കുമോൻ പറഞ്ഞു.

ഇതിനെല്ലാം പുറമെ, എ.ഡി.ജി.പി (SZ) ശ്രീ.എ.ഹേമചന്ദ്രൻ ഐ.പി.എസ് അദ്ദേഹത്തിന്റെ 23.06.2013-ലെ ഇടക്കാല റിപ്പോർട്ടിൽ (p 301 ലെ Ext X 393) പറയുന്നത്, സലിംരാജും, ജിക്കുമോനും, സരിത.എസ്.നായർ സൃഷ്ടിച്ച 'മായികശക്തി'യിൽപ്പെട്ടുവെന്നാണ്.

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി സമ്മതിച്ചതുപോലെ, യഥാർത്ഥത്തിൽ, മൂന്ന് അവസരങ്ങളിൽ, പ്രത്യേകിച്ച് 2 ലക്ഷം രൂപയുടെ ചെക്ക് നൽകുന്നതിനും അവരുടെ ചെലവിൽ കേരളത്തിലെ 14 ജില്ലകളിലെ ഹരിജൻ കോളനികളിൽ സോളാർ പ്രോജക്ട് സ്ഥാപിക്കുന്നതിനും പ്രോജക്ടുകളും പ്രൊപ്പോസലുകളുമായി വീണ്ടും രണ്ട് പ്രാവശ്യം കൂടിയുമാണ്, അദ്ദേഹം സരിതയെ കണ്ടതെങ്കിൽ ശ്രീ.ഉമ്മൻചാണ്ടിയെ പോലുള്ള ഒരു സാമൂഹ്യ പ്രവർത്തകൻ അദ്ദേഹം കണ്ടിട്ടുള്ള ആയിരങ്ങളിൽ ഒരാളായാണ് അവരെ കണക്കാക്കുന്നതെന്ന് ഒരാൾക്ക് കരുതാൻ കഴിയുമോ.

രേഖകളിൽ നിന്നും ഇപ്പോൾ വെളിവാകുന്നത്, സരിതയുടെ മെഗാ പ്രോജക്ടുകൾക്ക് ആനുകൂല്യങ്ങൾ ചെയ്യുന്നതിനായി ശ്രീ.ഉമ്മൻചാണ്ടി സരിതയെ ഊർജ്ജ വകുപ്പ് മന്ത്രിക്ക് പരിചയപ്പെടുത്തിയെന്നാണ്, കോടിമതയിൽവച്ച് നടന്ന കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ വാർഷിക പരിപാടിയുടെ സി.ഡി (Ext. X 643 ഭാഗം I, X 644 ഭാഗം II) അസോസിയേഷൻ ഹാജരാക്കിയത് തെളിയിക്കുന്നത് അതാണ്. ചടങ്ങ് ഉൽഘാടനം ചെയ്തുകൊണ്ട് ഊർജ്ജ വകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ് നടത്തിയ പ്രസംഗത്തിൽ, സരിത എസ്.നായരും സ്റ്റേജിലുണ്ടായിരുന്നപ്പോൾ അവരുടെ വശത്തേക്ക് നോക്കിക്കൊണ്ട് അദ്ദേഹം പറഞ്ഞു. അവരുടെ പ്രോജക്ടുമായി ബന്ധപ്പെട്ട് മുഖ്യമന്ത്രി അയച്ചതാണെന്ന് പറഞ്ഞുകൊണ്ടാണ് അവർ അദ്ദേഹത്തെ സമീപിച്ചത്.

മുൻ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ വിസ്തരിച്ചപ്പോൾ സി.ഡി പ്രവർത്തിപ്പിച്ച് ഈ ഭാഗം അദ്ദേഹത്തെ കാണിച്ചു. സി.ഡിയിലെ പ്രസംഗമനുസരിച്ച്, ശ്രീ.ആര്യാടൻ മുഹമ്മദ് അങ്ങനെ പറഞ്ഞിട്ടുള്ളതായി അദ്ദേഹം സമ്മതിച്ചു. ശ്രീ.ആര്യാടൻ മുഹമ്മദുമായി ബന്ധപ്പെട്ട ഭാഗത്ത് ഈ കാര്യം വിശദമായി പ്രതിപാദിച്ചിട്ടുണ്ട്.

സരിത ഡൽഹിയിലുണ്ടായിരുന്നുവെന്നത് സമ്മതിക്കപ്പെട്ട വസ്തുതയാണ്. എറണാകുളം ടൗൺ സൗത്ത് പോലീസ് സ്റ്റേഷൻ ക്രൈം നം 630/2013 ട്രാവൽസിന കൊടുക്കാനുള്ള വിമാന യാത്രാ ചാർജ്ജുകളുമായി ബന്ധപ്പെട്ടുള്ളതാണ്. അന്നേ ദിവസം സരിത എസ്.നായർ വിമാന മാർഗം ഡൽഹിക്ക് പോയിരുന്നുവെന്ന് ആ കേസിലെ രേഖകളിൽ നിന്നും ആ കേസ് അന്വേഷിച്ച ഡി.വൈ.എസ്.പി ശ്രീ.കെ.ഹരികൃഷ്ണന്റെ മൊഴിയിൽ നിന്നും കാണുന്നു. അത് കൂടാതെ, വിജ്ഞാൻ ഭവനിൽ എൻ.ഡി.എ യോഗം നടന്ന തീയതിയായ 27.12.2012-ൽ ഡൽഹിയിൽ നിന്നും സരിത അദ്ദേഹത്തെ ബന്ധപ്പെട്ടിരുന്നതായി മുഖ്യമന്ത്രിയുടെ ഡൽഹിയിലെ സഹായിയായ ശ്രീ. തോമസ് കുരുവിള സമ്മതിക്കുന്നുണ്ട്.

സരിത എസ്. നായരുടെ കത്തിൽ പറയുന്ന മറ്റു പല കാര്യങ്ങളും സരിത എസ്.നായരും മറ്റ് സാക്ഷികളും പറഞ്ഞിട്ടുണ്ട്.

ഇതെല്ലാം പരിഗണിക്കുമ്പോൾ മുകളിൽ പറഞ്ഞ ആരോപണങ്ങളിൽ അടിസ്ഥാനമുണ്ടെന്നും മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി, ആഭ്യന്തരവും വിജിലൻസും മന്ത്രി ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണൻ, അവരിലൂടെ മുൻ സംസ്ഥാന പോലീസ് മേധാവി ശ്രീ. ബാലസുബ്രമഹ്ണ്യം,

ഒരു പരിധി വരെ ശ്രീ. ടി പി സെൻകുമാർ ഐപിഎസ്, അന്ന് എസ്ഐടിയുടെ തലവനായിരുന്നു എന്ന നിലയിൽ ശ്രീ. ഹേമചന്ദ്രൻ ഐപിഎസ്, എഡിജിപി (SZ) അദ്ദേഹത്തിലൂടെ ശ്രീ. കെ ഹരി കൃഷ്ണൻ ഡിവൈഎസ്പി പെരുമ്പാവൂർ, ശ്രീ. പ്രസന്നൻ നായർ ഡിവൈഎസ്പി ചെങ്ങന്നൂർ, മുതലായവർ, സഭയ്ക്ക് വളരെ സ്പഷ്ടമായ വ്യവസ്ഥകളിൽ ഉറപ്പുനൽകിയ അന്വേഷണം മുക ളിൽ സൂചിപ്പിച്ച സംശയാസ്പദമായ രീതിയിൽ അട്ടിമറിക്കുന്നതിന ശ്രമിച്ചു എന്നും ഇതിൽ എല്ലാ വരും ഉത്തരവാദികളാണ് എന്നും കമ്മീഷൻ കാണുന്നു.

19.07.2013 തീയ്യതിയിലെ കത്തിൽ പരാമർശിക്കുന്ന എല്ലാ ആൾക്കാർക്കുമെതിരെ, വാക്കാലു ള്ളതും, രേഖാമൂലം ഉള്ളതുമായ മറ്റ് തെളിവുകളുടെ പിൻബലം ഉള്ളതിനാൽ, അഴിമതി തടയൽ നിയമത്തിലെ വ്യവസ്ഥകൾ ബാധകമാക്കുന്നത് സർക്കാർ പരിഗണിക്കണമെന്ന് കൂടി കമ്മീഷൻ നിർദ്ദേശിക്കുന്നു.

**19.07.2013 ൽ സരിത എസ് നായർ എഴുതിയ കത്ത് (Exbt X 639 (b))**

ഞാൻ, സരിതാ എസ്. നായർ സോളാർ തട്ടിപ്പ് കേസിൽ ഇന്ന് അറസ്റ്റ് ചെയ്യപ്പെട്ടു. ഇപ്പോൾ അവർ കുറച്ച് പ്രശ്നങ്ങളും ആരോപണങ്ങളും കേൾക്കുന്നു. പത്രങ്ങളിൽ റിപ്പോർട്ടുകൾ വന്നു. അവർ പത്രങ്ങൾ കണ്ടില്ല. അവരെ മാത്രം ബലിയാടാക്കാനുള്ള ശ്രമങ്ങൾ നടക്കുന്നതായി അവരു മായി സംസാരിച്ച ആളുകളിൽ നിന്ന് മനസിലാക്കാൻ കഴിഞ്ഞു. അവർ മനസിലാക്കുന്നു. യഥാർത്ഥത്തിൽ ആരാണ് തെറ്റ് ചെയ്തത്? അവർ മാത്രമാണോ? തെറ്റ് ചെയ്ത ആളുകൾക്ക് രക്ഷ പ്പെടാൻ കഴിയുമോ? അവസാനം ആത്യന്തികമായി അവർ മാത്രം കഷ്ടപ്പെടേണ്ടി വരുമെന്ന് അവർ വിശ്വസിക്കുന്നു. യഥാർത്ഥത്തിൽ തെറ്റു ചെയ്തവർ സന്തോഷമായി ജീവിക്കുമ്പോൾ അവരെപ്പറ്റി മാത്രം തെറ്റായ കഥകൾ പുറത്തുവരുന്നു. അവർക്കും അമ്മയും കുട്ടികളും അമ്മൂമ്മയും ഉണ്ടെന്ന് ആര് ഓർക്കുന്നു. അവരെ ഇഞ്ചിഞ്ചായി കൊല്ലുന്നതിനും പകരം അവരെ ഒറ്റയടിക്ക് കൊന്നുകൂടെ? ''എന്ത് തെറ്റാണ് അവർ ചെയ്തത്? അവരുടെ വാക്കുകൾ വിശ്വസിച്ച് കള്ളക്കഥകളുടേയും വാഗ്ദാ നങ്ങളുടേയും അടിസ്ഥാനത്തിൽ പ്രവർത്തിച്ചതാണോ അവർ ചെയ്ത തെറ്റ്? ഒരു വലിയ തട്ടിപ്പുകാരനായ ബിജു രാധാകൃഷ്ണനുമായി അടുത്ത സഹകരണമുണ്ടായിരുന്ന ശാലുമേനോനെ ആർക്കും വേണ്ട. ടീം സോളാറിന്റെ മുഴുവൻ പണവും വീടുവയ്ക്കാനും, സ്വർണ്ണം വാങ്ങാനും, ഉല്ലാസയാത്ര പോകാനും, എടുത്തു, അവർ കുറ്റക്കാരല്ല. ഇടപാടുകാരുടെ പണമാണത്. ആർക്കാണ് നഷ്ടമുണ്ടായത്. നഷ്ടം എപ്പോഴും സരിതയ്ക്കാണ്. നഷ്ടങ്ങൾ മാത്രം. ആരോപണ ങ്ങൾ മാത്രം ബാക്കി. അവർ പലരേയും വിശ്വസിച്ചു. അവർ അവരുടെ വാക്കുകൾ അനുസരിച്ചു. ഇപ്പോൾ പ്രശ്നങ്ങൾ വന്നപ്പോൾ ആരും ഉത്തരവാദികളല്ല. അവർ കഷ്ടപ്പെട്ടപ്പോൾ (മരണം) ആരും അവരോടൊപ്പം ഇല്ല. ഇത് ദുഃഖകരമാണ്. അവർ ബിജു രാധാകൃഷ്ണന പണമുണ്ടാക്കാ നുള്ള ഒരു എ.ടി.എം മെഷീൻ മാത്രമായിരുന്നു. അയാൾ അവരെ ഭയപ്പെടുത്തിയും പ്രശ്നങ്ങൾ ഉണ്ടാക്കിയും കീഴിൽ നിർത്തി. പല കാരണങ്ങളാൽ ഭയപ്പെട്ട അവർ എതിർത്തില്ല. അയാൾ ധനിക നായി. പണം വരുമ്പോൾ സ്വാധീനവും വരും. അയാൾക്കത് മനസിലായി. അവർക്ക് കിട്ടിയത് കുറച്ചു സാരികളും വീട്ടുചിലവിനുള്ളതുമാണ്. അത് എന്തെങ്കിലുമാണോ? കഷ്ടപ്പെട്ട് സമ്പാദിച്ച പണം കമ്പനി അക്കൗണ്ടുകൾ കൈകാര്യം ചെയ്തിരുന്ന ബിജു രാധാകൃഷ്ണൻ എടുക്കുകയും, അയാൾക്ക് ഒരു ജീവിതവും, ഒരു വീടും ശാലുമേനോനേയും കിട്ടി.

സരിതയ്ക്കാണെങ്കിൽ 6 കോടിയുടെ ബാധ്യതയും ശാപവാക്കുകളും മാത്രം. ദൈവത്തിന്റെ കൃപയാൽ അവർ മറയ്ക്കാനാഗ്രഹിക്കാത്ത, അവരുടെ പകുതിയിലധികം ബാധ്യത തിരിച്ചുകൊടു ക്കാൻ കഴിഞ്ഞു. അവർക്ക് നിലനിൽക്കണമെന്ന് ആഗ്രഹമുണ്ട്.

അവരെ സ്നേഹിക്കുകയും വിശ്വസിക്കുകയും ചെയ്ത ആൾക്കാർ അവരെ ചതിക്കുന്നത് ഇതാദ്യമായിട്ടല്ല. രാഷ്ട്രീയക്കാർ ബിജുവിനേക്കാൾ നല്ലവരാണെന്ന് അവർ വിശ്വസിച്ചു. അവർ വിശ്വസിച്ച പാർട്ടിയിൽ എല്ലാം, പ്രതീക്ഷകളും ഉണ്ടായിരുന്നത് തികച്ചും തെറ്റായ വിശ്വാസമായിരുന്നോ? എന്നാൽ അവരെ മാത്രം എല്ലാവരും ഉപേക്ഷിക്കുകയും സ്വന്തം മുഖം അവർ രക്ഷിക്കാൻ ശ്രമിക്കുകയും ചെയ്തു. അവർക്ക് ലജ്ജയില്ലേ?

ഉമ്മൻചാണ്ടി അവരുടെ അച്ഛനെപ്പോലെയാണിരിക്കുന്നതിനാൽ (തനിസ്വരൂപം). അദ്ദേഹം അവരെ കണ്ടിട്ടേയില്ല. കേൾക്കാൻ സന്തോഷമുണ്ട. ഉമ്മൻചാണ്ടി സാർ അവരെയല്ല വേറെ ഒരു സ്ത്രീകളെയും കണ്ടിട്ടില്ലെ? സമൂഹത്തിന്റെ ഉന്നതപദവിയിലുള്ളവർക്ക് എന്തും ചെയ്യാം. മുഖ്യമന്ത്രിക്ക് നിഷേധിക്കാം. അദ്ദേഹത്തിന കണ്ടിട്ടില്ലെന്ന് പറയാം, എല്ലാം മറന്നുപോയി. എന്നാൽ അവർക്കത് കഴിയില്ല. ഉമ്മൻചാണ്ടി അവരോട് ലൈംഗികമായി വദനസുരതം ചെയ്യാൻ ആവശ്യപ്പെട്ടു. അവർ അതനുസരിക്കുകയും ക്ലിഫ് ഹൗസിൽ വെച്ച് അദ്ദേഹവുമായി വദനസുരതത്തിൽ ഏർപ്പെടുകയും ചെയ്തു. അവരെ അറിയാതെയാണോ ഇത് ചെയ്തത്? മുഖ്യമന്ത്രിയെന്ന നിലയിലുള്ള പദവി അദ്ദേഹം ദുരുപയോഗം ചെയ്തില്ലെ? പിന്നീട് അദ്ദേഹത്തിന സരിതയെ മനസിലായി. പക്ഷെ, മുഖ്യമന്ത്രിക്ക് ലക്ഷ്മിയെന്ന പേരിൽ സരിതയെ അറിയില്ല.

കമ്പനിയുടെ പ്രശ്നം ഉയർന്നപ്പോൾ അവർ അറിയിച്ചില്ലേ, അവർ യാചിച്ചില്ലേ, (കാലുപിടിച്ചില്ലേ.) എന്നാൽ അദ്ദേഹം കൂടുതൽ താൽപര്യപ്പെട്ടത് അദ്ദേഹത്തിന്റെ ലൈംഗിക സംതൃപ്തിയിലായിരുന്നു? ഇതെല്ലാം നിയമത്തിന മുന്നിൽ കൊണ്ടുവരേണ്ടതാണ്.

ഉമ്മൻചാണ്ടിയെ സംബോധന ചെയ്തു കൊണ്ടുള്ളത്

നിങ്ങൾ പല സന്ദർഭങ്ങളിലായി 2 കോടി 16 ലക്ഷം രൂപ സൗരോർജ്ജ പദ്ധതികൾ നടപ്പാക്കുന്നതിനായി അവരിൽ (അവരുടെ കമ്പനിയിൽ നിന്ന്) വാങ്ങി. ക്ലിഫ് ഹൗസിൽ വച്ചാണ് അവർ തുക നൽകിയത്. പിന്നീട് 40 ലക്ഷം രൂപ ഡൽഹിയിലെ തോമസ് കുരുവിളയ്ക്ക് നൽകി. തോമസ് കുരുവിളയും ചാണ്ടി ഉമ്മനും ഒരുമിച്ച് തിരുവനന്തപുരം എയർപോർട്ടിൽ വരികയും 50 ലക്ഷം രൂപ കൈപ്പറ്റുകയും ചെയ്തു, പദ്ധതി വൈകിയപ്പോൾ കാലതാമസം മാറ്റാനും സോളാർ പോളിസി വേഗത്തിലാക്കാനും ശ്രീ. തോമസ് കുരുവിള 25 ലക്ഷം അവരിൽ നിന്നും കൈപ്പറ്റി. ആദ്യം ഒരു കോടി രൂപ ക്ലിഫ് ഹൗസിൽ വച്ച് നൽകി. തോമസ് കുരുവിള ഒരു ലക്ഷം രൂപ അയാളുടെ ഫീസായി കൈപ്പറ്റി. ഈ പണം ക്രിമിനൽ കേസുകളിലെ പരാതിക്കാർക്ക് നൽകാൻ മതിയാകില്ലേ?

മെഗാ സോളാർ പ്രൊജക്ടിന്റെ ആശയം ഡി.പി.ആർ വഴി നൽകിയപ്പോൾ ശ്രീ. ഉമ്മൻചാണ്ടി, ഊർജ്ജവകുപ്പ് മന്ത്രി ശ്രീ. ആര്യാടൻ മുഹമ്മദിനെ ബന്ധപ്പെടുകയും അവരുടെ പദ്ധതി തീർപ്പാക്കാനും അദ്ദേഹത്തോട് പറഞ്ഞു. അതിനെ അടിസ്ഥാനമാക്കി ഏകജാലക സംവിധാനത്തിലൂടെ അവരുടെ മെഗാ സോളാർ പ്രോജക്ട് പരിഗണിക്കാമെന്ന് സമ്മതിച്ചു. ഈ പദ്ധതി പബ്ലിക് പ്രൈവറ്റ് പ്രൊജക്ട് (പിപിപി)-നെ പി.പി.പി ആയി പരിഗണിക്കാമെന്നും മുഖ്യമന്ത്രി ഉറപ്പുകൊടുത്തു. കിൻഫ്രയുടെ ഭൂമിയോ കെഎസ്ഐഡിസിയുടെ ഭൂമിയോ ലഭ്യമാക്കാമെന്നും അദ്ദേഹം ഉറപ്പുനൽകി. ഈ പദ്ധതിക്കായി വരുന്ന നിക്ഷേപകരെ നേരിട്ട് കാണാമെന്നും മുഖ്യമന്ത്രി സമ്മതിച്ചു. വിവാദമായ കേസുകളിലൊന്നായ ശ്രീധരൻ നായരുടെ കേസ് ഇതിൽപ്പെട്ട ഒന്നാണെന്നതിന യാതൊരു സംശയവുമില്ല. മല്ലേലിലെ ആളുകളുമായി മുഖ്യമന്ത്രി ഫോണിൽ സംസാരിച്ചു. MOU ഒപ്പുവയ്ക്കുന്നതിന ശേഷമുള്ള തീയതിയാണ് മുഖ്യമന്ത്രിയുമായുള്ള യോഗത്തിന ലഭിച്ചത്. MOU ന മുൻപ് മുഖ്യമന്ത്രിയെ കാണണമെന്ന് ശ്രീധരൻ നായർക്ക് വലിയ നിർബന്ധമായിരുന്നു. അദ്ദേഹം ഡൽഹിയിൽ നിന്നും തിരിച്ചു വന്നാൽ ഉടൻ മീറ്റിംഗ് നടത്താമെന്ന് മുഖ്യമന്ത്രി പറഞ്ഞ

തിനാലും മുഖ്യമന്ത്രിയുമായി നടത്തിയ ടെലിഫോൺ സംഭാഷണത്തിന്റെ അടിസ്ഥാനത്തിലും MOU ഒപ്പ് വയ്ക്കുകയും ആദ്യഘട്ട ഫണ്ട (ഫീസ്) ചെക്കായി നൽകുകയും ചെയ്തു. 3 ചെക്കു കളിൽ അവസാനത്തെ ചെക്ക് ബാങ്കിൽ സമർപ്പിക്കേണ്ടതാണെന്നായിരുന്നു ശ്രീധരൻ നായരുടെ ആവശ്യം.

ജൂലൈ 9-ാം തീയ്യതി ഏകദേശം 6.30 പി.എം-ന അവർ സെക്രട്ടേറിയറ്റിൽ എത്തിയെങ്കിലും പട്ടം ബിഷപ് ഹൗസിലെ വിരുന്ന് കഴിഞ്ഞ് രാത്രി 9 പി.എം-നാണ് മുഖ്യമന്ത്രി ഓഫീസിൽ വന്നത്. ആ ദിവസം മുഖ്യമന്ത്രി രണ്ടുപേരെ കണ്ടിരുന്നു, അതിലൊന്ന് അവരും ശ്രീധരൻ നായരുമായുള്ള മീറ്റിംഗ് ആയിരുന്നു. അഡ്വക്കേറ്റ് അജിത്ത് കുമാർ അവരോടൊപ്പമുണ്ടായിരുന്നു. അവർ അകത്ത് പോയപ്പോൾ അദ്ദേഹത്തെ വെളിയിൽ നിർത്തി. ആ സമയത്ത് ശ്രീ. സെൽവരാജ് എംഎൽഎയും അദ്ദേഹത്തെ അനുഗമിച്ച വേറൊരാളും അവിടെയുണ്ടായിരുന്നു. അവരെ കണ്ടപ്പോൾ അവരെ വെളിയിലേക്ക് അയക്കുകയും മുഖ്യമന്ത്രി അവരുടെ അടുത്തേക്ക് വരുകയും എല്ലാതരത്തിലുള്ള വാഗ്ദാനങ്ങളും (പെരുമഴ) ശ്രീധരൻനായർക്ക് നൽകുകയും ചെയ്തു. അതനുസരിച്ച് ഏകജാലക പ്രോജക്ട്, പാലക്കാട് കിൻഫ്ര പാർക്കിൽ ഭൂമി, സർക്കാർ സബ്സിഡി, മറ്റ് എല്ലാസഹായങ്ങൾ, എന്നിവ ഉറപ്പുനൽകി.

ശ്രീധരൻ നായർ മുഖ്യമന്ത്രിയോടൊപ്പം ലിഫ്റ്റിൽ താഴത്തെ നിലയിലേക്ക് പോയി. ശ്രീധരൻ നായരെ കണ്ടിട്ടില്ലെന്നാണ് മുഖ്യമന്ത്രി ഇപ്പോൾ പറയുന്നത്. മുഖ്യമന്ത്രി തന്നെ ഉറപ്പ് നൽകിയ പ്പോൾ അവർ അത് വിശ്വസിച്ചു. ആ ആത്മവിശ്വാസം അവരെ ചതിച്ചു. കോടികളുടെ പ്രോജ ക്ടിന്റെ പത്ത് ശതമാനം മുഖ്യമന്ത്രി ആവശ്യപ്പെട്ടു (ഏകദേശം നാല് കോടി രൂപ) പ്രോജക്ട് ആരംഭിക്കുന്നതിന പോലും മുമ്പ് വിവിധ സന്ദർഭങ്ങളിലായി 2 കോടി രൂപ അദ്ദേഹം കൈപ്പറ്റിയിട്ടി ല്ലെ? ഇതൊക്കെയായിട്ടും അദ്ദേഹം പ്രോജക്ട് ഒരുക്കിയില്ല, ഇപ്പോൾ അവസാനം അവർ ഒറ്റയ്ക്ക ായി. പണം കൈപ്പറ്റിയവർ അവരോടൊപ്പമില്ല. ഉറപ്പ് നൽകിയവർ അവരോടൊപ്പമില്ല. പോലീസ് ഈ പണമെല്ലാം മടക്കിവാങ്ങിത്തരുമോ?

നിരവധി വസ്തു ഇടപാടുകളിൽ അവർ സഹകരിച്ചിരുന്നു. മാർജിൻ മണി പോലും അവർക്ക് ലഭിച്ചില്ല. അവർ മുഖ്യമന്ത്രിയെ അവരുടെ അച്ഛനെ പോലെ കരുതുകയും ബഹുമാനിക്കുകയും ചെയ്തു. എന്നാൽ, ഒരു പക്ഷേ, അദ്ദേഹം പല സന്ദർഭങ്ങളിലും അവരെ വേറെ രീതിയിലാണ് ക ണ്ടതും. അവർ അതിനെ സ്ത്രീകളുടെ ശാപം ആയി കണക്കാക്കുന്നു. എന്നാൽ, ഈ കേസുകൾ പോലും പ്രതികാരത്തിന്റെ ഇരയെപ്പോലെ അവർ അനുഭവിക്കേണ്ടി വരുമെന്ന് ഇന്നവർക്കറിയാം. കൊച്ചിയിലെ വസ്തു ഇടപാടുകളെ കുറിച്ച് കൂടുതൽ പറയാൻ അവർ ആഗ്രഹിക്കുന്നില്ല. എല്ലാ വരും കൂടി അവരെ നശിപ്പിച്ചു. അവർ സ്നേഹിച്ചവരും വിശ്വസിച്ചവരും. പാർട്ടിയുൾപ്പെടെ എല്ലാ വരും തള്ളിപ്പറയുന്നു, ഒറ്റപ്പെടുത്തുന്നു. അവരിൽ ഓരോരുത്തർക്കും വേണ്ടി അവർ ഒരുപാടനുഭവി ച്ചു (മരിച്ചാൽ). അവർ ഇപ്പോൾ തന്നെ മരിച്ചേക്കാം. കോൺഗ്രസ് രക്തമാണ് അവരുടേത്. വഞ്ച കർക്കെതിരെ കേസില്ല. കേസ് രജിസ്റ്റർ ചെയ്യുമ്പോൾ മെഗാപവർ പ്രോജക്ട് കേസുകളിൽ അദ്ദേഹം പ്രതിയാവില്ലേ? അദ്ദേഹത്തിന്റെ വാക്കിനെ അടിസ്ഥാനമാക്കിയാണ് മെഗാ പ്രോജക്ട് നിക്ഷേപകരെ കൊണ്ടുവന്നത്. അതിനുവേണ്ടി അദ്ദേഹം പണം കൈപ്പറ്റി. ഒരു പക്ഷെ ഒരു സാധാ രണ സർക്കാരിന്റെ മെല്ലെപ്പോക്കായിരിക്കും എന്നാൽ, നിക്ഷേപകർ അത് ഉൾക്കൊണ്ടില്ല. അവ രുടെ വാക്കുകേട്ട് അവരുടെ കൂടെ നിന്നെങ്കിലും അവർ വഞ്ചിക്കപ്പെട്ടു. എല്ലാ ദിവസവും ഫോൺ വിളിക്കുമായിരുന്നു. ഫോൺ വിളിച്ചില്ല എന്ന് പറഞ്ഞു. ജോപ്പന്റെയും ജിക്കുമോന്റെയും സലീംരാജിന്റെയും ഫോണുകളിൽ നിന്നും വിളിക്കുകയും സംസാരിക്കുകയും ചെയ്യുമായിരുന്നു. മുൻ മന്ത്രിയും ഇപ്പോഴത്തെ എംഎൽഎയുമായ ഗണേഷ് കുമാറുമായുള്ള അവരുടെ ബന്ധത്തെ

കുറിച്ച് പരാതി പറയാൻ ബിജു രാധാകൃഷ്ണൻ എറണാകുളം ഗവൺമെന്റ് ഗസ്റ്റ് ഹൗസിൽ മുഖ്യ മന്ത്രിയെ കണ്ടപ്പോൾ പോലും മുഖ്യമന്ത്രി അവരെ ബന്ധപ്പെട്ട് ആരോപണങ്ങൾ ഉയർന്നിട്ടു ണ്ടന്നും അവർ സൂക്ഷിക്കണമെന്നും പറഞ്ഞു. അത്രയും അടുപ്പം അദ്ദേഹം കാണിച്ചിരുന്നു. ഇപ്പോൾ എന്താണ് സംഭവിച്ചത്? എന്തിനാണ് കള്ളം പറയുന്നത്? ദയവായി അവരെ മാത്രം ബലി യാടാക്കരുത്.

ഇലക്ട്രിസിറ്റിയിലെ ബോർഡിലെ കാലതാമസം ഒഴിവാക്കുന്നതിനായി തോമസ് കുരുവിള നിർദ്ദേശിച്ച പ്രകാരം മൻമോഹൻ ബ്ലംഗ്ലാവിൽവച്ച് 25 ലക്ഷം രൂപ കൊടുത്തു. അപ്പോഴവർക്ക് ശ്രീ. ആര്യാടൻ മുഹമ്മദിന്റെ ആശാസ്യകരമല്ലാത്ത പെരുമാറ്റം അനുഭവിക്കേണ്ടി വന്നു. ആത്മഹത്യ ചെയ്യുന്നതിനെ കുറിച്ചുപോലും അവർ ചിന്തിച്ചു. സ്ത്രീ വെറും ഒരു ഉപകരണം മാത്രമാണെന്ന് ആ ദിവസങ്ങളിൽ അവർക്ക് മനസിലായി. അതിനുപരി എന്തെങ്കിലും സംഭവിച്ചോ? ഒന്നും സംഭവി ച്ചില്ല. ശ്രീ.ആര്യാടൻ മുഹമ്മദ് വരെ വിളിച്ചുവരുത്തി സംസാരിച്ചപ്പോഴൊക്കെ അവരെ ലൈംഗിക മായി ചൂഷണം ചെയ്യുകയും അവരുടെ ശരീരത്തിൽ സ്പർശിക്കുന്നതും അയാളുടെ പതിവായിരു ന്നു. അവർ പ്രതികരിക്കുകയും ഈ ആളുകൾക്ക് കിട്ടിക്കൊണ്ടിരുന്ന കോടിക്കണക്കിന രൂപ നില യ്ക്കുകയും ചെയ്താൽ അവരുടെ പ്രോജക്ടുകൾ നഷ്ടപ്പെടുമോ എന്നവർ ഭയപ്പെട്ടു. അവർ അവ രുടെ നിലനിൽപിനെ ചൂഷണം ചെയ്തു. മന്ത്രിമാർക്ക് വേണ്ടത് പണവും ഒരു സ്ത്രീയുടെ ശരീര വുമാണ്. ഈ മന്ത്രിമാരെ കൂടാതെ, ടൂറിസം വകുപ്പ് മന്ത്രി ശ്രീ.എ.പി.അനിൽകുമാർ, ഒരു അഗ്രഗ ണ്യനായ കൂട്ടികൊടുപ്പുകാരനായിരുന്നു. കേന്ദ്രമന്ത്രിമാർക്കും അയാളുടെ പി.എ ആയ നസറു ള്ളയ്ക്കും സ്ത്രീകളെ നൽകുന്ന ഒരു മന്ത്രി. അവർ രണ്ടുപേരും റോസ് ഹൗസിൽവച്ചും ലേ മെറി ഡിയനിൽവച്ചും അവരുമായി വദനസുരതം ചെയ്തു. പല പ്രാവശ്യം അവരെ റോസ് ഹൗസിൽ വിളിച്ചുവരുത്തി ചൂഷണം ചെയ്തു. ഇത് ഇക്കോ ടൂറിസത്തിനും മറ്റു പദ്ധതികൾക്കും അനുമതിക്ക് വേണ്ടിയുള്ള വിലപേശലിന്റെ വഴിക്കായിരുന്നു. അവർക്ക് അവരുടെ അന്തസും ശരീരവും നഷ്ടപ്പെട്ടു, ന്യൂഡൽഹിയിലെ കേരള ഹൗസിൽ പോലും അവരെ വിട്ടില്ല. നസറുള്ള 7 ലക്ഷം രൂപ കൈപ്പറ്റി. അയാൾ മന്ത്രിമാരുടെ താൽപര്യങ്ങളെക്കുറിച്ച് പല പ്രാവശ്യം പറയുകയും അവരോ ടൊപ്പം പോകാൻ നിർബന്ധിക്കുകയും ചെയ്തു. അവർ തയ്യാറാകാത്തതുകാരണം പ്രോജക്ടിന്റെ അനുമതി താമസിപ്പിക്കുന്നതിൽ അവർ ആനന്ദം കണ്ടെത്തി.

ശ്രീ.കെ.സി.വേണുഗോപാലിന്റെ (കേന്ദ്രമന്ത്രി) കൂട്ടികൊടുപ്പുകാരായിരുന്നു അനിൽകുമാറും നസറുള്ളയും.

കെ.സി അവരെ ഒരു മീറ്റിംഗിൽവച്ച് കാണുകയും അതിന ശേഷം അവരെ ഫോണിൽ കൂടി വിളിക്കുകയും ശല്യമുണ്ടാക്കുകയും ചെയ്തു. ഇത് ടീം സോളാറിന്റെ ഒരു പുതിയ ബ്രാഞ്ചിന്റെ ഉൽഘാടനവുമായി ബന്ധപ്പെട്ട് കെ.സി.വേണുഗോപാലിനെ അദ്ദേഹത്തിന്റെ ആലപ്പുഴയിലെ ''രാജീവം'' എന്ന വീട്ടിൽവച്ച് കണ്ടപ്പോഴായിരുന്നു. അയാൾ സമയവും തീയതിയും തരുകയും, അവർ നന്ദി പറഞ്ഞതിനുശേഷം എഴുന്നേറ്റപ്പോൾ അയാൾ അവരുടെ പിറക് വശത്ത് കൈകൊണ്ട മർത്തി. അവർ ഫയൽ കൊണ്ടയാളെ തടഞ്ഞതിനുശഷം അവരെ തൊടരുതെന്ന് അയാളോട് പറ ഞ്ഞു. അവരോടൊപ്പം ഉണ്ടായിരുന്ന ജി.എം സാക്ഷിയാണ്. അയാളുടെ ഇടപെടൽ കാരണം ഈ വിഷയം ഉപേക്ഷിച്ചു. ഉടൻ തന്നെ അവരുടെ മൊബൈലിൽ 'വളരെ മുദൃലം' എന്ന സന്ദേശം അവർക്ക് ലഭിച്ചു. അവർ അയാളെ വിളിച്ച് ദേഷ്യത്തിൽ സംസാരിച്ചപ്പോൾ 'ഇപ്പോഴും നിന്നെ സ്നേഹിക്കുന്നു' എന്ന് മറുപടി പറഞ്ഞു. അതിനുശേഷം മിക്കവാറും ഡൽഹി നമ്പരിൽ നിന്നും വിളികൾ വന്നു. അയാൾ അവരോട് ഡൽഹിക്ക് ചെല്ലാനും അവരെ കാണാനും ആവശ്യപ്പെടു കയും അല്ലെങ്കിൽ നിശ്ചയിച്ച പരിപാടിയിൽ പങ്കെടുക്കുകയില്ല എന്നും അയാൾ പറഞ്ഞു. മി.

വേണുഗോപാൽ ബിജുവിന്റെ നമ്പറിൽ വിളിച്ച് അയാളുടെ ഇ.ഒ അപമാനിച്ചു എന്ന് പറയുകയും അവർ ഡൽഹിയിലേക്ക് വന്ന് മാപ്പ് പറഞ്ഞില്ലെങ്കിൽ അദ്ദേഹം പരിപാടിക്ക് വരികയില്ലെന്നും പറ ഞ്ഞു. ബാനറുകൾ, നോട്ടീസുകൾ തുടങ്ങിയവ അച്ചടിച്ചതിനാൽ ബിജു അവരെ അടിക്കുകയും പോയി അദ്ദേഹത്തെ കാണാൻ ഭീഷണിപ്പെടുത്തികൊണ്ട് പറയുകയും ചെയ്തു. ഡൽഹിക്കുള്ള ടിക്കറ്റ് കൊടുത്തു. അവർ ഡൽഹിയിലെ ശിവേട്ടന്റെ ഭാര്യ ഗീതചേച്ചിയുമൊത്ത് കെ.സിയെ കണ്ടു. അപ്പോൾ അദ്ദേഹം അവരെ ഗീതചേച്ചിയിൽ നിന്നും അൽപം മാറ്റി നിർത്തി അവരെ ഇങ്ങനെ കാണാനല്ല വിളിപ്പിച്ചതെന്ന് ദേഷ്യത്തിൽ പറഞ്ഞു. അവർ ഒന്നും പറയാതെ കൊച്ചിക്ക് മടങ്ങി. അവർ വീണ്ടും അപമാനിച്ചു എന്ന് അദ്ദേഹം ബിജുവിനെ വിളിച്ചു പറഞ്ഞു. ബിജു അവരെ വീണ്ടും മർദ്ദിച്ചു. അതിന ശേഷം രാത്രിയിൽ മോശപ്പെട്ട സന്ദേശങ്ങളും തുടർച്ചയായ വിളികളും പതിവായി. ഫോണിൽകൂടി പലതരത്തിലും ഭീഷണിപ്പെടുത്തി.

അതിനുശേഷം ഒരു ബി.ജെ.പി ഹർത്താൽ ദിവസം നസറുള്ള അവരെ ഫോണിൽ കൂടി വിളിച്ച് റോസ് ഹൗസിൽ വരാൻ ആവശ്യപ്പെട്ടു. ഇക്കോ ടൂറിസം പേപ്പർ തയ്യാറായെന്ന് അവരോട് പറഞ്ഞു. അത് വിശ്വസിച്ച് അവർ റോസ് ഹൗസിലേക്ക് വന്നു. അവിടെ മന്ത്രിയെയോ ഏതെങ്കിലും സ്റ്റാഫിനേയോ കണ്ടില്ല, ഗേറ്റിൽ രണ്ടുപോലീസുകാർ മാത്രം ഉണ്ടായിരുന്നു. അവർ ഫോണിൽ ബന്ധപ്പെട്ടപ്പോൾ മന്ത്രി വരുന്നു, അദ്ദേഹം ഹാളിൽ ഉണ്ട്. അവർ അവിടേയ്ക്ക് പോയി. കെ.സിയെ അവിടെ കണ്ടില്ല. നസറുള്ളയെ അവിടെയും കാണാതിരുന്നപ്പോൾ ഫോൺ ചെയ്തപ്പോൾ കതകട യ്ക്കപ്പെട്ടു. കെ.സി അവിടെ ഉണ്ടായിരുന്നു. അദ്ദേഹം മദ്യപിച്ചിരുന്നു. അയാൾ ബലപ്രയോഗത്തി ലൂടെ അവരെ കൈക്കുള്ളിലാക്കി. കീഴ്പ്പെടുത്തി. അയാൾ അവരെ ഉപദ്രവിച്ചു. ചീത്തപേരുകൾ വിളിച്ചു. അവരും ചീത്തപേരുകൾ വിളിച്ചു. 5 ദിവസത്തോളം എഴുന്നേറ്റ് നിൽക്കാനോ നടക്കാനോ പറ്റാത്തവിധം അയാൾ അവരെ ശാരീരികമായി അവശതയിലാക്കി. (അവർക്കതിന്റെ തെളിവ് ലഭി ച്ചിട്ടുണ്ട്.) ഇതിനുശേഷവും രാത്രിയിൽ ഫോൺ വിളികളും സന്ദേശങ്ങളുമുണ്ടായി. ഒരു മന്ത്രിക്ക് ഭ്രാന്ത് വന്നാൽ സ്ത്രീകളുടെ സുരക്ഷയെന്താണ്. എതിർത്താൽ ഭീഷണി. ഞാൻ നശിച്ചു. അവരു ടേയും ഗണേഷ് കുമാറിന്റേയും കഥ ബിജു വഴി മാധ്യമങ്ങൾക്ക് കൊടുക്കുമെന്ന് അപ്പോൾ ഭീഷ ണിപ്പെടുത്തി. സരിതയും അയാളുമായി അങ്ങനെ ഒരു കഥയില്ല. അവർ നല്ല സുഹൃത്തുക്കളായിരു ന്നു. ആൾക്കാർക്ക് എന്തും പറയാം. അതവിടെ നിൽക്കട്ടെ. ബിജു രാധാകൃഷ്ണൻ അവിടെ ഉണ്ടെന്ന് പറഞ്ഞ് അവരെ ഡൽഹിയിലേക്ക് വിളിപ്പിക്കുകയും വീണ്ടും നശിപ്പിക്കുകയും ചെയ്തു. ബിജു രാധാകൃഷ്ണൻ പറഞ്ഞ കാര്യങ്ങൾ മാധ്യമങ്ങൾക്ക് നൽകുമെന്ന് പറഞ്ഞാണ് ഭീഷണി ഭീഷണികൾ മാത്രം. മടുത്തു. ആ ദിവസം കെ.സി ബലമായി ശാരീരികമായി പീഡിപ്പിച്ചത് എ.പി യുടെ പിന്തുണയോടുകൂടിയാണെന്ന് വ്യക്തമാണ്. സ്ത്രീകളെ കൈമാറ്റം ചെയ്യുകയും ഉപദ്രവിക്കു ന്നവരും കുറ്റക്കാരല്ല. അവർ നല്ല മനുഷ്യരാണ്. ടീം സോളാർ കാരണം അവർക്കവരെ നഷ്ടപ്പെട്ടു. കോട്ടയം എം.പി ആയ ശ്രീ.ജോസ്.കെ മാണി ബഹുമാന്യനായ വ്യക്തിയാണ്. എന്നാൽ അവരെ ഒരു മീറ്റിംഗിൽ ഡൽഹിയിൽവച്ച് കണ്ടതിനുശേഷം ഒരു പബ്ലിക് ടോയ്ലെറ്റിന്റെ പിറകിൽ വച്ച് അയാളുടെ രഹസ്യഭാഗം കാണിച്ചു കൊണ്ട് വരുന്നോ എന്ന് ചോദിച്ചു. വിദ്വാനാണ്. അവരെ അയാൾ ഇഷ്ടപ്പെടുന്നുവെന്ന് ഫോൺ വിളികളിൽകൂടി അദ്ദേഹം പറഞ്ഞു. കോട്ടയത്തെ എം.പി യുടെ ഓഫീസിലേക്ക് അവരെ വിളിപ്പിച്ചു. പ്രോജക്ടുമായി ബന്ധപ്പെട്ട് അവർ ഡൽഹിയിലേക്ക് പോയപ്പോൾ എം.എൻ.ആർ.ഇ-യിലെ (സി.ജി.ഒ കോംപ്ലക്സ്) കണ്ടതിനുശേഷം അവരെ ഫ്ളാറ്റി ലേക്ക് വിളിപ്പിക്കുകയും കെട്ടിപ്പിടിക്കുകയും വദനസുരതം ചെയ്യിക്കുകയും ചെയ്തു. മന്ത്രി മാർക്കും എം.പിമാർക്കും ഭരണത്തിലുള്ള സ്വാധീനത്തെപ്പറ്റി പാവപ്പെട്ട ജനങ്ങൾക്കും ബിസിനസു കാർക്കും ഭയമാണ്. ഇതവർ ചൂഷണം ചെയ്തു. അതങ്ങനെ നടക്കട്ടെ. ബഹുമാനപ്പെട്ട എം.പി. ഈ ആളുകളെല്ലാം എന്തുകൊണ്ടാണ് അവരോടിങ്ങനെ പെരുമാറുന്നത്. അവർക്കറിയില്ല. ഉറപ്പ്

നൽകിയ പ്രോജക്ടുകൾക്ക് വേണ്ടി കൂടിക്കാഴ്ച നടത്തുമ്പോഴെല്ലാം വീണ്ടും വീണ്ടും അവരുടെ ശരീരം നൽകേണ്ടി വന്നു. ഒരു പേപ്പറും അനങ്ങിയില്ല. കമ്പനിയുടെ ഇടപാടുകാരുടെ അധിക്ഷേപ മാണ് മറ്റൊരു കാര്യം. ബഹുമാനപ്പെട്ട ജോസ്.കെ.മാണി.

അടൂർ പ്രകാശ് ടെലിഫോണിക് സെക്സിൽ ഡോക്ടറേറ്റ് ഹോൾഡർ. കുടിച്ച് കഴിഞ്ഞാൽ എടുക്കുന്നതുവരെ ഫോൺ വിളിക്കും. കേട്ടാലറക്കുന്ന സംഭവങ്ങൾ.

പത്തനംതിട്ടയിലെ പ്രമാടം സ്റ്റേഡിയത്തിൽ സോളാർ പവർ പ്ലാന്റ് സ്ഥാപിക്കുന്നതിന്റെ സാധ്യ താപഠനത്തിനായി എ.ഡി.എം ശ്രീ സലിം മുഖേന അവരെ വിളിപ്പിച്ചു. മന്ത്രിയും അവിടെ വന്നു. അവരെ സ്റ്റേഡിയത്തിലെ ഒറ്റപ്പെട്ട ഒരു കിടപ്പുമുറിയിലേക്ക് കൊണ്ടുപോകുകയും അവരുടെ അര യിൽ പിടിക്കുകയും ചെയ്തു. അതൊരു പെട്ടെന്നുള്ള പ്രവൃത്തിയായതിനാൽ അവരെകൊണ്ട് ഒഴി വാക്കാൻ കഴിഞ്ഞില്ല. വലിയ പരിക്ക് കൂടാതെ അവർക്ക് രക്ഷപ്പെടാൻ കഴിഞ്ഞു. എന്നാൽ ഫോൺ വിളികൾ ബാംഗ്ലൂരിലേക്കുള്ള വിമാന ടിക്കറ്റ് ബാംഗ്ലൂരിലെ ലെമൺ ട്രീ ഹോട്ടലിൽ റൂം ബുക്ക് ചെയ്യലും അടൂർ പ്രകാശ് ടിക്കറ്റ് നൽകുകയും ചെയ്തു. മണിക്കൂറോളം ഫോണിൽ സംസാരിച്ചു. അയാളുമായി 7 മുതൽ 8 വരെ തവണ വദനസുരതത്തിലേർപ്പെട്ടു. അവരെ 'പമ്പ' റസിഡൻസിയി ലേക്ക് വിളിപ്പിച്ചു.

കെ.പി.സി.സി പ്രസിഡന്റ് ശ്രീ രമേശ് ചെന്നിത്തല സർ അദ്ദേഹത്തിന്റെ പി.എ പ്രതീഷ് നായർ വഴി അവരുമായി സംസാരിച്ചിരുന്നു. കേരളത്തിലുള്ള ഒരു മെറ്റൽ ക്രഷ് ഗ്രൂപ്പിന്റെ ഇൻകം ടാക്സ് കാര്യവുമായി ബന്ധപ്പെട്ട് കേന്ദ്രമന്ത്രി ശ്രീ പഴനിമാണിക്കത്തെ അവർ കണ്ടിരുന്നു. അവരെ വേണ മെന്ന് പഴനിമാണിക്കം രമേശ് ചെന്നിത്തലയോട് പറഞ്ഞതായി പ്രതീഷ് അവരോട് പറഞ്ഞു. അവർ അത് നിരസിച്ചു. ഒരു പ്രശ്നവുമില്ല അതറിയിക്കാം അയാൾ പറഞ്ഞു. അവർ ഇൻകംടാക്സ് പ്രശ്നവുമായി ബന്ധപ്പെട്ട് അവർ മന്ത്രിയെ കാണാൻ പോയപ്പോൾ പഴനിമാണിക്കം ക്ഷമ ചോദി ക്കുകയും അവർക്കാശ്വാസം തോന്നുകയും ചെയ്തു. പക്ഷേ അയാൾ അവരെ കടന്നുപിടിക്കു കയും അവരെ വലതുവശത്തുള്ള മുറിയിലേക്ക് കൊണ്ടുപോകാൻ ശ്രമിക്കുകയും ചെയ്തു. അവർ തടഞ്ഞു. അയാൾ അവരെ വിട്ടു. വീണ്ടും ക്ഷമ ചോദിച്ചു. ഫോണിൽ കൂടിയും ക്ഷമ പറഞ്ഞു. അതിനുശേഷം രാവിലെ 6.30 നും 7 നും ഇടയ്ക്ക് അദ്ദേഹം വിളിക്കുക പതിവായിരുന്നു. ക്വാറി പ്രശ്നത്തിലേക്കായി 50 ലക്ഷം രൂപ പ്രതീഷ് വഴി ആവശ്യപെട്ടു. 25 ലക്ഷം രൂപ കൊടുത്തു. പ്രതീ ഷ് വഴി കൊടുത്തു. അത് തിരികെ കിട്ടുമോ? പ്രതീഷും രമേശ് ചെന്നിത്തലയും സ്ത്രീകളെ അറേഞ്ച് ചെയ്താണ് കാര്യങ്ങൾ സാധിക്കുന്നതെന്ന് അവർക്ക് മനസിലായി. അവരെപ്പറ്റിയുള്ള പല കാര്യങ്ങളും അവർക്ക് മനസിലാക്കാൻ കഴിഞ്ഞു.

രാഷ്ട്രീയം വെറും തരംതാണതയെടോ. . . . . . . . . . . . . . . . . . . .. . . . . . . . . .

. . . . . . .. .. . . . . . . .

പേജ് 15 അവസാനിച്ചു. അടുത്ത പേജ്. വാചകം . . . . ബന്ധിപ്പിക്കുന്നു. ഒരു പേജ് മാറ്റിയ തായി കാണാം. പേജ് നം. കാണുക. 15-ന ശേഷം തുടർന്നുള്ള പേജുകൾ ബന്ധിപ്പിച്ചു.. . . . . .

ശ്രീ.കെ.സി ജോസഫ് അവരെ മുഖ്യമന്ത്രിയുടെ ഓഫീസിൽ വച്ച് പല പ്രാവശ്യം കണ്ടിട്ടുണ്ട്. ശ്രീമതി. പി.കെ ജയലക്ഷമി അവരുടെ അടുത്ത സുഹൃത്താണ്. അവർ അവരുടെ വയനാട്ടിലെ വീട്ടിൽ പോയിട്ടുണ്ട്.

ശ്രീ.ഹൈബി ഈഡൻ എം.എൽ.എ അവർ നല്ലൊരു തുക പാർട്ടി ഫണ്ടായി സംഭാവന നൽകിയിട്ടുണ്ട്. ഹൈബിയാണ് അവരുടെ-എം.എൽ.എ. അയാളുമായി വഴക്കുണ്ടാക്കാൻ കഴിയാത്തതിനാൽ എം.എൽ.എ ഹോസ്റ്റിലിൽ പോയിട്ടുണ്ട്. ലൈംഗിക ബന്ധം ഉണ്ടായിട്ടുണ്ട്. അയാൾ ഇടയ്ക്ക് എറണാകുളം ഗസ്റ്റ് ഹൗസിലേക്ക് അവരെ വിളിക്കുന്ന പതിവുണ്ട്. അവർ അവിടെ പോയി. അതാണവരുടെ അവസ്ഥ. ശ്രീ. ഹൈബി ഈഡൻ അവരുടെ ഇടപാടുകാരുമായുള്ള സാമ്പത്തിക ഇടപാടുകൾ ഒത്തുതീർപ്പാക്കാൻ സഹായിച്ചു.

ചെങ്ങന്നൂർ പ്രോജക്ടിന വേണ്ടി ചെങ്ങന്നൂർ എം.എൽ.എ വിഷ്ണുനാഥ് വിളിക്കുക പതിവായിരുന്നു. ആലപ്പുഴ കളക്ട്രേറ്റ്, പ്രോജക്ട് അംഗീകരിച്ച സമയത്തായിരുന്നു ഇത്. എം.എൽ.എ ഹോസ്റ്റലിൽ വെച്ച് അദ്ദേഹത്തെ പലപ്രാവശ്യം കണ്ടിട്ടുണ്ട്.

മോൻസ് ജോസഫ് കമ്പനിക്കുവേണ്ടി സഹകരിച്ചിട്ടുണ്ട്. അവരെ വിളിച്ചു. അവരോട് അപമര്യാദയായി പെരുമാറിയില്ല. അദ്ദേഹത്തിന്റെ വീട്ടിൽ പ്രോജക്ട് ചെയ്തു. അപ്പോൾ എൻ.സുബ്രഹ്മണ്യം (കെ.പി.സി.സി ജനറൽ സെക്രട്ടറി) ഡീലർഷിപ്പിന വേണ്ടി സമീപിച്ചു. എം.ഒ.യു ഒപ്പിടാനും പണം കൈപ്പറ്റാനും ചെന്നൈയിലെ ട്രിഡന്റ് ഹോട്ടലിലേക്ക് വരാൻ ആവശ്യപ്പെട്ടു. അവർ അവിടെ പോയി. പണം കിട്ടുന്നതിന വേണ്ടി അവർ അദ്ദേഹത്തിന കീഴ്പ്പെടണമെന്ന് അദ്ദേഹം അവരോട് പറഞ്ഞു. ആ കച്ചവടം തീർപ്പാക്കേണ്ടത് അവരുടെ ആവശ്യമായിരുന്നു. അദ്ദേഹം അത് മുതലാക്കി. അതിനുശേഷം ഫോണിൽ കൂടിയും നേരിട്ടും പല പ്രാവശ്യം സംസാരിച്ചു.

പാണക്കാട് ബഷീർ അലി തങ്ങൾ. ശ്രീ. കുഞ്ഞാലിക്കുട്ടി പറഞ്ഞതനുസരിച്ച് അവർ അദ്ദേഹത്തെ കണ്ടു. അവരെ അദ്ദേഹത്തിന്റെ വീട്ടിലേക്ക് വിളിച്ചു. പ്രോജക്ടിന്റെ സ്ഥലം കാണുന്നതിന വേണ്ടിയെന്ന് പറഞ്ഞാണ്. ലൈംഗികമായി അവരെ പീഡിപ്പിച്ചു. ഫോൺ വഴി പതിവായി ബന്ധപ്പെടാറുണ്ടായിരുന്നു. അവർക്കെല്ലാം പദ്ധതിയേക്കാൾ അവരെ ചൂഷണം ചെയ്യുന്നതിനാണ് കൂടുതൽ താൽപര്യം.

ബിജു രാധാകൃഷ്ണൻ 6 കോടി രൂപയുമായി കമ്പനി വിട്ടപ്പോൾ കമ്പനി പ്രതിസന്ധി നേരിട്ടു. കേസ് വന്നു. അപ്പോൾ നേരത്തെ ചൂഷണം ചെയ്തിട്ടുള്ള പോലീസുകാർ കൂടുതൽ കർശനക്കാരായി മാറി. ഐജിപി ശ്രീ.പത്മകുമാർ അവരെ ഒത്തുതീർപ്പ് ചർച്ചകൾക്കായി കലൂരിലുള്ള ഫ്ളാറ്റിലേക്ക് വിളിപ്പിക്കുകയും അവരെ ഉപയോഗിക്കുകയും ചെയ്തു. അശ്ലീല ചിത്രങ്ങളും സന്ദേശങ്ങളും അയച്ചു

സിറ്റി പോലീസ് കമ്മീഷണറായ എം.കെ. അജിത് കുമാർ ടെലിഫോണിൽ കൂടിയുള്ള ലൈംഗി സംഭാഷണത്തിലും എസ്.എം.എസിലും ഒതുങ്ങി. ഭാഗ്യവശാൽ അവർ പണം ആവശ്യപ്പെട്ടില്ല. അതിനുപകരം എന്താണാവശ്യപ്പെട്ടതെന്ന് പറയുന്നില്ല. ശ്രീ.പത്മകുമാർ ''മാന്യൻ ചമയുന്ന ആട്ടിൻ തോലിട്ട ചെന്നായ് ആണ്''

കേസിന്റെ സാഹചര്യങ്ങൾ മുതലാക്കിയ സലിംരാജാണ് മറ്റൊരു ''കഥാപാത്രം''. മുഖ്യമന്ത്രിയുമായുള്ള അയാളുടെ സ്വാധീനം കാരണം അയാൾ അവരെ ലൈംഗികമായി ഉപദ്രവിക്കാൻ ശ്രമിച്ചു. മൊബൈൽ ഫോൺ വഴി അശ്ലീല സംഭാഷണം നടത്തുന്നത് അയാളുടെ പതിവാണ്. അവരെ ചിദംബരത്തിന നൽകാൻ പ്രതീഷ് നായർ ശ്രമിച്ചു.

മറ്റുള്ളവരുടെ ദുഷ്പ്രവൃത്തികൾ മുഖ്യമന്ത്രിയിൽ നിന്നും അവർക്ക് കിട്ടിയതിന്റെ അടുത്തൊന്നും വരികയില്ല. അവരുടെ പണം, അവരുടെ ശരീരം, എല്ലാം നശിച്ചു. എന്നിട്ടിപ്പോൾ ഒന്നും അറിയില്ലെന്ന് നടിക്കുന്നു. തള്ളിപ്പറയുന്നു. എന്തിനാണ് അവരെ മാത്രം ക്രൂശിക്കുന്നത്. എങ്ങനെ

യാണ് ടീം സോളാർ ഇല്ലാതായത്. രാപകൽ മാർക്കറ്റിംഗും മറ്റും നടത്തി സമ്പാദിച്ച പണം ബിജു രാധാകൃഷ്ണനും, ശാലുവും, രാഷ്ട്രീയക്കാരും കൊണ്ടുപോയി. അവരുടെ രണ്ട കൊച്ചുകുട്ടികളും, പ്രായമായ അമ്മമാരും ശേഷിക്കുന്നു. ഇപ്പോൾ കേസിന പിറകെ കേസ്. അവർ വഞ്ചനാ കേസുകളെ നേരിടുന്നു.

ഈ കേസിൽ വലിയ വാഗ്ദാനങ്ങൾ നൽകി പണം കൈപ്പറ്റി അവരെ നശിപ്പിച്ച മുഖ്യമന്ത്രിയെയും മറ്റുള്ളവരെയും പ്രതികളാക്കുമോ?

അവർ ഇടപാടുകാരെ മുഖ്യമന്ത്രിക്കും ശ്രീ.ആര്യാടൻ മുഹമ്മദിനും അടുത്ത് കൊണ്ടുപോയപ്പോൾ അവർക്ക് ഉറപ്പ് നൽകുകയും അവർ അത് വിശ്വസിക്കുകയും ചെയ്തു. എന്താണ് അവർക്കെതിരെ ആരോപിച്ച കുറ്റം? ഉറപ്പ് നൽകി പണം വാങ്ങി വഞ്ചിച്ചു? എന്താണ് മുഖ്യമന്ത്രി ചെയതത്? അവരോട് അദ്ദേഹത്തിനിത് ചെയ്യാമോ? ഇടപാടുകാരുടെ പണം അവർ എടുത്തിട്ടില്ല. പോലീസിനോ മാധ്യമങ്ങൾക്കോ പണം എടുത്തവരെ ആവശ്യമില്ല. ആർക്കും അവരെ ആവശ്യമില്ല.

അവർക്ക് പണമൊന്നും കിട്ടിയില്ല, ശമ്പളം പോലും ഇല്ല. ബിജു പണവുമായി പോയപ്പോൾ 4 ജീവനുകൾ മാത്രം അവരോടൊപ്പം ഉണ്ടായിരുന്നു. വസ്തുവും സ്വർണ്ണവും വിറ്റു കടന്നു കളയാൻ താൽപര്യമില്ലാത്തതുകൊണ്ട് പകുതിയോളം ബാധ്യതകൾ തീർപ്പാക്കി. കൂടുതൽ കേസുകൾ വരുമെന്ന് കേൾക്കുന്നു. ഇപ്പോൾ മരിക്കുന്നതാണ് ഭേദമെന്ന് അവർക്ക് തോന്നുന്നു. വഞ്ചിക്കപ്പെട്ടതായി പറയുന്നു. ആര് ആരെ ചതിച്ചു? വഞ്ചനയ്ക്ക് വിധേയയായ വ്യക്തി അവർ തന്നെയാണ്. എല്ലാവരും കഴിവുള്ള മനുഷ്യരാണ്. അവർ ഒരു വിഡ്ഢിയാണ്. ഇപ്പോൾ ബിജുരാധാകൃഷ്ണൻ നല്ല മനുഷ്യനാണ്. സരിത മാത്രം ഒരു വഞ്ചകി, വേശ്യ, ധാരാളം വിശേഷണങ്ങൾ. അവർ ഒരിക്കലും അവരുടെ ശരീരം പണത്തിനുവേണ്ടി വിറ്റില്ല. ആളുകൾ അവരുടെ സാഹചര്യം മുതലെടുത്തു. പണവും  സർവ്വവും നഷ്ടപ്പെട്ടു. പണം ലഭിച്ചവരെല്ലാം നല്ല ആൾക്കാരാണ്. ഈ കത്ത് അവരുടെ ഭാഷയാണ്. ആരും രക്ഷപ്പെടരുത്. അവരുടെ സ്റ്റേറ്റ്മെന്റായി ഇത് കോടതി ഭാഷയിലേക്ക് മാറ്റപ്പെടേണ്ടതാണ്. എഫ്.ഐ.ആർ രജിസ്റ്റർ ചെയ്യപ്പെടേണ്ടതാണ്. ഇത് മറ്റാരെയും കാണിക്കരുത്.

മുഖ്യമന്ത്രിയെ എതിർക്കുന്ന ആളുകൾ വന്ന സന്ദർഭങ്ങളിൽ അവരെ മുഖ്യമന്ത്രി അതിനെപ്പറ്റി സൂക്ഷിക്കണമെന്ന് അറിയിച്ചു. അവർ ബഹുമാനിക്കുന്ന മുഖ്യമന്ത്രിക്ക് എന്തെങ്കിലും അപകടം വരുന്നത് കാണാൻ അവർ ഇഷ്ടപ്പെട്ടില്ല. പക്ഷെ, അവർക്ക് അപകടം വന്ന ഒരു സന്ദർഭത്തിൽ ആരും അവർക്കുവേണ്ടി ബലിയാടാകാൻ തയ്യാറായില്ല. ആവശ്യമുള്ള തെളിവുകൾ അവരുടെ പക്കലുണ്ട. അത് തെളിവിനായി കോടതിയിൽ ഹാജരാക്കാൻ കഴിയുന്നതാണ്. ഈ കേസ് എന്നുതീരുമെന്നോ അവർ ജയിലിൽ നിന്നും എന്ന് വെളിയിൽ വരുമെന്നോ അവർക്കറിയില്ല. മുഖ്യമന്ത്രിയുടെ വാക്ക് വിശ്വസിച്ചതാണ് അവർ ചെയ്ത ഒരോയൊരു വലിയ തെറ്റ്. ഇങ്ങനെ അവരെ നശിപ്പിക്കാൻ വേണ്ടി വേറെ എന്ത് തെറ്റാണ് അവർ ചെയ്തത്? ഓരോ ഇടപാടും ടെലിഫോൺ സംഭാഷണങ്ങളുമായും ബന്ധപ്പെട്ട ചൂഷണങ്ങളുടെ തെളിവുകൾ അവർക്ക് ലഭിച്ചിട്ടുണ്ട്. ഓരോ ഇടപാടും ടെലിഫോൺ സംഭാഷണങ്ങളും വരട്ടേ. കേസ് രജിസ്റ്റർ ചെയ്യട്ടേ. അവർക്കെതിരെ അന്വേഷണം വരട്ടേ.

ഇപ്പോൾ അവർക്കെന്ത് കിട്ടി?

| | | |
|---|---|---|
| 1 | ബിജു രാധാകൃഷ്ണൻ<br><br>എല്ലാം നശിപ്പിച്ചു. | ടീം സോളാർ കമ്പനിയുടെ 6 കോടി രൂപ ശാലു മേനോന്റെ കൂടെ ആഡംബര ജീവിതം. |
| 2 | ശാലുമേനോൻ | ബിജു നിർമ്മിച്ച 3 കോടിയുടെ പുതിയ വീട്, സ്വർണ്ണം, സമ്മാനമായി ലഭിച്ച രണ്ട് കാറുകൾ. ആരുടെ വിയർപ്പ്? ആരുടെ പണം? പാവം ഇട പാടുകാരുടെ പണം. |
| 3 | ശ്രീ. ഉമ്മൻചാണ്ടി<br><br>(1) ഉറപ്പ് നൽകി സോളാർ പവർ പ്ലാന്റിന കെഎസ്ഐഡിസി, കിൻഫ്ര<br><br>(2) ഏകജാലക നടപടിക്രമം<br><br>(3) സർക്കാർ സബ്സിഡി<br><br>(4) പോളിസി (സോളാർ)<br><br>(5) ശ്രീധരൻ നായരെ നേരിട്ട് കണ്ട് സംസാരിച്ചു.<br><br>(6) സോളാർ പോളിസിക്ക് കാലതാമസം വരുത്തിയതിന പുറമെ ഒന്നും ചെയ്തതു മില്ല<br><br>(7) 10 % കമ്മീഷൻ ആവശ്യപ്പെട്ടു.<br><br>ഫലം | (1) 2 കോടി 16 ലക്ഷം രൂപ കമ്മീഷനായി യു. ഡി.മുന്നണി കൈപ്പറ്റി.<br><br>(2) മകളായി കണക്കാക്കേണ്ടിയിരുന്ന അവരെ ശാരീരികമായി ചൂഷണം ചെയ്തു.<br><br>(3) പല തവണ വദനസുരതം നടത്തി (ക്ലിഫ് ഹൗസിൽ വച്ച്)<br><br>ഒന്നും സംഭവിച്ചില്ല. അവരെ കണ്ടിട്ടില്ല, അവരെ അറിയില്ല എന്ന് ഇപ്പോൾപറയുന്നു. |
| 4 | ആര്യാടൻ മുഹമ്മദ്<br><br>ഫലം | (1) റിന്യൂവബിൾ എനർജി പോളിസി അനുവദി ക്കാൻ 25 ലക്ഷം രൂപ കൈപ്പറ്റി.<br><br>(2) ലൈംഗിക പീഡനം നടത്തി (പറഞ്ഞ സമയം പല പ്രാവശ്യം)<br><br>ആവശ്യപെട്ടതൊന്നും ചെയ്തില്ല. |
| 5 | എ.പി.അനിൽ കുമാർ<br><br>(ടൂറിസം മന്ത്രി)(ഇക്കോ ടൂറിസം) | (1) നസറുള്ള വഴി 7 ലക്ഷം രൂപ കൈപറ്റി.<br><br>(2) കെ.സിയ്ക്ക് വേണ്ടി നിന്നു.<br><br>(3) പല തവണ അവരെ ചൂഷണം |

| | | |
|---|---|---|
| | | ചെയ്തുറോസ് ഹൗസ്, ലേ മെറിഡിയൻ, കേരള ഹൗസ്. |
| 6 | ശ്രീ. അടൂർ പ്രകാശ്<br><br>(റവന്യൂ മന്ത്രി) | (1) ലൈംഗിക പീഡനം<br><br>(2) ടെലിഫോണിക് സെക്സ്<br><br>(3) കോളുകളും എസ്എംഎസ്-ഉം<br><br>(4) ബാംഗ്ലൂർ ഹോട്ടലിലേക്ക് ക്ഷണിച്ചു. |
| 7 | ഹൈബി ഈഡൻ എം.എൽ.എ<br><br>(ഒത്തുതീർപ്പാക്കാൻ അവരെ സഹായിച്ചു.) | (1) എം.എൽ.എ ഹോസ്റ്റലിലും, എറണാകുളം ഗസ്റ്റ് ഹൗസിൽ വച്ചും ലൈംഗിക പീഡനം നടത്തി. |
| 8 | ശ്രീ.കെ.സി.വേണുഗോപാൽ<br><br>(കേന്ദ്ര ഏവിയേഷൻ മന്ത്രി, മുൻ ഊർജ്ജ വകുപ്പ് മന്ത്രി) | (1) ബലാൽസംഗം ചെയ്തു.<br><br>(2) പല തവണ ഭീഷണിപ്പെടുത്തി.<br><br>(3) ടെലിഫോൺ വിളികൾ, എസ്എംഎസ്, സെക്സ് മുതലായവ. |
| 9 | ശ്രീ.പളനിമാണിക്കം<br><br>(ധനകാര്യസഹമന്ത്രി) | (1) ലൈംഗിക പീഡനം<br><br>(2) ഒരു ആദായനികുതി പ്രശ്നം തീർപ്പാക്കുന്നതിന 25,00,000/- രൂപ കൈപ്പറ്റി. |
| 10 | എൻ.സുബ്രഹ്ണ്യൻ<br><br>(കെ.പി.സി.സി ജനറൽ സെക്രട്ടറി) | ട്രിഡന്റ് ഹോട്ടലിൽ വച്ച് ലൈംഗിക പീഡനം |
| 11 | ഐ.ജി കെ. പത്മകുമാർ | ലൈംഗിക പീഡനം കല്ലൂർ ഫ്ളാറ്റ്<br><br>ഓൺലൈൻ വിളികൾ, ടെലിഫോൺ സെക്സ് |
| 12 | ശ്രീ.എം.ആർ. അജിത് കുമാർ<br><br>(മുൻ പോലീസ് കമ്മീഷണർ, കൊച്ചി സിറ്റി) | ടെലിഫോൺ സെക്സ്, എസ്എംഎസ് മുതലായവ, ഓൺ ലൈൻ വിളികൾ |
| 13 | വിഷ്ണുനാഥ് എം.എൽ.എ<br><br>(പ്രോജക്ട് നൽകി) | ടെലിഫോൺ വിളികൾ, എസ്എംഎസ് മുതലായവ |
| 14 | മോൻസ് ജോസഫ് എം.എൽ.എ<br><br>(പ്രോജക്ട് നൽകി) | മറ്റ് പ്രശ്നങ്ങൾ ഇല്ല. |

| | | |
|---|---|---|
| 15 | ശ്രീ. രമേശ് ചെന്നിത്തലയുടെ പി.എ പ്രതീഷ് നായർ, ഡൽഹി | (1) പളനിമാണിക്കത്തെ പരിചയപ്പെടുത്തി.<br><br>(2) അവരെ ചിദംബരത്തിന പരിചയപ്പെടുത്താൻ ശ്രമിച്ചു. |
| 16 | ജോസ് കെ.മാണി, (എം.പി)<br><br>കോട്ടയം | (1) ഡൽഹിയിൽ വച്ച് മോശമായി പെരുമാറി<br><br>(2) ഡൽഹിയിൽ വച്ച് വദനസുരതം നടത്തി. |

ഒരാൾ കൂടിയുണ്ട്. അവർ അറസ്റ്റ് ചെയ്യപ്പെട്ടപ്പോൾ എന്താണ് സംഭവിച്ചതെന്നോ അദ്ദേഹത്തിന്റെ പേരോ പറയരുതെന്ന് പറഞ്ഞയാൾ. കണ്ണൂർ എം.എൽ.എ അബ്ദുള്ള കുട്ടി, അവരെ തിരുവനന്തപുരം മസ്കറ്റ് ഹോട്ടലിലേക്ക് വിളിക്കുകയും അവരെ ബലാൽസംഗം ചെയ്യുകയും ചെയ്തു.

എല്ലാവരും കൂടി ചേർന്ന് അവരോട് എന്തിനാണിത് ചെയ്തത്. ഒരു സ്ത്രീക്ക് ഇത് തുറന്ന് പറയാൻ സാധിക്കില്ല. അതുകൊണ്ട് അവർ ഇതെല്ലാം പറഞ്ഞില്ല. ഇപ്പോൾ പല കാര്യങ്ങളും മാധ്യമങ്ങളിൽ വരുകയും അവരെ മാത്രം ക്രൂശിക്കുകയും ചെയ്യുന്നു. യഥാർത്ഥ കുറ്റവാളികൾ സുരക്ഷിതരാണ്. വേറെ ഒരുപാട് കാര്യങ്ങളുണ്ട്. അവരുടെ പക്കലുള്ള പണം തിരികെ കിട്ടിയാൽ കേസുകൾ ഒഴിവാക്കാമായിരുന്നു. ആ പ്രതീക്ഷ ഇന്ന് നഷ്ടപ്പെട്ടു. ഇവിടെ പറഞ്ഞതിനെല്ലാം തെളിവുണ്ട്. കോടതി എഫ്.ഐ.ആർ രജിസ്റ്റർ ചെയ്യുകയാണെങ്കിൽ അവരുടെ അറസ്റ്റിന മുമ്പ് സുരക്ഷിതമായി സൂക്ഷിച്ച തെളിവുകൾ കോടതിക്കും മാധ്യമങ്ങൾക്കും നൽകുന്നതാണ്. അന്വേഷണത്തിനും അവർ ഫയൽ ചെയ്ത തീയതി, ശരിയായ സമയം, ചില സംഭവങ്ങളുടെ വീഡിയോയ്ക്കും ആഡിയോയ്ക്കും പരിമിതികളുണ്ട്. സംസ്ഥാനത്ത് വേറൊരാൾക്കും ഇങ്ങനെ ഒരനുഭവം ഉണ്ടായിരിക്കില്ല. അവർ ഒറ്റയ്ക്ക് ഒരു ബലിയാടാകില്ല. അത് അങ്ങനെ വരികയാണെങ്കിൽ എല്ലാവരും അതിൽ വരണം. പണം, സ്വാധീനം, എന്തും സാധ്യമാണ്. തെളിവ് കോടതിയിൽ നേരിട്ട് നൽകേണ്ടതാണ്. അവരുടെ ഈ അവസ്ഥയ്ക്ക് ഉത്തരവാദികളായവരെല്ലാം നിയമത്തിന മുന്നിൽ വരണം. എല്ലാം നേടിയിട്ട് അവരെ മാത്രം കുറ്റം പറയുന്നവരെ വേണ്ട. അവർ കോൺഗ്രസിനെ സ്നേഹിച്ചു. കുറച്ചു പേരെ വിശ്വസിച്ചു. അവരിൽ നിന്നും പണം കൈപ്പറ്റി അവരെ നശിപ്പിച്ചവരിപ്പോൾ അവരെ കുറ്റം പറയുന്നു. അവരുടെ പ്രായമായ അമ്മമാരും കുട്ടികളും എങ്ങനെ ജീവിക്കുന്നുവെന്ന് അവർക്കറിയില്ല. അവർക്ക് അവരെ കാണാൻ കഴിയുമെന്ന് അവർ വിശ്വസിക്കുന്നില്ല. എന്റെ ജീവിതം പോകട്ടെ. സത്യം പുറത്തുവരണം. ബിജുവും ശാലുവും കൊണ്ടുപോയ പണത്തിന്റെ പകുതിവരില്ല കടം.

വിശ്വസ്തതയോടെ,
ഒപ്പ്
സരിത.എസ്.നായർ

19.07.2013
എറണാകുളം

കോടതി ഭാഷയിലേക്ക് മാറ്റിയതിനുശേഷം ഏൽപിക്കുന്നു.

ടേംസ് ഓഫ് റഫറൻസിന്റെ ഒന്നാം ഇനത്തിന്റെ മൂന്നാം ഭാഗം തീർപ്പാക്കിയത് താഴെ പറയും പ്രകാരമാണ്.

അന്നത്തെ ആഭ്യന്തര മന്ത്രി ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണൻ സോളാർ തട്ടിപ്പ് കേസിലെ പ്രതികളായ സരിത എസ് നായരെയും ഷാലു മേനോനെയും അവരുമായുള്ള ബന്ധം കൊണ്ട് നിയമത്തിന്റെ പിടിയിൽ നിന്നും രക്ഷപ്പെടാൻ സഹായിക്കുകയും ആഭ്യന്തര മന്ത്രി എന്ന അദ്ദേഹ ത്തിന്റെ സ്ഥാനം ഉപയോഗിച്ച് എല്ലാവിധത്തിലും മുഖ്യമന്ത്രിയെ സംരക്ഷിക്കാൻ താൽപര്യം എടു ത്തത് പ്രതികളുടെ സോളാർ തട്ടിപ്പ് കാര്യങ്ങളിൽ അദ്ദേഹത്തിന്റെ ഇടപെടലും സൂചിപ്പിക്കുന്ന താണ്.

ഇക്കാര്യം ഒന്നാം ഇനത്തിലെ ഒന്നും രണ്ടും ഭാഗങ്ങളിലെ വിഷയമായി നേരത്തെ പരിഗ ണിക്കുകയും അന്നത്തെ ആഭ്യന്തരവും വിജിലൻസും മന്ത്രി ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണൻ അദ്ദേഹത്തിന്റെ കീഴിലുള്ള പോലീസ് ഉദ്യോഗസ്ഥർ മുഖേന മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയെ ക്രിമിനൽ ബാധ്യതയിൽ നിന്ന് ഒഴിവാക്കി എന്ന് ഉറപ്പുവരുത്തുന്നതിന അദ്ദേഹത്തിന്റെ ഭാഗത്ത് നിന്നും എല്ലാ ശ്രമങ്ങളും നടത്തിയെന്ന് കണ്ടെത്തി. സോളാർ തട്ടിപ്പ് പ്രതികളായ സരിത എസ് നായരെയും ശാലു മേനോനെയും അവരുമായുള്ള ബന്ധം കൊണ്ട് നിയമത്തിന്റെ പിടിയിൽ നിന്നും അദ്ദേഹം രക്ഷിച്ചെന്നുള്ള മറ്റ് ആരോപണങ്ങൾക്ക് തെളിവുകളുടെ പൂർണ്ണമായ പിൻബലം ഇല്ലെന്നാണ് കമ്മീഷന്റെ അഭിപ്രായം.

ഈ വിഷയത്തിന ഇങ്ങനെ ഉത്തരം നൽകുന്നു.

## ജുഡീഷ്യറി

ഒന്നാം അധ്യായത്തിൽ പ്രാരംഭം എന്ന ശീർഷകത്തിൻ കീഴിൽ ഇതിനകം പരാമർശിച്ചിട്ടുള്ള E കക്ഷിയായ ഓൾ ഇന്ത്യ ലോയേഴ്സ് യൂണിയനെ പ്രതിനിധീകരിച്ച് അതിന്റെ സെക്രട്ടറിയായ ശ്രീ. രാജേന്ദ്രൻ, അദ്ദേഹത്തിന്റെ വിശദമായ വാദപ്രതിവാദ കുറിപ്പിൽ മുഖവുര ഭാഗത്ത് ഭാരതത്തിന്റെ ഭരണഘടനയ്ക്ക് കീഴിലെ മൂന്ന് തൂണുകളെ കുറിച്ച് പരാമർശിക്കുന്നുണ്ട്. ജുഡീഷ്യറി അതിലെ ഒരു തൂണാണ്. സബോർഡിനേറ്റ് കോടതിയുടെ പ്രവർത്തനത്തെ കുറിച്ച് അദ്ദേഹം പരാമർശിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ വിമർശനം സരിത എസ് നായരുടെ സോളാർ ക്രിമിനൽ കേസുമായി ബന്ധപ്പെട്ട എറണാകുളം അഡീഷണൽ ചീഫ് ജുഡീഷ്യൽ മജിസ്ട്രേറ്റ് (ഇഒ) കോടതിയുടെ പ്രവൃത്തിയിൽ പരിമിതപ്പെടുത്തുന്നു.

കമ്മീഷൻ സംസ്ഥാന സർക്കാർ രൂപീകരിച്ച എസ്ഐടിയുടെ സോളാർ ക്രൈം കേസ് അന്വേഷണം പരിശോധിക്കുമ്പോൾ ആകസ്മികമായി കണ്ടെത്തിയത് ക്രിമിനൽ കേസിലെ പ്രതികളെ അറസ്റ്റ് ചെയ്യാൻ ഉത്തരവാദികളായ ഉദ്യോഗസ്ഥന്മാർ - ഇപ്പോഴത്തെ കേസ് പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 368/2013 - ആ പോലീസ് സ്റ്റേഷനിലെ ഓഫീസർ ഇൻ ചാർജ്, ആ കേസിൽ ഇൻസ്പെക്ടർ ഓഫ് പോലീസ് പെരുമ്പാവൂർ, അദ്ദേഹത്തിന്റെ മേലുദ്യോഗസ്ഥൻ ഡിവൈഎസ്പി പെരുമ്പാവൂർ, എന്നിവർ, ഭാരതത്തിന്റെ ഭരണഘടനയ്ക്കും അന്വേഷണത്തെ നിയന്ത്രിക്കുന്ന ക്രിമിനൽ നടപടി നിയമസംഹിതയ്ക്കും അനുസരിച്ച് പ്രവർത്തിക്കേണ്ട അവർ ആ കേസിലെ വനിതയായ പ്രതി സരിത എസ് നായരെ അറസ്റ്റ് ചെയ്ത് മേൽ പറഞ്ഞവയുടെ ലംഘനം നടത്തിയെന്നാണ്.

ഭരണഘടനയ്ക്കും നിയമങ്ങൾക്കും എതിരായി പെരുമ്പാവൂർ പോലിസ് സ്റ്റേഷൻ ക്രൈം നമ്പർ 368/2013 ന്റെ അന്വേഷണ ഉദ്യോഗസ്ഥൻ ഇൻസ്പെക്ടർ ഓഫ് പോലീസ്, പെരുമ്പാവൂർ ആയിരുന്നു എന്ന് പറയുന്നു. തൊട്ട് മുകളിലെ ഉദ്യോഗസ്ഥനായ ഡിവൈഎസ്പി, പെരുമ്പാവൂർ കേസിലെ അന്വേഷണ ഉദ്യോഗസ്ഥനെ മറികടന്ന് പെരുമ്പാവൂരിൽ നിന്നുള്ള പെരുമ്പാവൂർ സബ് ഇൻസ്പെക്ടർ ഓഫ് പോലീസിനെയും സംഘത്തെയും സരിതാ എസ നായരെ തിരുവനന്തപുരത്ത് നിന്നും അറസ്റ്റ് ചെയ്യാനായി അയച്ചു. സരിതയെ അറസ്റ്റ് ചെയ്യാൻ നിയോഗിച്ച പോലീസ് എസ്ഐക്ക് എഴുതിയ അനുമതിയൊന്നും നൽകിയില്ല. പോലീസ് പറയുന്നത് അനുസരിച്ച് അവർ സരിതയെ തിരുവനന്തപുരം ഇടപ്പഴഞ്ഞിയിലെ അവരുടെ വസതിയിൽ നിന്നും അറസ്റ്റ് ചെയ്തത് 3.6.2013 ന 4 AM നാണെന്നും, എന്നാൽ തലശ്ശേരി പോലീസ് സ്റ്റേഷനിൽ നിന്നും 2.6.2013 ൽ സരിതയെ അറസ്റ്റ് ചെയ്യാൻ വന്ന മറ്റൊരു എസ്ഐയും സംഘവും സരിത എസ് നായരും പറയുന്നതനുസരിച്ച് അവരെ അറസ്റ്റ് ചെയ്തത് 2.6.2013 ൽ 11 PM നാണ്.

ക്രൈം നമ്പർ 368/13 ലെ അന്വേഷണ ഉദ്യോഗസ്ഥൻ സരിത നായരെ അറസ്റ്റ് ചെയ്യാൻ അദ്ദേഹത്തിന്റെ കീഴ്ഉദ്യോഗസ്ഥന അനുമതി എഴുതിനൽകിയില്ലെന്നുള്ളത് സമ്മതിച്ചിട്ടുള്ള കാര്യമാണ്. സൂര്യാസ്തമനത്തിനും സൂര്യോദയത്തിനും ഇടയ്ക്ക് ഒരു വനിതയായ സരിത എസ് നായരെ അറസ്റ്റ് ചെയ്യാൻ ജുഡീഷ്യൽ മജിസ്ട്രേറ്റിന്റെ എഴുതിയ അനുമതി ഇല്ലായിരുന്നുവെന്നതും സമ്മതിച്ചിട്ടുള്ള കാര്യമാണ്.

പോലീസ് ഉദ്യോഗസ്ഥന്മാരുടെ മേൽപ്പറഞ്ഞ രണ്ട് നടപടികളും സിആർപിസിയിലെ വ്യവസ്ഥകൾക്ക് വിരുദ്ധവും ഭാരതത്തിന്റെ ഭരണഘടന അനുസരിച്ചുള്ള അവരുടെ മൗലിക അവകാശത്തിന്റെ ലംഘനവുമാണ്.

പ്രതി അറസ്റ്റ് ചെയ്യപ്പെട്ട സമയം അറസ്റ്റ് മെമ്മോയിൽ രേഖപ്പെടുത്തുന്നു. മജിസ്ട്രേറ്റിന മുമ്പാകെ അവരെ ഹാജരാക്കുന്ന സമയത്ത് ഇത് മജിസ്ട്രേറ്റിന മുന്നിൽ ഹാജരാക്കുന്നു. രാത്രി സമയത്താണ് ഒരു സ്ത്രീയെ അറസ്റ്റ് ചെയ്യുന്നതെങ്കിൽ ഒരു മജ്സ്ട്രേറ്റിന്റെ അനുവാദം വാങ്ങിയ തിന ശേഷമാണോ രാത്രി സമയത്ത് അവരെ അറസ്റ്റ് ചെയ്തതെന്നും ഹാജരാക്കിയതെന്നും മജി സിട്രേറ്റ് പരിശോധിക്കേണ്ടതായിരുന്നു. ബന്ധപ്പെട്ട മജിസ്ട്രേറ്റ് ഈ കേസിൽ അത് ചെയ്തിട്ടില്ല. ജുഡീഷ്യൽ ഓഫീസർ അക്കാര്യം അങ്ങനെ തന്നെ എടുത്തതായി കാണുന്നു. വിഷയത്തിലെ ഈ വശം പരിഗണനാർഹമാണ്.

അടുത്തത്, സരിത എസ് നായരുടെ കസ്റ്റഡി കാലാവധി കഴിഞ്ഞ് പെരുമ്പാവൂർ ഡിവൈ എസ്പി 20.07.2013 ൽ എസിജെഎം (ഇഒ) കോടതി മുമ്പാകെ ഹാജരാക്കിയപ്പോൾ ആ കോടതി യിൽ എന്താണ് സംഭവിച്ചത് എന്നുള്ളതാണ്. അവർക്ക് രഹസ്യമായി കുറച്ചുകാര്യം കോടതിയിൽ സംസാരിക്കാനുണ്ടെന്ന് സരിത എസ് നായർ മജിസ്ട്രേറ്റിനോട് പറഞ്ഞു. മജിസ്ട്രേറ്റ് അവരെ അനുവദിക്കുകയും അവരുടെ കേസ് റോൾ കോളിനും മറ്റും ശേഷം ഏകദേശം 01.30 PMന എടു ക്കുകയും ചെയ്തു. ബെഞ്ച് ക്ലാർക്കിന്റെയും ജൂനിയർ സൂപ്രണ്ടിന്റെയും - രണ്ടും സ്ത്രീകൾ - അവരുടെ വക്കീൽ ഫെനി ബാലകൃഷ്ണനും അടച്ച കോടതി ഹാളിന അകത്തുണ്ടായിരുന്ന ഒരു വനിത സിവിൽ പോലീസ് ഓഫീസറുടെയും സാന്നിധ്യത്തിൽ അവരെ കേട്ടു. അവർ കാര്യങ്ങൾ മജിസ്ട്രേറ്റിനോട് പറഞ്ഞു. സരിത പറയും പ്രകാരം മജിസ്ട്രേറ്റ് അത് എഴുതിയെടുത്തു. എന്നാൽ മജിസ്ട്രേറ്റിന്റെ ഡയറിയിലോ കേസ് ഷീറ്റിലോ സരിത എസ് നായരുടെ മൊഴി യാതൊന്നും രേഖ പ്പെടുത്തിയതായി കാണുന്നില്ല, 20 മിനിട്ട് സരിത എസ് നായരെ കേട്ട ശേഷം അവരോട് അത് എഴുതി നൽകാൻ പറഞ്ഞു. സമയം നൽകി.

ഒരു തൽപ്പര കക്ഷിയുടെ ആവശ്യപ്രകാരം ഇക്കാര്യം ഹൈക്കോടതിയുടെ ഭരണപരമായ തലത്തിലേക്ക്വരെ പോവുകയും പരാതി പരിഗണിച്ച ഹൈക്കോടതിയിലെ ഒരു ജുഡീഷ്യൽ ഓഫീസർ ഒരു റിപ്പോർട്ട് സമർപ്പിച്ചതായും മനസിലാക്കുന്നു.

ഹൈക്കോടതിയുടെ അനുവാദത്തോടെ അഡീഷണൽ ചീഫ് ജുഡീഷ്യൽ മജി സ്ട്രേറ്റിനെയും, ജൂനിയർ സൂപ്രണ്ടിനെയും, ബെഞ്ച് ക്ലാർക്കിനെയും വനിതാ സിപിഒയെയും കമ്മീ ഷൻ മുമ്പാകെ സിഡബ്ല്യു 38, 36, 37, 39 ആയി വിസ്തരിക്കുകയും അവരുടെ മൊഴി രേഖപ്പെടുത്തു കയും ചെയ്തു. മൊഴികളുടെ പകർപ്പുകൾ അനുബന്ധമായി ചേർക്കുന്നു.

എസിജെഎം അദ്ദേഹത്തിന്റെ വിസ്താരത്തിൽ സരിത എസ് നായർ അവരെ ലൈംഗിക മായി ദുരുപയോഗം ചെയ്യുകയും ബലാത്സംഗം ചെയ്യുകയും ചെയ്തതായി അദ്ദേഹത്തോട പറ ഞ്ഞതായി സമ്മതിച്ചു. എന്നാൽ അദ്ദേഹം അത് രേഖപ്പെടുത്തിയില്ല എന്നും പകരം എഴുതി നൽകാൻ അവരോട് ആവശ്യപ്പെട്ടതായും അദ്ദേഹം പറഞ്ഞു.

ഈ സോളാർ തട്ടിപ്പ് കേസ് പ്രതിയുടെ കാര്യത്തിൽ എസിജെഎം സ്വീകരിച്ച നടപടിയുടെ ന്യായീകരണം അതീവ ഗുരുതരമായ പ്രത്യാഘാതം ഉള്ളതും പരിഗണിക്കേണ്ട കാര്യവുമാണ്.

ഹൈക്കോടതിയിൽ മജിസ്ട്രേറ്റിനെതിരായ പരാതിയിലുള്ള ആരോപണങ്ങൾ അന്വേഷിച്ച ഉദ്യോഗസ്ഥന്‍, ഇങ്ങനെയുള്ള ഒരു സാഹചര്യത്തിൽ എടുക്കേണ്ട നടപടി എന്തെന്നാൽ പരാതി എഴുതി തയ്യാറാക്കാൻ പേപ്പറും പേനയും അവിടെ അപ്പോൾ തന്നെ അവർക്ക് നൽകേണ്ടതായിരു ന്നു എന്ന് പറഞ്ഞുകാണുന്നു.

ഇവ ആവർത്തിച്ചുവരുന്ന സംഗതി ആയതിനാൽ തീർച്ചയായും കമ്മീഷന്റെ അഭിപ്രായത്തിൽ ഇക്കാര്യം നീതിയുടെയും നീതിന്യായക്കോടതിയുടെയും മഹിമ ഉയർത്തിപ്പിടിക്കാനായി ഹൈക്കോടതിയുടെ കീഴിലുള്ള ജുഡീഷ്യൽ അക്കാദമി പരിഗണിക്കേണ്ടതാണ്.

**ഉള്ളടക്കം**

**വാല്യം നമ്പർ III**

ഇനം നമ്പർ 1-ന കീഴിലുള്ള ആരോപണത്തിന്റെ 4-ാം ഭാഗം തീർച്ചപ്പെടുത്തിയത് ഇപ്രകാര മാണ്:-

'സരിത എസ്.നായർ ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണിൽ നിന്നുള്ള ഫോൺ വിളിക ളുടെ വിശദാംശങ്ങൾ മാധ്യമങ്ങൾക്ക് ലഭിച്ചിരുന്നത് ചില ക്യാബിനറ്റ് മന്ത്രിമാർ, അവരുടെ പ്രൈവറ്റ് സെക്രട്ടറിമാർ, ഒരു മുൻ കേന്ദ്രമന്ത്രി, കേരള നിയമസഭയിലെ നിരവധി അംഗങ്ങൾ കൂടാതെ ചില രാഷ്ട്രീയ നേതാക്കൾ തുടങ്ങിയവരെ സരിത എസ്.നായരുടെ സോളാർ തട്ടിപ്പ് ഇട പാടിൽ ബന്ധപ്പെടുത്തുന്നതിനുള്ള വഴി തുറന്നു.'

ഇത് ചില ക്യാബിനറ്റ് മന്ത്രിമാർ, അവരുടെ പ്രൈവറ്റ് സെക്രട്ടറിമാർ, ഒരു മുൻ കേന്ദ്രമന്ത്രി, കേരള നിയമസഭയിലെ ധാരാളം അംഗങ്ങൾ കൂടാതെ ചില രാഷ്ട്രീയ നേതാക്കൾ തുടങ്ങിയ വർക്ക് സരിത എസ്.നായരുടെ സോളാർ തട്ടിപ്പ് ഇടപാടിൽ ഉള്ള ബന്ധമാണ് സൂചിപ്പിക്കുന്നത്.

കമ്മീഷൻ മുൻ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ പങ്ക് ആദ്യ ഭാഗത്തിൽ നേരത്തെ പരിഗണി ച്ചിട്ടുണ്. പേഴ്സണൽ സ്റ്റാഫ് ടെന്നി ജോപ്പൻ, ജിക്കുമോൻ ജേക്കബ്, ഗൺമാൻ സലിംരാജ് തുടങ്ങി യവരുടെ പങ്കും പരിഗണിച്ചിട്ടുണ്ട്. മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയുടെ സഹായത്തോടെ ഉള്ള ശ്രീ.തോമസ് കുരുവിളയുടെ പങ്കും ആ സന്ദർഭത്തിൽ പരിഗണിച്ചിട്ടുണ്ട്.

സരിത എസ്.നായർ പറയുന്നതനുസരിച്ച്, ബിജു രാധാകൃഷ്ണനും അവരും ഡയറക്ടർന്മാ രായി ഏകാംഗീകൃതമാക്കിയ ടീം സോളാർ കമ്പനി ചുമതലപ്പെടുത്തിയ ആൾ എന്ന നിലയ്ക്ക് അവർ, മെഗാ സോളാർ പ്രോജക്റ്റുകൾ വിജയകരമായ രീതിയിൽ നടത്തുന്നതിന്റെ വിവിധ ആവ ശ്യങ്ങൾക്കായി, മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയും ഊർജ്ജ വകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദും ആയി പ്രധാനമായും സമ്പർക്കം പുലർത്തിയിട്ടുണ്ട്.

ഊർജ്ജമന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദിന്റെ സരിത എസ്.നായരുമായ ബന്ധം താഴെ പറയുന്ന വിധം പരിഗണിച്ചിരിക്കുന്നു.

സരിത എസ്.നായരുടെ പ്രധാനപ്പെട്ട ആരോപണങ്ങളിൽ ഒന്ന് കേരള സംസ്ഥാനത്തിൽ മെഗാ സോളാർ പ്രോജക്ടുകൾ സ്ഥാപിക്കുന്നതിന്റേയും കേന്ദ്രത്തിന്റേയും സംസ്ഥാന സർക്കാരിന്റേയും വിവിധ ഇളവുകളും ആനുകൂല്യങ്ങളും ലഭിക്കേണ്ടതിന്റേയും ആവശ്യകതയിലൊന്നായ കേരള ത്തിന്റെ സൗരോർജ്ജനയം പ്രഖ്യാപിക്കേണ്ടതിന്റെ ആവശ്യത്തിനായിട്ടാണ് മുഖ്യമന്ത്രിയുമായി പരിചയപ്പെട്ടിട്ടുള്ളത്. അവർ മുഖ്യമന്ത്രിയെ അവരുടെ മെഗാ പ്രോജക്ട് സ്ഥാപിക്കുന്നതിന്റെ നിർദ്ദേശവുമായി സമീപിച്ചപ്പോൾ ആ പ്രോജക്ട് റിപ്പോർട്ട് മുഖ്യമന്ത്രി വായിച്ചശേഷം ഊർജ്ജ മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദുമായി ഫോണിൽ ബന്ധപ്പെടുകയും ലക്ഷ്മിനായർ എന്ന് പേരുള്ള ഒരാൾ ഒരു പ്രോജക്ടുമായി അദ്ദേഹത്തെ കാണുമെന്നും അത് പരിശോധിച്ച് വേണ്ടത് ചെയ്യണ മെന്ന് അഭ്യർത്ഥിക്കുകയും ചെയ്തു എന്നതാണ് സരിത എസ്.നായരുടെ കേസ്. മുഖ്യമന്ത്രി അവ രോട് ഊർജ്ജമന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദിനെ ഇതിലേക്ക് സന്ദർശിക്കുവാൻ കൂടി ആവശ്യപ്പെട്ടു. അവർ ശ്രീ.ആര്യാടൻ മുഹമ്മദിനെ അദ്ദേഹത്തിന്റെ ഔദ്യോഗിക വസതി മൻമോഹൻ ബംഗ്ലാവിൽ പ്രോജക്ടുമായി സന്ദർശിക്കുകയും അദ്ദേഹം അത് നടപ്പാക്കുമെന്ന് അവർക്ക് ഉറപ്പ് നൽകുകയും ചെയ്തു.

മേൽ പറഞ്ഞതുപോലെ സരിത എസ്.നായർ നടത്തിയ ആരോപണത്തിന്റെ വാസ്തവികത റിക്കോർഡിൽ ലഭ്യമായിട്ടുള്ള സംഗതികളുടെ വാക്കാലും രേഖാമൂലവും രൂപത്തിലുള്ള തെളിവുക ളുടെ അടിസ്ഥാനത്തിൽ പരിശോധിക്കേണ്ടതുണ്ട്.

ഈ സംഗതിയുടെ തെളിവിൽ, സരിത എസ്.നായർ, ശ്രീ.പോൾ ആന്റണി ഐ.എ.എസ്, അഡീഷണൽ ചീഫ് സെക്രട്ടറി, ഊർജ്ജ വകുപ്പ്, ശ്രീ.എൻ.ടി.ജോസ്, കെ.എസ്.ഇ.ബി യിലെ എക്സിക്യൂട്ടീവ് എഞ്ചിനീയർ-ഉം ശ്രീ.ജി.ഷാജ് കുമാർ, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ, ശ്രീ.ആര്യാടൻ മുഹമ്മദ്, ഊർജ്ജ വകുപ്പ് മന്ത്രി, ശ്രീ.ഉമ്മൻചാണ്ടി മുൻ മുഖ്യമന്ത്രി, ഊർജ്ജവകുപ്പ് മന്ത്രി ശ്രീ. ആര്യാടൻ മുഹമ്മദിന്റെ അഡീഷണൽ പി.എസ് ശ്രീ.കേശവൻ, അനെർട്ട് പ്രോഗ്രാം ഓഫീസർ ശ്രീ.ആർ. രാജേഷ് എന്നിവരുടെ മൊഴി ഉൾപ്പെടുന്നു. രേഖാമൂലമുള്ള തെളിവുകൾ അഡീഷണൽ ചീഫ് സെക്രട്ടറി ശ്രീ. പോൾ ആന്റണി ഹാജരാക്കിയ സർക്കാർ ഫയൽ ജി.ഒ (പി) നം 49/2013/പി.ഡി തീയതി 25.11.2013, സുമംഗലി ആഡിറ്റോറിയത്തിൽ നടന്ന കെ.എസ്.ഇ.ബി എഞ്ചിനീയേഴ്സ് അസോസിയേഷന്റെ ചടങ്ങിന്റെ ഓഡിയോ- വീഡിയോ വിഷ്വലുകൾ അടങ്ങുന്ന രണ്ട് സി.ഡികൾ, സരിതയുടെ രണ്ടു നമ്പറിൽ നിന്നും മന്ത്രിയുടെ മൊബൈൽ നമ്പരിലേക്കും തിരിച്ചും ഉള്ള വിളികളുടെ വിശദാംശങ്ങൾ ഉൾപ്പെടുന്ന സരിത എസ്.നായർ ഉപയോഗിച്ച മൊബൈൽ ഫോണുകളുടെ സി.ഡി ആറുകൾ എന്നിവയാണ്.

ശ്രീമതി. സരിത എസ്.നായർ, 27.01.2016-ൽ (DW വാല്യം X ഭാഗം I pp 62-92) കമ്മീഷന മുമ്പാകെ നൽകിയ മൊഴിയിൽ ഇപ്രകാരം പറഞ്ഞു. അവർ 2011 ജനുവരിയിൽ രജിസ്റ്റർ ചെയ്ത ടീം സോളാർ റിന്യൂവബിൾ എനർജി പ്രൈവറ്റ് ലിമിറ്റഡിന്റെ ഡയറക്ടന്മാരിൽ ഒരാളാണ്. ഈ കമ്പനിയുടെ രൂപീകരണത്തിനുശേഷം മെഗാ സോളാർ പ്രോജക്ടുകൾ കൈകാര്യം ചെയ്യുന്നതിനുള്ള തീരുമാനം എടുത്തു. ഈ കമ്പനിക്കുവേണ്ടി സോളാർ മെഗാ പ്രോജക്ടുകൾ അവരാണ് കൈകാര്യം ചെയ്തത്. പ്രോജക്ടിന്റെ വികസന കാര്യങ്ങൾ അവരുടെ ഉത്തരവാദിത്വത്തിലാണ് ഉണ്ടായിരുന്നത്. അതുകൊണ്ട് ഇതുമായി ബന്ധപ്പെട്ട് സർക്കാരിന്റെ അംഗീകാരവും മറ്റ് ആനുകൂല്യങ്ങളും നേടുന്നതിനുള്ള ഉത്തരവാദിത്വം അവരിൽ ഭരമേൽപ്പിക്കപ്പെട്ടു. ആദ്യ പടിയായി സെക്രട്ടറിയേറ്റിന്റെ വടക്കുഭാഗത്തുള്ള മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ ഓഫീസിൽ അവർ ചെല്ലുകയും കമ്പനിയുടെ പ്രൊഫൈലും കേരളത്തിൽ നടപ്പാക്കുന്നതിലേക്ക് നിർദ്ദേശിക്കുന്ന വിവിധ പദ്ധതികളുടെ പ്രോജക്ട് റിപ്പോർട്ടുകൾ അദ്ദേഹത്തിന സമർപ്പിക്കുകയും ചെയ്തു. മുഖ്യമന്ത്രി അത് വായിച്ച ശേഷം ഊർജ്ജവകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദിനെ ഫോണിലൂടെ വിളിക്കുകയും ലക്ഷ്മി എന്ന് പേരുള്ള ഒരാൾ ഒരു പുതിയ പ്രോജക്ടുമായി വരുമെന്ന് പറയുകയും ആയത് പരിശോധിച്ച് വേണ്ടത് ചെയ്യണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്തു. അവരോട് ശ്രീ.ആര്യാടൻ മുഹമ്മദിനെ കാണുന്നതിന ആവശ്യപ്പെട്ടു. മുഖ്യമന്ത്രിക്ക് സമർപ്പിച്ച നിവേദനത്തിൽ ഉള്ള പ്രധാനപ്പെട്ട ആവശ്യം റിന്യൂവബിൾ എനർജി നയത്തെ സംബന്ധിച്ചിട്ടുള്ളതായിരുന്നു. അവർ അവരുടെ ഓഫീസിലെ രണ്ട് സ്റ്റാഫംഗങ്ങളോടൊപ്പം ശ്രീ.ആര്യാടൻ മുഹമ്മദിന്റെ ഔദ്യോഗിക വസതിയായ മൻമനോഹൻ ബംഗ്ലാവിൽ പോവുകയും കാണുകയും ചെയ്തു. മന്ത്രി പ്രോജക്ട് വായിച്ചു നോക്കിയതിനുശേഷം ഇത് വളരെ ആവശ്യമാണെന്ന് അവരോട് പറയുകയും അദ്ദേഹം അനെർട്ട്, എനർജി മാനേജ്മെന്റ് സെന്റർ എന്നിവയുമായി സംസാരിക്കാമെന്നും അടിയന്തിര നടപടികൾ എടുക്കാമെന്ന് അവരോട് ഉറപ്പ് നൽകുകയും ചെയ്തു. ഈ ആവശ്യത്തിലേക്കായി അവർ ശ്രീ.ആര്യാടൻ മുഹമ്മദുമായി ധാരാളം പ്രാവശ്യം ഫോണിലൂടെ ബന്ധപ്പെട്ടിട്ടുണ്ട്. മന്ത്രിയും അവരെ വിളിച്ചിട്ടുണ്ട്. എന്നാൽ ഏകദേശം 4 മുതൽ 5 മാസങ്ങൾ കഴിഞ്ഞും യാതൊന്നും, നടക്കാത്തപ്പോൾ, മന്ത്രിയുടെ പി.എ ശ്രീ.കെ.കേശവൻ അത് നടക്കുന്നതിന മന്ത്രിക്ക് കുറച്ച് പണം നൽകണമെന്ന് അവരോട് പറഞ്ഞു. അദ്ദേഹം 2 കോടി ആവശ്യപ്പെട്ടു. അവരുടെ കമ്പനിയുടെ ധനസ്ഥിതി ആ സമയത്ത് അത്രയും വലിയ ഒരു തുക നൽകുന്നതിനുള്ള നിലയിൽ അല്ലാത്തതിനാൽ അവർ വിലപേശുകയും അതിനെ 50 ശതമാനത്തിലേക്ക് കുറയ്ക്കുകയും ചെയ്തു. അവർ മൻമോഹൻ ബംഗ്ലാവിൽ പോകുകയും അവിടെയുള്ള അദ്ദേഹത്തിന്റെ ഓഫീസിൽ വെച്ച് അയാൾക്ക് നേരിട്ട് ആദ്യ

തവണയായി 25 ലക്ഷം രൂപ നൽകുകയും ചെയ്തു. അതിന്റെ നിജസ്ഥിതി ഉറപ്പാക്കുന്നതിനായി ആ തുക അവരെകൊണ്ട് അദ്ദേഹം എണ്ണി ബോധ്യപ്പെട്ടു. രണ്ടാമത്തെ തവണയായി 10 ലക്ഷം രൂപ കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ ആഭിമുഖ്യത്തിൽ കോട്ടയം സുമംഗലി ആഡിറ്റോറിയത്തിൽ റിന്യൂവബിൾ എനർജിയുടെ ഒരു വർക്ക്ഷോപ്പ്/സെമിനാറിൽ മന്ത്രി പങ്കെടുക്കുവാൻ വന്നപ്പോൾ ശ്രീ.കേശവന്റെ കൈകളിൽ അവരുടെ ഓഫീസ് സ്റ്റാഫ് മുഖേന നൽകി. അവരും ആ ചടങ്ങിൽ ഒരു അതിഥിയായി പങ്കെടുത്തു. ശ്രീ.ആര്യാടൻ മുഹമ്മദ് ആ ചടങ്ങ് ഉൽഘാടനം ചെയ്തു. ആ സമയത്ത് മന്ത്രിയോടൊപ്പം അവരും വേദിയിലുണ്ടായിരുന്നതും തുക നൽകിയ കാര്യം അദ്ദേഹത്തെ ധരിപ്പിക്കുകയും ചെയ്തിരുന്നു. അതിനുശേഷം മന്ത്രി സദസ്യർക്ക് അവരെ പ്രത്യേകമായി പരിചയപ്പെടുത്തി സംസാരിച്ചു. ഈ തുകകൾ എല്ലാം കൈപ്പറ്റിയെങ്കിലും അവർ അറസ്റ്റ് ചെയ്യപ്പെടുന്നതുവരെ യാതൊരു സഹായവും അവർക്ക് നൽകിയില്ല. രണ്ടുവർഷക്കാലമായിട്ടും ജയിലിൽ നിന്നും ജാമ്യത്തിലിറങ്ങിയതിനുശേഷവും അവർ നേരിട്ടും മറ്റുള്ളവർ മുഖേനയും അവർ നൽകിയ തുക തിരിച്ച് ആവശ്യപ്പെട്ടെങ്കിലും ഇതുവരേയും അത് തിരിച്ചു നൽകിയിട്ടില്ല.

ജിക്കുമോന അവരുടെ പ്രോജക്ടുകളെ സംബന്ധിച്ച് എല്ലാം അറിയാവുന്നതും അയാളുടെ ഉപദേശപ്രകാരമാണ് അവർ എം.എൻ.ആർ.ഇയിൽ നിന്നും മറ്റ് റിന്യൂവബിൾ എനർജി സ്ഥാപനങ്ങളിൽ നിന്നും അവരുടെ മെഗാപ്രോജക്ടുകൾക്ക് അംഗീകാരവും ലൈസൻസുകളും അനുവാദവും നേടുന്നതിന അപേക്ഷ നൽകിയതും. അവർ എത്ര തവണ മുഖ്യമന്ത്രിയുടെ ഓഫീസിൽ ഉണ്ടായിരുന്നു എന്ന് കൃത്യതയോടെ പറയാൻ കഴിയുകയില്ലെന്ന് അവർ പറഞ്ഞു. പല സംഗതികൾക്കും വേണ്ടി പല തവണ അവർ അവിടെ പോയിരുന്നു. അത്തരത്തിലുള്ള ഒരവസരത്തിലാണ് അവർ മേൽപറഞ്ഞപോലെ മുഖ്യമന്ത്രിയോട് അഭ്യർത്ഥിച്ചതും അദ്ദേഹത്തിന്റെ ഉറപ്പ് ലഭിച്ചതും. അടുത്ത കാലത്ത് ബാണാസുരഡാമിൽ സ്ഥാപിച്ചതുപോലെ കൊല്ലം ജില്ലയിലെ കല്ലട ജലസേചന പദ്ധതിയിൽ ഒരു ഫ്ളോട്ടിംഗ് പവർ പ്രോജക്ടിനുവേണ്ടിയുള്ള സാധ്യതാ റിപ്പോർട്ട് തയ്യാറാക്കുന്നതിനാണ് അവരോട് മുഖ്യമന്ത്രി ആവശ്യപ്പെട്ടത്. സാധ്യതാ പഠനം തയ്യാറാക്കുന്നതിന വേണ്ടി കല്ലട അണക്കെട്ടിൽ സർവേ നടത്തുന്നതിനുള്ള അനുവാദം ശ്രീ.ആര്യാടൻ മുഹമ്മദ് അനുവദിച്ചു നൽകി.

ശ്രീമതി. സരിത എസ്. നായർ 29.01.2016-ൽ കമ്മീഷൻ മുമ്പാകെ നൽകിയ മൊഴിയിൽ ഇപ്രകാരം പ്രസ്താവിച്ചു.

ഒരു ചാനൽ പാട്നറും എം.എൻ.ആർ.ഇ.എൻ ലിസ്റ്റ് ചെയ്ത കമ്പനിയുമായ സുരാന വെൻചർസ് ലിമിറ്റഡ് സെക്കന്തരാബാദിന്റെ ഒരു ഫ്രാഞ്ചൈസി ആയിരുന്നു ടീം സോളാർ കമ്പനി. അനെർട്ട് വഴി നടത്തിയ സർക്കാർ പ്രോജക്ടുകളിൽ അവരുടെ കമ്പനിക്ക് അംഗീകാരം ലഭിക്കുന്നതുവരെ അവരുടെ മാതൃ കമ്പനിയായ സുരാന വെൻചർസ് ലിമിറ്റഡ് ആണ് പങ്കെടുത്തിരുന്നത്. സുരാന വെൻചർസ് ലിമിറ്റഡിന വേണ്ടിയുള്ള ടെണ്ടറുമായി ബന്ധപ്പെട്ട എല്ലാ ഇടപാടുകളും അതിന്റെ പ്രതിനിധികളായി ശ്രീ. ഹരീഷ് നായരും അവരുമാണ് ചെയ്തിരുന്നത്. 2011-12-ൽ അനെർട്ട് സൗരോർജ്ജ റാന്തലുകൾ, സൗരോർജ്ജ ഗൃഹവൈദ്യുതീകരണ പാക്കേജുകൾ, സൗരോർജ്ജ തെരുവ് വിളക്ക് പദ്ധതി എന്നിവ സംബന്ധിച്ച് വിളിച്ച ടെണ്ടറുകളിൽ സുരാന വെൻചർസ് പങ്കെടുത്തിരുന്നു. ശ്രീ.ആര്യാടൻ മുഹമ്മദിന്റെ സഹായത്താൽ അവർ ഏറ്റവും കുറഞ്ഞ വില കാണിക്കുകയും ഉത്തരവ് സമ്പാദിക്കുകയും ചെയ്തു. ഇതിലേക്കായി അവരും ശ്രീ. ഹരീഷ് നായരും ശ്രീ.ആര്യാടൻ മുഹമ്മദിനെ 4-ൽ അധികം പ്രാവശ്യം കാണുകയും അദ്ദേഹം അനെർട്ടിലെ ഉദ്യോഗസ്ഥരോട് സംസാരിക്കുകയും ചെയ്തു. സുരാന വെൻചർസ് ലിമിറ്റഡ് സാധ

നങ്ങൾ അനെർട്ടിന നൽകിയെങ്കിലും 35 ലക്ഷം രൂപയുടെ ഒരു കുടിശിക നൽകുവാനായി അവശേഷിക്കുകയും അവർ ഒന്നല്ലെങ്കിൽ മറ്റൊരു കാരണം പറഞ്ഞ് തുക നിഷേധിക്കുകയുമാണ് ചെയ്തിട്ടുള്ളത്. 2015 ഫെബ്രുവരിയിൽ ഹരീഷ് നായരും കമ്പനിയുടെ ഒരു ഡയറക്ടറായ ശ്രീ. മുകേഷ് സുരാനയും അവരോട് ഫോണിൽ ഇതിനെപ്പറ്റി സംസാരിച്ചു. അവർ ഹരീഷ് നായരോട് കേരളത്തിൽ വരാൻ ആവശ്യപ്പെട്ടു. അവർ ഈ വിവരം ശ്രീ.ഉമ്മൻചാണ്ടിയെ അറിയിച്ചു. അദ്ദേഹം, ഓഫീസിൽ നിന്നും അനെർട്ടുമായി ബന്ധപ്പെടുകയും ആവശ്യമുള്ളത് ചെയ്യുവാൻ ശിപാർശ ചെയ്യുകയും ചെയ്തു. ഇതുകൂടാതെ അവരും ഹരീഷ് നായരും ശ്രീ.ആര്യാടൻ മുഹമ്മദിന്റെ ഔദ്യോഗിക വസതിയായ മൻമോഹൻ ബംഗ്ലാവിൽ പോകുകയും ഇതിനെപ്പറ്റി അറിയിക്കുകയും ചെയ്തു. അദ്ദേഹം, അവരുടെ സാന്നിധ്യത്തിൽ അനെർട്ടിലെ ഓഫീസർമാരുമായി ബന്ധപ്പെടുകയും ആ സംഗതി ചെയ്യിക്കുകയും ചെയ്തു. അതനുസരിച്ച് സുരാന വെൻചർസിന 35 ലക്ഷം രൂപ ലഭിച്ചു.

എം.എൽ.എമാരുമായും എം.പിമാരുമായും മന്ത്രിമാരുമായും അവർക്ക് അവിഹിതബന്ധമുണ്ടെന്ന ആരോപണങ്ങൾ വന്നിട്ടുണ്ട്. സ്വമേധയാ ഈ കമ്മീഷൻ മുമ്പാകെ അതിനെ സംബന്ധിച്ച് മൊഴി നൽകുന്നതിന, അത് അവരുടെ സ്വകാര്യതയേയും അവരുടെ കുട്ടികളുടെ ഭാവിയേയും പ്രതികൂലമായി ബാധിച്ചേക്കാം എന്നതിനാൽ അവർക്ക് താൽപര്യമില്ലായിരുന്നു. ഈ സംഗതിയിൽ, ലൈംഗിക ആരോപണത്തിന മാത്രമാണ് പ്രാമുഖ്യം ലഭിച്ചത്. ഉപഭോക്താക്കളിൽ നിന്നും ശേഖരിച്ച തുകകളുടെ ഉപയോഗം തിട്ടപ്പെടുത്തുന്നതിന യഥാർത്ഥത്തിലുള്ള യാതൊരു അന്വേഷണവും ഇതുവരേയും നടത്തിയിട്ടില്ലാത്തതും യാതൊരു റിപ്പോർട്ടും സമർപ്പിച്ചിട്ടില്ലാത്തതുമാണ്. അവരുടെ നിലപാട് കാരണം ഒരു പരിധിയോളം അവരും അതിന ഉത്തരവാദിയാണ്. ഇത്തരം ദു:സൂചനകൾ ഏത് സമയത്തും വരാവുന്ന സാമ്പത്തിക തട്ടിപ്പ് സംബന്ധിച്ചിട്ടുള്ള ആരോപണങ്ങളെ പ്രതിരോധിക്കുന്നതിന ഉള്ള ഒരു കപടതന്ത്രം മാത്രമാണ്. ഇതുകാരണം സാമ്പത്തിക ക്രമക്കേടുകളും അഴിമതിയും സംബന്ധിച്ചിട്ടുള്ള അന്വേഷണം ഉണ്ടായിട്ടില്ല. അവർക്ക് എതിരായി ലഭ്യമായിട്ടുള്ള തെളിവുകൾ നശിപ്പിക്കുവാനോ, താറുമാറാക്കുവാനോ അവർക്ക് കഴിയുന്നതല്ല എന്ന് അവർ വിശ്വസിക്കുന്നു, അവർ അവരുടെ തുടർന്നുള്ള മൊഴികളിൽ ഇത് വിശദീകരിക്കുന്നതാണെന്ന് അവർ പറഞ്ഞു.

ശ്രീമതി. സരിത എസ്.നായർ 2.02.2016-ൽ കമ്മീഷൻ മുമ്പാകെ നൽകിയ അവരുടെ മൊഴിയിൽ ഇപ്രകാരം പ്രസ്താവിച്ചു:

അവർക്കെതിരെ പ്രധാനമായും ഉയർന്നുവന്നിട്ടുള്ള സാമ്പത്തിക ആരോപണങ്ങൾ റിന്യൂവബിൾ എനർജി നയത്തിന്റെ രൂപീകരണവും ദേശീയതലത്തിലുള്ള അവരുടെ കമ്പനിയുടെ അംഗീകാരവും, ലൈസൻസുകളും, അനുമതികളും എല്ലാം വാഗ്ദാനം ചെയ്തത് സംബന്ധിച്ചിട്ടുള്ളതായിരുന്നു. ഇതിലേക്കായി അവരുടെ ബന്ധം മുഖ്യമന്ത്രിയോടും ശ്രീ. ആര്യാടൻ മുഹമ്മദിനോടും മാത്രമാണ്. സോളാർ കേസുകളുമായി ബന്ധപ്പെട്ട് ഉയർത്തിയിട്ടുള്ള മറ്റ് ആരോപണങ്ങൾ അവരുടെ സ്വകാര്യതയെ ബാധിക്കുന്ന അവരുടെ വ്യക്തിപരമായ സംഗതികളാണെന്നതിനാൽ അത് തുറന്ന കോടതിയിൽ പറയുന്നതിന അവർക്ക് മാനസികമായ പ്രയാസം ഉള്ളതും ആകുന്നു. എന്നാൽ, കമ്മീഷൻ ഇൻ-ക്യാമറാ സിറ്റിംഗോ മറ്റ് ഉചിതമായ ഏർപ്പാടുകളോ ഉണ്ടാക്കുന്നുവെങ്കിൽ കമ്മീഷനുമായി സഹകരിക്കുവാൻ അവർ തയ്യാറാണ്. എന്നാൽ അവർ ജയിലിൽ വെച്ച് തയ്യാറാക്കിയ കുറിപ്പ് ഒരു പൊതുരേഖ ആക്കുന്നതിനെ അവർ ശക്തിയായി എതിർക്കുന്നു.

2013 മാർച്ച് 13, 14, 15 എന്നീ തീയതികളിൽ തിരുവനന്തപുരം മസ്കറ്റ് ഹോട്ടലിൽ നടന്ന സോളാർ കേരള എന്ന അന്തർദേശീയ വർക്ക്ഷോപ്പിൽ അവർ പങ്കെടുത്തിരുന്നു. അവർക്ക് രണ്ട്

പ്രദർശന ശാലകൾ അവിടെ ഉണ്ടായിരുന്നു. അനെർട്ട് പ്രദർശനശാലകളുടെ ലഭ്യതയെ സംബ ന്ധിച്ച് എല്ലാ ഡീലർമാർക്കും കത്ത് തപാൽമാർഗം അയച്ചിരുന്നു. അവർക്കും അത് ലഭിച്ചിരുന്നു. അവർ ശ്രീ.സുഗതകുമാറുമായി ബന്ധപ്പെടുകയും പ്രദർശനശാലകൾ ബുക്ക് ചെയ്യുകയും ആയതി നുള്ള ഫീ അവളുടെ ഓഫീസ് സ്റ്റാഫിനെ ഉപയോഗിച്ച് അടക്കുകയും ചെയ്തു. മുഖ്യമന്ത്രിയായി രുന്നു അത് ഉൽഘാടനം ചെയ്യേണ്ടിയിരുന്നത്. എന്നാൽ ഊർജ്ജവകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദാണ് അത് നിർവ്വഹിച്ചത്. ആ ദിവസം അവർ ശ്രീ. ആര്യാടൻ മുഹമ്മദുമായി ഒരു ഔപചാ രിക സംഭാഷണം നടത്തുകയും അദ്ദേഹം എല്ലാ പ്രദർശനശാലകളും കണ്ടശേഷം മടങ്ങുകയും ചെയ്തു. അവർ ശ്രീ.ആര്യാടൻ മുഹമ്മദുമായി അവരുടെ കമ്പനിയുടെ കാര്യങ്ങളുമായി ബന്ധ പ്പെട്ട് ധാരാളം തവണ സംസാരിക്കുകയും ധാരാളം തവണ അദ്ദേഹത്തോട് ഫോണിലൂടെ സംസാ രിക്കുകയും ചെയ്തിട്ടുണ്ട്. കമ്പനിക്കുവേണ്ടി അദ്ദേഹത്തിൽ നിന്നും ലിഖിതമായ ശുപാർശകൾ ഒന്നും അവർക്ക് ലഭിച്ചിട്ടില്ല, എന്നാൽ ഫോണിലൂടെ ധാരാളം ശുപാർശകൾ അവർക്ക് വേണ്ടി നട ത്തിയിട്ടുണ്ട്. ടാങ്ജോങ് എന്ന് പേരുള്ള ഒരു കൊറിയൻ കമ്പനിയെപറ്റി കേട്ടിട്ടുണ്ട്. എന്നാൽ ആ കമ്പനിയുമായി യാതൊരു ഇടപാടും ഇല്ലാത്തതാണ്. എന്നാൽ മറ്റുള്ളവരുമായിട്ടുള്ള പ്രോജക്ടുക ളിൽ അവരുടെ കരാറുകളെപ്പറ്റി കേട്ടിട്ടുണ്ട്. ശ്രീ.ആർ.ബാലകൃഷ്ണപിള്ള മൊഴി നൽകിയ പ്രകാരം അവർ എഴുതിയ കത്തിൽ സൂചിപ്പിച്ചിരുന്ന തോമസ് കുരുവിളക്ക് രണ്ട് അവസരങ്ങളിൽ ഡൽഹിയിലും തിരുവനന്തപുരത്തും വെച്ച് പണം നൽകിയതിനെപ്പറ്റി അവരോട് ചോദിച്ചു. പണം നൽകിയത് സത്യമാണെന്നും എന്നാൽ അതിൽ പറഞ്ഞിട്ടുള്ള തുക വ്യത്യസ്തമാണെന്നും യഥാർത്ഥത്തിലുള്ള സ്ഥിതി ഈ കമ്മീഷൻ മുമ്പാകെ നേരത്തേ പ്രസ്താവിച്ചതാണെന്നും അവർ ഉത്തരം നൽകി.

10,000 റൂഫ് ടോപ്പ് സോളാർ പാനൽ പ്രോജക്ടിൽ ചേരുന്നതിനുള്ള യോഗ്യത ടീം സോളാർ കമ്പനിക്ക് ഉണ്ടോ എന്ന ചോദ്യത്തിന മന്ത്രി എല്ലാ അംഗീകാരവും നൽകുവാൻ സമ്മതിച്ചതും പണമായിട്ടുള്ള പ്രതിഫലം കൈപ്പറ്റിയതുമാണെന്നുമാണ് അവർ മറുപടി നൽകിയത്. അപ്രകാര മുള്ള യാതൊരു അംഗീകാരവും ലഭിച്ചിട്ടില്ല. അവർ ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണിന്റെ നമ്പർ 8606161700-ഉം ശ്രീ.ആര്യാടൻ മുഹമ്മദിന്റെ ഉടമസ്ഥതയിലുള്ളത് 9447011324 ഉം ആണ്. Ext X 439 (എ) 04.06.2012 മുതൽ 10.05.2013 വരെയുള്ള കാലയളവിലെ മേൽപറഞ്ഞ രണ്ട് മൊബൈൽ ഫോണുകളിൽ നിന്നുള്ള ഫോൺ വിളികളുടെ വിശദാംശങ്ങളാണ്. 35 വിളികൾ മന്ത്രിയുടെ നമ്പ രിൽ നിന്നും സരിതഎസ്.നായരുടെ മൊബൈലിലേക്കുള്ളതാണ്. 8 വിളികൾ ഒഴികെ മറ്റെല്ലാ വിളി കളും ഒരു മിനിട്ടിന താഴെമാത്രം ഉള്ള വിളികളാണ്.

ശ്രീ.പോൾ ആന്റണി, അഡീഷണൽ ചീഫ് സെക്രട്ടറി 16.12.2016ൽ നൽകിയ മൊഴിയിൽ പ്രസ്താവിച്ചത് ഇപ്രകാരമാണ്:

11.06.2010-ലെ ജി.ഒ (ആർ.ടി) നം.137/2010/പി.ഡി സർക്കാർ ഉത്തരവ് കേരളത്തിൽ ജവ ഹർലാൽ നെഹ്രു നാഷണൽ സോളാർ മിഷനുമായി (ജെ.എൻ.എൻ.എസ്.എം) ബന്ധപ്പെട്ട സൗരോർജ്ജ നയത്തിന്റെ നടപ്പാക്കലിനുള്ള ക്ഷമതയുള്ള അധികാരസ്ഥാനമായി അനെർട്ടിനെ പദവി നിർദ്ദേശം ചെയ്തുകൊണ്ട് സംസ്ഥാന സർക്കാരിന്റെ ഊർജ്ജ വകുപ്പ് പുറപ്പെടുവിച്ച ഒന്നാണ് (Ext X 806) അനെർട്ടിന്റെ ഉത്തരവാദിത്വങ്ങൾ വിനിർദ്ദേശിച്ചിട്ടുണ്ട്.

പവർ പ്രോജക്ടിനുള്ള അപേക്ഷകൾ സ്വീകരിക്കപ്പെടുമ്പോൾ, അംഗീകാരത്തിന ശേഷം, അത് ആനുകാലികമായി സർക്കാരിലേക്ക് റിപ്പോർട്ട് ചെയ്യേണ്ടതാണ്. അത് തുടർന്നുവരുന്ന മാസം 5-ാം

തീയതിക്ക് മുമ്പായി സമർപ്പിക്കേണ്ടതാണ്. ഇത് തുടരുന്നുണ്ടോ എന്ന് പരിശോധിക്കുന്നതിന ഏതെങ്കിലും ഉപാധി ഉണ്ടോ എന്നത് അദ്ദേഹം ഓർക്കുന്നില്ല.

അദ്ദേഹം ജി.ഒ നം 49/2013/പി.ഡി തീയതി 25.11.2013 എന്ന ഫയൽ (സർക്കാർ ഫയൽ 555 പുറങ്ങളും കുറിപ്പ് 78 പുറങ്ങളും) ആവശ്യപ്പെട്ടതനുസരിച്ച് കൊണ്ടുവരികയും സൂക്ഷ്മ വായനക്കായി കമ്മീഷന കൈമാറുകയും ചെയ്തു. അദ്ദേഹം ഒരു കുറിപ്പ് കൂടി സമർപ്പിച്ചു- പാലക്കാട് കിൻഫ്ര പാർക്കിൽ ടീം സോളാർ കമ്പനി നടത്തിയത് സംബന്ധിച്ച് അദ്ദേഹത്തിന ലഭിച്ച റിപ്പോർട്ട് കത്ത് നമ്പർ. Kin/V/IITP/2016-17 തീയതി 14.12.2015 (Ext X 867)

കെ.എസ്.ഇ.ബി എക്സിക്യൂട്ടീവ് എഞ്ചിനീയർ ശ്രീ. എൻ.ടി.ജോബ്, 25.07.2016-ൽ നൽകിയ മൊഴിയിൽ പ്രസ്താവിച്ചത് ഇപ്രകാരമാണ:

അയാൾ 2011-2012 കാലയളവിൽ കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ ജനറൽ സെക്രട്ടറി ആയിരുന്നു. അസോസിയേഷന്റെ വാർഷിക പൊതുയോഗം 2012 മെയ് 5 ഉം 6 ഉം തീയതികളിൽ കോട്ടയം ജില്ലയിലെ കോടിമതയിലെ സുമംഗലി ആഡിറ്റോറിയത്തിൽവെച്ച് നടന്നു. ഒരു ദേശീയ സെമിനാറും വാർഷിക പൊതുയോഗവും നടത്തി. ദേശീയ സെമിനാറിന്റെ വിഷയം- ''സൗരോർജ്ജം -കേരളത്തിലെ വൈദ്യുതി ക്ഷാമത്തിന പരിഹാരം''- എന്നതായിരുന്നു. ഇതിന്റെ ഉൽഘാടനം 06.05.2012-ൽ അന്നത്തെ ഊർജ്ജവും ഗതാഗതവും വകുപ്പ് മന്ത്രി ശ്രീ ആര്യാടൻ മുഹമ്മദാണ് നിർവ്വഹിച്ചത്. ഇത് പൊതുസമ്മേളനത്തിന്റെ ഉൽഘാടനവും ആയിരുന്നു. സെമിനാറിന്റെ ഉൽഘാടനം അന്നത്തെ ആഭ്യന്തരവും വിജിലൻസും വകുപ്പ് മന്ത്രി ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണനായിരുന്നു. 06.05.2012-ലെ പരിപാടികളുടെ ബ്രോഷർ Ext X 642 ആകുന്നു. പരിപാടികളുടെ എല്ലാ വിശദാംശങ്ങളും അതിൽ രേഖപ്പെടുത്തിയിട്ടുണ്ട്. സരിത നായർ ഏതെങ്കിലും വിഷയം കൈകാര്യം ചെയ്തിരുന്നോ എന്ന് കാണിക്കുന്ന യാതൊന്നും ആ പരിപാടിയിൽ രേഖപ്പെടുത്തിയിട്ടില്ല. എന്നാൽ, കെ.എസ്.ഇ.ബിയിൽ നിന്നും ഡെപ്യൂട്ടി ചീഫ് എഞ്ചിനീയറായി വിരമിച്ച ആളും അസോസിയേഷനിലെ ഒരു ആജീവനാന്ത അംഗവും ആയ ശ്രീ.പി.സി തോമസ്, സെമിനാറിലെ വിഷയം സൗരോർജ്ജം കേരളത്തിലെ വൈദ്യുതിക്ഷാമത്തിന പരിഹാരം എന്നതാകയാൽ സൗരോർജ്ജ ഉപകരണങ്ങൾ തുടങ്ങിയവയുടെ ഇടപാടുകൾ നടത്തുന്ന ടീം സോളാർ കമ്പനിക്ക് ഈ വിഷയം സംബന്ധിച്ച് സംസാരിക്കുവാൻ ഒരുവസരം നൽകിയാൽ അത് പ്രയോജനകരമാകുമെന്ന് പ്രസ്താവിച്ചിരുന്നു. അതിന്റെ അടിസ്ഥാനത്തിൽ അസോസിയേഷൻ അവർക്ക് സെമിനാറിന ശേഷം ഒരവസരം നൽകുവാൻ തീരുമാനിച്ചു. അതുപ്രകാരം, സരിത എസ്.നായർ ടീം സോളാർ കമ്പനിയെ പ്രതിനിധീകരിച്ച് ആ ചടങ്ങിൽ പങ്കെടുത്തു. എന്നാൽ വിഷയത്തെപറ്റി സംസാരിച്ചത് കമ്പനിയിലെ മറ്റൊരാളായിരുന്നു. ശ്രീ.ആര്യാടൻ മുഹമ്മദ് വേദിയിലുണ്ടായിരുന്നപ്പോൾ സരിത എസ്.നായരും മറ്റാളുകളോടൊപ്പം വേദിയിലുണ്ടായിരുന്നു. സരിത എസ്.നായർ തിരുവഞ്ചൂർ രാധാകൃഷ്ണൻ വേദിയിൽ ഉണ്ടായിരുന്ന സമയത്തും അവിടെ ഉണ്ടായിരുന്നു. അവർ സരിത എസ്.നായരോട് സൗരോർജ്ജത്തെ സംബന്ധിച്ച് സ്വകാര്യമായി സംസാരിച്ചിട്ടില്ല. സെമിനാറിനുശേഷം സോളാർ വിഷയത്തെ സംബന്ധിച്ച് സംസാരിക്കാൻ ടീം സോളാർ കമ്പനിക്ക് ഒരവസരം നൽകി. അതുകൊണ്ട് സരിത നായർ സെമിനാർ കഴിഞ്ഞ ശേഷം വേദിയിൽ നിന്നും പുറത്ത് പോയി.

മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ് ഉൽഘാടനത്തിനുശേഷം ഏകദേശം അരമണിക്കൂർ സംസാരിച്ചു. മന്ത്രി ടീം സോളാർ കമ്പനിയെ സംബന്ധിച്ച് സൂചിപ്പിച്ചിരുന്നോ എന്ന് അയാൾ ഓർക്കുന്നില്ല. ആ ചടങ്ങിൽ അയാൾ സ്റ്റേജിൽ വലതുഭാഗത്തായിട്ടാണ് ഇരുന്നത്. അതുകൊണ്ടാകാം അയാൾക്ക് സരിത നായരുടെ അവരുടെ വസ്ത്രധാരണവും രമണീയതയും പ്രത്യേകമായി ശ്രദ്ധിക്കാൻ കഴി

യാത്തത്. സെമിനാറുമായി ബന്ധപ്പെട്ട് പ്രദർശനശാലകൾ അവിടെ ഉണ്ടായിരുന്നു. ടീം സോളാർ കമ്പനിക്കും ഒരു ശാല നൽകിയിരുന്നു. സെമിനാറിൽ പങ്കെടുത്ത മന്ത്രിമാർ ശാലകളുടെ സമീപ ത്തുകൂടി പോയിട്ടുണ്ടാകാം. എന്നാൽ അവർ ശാല സന്ദർശിച്ചതായി അയാൾ ഓർക്കുന്നില്ല. ആ ചടങ്ങിന്റേയും സെമിനാറിന്റേയും വിഷ്വലുകൾ രണ്ട് സി.ഡികളിൽ- ഭാഗം I ഉം ഭാഗം II ഉം 6.05.2012-ൽ നടന്നത്, കമ്മീഷൻ ആവശ്യപ്പെട്ട പ്രകാരം Ext X 643 ഭാഗം I ഉം 644 ഭാഗം II ഉം ആയി ഹാജരാക്കപ്പെട്ടു. സാക്ഷികൾക്ക് രണ്ട് സിഡികളും പ്രവർത്തിപ്പിച്ചു കാണിച്ചു. അയാളാണ് സ്വാഗതപ്രസംഗം നടത്തിയത്. അയാൾക്കുശേഷം മന്ത്രി.ശ്രീ.ആര്യാടൻ മുഹമ്മദ് അധ്യക്ഷ പ്രസംഗം നടത്തുകയും ചടങ്ങ് ഉൽഘാടനം ചെയ്യുകയും ചെയ്തു. അത് കേൾക്കാൻ കഴിഞ്ഞു. സ്റ്റേജിൽ, അയാൾ, പ്രസിഡന്റ്, മന്ത്രി മറ്റ് വകുപ്പിലെ ഉദ്യോഗസ്ഥർ എന്നിവരെ മുൻനിരയിൽ കാണാം. ആ നിര തൊട്ടുപുറകിലായി വേദിയിലെ ഇടതുഭാഗത്തായിട്ട് സരിത നായർ ഇരിക്കുന്നത് കാണാം. ശ്രീ.ആര്യാടൻ മുഹമ്മദിന്റെ അധ്യക്ഷ പ്രസംഗത്തിനുശേഷം ശ്രീ. തിരുവഞ്ചൂർ രാധാകൃ ഷ്ണൻ വേദിയിൽ വന്നു. തിരുവഞ്ചൂർ രാധാകൃഷ്ണൻ സംസാരിക്കുന്ന സമയത്തും സരിതാ നായർ വേദിയിലുണ്ടായിരുന്നു. ഉൽഘാടന ചടങ്ങ് കഴിഞ്ഞ് മന്ത്രിമാർ വേദിവിട്ട ശേഷമാണ് സെമിനാർ ആരംഭിച്ചത്. സരിത നായർ ഉൽഘാടന ചടങ്ങിന ശേഷം വേദിവിട്ടതായി അയാൾ മന സിലാക്കുന്നു. വേദിയിൽ ഇരുന്നാൽ സെമിനാറിന്റെ അവതരണ സ്ക്രീൻ കാണുന്നതിന സാധിക്കു കയില്ല. അതുകൊണ്ട് എല്ലാപേരും വേദിയിൽ നിന്നും ഇറങ്ങിപ്പോയി. അയാൾ മാത്രം വേദിയിൽ ഉണ്ടായിരുന്നു. അയാളോ അസോസിയേഷൻ പ്രസിഡന്റോ മന്ത്രിമാരോ ടീം സോളാർ കമ്പനി യുടെ പ്രോജക്ടുകളെ സംബന്ധിച്ച് സംസാരിച്ചിട്ടുണ്ടോ എന്ന് അയാൾക്ക് ഇപ്പോൾ ഓർക്കുവാൻ കഴിയുന്നില്ല. അയാൾ ഏതെങ്കിലും മന്ത്രി സരിത എസ്.നായരുമായി വേദിയിൽ വെച്ച് സംസാരി ക്കുന്നത് കണ്ടില്ല. സെമിനാറിൽ പ്രബന്ധങ്ങൾ അവതരിപ്പിക്കുന്ന എല്ലാ ആളുകളും വേദിയിൽ ഇരിക്കുന്നതുകൊണ്ട് സരിത എസ്.നായർ ഉൽഘാടന ചടങ്ങിന്റെ വേദിയിൽ യദൃച്ഛയാ വന്ന താണ്. സരിതാനായരും വേദിയിൽ ഉണ്ടായത് ആരുടെയെങ്കിലും ആദേശത്താലോ നിർദ്ദേശ ത്താലോ അല്ലാത്തതാണ്. ശ്രീ.തോമസിന്റെ ആവശ്യത്തെ തുടർന്നാണ് ടീം സോളാർ കമ്പനിക്ക് ഒരു ശാല അനുവദിച്ചത്. ഉൽഘാടന ചടങ്ങ് രാവിലെ 10 മണിക്ക് ആരംഭിച്ചു. സൗരോർജ്ജം പ്രോത്സാഹിപ്പിക്കുന്നതിന കേന്ദ്ര സർക്കാരും സംസ്ഥാന സർക്കാരും പ്രോത്സാഹനമായി സബ്സിഡി കൊടുക്കുന്നത് അറിയാമെന്ന് അയാൾ പറഞ്ഞു. പുതിയ പ്രോജക്ട് നടപ്പാക്കുന്നതിന അത് സഹായകരമാണ്. പരിപാടികൾ ഉൾപ്പെട്ടിട്ടുള്ളതായി ഹാജരാക്കിയ രണ്ട് സിഡികളും സൗക ര്യത്തിനായി എഡിറ്റ് ചെയ്തതാണ്.

ശ്രീ.ഷാജ്കുമാർ, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ, കെ.എസ്.ഇ.ബി 25.07.2016-ൽ നൽകിയ അയാളുടെ മൊഴിയിൽ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:

അയാൾ കെ.എസ്.ഇ.ബി എഞ്ചിനേഴ്സ് അസോസിയേഷന്റെ 2016-2017-ലെ ജനറൽ സെക്രട്ടറി ആണ്. 2011-13-ൽ അയാൾ പട്ടത്തിലുള്ള കെ.എസ്.ഇ.ബിയുടെ മറ്റൊരു ഓഫീസിൽ അസിസ്റ്റന്റ് എഞ്ചിനീയറായി ജോലി ചെയ്തിരുന്നു. കെ.എസ്.ഇ.ബി എഞ്ചിനീയേഴ്സ് അസോസിയേഷന്റെ വാർഷിക ചടങ്ങിൽ സോളാർ റിന്യൂവബിൾ എനർജിയെ സംബന്ധിച്ച് ഒരു സെമിനാർ നടത്തിയിട്ടു ണ്ട്. ഈ വിഷയത്തിൽ, ഏകദേശം ഒരു മാസത്തിന മുൻപ്, സോളാർ ബിസിനസ് നടത്തുന്ന കമ്പ നികൾക്കിടയിൽ ഈ കമ്പനിയെ സംബന്ധിച്ചും കേട്ടിട്ടുണ്ട്. സരിത എസ്.നായർ ടീം സോളാർ കമ്പനിയുടെ പ്രതിനിധിയായി ആ ചടങ്ങിൽ പങ്കെടുത്തിരുന്നു. അയാൾ പിന്നീടാണ് അത് സരിത എസ് നായരാണെന്ന് മനസിലാക്കിയത്. അയാളും വാർഷിക പൊതുയോഗത്തിൽ പങ്കെടുക്കു കയും വേദിയിൽ ഉണ്ടായിരിക്കുകയും ചെയ്തിരുന്നു. ആ ചടങ്ങിന്റെ ഉൽഘാടനം അന്നത്തെ ഊർജ്ജ വകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദാണ് നിർവ്വഹിച്ചത്. ആഭ്യന്തര മന്ത്രി ശ്രീ.തിരുവ

ഞ്ചൂർ രാധാകൃഷ്ണനും അവിടെ ഉണ്ടായിരുന്നു. സരിത എസ്.നായരും വേദിയിൽ ഉണ്ടായിരുന്നു. ടീം സോളാർ കമ്പനി ഒരു പേപ്പർ അവതരിപ്പിച്ചു. ആ പേപ്പർ സരിത എസ്.നായരാണോ അതോ മറ്റാരെങ്കിലും ആണോ അവതരിപ്പിച്ചത് എന്ന് അയാൾ ശ്രദ്ധിച്ചില്ലാത്തതാണ്, എന്തെന്നാൽ ആ സമയത്ത് അയാൾ അവിടെ ഹാജരില്ലായിരുന്നു.

കമ്മീഷൻ 27.06.2016-ലെ കത്തു പ്രകാരം (Ext X 645) കോട്ടയം കോടിമത ആഡിറ്റോറിയ ത്തിൽ നടന്ന കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ വാർഷിക യോഗത്തിന്റെ വീഡിയോ വിഷ്വലുകളും ബന്ധപ്പെട്ട രേഖകളും ഹാജരാക്കുവാൻ ആവശ്യപ്പെട്ടു. അയാൾ രണ്ട് ഡി.വി.ഡികൾ ഹാജരാക്കി. (നേരത്തേ Ext X 643 ഉം 644 ഉം ആയി അടയാളപ്പെടുത്തിയത്) സരി ത എസ്.നായരോ ടീം സോളാർ കമ്പനിയുടെ ഏതെങ്കിലും സ്റ്റാഫോ അവരുടെ സോളാർ ഇൻസ്റ്റ ലേഷനുകളും കാറ്റാടിയന്ത്രങ്ങളും ആയി ബന്ധപ്പെട്ട് കെ.എസ്.ഇ.ബിയെ സമീപിച്ചിരുന്നോ എന്നത് അയാൾക്ക് അറിവില്ല.

ശ്രീ.ആര്യാടൻ മുഹമ്മദ് 29.06.2016-ൽ നൽകിയ അദ്ദേഹത്തിന്റെ മൊഴിയിൽ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:

അദ്ദേഹത്തിന ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് പ്രൈവറ്റ് ലിമിറ്റഡ് സോളാർ ഉപകരണങ്ങളുടെ ബിസിനസിൽ ഏർപ്പെട്ടിരിക്കുന്നു എന്ന് അറിയാവുന്നതാണ്. ഒരു പ്രത്യക ദിവസം അദ്ദേഹം എറണാകുളം ഗസ്റ്റ് ഹൗസിൽ താമസിച്ചിരുന്ന സമയത്ത് ലക്ഷ്മിനായർ എന്നു പേരുള്ള ഒരു യുവതി കുറേ ആളുകളോടൊപ്പം വരികയും അദ്ദേഹത്തെ കാണുകയും ചെയ്തിട്ടുണ്ട്. അവർ സോളാർ ഇൻസ്റ്റലേഷൻ ബിസിനസിൽ ഏർപ്പെട്ടിട്ടുള്ള ടീം സോളാർ കമ്പനി യിൽ നിന്നുള്ള ആളുകളാണെന്ന് സ്വയം പരിചയപ്പെടുത്തി. അവർക്ക് അനെർട്ടിൽ നിന്ന് സഹായം ആവശ്യമാണെന്ന് അവർ പറഞ്ഞു. അവർ അവരുടെ കമ്പനിയെപ്പറ്റിയും അവരുടെ ബിസിനസിനെ സംബന്ധിച്ചും അനർട്ടിൽ നിന്നും അവർക്ക് ആവശ്യമായിട്ടുള്ള വിവിധങ്ങളായ സഹായങ്ങളെ സംബന്ധിച്ചും അദ്ദേഹത്തോട് വിശദീകരിച്ചു. അവർക്ക് സൗരോർജ്ജ റാന്തലുകളുടെ വിതരണ ത്തിലുള്ള ഉത്തരവുകൾ കൊടുക്കുകയാണെങ്കിൽ അത് അവർക്ക് വളരെ സഹായകരമാകുമെന്ന് അവർ പറഞ്ഞു. അനെർട്ടിന സൗർജ്ജ റാന്തലുകളുടെ വാങ്ങൽ നടത്തുന്നതിന ടെണ്ടർ സിസ്റ്റമാ ണുള്ളതെന്നും സപ്ലൈ സംബന്ധിച്ച ഉത്തരവുകൾ ഏറ്റവും കുറഞ്ഞ വില കാണിക്കുന്ന ടെണ്ടറി നാണ് നൽകുന്നതെന്നും അത് സംബന്ധിച്ച് കൂടുതൽ വിവരത്തിന അവർക്ക് അനെർട്ടുമായി ബന്ധപ്പെടാൻ കഴിയുന്നതാണെന്നും അദ്ദേഹം മറുപടി നൽകിയിട്ടുണ്ട്. ആ വിവരങ്ങളെല്ലാം അദ്ദേ ഹത്തിൽ നിന്നും അറിയണമെങ്കിൽ അത് അദ്ദേഹം നൽകാമെന്നും കൂടി അദ്ദേഹം പറഞ്ഞിട്ടുണ്ട്. ഇതിനായി അദ്ദേഹം അനെർട്ടിൽ അന്വേഷിക്കുകയും ചെയ്തു. സൗരോർജ്ജ റാന്തലുകളുടെ സപ്ലൈയുടെ ഉത്തരവ് ലഭിക്കുന്നതിന രണ്ട് നടപടിക്രമങ്ങൾ താൽപര്യപ്പെടുന്ന ആളുകളിൽ നിന്നും ടെണ്ടറുകൾ ലഭിച്ചശേഷം പിന്തുടരേണ്ടതുണ്ടെന്നാണ് ലഭിച്ചിട്ടുള്ള വിവരം. ആദ്യത്തേത് സാങ്കേതിക ബിഡും മറ്റേത് സാമ്പത്തിക ബിഡും ആണ്. സാങ്കേതികമായി അർഹത നേടുന്ന ടെണ്ടറുകളുടെ സാമ്പത്തിക ബിഡുകളാണ് പരിഗണിക്കുന്നതും ഏറ്റവും കുറഞ്ഞ ടെണ്ടറിന അത് അവാർഡ് ചെയ്യുന്നതുമാണ്. ഈ വിവരം അവർക്ക് കൈമാറിയിട്ടുണ്ട്. അതിനുശേഷം അവർ അദ്ദേഹവുമായി ബന്ധപ്പെടുകയോ കാണുകയോ ചെയ്തിട്ടില്ല. അനെർട്ട് അവർക്ക് സൗരോർജ്ജ റാന്തലുകളുടെ വിതരണ ഉത്തരവുകൾ അവാർഡ് ചെയ്തിട്ടുണ്ടോ എന്ന് അദ്ദേഹം അന്വേഷിച്ചിട്ടി ല്ല. അനെർട്ട് അദ്ദേഹം മന്ത്രി ആയിട്ടുള്ള ഊർജ്ജ വകുപ്പിന കീഴിലുള്ളതാണ്. കേന്ദ്രസർക്കാരിന്റെ എം.എൻ.ആർ.ഇ, സോളാർ റിന്യൂവബിൾ എനർജി പ്രോജക്ടും ഭാരതത്തിലെ വൈദ്യുതിയുടെ അപര്യാപ്തത പരിഹരിക്കുന്നതിനുള്ള മറ്റൊരു മാർഗമെന്ന നിലയിൽ കേന്ദ്രത്തിൽ നിന്നുള്ള

സബ്സിഡിയും മറ്റ് ആനുകൂല്യങ്ങളും നൽകി പ്രോത്സാഹിപ്പിക്കുന്നത് പുറപ്പെടുവിച്ചിട്ടുള്ള സർക്കുലറിനെപ്പറ്റി അദ്ദേഹത്തിന അറിയാവുന്നതാണ്. ഈ പ്രോജക്ടുകളുടെ നോഡൽ ഏജൻസിയായി നിയമിച്ചുള്ളത് അനർട്ടിനെ ആണ്. പ്രസ്തുത പദ്ധതിയായിട്ട് കേരളത്തിനുള്ള ആദ്യത്തെ പ്രോജക്ട് 2012 വർഷത്തിൽ കൊണ്ടുവന്ന 10,000 റൂഫ് ടോപ്പ് ഇൻസ്റ്റലേഷൻ പ്രോജക്ട് ആണ്. കേരളത്തിൽ വന്ന കേന്ദ്ര ഊർജ്ജവകുപ്പ് മന്ത്രി ഡോക്ടർ ഫാറൂഖ് അബ്ദുള്ളയുമായും മറ്റുള്ള ഉദ്യോഗസ്ഥന്മാരുമായും ചർച്ച ചെയ്താണ് ഇതിൽ തീരുമാനമെടുത്തത്. 10,000 റൂഫ് ടോപ്പ് പ്രോഗ്രാമിന്റെ ഉൽഘാടനം ഡോ.ഫാറൂഖ് അബ്ദുള്ള അല്ല നിർവ്വഹിച്ചത് എന്ന് അദ്ദേഹം പറഞ്ഞു. അദ്ദേഹം ഈ പ്രോജക്ട് ചർച്ച ചെയ്ത് അന്തിമമാക്കുക മാത്രമാണ് ചെയ്തിട്ടുള്ളത്. കേന്ദ്ര മന്ത്രി ഈ പ്രോജക്ടിന കേന്ദ്രത്തിൽ നിന്നുള്ള സബ്സിഡി ഉറപ്പുവരുത്തി. 2012-ൽ അനെർട്ടിന്റെ ആഭിമുഖ്യത്തിൽ സോളാർ റിന്യൂവബിൾ എനർജിയെ സംബന്ധിച്ചിട്ടുള്ള ഒരു അന്തർദേശീയ സെമിനാർ നടത്തിയിരുന്നു. ഈ സെമിനാറിന്റെ ആദ്യ ദിവസത്തെ ഉൽഘാടനം മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി ആയിരുന്നു നടത്തേണ്ടിയിരുന്നത്. എന്നാൽ അദ്ദേഹത്തിന്റെ അസൗകര്യം നിമിത്തം അത് അദ്ദേഹം നടത്തിയിട്ടുണ്ട്. സെമിനാർ നടന്ന മസ്കറ്റ് ഹോട്ടലിൽ പ്രദർശന ശാലകൾ ഉണ്ടായിരുന്നു അത് ആദ്യം വരുന്ന ആൾക്ക് ആദ്യം എന്ന ക്രമത്തിൽ അനെർട്ട് അനുവദിച്ചിട്ടുണ്ട്. ഈ ശാലകൾ അനുവദിക്കുന്നതിനുള്ള ആവശ്യകതകൾ അതായത് അത് സോളാർ ബിസിനസ് നടത്തുന്നതിൽ ഉള്ള പരിചയം ഉള്ളവർക്കേ അനുവദിക്കാൻ പാടുള്ളൂ എന്നും അവർ അനെർട്ടിന്റെയും എം.എൻ.ആർ.ഇയുടേയും എം.പാനൽഡ് ലിസ്റ്റിൽ ഉൾപ്പെട്ടിരിക്കണമെന്നും ഉള്ള കാര്യം അദ്ദേഹത്തിന അറിവില്ലാത്തതാണ്. ആ സമയം സരിതാനായരുടെ ടീം സോളാർ കമ്പനിക്ക് അവിടെ രണ്ട ശാലകൾ ഉണ്ടായിരുന്നുവെന്ന് അദ്ദേഹത്തിന അറിയില്ലായിരുന്നു. അന്വേഷണവുമായി ബന്ധപ്പെട്ട് പിന്നീട് മാത്രം അതിനെ സംബന്ധിച്ച് അദ്ദേഹത്തിന്റെ അറിവിൽ വന്നു. ഒരു ശാലക്ക് 20,000/- രൂപയുടെ ഒരു ഫീ നിശ്ചയിച്ചിരുന്നു. 2012-ൽ കോട്ടയം സുമംഗലി ആഡിറ്റോറിയത്തിൽ കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷൻ ഒരു വാർഷിക കോൺഫറൻസ് നടത്തി. ഊർജ്ജ വകുപ്പ് മന്ത്രിയെന്ന നിലയിൽ അദ്ദേഹത്തിനെ ആ കോൺഫറൻസ് ഉൽഘാടനം ചെയ്യുന്നതിന ക്ഷണിക്കുകയും അദ്ദേഹം അത് നിർവ്വഹിക്കുകയും ചെയ്തു. അദ്ദേഹം ആ കോൺഫറൻസ് ഉൽഘാടനം മാത്രമേ ചെയ്തിട്ടുള്ളൂ. അദ്ദേഹം സെമിനാറുകൾ നടത്തുകയോ അതിൽ പങ്കെടുക്കുകയോ ചെയ്തിട്ടില്ല. ആ സെമിനാറിൽ ആരെല്ലാമാണ് പങ്കെടുത്തത് എന്ന് അദ്ദേഹത്തിന അറിയില്ലാത്തതാണ്. ആ സെമിനാറിൽ സോളാർ വിഷയത്തെ സംബന്ധിച്ച് സരിത എസ്.നായർ എന്തെങ്കിലും പ്രസംഗം നടത്തിയിരുന്നോ എന്നതും അദ്ദേഹത്തിന അറിയില്ലാത്തതാണ്. ആ ദിവസം അദ്ദേഹം ലക്ഷ്മിനായരെ അവിടെ കണ്ടിട്ടില്ല. (ഊന്നൽ നൽകുന്നു.)

സരിത എസ്.നായരെ ശ്രീ.ആര്യാടൻ മുഹമ്മദ് അദ്ദേഹത്തിന്റെ അഭിഭാഷകൻ മുഖേന എതിർവിസ്താരം നടത്തിയിട്ടുണ്ട്, പ്രസക്തഭാഗം ഇപ്രകാരം സംഗ്രഹിക്കുന്നു:

Ext 618 കത്തിലെ 8-ാം പുറത്തിൽ പ്രസ്താവിച്ചിരിക്കുന്നതുപോലെ തോമസ് കുരുവിള പറഞ്ഞത് അനുസരിച്ച് വൈദ്യുതി വകുപ്പിലെ കാലതാമസം ഒഴിവാക്കുന്നതിന ശ്രീ.ആര്യാടൻ മുഹമ്മദിന്റെ ഔദ്യോഗിക വസതിയായ മൻമോഹൻ ബംഗ്ലാവിൽ വെച്ച് അദ്ദേഹത്തിന ഇരുപത്തി അഞ്ച് ലക്ഷം രൂപ നൽകിയതായി അവർ പറഞ്ഞോ എന്ന് ആരാഞ്ഞു. അവർ അത് സത്യമാണെന്ന് പറഞ്ഞു. വീണ്ടും, കത്തിലെ പുറം 9-ൽ ശ്രീ.ആര്യാടൻ മുഹമ്മദ് പല തവണ അവരെ ലൈംഗികമായി ചൂഷണം ചെയ്തതായി പറയുന്നു. അത്തരം സംഭവങ്ങൾ നടന്ന തീയതി അവരോട് ആരാഞ്ഞു. 2013 ജനുവരിയിൽ തോമസ് കുരുവിളയുമായി സംസാരിച്ചശേഷം അവർക്ക് അപ്രകാരമുള്ള അനുഭവം ഉണ്ടായിട്ടുണ്ടെന്നും അവർക്ക് അപ്രകാരമുള്ള ബന്ധങ്ങൾ 2011 മുതൽ തന്നെ അദ്ദേഹവുമായി പരിചയമായപ്പോൾ കിട്ടിയതാണെന്നും ആണ് അവർ മറുപടി നൽകിയത്. പ്രധാനമായും അത്

സംഭവിച്ചത് മൻമോഹൻ ബംഗ്ലാവിൽ വെച്ചും എറണാകുളം സർക്കാർ ഗസ്റ്റ് ഹൗസിൽ വെച്ച് മൂന്ന് പ്രാവശ്യവും ഉണ്ടായിട്ടുണ്ട്. അത്തരം ഒരു സാഹചര്യം കോട്ടയം സുമംഗലി ആഡിറ്റോറിയത്തിലെ ചടങ്ങിനുശേഷം എറണാകുളം ഗസ്റ്റ് ഹൗസിലേക്ക് മടങ്ങി വരുമ്പോളും ഉണ്ടായിട്ടുണ്ട്. ശ്രീ.ആര്യാടൻ മുഹമ്മദ് സോളാർ മെഗാ പവർ പ്രോജക്ടുകൾക്കായിട്ടുള്ള റിന്യൂവബിൾ എനർജി നയത്തിന്റെ രൂപീകരണവുമായി ബന്ധപ്പെട്ടുകൊണ്ട് അവരിൽ നിന്നും പണം സ്വീകരിച്ചു. സൗരോർജ്ജനയം ഒരു പ്രോജക്ടറ്റല്ല, അത് വെറും ഒരു നയമാണ് എന്ന് അവർ പറഞ്ഞു. അവർ ശ്രീ.ആര്യാടൻ മുഹമ്മദിനെ മൻമോഹൻ ബംഗ്ലാവിൽവെച്ച് ഒരിക്കലും കണ്ടിട്ടില്ല എന്ന നിർദ്ദേശത്തെ അവർ നിരാകരിച്ചു. ലൈംഗിക ചൂഷണം എന്ന ആരോപണം കളവാണെന്നും അത് അവരുടെ ഒരു ഭാവന ആണെന്നും ഉള്ള നിർദ്ദേശത്തേയും അവർ നിരാകരിച്ചു. ശ്രീ.ആര്യാടൻ മുഹമ്മദ് അവരെ ഇതുവരേയും ഒറ്റക്ക് കണ്ടിട്ടില്ല എന്ന് തുടർന്നുള്ള നിർദ്ദേശത്തേയും അവർ നിരാകരിച്ചു. 2016 ഫെബ്രുവരി 9-ഉം 10-ഉം തീയതികളിൽ 'രഹസ്യം' എന്ന മേലെഴുത്തോടെ ഒരു കത്ത് കമ്മീഷൻ മുമ്പാകെ അവർ സമർപ്പിച്ചിട്ടുണ്ടെന്ന് അവർ സമ്മതിച്ചു. അവരുടെ അനുമാനത്തിൽ ശ്രീ.ആര്യാടൻ മുഹമ്മദിന 70 വയസിലധികം പ്രായമുണ്ട്. അദ്ദേഹം 81 വയസ് പൂർത്തിയാക്കി എന്ന നിർദ്ദേശത്തെ അവർ നിരാകരിച്ചില്ല, എന്തെന്നാൽ അവർക്ക് അത്തരം ഒരു അറിവില്ലാത്തതാണ്. റിന്യൂവബിൾ എനർജി നയത്തിന്റെ രൂപീകരണവുമായി ബന്ധപ്പെട്ട് അവർ ശ്രീ.ആര്യാടൻ മുഹമ്മദിനെ ധാരാളം പ്രാവശ്യം കണ്ടു എന്നത് കളവാണ് എന്ന നിർദ്ദേശത്തേയും അവർ നിരാകരിച്ചു. സരിത എസ്.നായരോടുള്ള ചൂഷണ നടപടി, അവരുടെ പി.എ ജിഷയ്ക്ക് അറിയാം എന്നും കാരണം, അവർ അത് ജിഷയോട് പറഞ്ഞിട്ടുണ്ട് എന്നും അവർ പറഞ്ഞു. Ext X 428-ൽ ഉൾപ്പെട്ടിട്ടുള്ള പ്രസ്താവന അസത്യമാണെന്ന് നിർദ്ദേശിച്ചു. അവർ കമ്മീഷന മുൻപാകെ നൽകിയ പ്രസ്താവനയാണ് അതെന്നും അത് സത്യമാണെന്നും പറഞ്ഞ് അവർ അത് നിരാകരിച്ചു.

മുൻ ഊർജ്ജ വകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ് സരിത എസ്.നായരെ വീണ്ടും അദ്ദേഹത്തിന്റെ മുതിർന്ന അഭിഭാഷകൻ ശ്രീ.രാജു ജോസഫ് മുഖാന്തിരം 10.02.2016-ലും 24.02.2016-ലും എതിർവിസ്താരം നടത്തി (DW വാല്യം X-II pp 386 മുതൽ 429 വരെ)

അനെർട്ടിൽ 2010-2011-ൽ സൗരോർജ്ജ വാട്ടർ ഹീറ്ററുകൾ സ്ഥാപിക്കുന്നതിനുള്ള സബ്സിഡിക്കു വേണ്ടി 42 അപേക്ഷകൾ സമർപ്പിച്ചിട്ടുണ്ടെന്ന് സരിത എസ്.നായർ പറഞ്ഞിട്ടുണ്ട്. അപേക്ഷ തീയതിയും മറ്റുവിവരങ്ങളും അവർ ഓർക്കുന്നില്ല എന്ന് പറഞ്ഞു. അനെർട്ടിൽ നിന്നും 4.02.2012-ൽ അപേക്ഷ ധാരാളം വിശദാംശങ്ങളെ സംബന്ധിച്ച് അപൂർണ്ണമാണെന്ന് കാണിച്ച് ഒരു മറുപടി അയച്ചിരുന്നു. ഇത് അവർക്ക് ലഭിച്ചിരിക്കാം. അത് അവരുടെ ഉത്തരവാദിത്തം അല്ലാത്തതിനാൽ അതിന ഒരു മറുപടി അവർക്ക് നൽകുവാൻ കഴിയുന്നതല്ല. 2012 മാർച്ച് 13, 14, 15 തീയതികളിൽ തിരുവനന്തപുരം മസ്കറ്റ് ഹോട്ടലിൽ നടന്ന ഗ്രീൻ എനർജി എക്സ്പോ അന്താരാഷ്ട്ര കോൺഫറൻസിൽ അവർ പങ്കെടുത്തിരുന്നു. അനെർട്ടിൽ നിന്നും ലഭിച്ച ഇ-മെയിലിന്റെ അടിസ്ഥാനത്തിലാണ ശാലകൾ സജ്ജീകരിച്ചത്. ശാലകളുടെ വിതരണം ആദ്യം ചെല്ലുന്നവർക്ക് ആദ്യം എന്ന രീതിയിലാകയാൽ അവർ നേരിട്ട് വിളിക്കുകയും രണ്ട് ശാലകൾ ബുക്ക് ചെയ്യുകയും ചെയ്തു. 2011 ജൂലൈയിൽ മുഖ്യമന്ത്രിയുടെ നിർദ്ദേശപ്രകാരം ആദ്യമായിട്ട് അവർ മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദിനെ കാണുന്നു, തീയതി അവർ ഓർക്കുന്നില്ല. അതിനുശേഷം അവർ മന്ത്രിയെ ധാരാളം തവണ കണ്ടിട്ടുണ്ട് മന്ത്രിയെ കാണുന്നതിന മൻമോഹൻ ബംഗ്ലാവിൽ അവർ പോയപ്പോൾ അവർ അദ്ദേഹത്തിന്റെ പി.എ ശ്രീ.കേശവനെ കണ്ടു.

2011 ഡിസംബറിൽ ആണ് മന്ത്രിയെ കൊണ്ട് കാര്യങ്ങൾ ചെയ്യിക്കുന്നതിന പണം നൽകണമെന്ന് ശ്രീ.കേശവൻ പറഞ്ഞിട്ടുള്ളത്. എഴുപത്തി അഞ്ച് ലക്ഷം രൂപ ആവശ്യപ്പെട്ടു. അവർ ആദ്യം

ശ്രീ.കേശവനോടും അതിനുശേഷം മന്ത്രിയോടും സംസാരിച്ചു. 6.12.2011-ൽ തുടർ ചർച്ചകൾക്ക് ശേഷം മന്ത്രിക്ക് നൽകേണ്ടതായ തുക നിശ്ചയിച്ചു. പ്രാരംഭത്തിൽ നൽകേണ്ട തുകയായി നിശ്ചയിച്ചിരുന്നത് 25 ലക്ഷം രൂപ ആയിരുന്നു, അത് അവർ മന്ത്രിയുടെ ഔദ്യോഗിക വസതിയിൽ വെച്ച് നൽകി. മന്ത്രിയുടെ ഓഫീസിൽ അവർ മന്ത്രിയുടെ നേർമുൻപിൽ നിൽക്കുകയും അദ്ദേഹത്തെ നേരിൽ നോക്കുകയും ചെയ്തു. കൃഷ്ണേട്ടനും ഉമ്മറും മന്ത്രിയുടെ പേഴ്സണൽ സ്റ്റാഫുകൾ വെളിയിൽ നിന്നു. മന്ത്രിക്ക് പണം നൽകുന്നത് അവർ കണ്ടോ എന്നത് അവർക്ക് അറിയില്ല. മന്ത്രിക്ക് നൽകിയ ഈ പണം ഉപഭോക്താക്കളായ റെജിനാൾഡ് ജോർജ്ജ്, ലീലാമ്മ റെജിനാൾഡ്, രവീന്ദ്രൻ വി.ടി എന്നിവരിൽ നിന്നും അവർ സ്വീകരിച്ചതാണ്. കാറ്റാടി പ്രോജക്ടുകൾക്ക് ബാങ്ക് അക്കൗണ്ടിൽ നിക്ഷേപിച്ച പണം പിൻവലിച്ചു നൽകിയതാണ്. കോട്ടയത്തെ കോടിമത സുമംഗലി ആഡിറ്റോറിയത്തിൽ കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ വാർഷിക പൊതു യോഗവുമായി ബന്ധപ്പെട്ട് ഒരു സെമിനാറും ഒരു വർക്ക്ഷോപ്പും 6.05.2012-ൽ നടത്തിയിട്ടുണ്ട്. ഇതിന്റെ ഉൽഘാടനം ശ്രീ.ആര്യാടൻ മുഹമ്മദ് ആണ് നടത്തിയത് ഈ സെമിനാറിൽ അവർ ഒരു വിഷയം അവതരിപ്പിച്ചു. അവർ മന്ത്രിയോടൊപ്പം വേദിയിൽ ഉണ്ടായിരുന്നു. അവർ രാവിലെ 9.30 ന അവിടെ എത്തിച്ചേരുകയും ചടങ്ങ് രാവിലെ 10-ന ആരംഭിക്കുകയും ചെയ്തു. സൗരോർജ്ജം-വൈദ്യുതി ക്ഷാമത്തിന ഒരു പരിഹാരം എന്നതായിരുന്ന ഈ സെമിനാർ. പരിപാടിയുടെ നോട്ടീസ് അവിടെ ഉണ്ടായിരുന്നു എന്നാൽ പേപ്പറുകൾ അവതരിപ്പിക്കുന്ന ആളുകളെ/ പ്രതിനിധികളെ സൂചിപ്പിച്ചിട്ടില്ല. പരിപാടി ഐ.പി.ആർ.ഡി റിക്കാർഡ് ചെയ്തിട്ടുണ്ട്. തെളിവിനെ സംബന്ധിച്ച് വീഡിയോ വിഷ്വലും ചടങ്ങിന്റെ രേഖകളും ഐ.പി.ആർ.ഡിയിലും കോട്ടയത്തെ കെ.എസ്.ഇ.ബി ഇലക്ട്രിക്കൽ എഞ്ചിനീയേഴ്സ് അസോസിയേഷനിലും ലഭ്യമാണെന്ന് അവർ പറഞ്ഞു. അവിടെ ഒരു പ്രദർശന ശാല നടത്തിയിരുന്നതായി കാണിക്കുന്ന തെളിവ് ക്രൈം കേസുകൾ അന്വേഷിച്ച എസ്.ഐ.ടിയിൽ ലഭ്യമാണെന്ന് അവർ പറഞ്ഞു. ചിലവ് കണക്കുകളുടെ റിപ്പോർട്ടിൽ അതിനെപ്പറ്റി സൂചിപ്പിച്ചിട്ടുണ്ട്. 15 ലക്ഷം രൂപ അവരും മന്ത്രിയും വേദിയിൽ ഇരിക്കുന്ന സമയം അവരുടെ പേഴ്സണൽ സ്റ്റാഫിനെ കൊണ്ട് അദ്ദേഹത്തിന്റെ ഔദ്യോഗിക വാഹനത്തിൽ വെക്കുക വഴി മന്ത്രിക്ക് നൽകുകയാണ് ഉണ്ടായത്. മന്ത്രി ആ തുകയുടെ കൈപ്പറ്റ് അവരോട് വേദിയിൽ സ്ഥിരീകരിച്ചിട്ടുണ്ട്. കാറ്റാടി-സൗരോർജ്ജ പ്രോജക്ടുകൾക്കുള്ള കേന്ദ്ര-സംസ്ഥാന സർക്കാരുകളുടെ അംഗീകാരത്തിനും റിന്യൂവബിൾ എനർജി നയത്തിന്റെ രൂപീകരണത്തിനുമായിട്ടാണ് ആ പണം മന്ത്രിക്ക് നൽകിയിട്ടുള്ളത്. ഇത് എല്ലാം മന്ത്രി ചെയ്തുതരുമെന്ന ഉറപ്പിന്മേലാണ് അദ്ദേഹത്തിന പണം നൽകിയത്. അവർ മന്ത്രി ശ്രീ ആര്യാടൻ മുഹമ്മദിനെ ആദ്യമായി സന്ദർശിക്കുമ്പോൾ കമ്പനി സ്റ്റാഫംഗങ്ങളായ മറ്റംഗങ്ങളും ഉണ്ടായിരുന്നു. ഊർജ്ജ വകുപ്പ് മന്ത്രിയുമായിട്ടുള്ള അവരുടെ സന്ദർശനത്തിന പ്രത്യേക പരിചയപ്പെടുത്തലിന്റെ ആവശ്യം ഒന്നും ആവശ്യമില്ലായിരുന്നു എന്തെന്നാൽ, അത് മുഖ്യമന്ത്രി നിർദ്ദേശിച്ച പ്രകാരമുള്ളതായിരുന്നു. അവർ മന്ത്രിയെ എറണാകുളം സർക്കാർ ഗസ്റ്റ് ഹൗസിൽ വെച്ച് ധാരാളം പ്രാവശ്യം സന്ദർശിച്ചിട്ടുണ്ട്. തീയതികൾ അവർക്ക് ഓർമ്മയില്ലാത്തതാണ്. അനെർട്ടുമായി ബന്ധപ്പെട്ട സംഗതികൾ അവർ ഫോണിലൂടെയും മന്ത്രിയോട് സംസാരിച്ചിട്ടുണ്ട്. ധാരാളം സന്ദർഭങ്ങളിൽ അവർ വിളിക്കുമ്പോൾ മന്ത്രി തന്നെ നേരിട്ട് ഫോണെടുക്കുകയും അദ്ദേഹത്തോട് സംസാരിക്കുകയും ചെയ്തിട്ടുണ്ട്. മന്ത്രി യോഗത്തിൽ പങ്കെടുക്കുമ്പോൾ ഫോൺ വിളികൾ അദ്ദേഹത്തിന്റെ പി.എ.മിസ്റ്റർ കേശവൻ അല്ലെങ്കിൽ കൃഷ്ണൻ അല്ലെങ്കിൽ ഉമ്മർ എടുക്കുകയും അതിനുശേഷം തിരിച്ചുവിളിക്കുകയും ചെയ്തിട്ടുണ്ട്. അവർ വിളിച്ചിട്ടുള്ള 75 % ഫോൺ വിളികളും മന്ത്രി നേരിട്ട് എടുത്തിട്ടുണ്ട്. സൗരോർജ്ജ റാന്തലിന്റെ വിതരണത്തിനായിട്ടുള്ള അനെർട്ടിന്റെ തീരുമാനത്തെ സംബന്ധിച്ച് അവർക്ക് അറിയാം. ടീം സോളാറിന്റെ ഒരു വിതരണ കമ്പനിയായ സുരാന വെൻചറിന്റെ ടെണ്ടർ സമർപ്പണവുമായി ബന്ധപ്പെട്ട് മന്ത്രിയുമായി അവർ സംസാരിക്കുകയും അവർക്കുവേണ്ടി അത് ശരിയാക്കുകയും ചെയ്തു.

ടീം സോളാർ സൗരോർജ്ജ റാന്തലിന്റെ വിതരണം സംബന്ധിച്ച ഉത്തരവിനായി മന്ത്രിയെ സമീപിച്ചിരുന്നുവെന്നും മന്ത്രി സ്ഥിതി തീർച്ചപ്പെടുത്തിയശേഷം നിയമാനുസൃത വ്യവസ്ഥകൾ പാലിച്ച ശേഷമേ ഉത്തരവ് നൽകുവാൻ കഴിയുകയുള്ളൂ എന്ന് അറിയിച്ചതായിട്ടുള്ള പ്രസ്താവന അവർ നിരാകരിച്ചു. സൗരോർജ്ജ റാന്തലുകളുടെ വിതരണം സംബന്ധിച്ച ഉത്തരവുകൾക്കായി മന്ത്രിയുമായി അവർ സംസാരിച്ചിട്ടില്ല. 2012-ൽ 500 മെഗാവാട്ട് വൈദ്യുതി ഉൽപാദന ശേഷിയുള്ള സോളാർ പവർ പ്ലാന്റിന്റെ നിർമ്മാണത്തിന ഊർജ്ജവകുപ്പ് തീരുമാനം എടുത്ത വിവരം അവർ കേട്ടിട്ടുണ്ട്.

10,000 റൂഫ് ടോപ്പ് സോളാർ പാനൽ പ്രോജക്ടുകളിൽ ചേരുന്നതിനുള്ള യോഗ്യത ടീം സോളാർ കമ്പനിക്ക് ഉണ്ടോ എന്ന ഒരു ചോദ്യത്തിന- അവർ നൽകിയ ഉത്തരം-മന്ത്രി എല്ലാവിധ അംഗീകാരവും നേടിത്തരാമെന്ന് സമ്മതിച്ചിട്ടുള്ളതും അതിലേക്കായി പണമായി പ്രതിഫലം വാങ്ങിയിട്ടുണ്ടെന്നുമാണ്. അത്തരത്തിലുള്ള യാതൊരു അംഗീകാരവും ലഭിച്ചില്ല. അവരുടെ ഉപ യോഗത്തിലുള്ള മൊബൈൽ ഫോണിന്റെ നമ്പർ 860616700-ഉം ശ്രീ ആര്യാടൻ മുഹമ്മദിന്റെ കൈവശമുള്ളത് 9447011324-ഉം ആണ്. Exts. X 429 (a) മേൽപറഞ്ഞ രണ്ടു മൊബൈൽ ഫോണുക ളിൽ നിന്നും 4.06.2012 മുതൽ 10.05.2013 വരെ നടത്തിയിട്ടുള്ള ഫോൺ വിളികളുടെ വിശദാംശങ്ങൾ ആണ്. 35 വിളികൾ മന്ത്രിയുടെ നമ്പരിൽ നിന്നും സരിതയുടെ മൊബൈലിലേക്ക് നടത്തിയിട്ടുണ്ട്. 8 വിളികൾ ഒഴികെ മറ്റു വിളികളെല്ലാം തന്നെ ഒരു മിനിട്ടിന താഴെ മാത്രം ദൈർഘ്യമുള്ളവയാണ്.

സുരാന വെൻചർസുമായിട്ട് അവരുടെ ബന്ധം കാണിക്കുന്ന ഏതെങ്കിലും കരാർ അല്ലെങ്കിൽ മറ്റു രേഖകൾ ഉണ്ടോ എന്നും അവരോട് ആരാഞ്ഞു. ടെണ്ടർ അന്തിമമാക്കുന്നതിനും സുരാന വെൻചർസിന്റെ കുടിശികയുടെ ഒത്തുതീർപ്പിനുമായിട്ടാണ് അവർ മന്ത്രിയുമായി ബന്ധപ്പെട്ടതെന്ന് അവർ മറുപടി പറഞ്ഞു.

സരിത എസ്.നായരുടെ മൊബൈൽ ഫോൺ വിളിയുടെ വിശദാംശങ്ങൾ അത് ആദ്യം പത്ര ത്തിലും മാധ്യമത്തിലും അതിനുശേഷം 2013 ജൂൺ 13-ന ആരംഭിച്ച നിയമസഭയിൽ ശ്രീ.രാജു എബ്രഹാം എം.എൽ.എയുടേയും മറ്റുള്ളവരുടേയും അടിയന്തിര പ്രമേയത്തിലും തെളിവായി വന്ന താണെന്ന ആരോപണത്തിന്റെ അടിസ്ഥാനത്തിൽ കമ്മീഷൻ എസ്.ഐ.ടി മുഖാന്തിരം സരിത എ സ്.നായർ ഉപയോഗിച്ച 944673555 ഉം 8606161700-ഉം നമ്പർ മൊബൈൽ ഫോണുകളുടെ സി.ഡി. ആർ വിശദാംശങ്ങൾ കരസ്ഥമാക്കി. പ്രസ്തുത സി.ഡി.ആറുകൾ പരിശോധിച്ചപ്പോൾ സരിത എ സ്.നായരുടെ മേൽ രണ്ട് മൊബൈൽ ഫോണുകളിൽ നിന്നും മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ പേഴ്സണൽ സ്റ്റാഫ്, സെക്യൂരിറ്റി മുതലായവർ മറ്റു മന്ത്രിമാർ, നിയമസഭാംഗങ്ങൾ, രാഷ്ട്രീയനേ താക്കൾ മുതലായവരുടെ മൊബൈൽ ഫോണുകളിലേക്കുള്ള ഫോൺ വിളികൾ കണ്ടു. കമ്മീ ഷൻസ് ഓഫ് എൻക്വയറി ആക്റ്റിലെ വകുപ്പ് 5 (2) പ്രകാരം സരിത എസ്.നായരുടെ മൊബൈൽ ഫോണിലേക്ക് അങ്ങോട്ടും ഇങ്ങോട്ടും തുടർച്ചയായി ബന്ധപ്പെട്ടിട്ടുള്ള ഇത്തരം ആളുകളിൽ ചിലർക്ക് നോട്ടീസ് പുറപ്പെടുവിക്കുവാൻ തീരുമാനിച്ചു. അതനുസരിച്ച് 21.05.2015 തീയതിയിൽ ഊർജ്ജ വകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദിന നോട്ടീസ് പുറപ്പെടുവിച്ചു. (Ext.X 623) നോട്ടീ സിൽ അദ്ദേഹത്തിന നൽകിയ ചോദ്യങ്ങൾ 1) താങ്കൾക്ക് മി.ബിജു രാധാകൃഷ്ണനേയും/അല്ലെ ങ്കിൽ സരിതാ എസ്.നായരേയും (ഡോ.ആർ.ബി.നായർ, കൂടാതെ ലക്ഷ്മി നായർ എന്നും അറിയ പ്പെടുന്നു.), സോളാർ തട്ടിപ്പിലെ മുഖ്യകുറ്റാരോപിതരെ വ്യക്തിപരമായി അറിയാമോ? എങ്കിൽ, താങ്കൾക്കുള്ള പരിചയത്തിന്റെ സ്വഭാവം ദയവായി വിശദമാക്കാമോ? 2) അവർ അല്ലെങ്കിൽ അവരി ലാരെങ്കിലും താങ്കളെ നേരിട്ടോ അല്ലെങ്കിൽ ടെലിഫോണിലൂടെയോ ബന്ധപ്പെട്ടിട്ടുണ്ടോ? എങ്കിൽ, സന്ദർശനത്തിന്റെ/ടെലിഫോൺ ബന്ധപ്പെടലിന്റെ ആവശ്യം.

ശ്രീ.ആര്യാടൻ മുഹമ്മദ് 16.06.2015-ന ഒരു മറുപടി (Ext.X 624) ഫയൽ ചെയ്തു. അദ്ദേഹത്തിന ബിജു രാധാകൃഷ്ണനെയോ അല്ലെങ്കിൽ ഡോ.ആർ.ബി നായരെയോ പരിചയമില്ലെന്നും ബിജു അദ്ദേഹത്തെ നേരിട്ടോ ഫോണിലൂടെയോ ഒരിക്കലും ബന്ധപ്പെട്ടിട്ടില്ലെന്നും അദ്ദേഹം പറഞ്ഞു.

(മൊഴി XVI വാല്യം പേപ്പർ ബുക്ക് ഖണ്ഡിക 3 മുതൽ 6 വരെ (Ext. X624)

അദ്ദേഹത്തിന്റെ മറുപടിയിലെ ഖണ്ഡികകൾ 3 മുതൽ 6 വരെ അദ്ദേഹം ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:

3. ''2012 മെയിൽ, ശ്രീമതി.സരിത എസ്.നായർ അവരെ ലക്ഷ്മി എന്ന് സ്വയം പരിചയപ്പെടുത്തി കൊണ്ട് ഞാൻ എറണാകുളത്ത് ഗസ്റ്റ് ഹൗസിൽ ഉണ്ടായിരുന്നപ്പോൾ എന്നെ സന്ദർശിച്ചു. എനിക്ക് അവരുമായി മുൻപരിചയമില്ലാത്തതാണ്. യഥാർത്ഥത്തിലുള്ള തീയതി ഓർമ്മിച്ചെടുക്കാൻ എനിക്ക് കഴിയുന്നില്ല. അവരോടൊപ്പം എനിക്ക് യാതൊരു മുൻപരിചയവും ഇല്ലാത്ത രണ്ടുപേരും ഉണ്ടായിരുന്നു. അവർ 'ടീം സോളാർ' എന്നറിയപ്പെടുന്ന ഒരു കമ്പനിയുടെ, അത് സോളാർ പവർ ജനറേഷന്റെ പ്രവർത്തനപരിധിയിൽ ഉള്ളതാണ്, ചീഫ് എക്സിക്യൂട്ടീവ് ആണെന്ന് എന്നോട് പറഞ്ഞു. അവരുടെ കമ്പനിക്ക് സൗരോർജ്ജ വൈദ്യുതി ഉൽപാദനത്തിനുള്ള ഏതെങ്കിലും ഉപകരണമോ ഉപായമോ വിതരണം ചെയ്യുവാൻ കഴിയുന്നതാണെന്നും അതുകൊണ്ട് അനെർട്ടിന്റെ ഏതെങ്കിലും ആവശ്യകതക്കനുസരിച്ച് ഉള്ള അത്തരം ഉപകരണങ്ങളോ ഉപായങ്ങളോ അവരുടെ കമ്പനി മുഖാന്തിരം നിറവേറ്റാൻ കഴിയുന്നതാണെന്നും കൂടി അവർ പറഞ്ഞു. ഞാൻ യാതൊന്നും വാഗ്ദാനം ചെയ്തില്ല. അതിനുശേഷം മറ്റൊരവസരത്തിൽ അവർ മറ്റു രണ്ടുപേരോടൊപ്പം സൗരോർജ്ജ റാന്തലുകളുടെ വിതരണത്തിനുള്ള ഉത്തരവ് നൽകുന്നതിനായി അപേക്ഷിച്ചുകൊണ്ട് എന്നെ സമീപിച്ചിരുന്നു. ഇത് സൗരോർജ്ജ വൈദ്യുതി ഉൽപാദനത്തിന വേണ്ടി പൊതു അവബോധം സൃഷ്ടിക്കുന്നതിന്റെ ഒരു ഭാഗമായി പൊതുജനങ്ങൾക്ക് സൗരോർജ്ജറാന്തലുകൾ വിതരണം ചെയ്യുന്ന ആശയത്തെപറ്റി അനെർട്ട് നടപടി ആരംഭിക്കുന്ന ഒരു സമയമായിരുന്നു. ഔപചാരികമായ നടപടികൾ പിന്തുടരാതെ യാതൊരു ഉത്തരവും നൽകാൻ കഴിയില്ല എന്ന് ഞാൻ അവരോട് പറഞ്ഞു. അനെർട്ട് ഗുണനിലവാരമുള്ള സൗരോർജ്ജറാന്തലുകൾ ഉൽപാദിപ്പിക്കുന്ന നിർമ്മാതാക്കളിൽ നിന്നും ടെണ്ടറുകൾ ക്ഷണിക്കുവാൻ ഉദ്ദേശിച്ചിട്ടുണ്ട്. കൂടാതെ അവർ ഏറ്റവും കുറഞ്ഞ വില കാണിക്കുന്ന ടെണ്ടറാണെങ്കിൽ അവർക്ക് ആ ഉത്തരവ് കിട്ടുന്നതാണ്. അതിനുശേഷം അവർ രണ്ടോ മൂന്നോ സന്ദർഭങ്ങളിൽ അതേ അപേക്ഷയുമായി എന്നോട് ടെലിഫോണിൽ ബന്ധപ്പെട്ടിട്ടുണ്ട്. അപ്പോൾ ഞാൻ ആയതുതന്നെ മറുപടിയായി നൽകി. അനെർട്ട് ഊർജ്ജ വകുപ്പിന്റെ കീഴിൽ വരുന്ന ഒരു സ്ഥാപനമാകുന്നതും ഞാൻ ആ വകുപ്പിന്റെ ചുമതലയിലുള്ള ആളുമാണ്. എന്റെ അറിവിലും വിശ്വാസത്തിലും അനെർട്ടിൽ നിന്നും ടീം സോളാറിന സൗരോർജ്ജ റാന്തലിന്റെ വിതരണത്തിനുള്ള യാതൊരു ഉത്തരവും നൽകിയിട്ടില്ലാത്തതാണ്.

4. ആ വർഷം തന്ന ഊർജ്ജ വകുപ്പ് 500 മെഗാവാട്ട് വരെ സൗരോർജ്ജം ഉൽപാദിപ്പിച്ച് വിതരണം ചെയ്യുവാൻ കഴിയുന്ന കമ്പനികൾ/ആളുകളിൽ നിന്നും താൽപര്യപത്രം ക്ഷണിച്ചിരുന്നു. ആ സമയം അവർ നേരിട്ട് എന്റെ അടുത്ത് വരുകയും അവരുടെ കമ്പനിക്ക് ആവശ്യമായ വൈദ്യുതി സോളാർ സിസ്റ്റം മുഖേന ഉൽപാദിച്ച് വിതരണം ചെയ്യുന്നതിന ശേഷി ഉണ്ടെന്ന് എന്നോട് പറയുകയും ചെയ്തു. നേരിട്ടുള്ള ഏതെങ്കിലും കൂടിയാലോചനയുടെ യാതൊരു ചോദ്യവും ഇവിടെ ഇല്ലെന്നും അവർ താൽപര്യപത്രം സമർപ്പിക്കുന്നതിനുള്ള നടപടി പിന്തുടരണമെന്നും ഞാൻ അവരോട് പറഞ്ഞിട്ടുണ്ട്. എന്നാൽ അവർ താൽപര്യപത്രം സമർപ്പിച്ചിട്ടില്ലാത്തതും അതുകൊണ്ട് ഇതു

സംബന്ധിച്ച് അവർക്ക് യാതൊരു ഉത്തരവും കൊടുക്കുവാനുള്ള സാഹചര്യം ഉണ്ടായിട്ടില്ലാത്തതു മാണ്. പ്രസ്തുത കൂടിക്കാഴ്ചയ്ക്ക്ശേഷം അവർ എന്നോട് മൂന്നോ നാലോ സന്ദർഭങ്ങളിൽ ഫോണിലൂടെ സംസാരിക്കുകയും അവരുടെ ആവശ്യം വീണ്ടും ഉന്നയിക്കുകയും ചെയ്തെങ്കിലും ഞാൻ ഒരേ ഉത്തരമാണ് അവർക്ക് നൽകിയത്. ഈ സമയം ഒരേ ആവശ്യത്തിനായി തുടർച്ചയായി ഫോണിലൂടെ ബന്ധപ്പെട്ടതിൽ എനിക്കുള്ള നീരസം പ്രകടമാക്കുകയും ചെയ്തു.

5. ഏകദേശം ഒരു വർഷത്തിന മുൻപ് 10,000 വീടുകളിൽ ഒരു കിലോവാട്ട് സൗരോർജ്ജം ഉൽപാദിപ്പിക്കുന്നതിന ഉള്ള റൂഫ് ടോപ്പ് സോളാർ പാനലുകളുടെ വിതരണം നടത്തുന്നതിനുള്ള ഒരു തീരുമാനം അനെർട്ട് എടുത്തിരുന്നു. ഈ സമയത്തും അവർ എന്നോട് ഫോണിലൂടെ ബന്ധ പ്പെടുകയും 10,000 വീടുകളിൽ സോളാർ പാനലുകൾ വിതരണം ചെയ്യുന്നതിന അവരുടെ കമ്പനി യുടെ സന്നദ്ധത സ്വീകരിക്കുവാൻ അപേക്ഷിക്കുകയും ചെയ്തു. കേന്ദ്രസർക്കാരിന്റേയും സംസ്ഥാന സർക്കാരിന്റേയും കീഴിൽ സബ്സിഡി നൽകി എം.എൻ.ആർ.ഇ (ന്യൂ ആന്റ് റിന്യൂവ ബിൾ എനർജി മന്ത്രാലയം)-യുടെ പിൻബലത്തോടെ നടപ്പാക്കുന്നതാണ് റൂഫ് ടോപ്പ് പാനലുക ളുടെ വിതരണ പദ്ധതി എന്ന് ഞാൻ അവരോട് പറഞ്ഞു. ആ പദ്ധതി കേന്ദ്രസർക്കാരിന്റെ പിൻബ ലത്തോടെ നടത്തുന്നതായതുകൊണ്ട് കേന്ദ്രസർക്കാർ എം.പാനൽ ചെയ്ത കമ്പനികളെ മാത്രമേ പരിഗണിക്കുവാൻ കഴിയുകയുള്ളൂ. പാനലിലുള്ള കമ്പനികൾക്ക് താൽപര്യപത്രം സമർപ്പിക്കുവാൻ കഴിയുന്നതും അപ്രകാരം താൽപര്യപത്രം സമർപ്പിച്ച കമ്പനികളിൽ നിന്നും ഏറ്റവും കുറഞ്ഞ നിരക്ക് കാണിച്ചിട്ടുള്ള 25 പേരെ തെരഞ്ഞെടുക്കുന്നതാണ്. ഏറ്റവും കുറഞ്ഞ നിരക്ക് കാണിച്ചി ട്ടുള്ള കമ്പനികളുടെ അടിസ്ഥാനത്തിൽ സബ്സിഡി നൽകിയേക്കാവുന്നതാണ്. എന്നിരുന്നാലും, ഏതെങ്കിലും തെരഞ്ഞെടുത്ത കമ്പനികളിൽ നിന്നും റൂഫ് ടോപ്പ് സോളാർ പാനലുകൾ വാങ്ങാൻ കഴിയുന്നതാണ്. അനെർട്ട് സ്വീകരിച്ച മേൽപറഞ്ഞ നടപടിക്രമം അവരോട് വിവരിച്ചു പറയുകയും അവരുടെ കമ്പനി എംപാനൽ ചെയ്ത കമ്പനികളിൽ ഒന്നാണെങ്കിൽ താൽപര്യപത്രം നൽകി കൊണ്ട് ടെണ്ടറിൽ പങ്കെടുക്കുവാൻ അവരോട് ഉപദേശിക്കുകയും ചെയ്തു. വിശദമായി ഈ നടപ ടിക്രമം ഞാൻ വിശദീകരിച്ചതിനുശേഷവും അവർ വീണ്ടും മൂന്നുനാലുതവണ എന്നോട് ഫോണിൽ ബന്ധപ്പെടുകയും ഞാൻ അതേ മറുപടി നൽകുകയും ചെയ്തു. അവരുടെ കമ്പനി എം.പാനൽ ചെയ്ത കമ്പനികളിൽ പെടാത്തതിനാൽ അവർ താൽപര്യപത്രം നൽകിയിട്ടില്ല എന്ന് എനിക്ക് മനസിലായി.

6. അവർ എന്നോട് ഫോണിൽ ബന്ധപ്പെട്ട ഈ സന്ദർഭങ്ങൾ ഞാൻ എന്റെ ഓർമ്മയിൽ നിന്നും ശേഖരിച്ചിട്ടുള്ളതാണ്. മേൽപരാമർശ കത്തിൽ ഉൾകൊണ്ടിട്ടുള്ള താങ്കളുടെ അഭ്യർത്ഥന ക്കനുസൃതമായി ഇത് എന്റെ സത്യവും പൂർണ്ണവും ആയ വെളിപ്പെടുത്തൽ ആകുന്നു.''

ആക്റ്റിലെ വകുപ്പ് 8 ബി പ്രകാരം, ഒരു നോട്ടീസ് പുറപ്പെടുവിക്കാനുള്ള സാഹചര്യങ്ങൾ വിശദീകരിച്ചുകൊണ്ടും, അതായത്, ടേംസ് ഓഫ് റഫറൻസിന്റെ ഇനം 1 പ്രകാരമുള്ള ആരോപണ ത്തിന്റെ സാരം 07.11.2014-ലെ കമ്മീഷന്റെ ഉത്തരവ് പ്രകാരം തീർപ്പാക്കിയത്, ഒരു നോട്ടീസ് കൂടി അദ്ദേഹത്തിന 9.07.2015-ൽ അയച്ചു. (Ext.X 625 ) യാതൊരു മറുപടിയും ലഭിച്ചില്ല.

സരിത.എസ്.നായർ ഉപയോഗിച്ചിരുന്ന രണ്ട് മൊബൈൽ ഫോണുകളിൽ നിന്നും ശ്രീ.ആര്യാ ടൻ മുഹമ്മദിന്റെ മൊബൈൽ നമ്പരായ 9447011324 ലേക്ക് 04.06.2012 മുതൽ 10.05.2013 വരെ കാലയ ളവിൽ നടത്തിയ ടെലിഫോൺ വിളി വിവരങ്ങളാണ് Ext. X 439 (എ) ആയി മാർക്ക് ചെയ്തത് 80 വിളികൾ 8606161700-ഉം 9447011324 ഉം തമ്മിൽ നടന്നതായും 31.05.2013-ലെ ഒരു വിളി മറ്റൊരു മൊബൈൽ ഫോൺ നമ്പരായ 944673555 എന്ന ഫോണിൽ നിന്നും ശ്രീ.ആര്യാടൻ മുഹമ്മദിന്റെ

മൊബൈൽ ഫോണിലേക്കും ഉള്ളതാണെന്ന് കാണിച്ചിട്ടുണ്ട്. ആ 80 വിളികളിൽ 34 വിളികൾ അദ്ദേഹത്തിന്റെ നമ്പരിൽ നിന്നും സരിതയുടെ മൊബൈലിലേക്കുള്ളതാണ്.

മുകളിൽ കുറിച്ചതുപോലെ, ആക്റ്റിലെ വകുപ്പ് 5 (2) പ്രകാരമുള്ള നോട്ടീസിനുള്ള മറുപടിയിൽ ശ്രീ.ആര്യാടൻ മുഹമ്മദ്, സരിത എസ്.നായരും മറ്റ് രണ്ടുപേരും വരികയും എറണാകുളത്തെ സർക്കാർ ഗസ്റ്റ് ഹൗസിൽ വെച്ച് അദ്ദേഹത്തെ കാണുകയും അവരുടെ സോളാർ ബിസിനസിനെപ്പറ്റി അദ്ദേഹത്തോട് വിശദീകരിക്കുകയും ചെയ്തു എന്ന് വിവരിക്കുന്നു. അദ്ദേഹം അവർ തമ്മിൽ നടത്തിയിട്ടുള്ള ടെലിഫോൺ വിളികൾ പ്രസ്തുത മറുപടിയിൽ സമ്മതിച്ചിട്ടുണ്ട്. കമ്മീഷൻ മുമ്പാകെ 29.06.2016-ൽ ശ്രീ.ആര്യാടൻ മുഹമ്മദ് നൽകിയ മൊഴിയിൽ വകുപ്പ് 5 (2) പ്രകാരമുള്ള നോട്ടീസിന ഫയൽ ചെയ്ത മറുപടിയുടെ അടിസ്ഥാനത്തിൽ ആണ് സംസാരിച്ചിട്ടുള്ളത്. എന്നാലും കമ്മീഷന മുമ്പാകെ സരിത എസ്.നായർ 27.01.2016, 29.01.2016, 02.02.2016 എന്നീ തീയതികളിൽ നൽകിയ മൊഴിയിൽ അദ്ദേഹത്തിന എതിരെ ഉന്നയിച്ച വിവിധ ആരോപണങ്ങളെ അദ്ദേഹം നിഷേധിച്ചു. ശ്രീ.ആര്യാടൻ മുഹമ്മദിന്റെ ഔദ്യോഗിക വസതിയായ മൻമോഹൻബംഗ്ലാവിൽ ശ്രീ.ഉമ്മൻചാണ്ടിയുടെ നിർദ്ദേശപ്രകാരം സരിത എസ്.നായർ അദ്ദേഹത്തെ കണ്ടതും പ്രോജക്ട് റിപ്പോർട്ട് സമർപ്പിച്ചതും അദ്ദേഹം പൂർണ്ണമായും നിഷേധിച്ചു. അദ്ദേഹം നൽകിയിട്ടുള്ള ഉറപ്പ് സംബന്ധിച്ച ആരോപണവും അദ്ദേഹം നിഷേധിച്ചു. സരിതയുടെ കേസെന്തെന്നാൽ അവർ അവർ ശ്രീ.ആര്യാടൻ മുഹമ്മദിന പണം നൽകിയതിന്റെ പ്രധാന ആവശ്യം അവരുടെ കമ്പനിക്ക് കേന്ദ്ര-സംസ്ഥാന അംഗീകാരം ലഭിക്കുന്നതിനും കേരളത്തിൽ സൗരോർജ്ജനയത്തിന്റെ രൂപീകരണത്തിനും വേണ്ടിയുള്ളതാണ് എന്നതാണ്. അതിന ഉറപ്പ് നൽകിയിട്ടുണ്ട്. അവർ, അപ്രകാരം, ഒരു തുകയായ 25 ലക്ഷം രൂപ ശ്രീ.ആര്യാടൻ മുഹമ്മദിന അദ്ദേഹത്തിന്റെ ഔദ്യോഗിക വസതിയായ മൻമോഹൻ ബംഗ്ലാവിൽ വെച്ച് നേരിട്ടും കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ വാർഷിക കോൺഫറൻസിനായി സുമംഗലി ആഡിറ്റോറിയത്തിൽ അവരും മന്ത്രിയും ഉണ്ടായിരുന്നപ്പോൾ മറ്റൊരു തുകയായ പതിനഞ്ച് ലക്ഷം രൂപ സ്റ്റാഫുകൾ മുഖാന്തിരവും നൽകിയിട്ടുണ്ട്. ആരോപിച്ചിട്ടുള്ള ഈ രണ്ട് ഇടപാടുകളും അദ്ദേഹം നിഷേധിച്ചു; കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ വാർഷിക കോൺഫറൻസ് അദ്ദേഹം ഉൽഘാടനം ചെയ്യുന്ന സമയത്ത് സുമംഗലി ആഡിറ്റോറിയത്തിൽ സരിത എസ്.നായരുടെ സാന്നിധ്യം പോലും അദ്ദേഹം നിഷേധിച്ചു. അദ്ദേഹം പറയുന്നതനുസരിച്ച് വേദിയിലോ ആ ചടങ്ങിലോ വെച്ച് അദ്ദേഹം അവരെ കണ്ടിട്ടില്ല. ശ്രീ.ആര്യാടൻ മുഹമ്മദിനുവേണ്ടിയുള്ള മുതിർന്ന അഭിഭാഷകൻ ശ്രീ.രാജു ജോസഫ് സരിത എസ്.നായരെ 27.06.2016-ൽ വളരെ വിശദമായും ശ്രീ.ആര്യാടൻ മുഹമ്മദ് ഉൽഘാടനം ചെയ്ത ചടങ്ങിന്റെ വേദിയിൽ സരിത എസ്.നായരുടെ സാന്നിധ്യത്തെ പരാമർശിച്ചുകൊണ്ട് പ്രത്യേകിച്ചും എതിർവിസ്താരം നടത്തിയിട്ടുള്ളതാണ്. അവർ ആ ചടങ്ങിലേക്കുള്ള ഒരു ക്ഷണിതാവായിരുന്നു എന്ന് കാണിക്കുന്നതിനോ വേദിയിൽ ചടങ്ങിന്റെ ആ സമയത്ത് അവർ ഹാജരായിരുന്നു എന്ന് കാണിക്കുന്നതിനോ ഉള്ള യാതൊരു രേഖാമൂലമുള്ള തെളിവും അവർ ഹാജരാക്കിയിട്ടില്ല എന്നത് സത്യമാണ്. അവർ അവരുടെ സ്റ്റാഫ് മുഖാന്തിരം ആ തുകയായ 15 ലക്ഷം രൂപ ശ്രീ.ആര്യാടൻ മുഹമ്മദിന അദ്ദേഹത്തിന്റെ ഔദ്യോഗിക വാഹനത്തിൽ കൊണ്ടുവച്ചതും അല്ലെങ്കിൽ ആ വേദിയിൽ ഇരിക്കുമ്പോൾ പണം കൈപ്പറ്റിയത് അദ്ദേഹം സ്ഥിരീകരിച്ചിട്ടുള്ളതും കാണിക്കുന്നതിന ഏതെങ്കിലും വസ്തുവോ തെളിവോ ഇവിടെ ഇല്ലാത്തതാണ്.

നേരത്തെ ശ്രദ്ധിച്ചതുപോലെ, കെ.എസ്.ഇ.ബിയിലെ ഒരു എക്സിക്യൂട്ടീവ് എഞ്ചിനീയറേയും ഒരു അസിസ്റ്റന്റ് എഞ്ചിനീയറേയും (കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷൻ ഒദ്യോഗിക ഭാരവാഹികൾ) കമ്മീഷന്റെ മുമ്പാകെ വിസ്തരിച്ചിട്ടുള്ളതാണ്. അവരോട് സുമംഗലി ആഡിറ്റോറിയത്തിൽ നടത്തിയ ചടങ്ങിന്റെ വീഡിയോ ആഡിയോ വിഷ്വലുകൾ ഹാജരാക്കുന്നതിന

ആവശ്യപ്പെട്ടു. അതനുസരിച്ച്, സുമംഗലി ആഡിറ്റോറിയത്തിൽ നടത്തിയ സെമിനാറിന്റെ ആഡിയോ വീഡിയോ വിഷ്വലുകൾ ഉൾക്കൊള്ളുന്ന രണ്ട് സി.ഡികൾ അവർ ഹാജരാക്കി. എക്സിക്യൂട്ടീവ് എഞ്ചിനീയർ ആ ചടങ്ങിലുള്ള സരിത നായരുടെ സാന്നിധ്യം വ്യക്തമായി സമ്മതിച്ചിട്ടുള്ളതാണ്. സെമിനാറിന്റെ വിഷയം സോളാർ റിന്യൂവബിൾ എനർജി എന്നായതുകൊണ്ട് അസോസിയേഷനിലെ ആജീവനാന്ത അംഗമായ കെ.എസ്.ഇ ബോർഡിൽ നിന്നും വിരമിച്ച ഒരു ഡെപ്യൂട്ടി ചീഫ് എഞ്ചിനീയർ ആ യോഗത്തിൽ ടീം സോളാർ കമ്പനി, സോളാർ റിന്യൂവബിൾ എനർജിയുടെ മേഖലയിൽ ഉള്ളതായതിനാൽ സരിത എസ്.നായരെ തീർച്ചയായും ക്ഷണിച്ച് ഈ വിഷയത്തിൽ ഒരു പ്രസംഗം നടത്താൻ നിർദ്ദേശിക്കുകയും അതനുസരിച്ച് അവരെ ക്ഷണിച്ചിട്ടുള്ളതുമാണ് എന്ന് അദ്ദേഹം പറഞ്ഞു. അയാൾ ഹാജരാക്കിയ സി.ഡികൾ ഒരു സിറ്റിംഗിൽ പ്രവർത്തിപ്പിച്ചു. ശ്രീ.ആര്യാടൻ മുഹമ്മദ് ഉൽഘാടനം ചെയ്യുന്ന ആ ചടങ്ങിന്റെ വേദിയിലുള്ള സരിത എസ്.നായരുടെ സാന്നിധ്യം വിഷ്വലിൽ ശ്രദ്ധിച്ചു. ആ ചടങ്ങിൽ മുൻമന്ത്രി ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണനേയും കൂടി കാണാവുന്നതാണ്. ശ്രീ.ഷാജുകുമാർ, അസിസ്റ്റന്റ് എഞ്ചിനീയർ തന്റെ മൊഴിയിൽ ഈ കാര്യം കൂടി ഉറപ്പിച്ചു പറഞ്ഞു. അപ്രകാരം, കെ.എസ്.ഇ.ബി എഞ്ചിനീയറന്മാരുടെ വാമൊഴിയിലും അവർ ഹാജരാക്കിയിട്ടുള്ള രണ്ട് സി.ഡികളിലെ വിഷ്വലുകളിലൂടെ നൽകപ്പെട്ട രേഖാമൂലമായ തെളിവിനാലും സരിത എസ്.നായർ ആ ചടങ്ങിലെ ഒരു ക്ഷണിതാവായിരുന്നുവെന്നും ശ്രീ.ആര്യാടൻ മുഹമ്മദിനും ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണനും ഒപ്പം വേദിയിൽ അവർ ഉണ്ടായിരുന്നുവെന്നും വളരെ വ്യക്തമാകുന്നു.

സരിത എസ്.നായർ അവരുടെ മൊഴിയിൽ ആ ദിവസം 15 ലക്ഷം രൂപ സ്വീകരിച്ചശേഷം, അദ്ദേഹം, അദ്ദേഹത്തിന്റെ പ്രസംഗത്തിൽ സോളാർ കമ്പനിയെ പ്രത്യേകമായി പരിചയപ്പെടുത്തിയതായി പറഞ്ഞിട്ടുണ്ട്. ഇത് ശ്രീ.ആര്യാടൻ മുഹമ്മദ് നിഷേധിച്ചിട്ടുണ്ട്. എക്സിക്യൂട്ടീവ് എഞ്ചിനീയറോട് ഇത് ആരാഞ്ഞപ്പോൾ പറഞ്ഞിട്ടുള്ളതെന്തെന്നാൽ ശ്രീ.ആര്യാടൻ മുഹമ്മദ് അദ്ദേഹത്തിന്റെ പ്രസംഗത്തിൽ അത്തരത്തിലുള്ള ഒരു പരാമർശം നടത്തിയിരുന്നുവോ എന്ന് അദ്ദേഹം ഇപ്പോൾ ഓർമ്മിക്കുന്നില്ല എന്നതാണ്.

മുൻ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ കമ്മീഷൻ മുമ്പാകെ വിസ്തരിച്ചപ്പോൾ ഈ കമ്മീഷൻ മുമ്പാകെ കെ.എസ്.ഇ.ബി എക്സിക്യൂട്ടീവ് എഞ്ചിനീയർ ഹാജരാക്കിയ സി.ഡിയിലെ പ്രസക്ത ഭാഗം അദ്ദേഹത്തിന വേണ്ടി പ്രവർത്തിപ്പിച്ചു. ആ ആഡിയോ വീഡിയോ വിഷ്വലുകളിൽ നിന്നും ശ്രീ.ആര്യാടൻ മുഹമ്മദ് തന്റെ പ്രസംഗത്തിനിടയിൽ വേദിയിൽ ഇരിക്കുന്ന സരിത എസ്.നായരെ നോക്കി കൊണ്ട് മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി നിർദ്ദേശിച്ചതനുസരിച്ച് അവർ അദ്ദേഹത്തെ കണ്ടെന്നും കേരളത്തിലെ മെഗാവാട്ട് പദ്ധതിക്കായി എന്തൊക്കെ ചെയ്യാൻ കഴിയുമോ അതെല്ലാം ചെയ്യണമെന്ന് പറഞ്ഞതായും സൂചിപ്പിക്കുന്നത് കാണാൻ കഴിയുന്നതാണ്. ശ്രീ. ഉമ്മൻചാണ്ടി ആഡിയോ വിഷ്വലുകൾ കണ്ടുകൊണ്ട് ഇത് സമ്മതിച്ചു. അപ്രകാരം 27.01.2016-ൽ സരിത എസ്.നായർ നടത്തിയ അവരുടെ മൊഴിയിലും എതിർ വിസ്താരത്തിലും ആരോപിച്ച ആരോപണങ്ങളെ പൊളിക്കുന്നതിന ശ്രീ.ആര്യാടൻ മുഹമ്മദ് മുമ്പോട്ട് കൊണ്ടുവന്ന കഥ പൂർണ്ണമായും തകർന്നടിയുകയുണ്ടായി. സരിത എസ്.നായർ അവരുടെ മൊഴിയിൽ വ്യക്തമാക്കിയിട്ടുള്ളതെന്തെന്നാൽ ടീം സോളാർ കമ്പനിയുടെ രജിസ്ട്രേഷനുശേഷം അവരുടെ ഉദ്ദേശം മെഗാസോളാർ പ്രോജക്ടുകളിൽ ശ്രദ്ധ കേന്ദ്രീകരിക്കാനാണെന്നും ഈ ആവശ്യത്തിനായി ഒരു സൗരോർജ്ജനയം കേരളത്തിനു വേണ്ടി രൂപീകരിക്കേണ്ടതുണ്ടെന്നും അതുവഴി മെഗാപ്രോജക്ടുകൾക്കുള്ള വിവിധ പ്രോത്സാഹനങ്ങളായ കേന്ദ്ര-സംസ്ഥാന സബ്സിഡി, ഐ.ആർ.ഇ.ഡി.എ ധനകാര്യവായ്പകളും മറ്റ് ആനുകൂല്യങ്ങളും നേടിയെടുക്കാമെന്നും എന്നാണ്. ഈ ആവശ്യത്തിനായാണ് അവർ, ടീം സോളാർ കമ്പനിയുടെ ഉത്തരവാദിത്വമുള്ള ഒരാളായി, മുഖ്യമന്ത്രി ശ്രീ ഉമ്മൻചാണ്ടിയുമായി ബന്ധപ്പെട്ടതെന്നും

അതിനുശേഷം മുഖ്യമന്ത്രിയുടെ നിർദ്ദേശപ്രകാരം ഊർജ്ജവകുപ്പ് മന്ത്രി. ശ്രീ.ആര്യാടൻ മുഹമ്മദിനെ കണ്ടതെന്നും ഊർജ്ജവകുപ്പ് മന്ത്രിയിൽ നിന്നും ഉറപ്പ് നേടിയിട്ടുള്ളതുമാണ്. പ്രധാനമായും കേന്ദ്രസംസ്ഥാന സർക്കാരിന്റെ അംഗീകാരവും ലൈസൻസുകളും ലഭിക്കുന്നതിനും സൗരോർജ്ജ നയത്തിന്റെ രൂപീകരണത്തിനും ആയി, ടീം സോളാർ കമ്പനി അവർ മുഖാന്തിരം ശ്രീ. ഉമ്മൻചാണ്ടിക്കും ശ്രീ.ആര്യാടൻ മുഹമ്മദിനും അവരുടെ കേസിൽ ഗണ്യമായ തുക നൽകിയിട്ടുള്ളത്.

സുമംഗലി ആഡിറ്റോറിയത്തിൽ 05.06.2012-ൽ നടന്ന കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ വാർഷിക കോൺഫറൻസിൽ നടത്തിയ പ്രസംഗത്തിലൂടെ ഉള്ള വെളിപ്പെടുത്തലുകളിൽ നിന്ന് വേറിട്ടും സർക്കാർ ഫയൽ ജി.ഒ.49/2013/പി.ഡി ആയി നൽകപ്പെട്ട തെളിവിന്മേലും വെളിപ്പെട്ടതെന്തെന്നാൽ ഇത് ഊർജ്ജവകുപ്പ് മന്ത്രി വിളിച്ചുചേർത്ത ഒരു യോഗത്തിൽ ഊർജ്ജവകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദിന്റെ പ്രേരണയാൽ അനെർട്ടിന്റെ ഡയറക്ടർ നിർദ്ദേശം പരിഗണനക്ക് സമർപ്പണത്തിനുള്ള പ്രാരംഭം നടപടി എടുത്തു എന്നാണ്. ഇത് ടീം സോളാർ കമ്പനിയെപ്പറ്റി അദ്ദേഹം നടത്തിയ പ്രസംഗത്തിന്റെ അതേ കാലത്ത് നടന്നതാണ്.

മേൽ സാഹചര്യങ്ങളിൽ നിന്നെല്ലാം കൂടി, കമ്മീഷൻ എത്തിച്ചേരുന്ന നിഗമനം, സരിത എസ്.നായർ ഈ കമ്മീഷൻ മുമ്പാകെ മുമ്പോട്ടുവെച്ചിട്ടുള്ള ആരോപണങ്ങൾ കുറച്ച് കഴമ്പുള്ളതാണെന്നതാണ്. മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയും മുൻ ഊർജ്ജ വകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദും അതിലേക്ക് ഉത്തരവാദികൾ ആണ്.

അതുകൊണ്ട് അടുത്തതായി പരിഗണിച്ച കാര്യം മേൽപറഞ്ഞ രണ്ട് ആളുകളും സരിത എസ്. നായരുടേയും അവരുടെ കമ്പനി-ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസിന്റേയും മെഗാ സോളാർ പ്രോജക്ടുകൾ പ്രോത്സാഹിപ്പിക്കുന്നതിന പ്രതിഫലമോ/പ്രത്യുപകാരമോ ഉറപ്പാക്കിയിരുന്നുവോ എന്നതാണ്. സരിത എസ്.നായർ കേസിൽ പ്രസ്താവിച്ചിട്ടുള്ളതെന്തെന്നാൽ, ഊർജ്ജവകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ് ഉറപ്പ് നൽകിയെങ്കിലും ഇത് സംബന്ധിച്ച് ഒരു നടപടിയും സ്വീകരിച്ചില്ല എന്നതാണ്. ഊർജ്ജ വകുപ്പ് മന്ത്രിയുടെ പി.എ.ശ്രീ.കേശവൻ പറഞ്ഞത് മന്ത്രിക്ക് എന്തെങ്കിലും പണം നൽകേണ്ടതാണ് എന്നതാണ്. കൊടുക്കുവാനുള്ള പണത്തെ സംബന്ധിച്ച് വില പേശൽ നടന്നെന്നും 06.05.2012-ൽ ഒരു തീരുമാനം എടുത്തെന്നും ഇവിടെ പ്രസ്താവിച്ചിരുന്നു. അതിന്റെ ഫലമായിട്ടാണ്, ഇരുപത്തി അഞ്ച് ലക്ഷം രൂപ മന്ത്രിയുടെ ഔദ്യോഗിക വസതിയായ മൻമോഹൻ ബംഗ്ലാവിൽവെച്ച് നൽകിയതും വീണ്ടും പതിനഞ്ച് ലക്ഷം രൂപ സുമംഗലി ആഡിറ്റോറിയത്തിന്റെ കെട്ടിട പരിസരങ്ങളിൽവച്ച് ചടങ്ങ് നടന്നുകൊണ്ടിരിക്കുമ്പോൾ അവരുടെ സ്റ്റാഫ് മുഖാന്തിരം നൽകിയിട്ടുള്ളതും.

ഊർജ്ജവകുപ്പ് മന്ത്രിയുടെ അഡീഷണൽ പി.എസ് ശ്രീ.കേശവനെ, 21.06.2016-ൽ ഈ കമ്മീഷൻ മുമ്പാകെ വിസ്തരിച്ചിട്ടുണ്ട്. (മൊഴി - വാല്യം XV pp 177/207 (CW 149)

അദ്ദേഹം ശ്രീ.ആര്യാടൻ മുഹമ്മദ് 2005 മുതൽ 2006 വരെ ഊർജ്ജ വകുപ്പ് മന്ത്രി ആയിരുന്നപ്പോഴും പിന്നീട് 2011 മെയ് മുതൽ 28 മെയ് 2016 വരേയും അദ്ദേഹത്തോടൊപ്പം ജോലി ചെയ്തിരുന്നു. അദ്ദേഹം സെക്രട്ടറിയേറ്റിൽ നിന്നും വിരമിച്ച ഒരു ഹയർ ഗ്രേഡ് അണ്ടർ സെക്രട്ടറി ആണ്. അയാൾക്ക് അനുവദിച്ചു നൽകിയിട്ടുള്ള കർത്തവ്യം മന്ത്രിയുടെ പരിപാടികളും യാത്രകളും തയ്യാർ ചെയ്യുക എന്നതാണ്. ഒന്നിടവിട്ട ദിവസങ്ങളിൽ മന്ത്രിയോടൊപ്പം അനുഗമിക്കേണ്ടുന്ന രണ്ടംഗങ്ങളിൽ ഒരാളാണ് അദ്ദേഹം. ഗൺമാനിൽ ഒരാളും മന്ത്രിയെ അനുഗമിക്കും. മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ് സ്വന്തമായി രണ്ട് മൊബൈലുകൾ ഉപയോഗിക്കുന്നു. 9446008001 കെ.എസ്.ഇ.ബി നൽകിയതും മറ്റൊരെണ്ണം 9447011324-ഉം. അയാൾ പറയുന്നത് മന്ത്രി നേരിട്ട് ഫോൺ എടുക്കാറില്ല എന്നാ

ണ്. അദ്ദേഹത്തോടൊപ്പം യാത്ര നടത്തുന്ന ആളാണ് വിളികൾ സ്വീകരിക്കുകയും വിളിക്കുന്ന ആൾ ആരെന്ന് ഉറപ്പ് വരുത്തിയശേഷം മന്ത്രിയെ വിവരം ധരിപ്പിക്കുകയും മന്ത്രി ആ ആളുമായി സംസാരിക്കുവാൻ ആഗ്രഹിക്കുന്നുവെങ്കിൽ അത് മന്ത്രിക്ക് നൽകുകയും ചെയ്യുന്നത്. മന്ത്രി യോഗത്തിലോ മറ്റു വിധത്തിൽ പ്രവർത്തിക്കുമ്പോഴോ വരുന്ന വിളികൾ അദ്ദേഹത്തിനെ അറിയിക്കുന്നതാണ്. വിശിഷ്ട വ്യക്തികളുടെ വിളികളാണെങ്കിൽ അത് മന്ത്രിയെ അറിയിക്കുകയും മന്ത്രി ആ ആളെ തിരിച്ചു വിളിക്കുന്നതുമാണ്. ഇതാണ് സാധാരണയായിട്ടുള്ള ശീലം. മന്ത്രിയുടെ ഔദ്യോഗിക വസതിയായ മൻമോഹൻ ബംഗ്ലാവിൽ അദ്ദേഹത്തിന്റെ കുടുംബം ഇല്ല. വർഷത്തിൽ ഒരിക്കൽ അദ്ദേഹത്തിന്റെ കുടുംബം വരുകയും രണ്ടു ദിവസം അവിടെ താമസിച്ച ശേഷം തിരിച്ചു പോവുകയും ചെയ്യും. പാചകക്കാരന പുറമെ പോലീസും ഗൺമാനും ശിപായിയും പി.എയും അവിടെയുണ്ട്. മന്ത്രിക്ക് അദ്ദേഹത്തെ വിശ്വാസം ഉണ്ടെങ്കിലും രഹസ്യ കാര്യങ്ങൾ അദ്ദേഹത്തോട് പറയാറില്ല. ഓഫീസ് കാര്യങ്ങളും ചില സമയങ്ങളിൽ അവരുടെ കുടുംബ കാര്യങ്ങളും ചർച്ച ചെയ്യാറുണ്ട്. ലക്ഷ്മി നായർ എന്ന പേരിൽ അറിയുന്ന സരിതാ നായരെപ്പറ്റി അയാൾ കേൾക്കുന്നത് അച്ചടി ദൃശ്യമാധ്യമങ്ങളിൽ വന്ന സോളാർ തട്ടിപ്പുമായി ബന്ധപ്പെട്ട് അവരുടെ അറസ്റ്റ് സംബന്ധിച്ചിട്ടുള്ള വാർത്തകൾക്ക് ശേഷമാണ്. അതിനുമുൻപ് ടീം സോളാർ കമ്പനിയെപ്പറ്റി അയാൾ കേട്ടിട്ടില്ല. സെക്രട്ടറിയേറ്റിൽ വെച്ച് ലക്ഷ്മിനായരെ അയാൾ രണ്ടുപ്രാവശ്യം കണ്ടിട്ടുണ്ട്. അവർ ഒറ്റക്കാണ് വന്നത്. ആ രണ്ടു സമയത്തും സരിത അയാളോട് മന്ത്രി അദ്ദേഹത്തിന്റെ ഓഫീസിൽ ഉണ്ടോ എന്നും അവർക്ക് കാണാൻ കഴിയുമോ എന്നുമാണ് ആരാഞ്ഞത്. അയാൾ അതിന മാത്രമാണ് മറുപടി നൽകിയത് അല്ലാതെ അവരോട് മറ്റൊന്നും സംസാരിച്ചിട്ടില്ല. എപ്പോഴെല്ലാം അവർ വന്നിരുന്നുവോ അപ്പോഴെല്ലാം മാന്യമായി വസ്ത്രധാരണം ചെയ്തിരുന്നു. ആ രണ്ടു സമയത്തു മാത്രമാണ് ലക്ഷ്മി നായർ മന്ത്രിയെ കാണാൻ അയാളുടെ അറിവിൽ വന്നിട്ടുള്ളത്, അയാൾ മന്ത്രിയോടൊപ്പം ഉള്ള സമയത്ത്, പുറമേ ഉള്ള ചടങ്ങുകളിൽ മന്ത്രി പങ്കെടുക്കുമ്പോൾ, അവർ വരുകയോ മന്ത്രിയെ കാണുകയോ ചെയ്തിട്ടില്ല. സുമംഗലി ആഡിറ്റോറിയത്തിൽ കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ ചടങ്ങുകൾ ഉൽഘാടനം മന്ത്രി നടത്തുമ്പോൾ മന്ത്രി ശ്രീ. ആര്യാടൻ മുഹമ്മദിനോടൊപ്പം അയാളും സന്നിഹിതനായിരുന്നു. ഈ കമ്മീഷൻ മുമ്പാകെ സരിത എസ്. നായർ നടത്തിയ പ്രസ്താവനയിൽ അവർ മന്ത്രിയോടൊപ്പം വേദിയിൽ ഇരുന്നിരുന്നു എന്നത് ശരിയല്ല എന്ന് അദ്ദേഹം പറഞ്ഞു. ആ ദിവസം വേദിക്ക് താഴെ മുൻഭാഗത്ത് അയാൾ ഇരുന്നിരുന്നു. ലക്ഷ്മി നായർ ആ വേദിയിൽ ഇല്ലായിരുന്നു. ഈ ചടങ്ങ് മറ്റുള്ള അവസരങ്ങളിൽ സരിതാ നായരെ അയാൾ കണ്ടതിനെ തുടർന്നുള്ള ചടങ്ങായിരുന്നു. കമ്മീഷൻ മുമ്പാകെ ഹാജരാക്കുന്നതിന അയാളുടെ അഭിഭാഷകർക്കുമായി ചർച്ച ചെയ്ത ശേഷം തയ്യാറാക്കിയ 'രഹസ്യം' എന്ന തലക്കെട്ടോടുകൂടിയ ഈ കമ്മീഷനിൽ നിന്നും അയച്ചിട്ടുള്ള കത്തിന്റെ മറുപടിക്ക് അയാളെ ചുമതലപ്പെടുത്തിയിരുന്നു. അയാൾ ആയത് കമ്മീഷൻ സെക്രട്ടറിക്ക് നൽകി. മറുപടി അടങ്ങിയ ആ കവർ അയാൾ ഒട്ടിച്ചിരുന്നില്ല, എന്നാൽ ആ കവറിലെ ഉള്ളടക്കം അയാൾ വായിച്ചിട്ടില്ല. അയാളോട് ചോദിച്ച് തീർച്ചപ്പെടുത്തേണ്ട ധാരാളം മറ്റു കാര്യങ്ങൾക്ക് അയാൾക്ക് അറിവില്ലാ എന്ന് നടിച്ചു. എന്നാൽ 27.01.2016-ൽ ഈ കമ്മീഷൻ മുമ്പാകെ സരിത.എസ്. നായർ നൽകിയ മൊഴി അയാളുടെ ശ്രദ്ധയിൽ കൊണ്ടുവന്നപ്പോൾ 15 ലക്ഷം രൂപ അയാൾക്ക് നൽകിയെന്ന ആരോപണം നിഷേധിച്ചു കൂടാതെ മറ്റു കാര്യങ്ങൾ അയാൾ കണ്ടിട്ടില്ലാ എന്ന് പറഞ്ഞു.

സുമംഗലി ആഡിറ്റോറിയത്തിൽ നടന്ന ചടങ്ങിൽ മന്ത്രിയോടൊപ്പം വേദിയിലെ സരിതാ എസ്.നായരുടെ സാന്നിധ്യം സംബന്ധിച്ച് എത്തിച്ചേർന്നിട്ടുള്ള കണ്ടെത്തലിന്റെ കാഴ്ചപ്പാടിൽ, ശ്രീ. കേശവൻ അയാളുടെ മൊഴിയിൽ അയാൾ വേദിയുടെ മുൻപിൽ ഇരുന്നിരുന്നുവെന്നും അവിടെ നിന്നും വേദിയിലുള്ള എല്ലാ ആളുകളേയും അയാൾക്ക് കാണാൻ കഴിയുമായിട്ടും നേരത്തേ സരി

ത എസ്.നായരെ കണ്ടിരുന്നിട്ടും അയാൾ സരിതാ എസ്.നായരെ വേദിയിലോ കെട്ടിട പരിസരങ്ങളിലോ രണ്ടിടത്തും കണ്ടില്ല എന്ന അയാളുടെ പ്രസ്താവന ഒരു നിർലജ്ജ കളവാണെന്നും അയാളുടെ മറ്റ് പ്രസ്താവനകൾ മറ്റ് പ്രസക്തമായ സംഗതികളെ സംബന്ധിച്ച് പൂർണ്ണമായ സത്യമല്ലെന്ന രീതിയിൽ മാത്രമേ പരിഗണിക്കാനാകുകയുള്ളൂ.

ശ്രീ. ആര്യാടൻ മുഹമ്മദിന തുക നൽകിയതിനെ സംബന്ധിച്ച അവർ പ്രസ്താവിച്ചിട്ടുള്ളതെന്തെന്നാൽ 25 ലക്ഷം രൂപ ബാങ്ക് അക്കൗണ്ടിൽ നിന്നും പിൻവിച്ചതാണെന്നും ആ തുക ചില സൂചിപ്പിച്ചിട്ടുള്ള ഉപഭോക്താക്കളിൽ നിന്നും അവർ പണം സ്വീകരിച്ച് നിക്ഷേപിച്ചതാണെന്നും ആണ്. ബാങ്ക് അക്കൗണ്ടും മറ്റു വിവരങ്ങളും എസ്.ഐ.ടി പിടിച്ചെടുക്കുകയോ, ശേഖരിക്കുകയോ ചെയ്തതും ക്രിമിനൽ കേസുകൾ നടപടിയിലിരിക്കുകയുമാണ്. അതുകൊണ്ട് ഇത് പരിശോധിക്കേണ്ട ഒരു കാര്യമാണ്.

ശ്രീ.ആര്യാടൻ മുഹമ്മദിന്റെ പങ്ക് കൂടി സരിത എസ്.നായർ 19.07.2013-ൽ എഴുതിയ കത്തുമായി ബന്ധപ്പെട്ട് കൈകാര്യം ചെയ്തിട്ടുണ്ട്. പേപ്പർ ബുക്ക് വാല്യം X ലെ I ഉം II-ഉം ഭാഗങ്ങളിൽ ലഭ്യമായ, കമ്മീഷൻ മുമ്പാകെ അവർ നൽകിയ മൊഴിയിലും, 29.06.2016-ൽ നടന്ന രഹസ്യ സിറ്റിംഗിലും അദ്ദേഹത്തിനെതിരായി ആരോപണങ്ങൾ പ്രസ്താവിച്ചിട്ടുണ്ട്. അദ്ദേഹത്തിന അദ്ദേഹത്തിന്റെ അഭിഭാഷകൻ മുഖേന സരിതയെ എതിർ വിസ്താരം ചെയ്യുന്നതിന അവസരവും നൽകിയിട്ടുണ്ട്.

അദ്ദേഹത്തിനെതിരായി നിയമാനുസൃതമല്ലാത്ത പ്രതിഫലമായി ലൈംഗികതയും അഴിമതിയും രണ്ടും ചേർന്നുള്ള ആരോപണങ്ങളാണ് ഉയർത്തിയിട്ടുള്ളത്. എല്ലാം, പ്രധാനമായും കേരള സൗരോർജ്ജ നയത്തെ പരാമർശിച്ചിട്ടുള്ളതാണ്. കമ്മീഷൻ പി.സി. ആക്റ്റിലെ വ്യവസ്ഥകൾ ഈ സാഹചര്യത്തിൽ ബാധകമാകുമോ എന്നതും കൂടി പരിഗണിച്ചു.

മറ്റുള്ളവയിലേക്ക് ഇനി വരാം.

യു.ഡി.എഫ് മന്ത്രിമാർ കേരളത്തിലെ 14 ജില്ലകളിലെ ഹരിജൻ കോളനികളിൽ ഓരോന്നിലും സോളാർ പാനലുകൾ നൽകുന്ന സംസ്ഥാനതല ചടങ്ങുകളും എനർജിമാർട്ടുകളും, കോൺഫറൻസുകളും ഉൽഘാടനം ചെയ്തു. എം.എൽ.എ ഫണ്ട് ഉപയോഗിച്ച് അവരുടെ നിയോജകമണ്ഡലങ്ങളിൽ സോളാർ തെരുവ് വിളക്കുകൾ സ്ഥാപിക്കുന്നതിനുള്ള സരിത എസ്.നായരുടെ ടീം സോളാർ കമ്പനിയുടെ പ്രോജക്ടുകൾ യു.ഡി.എഫ് എം.എൽ.എമാർ ശുപാർശ ചെയ്തു. മേൽപറഞ്ഞ ചടങ്ങുകൾ ഉൽഘാടനം ചെയ്തിട്ടുള്ള മന്ത്രിമാർ, കൃഷി വകുപ്പ് മന്ത്രി ശ്രീ.മോഹനൻ, ശ്രീ. ഗണേഷ് കുമാർ, പ്ലാനിംഗ് വകുപ്പ് മന്ത്രി ശ്രീ.കെ.സി. ജോസഫ്, മന്ത്രി ശ്രീ.പി.ജെ.ജോസഫ്, ടൂറിസം വകുപ്പ് മന്ത്രി ശ്രീ.അനിൽകുമാർ, റവന്യൂ വകുപ്പ് മന്ത്രി ശ്രീ.അടൂർ പ്രകാശ്, ഹരിജന ക്ഷേമ വകുപ്പ് മന്ത്രി ശ്രീമതി. പി.കെ.ജയലക്ഷ്മി എന്നിവരാണ്. ശ്രീ.മോൻസ് ജോസഫ് എം.എൽ.എയും ശ്രീ.വിഷ്ണുനാഥ് എം.എൽ.എയും അവരുടെ എം.എൽ.എ ഫണ്ട് ഉപയോഗിച്ച് സൗരോർജ്ജ തെരുവ് വിളക്കുകൾ സ്ഥാപിക്കുന്നതിന സരിതയുടെ ടീം സോളാർ കമ്പനിയെ ശുപാർശ ചെയ്തു. അവരെ വിസ്തരിക്കുകയും അവരുടെ മൊഴികൾ രേഖപ്പെടുത്തുകയും ചെയ്തു. സരിത എസ്.നായർ പറഞ്ഞതനുസരിച്ച് അവരുടെ കേസുകൾ രാജി ആക്കുന്നതിന ശ്രീ ഹൈബി ഈഡൻ എം.എൽ.എ അവരെ സഹായിച്ചിരുന്നു. അവരുടെ മൊഴികളും രേഖപ്പെടുത്തി. ഇതിനും പുറമെ ശ്രീ.തമ്പാനൂർ രവി, മുൻ എം.എൽ.എ ശ്രീ.ബെന്നി ബെഹന്നാൻ എം.എൽ.എ തുടങ്ങിയ എല്ലാപേരേയും വിസ്തരിക്കുകയും അവരുടെ മൊഴികൾ രേഖപ്പെടുത്തുകയും ചെയ്തു.

കൂടാതെ ശ്രീ. കെ.സി.വേണുഗോപാൽ എം.പിയേയും ശ്രീ.ജോസ്.കെ.മാണി എം.പിയേയും അവർക്കെതിരെ സരിത ഫോൺ വിളികളുടേയും മറ്റു വിധത്തിലും ഉയർത്തിയിട്ടുള്ള ആരോപണ ത്തിന്റെ അടിസ്ഥാനത്തിൽ ഫോൺ വിളികളിലോ മറ്റു വിധത്തിലോ വ്യക്തമായതിൻ മേൽ, വിസ്തരിക്കുകയും അവരുടെ മൊഴികൾ രേഖപ്പെടുത്തുകയും ചെയ്തു. അവരുടെ പേരുകളും പ്രവർത്തികളും സരിതാ എസ്.നായർ എഴുതിയ കത്തിൽ വരാൻ ഇടവന്നിട്ടുണ്ട്. ശ്രീ.കെ.സി.വേ ണുഗോപാലിന്റെ കാര്യത്തിൽ സരിതയിൽ നിന്നുള്ള ലൈംഗിക തൃപ്തിയും ബിജു രാധാകൃഷ്ണ നിൽ നിന്നുള്ള അഴിമതിയും ആണ് ആരോപിക്കപ്പെട്ടിട്ടുള്ളത്.

**ശ്രീ.കെ.സി.വേണുഗോപാൽ എം.പി**

സോളാർ തട്ടിപ്പിലെ പ്രതികളായ ബിജു രാധാകൃഷ്ണനും സരിതാ എസ് നായരും ഗൗരവ കരമായ ആരോപണങ്ങളാണ് ശ്രീ.കെ.സി.വേണുഗോപാൽ എം.പിക്ക് എതിരായി ഉന്നയിച്ചിരിക്കു ന്നത്. ശ്രീ. ബിജു രാധാകൃഷ്ണൻ പറയുന്നത് അനുസരിച്ച്, എം.എൻ.ആർ.ഇ ചാനൽ പാട്നർഷി പ്പിന്റെ അപേക്ഷകളും മറ്റുള്ള വിശദാംശങ്ങളും, ഊർജ്ജ വകുപ്പിന്റെ കേന്ദ്ര സഹമന്ത്രി ആയിരുന്ന ശ്രീ. കെ.സി.വേണുഗോപാലിനെ എൽപിക്കുകയും, ആ ആവശ്യത്തിനായി പണം നൽകിയതായും ആരോപിച്ചിരിക്കുന്നു. പേപ്പറുകളും പണവും, ബിജു രാധാകൃഷ്ണൻ പറയുന്നതനുസരിച്ച്, ആല പ്പുഴയിലുള്ള ശ്രീ.വേണുഗോപാലിന്റെ വസതിയിൽവെച്ച് അയാളുടെ ഒരു ബന്ധുവും ശ്രീ.കെ.സി വേണുഗോപാലിന്റെ ഡ്രൈവറുമായ നാഗരാജൻ എന്ന് പേരുള്ള വ്യക്തി മുഖാന്തിരം ശ്രീ.വേണു ഗോപാലിന നൽകി എന്നാണ്.

സരിത എസ്.നായർ അവർ കോഴിക്കോട് അവരുടെ എനർജി മാർട്ടിന്റെ ഉൽഘാടനത്തിന അദ്ദേഹത്തിനെ ക്ഷണിക്കുന്നതിനുവേണ്ടി അദ്ദേഹത്തിന്റെ ആലപ്പുഴയിലുള്ള വസതിയിലും ന്യൂഡൽഹിയിലും അദ്ദേഹത്തെ സന്ദർശിച്ചതായും അദ്ദേഹം അവരുടെ സ്ത്രീത്വത്തെ അപമാനിച്ച തായും ആരോപിച്ചിരുന്നു.

അവരുടെ മൊഴി അടങ്ങിയിരിക്കുന്ന CW വാല്യം X അദ്ദേഹത്തിന്റെ ലൈംഗികദാഹത്തേയും ക്രൂരമായ പെരുമാറ്റത്തേയും പറ്റി പ്രതിപാദിക്കുന്നു. സരിതയുടെ ആരോപണം സീൽ ചെയ്ത കവ റിലുള്ള ഒരു രഹസ്യ കത്തിൽ കമ്മീഷന നൽകിയിട്ടുള്ളതും ആയത് Ext X 428 ആയി അടയാള പ്പെടുത്തിയിട്ടുള്ളതുമാണ്. അദ്ദേഹത്തിനുവേണ്ടി മുതിർന്ന അഭിഭാഷകൻ ശ്രീ.എസ്.ശ്രീകുമാർ 27.06.2016-ലെ രഹസ്യ സിറ്റിംഗിൽ വെച്ച് 50 മുതൽ 65 വരെ പുറങ്ങളിലുള്ള സരിതയുടെ മൊഴി യുടേയും Ext 428 ന്റെയും സരിത 19.07.2013-ൽ എഴുതിയ യഥാർത്ഥ കത്തിന്റെ അടിസ്ഥാന ത്തിലും രണ്ടും ചേർത്തും സരിതയെ എതിർ വിസ്താരം നടത്തി. ശ്രീ.കെ.സി വേണുഗോപാലി നേയും നാഗരാജനേയും യഥാക്രമം CW 153 ഉം 131 ഉം ആയി വിസ്തരിക്കുകയും ചെയ്തു. കൂടാതെ അവരുടെ തെളിവ് യഥാക്രമം DW വാല്യം XV പുറങ്ങൾ287 മുതൽ 322 വാല്യം XIII pp 58-66 എന്നിവയിൽ ലഭ്യമാണ്.

ശ്രീ.കെ.സി വേണുഗോപാൽ കേന്ദ്രമന്ത്രി ആയിരിക്കുമ്പോൾ 9013180106 കൂടാതെ 9447016661 നമ്പർ ആയി മറ്റൊരു മൊബൈൽ ഫോണും അദ്ദേഹം ഉപയോഗിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ മൊബൈൽ നമ്പർ 9013180106 ഉം സരിതയുടെ മൊബൈൽ നമ്പർ 8606161700 ഉം തമ്മിൽ 14.06.2012 മുതൽ 13.05.2013 വരെ കാലയളവിൽ നടത്തിയിട്ടുള്ള ഫോൺ വിളികൾ Ext X 446 (a) സി.ഡി. ആർ കാണിക്കുന്നത് 49 ഫോൺ വിളികളാണ്. അതുപോലെ സരിത ഉപയോഗിച്ച മറ്റൊരു നമ്പ രായ 944673555-ൽ നിന്നും മേൽ പരാമർശിച്ചിട്ടുള്ള നമ്പരിലേക്ക് 25.09.2012 മുതൽ 30.05.2013 വരെ യുള്ള (Ext X 446 (b)) കാലയളവിൽ കാണിക്കുന്നത് 8 ഫോൺ വിളികളാണ്. സി.ഡി.ആർ അദ്ദേ

ഹത്തെ കാണിക്കുകയും അതിൽ കണ്ടത് അദ്ദേഹം സമ്മതിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ മൊഴിയുടെ 307-308 പുറങ്ങളിൽ അദ്ദേഹം നൽകിയ ഒരു വിശദീകരണം അദ്ദേഹം സരിതാനായരുമായി സംസാരിച്ചിട്ടില്ല എന്ന രീതിയിലാണ്.

മാധ്യമങ്ങളിൽ സരിത എസ്.നായരുടെ 19.07.2013-ലെ കത്ത് പ്രസിദ്ധീകരിച്ചതിനെതിരായി ശ്രീ. കെ.സി.വേണുഗോപാൽ, എറണാകുളം ചീഫ് ജുഡീഷ്യൽ മജിസ്ട്രേറ്റ് കോടതിയിൽ ഒരു അപകീർത്തി കേസ് ഫയൽ ചെയ്തതായും ആയത് നിലനിൽക്കുന്നതായും മനസിലാക്കുന്നു.

ഏതായാലും, ബിജു രാധാകൃഷ്ണനും സരിത എസ്.നായരും ഉയർത്തിയിട്ടുള്ള ആരോപണങ്ങളുടെ കാഴ്ചപാടിലും അവരുടെ തെളിവിന്മേലും, പ്രത്യേകിച്ചും ഫോൺ വിളികളുടെ വിശദാംശങ്ങളിലും, സരിത എസ്.നായരുടെ 19.07.2013-ലെ കത്തിന്റെ ഉള്ളടക്കത്തിലും നിന്ന് കമ്മീഷൻ സാധ്യതകളുടെ മുൻതൂക്കത്തിന്റെ അടിസ്ഥാനത്തിൽ അദ്ദേഹത്തിനും സരിത എസ്.നായർക്കും തമ്മിൽ എന്തോ ചില ബന്ധം ഉണ്ടായിരുന്നതായി കണ്ടെത്തുന്നു.

അഴിമതി നിരോധന നിയമത്തിലെ വ്യവസ്ഥകൾ ഈ സാഹചര്യത്തിൽ, സരിത എഴുതിയ കത്തിൽ പേരുള്ള കേന്ദ്രമന്ത്രി ശ്രീ.പഴനി മാണിക്യത്തിനെ ഒഴിച്ചുള്ള മന്ത്രിമാരുടേയും രാഷ്ട്രീയ നേതാക്കളുടെയും കാര്യത്തിൽ ബാധകമാകുമോ എന്ന് പരിശോധിക്കേണ്ടതാണെന്ന് കമ്മീഷൻ നിർദ്ദേശിക്കുന്നു. സരിത എസ്.നായരുടെ കത്തിന്റെ അടിസ്ഥാനത്തിൽ വിശദമായ പര്യാലോചന മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ഓഫീസ് അതുപോലെ എസ്.ഐ.ടി എന്നിവയിൽ കൈകാര്യം ചെയ്തിട്ടുണ്ട്. അതുകൊണ്ട് വീണ്ടും ആവർത്തിക്കുന്നില്ല. അത് ശ്രീ.കെ.സി വേണുഗോപാലിനും ബാധകമാകുന്നതാണ്.

എ.ഡി.ജി.പി ശ്രീ.പത്മകുമാർ, ഐ.പി.എസ്-ന എതിരായി ആരോപണം ഉണ്ട്. അദ്ദേഹത്തിന്റെ മൊഴിയും രേഖപ്പെടുത്തി.

കെ.പി.സി.സി ജനറൽ സെക്രട്ടറി ശ്രീ.സുബ്രഹ്മണ്യം തന്നെ അദ്ദേഹത്തിന്റെ ഭാര്യാ സഹോദരന ടീം സോളാറിന്റെ ഡീലർഷിപ്പിനുവേണ്ടി ഒരു ധാരണാപത്രം 9 ലക്ഷം രൂപ നൽകി ഏർപ്പെട്ടിട്ടുള്ളത് കാണിക്കുന്നത് മേൽ സൂചിപ്പിച്ച ആളുകളുടെ മേൽ ഈ കുറ്റാരോപിതരുടെ സ്വാധീനം ആണ്.

എല്ലാവരും പൊതുസേവകരാണ്. അവർ പ്രതിനിധീകരിക്കുന്ന ജനവിഭാഗങ്ങളുമായുള്ള ഇടപെടലുകൾ അവരിൽ നിന്ന് പ്രതീക്ഷിക്കുന്നു. പൊതുസേവകരായ മന്ത്രിമാർ, നിയമസഭാംഗങ്ങൾ, പാർലമെന്റംഗങ്ങൾ മുതലായവർ സോളാർ കേസുകളിലെ കുറ്റാരോപിതർ നടത്തുന്ന സ്വഭാവത്തിലുള്ള ബിസിനസിൽ ഏർപ്പെട്ടിട്ടുള്ള ആളുകളുടെ ചടങ്ങുകൾ പരസ്യമായി ഉൽഘാടനം ചെയ്യുമ്പോൾ, അവർ ഇത്തരം ചടങ്ങുകളിൽ പങ്കെടുക്കുന്നതിന മുമ്പായി അവർ അത്തരക്കാരുടെ വിശ്വാസ്യത മുതലായ കാര്യങ്ങൾ ഉറപ്പ് വരുത്തുമെന്നാണ് പ്രതീക്ഷിക്കുന്നത്. ഈ കാര്യത്തിനായി ചില സുരക്ഷാമാനദണ്ഡങ്ങൾ, ചില വിധത്തിലുള്ള പിഴ ഉൾപ്പെടെ, നിയമനിർമ്മാണം മുഖേന നടത്തേണ്ടതാണ്.

കക്ഷികൾ നൽകിയ ടെലഫോൺ വിളികളുടെ വിശദവിവരവുമായി ബന്ധപ്പെട്ട്- രഹസ്യ അറിയിപ്പുകൾ നൽകിയിട്ടുള്ളതും അവയ്ക്കുള്ള മറുപടികൾ സ്വീകരിച്ചിട്ടുള്ളതുമാണ്. അത് ഒരു പുസ്തകത്തിന്റെ രൂപത്തിൽ പെട്ടെന്നുള്ള പരാമർശത്തിനായി സമാഹരിച്ചിട്ടുണ്ട്.

സരിത എസ്.നായരുമായി ബന്ധപ്പെട്ടതായി ആരോപണം ഉള്ള എല്ലാപേരുടേയും ടെലിഫോൺ വിളി വിശദാംശങ്ങൾ കഴിയുന്നിടത്തോളം, ശേഖരിക്കുകയും വിശകലനം ചെയ്യുകയും സരിതാ എസ്.നായർ മുഖേന അടയാളപ്പെടുത്തുകയും ചെയ്തു, അവ അവരുടെ മൊഴിയിലും എക്സിബിറ്റുകളുടെ വാല്യങ്ങളിലും ലഭ്യമാണ്.

ടെലിഫോൺ വിളി വിശദാംശങ്ങൾ ഓരോരുത്തരോടും വിനിമയം നടത്തി. ആ വിശദാംശങ്ങൾ ഭൂരിഭാഗവും സർക്കാർ സ്രോതസുകളിൽ നിന്നും ലഭിച്ചതായതിനാൽ അതിൽ തർക്കം ഉന്നയിക്കുവാൻ കഴിയുന്നതല്ല. എന്നാൽ ഓരോരുത്തരും നൽകിയ വിശദീകരണങ്ങൾ അവർക്കായി ലഭ്യമാണ്.

**ഊർജ്ജവും വ്യവസായവും വകുപ്പ് അഡീഷണൽ ചീഫ് സെക്രട്ടറി**

**ശ്രീ.പോൾ ആന്റണിയുടെ മൊഴി**

2016 ഡിസംബർ 16-ന വിസ്താരം നടത്തിയത് (CW 212)

ജി.ഒ.(ആർ.ടി) നമ്പർ 137/2010/പിഡി തീയതി 11.06.2010, കേരള സർക്കാരിന്റെ ഊർജ്ജ വകുപ്പ് ജവഹർലാൽനെഹ്റു നാഷണൽ സോളാർ മിഷൻ ജെ.എൻ.എൻ.എസ്.എം ആയി ബന്ധപ്പെട്ട് സൗരോർജ്ജനയത്തിന്റെ നടത്തിപ്പിനായിട്ടുള്ള ക്ഷമതയുള്ള അധികാരസ്ഥാനമായി കേരളത്തിൽ അനെർട്ടിനെ നാമനിർദ്ദേശം ചെയ്തുകൊണ്ട് പുറപ്പെടുവിച്ചതാണ് (Ext X 806). അനെർട്ടിന്റെ ഉത്തരവാദിത്വങ്ങൾ വിനിർദ്ദേശിച്ചിട്ടുണ്ട്. അംഗീകാരത്തിനുശേഷം പവർ പ്രോജക്ട് അപേക്ഷകൾ ലഭിക്കുമ്പോൾ അവ ആനുകാലികമായി സർക്കാരിലേക്ക് റിപ്പോർട്ട് ചെയ്യേണ്ടതാണ്. അത് തൊട്ട ടുത്ത മാസം 5-ന മുമ്പായി സമർപ്പിക്കേണ്ടതാണ്. ഇത് പാലിക്കുന്നുണ്ടോ എന്ന് ഉറപ്പ് വരുത്തുന്ന തിനെന്തെങ്കിലും സംവിധാനം ഉണ്ടോ എന്ന് അദ്ദേഹം ഓർക്കുന്നില്ല.

അദ്ദേഹം 25.11.2013-ലെ ജി.ഒ 49/2013/പി.ഡിയുടെ ഫയൽ (സർക്കാർ ഫയൽ 555 പുറങ്ങൾ കുറിപ്പ് 78 പുറങ്ങൾ) ആവശ്യപ്പെട്ടതനുസരിച്ച് കൊണ്ടു വരികയും കമ്മീഷന്റെ വായനക്ക് കൈമാ റുകുയം ചെയ്തു. അദ്ദേഹം ഒരു കുറിപ്പ് കൂടി നൽകി.

പാലക്കാട് കിൻഫ്ര പാർക്കിൽ ടീം സോളാർ കമ്പനിയുടെ സന്ദർശനത്തെ സംബന്ധിച്ച് അദ്ദേ ഹത്തിന ലഭിച്ച റിപ്പോർട്ട് -ലെറ്റർ നമ്പർ കെ.ഐ.എൻ/വി/ഐ.ഐ.ടി.പി/2016-ാം തീയതി 14.12.2015 (Ext.X 867)

കൊച്ചിൻ പോർട്ട് ട്രസ്റ്റും ലുലു ഗ്രൂപ്പ് ഇന്റർനാഷണലും തമ്മിൽ നടന്ന വസ്തു ഇടപാടിൽ ഒരു മധ്യസ്ഥനെന്ന പോലെ പ്രവർത്തിച്ചിരുന്ന സരിതാ എസ് നായരെ സംബന്ധിച്ച് അതിലെ സാക്ഷിയായ 2011 മുതൽ 2016 വരെ കൊച്ചിൻ പോർട്ട് ട്രസ്റ്റിന്റെ ചെയർമാൻ ആയിരുന്ന അദ്ദേഹ ത്തോട് വ്യക്തിപരമായി ചോദിച്ചു. അത്തരത്തിലുള്ള സാഹചര്യം ഇല്ലെന്ന് അദ്ദേഹം മറുപടി നൽകി. അദ്ദേഹം കൊച്ചി പോർട്ടിന്റെ ചെയർമാനായി സ്ഥാനമേൽക്കുന്നതിന മുൻപ് ആ ഇടപാട് നടന്നിരുന്നതാണ്.

സൂര്യനിൽനിന്നുള്ള ഊർജ്ജത്തിന്റെ ഉൽപാദനത്തിൽ ഭാരതത്തിലെ മറ്റ് സംസ്ഥാനങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ വളരെ പിന്നിലാണ്. ഭാരതത്തിൽ എന്തുമാത്രം മെഗാവാട്ട് സൗരോർജ്ജം ഉൽപാദിപ്പിക്കുന്നു എന്ന് പറയുവാൻ അദ്ദേഹത്തിന കഴിഞ്ഞില്ല.

കെ.എസ്.ഇ.ബി മറ്റുള്ള ഉപഭോക്താക്കളുടെ ചാർജ്ജുകളേക്കാൾ കുറച്ചാണ് ഗാർഹിക ഉപഭോ ക്താക്കളെ ചാർജ്ജ് ചെയ്യുന്നത്.

മേൽക്കൂര മുതലായ മാധ്യമത്തിലൂടെ ഉൽപാദിപ്പിക്കുന്ന സൗരോർജ്ജം ഗാർഹികമായി ഉൽപാ ദിപ്പിക്കുകയും കെ.എസ്.ഇ.ബി ഉൽപാദിപ്പിക്കുന്ന വൈദ്യുതി വാണിജ്യ-വ്യവസായ ആവശ്യ ങ്ങൾക്ക് ഉയർന്ന നിരക്കിൽ വിൽക്കുകയും ചെയ്താൽ കെ.എസി.ഇ.ബിക്ക് അധിക ലാഭം കിട്ടുമോ എന്ന് അദ്ദേഹത്തോട് ആരാഞ്ഞു. ബി.പി.എൽ ആളുകൾ അവരുടെ ആവശ്യങ്ങൾ മേൽക്കൂരയിലെ പ്ലാന്റുകൾ ഉപയോഗിച്ച് നിർവ്വഹിക്കുകയാണെങ്കിൽ അത് കെ.എസ്.ഇ.ബിക്ക് ലാഭകരമായേക്കാം എന്ന് അദ്ദേഹം മറുപടി നൽകി.

യു.ഡി.എഫ് സർക്കാരിന്റെ കാലത്ത് കേന്ദ്ര സർക്കാർ സൗരോർജ്ജത്തിന്റെ ഉൽപാദനത്തിനായി പ്രതീക്ഷിച്ചിരുന്ന ലക്ഷ്യം കേരളത്തിന കൈവരിക്കുന്നതിന സാധിച്ചിട്ടില്ല.

2013-ലെ കേരള സൗരോർജ്ജനയം 2012-ൽ സംസ്ഥാന ഊർജ്ജവകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദിന്റെ പ്രേരണയിൽ അനെർട്ട് അവതരിപ്പിച്ചു. അത് ജി.ഒ. നം 49/2013/പി.ഡി തീയതി 25.11.2013 സർക്കാർ ഉത്തരവായി പുറപ്പെടുവിച്ചു.

കരടുനയം ഒരു സമിതിയാണ് തയ്യാറാക്കിയത്. എതിരഭിപ്രായങ്ങൾ അനെർട്ടിന്റെ വെബ് സൈറ്റിൽ കരട് നയം പ്രസിദ്ധീകരിച്ചുകൊണ്ട് ക്ഷണിച്ചിരുന്നു.

നയത്തിന്റെ പീഠികയിൽ ഖണ്ഡിക 3-ൽ ഒരു വരി കൂട്ടിചേർക്കുന്നതുമായി ബന്ധപ്പെട്ട് പീഠിക ഭാഗം ഖണ്ഡിക 3-ന്റെ രൂപഭേദപ്പെടുത്തലിന്റെ വഴിയിൽ-അഡീഷണൽ ചീഫ് സെക്രട്ടറി, നിവേദിത.പി.ഹരൻ കുറിപ്പ് ഫയലിൽ ഒരു കുറിപ്പ് നടത്തി... . സ്കാംസ്റ്റേഴ്സ് . . .

ഈ കുറിപ്പ് ഊർജ്ജ വകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ് ഖണ്ഡിക 107-ൽ അംഗീകരിച്ചു. ക്യാബിനറ്റ് തീരുമാനത്തിന വെക്കുന്നതിന ഉത്തരവ് നൽകുന്നു. ഇത് മുഖ്യമന്ത്രിയെ കാണിക്കുകയും അദ്ദേഹത്തിന്റെ ഒപ്പ് വാങ്ങേണ്ടതുമാണ് എന്നും പ്രസ്താവിച്ചിട്ടുണ്ട്. മുഖ്യമന്ത്രിയും അദ്ദേഹത്തിന്റെ ഒപ്പ് രേഖപ്പെടുത്തിയിട്ടുണ്ട്.

**അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ശ്രീ.ജി.ഷാജ് കുമാറിന്റെ മൊഴി CW 162**

പട്ടത്തെ വൈദ്യുതി ഭവനിൽ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ശ്രീ.ജി.ഷാജ്കുമാറിനെ CW 162 ആയി 25.07.2016-ൽ വിസ്തരിക്കുകയും അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. അദ്ദേഹത്തെ Ext .X 645 എന്ന് അടയാളപ്പെടുത്തി. (മൊഴി വാല്യം XVII 23 മുതൽ 27 വരെ പുറങ്ങൾ)

അദ്ദേഹം 2016-2017 കാലയളവിലെ കെ.എസ്.ഇ.ബി എഞ്ചിനീയേഴ്സ് അസോസിയേഷൻ ജനറൽ സെക്രട്ടറിയാണ്. 2011-13 കാലയളവിൽ അദ്ദേഹം പട്ടത്തെ കെ.എസ്.ഇ.ബിയുടെ മറ്റൊരാഫീസിൽ അസിസ്റ്റന്റ് എഞ്ചിനീയറായി ജോലിയെടുത്തിരുന്നു. കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ വാർഷിക ചടങ്ങിൽ സോളാർ റിന്യൂവബിൾ എനർജി എന്ന ഒരു സെമിനാർ സംഘടിപ്പിച്ചിരുന്നു. ഇതിന്റെ സന്ദർഭത്തിൽ ഏകദേശം ഒരു മാസം മുമ്പ്, സോളാർ ബിസിനസ് നടത്തുന്ന കമ്പനികൾക്കിടയിൽ, ഈ കമ്പനിയെപ്പറ്റിയും കേട്ടിട്ടുണ്ട്. ആ ചടങ്ങിൽ ടീം സോളാർ കമ്പനിയെ പ്രതിനിധീകരിച്ച് സരിതാ എസ്.നായർ പങ്കെടുത്തിരുന്നു. അത് സരിത എസ്.നായരാണ് എന്ന് പിന്നീട് മാത്രം അയാൾക്ക് മനസിലായി. വാർഷിക പൊതുയോഗ ചടങ്ങിൽ അയാൾ പങ്കെടുക്കുകയും വേദിയിൽ ഉണ്ടായിരിക്കുകയും ചെയ്തു. ആ ചടങ്ങിന്റെ ഉൽഘാടനം അപ്പോഴത്തെ ഊർജ്ജ വകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദാണ് നടത്തിയത്. ആഭ്യന്തര വകുപ്പ് മന്ത്രി ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണനും അവിടെ ഉണ്ടായിരുന്നു. സരിതാ.എസ്.നായരും വേദിയിലുണ്ടായിരുന്നു. ടീം സോളാർ കമ്പനി ഒരു പേപ്പർ അവതരിപ്പിച്ചു. ആ പേപ്പർ സരിതാ എസ്.നായരാണോ അതോ വേറെ ആരെങ്കിലും ആണോ അവതരിപ്പിച്ചത് എന്ന് അയാൾ ശ്രദ്ധിച്ചില്ല. എന്തെന്നാൽ അയാൾ ആ സമയം അവിടെ ഹാജരില്ലായിരുന്നു.

ഈ കമ്മീഷൻ 27.06.2016-ലെ കത്ത് (Ext X 645) വഴി കോട്ടയം കോടിമത ആഡിറ്റോറിയത്തിൽ നടന്ന കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷന്റെ വാർഷിക യോഗത്തിന്റെ വീഡിയോവിഷ്വലുകളും ബന്ധപ്പെട്ട രേഖകളും ഹാജരാക്കുന്നതിന അദ്ദേഹത്തോട് ആവശ്യപ്പെട്ടു. അദ്ദേഹം രണ്ട് ഡി.വി.ഡികൾ ഹാജരാക്കി (ഇതിനകം Ext X 643 ഉം 644 ഉം ആയി അടയാളപ്പെടുത്തിയത്) സരിത എസ്.നായരോ ടീം സോളാർ കമ്പനിയുടെ ഏതെങ്കിലും സ്റ്റാഫോ അവരുടെ സോളാർ പ്രതിഷ്ഠാപനങ്ങളുമായോ വിൻഡ് മില്ലുകളുമായോ ബന്ധപ്പെട്ട് കെ.എസ്.ഇ.ബിയെ സമീപിച്ചിരുന്നോ എന്ന് അയാൾക്ക് അറിവില്ല.

## എക്സിക്യൂട്ടീവ് എഞ്ചിനീയർ ശ്രീ.എൻ.ടി ജോബിന്റെ മൊഴി CW 161

25.07.2016-ൽ CW 161 ആയി ഈ കമ്മീഷൻ മുമ്പാകെ തൃശൂരിലെ കെ.എസ്.ഇ.ബിയിൽ എക്സിക്യൂട്ടീവ് എഞ്ചിനീയറായ ശ്രീ. ജോബ് എൻ.ടിയെ വിസ്തരിക്കുകയും അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. Ext X642 മുതൽ 644 വരെ അടയാളപ്പെടുത്തുകയും ചെയ്തു. (മൊഴി വാല്യം XVII പുറങ്ങൾ 7-22) അയാൾ 2011-12 കാലയളവിൽ കെ.എസ്.ഇ.ബി എഞ്ചിനിയേഴ്സ് അസോസിയേഷൻ ജനറൽ സെക്രട്ടറി ആയിരുന്നു. അസോസിയേഷന്റെ വാർഷിക പൊതുയോഗം 2012 മെയ് 5 ഉം 6 ഉം തീയതികളിൽ കോട്ടയം ജില്ലയിലെ കോടിമതയി ലുള്ള സുമംഗലി ആഡിറ്റോറിയത്തിൽ വെച്ച് നടന്നു. ഒരു ദേശീയ സെമിനാറും വാർഷിക പൊതു യോഗവും സംഘടിപ്പിച്ചിരുന്നു. ദേശീയ സെമിനാറിന്റെ വിഷയം ''സൗരോർജ്ജം-കേരളത്തിലെ വൈദ്യുതിക്ഷാമത്തിനുള്ള പരിഹാരം'' എന്നതായിരുന്നു. ഇതിന്റെ ഉൽഘാടനം 6.05.2012-ൽ അന്നത്തെ ഊർജ്ജവും ഗതാഗതവും വകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ് നടത്തി. പൊതുയോഗ ത്തിന്റേയും ഉൽഘാടനം ഉണ്ടായിരുന്നു. സെമിനാർ ഉൽഘാടനം ചെയ്തത് അന്നത്തെ ആഭ്യന്ത രവും വിജിലൻസും വകുപ്പ് മന്ത്രി ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണൻ ആയിരുന്നു. 06.05.2012-ലെ പരിപാടികളുടെ ബ്രോഷറാണ് Ext X 642 പരിപാടിയുടെ വിശദാംശങ്ങൾ അതിൽ രേഖപ്പെടുത്തി യിട്ടുണ്ട്. പരിപാടിയിലുള്ള രേഖപ്പെടുത്തലിൽ ഉള്ള യാതൊന്നും തന്നെ സരിതാ നായർ ഏതെ ങ്കിലും കേന്ദ്രവുമായി ബന്ധപ്പെട്ടിരിക്കുന്നു എന്ന് കാണിക്കുന്നില്ല. എന്നാൽ അസോസിയേഷ നിലെ ഒരു ആ ജീവനാന്ത അംഗവും കെ.എസ്.ഇ.ബിയിൽ നിന്നും ഡെപ്യൂട്ടി ചീഫ് എഞ്ചിനീയ റായി വിരമിച്ചയാളുമായ ശ്രീ.പി.സി.തോമസ്, സെമിനാറിലെ വിഷയം സൗരോർജ്ജം കേരള ത്തിലെ വൈദ്യുതി ക്ഷാമത്തിന ഒരു പരിഹാരം എന്നതായതുകൊണ്ട് സോളാർ ഉപകരണങ്ങൾ ഇടപാട് നടത്തുന്ന ഒരു കമ്പനിയായ ടീം സോളാറിന ആ വിഷയത്തെ സംബന്ധിച്ച് സംസാരിക്കു വാൻ ഒരവസരം നൽകുന്നത് പ്രയോജനകരമായിരിക്കുമെന്ന് പ്രസ്താവിച്ചു. അതിന്റെ അടിസ്ഥാന ത്തിൽ സെമിനാറിന ശേഷം അവർക്ക് ഒരു അവസരം നൽകുവാൻ അസോസിയേഷൻ തീരുമാനി ച്ചു. അതനുസരിച്ച് ടീം സോളാറിനെ പ്രതിനിധീകരിച്ചുകൊണ്ട് സരിത എസ്.നായർ ആ ചടങ്ങിൽ പങ്കെടുത്തു. എന്നാൽ ആ വിഷയത്തെപറ്റി സംസാരിച്ചത് കമ്പനിയിലെ മറ്റൊരാളായിരുന്നു. ശ്രീ. ആര്യാടൻ മുഹമ്മദ് വേദിയിലുണ്ടായിരുന്നപ്പോൾ മറ്റ് ആളുകളോടൊപ്പം സരിതാ .എസ്.നായരും അവിടെ ഉണ്ടായിരുന്നു. തിരുവഞ്ചൂർ രാധാകൃഷ്ണൻ കൂടി വേദിയിലുണ്ടായിരുന്ന സമയത്തും സരിതഎസ്നായർ അവിടെ ഉണ്ടായിരുന്നു. അവർ സരിത നായരുമായി സോളാർ എനർജിയെ സംബന്ധിച്ച് നേരിട്ട് സംസാരിച്ചിരുന്നില്ല. ടീം സോളാർ കമ്പനിക്ക് സെമിനാറിന ശേഷം സംസാരി ക്കുവാൻ അവസരം അനുവദിച്ചിരുന്നു. അതുകൊണ്ട് സരിതാ നായർ സെമിനാർ കഴിഞ്ഞപ്പോൾ വേദിയിൽ നിന്നും പുറത്തേക്ക് പോയി.

ഉദ്ഘാടനത്തിന ശേഷം ഏകദേശം അരമണിക്കൂർ മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ് സംസാരി ച്ചു. ടീം സോളാർ കമ്പനിയെപ്പറ്റി മന്ത്രി സൂചിപ്പിച്ചിരുന്നോ എന്ന് അയാൾ ഓർക്കുന്നില്ല. പ്രസ്തുത ചടങ്ങിൽ അയാൾ വേദിയിലെ വലതുഭാഗത്താണ് ഇരുന്നിരുന്നത്. അതുകൊണ്ടാകാം സരിതാനായരുടെ വേഷവും അവരുടെ പ്രൗഢമായ കാഴ്ചയും അയാൾ പ്രത്യേകമായി ശ്രദ്ധിക്കാതിരുന്നത്. സെമിനാറുമായി ബന്ധപ്പെട്ട് അവിടെ പ്രദർശന ശാലകൾ ഉണ്ടായിരുന്നു. ടീം സോളാർ കമ്പനിക്കും ശാല നൽകിയിരുന്നു. സെമിനാറിൽ പങ്കെടുത്ത മന്ത്രിമാർ ശാലകളുടെ സമീപത്തുകൂടി നടന്നു പോയിട്ടുണ്ടാകാം എന്നാൽ അവർ ശാല സന്ദർശിച്ചിട്ടുള്ളതായി ഓർക്കു ന്നില്ല. ചടങ്ങിന്റേയും സെമിനാറിന്റേയും വിഷ്വൽ രണ്ടു സി.ഡിയിൽ - ഭാഗം I ഉം ഭാഗം II ഉം 6.05.2012-ൽ നടന്നത്. കമ്മീഷൻ ആവശ്യപ്പെട്ടതുപോലെ ഹാജരാക്കിയതാണ്. Ext X643 ഭാഗം I

ഉം 644 ഭാഗം II ഉം ആ രണ്ടു സി.ഡികളും സാക്ഷികൾക്കായിട്ട് പ്രവർത്തിപ്പിച്ചു. സ്വാഗതം അയാളാണ് നിർവ്വഹിച്ചത്. അധ്യക്ഷ പ്രസംഗത്തിനുശേഷം മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദ് ആ ചടങ്ങ് ഉൽഘാടനം ചെയ്തു. അത് കേൾക്കാൻ കഴിഞ്ഞു. ആ വേദിയിൽ അയാൾ, പ്രസിഡന്റ്, മന്ത്രിയും മറ്റ് വകുപ്പിലെ ഉദ്യോഗസ്ഥർ എന്നിവരെ ആദ്യത്തെ വരിയിൽ കാണാം. വേദിയിൽ അതിന തൊട്ട് പിറകിലുള്ള വരിയിൽ ഇടതു ഭാഗത്തായി സരിതാ നായർ ഇരിക്കുന്നത് കാണാം. ശ്രീ.ആര്യാടൻ മുഹമ്മദിന്റെ ഉൽഘാടന പ്രസംഗത്തിനുശേഷം ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണൻ വേദിയിൽ വന്നു. തിരുവഞ്ചൂർ രാധാകൃഷ്ണൻ ചിലവഴിച്ച സമയത്തും കൂടി സരിതാ നായർ വേദിയിൽ ഉണ്ട്. ഉൽഘാടന ചടങ്ങിനുശേഷം മന്ത്രിമാർ വേദി വിട്ടതിന ശേഷമാണ് സെമിനാർ ആരംഭിച്ചത്. ഉൽഘാടനത്തിന ശേഷം സരിതാ നായരും വേദി വിട്ടതായിട്ടാണ് അയാൾ മനസിലാക്കുന്നത്. വേദിയിൽ ഇരുന്നാൽ സെമിനാർ അവതരണ സ്ക്രീൻ കാണാൻ കഴിയില്ല. അതിനാൽ എല്ലാ പേരും വേദിയിൽ നിന്നും ഇറങ്ങി. അയാൾ മാത്രം വേദയിൽ അവശേഷിച്ചു. അയാളോ, പ്രസിഡന്റോ, മന്ത്രിമാരോ, ടീം സോളാർ കമ്പനിയുടെ പ്രോജക്ടുകളെപറ്റി സംസാരിച്ചിട്ടുണ്ടോ എന്ന് അയാൾക്ക് ഇപ്പോൾ ഓർമ്മ വരുന്നില്ല. വേദിയിൽ വെച്ച് സരിതാ നായരുമായി ഏതെങ്കിലും മറ്റ് മന്ത്രിമാർ സംസാരിക്കുന്നതായി അയാൾ കണ്ടിട്ടില്ല. സരിത എസ്.നായർ ഉൽഘാടന ചടങ്ങിന്റെ ആ വേദയിൽ ഉണ്ടായിരുന്നത ആ സെമിനാറിൽ പേപ്പർ അവതരിപ്പിക്കുന്നതിനുള്ള ആളുകൾ വേദിയിൽ ഇരുന്നതുകൊണ്ടാണ്. സരിതാ നായർ കൂടി വേദിയിൽ ഉണ്ടായിരുന്നത് ആരുടെയെങ്കിലും ബോധനത്താലോ നിർദ്ദേശത്താലോ അല്ലായിരുന്നു. ശ്രീ.തോമസിന്റെ അപേക്ഷ പ്രകാരമാണ് ടീം സോളാറിന ഒരു ശാല അനുവദിച്ചത്. ഉൽഘാടന ചടങ്ങ് രാവിലെ 10 മണിക്ക് ആരംഭിച്ചു. സൗരോർജ്ജം പ്രോത്സാഹിപ്പിക്കുന്നതിന കേന്ദ്രസംസ്ഥാന സർക്കാർ സബ്സിഡി പ്രോത്സാഹനമായി പ്രഖ്യാപിച്ചിട്ടുണ്ടെന്ന് അയാൾക്ക് അറിയാമെന്ന് അയാൾ പറഞ്ഞു. അത് പുതിയ പ്രോജക്ട് നടപ്പാക്കുന്നതിന സഹായകമാണ്. പരിപാടികൾ ഉൾക്കൊള്ളുന്നതായി ഹാജരാക്കിയിട്ടുള്ള രണ്ട സി.ഡികളും സൗകര്യത്തിനായി എഡിറ്റ് ചെയ്തതാണ് എന്ന് പറഞ്ഞു.

ശ്രീ.എ.ഹേമചന്ദ്രൻ, ഐ.പി.എസ് തലവനായ പ്രത്യേക അന്വേഷണ സംഘമോ ആ സംഘത്തിലെ ഏതെങ്കിലും അംഗങ്ങളോ അസോസിയേഷനുമായി ബന്ധപ്പെടുകയോ മൊഴി രേഖപ്പെടുത്തുകയോ ചെയ്തിട്ടില്ല.

ഈ സംഗതിയിൽ ലഭ്യമായ തെളിവിൽ ഉചിതമായ കാരണങ്ങളാൽ പറയാവുന്നതെന്തെന്നാൽ അവർക്ക് സരിതാ എസ്.നായരേയും ടീം സോളാർ കമ്പനിയേയും അറിയാമെന്നും ഒരു വിധത്തിൽ അല്ലെങ്കിൽ മറ്റൊരു വിധത്തിൽ അറിഞ്ഞുകൊണ്ടോ അറിയാതെയോ സഹായിച്ചു എന്നുമാണ്. ടെലിഫോൺ വിളിയുടെ വിശദാംശങ്ങളിൽ നിന്നും കുറച്ചല്ല, എന്നാൽ ധാരാളം നമ്പരുകൾ നയിക്കുന്ന കാരണങ്ങളാൽ വിശ്വസിക്കാവുന്നതെന്തെന്നാൽ മേൽ ആളുകൾക്ക് ചില തരത്തിലുള്ള ബന്ധം സരിത എസ്.നായരുമായും അവരുടെ കമ്പനിയും ആയിട്ട് ഉണ്ടെന്നാണ്.

ടേംസ് ഓഫ് റഫറൻസ് പ്രകാരമുള്ള (ii) ഉം (iii) ഇനം ഇപ്രകാരമാണ്.

(ii) പ്രസ്തുത ആരോപണങ്ങളിൽ ഉൾപ്പെട്ട ഇടപാടുകളുമായി ബന്ധപ്പെട്ട് സർക്കാരിന എന്തെങ്കിലും സാമ്പത്തിക നഷ്ടം സംഭവിച്ചിട്ടുണ്ടോ? സംഭവിച്ചിട്ടുണ്ടെങ്കിൽ എത്രയാണ്? ഇത് ഒഴിവാക്കാമായിരുന്നോ? അതിന്റെ ഉത്തരവാദിത്വം ആർക്കൊക്കെയാണ്?

(iii) ഇവ രണ്ടും ഒരേ തർക്ക വിഷയവുമായി ബന്ധപ്പെട്ടിട്ടുള്ളതാണ്, അതായത്, സർക്കാരിന ഉണ്ടായ സാമ്പത്തിക നഷ്ടം, അതുകൊണ്ട് അവ ഒരുമിച്ച് കൈകാര്യം ചെയ്യുന്നു. സർക്കാരിന്റെ ഏതെങ്കിലും പണം ടീം സോളാർ കമ്പനിക്കോ, സോളാർ തട്ടിപ്പിലെ കുറ്റാരോപിതരായ സരിത എ സ്.നായർക്കോ ബിജു രാധാകൃഷ്ണനോ അവരുടെ സഹായികൾക്കോ നൽകിയിട്ടില്ല എന്നത് അംഗീകരിക്കപ്പെട്ട അവസ്ഥയിലാണ്. അവരുടെ ഉപഭോക്താക്കളിൽ നിന്നും ശേഖരിച്ച തുക കേരള പോലീസ് അസോസിയേഷൻ, മുഖ്യമന്ത്രി, ഊർജ്ജ വകുപ്പ് മന്ത്രി, മറ്റു ചില മന്ത്രിമാർ, പ്രൈവറ്റ് സെക്രട്ടറിമാർ എന്നിവർക്ക് നൽകിയിട്ടുള്ളതായ ഒറ്റ ആരോപണം മാത്രമാണുള്ളത്. എന്നാൽ ഈ സംഗതികൾ ഈ ഇനങ്ങളിലെ വിഷയസംഗതി അല്ലാത്തതാണ്.

മുഖ്യമന്ത്രിയും ഊർജ്ജവകുപ്പ് മന്ത്രിയും മുഖാന്തിരം അനെർട്ടിന പണം നഷ്ടമായി എന്നതാണ് മറ്റൊരു ആരോപണം. അനെർട്ട്, കേന്ദ്രസർക്കാരിന്റെ എം.എൻ.ആർ.ഇയുടെ നോഡൽ ഏജൻസി, സോളാർ റിന്യൂവബിൾ എനർജിയുടെ പ്രോൽസാഹനത്തിനായി കേന്ദ്രത്തിൽ നിന്നുള്ള സബ്സിഡി മുതലായവ പോലുള്ള ആനുകൂല്യങ്ങൾ ഉപയോഗിക്കുന്നതിനായി ഗാർഹികവും വ്യാവസായികവുമായ ആവശ്യങ്ങൾക്ക് സോളാർ എനർജിയുടെ ഉൽപാദനത്തിനും വികസനത്തിനും വിതരണത്തിനുമുള്ള ഒരു ഏജൻസി ആകുന്നു. റേഷൻ കാർഡ് കൈവശമുള്ളവർക്ക് വിതരണം നടത്തുന്നതിനായി 28000 സൗരോർജ്ജ റാന്തലുകൾ 1889/ രൂപ നിരക്കിൽ ഉള്ള ഒരു മൊത്തം തുകയായി 5,28,92,000/- രൂപ പ്രതിഫലത്തിൽ വിതരണം ചെയ്യുന്നതിന സെക്കന്തരാബാദിലെ സുരാന ടെലികോം ആന്റ് പവർ ലിമിറ്റഡുമായി സൗരോർജ്ജ റാന്തലുകൾ വാങ്ങുന്നതിനുള്ള നിർണ്ണയിച്ചിട്ടുള്ള നടപടികളെ പിന്തുടർന്നശേഷം അനെർട്ട് ഒരു ധാരണാ പത്രം ഒപ്പിട്ടു പൂർത്തിയാക്കിയിരുന്നു. ആയത് വിതരണം ചെയ്യുന്നതിന സമയക്രമം നിശ്ചയിച്ചിരുന്നു. അവർ ഈ സമയ ക്രമം ശരിയായി പാലിച്ചിട്ടില്ല. അവർ 2500 സൗരോർജ്ജ റാന്തലുകൾ മാത്രം വിതരണം ചെയ്തു. അവർ നൽകിയതിൽ തന്നെ അധികവും ന്യൂനതയുള്ളവയായിരുന്നു. പ്രാരംഭത്തിൽ അനെർട്ട് എതിർപ്പുകൾ ഉന്നയിച്ചിരുന്നുവെങ്കിലും ആരോപണം എന്തെന്നാൽ, മുഖ്യമന്ത്രിയുടേയും ഊർജ്ജ വകുപ്പ് മന്ത്രിയുടേയും ഇടപെടൽ മൂലം അവർ ആ 2500 സൗരോർജ്ജ റാന്തലുകൾക്കും 1889/- രൂപ നിരക്കിൽ വില നൽകി എന്നതാണ്. അനെർട്ട് ഹാജരാക്കിയ പ്രസക്തമായ ഫയലുകൾ വായിച്ചു നോക്കിയപ്പോൾ ന്യൂതനകൾ കാണിച്ച് കത്തിടപാടുകൾ എല്ലാം ഉറപ്പാക്കിയപ്പോൾ വളരെ പെട്ടെന്ന് ന്യൂനതകൾ എല്ലാം പരിഹരിക്കപ്പെടുകയും തുക നൽകിയതായും കാണുന്നു. ഈ സംഗതി പരിശോധിക്കേണ്ടതാണ്. അനെർട്ട് ഹാജരാക്കിയ ഫയലുകളുടെ സൂക്ഷ്മ പരിശോധനയിൽ നിന്നും അനെർട്ടിന്റെ പ്രവർത്തനം അത്ര നല്ലരീതിയിൽ അല്ല എന്ന് പ്രകടമാകുന്നു. എം. എൻ.ആർ.ഇ പ്രഖ്യാപിച്ച ആനുകൂല്യങ്ങൾ ഉപയോഗിക്കുന്നിനായി അവർ നടപ്പാക്കിയ ഗൗരവമുള്ള ഏക പ്രോജക്ട് ആണ് 10000 റൂഫ് ടോപ്പ പ്രോഗ്രാം. അതിൽ തന്നെ, കഴിഞ്ഞ 3-4 വർഷങ്ങളായി അവർക്ക് നടപ്പാക്കാനായത് 8000-ന താഴെ മാത്രം ഉള്ള സോളാർ റൂഫ് ടോപ്പ് പ്രതിഷ്ഠാപനങ്ങൾ ആണ്.

കമ്മീഷന മുമ്പാകെ ഒരു സാക്ഷിയായി ഹാജരായ ശ്രീ.സി.എൽ.ആന്റോ, ഒരു സോളാർ കം-വേസ്റ്റ് മാനേജ്മെന്റ് പ്രോജക്ട് അയാളുടെ സാമ്പത്തിക മൊഡ്യൂൾ പി.പി.പി (പൊതു സ്വകാര്യ പങ്കാളിത്ത രീതി) പ്രകാരം തയ്യാറാക്കിയിട്ടുണ്ടെന്ന് പറഞ്ഞു.

ഈ പ്രോജക്ട് അയാളുടെ പരിചയത്തിൽ നിന്നും തയ്യാറാക്കിയതാണെന്നും അന്നത്തെ കേരള മുഖ്യമന്ത്രി ശ്രീ.കെ.കരുണാകരൻ അയാളുടെ സാമ്പത്തിക മൊഡ്യൂൾ പി.പി.പി സ്വീകരിച്ച് ഒരു പ്രോജക്ട് തയ്യാറാക്കി നടപ്പിലാക്കുകയും നെടുമ്പാശ്ശേരി വിമാനത്താവളത്തിൽ സ്ഥാപിക്കുകയും ചെയ്തു. അതിലേക്കുള്ള സർക്കാരിന്റെ മുതൽ മുടക്ക് 25% (ശതമാനം) മാത്രമേ ഉള്ളൂ; എന്നാൽ അതിന്റെ നിയന്ത്രണം പൂർണ്ണമായും സർക്കാരിനാണ്. ശ്രീ.ആന്റോ പറയുന്നതനുസരിച്ച് അയാൾക്ക് ശ്രീ.കെ.കരുണാകരനുമായി വളരെ അടുപ്പം ഉണ്ടെന്നും അദ്ദേഹം അയാളെ ശ്രീ. ആന്റോ 'പാവം പയ്യൻ' എന്ന് വിളിച്ചിരുന്നു എന്നും മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിക്കും മറ്റു കോൺഗ്രസ് മറ്റ് കോൺഗ്രസ് നേതാക്കൾക്കും അയാളെ നല്ലതുപോലെ അറിയാം എന്നുമാണ്. അയാൾ രൂപഭേദം വരുത്തിയിട്ടുള്ള സാമ്പത്തിക മൊഡ്യൂൾ പി.എഫ്.എസ്.എ.ആർ സ്വീകരിച്ചു കൊണ്ട് സോളാർ-കം-വേസ്റ്റ് മാനേജ്മെന്റിന്റെ പ്രോജക്ട് ഒരു ലക്ഷത്തി അറുപതിനായിരം കോടി രൂപയ്ക്ക് അയാൾ സമർപ്പിച്ചു. അയാൾ ഇത് മുഖ്യമന്ത്രി ഉമ്മൻചാണ്ടിക്ക് 2011-ൽ നേരിട്ട് സമർപ്പിക്കുകയും മുഖ്യമന്ത്രി അത് ആസൂത്രണകാര്യ വകുപ്പ് മന്ത്രിക്ക് ചർച്ചക്കും മന്ത്രിസഭാ കുറിപ്പിന്റെ തയ്യാറാക്കലിനുമായി അദ്ദേഹത്തിന്റെ ലിഖിതമായ മേലെഴുത്തോടുകൂടി അദ്ദേഹം ഒപ്പുവെച്ച് അയച്ചുകൊടുത്തു. മി.ആന്റോ പറയുന്നതനുസരിച്ച് ഈ പ്രോജക്ട് അയാളുടെ സാമ്പത്തിക മൊഡ്യൂൾ ഉപയോഗിച്ച് സഹകരണാടിസ്ഥാനത്തിൽ നടപ്പാക്കിയിരുന്നുവെങ്കിൽ സർക്കാരിന കുറഞ്ഞ ചെലവിൽ സൗരോർജ്ജം ഉൽപാദിപ്പിക്കുവാനും സാരമായ റവന്യൂ ലാഭിക്കുവാനും കഴിയുമായിരുന്നു എന്നതാണ്. ധാരാളം പേർക്ക് ജോലി നൽകുവാൻ കഴിയുമെന്നതും കുറേ അധികം മറ്റുള്ള പ്രയോജനം നേടുവാൻ കഴിയുമായിരുന്നു എന്നും ഉള്ള ഒരു കേസും അയാൾക്ക് ഉണ്ട്.

ഈ കാര്യം സർക്കാരിന്റെ മുൻ ചീഫ് വിപ്പ് ശ്രീ.പി.സി.ജോർജ്ജ്, മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി, ശ്രീ.സി.എ.ആന്റോ, ശ്രീ.ജോസ് കുറ്റിയാനി, മുൻ നിയമസഭാംഗം എന്നിവരുടെ മൊഴികളിൽ വിശദമായി കൈകാര്യം ചെയ്തിട്ടുണ്ട്.

ഇതിനുപുറമെ സോളാർ തട്ടിപ്പിലെ പ്രതികൾക്ക് വേണ്ടി അല്ലെങ്കിലും സോളാർ തട്ടിപ്പിനെ തുടർന്ന് പൊട്ടിപ്പടർന്ന ലക്ഷക്കണക്കിനാളുകളുടെ പ്രതിഷേധവും എൽ.ഡി.എഫ് പ്രവർത്തകരുടെ വലിയ തോതിലുള്ള പ്രതിഷേധവും നേരിടുന്നതിനും ആ കാലയളവിലെ മുഖ്യമന്ത്രിയുടെ ജനസമ്പർക്ക പരിപാടിക്കും വേണ്ടി സെക്രട്ടറിയേറ്റിനും അതിന്റെ പരിസരപ്രദേശങ്ങളിലുമുള്ള ക്രമസമാധാനപാലനത്തിന സർക്കാരിന്റെ ഖജനാവിൽ നിന്നും ലക്ഷക്കണക്കിന രൂപ ചെലവായിട്ടുണ്ട്.

സോളാർ തട്ടിപ്പിന്റെ എൻക്വയറിയുമായി ബന്ധപ്പെട്ടും പണം ചെലവായിട്ടുണ്ടെന്ന് പറയേണ്ടതായിട്ടില്ല. മേൽപറഞ്ഞ എല്ലാ സാഹചര്യങ്ങളും ചേർത്ത് പരിഗണിക്കുമ്പോൾ അത് റവന്യൂവിനുള്ള സാമ്പത്തിക നഷ്ടമാണ്. ആ രീതി എടുക്കുമ്പോഴും സർക്കാരിന സാരമായ സാമ്പത്തിക നഷ്ടം ആരോപണങ്ങളുമായി ഉൾപ്പെടുത്തിയിട്ടുള്ള ഇടപാടുകളിൽ ഉണ്ടായതായി പറയുന്നതിന കഴിയുന്നതാണ്. ആദ്യ ഭാഗത്തിൻ കീഴിൽ ഉത്തരവാദികളായി കണ്ട ആളുകളാണ് ഇതിനും ഉത്തരവാദികൾ എന്ന് പറയേണ്ടതായിട്ടില്ല.

ഇനം (iii) ലേക്ക് വരുമ്പോൾ, നിയമസഭാംഗങ്ങൾ ശ്രീ.വിശ്വനാഥ്, ശ്രീ.മോൻസ് ജോസഫ്, ശ്രീ.ഷാനവാസ് എം.പിയുടെ പി.എ എന്നിവരുടെ തെളിവിൽ നിന്നും ഉരുത്തിരിയുന്നത്, എം. എൽ.എ ഫണ്ട് ഉപയോഗിച്ച് അവരുമായി ബന്ധപ്പെട്ട നിയോജകമണ്ഡലത്തിലെ സോളാർ

തെരുവ് വിളക്കുകൾ സ്ഥാപിക്കുന്നതിന അവർ ടീം സോളാർ കമ്പനിയെ ശുപാർശ ചെയ്തതാണ് എന്നാണ്. തീർച്ചയായും, ഇത് പൂർത്തിയാക്കുവാൻ കഴിഞ്ഞിട്ടില്ലാത്തതാണ്. സംസ്ഥാനത്തിന്റെ വടക്കൻ മേഖലയിലെ എല്ലാ പോലീസ് സ്റ്റേഷനുകളിലും സോളാർ വൈദ്യുതീകരണത്തിന എടുത്ത നടപടി, സരിതാ എസ്.നായർ പറഞ്ഞതനുസരിച്ച്, അവർ വാർഷിക ചടങ്ങുമായി ബന്ധപ്പെട്ട് സാരമായിട്ടുള്ള തുക അഡ്വാൻസ് നൽകിയതിന്മേൽ പോലീസ് അസോസിയേഷന്റെ പ്രോത്സാഹനത്തിൽ എടുത്തതാണ്.

ഇതിനുപുറമെ, ആരോപിച്ചിട്ടുള്ളതെന്തെന്നാൽ, സർക്കാർ, ടീം സോളാർ കമ്പനിക്കുവേണ്ടി 2000 ത്തിനും അതിനുമുകളിലും തറ വിസ്തീർണ്ണമുള്ള കെട്ടിടങ്ങളിൽ സോളാർ പ്രതിഷ്ഠാപനങ്ങൾ സ്ഥാപിക്കണമെന്ന് നിർബന്ധിക്കുക എന്ന ഒരു തീരുമാനം എടുത്തിട്ടുണ്ട് എന്നാണ്. അത്തരം ആരോപണങ്ങളും ഇവിടെ ഉണ്ട്. അതിന്റെ അടിസ്ഥാനത്തിൽ സർക്കാരിന ഏന്തെങ്കിലും സാമ്പത്തികനഷ്ടം ഉണ്ടായിട്ടുണ്ടെന്ന് പ്രത്യക്ഷമാകുന്നില്ല. ഇതിന അപ്രകാരം മറുപടി നൽകുന്നു.

ടേംസ് ഓഫ് റഫറൻസിലെ ഇനം നം. 4 ഇപ്രകാരമാണ്.

''സോളാർ തട്ടിപ്പിലും അനുബന്ധ സാമ്പത്തിക ഇടപാടുകളിലും ഉൾപ്പെട്ടിട്ടുള്ളവരുമായി ബന്ധപ്പെട്ട് 2005 കാലഘട്ടം മുതൽ ഇതേവരെ ഉയർന്നുവന്നിട്ടുള്ള പരാതികൾ കൈകാര്യം ചെയ്യുന്നതിൽ എന്തെങ്കിലും വീഴ്ച ഉണ്ടായിട്ടുണ്ടോ? ഉണ്ടായിട്ടുണ്ടെങ്കിൽ അവയ്ക്കുള്ള ഉത്തരവാദികൾ ആരൊക്കെയാണ്?''

മി.ബിജൊ അലക്സാണ്ടർ 17.11.2014-ൽ ഈ കമ്മീഷന അയച്ച കത്തിൽ പറഞ്ഞിട്ടുള്ളത്:

കമ്മീഷൻ പുറപ്പെടുവിച്ച നിർദ്ദേശങ്ങളെ തുടർന്ന് ഞാൻ വിവിധ വകുപ്പുകളുടെ സെക്രട്ടറിമാരേയും കേരളത്തിലെ എല്ലാ ജില്ലകളിലേയും പോലീസ് ചീഫുകളേയും ടീം സോളാറിന്റേയും അതിന്റെ അനുബന്ധ ഏജൻസികളുടേയും ഇരകൾ ഫയൽ ചെയ്ത പരാതികൾ സംബന്ധിച്ചിട്ടുള്ള വിവരം ശേഖരിക്കുവാൻ പരാമർശം II ഉം III ഉം പ്രകാരം അഭിസംബോധന ചെയ്തു. അതിൽ പ്രതികരിച്ച് ഇടുക്കി, പാലക്കാട് ജില്ലകളിലെ ജില്ലാ പോലീസ് ചീഫുകളിൽ നിന്നും ലഭിച്ച പ്രൊഫോർമയോടൊപ്പം ഉള്ള റിപ്പോർട്ട് ഇതിനകം തന്നെ ബഹു. കമ്മീഷൻ മുമ്പാകെ സമർപ്പിച്ചിട്ടുണ്ട്.

ഇടുക്കിയിലെ ജില്ലാ പോലീസ് ചീഫ് നിർണ്ണയിക്കപ്പെട്ട പ്രൊഫോർമയിൽ ഒരു രണ്ടാം റിപ്പോർട്ട് അയച്ചു തന്നു. അത് വായിച്ച് നോക്കിയപ്പോൾ അദ്ദേഹത്തിന്റെ മുൻ റിപ്പോർട്ടിനോടൊപ്പം വണ്ടൻമേട് പോലീസ് സ്റ്റേഷനിലെ ക്രൈം 318/14 എന്ന ഒരു കേസ് കൂടി കാണാൻ കഴിഞ്ഞു. ആ പ്രൊഫോർമ റിപ്പോർട്ടിൽ ഏതെങ്കിലും സ്റ്റേഷനുകളിൽ ഏതെങ്കിലും പരാതികൾ ലഭിച്ചതിന്റെ വിവരങ്ങൾ ഒന്നും ഉൾപ്പെടുത്തിയതായി കാണുന്നില്ല. ആയത് അറ്റാച്ച്മെന്റ് I ആയി കൂട്ടിച്ചേർത്തു.

കണ്ണൂരിലെ ജില്ലാ പോലീസ് ചീഫ്, കേരള സംസ്ഥാന പോലീസ് ചീഫിൽ നിന്നും ലഭിച്ച കേസുകളുടെ വിശദാംശങ്ങൾക്ക് പുറമേ അധികം ഒന്നും അറിയിച്ചിട്ടില്ല. ആയത് അറ്റാച്ച്മെന്റ് 2 ആയി കൂട്ടിച്ചേർത്തു. കണ്ണൂർ ജില്ലാ പോലീസ് ചീഫിന്റെ റിപ്പോർട്ട് വായിച്ചപ്പോൾ കണ്ണൂർ ടൗൺ സ്റ്റേഷനിൽ മൊത്തം നാല് ഹർജികൾ ലഭിച്ചിട്ടുണ്ടെന്നും ഒരു കേസ് രജിസ്റ്റർ ചെയ്തെന്നും മറ്റും ഹർജ്ജികൾ ക്രൈം കേസ് രജിസ്റ്റർ ചെയ്തതിൽ കൂട്ടി ചേർത്തെന്നും കാണുന്നു.

കോഴിക്കോട് ജില്ലാ പോലീസ് ചീഫ് സിറ്റി പോലീസിലെ സർക്കിൾ ഇൻസ്പെക്ടർമ്മാരോട് ടീം സോളാറിന എതിരായിട്ടുള്ള കേസും ഹർജികളുടെ രേഖകൾ പരിശോധിച്ച ശേഷം റിപ്പോർട്ട് സാക്ഷ്യപ്പെടുത്തുന്നതിന നിർദ്ദേശിച്ചുകൊണ്ട് അവർക്ക് അയച്ച കത്തിന്റെ പകർപ്പ് ലഭിച്ചിട്ടുണ്ട്. തുടർന്നുള്ള റിപ്പോർട്ടുകൾ ആ സർക്കിൾ ഇൻസ്പെക്ടർമാരിൽ നിന്നും ലഭിക്കേണ്ടതായിട്ടുണ്ട്. കോഴിക്കോട് സിറ്റി ജില്ലാ പോലീസ് ചീഫിന്റെ കത്തിന്റെ പകർപ്പ് അറ്റാച്ച്മെന്റ് 3 ആയി കൂട്ടി ചേർത്തു. കോഴിക്കോട് സിറ്റിയിലെ എല്ലാ സർക്കിൾ ഇൻസ്പെക്ടർമാരോടും നടപടികൾ ത്വരിത പ്പെടുത്തുന്നതിനള്ള ഒരു ഓർമ്മ കുറിപ്പ് ഞാൻ അയക്കുന്നതാണ്.

ഊർജ്ജ വകുപ്പ് സെക്രട്ടറിയുടെ 5.11.2014-ലെ കത്ത്, സർക്കാരിന്റെ വിവിധ വകുപ്പുകളിലേക്ക് നൽകിയ കത്തിനുള്ള മറുപടി നൽകിയിരുന്ന പ്രൊഫോർമയിൽ, എന്റെ ഓഫീസിൽ ലഭിച്ചു. ഒരു ഒന്നുമില്ലാ എന്ന റിപ്പോർട്ടാണ് മറുപടി കത്തിൽ അയച്ചത്. ആ കത്ത് ഈ റിപ്പോർട്ടിനോടൊപ്പം അറ്റാച്ച്മെന്റ് 4 ആയി കൂട്ടിച്ചേർത്തു. ആഭ്യന്തരം അഡീഷണൽ ചീഫ് സെക്രട്ടറി (എസ്.എസ്.എ) ബഹുമാനപ്പെട്ട കമ്മീഷന്റെ സെക്രട്ടറിയെ അഭിസംബോധന ചെയ്തു കൊണ്ടയച്ച കത്തിന്റെ ഒരു പകർപ്പ് എന്റെ ഓഫീസിൽ അയച്ചു തന്നു. ആ കത്ത് അറ്റാച്ച്മെന്റ് 5 ആയി കൂട്ടി ചേർത്തു.

വനവും വന്യജീവിയും, സാംസ്കാരികവും, വ്യവസായവും, നോർക്ക, വിവരവും പൊതുജനസ മ്പർക്കവും വകുപ്പുകൾ ഇന്നേ ദിവസം വരെ പ്രതികരിച്ചിട്ടില്ലാത്തതുകൊണ്ട് ഞാൻ അന്വേഷണ ടീമിലെ ശ്രീ.മുസ്തഫ, ജി.എസ്.ഐയേയും സൈജൻ, എസ്.സി.പി.ഒയേയും തിരുവനന്തപുര ത്തേക്ക് പോകുവാൻ ഡെപ്യൂട്ട് ചെയ്യുകയും ഞാൻ അയച്ച കത്തിന ഈ വകുപ്പുകൾ എടുത്ത നട പടികളെ പിന്തുടർന്ന് അന്വേഷണം നടത്തുവാൻ നിയോഗിക്കുകയും ചെയ്തു.

ചില ജില്ലാ പോലീസ് ചീഫുകളിൽ നിന്നും ലഭിച്ചിട്ടുള്ള വിവരം ബഹുമാനപ്പെട്ട കമ്മീഷൻ എന്താണോ ആവശ്യപ്പെട്ടത് അതുപോലെ സമ്പൂർണ്ണമായതോ വിസ്തരിച്ചിട്ടുള്ളതോ അല്ലാത്തതു കൊണ്ട്, ഞാൻ ഓരോ റെയിഞ്ചിലേയും പോലീസ് ഇൻസ്പെക്ടർ ജനറൽമാരേയും എല്ലാ ജില്ലാ പോലീസ് ചീഫുമാരെയും അഭിസംബോധന ചെയ്തുകൊണ്ട് 2005 മുതലുള്ള 'ടീം സോളാർ'-നും സഖ്യകക്ഷികൾക്കും എതിരായിട്ടുള്ള ഹർജ്ജികളുടെ വിശദാംശങ്ങൾ എത്രയും വേഗം നൽകുന്ന തിന കീഴ് ഓഫീസുകളോട് ഉദ്ബോധനം നടത്തുവാൻ നിർദ്ദേശിച്ചിട്ടുണ്ട്.

ഞാൻ ഇൻസ്പെക്ടർ ജനറലന്മാരോടും കേരളത്തിലെ എല്ലാ ജില്ലാ പോലീസ് ചീഫുമാ രോടും കൊച്ചി സിറ്റി ജില്ലാ പോലീസ് ചീഫ് എല്ലാ പോലീസ് സ്റ്റേഷനുകളിലേക്കും ബഹു. കമ്മീ ഷൻ പ്രയോജനപ്രദമെന്ന് നിരീക്ഷിച്ചിട്ടുള്ള വിവരം നൽകുന്നതിന അയച്ച നിർദ്ദേശങ്ങളെ സംബ ന്ധിച്ചുകൂടി അറിയിച്ചിട്ടുണ്ട്.

ഇൻസ്പെക്ടർ ജനറലുമാർക്കും ജില്ലാ പോലീസ് ചീഫുമാർക്കും അയച്ചിട്ടുള്ള കത്തിന്റെ പകർപ്പ് അറിവിലേക്കായി അറ്റാച്ച്മെന്റ് 6 ഉം 7 ഉം ആയി ഇതിനോടൊപ്പം ഉള്ളടക്കം ചെയ്യുന്നു.

കമ്മീഷൻ മിസ്റ്റർ.ബിജോ അലക്സാണ്ടർ എ.സി.പി. തൃക്കാക്കരയുടെ 17/11/2014-ലെ കത്തിനെ പരാമർശിച്ചുകൊണ്ട് 27/11/2014-ൽ ഒരു കത്തെഴുതി.

താങ്കളിൽ നിന്നും ലഭിച്ച റിപ്പോർട്ടുകളുടെ ഒരു സൂക്ഷ്മ പരിശോധനയിൽ വെളിവാ കുന്നതെന്തെന്നാൽ താങ്കളുടെ നോഡൽ ഓഫീസറായി നിയമിച്ചിട്ടുള്ളതിന്റെ ആവശ്യം താങ്കൾ ശരിയായ ധരിക്കുകയോ വിലയിരുത്തുകയോ ചെയ്തിട്ടില്ല എന്നതാണ്.

സോളാർ തട്ടിപ്പ് ഇൻക്വയറിയുടെ ടേംസ് ഓഫ് റഫറൻസിന്റെ ഇനം നം 4 താഴെ കൊടുക്കുന്ന തുപോലെ വായിക്കാവുന്നതാണ്.

''സോളാർ തട്ടിപ്പിലും അനുബന്ധ സാമ്പത്തിക ഇടപാടുകളിലും ഉൾപ്പെട്ടിട്ടുള്ളവരുമായി ബന്ധപ്പെട്ട് 2005 കാലഘട്ടം മുതൽ ഇതേവരെ ഉയർന്നുവന്നിട്ടുള്ള പരാതികൾ കൈകാര്യം ചെയ്യു ന്നതിൽ എന്തെങ്കിലും വീഴ്ച ഉണ്ടായിട്ടുണ്ടോ? ഉണ്ടായിട്ടുണ്ടെങ്കിൽ അവയ്ക്കുള്ള ഉത്തരവാദികൾ ആരൊക്കെയാണ്?

ബഹുമാനപ്പെട്ട മുഖ്യമന്ത്രി, അദ്ദേഹത്തിന്റെ ക്യാബിനറ്റ് സുഹൃത്തുക്കൾ, അതുപോലെ തന്നെ സിവിൽ-പോലീസ് ശ്രേണിയിലെ ഉന്നത ഉദ്യോഗസ്ഥരും കൈപ്പറ്റിയ പരാതികളിൽ ഉയർത്തിയി ട്ടുള്ള സംഗതികളുടെ ശേഖരണത്തിനും, ക്രമീകരണത്തിനും വർഗീകരണത്തിനും സഹായി ക്കുന്നതിന ഒരു ഉന്നത പോലീസ് ഉദ്യോഗസ്ഥന മാത്രമേ സാധിക്കൂ എന്ന് തോന്നി. ഈ ആവശ്യ ത്തിലേക്കായി ഒരു ഉന്നത ഉദ്യോഗസ്ഥനെ നിയോഗിക്കുവാൻ സംസ്ഥാന പോലീസ് ചീഫിനോട് ആവശ്യപ്പെടാൻ കമ്മീഷനെ പ്രേരിപ്പിച്ചിട്ടുള്ളത് ഇതാണ്.

എന്നാൽ താങ്കളുടെ റിപ്പോർട്ടുകളിൽ നിന്നും താങ്കൾ വിവിധ അധികാരികളെ ഈ ആവശ്യ ത്തിലേക്കായി അഭിസംബോധന ചെയ്യുന്നതായിട്ടാണ് കാണുന്നത്, നിർഭാഗ്യവശാൽ വിവിധ ആസ്ഥാനങ്ങളിൽ നിന്നും ലഭിച്ച റിപ്പോർട്ടുകൾ വിശകലനം ചെയ്യുന്നതിന താങ്കളുടെ സ്വാഭാവിക യുക്തി ഉപയോഗിച്ചതായി യാതൊന്നും തന്നെ ഇവിടെ കാണിക്കുന്നില്ല. വിവിധ ഉദ്യോഗസ്ഥരിൽ നിന്നും ലഭിച്ചിട്ടുള്ള റിപ്പോർട്ടുകൾ ഒന്നും ചെയ്യാതെ അയച്ചു തരുന്നത് ഒരു നോഡൽ ഓഫീസ റിൽ നിന്നും തീരെ പ്രതീക്ഷിക്കുന്നില്ല. ഈ ഓഫീസിൽ നിന്ന് മുൻപ് പുറപ്പെടുവിച്ചിട്ടുള്ള നിർദ്ദേ ശങ്ങൾക്ക് അനുസൃതമായി റിപ്പോർട്ടുകൾ വിശകലനം നടത്തിയശേഷം ഒരു സമാഹൃത റിപ്പോർട്ടു കൾ തയ്യാറാക്കി താങ്കൾ അയച്ചു തരേണ്ടതാണ്, അതാണ് താങ്കൾ ചെയ്യേണ്ടത്. അത്തരം ഒരു റിപ്പോർട്ട് മാത്രമേ ഈ ആവശ്യത്തിന പ്രയോജനപ്പെടുകയുള്ളൂ.

താങ്കൾ അഭിസംബോധന ചെയ്തിട്ടുള്ള എതെങ്കിലും ഉദ്യോഗസ്ഥർ ആവശ്യപ്പെട്ടിട്ടുള്ള വിവരം കൃത്യമായി നൽകുന്നില്ല എന്ന് താങ്കൾ കാണുന്നുവെങ്കിൽ താങ്കൾക്ക് കീഴിൽ ജോലി ചെയ്യുന്ന ഉദ്യോഗസ്ഥരുടെ ടീമിന്റെ സേവനങ്ങൾ ഉപയോഗിക്കുവാൻ താങ്കൾക്ക് കഴിയേണ്ടതും ആയവ കാലതാമസം കൂടാതെ ശേഖരിക്കേണ്ടതുമാണ്. താങ്കളുടെ അത്തരം ശ്രമങ്ങൾക്കു ശേ ഷവും ഏതെങ്കിലും ഉദ്യോഗസ്ഥരുടെ ഭാഗത്തുനിന്നും അലംഭാവം കാണുന്നു എന്ന് ഉണ്ടെങ്കിൽ താങ്കൾ ഈ ഓഫീസിനോട് ഉചിതമായ നിർദ്ദേശത്തിന റിപ്പോർട്ട് ചെയ്യേണ്ടതാണ്. എന്നാൽ ഇതു വരേയും താങ്കളുടെ കത്തിന ലഭിച്ച മറുപടികൾ അയച്ചതല്ലാതെ ആയത് തരംതിരിക്കുന്നതിന യാതൊരു ശ്രമവും നടത്തിയിട്ടില്ലാത്തതാണ്.

താങ്കളെ ഞാൻ ഖേദപൂർവ്വം ഓർമ്മിപ്പിക്കുന്നത് 14.08.2014-ന മുൻപ് തന്നെ താങ്കളുടെ നോഡൽ ഓഫീസറായി നിയമിച്ചിരുന്നെങ്കിലും മേൽ പരാമർശിച്ച ടേംസ് ഓഫ് റഫറൻസിന മറു പടി നൽകുന്നതിന കമ്മീഷനെ പ്രാപ്തമാക്കുന്നതിലേക്കായി ആവശ്യമായിട്ടുള്ള വിവരങ്ങൾ ശേഖരിക്കുകയും ക്രമീകരിക്കുകയും ചെയ്യുന്നതിന ഏതെങ്കിലും ആത്മാർത്ഥമായ പ്രവർത്തന ങ്ങൾ ഇവിടെ കാണുന്നില്ല എന്നതാണ്.

ഇത്തരം സാഹചര്യങ്ങളിൽ, താങ്കൾ ഒരു നോഡൽ ഓഫീസർ ആയശേഷം ഇതുവരെ ഇത് സംബന്ധിച്ച് താങ്കൾ എടുത്ത കാര്യങ്ങൾ തീയ്യതി ക്രമത്തിൽ തയ്യാറാക്കി എത്രയും പെട്ടെന്ന് ഒരു വിശദമായ റിപ്പോർട്ട് അയച്ചു തരുവാൻ താങ്കളോട് ഇതിനാൽ നിർദ്ദേശിക്കുന്നു. താങ്കളോട് സൂചി

പ്പിച്ചിട്ടുള്ള വിഷയത്തിൽ താങ്കളുടെ സ്വാഭാവിക യുക്തി പ്രയോഗിച്ചുകൊണ്ടുള്ള സമഗ്രമായ റിപ്പോർട്ടാവണം അത്.

മി. ബിജോ അലക്സാണ്ടർ 27.12.2014-ൽ കമ്മീഷനിലേക്ക് ഒരു മറുപടി അയച്ചു തന്നു. അതിൽ അദ്ദേഹം ഇപ്രകാരം പറയുന്നു:

കമ്മീഷൻ പുറപ്പെടുവിച്ചിട്ടുള്ള നിർദ്ദേശത്തിനനുസൃതമായി സംസ്ഥാനം മുഴുവനുമുള്ള എല്ലാ സ്റ്റേഷൻ ഹൗസ് ഓഫീസറന്മാരേയും മറ്റ് ഓഫീസർന്മാരേയും മുകളിൽ പരാമർശിച്ചിതനുസരിച്ച് ആവശ്യപ്പെട്ടിട്ടുള്ള വിവരം അയച്ചു തരുവാൻ ഫോൺ മുഖാന്തിരം ബന്ധപ്പെട്ടു.

ഈ സന്ദർഭത്തിൽ ഞാൻ ബോധിപ്പിക്കുവാൻ ആഗ്രഹിക്കുന്നതെന്തെന്നാൽ ഓരോ ഓഫീസിലും ഹർജ്ജികളെ സംബന്ധിച്ചിട്ടുള്ള ഉൾക്കുറിപ്പുകൾ രേഖപ്പെടുത്തിയിട്ടുള്ള 20-ൽ കുറ യാത്ത രജിസ്റ്ററുകൾ വീതം ഉണ്ടായേക്കാം. ആവശ്യപ്പെട്ടിട്ടുള്ള ഒരു റിപ്പോർട്ട് സമർപ്പിക്കുന്നതിന ഈ രജിസ്റ്ററുകൾ എല്ലാ പരിശോധിക്കേണ്ടതായിട്ടുണ്ട്. ഞാൻ ഗ്രഹിച്ചിട്ടുള്ള വിവരമെന്തെന്നാൽ ഗണ്യമായ എണ്ണം പോലീസുകാരെ ശബരിമലയിലെയും, പുതുവർഷ പിറവിയിൽ സംസ്ഥാന സർക്കാർ സംഘടിപ്പിക്കുന്ന പ്രത്യേക ചടങ്ങുകൾക്കും ഉത്സവങ്ങൾക്കും പ്രത്യേക ജോലിക്കായി നിയോഗിച്ചിട്ടുണ്ടെന്നാണ്. ഈ സാഹചര്യത്തിൽ ഈ രജിസ്റ്ററുകളുടെ ഒരു വിശദമായ പരിശോധ നയ്ക്ക് കുറഞ്ഞ പക്ഷം മൂന്നാഴ്ചത്തെ സമയമെങ്കിലും ആവശ്യമായി വരുന്നതാണ്.

72 സ്റ്റേഷൻ ഹൗസ് ഓഫീസർമാരുടേയും റിപ്പോർട്ടുകൾ ലഭിച്ചിട്ടുള്ളതും ആഭ്യന്തരവും ഊർജ്ജവും വകുപ്പുകളുടെ സെക്രട്ടറിമാരുടെ കത്തുകളും കൂടി ലഭിച്ചിട്ടുള്ളതാണ്.

എന്റെ ടീമിലുള്ള ഉദ്യോഗസ്ഥർ ഇതുവരേയും റിപ്പോർട്ട് നൽകാത്ത ഉദ്യോഗസ്ഥരുമായി ബന്ധപ്പെടുകയും ഓർമ്മിപ്പിക്കുകയും ചെയ്യുന്നു.

ബഹു.കമ്മീഷനിൽ നിന്നും ലഭിച്ച പ്രൊഫോർമയിൽ മറുപടി നൽകുന്നതിനായി ഇതുവ രേയും ലഭിച്ച റിപ്പോർട്ടുകൾ ജാഗ്രതയോടെ സൂക്ഷ്മ പരിശോധന നടത്തി വരുന്നു.

ബാക്കിയുള്ള സ്റ്റേഷൻ ഹൗസ് ഓഫീസർന്മാരിൽ നിന്നുള്ള റിപ്പോർട്ടുകൾ ഉടനെ ലഭിക്കു മെന്ന് പ്രതീക്ഷിക്കുന്നു.

ആവശ്യപ്പെട്ടിട്ടുള്ള റിപ്പോർട്ടുകൾ ലഭിക്കുന്ന മുറയ്ക്ക് ഞാൻ ആയവ സൂക്ഷ്മ പരിശോധന നടത്തുന്നതും നിർണ്ണയിച്ചിട്ടുള്ള ഫോർമാറ്റിൽ മറുപടി നൽകുന്നതുമാണ്.

കമ്മീഷന അന്തിമ റിപ്പോർട്ട് സമർപ്പിക്കുന്നതിലേക്കായി എനിക്ക് മൂന്നാഴ്ചത്തെ സമയം അനു വദിച്ചുതരണമെന്ന് ഞാൻ അപേക്ഷിക്കുന്നു.

അദ്ദേഹം 11.05.2015-ൽ ഒരു മറുപടി കത്ത് അയച്ചതിൽ പറഞ്ഞിരിക്കുന്നത്:

ടീം സോളാർ തട്ടിപ്പ് പ്രതികൾ ബിജു രാധാകൃഷ്ണനും സരിത.എസ്.നായർക്കും എതിരായി 2005 മുതൽ 2011 വരെ രജിസ്റ്റർ ചെയ്ത ഹർജ്ജികളുടേയും കേസുകളുടേയും വിശദ വിവരങ്ങൾ നേരത്തെ 168 പോലീസ് സ്റ്റേഷനുകളിൽ നിന്നും ലഭിച്ചിട്ടുള്ളതും അതിനുശേഷം 146 പോലീസ് ജില്ലകളിൽ (സ്റ്റേഷനുകളിൽ) നിന്നും ലഭിച്ച മറുപടികൾ ബഹുമാനപ്പെട്ട കമ്മീഷന മുമ്പാകെ 11.02.2015-ലും 12.03.2015-ലും യഥാക്രമം വെരിഫിക്കേഷനുശേഷം സമർപ്പിച്ചിട്ടുണ്ട്.

സംഗതിയുടെ ഗൗരവം കണക്കിലെടുത്തും റിപ്പോർട്ടുകൾ ലഭിക്കേണ്ടുന്നതിന്റെ തിടുക്കവും കൊണ്ട് ഞാൻ സംഗതി കേരള സംസ്ഥാന പോലീസ് ചീഫിനെ 31.03.2015-ൽ അറിയിക്കുകയും എന്റെ കത്തിനും തുടർന്നുള്ള ടെലഫോൺ സംഭാഷണത്തിനും ഓർമ്മപ്പെടുത്തലുകൾക്കും യഥാ വിധി പ്രതികരിക്കാതിരുന്ന 134 പോലീസ് സ്റ്റേഷനുകളുടെ ലിസ്റ്റും അയച്ചു കൊടുക്കുകയും ചെയ്തിട്ടുണ്ട്.

ബഹുമാനപ്പെട്ട കമ്മീഷന്റെ സെക്രട്ടറിയുടെ നിർദ്ദേശപ്രകാരം കേരള സംസ്ഥാന പോലീസ് ചീഫ് നടപടികൾ ആരംഭിച്ചതിനും പുറമെ, അന്വേഷണ ടീമിലെ അംഗങ്ങൾ യഥാസമയം മറുപടി ലഭിക്കാത്ത പോലീസ് സ്റ്റേഷനുകളുടെ മേൽ അധികാരിത ഉള്ള അസിസ്റ്റന്റ് കമ്മീഷ ണർ/ഡെപ്യൂട്ടി സൂപ്രണ്ട് ഓഫ് പോലീസ് തുടങ്ങിയ മുതിർന്ന ഉദ്യോഗസ്ഥരുമായി ബന്ധപ്പെടു കയും കൂടാതെ അത്തരം ശ്രമങ്ങളുടെ ഫലമായി 83 പോലീസ് സ്റ്റേഷനുകളിൽ നിന്നും കൂടി റിപ്പോർട്ടുകൾ ലഭിച്ചു.

ആകെ ലഭിച്ച 397 മറുപടികളുടെ സൂക്ഷ്മ പരിശോധനയിൽ നിന്നും 11 പോലീസ് സ്റ്റേഷനുക ളിലായി 14 കേസുകൾ 2005 മുതൽ 2011 കാലയളവിൽ ശ്രീ.ബിജുരാധാകൃഷ്ണന്റേയും ശ്രീമതി.സ രിത.എസ്.നായരുടേയും ക്രിമിനൽ ദുർവിനിയോഗത്തിനും ചതിക്കലിനും എതിരായി രജിസ്റ്റർ ചെയ്തിട്ടുണ്ടെന്ന് വെളിപ്പെടുന്നു.

വായന വെളിപ്പെടുത്തുന്നതെന്തെന്നാൽ കൊല്ലം ജില്ലയിലെ ഇരവിപുരം പോലീസ് സ്റ്റേഷനിൽ 12.03.2014-ൽ രജിസ്റ്റർ ചെയ്ത ക്രൈം 347/2014-ന ആസ്പദമായ സംഭവം 2005 ആഗസ്റ്റിൽ ഉണ്ടായ താണ് കൂടാതെ പത്തനംതിട്ട ജില്ലയിലെ ഏനാത്ത് പോലീസ് സ്റ്റേഷനിൽ 18.06.2013-ൽ രജിസ്റ്റർ ചെയ്ത ക്രൈം 562/2013-ലെ സംഭവത്തിന്റെ തീയ്യതി 2006 ഡിസംബർ ആണ്. ഈ രണ്ട് കേസു കളും രജിസ്റ്റർ ചെയ്യുന്നതിന ഉണ്ടായിട്ടുള്ള കാലവിളംബത്തിന പുറകിലുള്ള സാഹചര്യങ്ങളും അതിലെ പരാതിക്കാരെ ചോദ്യം ചെയ്ത് പരിശോധിക്കേണ്ടതാണ്.

സംസ്ഥാന പോലീസ് ചീഫ് ആരംഭിച്ച നടപടിയെ തുടർന്ന് തിരുവനന്തപുരം സിറ്റി ജില്ലാ പോലീസ് ചീഫ് മുഖാന്തിരം ലഭിച്ച തിരുവനന്തപുരം ഫോർട്ട് സബ് ഡിവിഷൻ പോലീസ് അസി സ്റ്റന്റ് കമ്മീഷണറുടെ മറുപടിയിൽ പരാതികൾ/കേസുകളുടെ വിവരം നൽകുന്നതിനുള്ള ആവശ്യ പ്പെടലിന ഒരു ഒന്നുമില്ലാ എന്ന റിപ്പോർട്ടാണ് പ്രകടമായത്. കണ്ണൂരിലെ ഇരിട്ടി സബ് ഡിവിഷൻ ഡെപ്യൂട്ടി പോലീസ് സൂപ്രണ്ട് അദ്ദേഹത്തിന്റെ അധികാരിതയിലുള്ള പോലീസ് സ്റ്റേഷനുകളായ (1) ഇരിട്ടി പി.എസ് (2) ഉളിക്കൽ പി.എസ് (3) കരിക്കോട്ടക്കരി (4) ആറളം പി.എസ് (5) പേരാവൂർ (6) കേളകം (7) മാലൂർ (8) മട്ടന്നൂർ (9) ഇരിക്കൂർ എന്നിവിടങ്ങളിൽ നിന്നും ടീം സോളാറിന എതി രായി അത്തരം പരാതികൾ ലഭിച്ചിട്ടില്ലെന്നും കേസുകൾ രജിസ്റ്റർ ചെയ്തിട്ടില്ലെന്നും റിപ്പോർട്ട് ചെയ്തു.

ഇരിട്ടി സബ് ഡിവിഷൻ ഡെപ്യൂട്ടി പോലീസ് സൂപ്രണ്ടിന്റെ റിപ്പോർട്ടും തിരുവനന്തപുരം സിറ്റി ജില്ലാ പോലീസ് ചീഫ് മുഖേന ലഭിച്ച തിരുവനന്തപുരം ഫോർട്ട് സബ് ഡിവിഷൻ അസിസ്റ്റന്റ് കമ്മീഷണറുടെ റിപ്പോർട്ടും ഇതോടൊപ്പം കൂട്ടി ചേർത്തിട്ടുണ്ട്.

വ്യവസായത്തിന്റേയും വിവരവും പൊതുജനസമ്പർക്കത്തിന്റേയും വകുപ്പുകളുടെ സെക്രട്ടറിമാ രുടെ മറുപടികളും ലഭിച്ചിട്ടുണ്ട്. എന്നാൽ അവ ഇല്ല എന്ന റിപ്പോർട്ടുകൾ മാത്രമാണ്.

11 പോലീസ് സ്റ്റേഷനുകളിലായി രജിസ്റ്റർ ചെയ്ത 14 കേസുകളുടെ വിശദാംശങ്ങൾ ഉൾക്കൊ ള്ളുന്ന നിർദ്ദിഷ്ട പ്രൊഫോർമയിലുള്ള സമാഹരിച്ച റിപ്പോർട്ടും, വിവിധ വകുപ്പുകളുടെ നോർക്ക,

സാംസ്കാരികകാര്യം, ഊർജ്ജവും ആഭ്യന്തരവും സെക്രട്ടറിമാരിൽ നിന്നും ലഭിച്ച റിപ്പോർട്ടുകളും നാളിതുവരെ പ്രതികരിക്കാത്ത ബാക്കിയുള്ള പോലീസ് സ്റ്റേഷനുകളുടെ പട്ടികയും വ്യവസായം, വിവരവും പൊതുജനസമ്പർക്കവും വകുപ്പുകളുടെ മറുപടിയും ബഹുമാനപ്പെട്ട കമ്മീഷന്റെ വായ നയ്ക്കും മറ്റ് ആവശ്യമുള്ള നടപടിക്കുമായി ഇതോടൊപ്പം കൂട്ടി ചേർക്കുന്നു.

അദ്ദേഹം 4.07.2015-ൽ അയച്ചുതന്ന മറ്റൊരു മറുപടിയിൽ പറയുന്നത്:

ഞാൻ 11.05.2015-ൽ ബഹു.കമ്മീഷന്റെ സെക്രട്ടറി മുമ്പാകെ ഹാജരാകുകയും ടീം സോളാർ തട്ടിപ്പിലെ പ്രതികളായ ബിജുരാധാകൃഷ്ണനും സരിത.എസ്.നായർക്കും എതിരായി സംസ്ഥാന ത്തിലെ 397 പോലീസ് സ്റ്റേഷനുകളിൽ 2005 മുതൽ 2011 വരെ രജിസ്റ്റർ ചെയ്ത പരാതികളുടേയും കേസുകളുടേയും നിർദ്ദിഷ്ട പ്രൊഫോർമിയിലെ വിവരങ്ങൾ സമാഹൃതമാക്കി സമർപ്പിക്കുകയും ചെയ്തു

കണ്ണൂർ റേഞ്ച് ഡെപ്യൂട്ടി ഇൻസ്പെക്ടർ ജനറൽ ഓഫ് പോലീസിന നൽകിയ ഇ-മെയിൽ വിനിമയത്തിനുള്ള മറുപടി ടീം സോളാറിന എതിരായി കേസുകളോ/പരാതികളോ സംബന്ധിച്ച റിപ്പോർട്ട് കോഴിക്കോട് റൂറൽ ജില്ലാ പോലീസ് ചീഫിൽ നിന്നും 2.06.2015ലെ ഒരു ഇല്ല റിപ്പോർട്ട് ലഭിക്കുവാൻ ഇടയാക്കി. അതേ തരത്തിലുള്ള റിപ്പോർട്ട് കാസർഗോഡ് ജില്ലാ പോലീസ് ചീഫിൽ നിന്നും ലഭിച്ചു. അതും ഒരു ഇല്ല റിപ്പോർട്ട് ആണ്.

51 പോലീസ് സ്റ്റേഷനുകളിൽ നിന്നുള്ള പ്രൊഫോർമ റിപ്പോർട്ടുകളിൽ ഈ ദിവസം വരെ ലഭി ക്കേണ്ടതായിട്ടുണ്ട്.

ഉചിതമായ സാക്ഷ്യപ്പെടുത്തലിനുശേഷമുള്ള പ്രൊഫോർമ റിപ്പോർട്ടുകളുടെ യഥാസമയ ത്തുള്ള നൽകലിന്മേലുള്ള വീഴ്ച ഗുരുതമായ അനുസരണക്കേടായി കണക്കുകൂട്ടുകയും ആയത് വീഴ്ച വരുത്തിയ സ്റ്റേഷൻ ഹൗസ് ഓഫീസർമാർക്ക് എതിരായിട്ട് ബഹു.കമ്മീഷന്റെ നിയമനടപടി യുടെ ആരംഭത്തിലേക്ക് നയിച്ചേക്കാമെന്ന് ഞാൻ അത്തരത്തിലുള്ള 51 പോലീസ് സ്റ്റേഷനുകൾക്ക് മേൽ നിയന്ത്രണ അധികാരികതയുള്ള അസിസ്റ്റന്റ് കമ്മീഷണർ/ഡെപ്യൂട്ടി പോലീസ് സൂപ്രണ്ടു മാരെ അറിയിച്ചിട്ടുണ്ട്. ആ സന്ദേശത്തിലും ഞാൻ നിർദ്ദിഷ്ട പ്രൊഫോർമയിലുള്ള 51 സ്റ്റേഷൻ ഹൗസ് ഓഫീസർമാരിൽ നിന്നും റിപ്പോർട്ടുകൾ ലഭിക്കേണ്ടുന്നതിന്റെ തിടുക്കവും ഗൗരവവും ഊന്നി പറഞ്ഞിരുന്നു.

ബാക്കിയുള്ള 51 പോലീസ് സ്റ്റേഷനുകളിൽ നിന്നും റിപ്പോർട്ടുകൾ ലഭിക്കുന്നതിനായി ഞാൻ എല്ലാ നടപടികളും ആരംഭിച്ചിട്ടുണ്ടെന്ന് ബോധിപ്പിക്കുന്നു. ആയത് ബഹുമാനപ്പെട്ട കമ്മീഷന മുമ്പാകെ എത്രയും വേഗം യഥാവിധി സത്യബോധപ്പെടുത്തലിനുശേഷം സമർപ്പിക്കുന്നതാണെന്ന് താഴ്മയായി ബോധിപ്പിക്കുന്നു.

മി.ബിജോ അലക്സാണ്ടറിൽ നിന്നും ലഭിച്ച 23.07.2015-ലെ മറ്റൊരു കത്തിൽ പറഞ്ഞിട്ടുള്ളത്:

പോലീസ് സ്റ്റേഷനുകളിൽ നിന്നും ടീം സോളാർ തട്ടിപ്പിലെ പ്രതികൾ ബിജു രാധാകൃഷ്ണൻ സരിത.എസ്.നായർ എന്നിവർക്ക് എതിരായി 2005 മുതൽ 2011 വരെയുള്ള പരാതികളെയും രജിസ്റ്റർ ചെയ്ത കേസുകളെയും സംബന്ധിച്ചുള്ള വിശദവിവരങ്ങൾ ശേഖരിക്കുന്നിനായി സോളാർ തട്ടിപ്പ് അന്വേഷിക്കുന്ന ബഹു. കമ്മീഷന്റെ നിർദ്ദേശമനുസരിച്ച് ഞാൻ സംഗതി ഇ-മെയിലായും ഫോൺ മുഖാന്തിരവും കേരള സംസ്ഥാനത്തിലെ 19 പോലീസ് ജില്ലകളിലെ മുഴുവൻ 449 എണ്ണം ക്രമസമാ ധാനപാലനം നടത്തുന്ന സ്റ്റേഷൻ ഹൗസ് ഓഫീസറന്മാരുമായി ബന്ധപ്പെട്ടു.

ആ പോലീസ് സ്റ്റേഷനുകളിൽ നിന്നും പ്രതികരണമായി ലഭിച്ചത് വിശദമായി വായിക്കുകയും നെടുപുഴ പോലീസ് സ്റ്റേഷൻ യഥാർത്ഥത്തിൽ തൃശൂർ അധികാരിതയിൽ വരുന്നതും അത് സിറ്റി യിലും റൂറലിലും രണ്ടിലും ഉൾപ്പെട്ടിരിക്കുന്നതുമാണ് എന്ന് കണ്ടെത്തുകയും ചെയ്തു. അത് തിരുത്തി പരിഹരിക്കുകയും അങ്ങനെ ആകെയുള്ള പോലീസ് സ്റ്റേഷന്റെ എണ്ണം 448 ആയി കുറ യ്ക്കുകയും ചെയ്തു.

ആകെയുള്ള 448 പോലീസ് സ്റ്റേഷനുകളിൽ നിന്നും പ്രതികരിച്ച 168 പോലീസ് സ്റ്റേഷനുകളി ലേത് ഞാൻ ചെയ്ത പ്രവർത്തികളുടെ റിപ്പോർട്ടിനോടൊപ്പം 11.02.2015-ൽ ബഹു.കമ്മീഷൻ മുമ്പാകെ സമർപ്പിച്ചിട്ടുണ്ട്. അതിനുശേഷം ലഭിച്ച 146 പോലീസ് സ്റ്റേഷനുകളിലെയും 53 സ്റ്റേഷനു കളിലെയും റിപ്പോർട്ടുകൾ യഥാക്രമം 12.03.2015-ലും 11.05.2015-ലും ബഹു. കമ്മീഷൻ മുമ്പാകെ സമർപ്പിച്ചിട്ടുണ്ട്. 11.05.2015-ൽ സമർപ്പിച്ച റിപ്പോർട്ടിൽ സമാഹൃത പ്രൊഫോർമയും ആ തീയ്യതി യിൽ റിപ്പോർട്ട് കിട്ടാനുള്ളതായി നിലനിന്നിരുന്ന 51 പോലീസ് സ്റ്റേഷനുകളുടെ ലിസ്റ്റും ഉൾപ്പെടു ത്തിയിട്ടുള്ളതാണ്.

അതിനെ തുടർന്ന്, ഞാൻ, അത്തരത്തിലുള്ള 51 പോലീസ് സ്റ്റേഷനുകളുടെ മേൽ നിയന്ത്രണാ ധികാരിതയുള്ള അസിസ്റ്റന്റ് കമ്മീഷണർമാർക്കും/ഡെപ്യൂട്ടി പോലീസ് സൂപ്രണ്ടുമാർക്കും റിപ്പോർട്ട് ലഭിക്കുന്നതിനുള്ള തിടുക്കത്തെ സംബന്ധിച്ചും വീഴ്ച വരുത്തിയ സ്റ്റേഷൻ ഹൗസ് ഓഫീസർമാർക്ക് എതിരായിട്ട് ബഹു. കമ്മീഷനിൽ നിന്നും മിക്കവാറും ഉണ്ടായേക്കാവുന്ന അച്ച ടക്ക നടപടിയെ സംബന്ധിച്ചും ഇ-മെയിൽ സന്ദേശങ്ങൾ അയച്ചു. അന്വേഷണ സംഘവും ആ ഓഫീസർന്മാരോട് ഫോണിൽ ബന്ധപ്പെടുകയും സംഗതിയുടെ ഗൗരവം ആവർത്തിച്ചു പറയു കയും ചെയ്തു. അത്തരം പ്രവർത്തികൾക്കുള്ള ഫലമായി അവശേഷിച്ച എല്ലാ പോലീസ് സ്റ്റേഷ നുകളിൽ നിന്നും കഴിഞ്ഞ ദിവസം മറുപടി ലഭിച്ചു.

അന്വേഷണ സംഘത്തിലെ അംഗങ്ങളുടെ സഹായത്തോടെ 448 പോലീസ് സ്റ്റേഷനുകളിൽ നിന്നും ലഭിച്ച മറുപടികൾ വിവിധ പോലീസ് ജില്ലകൾക്ക് അനുസൃതമായി തരംതിരിക്കുകയും ആയത് കേരള സംസ്ഥാന പോലീസ് ചീഫിൽ നിന്നും ആദ്യമായി ലഭിച്ചിട്ടുള്ള വിവിധ പോലീസ് സ്റ്റേഷനുകളിൽ സോളാർ പ്രതികൾക്ക് എതിരായി രജിസ്റ്റർ ചെയ്ത കേസുകളുടെ വിവരവും സൂക്ഷ്മമായി പരിശോധിക്കുകയും ചെയ്തു. ആകെയുള്ള 14 കേസുകളിൽ 12 കേസുകൾ, അതായ ത്, 6 എണ്ണം തിരുവനന്തപുരം സിറ്റിയിലെ കേസുകളാണ്, 3 കേസുകൾ ആലപ്പുഴയിൽ, ഒന്ന് വീതം കൊല്ലം സിറ്റി, കോട്ടയവും കൊച്ചി സിറ്റിയിൽ 2005 മുതൽ 2011 വരെയുള്ള കാലയളവിൽ സോളാർ തട്ടിപ്പിലെ പ്രതികൾക്ക് എതിരായി രജിസ്റ്റർ ചെയ്തിട്ടുള്ളതായി കാണുന്നു. (അനു ബന്ധം I)

ബാക്കിയുള്ള രണ്ട് കേസുകളിൽ, പത്തനംതിട്ടയിലെ ഏനാത്ത് പോലീസ് സ്റ്റേഷനിൽ ക്രൈം 562/13 -ഉം കൊല്ലം സിറ്റിയിലെ ഇരവിപുരം പോലീസ് സ്റ്റേഷനിൽ ക്രൈം 347/14-ഉം യഥാക്രമം 2013-ഉം 2014-ഉം വർഷങ്ങളിൽ രജിസ്റ്റർ ചെയ്തതായി കാണുന്നു. (അനുബന്ധം II)

19 പോലീസ് ജില്ലകളിലെ സമാഹൃത പ്രൊഫോർമ റിപ്പോർട്ട് യഥാവിധിയിലുള്ള സത്യബോധ പ്പെടുത്തലിന്മേൽ തയ്യാറാക്കിയിട്ടുള്ളതും (അനുബന്ധം I, II, III) അടുത്തിടെ 51 പോലീസ് സ്റ്റേഷ നുകളിൽ നിന്നും ലഭിച്ച മറുപടികളും (അനുബന്ധം IV) ബഹുമാനപ്പെട്ട കമ്മീഷന്റെ വായ നയ്ക്കും മേൽ നടപടിക്കുമായി ഇതോടൊപ്പം സമർപ്പിക്കുന്നു.

സോളാർ തട്ടിപ്പ് അന്വേഷണ കമ്മീഷൻ

8-ാം നില, ഹൗസിംഗ് ബോർഡ് ബിൽഡിംഗ്,

പനമ്പിള്ളി നഗർ, എറണാകുളം കൊച്ചി- 682036

ഫോൺ: 0484-2314644 ഫാക്സ് : 0484-2323277

നം.എസ്.സി 28/2014 തീയതി: 23.02.2016

സ്വീകർത്താവ്

ബിജോ അലക്സാണ്ടർ,

അസിസ്റ്റന്റ് കമ്മീഷണർ,

തൃക്കാക്കര, കൊച്ചി,

ഫോൺ: 9497990201.

മാന്യരെ,

താങ്കൾ സമർപ്പിച്ച റിപ്പോർട്ടിൽ യാതൊരു സ്ഥാനവും കണ്ടെത്താത്ത പഴയ കേസുകളുടെ ഒരു ലിസ്റ്റ് ഇതോടൊപ്പം ചേർക്കുന്നു. ആ കേസുകളുടെ നിലവിലുള്ള സ്ഥിതിയും അതിലെ വിഷയ സംഗതിയും എത്രയും വേഗം കണ്ടെത്തേണ്ടതാണ്.

വിശ്വസ്തതയോടെ,

ഒപ്പ്.

പി.എസ്.ദിവാകരൻ,

സെക്രട്ടറി,

സെലക്ഷൻ ഗ്രേഡ് ജില്ലാ ജഡ്ജി (റിട്ട).

**കേസുകളുടെ നിലവിലുള്ള സ്ഥിതിയും വിഷയ സംഗതിയും കണ്ടെത്തുക.**

| | | |
|---|---|---|
| 1 | ക്രൈം നമ്പർ 11/2008 | കൊല്ലം സി.ബി.സി.ഐ.ഡി |
| 2 | ക്രൈം നമ്പർ 142/2012 | കടയ്ക്കാവൂർ പോലീസ് സ്റ്റേഷൻ |
| 3 | ക്രൈം നമ്പർ 501/2011 | വഞ്ചിയൂർ പോലീസ് സ്റ്റേഷൻ |
| 4 | ക്രൈം നമ്പർ 68/2005 | കരമന പോലീസ് സ്റ്റേഷൻ |
| 5 | ക്രൈം നമ്പർ 344/2005 | സി.ബി.സി.ഐ.ഡി (എസ്.ഐ.ജി)-3 കോഴിക്കോട് |
| 6 | ക്രൈം നമ്പർ 11/2008 | കൊട്ടാരക്കര പോലീസ് സ്റ്റേഷൻ |
| 7 | ക്രൈം നമ്പർ 19/2009 | വടവല്ലി പോലീസ് സ്റ്റേഷൻ,<br>കോയമ്പത്തൂർ |
| 8 | ക്രൈം നമ്പർ 22/2008 | കോയമ്പത്തൂർ ഡി.സി.ബി |
| 9 | ക്രൈം നമ്പർ 1/2009 | കോയമ്പത്തൂർ ഡി.സി.ബി |
| 10 | ക്രൈം നമ്പർ 33/2010 | ബക് ഗാർഡൻ പോലീസ് സ്റ്റേഷൻ, പുനെ |
| 11 | ക്രൈം നമ്പർ 102/2010 | നൂറനാട് പോലീസ് സ്റ്റേഷൻ |
| 12 | ക്രൈം നമ്പർ 910/2009 | മെഡിക്കൽ കോളേജ് പോലീസ് സ്റ്റേഷൻ |
| 13 | ക്രൈം നമ്പർ 45/2010 | മെഡിക്കൽ കോളേജ് പോലീസ് സ്റ്റേഷൻ |
| 14 | ക്രൈം നമ്പർ 69/2010 | മെഡിക്കൽ കോളേജ് പോലീസ് സ്റ്റേഷൻ |
| 15 | ക്രൈം നമ്പർ 70/2010 | മെഡിക്കൽ കോളേജ് പോലീസ് സ്റ്റേഷൻ |
| 16 | ക്രൈം നമ്പർ 707/2005 | മെഡിക്കൽ കോളേജ് പോലീസ് സ്റ്റേഷൻ |
| 17 | ക്രൈം നമ്പർ 491/2005 | ആറന്മുള |
| 18 | ക്രൈം നമ്പർ 162/2010 | ചെങ്ങന്നൂർ |
| 19 | ക്രൈം നമ്പർ 56/2010 | ആലപ്പുഴ നോർത്ത് പോലീസ് സ്റ്റേഷൻ |

ഒപ്പ്
പി.എസ്. ദിവാകരൻ
സെക്രട്ടറി

ശ്രീ. ബിജോ അലക്സാണ്ടിനെ CW 167 ആയി 04.08.2016-ൽ വിസ്തരിക്കുകയും അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. (DW 167 വാല്യം XVII പുറങ്ങൾ 327-346). അദ്ദേഹം അടയാളപ്പെടുത്തിയിട്ടുള്ള എക്സിബിറ്റുകളും കൂടി എക്സിബിറ്റ് X658 മുതൽ X674 വരെ അടയാളപ്പെടുത്തിയിട്ടുള്ളതിൽ ലഭ്യമാണ്. (ഇവ വാല്യം XVII പുറങ്ങൾ 327-346) അദ്ദേഹത്തിന്റെ മൊഴിയുടെ പ്രസക്തഭാഗം താഴെ ഉദ്ധരിക്കുന്നു.

ടേംസ് ഓഫ് റഫൻസിന്റെ ഇനം നം IV സോളാർ തട്ടിപ്പും അനുബന്ധ സാമ്പത്തിക ഇടപാടിലും ഉൾപ്പെട്ടിട്ടുള്ളവരുമായി ബന്ധപ്പെട്ട് 2005 കാലഘട്ടം മുതൽ ഇതേവരെ ഉയർന്നുവന്നിട്ടുള്ള പരാതികൾ കൈകാര്യം ചെയ്യുന്നതിൽ എന്തെങ്കിലും വീഴ്ച ഉണ്ടായിട്ടുണ്ടോ? ഉണ്ടായിട്ടുണ്ടെങ്കിൽ അവയ്ക്കുള്ള ഉത്തരവാദികൾ ആരൊക്കെയാണ്? എന്ന ഒരു സംഗതി കൂടി അന്വേഷിക്കേണ്ടതായിട്ടുണ്ട്.

കമ്മീഷനെ അന്വേഷണത്തിൽ സഹായിക്കുന്നതിനായി സംസ്ഥാന പോലീസ് മേധാവി 01.03.2014-ൽ പൊൻകുന്നം പോലീസ് ഇൻസ്പെക്ടറായ ശ്രീ.ഫ്രാൻസിസ് ഷെൽബി.കെ.എഫ് ഉള്ള ഒരു പോലീസ് സംഘത്തെ രൂപീകരിച്ചു. (Ext X 658) 16.07.2014-ൽ സംസ്ഥാന പോലീസ് മേധാവി ഒരു മുതിർന്ന ഓഫീസറെ ആവശ്യമുണ്ടോ എന്നത് തീർച്ചപ്പെടുത്തുന്നതിനായി കമ്മീഷന ഒരു കത്ത് അയച്ചിരുന്നു. ((Ext X 659) കമ്മീഷന്റെ അഭ്യർത്ഥനയുടെ (Ext X 660) അടിസ്ഥാനത്തിൽ കമ്മീഷനെ സഹായിക്കുന്നതിന ഒരു ഡെപ്യൂട്ടി പോലീസ് സൂപ്രണ്ടിനെ നിയോഗിക്കുന്നതിന സംസ്ഥാന പോലീസ് മേധാവി 31.07.2014-ലെ കത്ത് മുഖേന (Ext X 661) സർക്കാരിനോട് അഭ്യർത്ഥിച്ചു.

കമ്മീഷൻ 24.07.2014-ലെ അതിന്റെ കത്തിൽ (Ext X 662) എറണാകുളം സബ് യൂണിറ്റിലെ EOW-II, CBCID, DySP ശ്രീ. ബിജു അലക്സാണ്ടറെ ഡെപ്യൂട്ട് ചെയ്യുന്നതിന ആവശ്യപ്പെട്ടു. സർക്കാരിന്റെ ജി.ഒ (ആർടി) നമ്പർ 2248/2014/ആഭ്യന്തരം തീയതി 14.08.2014-ലെ ഉത്തരവും അത് ഉള്ളടക്കം ചെയ്തിട്ടുള്ള 10.08.2014 ലെ കത്തുമാണ് Ext X 663 (a) ഉം (b) ഉം.

ഈ കമ്മീഷൻ 11.02.2015-ലെ കത്തിൽ ആഭ്യന്തരം (എസ്.എസ്.എ) വകുപ്പ് അഡീഷണൽ ചീഫ് സെക്രട്ടറിക്ക് നോഡൽ ഓഫീസറിൽ നിന്നും പ്രമാണീകരിച്ച ഒരു റിപ്പോർട്ട് ആവശ്യമാണ് എന്ന് പ്രസ്താവിച്ചിരുന്നു. (Ext X 664)

നോഡൽ ഓഫീസറായി അദ്ദേഹം ചെയ്ത ജോലിയുടെ പുരോഗതി അനുബന്ധമാക്കിയിട്ടുള്ള രേഖകളോടൊപ്പം 17.11.2014-ലെ ഒരു റിപ്പോർട്ടിൽ രേഖപ്പെടുത്തിയിട്ടുള്ളതാണ്. (Ext X 665)

ഇതുവരെ നടത്തിയ അന്വേഷണങ്ങളുടെ വിവരങ്ങൾ ആവശ്യപ്പെട്ടുകൊണ്ടുള്ള ഒരു കത്താണ് Ext X 666. അദ്ദേഹം ശേഖരിച്ച രേഖകളുടെ വിശദാംശങ്ങളും ബാക്കിയുള്ള രേഖകൾ കിട്ടുന്നതിന എടുത്ത നടപടികളും പ്രസ്താവിക്കുകയും ഒരു അന്തിമ റിപ്പോർട്ട് ഫയൽ ചെയ്യുന്നതിന സമയം ആവശ്യപ്പെടുകയും ചെയ്തുകൊണ്ട് 27.12.2014-ൽ ഒരു മറുപടി അയച്ചു. (Ext X 667)

ശേഖരിച്ച വിശദാംശങ്ങൾ ഉൾപ്പെടുന്നതും വിശദാംശങ്ങൾ ഇനിയും ലഭിക്കാനുള്ളതുമായ പോലീസ് സ്റ്റേഷനുകളുടെ വിവരങ്ങൾ ഉള്ളതാണ് 11.05.2015 ലെ (Ext X 668) മറ്റൊരു റിപ്പോർട്ട്.

04.07.2015-ലെ ഒരു റിപ്പോർട്ടും (Ext X 669) സമർപ്പിച്ചിരുന്നു. ആ റിപ്പോർട്ടിൽ 11.05.2015-ൽ ഹാജരാക്കിയിരുന്ന പ്രൊഫോർമയിലെ 397 പോലീസ് സ്റ്റേഷനുകളിൽ നിന്നും ലഭിച്ച വിവരങ്ങളാ

ണ്. ബാക്കിയുള്ള 51 പോലീസ് സ്റ്റേഷനുകളുടെ റിപ്പോർട്ട് അന്നും ലഭിച്ചിരുന്നില്ല. ആ പോലീസ് സ്റ്റേഷനുകളുടെ മേൽ അധികാരികതയുള്ള ഉയർന്ന് ഓഫീസർമാരെ വീഴ്ച വരുത്തിയിട്ടുള്ള വിവരം അറിയിച്ചിട്ടുണ്ട്.

റിപ്പോർട്ടും അനുബന്ധ രേഖകളും അദ്ദേഹം 11.02.2015-ൽ സമർപ്പിച്ചു (Ext X 670). ആ റിപ്പോർട്ടിൽ പ്രസ്താവിച്ചിട്ടുള്ളതെന്തെന്നാൽ അദ്ദേഹം കേരളത്തിൽ ക്രമസമാധാന പരിപാലനം ചെയ്യുന്ന പോലീസ് സ്റ്റേഷനുകളിലെല്ലാം ബന്ധപ്പെട്ടെന്നും ബിജു രാധാകൃഷ്ണനും സരിത.എസ്.നായരും പ്രതികളായ സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകളുടെ വിശദാംശങ്ങൾ നൽകുവാൻ ആവശ്യപ്പെട്ടെന്നും ആണ്. ആ പോലീസ് സ്റ്റേഷനുകളിലെ സ്റ്റേഷൻ ഹൗസ് ഓഫീസർമാരോട് 23.12.2014, 24.12.2014, 26.12.2014 എന്നീ ദിവസങ്ങളിൽ ഇ-മെയിൽ മുഖേന രജിസ്റ്ററുകൾ പരിശോധിക്കുവാനും അവർക്ക് എതിരായി പരാതികൾ ലഭിച്ചിട്ടുണ്ടോ എന്ന് കണ്ടെത്തുവാനും, നൽകിയിട്ടുള്ള പെർഫോർമയിൽ വിശദാംശങ്ങൾ ചേർത്ത് അനുബന്ധമായി നൽകണമെന്നും അഭ്യർത്ഥിച്ചിരുന്നു.

ഇതിനും പുറമേ, അന്വേഷണ സംഘത്തിലെ അംഗങ്ങൾ സ്റ്റേഷൻ ഹൗസ് ഓഫീസർമാരെ ഫോണിലൂടെ ബന്ധപ്പെടുകയും അവരെ അറിയിക്കുകയും ചെയ്തിട്ടുണ്ട്. 17.01.2015 വരെ 125 പോലീസ് സ്റ്റേഷനുകളിൽ നിന്നും വിവരം ലഭിച്ചിട്ടുണ്ട്. തുടർ നടപടി സ്വീകരിക്കുന്നതിന 43 പോലീസ് സ്റ്റേഷനുകളിൽ നിന്നും കൂടി വിവരം ലഭിക്കേണ്ടതുണ്ട്. 38 റിപ്പോർട്ടുകളിൽ സ്റ്റേഷൻ ഹൗസ് ഓഫീസർമാരുടെ ഒപ്പും സാക്ഷ്യപ്പെടുത്തലും ഇല്ലാതിരുന്നതിനാൽ മടക്കി അയച്ചു. അദ്ദേഹം 168 പോലീസ് സ്റ്റേഷനുകളിൽ നിന്നും ലഭിച്ച വിവരങ്ങൾ അനുബന്ധം 1 മുതൽ 19 വരെ നൽകിയിട്ടുണ്ട്.

12.03.2015-ൽ അദ്ദേഹം വേറൊരു റിപ്പോർട്ട് (Ext X 671) സമർപ്പിച്ചു. അതിൽ അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്. അതിനോടൊപ്പം അദ്ദേഹം 146 പോലീസ് സ്റ്റേഷനുകളിൽ നിന്നും ലഭിച്ച പ്രസ്താവനകൾ അനുബന്ധങ്ങൾ 1 മുതൽ 19 വരെ ഉള്ളടക്കം ചെയ്തിട്ടുണ്ട്. ബാക്കിയുള്ള 135 പോലീസ് സ്റ്റേഷനുകളിൽ നിന്നും യാതൊരു റിപ്പോർട്ടും ലഭിച്ചിട്ടില്ല എന്നും പ്രസ്താവിച്ചിരിക്കുന്നു. അവരെ ഓർമ്മകുറിപ്പുകൾ, ഇ-മെയിൽ, ടെലഫോൺ മുഖേന ബന്ധപ്പെട്ടിരുന്നു. ഓരോ ജില്ലയിലെയും ഒരു സ്റ്റേഷൻ ഹൗസ് ഓഫീസറെ വീതം വിളിച്ചുവരുത്തുന്നതിന അദ്ദേഹം കമ്മീഷനോട് അപേക്ഷിച്ചു.

അദ്ദേഹം 11.05.2015-ൽ മറ്റൊരു റിപ്പോർട്ട് സമർപ്പിക്കുകയും 83 പോലീസ് സ്റ്റേഷനുകളിൽ നിന്നും ലഭിച്ച വിശദാംശങ്ങൾ അടങ്ങിയ അതിന്റെ അനുബന്ധങ്ങളും Ext X 668 ആയി അടയാളപ്പെടുത്തി.

അതിനുശേഷം 397 പോലീസ് സ്റ്റേഷനുകളിൽ നിന്നും ലഭിച്ച വിശദാംശങ്ങൾ അദ്ദേഹം പരിശോധിച്ചു, അതിൽ നിന്നും മനസിലാക്കിയത് സരിത നായർ ഉപഭോക്താക്കളെ 14 കേസുകളിൽ വഞ്ചിച്ചിട്ടുണ്ടെന്നും 11 പോലീസ് സ്റ്റേഷനുകളിൽ പരാതികൾ രജിസ്റ്റർ ചെയ്തിട്ടുണ്ടെന്നും ആണ്. ആ കേസുകളുടെ വിശദാംശങ്ങളും കൂടി പ്രസ്താവിച്ചിട്ടുണ്ട്.

അദ്ദേഹത്തിന്റെ 23.07.2015-ലെ റിപ്പോർട്ടിൽ അദ്ദേഹത്തിന്റെ നിരന്തരമായ പ്രവർത്തനത്താൽ ബാക്കിയുള്ള 51 പോലീസ് സ്റ്റേഷനുകളിൽ നിന്നും കൂടി റിപ്പോർട്ടുകൾ ലഭിച്ചിട്ടുണ്ടെന്നും അത് അയാളുടെ റിപ്പോർട്ടിനോടൊപ്പം ഹാജരാക്കിയിട്ടുണ്ടെന്നും അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്. അന്വേഷണ സംഘത്തിലെ മറ്റ് അംഗങ്ങളുടെ സഹായത്തോടുകൂടി 448 പോലീസ് സ്റ്റേഷനുകളിൽ

നിന്നും ലഭിച്ച ആ റിപ്പോർട്ടുകൾ തരംതിരിക്കുകയും കൂട്ടി ചേർക്കുകയും ചെയ്തു. അതിലുള്ള 14 കേസുകളിൽ 12 കേസുകൾ (തിരുവനന്തപുരം സിറ്റി-6, ആലപ്പുഴ-3, ഓരോന്നുവീതം കൊല്ലം സിറ്റിയിലും കോട്ടയത്തും കൊച്ചി സിറ്റിയിലും) 2005 മുതൽ 2011 വരെ കാലഘട്ടത്തിൽ രജിസ്റ്റർ ചെയ്തതായി കാണുന്നു. ഇത് അനുബന്ധം I ആയി ഹാജരാക്കി. മറ്റ് രണ്ട് കേസുകൾ പത്തനംതിട്ട ഏനാത്ത് പോലീസ് സ്റ്റേഷനിലും കൊല്ലം സിറ്റിയിലെ ഇരവിപുരം പോലീസ് സ്റ്റേഷനിലും 2013-14 വർഷത്തിൽ രജിസ്റ്റർ ചെയ്ത കേസുകൾ ആണ്. അനുബന്ധം II ഹാജരാക്കി.

6 പോലീസ് ജില്ലകളിലും കൂടി രജിസ്റ്റർ ചെയ്ത 14 കേസുകൾക്ക് പുറമേ ബാക്കിയുള്ള 13 പോലീസ് ജില്ലകളിലും 2005-2011 കാലയളവിൽ കേസുകൾ രജിസ്റ്റർ ചെയ്തിട്ടില്ല. ഈ ഫലത്തിലേക്കുള്ള ഒരു പത്രികയും അനുബന്ധം III ആയി ഫയൽ ചെയ്തു.

അനുബന്ധം I ഉം II ഉം III ഉം ആയി ഹാജരാക്കിയ പ്രൊഫോർമ റിപ്പോർട്ടുകൾക്ക്, പുറമെ 51 പോലീസ് സ്റ്റേഷനുകളിൽ നിന്നും ലഭിച്ച റിപ്പോർട്ടുകൾക്ക് ഒരു പ്രത്യേക റിപ്പോർട്ട് അനുബന്ധം IV ആയിട്ടും ഹാജരാക്കിയിട്ടുണ്ട്. (Ext X 672)

19 കേസുകളുടെ ഒരു ലിസ്റ്റിനോടൊപ്പം ഈ കമ്മീഷൻ 23.02.2016-ന അയച്ചിരുന്ന ഒരു കത്തിന്റെ പകർപ്പ് ആകുന്നു. (Ext X 673). അതിന അദ്ദേഹം 01.03.2016-ൽ മറുപടി അയച്ചിട്ടുണ്ട് (Ext X 674). 19 കേസുകളെ സംബന്ധിച്ചിട്ടുള്ള വിവരങ്ങൾ ആരാഞ്ഞറിയുകയും ഒരു റിപ്പോർട്ട് സമർപ്പിക്കുകയും ചെയ്തു.

ആ അന്വേഷണത്തിൽ അയാൾ നൽകിയ റിപ്പോർട്ടിലെ 14 കേസുകൾക്ക് പുറമെ മറ്റൊരു കേസിൽ (ക്രൈം നം 491/2005 ആറന്മുള പി.എസ്) സരിത നായർ പ്രതിയാകുന്നു. ഇത് ആറന്മുള പോലിസ് സ്റ്റേഷൻ, സ്റ്റേഷൻ ഹൗസ് ഓഫീസറുടെ റിപ്പോർട്ടിൽ ഇല്ലായിരുന്നു.

അദ്ദേഹം സംസ്ഥാന പോലീസ് മേധാവികളുടെയും സർക്കാരിന്റേയും ഉത്തരവുകൾക്ക് അനുസൃതമായി ടേംസ് ഓഫ് റഫറൻസിലെ ഇനം 4-നെ സംബന്ധിച്ച് എല്ലാ സ്ഥലങ്ങളിൽ നിന്നും വിശദാംശം ശേഖരിക്കുന്നതിന ഊർജ്ജിത നടപടി എടുക്കുകയും സംസ്ഥാനത്തിലെ എല്ലാ പോലീസ് സ്റ്റേഷനുകളിൽ നിന്നും ശേഖരിച്ച വിവരങ്ങൾ സംഘത്തിലെ മറ്റ് അംഗങ്ങളുടെ സഹായത്തോടെ നടപടി എടുക്കുകയും ചെയ്തിട്ടുണ്ടെന്നും സ്ഥിതിയിൽ വിശ്വാസം വരുത്തികൊണ്ട് അദ്ദേഹം ഈ കമ്മീഷന റിപ്പോർട്ടുകൾ സമർപ്പിക്കുകയും ചെയ്തു.

അദ്ദേഹത്തിന്റെ അന്വേഷണ പ്രകാരം സർക്കാർ വിജ്ഞാപനത്തിലുള്ള കാലയളവിലേക്ക് ബിജു രാധാകൃഷ്ണനും സരിത.എസ്.നായരും പ്രതികളായിട്ടുള്ള 14 ക്രിമിനൽ കേസുകൾ മാത്രമാണ് രജിസ്റ്റർ ചെയ്തത്. എല്ലാ പ്രസക്തമായ സംഗതികളും അദ്ദേഹത്തിന്റെ റിപ്പോർട്ടിൽ പ്രസ്താവിച്ചിട്ടുണ്ട്. അദ്ദേഹത്തിന മനസിലായതുപോലെ ഈ സംഗതിയിൽ കൂടുതലായിട്ട് ഉള്ള അന്വേഷണങ്ങൾ ആവശ്യമില്ലാത്തതാണ്. എല്ലാ സംഗതികളും സത്വരമായും ആത്മാർത്ഥതയോടും കൂടി റിപ്പോർട്ട് ചെയ്തിട്ടുള്ളതാണ്.

അദ്ദേഹവും സർക്കാരും തമ്മിലും അദ്ദേഹവും പോലീസ് അധികാരികളും തമ്മിലും നടത്തിയ കത്തിടപാടുകൾ റിപ്പോർട്ടിനോടൊപ്പം അയാൾ നൽകിയിട്ടുണ്ട്.

കമ്മീഷൻ, നോഡൽ ഓഫീസർ ശ്രീ.ബിജോ അലക്സാണ്ടർ, ഡി.വൈ.എസ്.പി ശേഖരിക്കുകയും വിശകലനം ചെയ്യുകയും നൽകുകയും ചെയ്ത മുഴുവൻ വിവരങ്ങളും പരിശോധിക്കുകയും സംസ്ഥാനത്തിലെ വിവിധ പോലീസ് സ്റ്റേഷനുകളിൽ 2005-നും 2011-നും ഇടയിൽ ബിജു

രാധാകൃഷ്ണനും സരിത.എസ്.നായരും പ്രതിയായി രജിസ്റ്റർ ചെയ്തത് 14 കേസുകൾ മാത്രമാണെന്ന് കണ്ടെത്തുകയും ചെയ്തു. മേൽപറഞ്ഞ 13 കേസുകളും സോളാർ ക്രിമിനൽ കേസുകളല്ലെന്നും കൂടി കമ്മീഷൻ കണ്ടെത്തി, അതിൽ ചിലത് സംസ്ഥാനത്തിന പുറത്ത് രജിസ്റ്റർ ചെയ്തവയാണ്. അത്തരം കേസുകൾ കൈകാര്യം ചെയ്യുന്നിൽ പറയത്തക്ക കാലവിളംബം ഉണ്ടായിട്ടില്ലെന്നും കൂടി കമ്മീഷൻ കണ്ടെത്തുന്നു. ആ സ്ഥിതിക്ക് ഈ സംഗതിയിൽ ഏതെങ്കിലും പോലീസ് ഉദ്യോഗസ്ഥർക്ക് എതിരായിട്ട് യാതൊരു നടപടിയും ആവശ്യപ്പെടുന്നില്ല.

മേൽപറഞ്ഞതുപോലെ ഇനം 4 ന ഉത്തരം നൽകുന്നു.

MO136/ഡി.വൈ.എസ്.പി/ഐ.എസ്/ഇ.ആർ16

പ്രേക്ഷിതൻ

ബിജോ അലക്സാണ്ടർ,
ഡെപ്യൂട്ടി സൂപ്രണ്ട് ഓഫ് പോലീസ്,
നോഡൽ ഓഫീസർ,
എസ.എസ്.ഐ.സി, എറണാകുളം.

സ്വീകർത്താവ്

സെക്രട്ടറി,
എസ്.എസ്.ഐ.സി, എറണാകുളം.

മാന്യരെ,

വിഷയം: നോഡൽ ഓഫീസറായി റിപ്പോർട്ട് സമർപ്പിക്കുന്നത്- സംബന്ധിച്ച്

സൂചന: 1) ജി.ഒ (ആർ.ടി) നം 2248/2014/ആഭ്യന്തരം തിരുവനന്തപുരം.

2) നം.എസ്.സി 28/2014 തീയതി 23.02.2016

മേൽവിഷയത്തിലും സൂചനയിലും ശ്രദ്ധ ക്ഷണിക്കുന്നു.

അന്വേഷണസംഘത്തിന്റെ സഹായത്തോടെ സൂചനയിൽ രണ്ടാമതായി കാണിച്ചിട്ടുള്ളതിനെ സംബന്ധിച്ച് വിശദമായ അന്വേഷണം ഞാൻ നടത്തിയിട്ടുള്ളതും ബന്ധപ്പെട്ട സ്റ്റേഷൻ ഹൗസ് ഓഫീസർന്മാരിൽ നിന്നും ലഭിച്ച പ്രൊഫോർമ റിപ്പോർട്ടുകൾ കൂടി പരിശോധിച്ചിട്ടുള്ളതും ആണ്. സൂചന 2-നെ സംബന്ധിച്ചിട്ടുള്ള വിവരങ്ങൾ ഞാൻ ചുവടെ കൊടുത്തിരിക്കുന്നു.

ക്രൈം 11/22008, സൂചന 2-ലെ ഇനം നം 1-ഉം 6-ഉം, അതായത്, ലിസ്റ്റിലെ കേസുകൾ ഒന്നുതന്നെയാണ്. ഈ കേസ് ശ്രീ. ബിജു രാധാകൃഷ്ണന്റെ ഭാര്യ രശ്മിയുടെ സംശയാസ്പദമായ മരണവുമായി ബന്ധപ്പെട്ട് കൊട്ടാരക്കര പോലീസ് സ്റ്റേഷനിൽ ക്രിമിനൽ നടപടി നിയമസംഹിതയിലെ വകുപ്പ് 174 പ്രകാരം രജിസ്റ്റർ ചെയ്തതും പിന്നീട് കൊല്ലം യൂണിറ്റ് സി.ബി.സി.ഐ.ഡിയിലേക്ക് കൈമാറിയിട്ടുള്ളതുമാണ്. ഈ വകുപ്പ് ശിക്ഷാനിയമസംഹിതയിലെ 302 ആയി പിന്നീട് വ്യത്യാസപ്പെടുത്തി. കേസിൽ കുറ്റപത്രം നൽകി, വിചാരണ നടത്തി, പ്രതി ശ്രീ.ബിജു രാധാകൃഷ്ണനെ ജീവപര്യന്തം തടവിന ശിക്ഷിക്കുകയും പൂജപ്പുര സെൻട്രൽ ജയിലിൽ ശിക്ഷ അനുഭവിച്ചു വരികയുമാണ്.

ലിസ്റ്റിലെ ഇനം നം 2, കടയ്ക്കാവൂർ പോലീസ് സ്റ്റേഷനിലെ ക്രൈം. 142/2012, ൽ 72/2012 വയസുള്ള ഒരു ഹമീദ് ഹുസൈൻ നൽകിയ പരാതിയിൽ രജിസ്റ്റർ ചെയ്തതാണ്. ഈ കേസിലെ ആരോപണമെന്തെന്നാൽ പ്രതി ഹുസൈനിന്റെ മകൾക്കുവേണ്ടി വൃക്ക സംഘടിപ്പിക്കാമെന്ന് വാഗ്ദാനം ചെയ്യുകയും അദ്ദേഹത്തിൽ നിന്നും 5.5 ലക്ഷം രൂപ സ്വീകരിക്കുകയും വൃക്ക സംഘടിപ്പിക്കുകയോ പണം മടക്കി നൽകുകയോ ചെയ്യാതെ വഞ്ചിച്ചു എന്നതാണ്. ഈ കേസിലെ പ്രതികൾ മുട്ടത്തറ വില്ലേജിൽ കിഴക്കേകോട്ട പുത്തൻ തെരുവിൽ ചാരുംമൂടിലെ വിജയൻ മകൻ 35 വയസുള്ള ഒരു ബിജുവും കുമാരി മകൾ 27 വയസുള്ള ലക്ഷ്മി എന്നിവരാകുന്നതും ഈ പ്രതികളും സോളാർ തട്ടിപ്പിലെ പ്രതികളും ഒരേ ആൾക്കാരാണോ എന്ന് അറിയാൻ പാടില്ലാത്തതുമാണ്. അന്വേഷണ സംഘം പരാതിക്കാരൻ ഹമീദ് ഹുസൈനിന്റെ മകൻ, ശ്രീ.അൽ-അമീൻ അദ്ദേഹത്തിന്റെ വ്യക്തിഗത മൊബൈൽ നമ്പർ 9446272754 ആണ്, ആയി ബന്ധപ്പെടുകയും ചെയ്ത്പോൾ മനസിലാക്കാൻ കഴിഞ്ഞതെന്തെന്നാൽ ശ്രീ.ഹമീദ് ഹുസൈൻ ഇപ്പോൾ ജീവിച്ചിരിപ്പില്ല എന്നും ഈ കേസിന്റെ വിശദാംശങ്ങൾ അൽ-അമീന അറിയില്ല എന്നുമാണ്. പിന്നെയും അറിയാൻ കഴിഞ്ഞതെന്തെന്നാൽ ഈ കേസിലെ പ്രതി ഒളിവിലാണ് എന്ന രീതിയിൽ കുറ്റപത്രം സമർപ്പിച്ചിട്ടുള്ളതും ബഹു. വർക്കല ജെ.എഫ്.എം.സി 1 കോടതിയിൽ വിചാരണക്ക് ഇരിക്കുന്നുവെന്നുമാണ്, ഈ കേസിനെ സംബന്ധിച്ചിട്ടുള്ള കൂടുതൽ വിശദാംശങ്ങൾ സി.ഡി ഫയലിന്റെ സൂക്ഷ്മ വായനക്ക് ശേഷമേ ശേഖരിക്കുവാൻ കഴിയുകയുള്ളൂ എന്നുമാണ്.

കടയ്ക്കാവൂർ സ്റ്റേഷൻ ഹൗസ് ഓഫീസറിൽ നിന്നും ലഭിച്ച പ്രൊഫോർമ റിപ്പോർട്ടിൽ, ഒരു ഇല്ല എന്ന റിപ്പോർട്ട് ലഭിച്ചിട്ടുള്ളത്, ബഹുമാനപ്പെട്ട കമ്മീഷൻ വാല്യം 3, അനുബന്ധം 2, പേജ് 7-ൽ സമർപ്പിച്ചിട്ടുണ്ട്.

ലിസ്റ്റിലെ ഇനം നമ്പർ 3, വഞ്ചിയൂർ പോലീസ് സ്റ്റേഷനിലെ ക്രൈം 501/11 ശിക്ഷാനിയമസംഹിതയിലെ വകുപ്പുകൾ 198 ഉം 199-ഉം 200-ഉം പ്രകാരമുള്ളതാണ്. ഈ കേസിലെ പ്രതികൾ ബിജു രാധാകൃഷ്ണനും, ഗോപകുമാറും, സുധീഷ് കുമാറും ആണ്. ഈ കേസ് ശ്രീ. ബിജു രാധാകൃഷ്ണൻ പ്രതിയായ മെഡിക്കൽ കോളേജ് പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 910/2009-ൽ ഒരു അനുകൂല വിധി നേടുന്നതിനായിട്ട് ബഹുമാനപ്പെട്ട കോടതിയുടെ മുമ്പാകെ വ്യാജ രേഖകൾ സമർപ്പിച്ചതിനായി രജിസ്റ്റർ ചെയ്തിട്ടുള്ളതാണ്. ഇനം നം.3 ക്രൈം കേസ് ഇപ്പോൾ വഞ്ചിയൂരിലെ ബഹു. ജെ.എഫ്.എം കേസ് ഇപ്പോൾ വഞ്ചിയൂരിലെ ബഹു. ജെ.എഫ്.എം കോടതിയിൽ CC 708/2014 -ആയി വിചാരണയിലാണ് വഞ്ചിയൂർ സ്റ്റേഷൻ ഹൗസ് ഓഫീസറിൽ നിന്നും ലഭിച്ച പ്രൊഫോർമ റിപ്പോർട്ടിൽ ഇനം നം.3 ക്രൈമിന്റെ വിശദാംശങ്ങൾ ഉൾക്കൊള്ളിച്ചിട്ടില്ലാത്തതും പെർഫോർമ റിപ്പോർട്ട് 12.03.2015-ൽ വാല്യം 2 അനുബന്ധം1, പുറം 3-ൽ കമ്മീഷന സമർപ്പിച്ചിട്ടുള്ളതുമാണ്.

ലിസ്റ്റിലെ ഇനം നം.4 ക്രൈം നമ്പർ 68/2005-ഉം ഇനം നം.16 ക്രൈം നമ്പർ 707/2005-ഉം ഒരേ സംഭവവുമായി ബന്ധപ്പെട്ട് രജിസ്റ്റർ ചെയ്തിട്ടുള്ളതാണ്. ഈ കേസ് ബിജു രാധാകൃഷ്ണന്റെ ഭാര്യ ശ്രീമതി രശ്മിയും അവരുടെ ബന്ധുക്കളും സരിത.എസ്.നായരും ബിജു രാധാകൃഷ്ണനും തമ്മിലുണ്ടായിരുന്ന അവിഹിത ബന്ധത്തെ ചോദ്യം ചെയ്തതുമായി ബന്ധപ്പെട്ട് സരിത.എസ്.നായർ നടത്തിയ ആത്മഹത്യ ശ്രമത്തെ തുടർന്ന് കരമന പോലീസ് സ്റ്റേഷനിൽ രജിസ്റ്റർ ചെയ്തതാണ്. ഈ കേസ് അധികാരിത ചൂണ്ടിക്കാട്ടി മെഡിക്കൽ കോളേജ് പോലീസ് സ്റ്റേഷന കൈമാറുകയും അവിടെ അത് ക്രൈം നം 707/2005 ആയി പുനർ രജിസ്റ്റർ ചെയ്യുകയും ചെയ്തു. ഈ കേസിൽ ശ്രീമതി. സരിത.എസ്.നായരെ കുറ്റവിമുക്തയാക്കിയിട്ടുണ്ട്. ഈ കേസ് ആത്മഹത്യ ശ്രമ

വുമായിട്ടുള്ള കേസായതിനാൽ സ്റ്റേഷൻ ഹൗസ് ഓഫീസർ ഈ കേസുകൾ അവരുടെ പ്രൊഫോർമ റിപ്പോർട്ടിൽ സൂചിപ്പിച്ചിട്ടില്ല.

ഇനം നം ക്രൈം 344/2005-നെ (സി.ബി.സി.ഐ.ഡി, എസ്.ഐ.ജി.3, കോഴിക്കോട്) സംബന്ധിച്ച് അന്വേഷണങ്ങൾ നടത്തിയിട്ടുള്ളതും അതിൽ നിന്നും പ്രകടമാകുന്നത് എന്തെന്നാൽ മേൽ സൂചിപ്പിച്ച കേസ് തിരുവനന്തപുരം സി.ബി.സി.ഐ.ഡി ആസ്ഥാനത്ത് രജിസ്റ്റർ ചെയ്യുകയും പാലക്കാട്, സി.ബി.സി.ഐ.ഡി, ഒ.സി.ഡബ്ല്യു 3 അന്വേഷണം നടത്തുകയും ചെയ്തതാണ്. കൂടാതെ അതിൽ കണ്ടെത്തിയിട്ടുള്ളതെന്തെന്നാൽ ഈ കേസിൽ ശ്രീ.ബിജു രാധാകൃഷ്ണനും ശ്രീമതി. സരിത.എസ്നായരും പ്രതികളല്ലെന്നും അതിനും പുറമെ ഒരു മുഹമ്മദലി, അഷറഫ്-ഉം സെബാസ്റ്റിനും ആണ് ഈ കേസിലെ പ്രതികളെന്നും കൂടാതെ ആയത് മഞ്ചേരിയിലെ ബഹുമാനപ്പെട്ട സി.ജെ.എം. കോടതിയിൽ വിചാരണയിൽ ഇരിക്കുന്നുവെന്നുമാണ്. ഈ കേസിനെ സംബന്ധിച്ചിട്ടുള്ള വിവരങ്ങൾ അധികമായി ലഭിക്കുന്നതിന ഈ കേസിലെ സിഡി ഫയൽ സൂക്ഷ്മ വായന നടത്തേണ്ടതായിട്ടുണ്ട്.

ലിസ്റ്റിലെ ഇനം നമ്പരുകളിൽ 7 മുതൽ 10 വരെ അതായത് ക്രൈം 19/2009, 1/2009-ഉം 22/2008-ഉം രജിസ്റ്റർ ചെയ്തത് കോയമ്പത്തൂരും ഇനം നമ്പർ 10 ക്രൈം 33/2010 രജിസ്റ്റർ ചെയ്തത് പുനെയിലെ ബക് ഗാർഡൻ പോലീസ് സ്റ്റേഷനിലുമാണ്. ഇതിൽ ക്രൈം 19/2009, സി.സി 134/2011-ഉം ക്രൈം 22/2008, സി.ഡി 351/2010-ഉം ആയി കോയമ്പത്തൂരിലെ ബഹുമാനപ്പെട്ട ജെ.എഫ്.സി.എം 6 കോടതിയിൽ വിചാരണയിൽ ഇരിക്കുകയാണ്. ക്രൈം 1/2009, ക്രൈം 33/2010 എന്നിവയുടെ വിവരങ്ങളെ സംബന്ധിച്ച് അന്വേഷണം നടത്തുന്നതും ആയത് എത്രയും പെട്ടെന്ന് ബഹുമാനപ്പെട്ട കമ്മീഷന സമർപ്പിക്കുന്നതുമാണ്.

ഞാൻ കേരള സംസ്ഥാനത്തിൽ ടീം സോളാറും ശ്രീ.ബിജുരാധാകൃഷ്ണനും ശ്രീമതി. സരിത. എസ്.നായർക്കും എതിരായി രജിസ്റ്റർ ചെയ്ത കേസുകളെ സംബന്ധിച്ചുള്ള അന്വേഷണമാണ് നടത്തിയതെന്നതിനാൽ ഈ കേസുകൾക്ക് ഞാൻ ഇതിന മുമ്പേ ഫയൽ ചെയ്ത റിപ്പോർട്ടുകളിൽ ഒരു സ്ഥാനവും കണ്ടെത്താൻ കഴിഞ്ഞിട്ടില്ല.

ഇനം നം 11 നൂറനാട് പോലീസ് സ്റ്റേഷൻ ക്രൈം 102/2010 ബഹു. മാവേലിക്കര ജെ.എഫ്. സി.എം II-ലെ CC803/2013 ഫയിലിൽ എടുത്തിട്ടുള്ളതും ആയത് കക്ഷികൾ തമ്മിൽ ഒത്തുതീർപ്പാക്കിയിട്ടുള്ളതുമാണ്. ഇത് സംബന്ധിച്ച വിശദാംശങ്ങൾ ബഹുമാനപ്പെട്ട കമ്മീഷൻ 23.07.2015-ൽ നൂറനാട് സ്റ്റേഷൻ ഹൗസ് ഓഫീസറുടെ പ്രൊഫോർമ റിപ്പോർട്ടിനോടൊപ്പം വാല്യം 4, അനുബന്ധം 4 പുറം 31 വഴി ഇതിനകം തന്നെ നൽകിയിട്ടുള്ളതുമാണ്.

ഇനം 12 മുതൽ 15 ക്രൈം കേസുകൾ ക്രൈം 910/2009, 45/2010, 69/2010 ഉം 70/2010 ഉം കോടതി മുമ്പാകെ ഇപ്പോൾ നിലവിലിരിക്കുകയാണ്. കൂടാതെ ആയത് വാല്യം 4 അനുബന്ധം 1 പുറം 1-ഉം 2-ഉം പ്രൊഫോർമ റിപ്പോർട്ടിനോടൊപ്പം 23.07.2015-ൽ ബഹുമാനപ്പെട്ട കമ്മീഷനോട് റിപ്പോർട്ട് ചെയ്തതുമാണ്.

ലിസ്റ്റിലെ ഇനം 17 ക്രൈം 491/2005 ആറന്മുള പോലീസ് സ്റ്റേഷനിൽ ശിക്ഷാ നിയമസംഹിതയിലെ വകുപ്പുകൾ 381, 420, 467, 468, 477, 471-ഉം 408-ഉം പ്രകാരമുള്ളതാണ്. ശ്രീമതി. സരിതാ.എസ്.നായരാണ് ഈ കേസിലെ പ്രതി. അന്വേഷണ സംഘം ആറന്മുള പോലീസ് സ്റ്റേഷനുമായി ബന്ധപ്പെടുകയും അതിൽ നിന്നും മനസിലാക്കിയിട്ടുള്ളതെന്തെന്നാൽ ഈ കേസിന ആസ്പദമായ സംഗതി 2004 ൽ നടന്നതാണെന്നും പ്രതിയെ 19-10-2013-ൽ അറസ്റ്റ് ചെയ്തിട്ടുണ്ടെന്നും

അവർ ഇപ്പോൾ ജാമ്യത്തിലാണെന്നും കേസിൽ ആറന്മുള പോലീസ് സബ് ഇൻസ്പെക്ടറുടെ അന്വേഷണത്തിലുമാണ് എന്നതാണ്. ഈ കേസിനെ സംബന്ധിക്കുന്ന വിവരങ്ങൾ ആറന്മുള സ്റ്റേഷൻ ഹൗസ് ഓഫീസർ നൽകിയ പ്രൊഫോർമ റിപ്പോർട്ടിൽ ഉൾപ്പെടുത്തിയിട്ടില്ലാത്തതും ആയത് വാല്യം 1 അനുബന്ധം 1 പേജ് 3 വഴി 11.02.2015-ൽ ബഹു.കമ്മീഷൻ സമർപ്പിച്ചിട്ടുള്ളതുമാണ്.

ലിസ്റ്റിലെ ഇനം നം 18 ചെങ്ങന്നൂർ പോലീസ് സ്റ്റേഷനിലെ ക്രൈം 162/2011-ൽ കുറ്റപത്രം സമർപ്പിച്ചിട്ടുള്ളതും ചെങ്ങന്നൂരിലെ ബഹുമാനപ്പെട്ട ജെ.എഫ്.എം കോടതിയിൽ CC/1281/2010 ആയി വിചാരണ നിലവിലിരിക്കുന്നതുമാണ് ആയത് 1.11.2013-ൽ ക്രിമിനൽ നടപടി നിയമസംഹിതയിലെ വകുപ്പ് 320 (8) പ്രകാരം കുറ്റവിമുക്തമാക്കിയിട്ടുള്ളതുമാണ്. ഇത് സംബന്ധിച്ച് ചെങ്ങന്നൂർ സ്റ്റേഷൻ ഹൗസ് ഓഫീസറിൽ നിന്നും ലഭിച്ചതും ഈ വിവരങ്ങൾ ഉൾക്കൊള്ളുന്നതുമായ പ്രൊഫോർമ റിപ്പോർട്ട് ബഹുമാനപ്പെട്ട കമ്മീഷന വാല്യം 4 അനുബന്ധം 1 പുറങ്ങൾ 4-ഉം 5-ഉം പ്രകാരം ഇതിനകം തന്നെ സമർപ്പിച്ചിട്ടുണ്ട്.

ഇനം നം 19-ലെ കേസ് ആലപ്പുഴ നോർത്ത് പോലീസ് സ്റ്റേഷനിലെ ക്രൈ 56/2010 ആണ്. ആ കേസിൽ അന്വേഷണം നടന്നു വരകിയാണ്. 3-ാം പ്രതിയെ ഇതുവരേയും അറസ്റ്റ് ചെയ്തിട്ടില്ല. ആലപ്പുഴ നോർത്ത് സ്റ്റേഷൻ ഹൗസ് ഓഫീസറുടെ പക്കൽ നിന്നും ലഭിച്ച ഈ വിവരങ്ങൾ അടങ്ങിയ പ്രൊഫോർമ റിപ്പോർട്ട് ബഹുമാനപ്പെട്ട കമ്മീഷന വാല്യം 4 അനുബന്ധം 1 പുറങ്ങൾ 4-ഉം 5-ഉം പ്രകാരം ഇതിനകം സമർപ്പിച്ചിട്ടുണ്ട്.

ഈ റിപ്പോർട്ട് ബഹുമാനപ്പെട്ട കമ്മീഷന്റെ അറിവിനും ആവശ്യമായ നടപടിക്കുമായി സമർപ്പിക്കുന്നു.

ഒപ്പ്
ബിജോ അലക്സാണ്ടർ,
പോലീസ് സൂപ്രണ്ട്,
നോഡൽ ഓഫീസർ,
എസ്.എസ്.ഐ.സി, എറണാകുളം,
തീയതി 1.03.2016.

ടേംസ് ഓഫ് റഫറൻസിലെ ഇനം നമ്പർ 5-ഉം 6-ഉം താഴെ പറയുന്നതുപോലെ വായിക്കാവു ന്നതാണ്.

''(v) തെറ്റായ വാഗ്ദാനം നൽകി ജനങ്ങളെ വ്യാപകമായി വഞ്ചിക്കുകയും കബളിപ്പിക്കുകയും ചെയ്യുന്നത് തടയാനും അവർക്കെതിരെ നടപടികൾ സ്വീകരിക്കാനും ഇന്ന് നിലവിലുള്ള നിയമ ങ്ങളും സംവിധാനങ്ങളും പര്യാപ്തമാണോ? ഇല്ലെങ്കിൽ ഇത്തരം കബളിപ്പിക്കലും വഞ്ചനയും ഇല്ലാതാക്കാൻ ശക്തമായ നിയമനിർമ്മാണവും ഉചിതമായ മറ്റ് നടപടികളും സ്വീകരിക്കുന്നതി ലേക്ക് ആവശ്യമായ നിർദ്ദേശങ്ങൾ എന്തൊക്കെയാണ്?

(vi) മേൽ പരാമർശിച്ചിട്ടുള്ളതുപോലെ സാമ്പത്തിക തട്ടിപ്പുകൾക്ക് വിധേയമാകുന്നവർക്ക് ന ഷ്ടപ്പെട്ട തുക തിരിച്ചു കിട്ടുന്നതിന സ്വീകരിക്കാവുന്ന നടപടികളെ കുറിച്ചുള്ള നിർദ്ദേശങ്ങൾ?.''

കമ്മീഷനെ സഹായിക്കുന്ന കക്ഷികളോടും 8ബി നോട്ടീസ് കൈപ്പറ്റിയവരോടും ഈ വിഷയ ത്തിലുള്ള അവരുടെ അഭിപ്രായം അറിയിക്കുവാൻ ആവശ്യപ്പെട്ടു. ഇത് പൊതുപ്രാധാന്യമുള്ള ഒരു വിഷയമാകയാൽ അക്കാദമികളുടെയും മറ്റ് നിയമ സ്ഥാപനങ്ങളുടെ ചാർജ്ജ് വഹിക്കുന്നവ രുൾപ്പെടെ നിയമമേഖലയിലുള്ള ആളുകളുടെ അഭിപ്രായങ്ങൾ ഇതിന ഉചിതമാണെന്ന് കമ്മീഷൻ കരുതുന്നു.

തദനുസൃതമായി നോട്ടീസുകൾ

1) ഡോ.കെ.പി.പ്രദീപ്, അഭിഭാഷകൻ, ഹൈക്കോടതി,

2) അഡ്വ.ടി.അസഫലി, അഭിഭാഷകൻ ഹൈക്കോടതി, (മുൻ ഡയറക്ടർ ജനറൽ ഓഫ് പ്രോസിക്യൂഷൻ),

3) ഡോ.പി.ലക്ഷ്മിനായർ, പ്രിൻസിപ്പൽ, കേരള ലാ അക്കാദമി ലാ കോളേജ്, പേരൂർക്കട തിരു വനന്തപുരം,

4) പ്രൊഫസർ ഡോ.റോസ് വർഗീസ്, വൈസ് ചാൻസലർ, ന്യൂവാൽസ്, കൊച്ചി

5) ഡോ.ആർ.രാജ് കുമാർ, പ്രിൻസിപ്പൽ, ഗവൺമെന്റ് ലാ കോളേജ് എറണാകുളം

6) ഡോ. രഘുനന്ദൻ കെ.ആർ, പ്രിൻസിപ്പൽ, ഗവൺമെന്റ് ലാ കോളേജ് തിരുവനന്തപുരം,

7) ശ്രീമതി. ബിനു പൂർണ്ണമഠം, പ്രിൻസിപ്പൽ ഗവൺമെന്റ് ലാ കോളേജ് കോഴിക്കോട്,

8) ശ്രീ.കെ.ടി ജവഹർ, പ്രിൻസിപ്പൽ ഗവൺമെന്റ് ലാ കോളേജ്, കോഴിക്കോട്

9) ഡോ.എൻ.എസ് സോമൻ, ഡയറക്ടർ, കുസാറ്റ്, എറണാകുളം,

10) ഡോ. ചന്ദ്രശേഖരപിള്ള, വീട്ട് നമ്പർ 31, മാവേലി നഗർ, കൊച്ചിൻ യൂണിവേഴ്സിറ്റി.പി.ഒ

എന്നിവർക്ക് അയച്ചു.

എല്ലാപേരോടും ഇത് സംബന്ധിച്ചുള്ള അവരുടെ പര്യാലോചനയ്ക്ക് ശേഷമുള്ള അഭിപ്രായ ങ്ങൾ കഴിയുന്നത്ര വേഗം ലഭ്യമാക്കുന്നതിന അഭ്യർത്ഥിച്ചു. ഇതിന ലഭിച്ച പ്രതികരണം പ്രോത്സാ ഹനജനകമല്ല. അത്ഭുതകരമെന്ന് പറയട്ടെ, നിയമ വിദ്യാഭ്യാസ മേഖലയിൽ സജീവമായിട്ടുള്ളവർ

ഇത് സംബന്ധിച്ച് അവർക്ക് കൂടുതലായൊന്നും പറയാനില്ലെന്ന് അവരുടെ അഭിപ്രായം പ്രകടമാക്കി.

ഈ സന്ദർഭത്തിൽ വളരെ പ്രാധാന്യത്തോടെ സൂചിപ്പിക്കേണ്ടതെന്തെന്നാൽ ആ സമയത്ത് നിയമ ഗവേഷണത്തിൽ ഏർപ്പെട്ടിരുന്ന, ഇപ്പോൾ പിറവത്തെ ചിന്മയ യൂണിവേഴ്സിറ്റിയിലെ അസിസ്റ്റന്റ് പ്രൊഫസറായി ജോലി നോക്കുന്ന, സെന്റർ ഫോർ ഇക്കണോമി ഡവലപ്മെന്റ് ആന്റ് ലാ, കേരളയിലെ ഫെല്ലോയും ആയ ശ്രീ.നിതിൻ.ആർ വിവിധ ടെക്സ്റ്റ് ബുക്കുകളും നിയമസാഹിത്യവും വിശദമായി ഉദ്ധരിച്ചുകൊണ്ട് അദ്ദേഹത്തിന്റെ അഭിപ്രായം അയച്ചു തന്നു. അദ്ദേഹം പറയുന്നതനുസരിച്ച് അഭിസംബോധന ചെയ്യേണ്ട പ്രശ്നം വൈറ്റ് കോളർ ക്രൈമാണോ അതോ അത് സോഷ്യോ ഇക്കണോമിക് കുറ്റമാണോ അല്ലെങ്കിൽ വാണിജ്യ വഞ്ചന മുതലായവയെ സംബന്ധിച്ച് സൂചിപ്പിച്ചിട്ടുള്ള പ്രവർത്തിയെ പരാമർശിക്കുന്നതാണോ എന്നതാണ്. ചൂണ്ടിക്കാട്ടിയിട്ടുള്ളതെന്തെന്നാൽ, നിലവിലുള്ള നിയമപ്രകാരം, സോളാർ ഉപകരണങ്ങൾക്കായി മുൻകൂർ ആയി തുക നൽകിയ ആളുകളെ പറ്റിക്കണമെന്ന ഉദ്ദേശമാണെങ്കിൽ അത് പ്രോസിക്യൂഷൻസ് സ്ഥാപിക്കുവാൻ കഴിയാത്ത പക്ഷം അപ്പോൾ ആ കേസ് ഒരു കരാറിന്റെ ലംഘനമാകുന്നതും സിവിൽ ബാധ്യതയെ മാത്രം ആകർഷിക്കുന്നതുമായിരിക്കും എന്നതാണ്. അദ്ദേഹം ശിക്ഷാനിയമസംഹിതയിലെ വകുപ്പ് 415 ന്റെ ദൃഷ്ടാന്തം ജി ഉൾപ്പെടെ പരാമർശിച്ചിട്ടുണ്ട്. അയാൾ പറയുന്നതനുസരിച്ച് തട്ടിപ്പിൽ ഉൾപ്പെട്ടിട്ടുള്ള കുറ്റം അടിസ്ഥാനപരമായി ശിക്ഷാനിയമസംഹിതയിലെ വകുപ്പ് 415 പ്രകാരമുള്ള ചതിയുടെ ക്രൈം, അതിൽ അധികമുള്ള ഘടകങ്ങൾ ഉണ്ടെങ്കിലും ഇല്ലെങ്കിലും, മാത്രമാകുന്നു. മറ്റൊരു വിധത്തിൽ അയാൾ പറയുന്നതനുസരിച്ച് ഈ പ്രവർത്തികളെ നേരിടുന്നതിന നിലവിൽ നിയമമുണ്ടെന്നാണ്. എന്നാൽ ശ്രദ്ധ ആവശ്യമുള്ള പ്രശ്നം എന്തെന്നാൽ അത് വ്യക്തിപരമായ കേസുകളിൽ ഫലപ്രദമായിട്ട് ബാധകമാക്കുവാൻ കഴിയുമോ എന്നതാകുന്നു. അദ്ദേഹം നൽകിയ റിപ്പോർട്ട് ഫലത്തിൽ പ്രസക്തമായ എല്ലാ കാര്യങ്ങളും ഉൾക്കൊള്ളുന്ന ഒരു പ്രബന്ധമാണ്. അത് ഇതോടൊപ്പം അനുബന്ധമായി ചേർക്കുന്നു.

ഡോ.കെ.എം.ചന്ദ്രശേഖരപിള്ള, വീട്ട് നമ്പർ 31, മാവേലി നഗർ, കൊച്ചിൻ യൂണിവേഴ്സിറ്റി. പി.ഒ പ്രകടമാക്കിയ കാഴ്ചപ്പാട് എന്തെന്നാൽ ആരംഭത്തിൽ എം.എൽ.എമാരും, എം.പിമാരും, മന്ത്രിമാരും പോലുള്ള ആളുകൾ മന:പൂർവ്വമായിട്ടല്ലെങ്കിലും പ്രേരകരായി പ്രവർത്തിച്ചിരുന്നതിനാൽ അന്വേഷണം, വിചാരണ, തെളിവ്, ശിക്ഷിക്കൽ ഉൾപ്പെടെ തട്ടിപ്പിന്റെ എല്ലാ വശങ്ങളും കൈകാര്യം ചെയ്യുന്ന ഒരു നിയമ നിർമ്മാണവും കൂടാതെ തെളിവെടുപ്പിന്റെ പ്രത്യേക ചട്ടങ്ങളും ശിക്ഷാവിധികളുടെ പുതിയ രീതികളും ആവിഷ്കരിക്കുന്നതിനെ കുറിച്ച് നമുക്ക് ചിന്തിക്കേണ്ടതായിട്ടുണ്ട്. അദ്ദേഹം നൽകിയ അഭിപ്രായവും അനുബന്ധമായി ചേർക്കുന്നു.

പ്രൊഫസർ ഡോ.റോസ് വർഗീസ്, വൈസ് ചാൻസലർ, നാഷണൽ യൂണിവേഴ്സിറ്റി ഓഫ് അഡ്വാൻസ്ഡ് ലീഗൽ സ്റ്റഡീസിന്റെ അഭിപ്രായത്തിൽ ആളുകളുടെ വഞ്ചനയും കബളിപ്പിക്കലും വലിയൊരു അളവോളവും വിവിധ നിയമത്തിൻ കീഴിൽ സിവിലായും ക്രിമിനലായും കൈകാര്യം ചെയ്യുന്നുണ്ട്. കൂടാതെ ക്രിമിനൽ നിയമത്തിലെ പരമ്പരാഗതമായ വ്യവസ്ഥകൾ ആരോപിക്കപ്പെട്ട കുറ്റം ഉചിതമായി അന്വേഷിക്കുകയും തെളിവുകൾ ശേഖരിക്കുകയും ഒരു ന്യായമായ പരിതസ്ഥിതിയിൽ പൊതുജന അഭിപ്രായത്തിലോ മറ്റുവിധത്തിലോ സ്വാധീനിക്കാതെ വിചാരണ നടത്തുകയും ചെയ്താൽ വളരെ പര്യാപ്തമായതുമാണ്. അവർ അധികമായി ചൂണ്ടിക്കാട്ടിയിട്ടുള്ളതെന്തെന്നാൽ സ്വകാര്യവ്യക്തികൾ അധികാരത്തിലുള്ള രാഷ്ട്രീയക്കാരുമായിട്ടുള്ള പ്രാപ്യത അവകാശപ്പെട്ട് കബളിപ്പിക്കൽ പ്രവർത്തനത്തിൽ മുഴുകുന്നത് നിയമനിർമ്മാണം മുഖേന തടയാൻ കഴിയാത്ത മറ്റൊരു സംഗതിയാണ് എന്നതാണ്. ജാഗ്രതയുള്ള ഒരു ഇന്റലിജൻസ് വിഭാഗത്തിന

മാത്രമെ അത്തരം വ്യക്തികളുമായി ഇടപെടുന്നതിൽ നിന്നും രാഷ്ട്രീയ അധികാരികൾക്ക് മുന്നറിയിപ്പ് നൽകുവാൻ കഴിയുകയുള്ളുവെന്നും ഇക്കാര്യത്തിൽ അഴിമതിക്കെതിരായ നിലവിലുള്ള നിയമങ്ങൾ പര്യാപ്തമാണ് എന്നുമാണ് അവരുടെ അഭിപ്രായം. അത് അനുബന്ധമായി ചേർത്തിരിക്കുന്നു.

A കക്ഷി ശ്രീ.ബി.കെ ഗുരുപ്രസാദ് പ്രകടമാക്കിയ കാഴ്ചപ്പാടെന്തെന്നാൽ നിലവിലുള്ള നിയമങ്ങൾ പര്യാപ്തമാണെങ്കിലും വ്യവസ്ഥ ചെയ്തിട്ടുള്ള ശിക്ഷ 5 വർഷങ്ങളുടെ തടവ് ശിക്ഷയായി ഉയർത്തണം എന്നാണ്. അതും അനുബന്ധം ചേർത്തു.

F കക്ഷി ശ്രീ.ജോൺ ജോസഫിന്റെ അഭിപ്രായത്തിൽ കമ്പനി നിയമം ഭേദഗതി ചെയ്യണമെന്നും പൊതുജനങ്ങളെ വഞ്ചിക്കുന്ന പ്രവണതകൾ തടയുന്നതിനായി കമ്പനികളുടെ പ്രവർത്തനങ്ങൾ കാലാനുസൃതമായി സൂക്ഷ്മ പരിശോധനയ്ക്കും അന്വേഷണത്തിനും ഉള്ള ഒരു പദ്ധതിയോ ഒരു പരിപാടിയോ കമ്പനി രജിസ്ട്രാർക്ക് ഉണ്ടാകണം എന്നതാണ്. 2013- ലെ കേരള പ്രൊട്ടക്ഷൻ ഓഫ് ഇൻവെസ്റ്റ്മെന്റ് ഡെപ്പോസിറ്റ് ആക്റ്റിന പ്രസിഡന്റിന്റെ അനുമതി ലഭിച്ചിട്ടുണ്ടെന്നും അത് മുഴുവൻ കാഠിന്യത്തോടെ സാധാരണ ഉപഭോക്താവിന ഗുണം ലഭിക്കുന്നതിനായി നടപ്പാക്കണമെന്നാണ് അയാൾ നിർദ്ദേശിച്ചിരിക്കുന്നത്. അയാളുടെ അഭിപ്രായത്തിൽ ഇത്തരം തട്ടിപ്പുകളിൽ രാഷ്ട്രീയ നേതാക്കൾ ഉൾപ്പെടുന്ന പ്രവണത തടയുന്നതിനായി അത്തരം കുറ്റകൃത്യങ്ങൾക്കുള്ള പ്രേരണ എം.എൽ.എ, എം.പി തുടങ്ങിയവരെ അയോഗ്യരാക്കുന്ന വിധത്തിൽ കൂട്ടിച്ചേർത്തുകൊണ്ട് റെപ്രസന്റേഷൻ ഓഫ് പീപ്പിൾസ് ആക്റ്റ് ഭേദഗതി ചെയ്യണമെന്നതാണ്. അതും അനുബന്ധമായി കൂട്ടി ചേർത്തു.

ശ്രീ.കെ.രാജൻ, H കക്ഷിയുടെ അഭിപ്രായത്തിൽ വഞ്ചന നടത്തി ലഭിച്ച വസ്തുക്കൾ ജപ്തി ചെയ്ത് വഞ്ചിക്കപ്പെട്ട ഇരകൾക്ക് അവയുടെ കൈവശം പുനഃസ്ഥാപിച്ച് കൊടുക്കുന്ന വിധത്തിൽ ഒരു പുതിയ നിയമം സർക്കാർ വിളംബരം ചെയ്യണമെന്നതാണ്. അതും അനുബന്ധമായി കൂട്ടി ചേർത്തു.

മുതിർന്ന സർക്കാർ അഭിഭാഷകൻ ശ്രീ.ബി.വിനോദ് അദ്ദേഹത്തിന്റെ അഭിപ്രായം, തികച്ചും വ്യക്തിപരമാണെന്നും അത് സർക്കാരുമായോ ഏതെങ്കിലും പൊതുസേവകനുമായോ ചർച്ച ചെയ്ത് നൽകിയതല്ലെന്നുള്ള ഒരു ആമുഖത്തോടുകൂടി സമർപ്പിച്ചിരിക്കുന്നു. കമ്പനികളെ സംബന്ധിച്ചുള്ള തട്ടിപ്പ് അന്വേഷിക്കുന്ന ഉദ്യോഗസ്ഥർക്ക് അതിന്റെ വാണിജ്യത്തിന്റേയോ മറ്റ് പ്രവർത്തികളുടേയോ സങ്കീർണ്ണതകളെപ്പറ്റിയുള്ള അറിവ് ഒരളവോളം കുറവാണെന്നും അതുകൊണ്ട് തെളിയിക്കപ്പെടേണ്ട വസ്തുതകളിൽ അവർ മിക്കവാറും കുഴങ്ങുന്നുണ്ടെന്നും അയാൾ ചൂണ്ടിക്കാട്ടുന്നു. വഞ്ചനയിലൂടെ തെറ്റായി നേടുന്ന സാധനങ്ങൾ പിടിച്ചെടുക്കുന്നതിന അത്യാവശ്യമായും ശ്രമിക്കേണ്ടതാണ് എന്നതാണ് അയാളുടെ അഭിപ്രായം. അയാൾ വഞ്ചനയെ ധാരാളം വിഭാഗങ്ങളായി തരം തിരിച്ചിരിക്കുന്നു. അയാളുടെ അഭിപ്രായത്തിൽ വഞ്ചകർക്ക് തെറ്റായ വിധത്തിൽ ലഭിക്കുന്ന സ്വത്ത് അത് കൈമാറ്റം ചെയ്തെങ്കിലും ഇല്ലെങ്കിലും ഭരണപരമായ നടപടിയിലൂടെ കണ്ടുകെട്ടേണ്ടതും കുറ്റക്കാരായ വഞ്ചകരുടെ പേരുകൾ വെളിപ്പെടുത്തേണ്ടതുമാണ്. അദ്ദേഹം വീണ്ടും പ്രസ്താവിച്ചിട്ടുള്ളതെന്തെന്നാൽ മന്ത്രിമാരും പൊതുസേവകരും സ്വകാര്യകമ്പനികളുടെ പരസ്യങ്ങളിൽ പ്രത്യക്ഷപ്പെടുമ്പോൾ യഥാർത്ഥത്തിലുള്ള ഇടപെടലിൽ നിന്നും അതിന്റെ ഡയറക്ടന്മാരായി കരുതപ്പെടേണ്ടതും ഇതിനിതെരെ സിവിലായും ക്രിമിനലായും റവന്യൂ നിയമത്തിലും നടപടി സ്വീകരിക്കേണ്ടതാണ് എന്നതാണ്. അതും അനുബന്ധമായി ചേർത്തിട്ടുണ്ട്.

കമ്മീഷനെ സഹായിക്കുന്ന പാണ്ഡിത്യമുള്ള അഭിഭാഷകനായ ശ്രീ.സി.ഹരികുമാറിന്റെ അഭിപ്രായത്തിൽ സുതാര്യതയുടേയും കണക്ക് വയ്ക്കുന്നിന്റേയും അവസരത്തിന്റെയും അഭാവും വ്യക്തിപരമായി സമ്പാദിക്കുവാൻ ഉള്ള ഒരു സാഹചര്യം വളർത്തുകയും അതിലൂടെ വഞ്ചനയും അഴിമതിയും തഴച്ചു വളരുമെന്നതാണ്. അദ്ദേഹം ചൂണ്ടിക്കാട്ടുന്നതെന്തെന്നാൽ 2013-ലെ കമ്പനി ആക്റ്റ് കമ്പനിയുടെ കാര്യങ്ങളുമായി ബന്ധപ്പെട്ടുകൊണ്ടുള്ള വഞ്ചന നിർവ്വിചിച്ചിട്ടുണ്ട്. കൂടാതെ ആയതിന്റെ അന്വേഷണത്തിന ഒരു പ്രത്യേക കോടതിയിൽ പ്രോസിക്യൂഷൻ ആരംഭിക്കുന്നതിനും റിപ്പോർട്ട് സമർപ്പിക്കുന്നതിനും ഉള്ള വ്യവസ്ഥകൾ അതിൽ പ്രതിപാദിച്ചിട്ടുണ്ട്. അഴിമതിയുടെ അത്തരം സാഹചര്യങ്ങൾ നേരിടേണ്ടി വരുന്ന ഉദ്യോഗസ്ഥർ സംഗതികൾ ഉചിതമായ അധികാരികളോട് കാലവിളംബം കൂടാതെ റിപ്പോർട്ട് ചെയ്യേണ്ടത് നിർബന്ധിതമാക്കേണ്ടതും അത് അഴിമതി ഇല്ലാതാക്കുന്നതുമാണ്. അതും അനുബന്ധമായി ചേർത്തു.

കമ്മീഷൻ അയച്ച കത്തിന്റെ സ്വീകർത്താക്കൾ സമർപ്പിച്ച അഭിപ്രായങ്ങൾ കാര്യമായി പരിഗണിക്കുമ്പോൾ കാണാൻ കഴിയുന്നതെന്തെന്നാൽ കുറ്റത്തെ കൈകാര്യം ചെയ്യുന്നതിന നിലവിലുള്ള നിയമവ്യവസ്ഥകൾ പര്യാപ്തമാണ് എന്നതാണ്. എന്നാൽ അവർ പ്രകടമാക്കിയ അഭിപ്രായത്തിൽ അവരുടെ മേൽ കബളിപ്പിക്കൽ നടത്തിയിട്ടുള്ളതിന്റെ ഫലമായി അവർക്ക് വന്നിട്ടുള്ള നഷ്ടം പരിഹരിക്കണം എന്ന ഒരു കാഴ്ചപ്പാടോടെ ഇരകളുടെ ആവലാതികൾ പരിഹരിക്കുന്നതിന്റെ ആവശ്യത്തിലേക്കായി കുറച്ച് വ്യവസ്ഥകൾ ഉണ്ടായിരിക്കണം എന്നതാണ്.

ഈ സന്ദർഭത്തിൽ ശിക്ഷാനിയമസംഹിത സൃഷ്ടിക്കുന്നതിനുവേണ്ടി മക്കാളെ പ്രഭു തന്റെ ജീവിതത്തിന്റെ നല്ലൊരു ഭാഗം ബലി കഴിച്ചിട്ടുള്ളതും കൂടാതെ അദ്ദേഹത്താൽ നിരൂപിച്ചതും, കൊത്തിയെടുത്തതും, മിനുസപ്പെടുത്തിയതുമായ അതിലെ വ്യവസ്ഥകൾ വ്യത്യാസപ്പെടുത്തുകയോ രൂപഭേദം വരുത്തുകയോ ശ്രമിക്കാൻ പോലും നമ്മൾക്ക് കഴിയുന്നില്ല എന്ന് ഓർമ്മിക്കേണ്ടത് ഇവിടെ തികച്ചും പ്രസ്തമാകുന്നു.

നിയമമേഖലയിലുള്ളവരും അതുപോലെ കക്ഷികളും പ്രകടമാക്കിയ അഭിപ്രായങ്ങളെ ശ്രദ്ധാപൂർവ്വം പരിഗണിക്കുമ്പോൾ, അഴിമതിയുടെ അത്തരത്തിലുള്ള വെല്ലുവിളികളെ നേരിടുന്നതിൽ നിലവിലുള്ള സിവിൽ നിയമത്തിലേയും ക്രമിനൽ നിയമത്തിലേയും നിയമ വ്യവസ്ഥകൾ പര്യാപ്തമാണെന്ന് കണ്ടെത്താവുന്നതാണ്. എന്നാൽ, കബളിപ്പിക്കലിന്റെ ഇരകളുടെ നഷ്ടപ്പെട്ട പണവും വസ്തുവകകളും തിരിച്ച് കൈവശം ലഭിക്കുന്നത് വഴി അവർക്ക് ആശ്വാസം കിട്ടുന്നതിന സഹായിക്കുക എന്ന കാഴ്ചപ്പാടോടെ ചില നിയമവ്യവസ്ഥകൾ അവതരിപ്പിക്കുന്നത് പരിഗണിക്കാവുന്നതാണ്.

## ശുപാർശകൾ

മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയും അദ്ദേഹം വഴി അദ്ദേഹത്തിന്റെ പേഴ്സണൽ സ്റ്റാഫ് ടെന്നി ജോപ്പൻ, ജിക്കുമോൻ ജേക്കബ്, ഗൺമാൻ സലിം രാജ് കൂടാതെ ഡൽഹിയിലെ അദ്ദേഹത്തിന്റെ സഹായി മുതലായ എല്ലാപേരും ടീം സോളാർ പ്രതി സരിതാ എസ് നായർക്കും അവരുടെ കമ്പനിക്കും അവരുടെ ഉപഭോക്താക്കളെ വഞ്ചിക്കുവാൻ കഴിയത്തക്കവിധം സഹായിച്ചിട്ടുണ്ടെന്ന് കമ്മീഷൻ ഇതിനകം തന്നെ കണ്ടെത്തിയിട്ടുണ്ട്. അന്നത്തെ ആഭ്യന്തരവും വിജിലൻസും വകുപ്പ് മന്ത്രി ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണൻ അദ്ദേഹത്തിന്റെ കീഴിലുള്ള പോലീസ് ഉദ്യോഗസ്ഥർ മുഖേന മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയെ ക്രിമിനൽ ബാധ്യതയിൽ നിന്നും വിടുവിക്കുന്നത് ഉറപ്പ് വരുത്തുന്നതിനായിട്ട് അദ്ദേഹത്തിന്റെ ഭാഗത്തുനിന്നും എല്ലാ പരിശ്രമവും നടത്തിയെന്നും കൂടി കമ്മീഷൻ കണ്ടെത്തുന്നു. ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണന എതിരായി നടത്തിയിട്ടുള്ള മറ്റ് ആരോപണങ്ങൾ ഉറപ്പാക്കുന്നതിന യാതൊരു തെളിവും ഇല്ലാത്തതാണ്.

അടുത്ത ഭാഗം ഊർജ്ജ വകുപ്പ് മന്ത്രി ശ്രീ.ആര്യാടൻ മുഹമ്മദിന്റെ പങ്ക് ആകുന്നു. മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയുടെ സംഗതിയിൽ എന്ന പോലെ, അദ്ദേഹം ടീം സോളാർ കമ്പനിയെ ഏതൊക്കെ രീതിയിൽ സഹായിക്കാമായിരുന്നുവോ ആ രീതിയിലൊക്കെ സഹായിച്ചിട്ടുള്ളതായി കണ്ടെത്തുന്നു.

പ്രത്യേക അന്വേഷണ സംഘത്തിലേക്ക് വരുമ്പോൾ, മുഖ്യമന്ത്രിയെ ക്രിമിനൽ ബാധ്യതയിൽ നിന്നും വിടുവിക്കുന്നതിന സംശയാസ്പദമായ രീതികളിലൂടെ എസ്.ഐ.ടി ധാരാളം ആയാസപ്പെട്ട തായി കമ്മീഷൻ കണ്ടെത്തുന്നു. സി.ഡി.ആറുകളുടേയും രേഖയിലുള്ള മറ്റ് തെളിവുകളുടേയും പരാമർശിച്ചുകൊണ്ട് സോളാർ കേസുകളുടെ അന്വേഷണത്തിൽ മറ്റുള്ള മന്ത്രിമാർ, സർക്കാർ ഉദ്യോഗസ്ഥർ, കേന്ദ്രന്ത്രി, നിയമസഭാംഗങ്ങൾ, പോലീസ് ഉദ്യോഗസ്ഥർ എന്നിവരുടെ ഇടപെടലുക ളിലേക്കുള്ള ആഴത്തിലുള്ള അന്വേഷണവും എസ്.ഐ.ടി നടത്തിയിട്ടില്ല.

കമ്മീഷൻ വീണ്ടും കണ്ടെത്തിയതെന്തെന്നാൽ, ടീം സോളാർ കമ്പനിയുടെ പരിപാടികൾ ഉത്ഘാടനം ചെയ്ത എല്ലാ മന്ത്രിമാർ, തങ്ങളുടെ നിയോജകമണ്ഡലങ്ങളിൽ സരിത.എസ്.നായ രുടെ ടീം സോളാർ കമ്പനിക്ക് സോളാർ തെരുവ് വിളക്കുകൾ സ്ഥാപിക്കുന്നതിനും അവരുടെ ക്രിമിനൽ കേസുകൾ രാജി ആക്കുന്നതിനും കൂടി ശുപാർശ ചെയ്ത എം.എൽ.എമാർ, മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടിയെ രക്ഷിക്കുന്നതിനായി മുൻ എം.എൽ.എ ശ്രീ.തമ്പാനൂർ രവി, എം.എൽ.എ ശ്രീ ബെന്നി ബഹനാൻ തുടങ്ങിയവർ പ്രവർത്തിച്ചു എന്നതാണ്.

19.07.2013-ലെ സരിത.എസ്.നായരുടെ കത്തിൽ സൂചിപ്പിച്ചിട്ടുള്ള ആളുകൾക്ക് സരിതയ്ക്കും അവരുടെ അഭിഭാഷകനും ആയി ഫോൺ മുഖാന്തിരം ബന്ധമുണ്ടായിരുന്നുവെന്ന് തെളിവിന്റെ അടിസ്ഥാനത്തിൽ കണ്ടെത്തി.

കമ്മീഷന മുമ്പാകെ ഹാജരാക്കപ്പെട്ട തെളിവിന്റെ അടിസ്ഥാനത്തിൽ അഴിമതിയും, നിയമവിരു ദ്ധമായ പ്രതിഫലം പറ്റലും ആരോപിക്കപ്പെട്ട എല്ലാ ആളുകൾക്കും എതിരായി അഴിമതി തടയൽ നിയമത്തിലെ വ്യവസ്ഥകൾ ബാധകമാണോ എന്ന കാര്യം സംസ്ഥാന സർക്കാർ ഗൗരവമായി പരി ഗണിക്കണമെന്ന് കമ്മീഷൻ ശിപാർശ ചെയ്യുന്നു.

പോലീസ് സേനയിലെ അച്ചടക്കം ഉയർത്തിപ്പിടിക്കുന്നതിന ഒരു ക്ഷമതയുള്ള അധികാര സ്ഥാനത്തിന്റെ തുടർ അന്വേഷണം അത്യാവശ്യമാണെന്നും കമ്മീഷൻ കണ്ടെത്തുന്നു. കേരള പോലീസ് അസോസിയേഷൻ സെക്രട്ടറി ശ്രീ. ജി.ആർ അജിത്തിന്റെ ഭാഗത്ത് നിന്നുള്ള അച്ചടക്ക

രാഹിത്യത്തിന നടപടിയെടുക്കുന്നതിന കമ്മീഷൻ നിർദ്ദേശിക്കുന്നു. അദ്ദേഹത്തിന്റെ കാര്യത്തിലും പി.സി ആക്റ്റിലെ വ്യവസ്ഥകൾ ബാധകമാകുമോ എന്ന കാര്യം പരിശോധിക്കേണ്ടതാണെന്ന് കമ്മീഷൻ ശുപാർശ ചെയ്യുന്നു.

കുറ്റവാളികളെയും വിചാരണ തടവുകാരേയും കോടതികൾ മുൻപാകെ ഹാജരാക്കുന്നതിന ജയിൽ അധികാരികളും ബന്ധപ്പെട്ട പോലീസ് വകുപ്പും ഉചിത നടപടികൾ സ്വീകരിക്കുന്നില്ലെന്ന് കമ്മീഷൻ യാദൃച്ഛയാ മനസ്സിലാക്കുന്നു. ജീവപര്യന്തം തടവിന ശിക്ഷിക്കപ്പെട്ടിട്ടുള്ള സോളാർ തട്ടിപ്പ് പ്രതി ബിജു രാധാകൃഷ്ണന്റെ സംഗതിയിൽ, അയാൾ ജയിൽ ചാടുമെന്ന ഇന്റലിജൻസ് റിപ്പോർട്ടുകൾ ഉണ്ടായിരുന്നിട്ടും, സംസ്ഥാനത്തിനകത്തും പുറത്തുമുള്ള വിവിധ കോടതികളിൽ തീവണ്ടി മുഖേനയോ ബസ് മുഖേനയോ രണ്ടും കൂടിയോ ഉള്ള മാർഗത്തിൽ ഹാജരാക്കുന്നത് വെറും രണ്ട് സിവിൽ പോലീസ് ഉദ്യോഗസ്ഥർ മാത്രമാണ്. ഇക്കാര്യത്തിൽ അത്തരം തടവുകാരുടെ സംഗതിയിൽ കർശന നടപടികളാണ് അത്യാവശ്യമായിട്ടുള്ളത്. ജയിൽ അധികാരികളും ബന്ധപ്പെട്ട പോലീസ് ഉദ്യോഗസ്ഥരും അകമ്പടിക്കുള്ള പോലീസിനെ നിയോഗിക്കേണ്ടത് ആവശ്യമാണ്.

സെക്രട്ടേറിയറ്റിലെ സുരക്ഷാ ആവശ്യത്തിലേക്കായി സ്ഥാപിച്ച സി.സി.ടി.വിയിലേക്ക് വരുമ്പോൾ, സി.സി.ടി.വിയിലെ വിഷ്വലുകൾ ഏറ്റവും കുറഞ്ഞത് ഒരു വർഷത്തേക്കുള്ള ഒരു കാലാവധിയിലേക്ക് നിലനിർത്തുന്നതിനും അല്ലെങ്കിൽ ഒരിക്കൽ സ്ഥാപിച്ചിട്ടുള്ള 500 ജി.ബി ഹാർഡ് ഡിസ്ക് 15 ദിവസത്തിൽ, അത് നിറയുമ്പോൾ മറ്റൊന്നുമായി അത് മാറ്റി സൂക്ഷിക്കുന്നതിനും അല്ലെങ്കിൽ അതിലെ വിഷ്വലുകൾ എടുത്ത് ടേപ്പ് ചെയ്ത് ഉചിതമായി സൂക്ഷിക്കുന്നതിനും ആവശ്യമായ നടപടി സ്വീകരിക്കേണ്ടതാണ്.

സർക്കാരിന്റെ ഊർജ്ജ വകുപ്പിന്റെ കീഴിൽ പ്രവർത്തിക്കുന്നതും പാരമ്പര്യേതര ഊർജ്ജത്തിന്റെ പ്രോത്സാഹനത്തിനുവേണ്ടി എം.എൻ.ആർ.ഇയുടെ നോഡൽ ഏജൻസി ആയി നിയമിച്ചിട്ടുള്ളതുമായ അനർട്ടിനെ ഉചിതമായി ഉടച്ചുവാർക്കേണ്ടതും അതുവഴി സൗരോർജ്ജത്തിന്റെ ഉൽപാദനത്തിനും വിതരണത്തിനും വികസനത്തിനുമായി കേന്ദ്രസർക്കാർ പ്രഖ്യാപിക്കുന്ന വിവിധ ആനുകൂല്യങ്ങൾ നേടിയെടുക്കുന്നതിനുള്ള സുശക്തമായ നടപടി പ്രോത്സാഹിപ്പിക്കുവാൻ കഴിയേണ്ടതുമാണ്.

-----------------

**കമ്മീഷനെ സംബന്ധിച്ച്**

സോളാർ അന്വേഷണ കമ്മീഷൻ, ജസ്റ്റിസ് ജി.ശിവരാജൻ, സർക്കാർ ഉത്തരവ് പ്രകാരം, ഹൈക്കോടതിയിലെ ഒരു സിറ്റിംഗ് ജഡ്ജിയുടെ ശമ്പളത്തിലും യാത്രാപ്പടി ഉൾപ്പെടെ മറ്റ് ആനുകൂല്യങ്ങൾക്കും അർഹത നേടുന്നുണ്ടെങ്കിലും ബന്ധപ്പെട്ട കാലയളവിൽ കേരള സംസ്ഥാന പിന്നാക്ക വിഭാഗങ്ങളുടെ കമ്മീഷന്റെ ചെയർമാൻ സ്ഥാനം വഹിച്ചുകൊണ്ടിരിക്കുന്നതിനാൽ അദ്ദേഹം കമ്മീഷനിൽ നിന്നും യാതൊരു പ്രതിഫലമോ യാത്രപ്പടിയോ സ്വീകരിച്ചിട്ടില്ല.

**കമ്മീഷനിലെ ജീവനക്കാർ**

കമ്മീഷന്റെ സെക്രട്ടറി: കീർത്തിയുള്ള ഒരു നീതിന്യായ ഉദ്യോഗസ്ഥനായി പരിചയവും വർഷങ്ങളോളം കേരള ഹൈക്കോടതിയിലെ രജിസ്ട്രാറായി ഭരണ പരിചയവും ഇടമലയാർ അന്വേഷണ കമ്മീഷൻ ഹൈക്കോടതി ജഡ്ജി ശ്രീ.കെ.സുകുമാരന്റെ സെക്രട്ടറിയായി പ്രവർത്തന പരിചയവും ഉള്ള റിട്ടയർ ചെയ്ത ഒരു സീനിയർ ജില്ലാ ജഡ്ജിയുമായ ശ്രീ.പി.എസ്.ദിവാകരനെയാണ് ഈ കമ്മീഷന്റെ സെക്രട്ടറിയായി നിയമിച്ചിട്ടുള്ളത്. അദ്ദേഹത്തിന്റെ കഴിവുറ്റ മാർഗദർശന പ്രകാരം കമ്മീഷന സിറ്റിംഗുകൾ നടത്തുന്ന കാര്യത്തിലും കക്ഷികളിൽ നിന്നും തെളിവ് എടുക്കുന്ന കാര്യങ്ങൾ തുടങ്ങിയവയിൽ ഉചിതമായ നടപടി സ്വീകരിക്കുവാൻ കഴിഞ്ഞു. സർക്കാരുമായും പോലീസുമായും ചുമതല നിർവ്വഹിക്കുന്ന എല്ലാവരുമായും കത്തിടപാടുകൾ നടത്തുന്നതിനും ബന്ധപ്പെടുന്നതിനും അദ്ദേഹത്തെ പൂർണ്ണമായും ചുമതലപ്പെടുത്തിയിരുന്നതും അത് അദ്ദേഹം കാര്യക്ഷമതയോടെ നിർവ്വഹിച്ചിട്ടുള്ളതുമാണ്. സെക്രട്ടറി എന്ന നിലയിൽ അദ്ദേഹത്തിന്റെ സേവനങ്ങളെ കമ്മീഷൻ പ്രശംസിക്കുകയും അംഗീകരിക്കുകയും ചെയ്യുന്നു.

അഡ്വക്കേറ്റ് ജനറലിന്റെ ഓഫീസിൽ നിന്നും ജോയിന്റ് സെക്രട്ടറിയായി വിരമിച്ചിട്ടുള്ള ശ്രീ.വി.എൽ ഫുൽജൻസ് കമ്മീഷനിലെ മിനിസ്റ്റീരിയൽ ജീവനക്കാരുടെ തലവനായും കമ്മീഷനോട് ബന്ധപ്പെട്ട കോർട്ട് ഓഫീസറായും ജോലി നോക്കിയിരുന്നു. അദ്ദേഹത്തിന്റെ ശാരീരിക വിഷമതകൾക്കിടയിലും അദ്ദേഹം എല്ലാ സാക്ഷികളിൽ നിന്നും മൊഴി രേഖപ്പെടുത്തുന്നതിനുള്ള അത്യധ്വാനം, യാതൊരു മുറുമുറുപ്പും കൂടാതെ ദിവസത്തിന്റെ അവസാന മണിക്കൂറുകളിൽ പോലും നിർവ്വഹിച്ചിട്ടുണ്ട്. അദ്ദേഹത്തിന സേവനത്തിലുള്ള അചഞ്ചലമായ ആത്മാർത്ഥതയും കർത്തവ്യത്തോടുള്ള അർപ്പണ മനോഭാവവും തികച്ചും അദ്വിതീയമാണ്.

ഈ ഓഫീസിലെ കണക്ക് കൈകാര്യം ചെയ്തിരുന്നത് ചീഫ് ജുഡീഷ്യൽ മജിസ്ട്രേറ്റ് കോടതിയിൽ നിന്നും ശിരസ്തദാരായി വിരമിച്ച ശ്രീ.എൻ.കെ.രതീശനാണ്. ജീവനക്കാരുടെ ശമ്പളം ഉചിതമായി വിതരണം ചെയ്യുന്നതിനും അക്കൗണ്ടിംഗിന്റെ സൂക്ഷ്മ സംഗതികളിൽ പോലും ഏർപ്പെട്ടുകൊണ്ട് ഇടപാടുകൾ സുരക്ഷിതമാക്കുന്നതും വിതരണം ഉറപ്പുവരുത്തുന്നതിനുമുള്ള കാഴ്ചപ്പാടോട് കൂടി അദ്ദേഹം എപ്പോഴും പ്രവർത്തിച്ചിട്ടുണ്ട്. അദ്ദേഹത്തിനുള്ള ജോലിയോടുള്ള ആത്മാർത്ഥത പ്രശംസനീയമാണ്.

അഡ്വക്കേറ്റ് ജനറലിന്റെ ഓഫീസിൽ നിന്നും അണ്ടർ സെക്രട്ടറിയായി വിരമിച്ച ശ്രീമതി.ജി. വത്സല സ്റ്റെനോഗ്രാഫറായി ജോയി ചെയ്തുകൊണ്ട് അവരിൽ ഏൽപിച്ച ജോലിയിൽ ഉള്ള കാര്യക്ഷമത തെളിയിച്ചു. അവരുടെ കമ്പ്യൂട്ടർ ഉപയോഗിച്ചു കൊണ്ടുള്ള ടൈപ്പിംഗിലുള്ള വൈദഗ്ദ്ധ്യവും ഇംഗ്ലീഷ് ഭാഷയിലുള്ള അവരുടെ നൈപുണ്യവും രണ്ടും ഈ കമ്മീഷന വലിയ തോതിലുള്ള സഹായകമായിരുന്നു. അവരും അവരുടെ ജോലിയിൽ തീർത്തും അർപ്പണബോധമുള്ളവരാണ്.

അഡ്വക്കേറ്റ് ജനറലിന്റെ ഓഫീസിൽ നിന്നും സെക്ഷൻ ഓഫീസറായി വിരമിച്ച ശ്രീ.കെ.മോഹൻ കമ്മീഷനിൽ ഒരു ക്ലാർക്ക് ആയി ജോലിയിൽ പ്രവേശിച്ചു. എല്ലാ റിക്കാർഡുകളുടേയും സൂക്ഷിപ്പ് അദ്ദേഹത്തെ ആണ് ചുമതലപ്പെടുത്തിയിരുന്നതും. അദ്ദേഹം എല്ലാം ഫയലുകളും രജിസ്റ്ററുകളും ഉചിതമായും ചിട്ടയായി അടുക്കിയും സൂക്ഷിച്ചിട്ടുണ്ട്. അദ്ദേഹം ശാന്തനായ ജീവനക്കാരനാണ്.

കേരള ഹൈക്കോടതിയിൽ നിന്നും ഓഫീസ് സൂപ്രണ്ട് (ഹയർ ഗ്രേഡ്) ആയി വിരമിച്ച ശ്രീ.വി.ജി.വേണുഗോപാൽ കോൺഫിഡൻഷ്യൽ അസിസ്റ്റന്റായി കമ്മീഷനിൽ അന്തിമ ഘട്ടത്തിൽ മാത്രം ജോലിയിൽ പ്രവേശിച്ച ആളാണ്, എന്നാൽ അയാളുടെ കഠിന പ്രയത്നവും ജോലിയോടുള്ള ആത്മാർത്ഥതയും ഓഫീസിന്റെ പ്രവർത്തനത്തിന് അയാൾ ഒഴിച്ചു കൂടാത്തതാണെന്ന് തെളിയിച്ചു.

കമ്മീഷന്റെ ചെയർമാനും അതുപോലെ അതിന്റെ സെക്രട്ടറിയും ഉപയോഗിച്ചിരുന്ന കാറിന്റെ ഡ്രൈവർമാരാണ് ശ്രീ.ചന്ദ്രബോസും ശ്രീ.മിജോണും. അവർ വളരെ സുരക്ഷിതരും വിശ്വസ്തരുമാണെന്ന് തെളിയിച്ചിട്ടുണ്ട്. കമ്മീഷൻ നടത്തിയ യാത്രകളിൽ ഒരു വിധത്തിലുമുള്ള പരാതിക്കും ഇട വരുത്താതെ അവരുടെ കാര്യക്ഷമത അവർ തെളിയിച്ചിട്ടണ്ട്. അവർ സത്യസന്ധരും, തുറന്നു പറയുന്ന സ്വഭാവമുള്ളവരും തികച്ചും വിശ്വാസമർപ്പിക്കാവുന്നവരുമാണ്.

കേരള ഹൈക്കോടതിയിൽ നിന്നും വിരമിച്ച ശ്രീ.ടി.വി വിജയനും ശ്രീ.എം.എ അഷ്റഫും കമ്മീഷനിൽ ശിപായികളായി ജോലി ചെയ്തിരുന്നു. ഒരു ദിവസത്തിന്റെ അവസാന മണിക്കൂർ വരേയും അവരെ ഏത് കർത്തവ്യവും ചുമതലപ്പെടുത്താൻ കഴിയുന്നതും അവർക്ക് നൽകപ്പെട്ട ജോലി അവരുടെ മുഖത്ത് ഒരു പുഞ്ചിരിയോടെ തന്നെ അവർ നിർവ്വഹിച്ചതായും കണ്ടിട്ടുണ്ട്.

കമ്മീഷനിലെ പാർട്ടൈം തൂപ്പുകാരിയായ ശ്രീമതി. അജിത പ്രസാദം കെട്ടിട പരിസരങ്ങൾ വൃത്തിയും വെടിപ്പും ഉള്ളതായി സൂക്ഷിക്കുവാൻ എപ്പോഴും ശ്രദ്ധ ചെലുത്തിയിട്ടുണ്ട്.

കമ്മീഷന്റെ സെക്യൂരിറ്റി സ്റ്റാഫ് എപ്പോഴും ശ്രദ്ധയുള്ളവരും ജാഗ്രതയുള്ളവരും ആണ്, എസ്.ഐ ശ്രീ.മുസ്തഫ, എ.എസ്.ഐ ശ്രീ.കെ.വി.സൈജൻ, സീനിയർ സി.പി.ഒ ശ്രീ.സനൽകുമാർ, സി.പി.ഒ മാരായ ശ്രീ.സിബി, ശ്രീ. സന്ദീപ് കുമാർ, ശ്രീ.ഫൈസൽ, ശ്രീ.സാബു, ശ്രീ.ദിനോഷ്, ശ്രീ.വിമൽ, ശ്രീ വിനീഷ് എന്നിവർ കാര്യക്ഷമതയും സത്യനിഷ്ഠയും തെളിയിച്ച ഉദ്യോഗസ്ഥരാണ്.

**കേരള പോലീസ് അസോസിയേഷൻ**

2011-ലെ കേരള പോലീസ് ആക്റ്റിന്റെ, ചുരുക്കത്തിൽ 'ആക്റ്റ്' 109-ാം വകുപ്പ് പോലീസ് അസോസിയേഷനുകൾക്ക് വ്യവസ്ഥ ചെയ്തിട്ടുള്ളതും, ആയതിൻ പ്രകാരം നിർണ്ണയിക്കപ്പെട്ടിട്ടുള്ള നിയന്ത്രണങ്ങൾക്ക് വിധേയമായി വിവിധ പദവികളിലും വിഭാഗങ്ങളിലുമുള്ള പോലീസ് ഉദ്യോഗ സ്ഥർക്കായി അസോസിയേഷനുകൾ രൂപീകരിക്കുന്നതിന സർക്കാരിന അനുമതി നൽകാവുന്ന തുമാണ്.

കേരള പോലീസ് സേനയിലെ വിവിധ പദവികൾ ആരോഹണക്രമത്തിൽ 'ആക്റ്റി'ന്റെ 14-ാം വകുപ്പ് (2)-ാം ഉപ-വകുപ്പിൽ പ്രതിപാദിച്ചിട്ടുണ്ട്. അവ (a) പോലീസ് കോൺസ്റ്റബിൾ; (b) പോലീസ് ഹെഡ് കോൺസ്റ്റബിൾ; (c) അസിസ്റ്റന്റ് സബ് ഇൻസ്പെക്ടർ ഓഫ് പോലീസ്; (d) സബ് ഇൻസ്പെക്ടർ ഓഫ് പോലീസ്; (e) ഇൻസ്പെക്ടർ ഓഫ് പോലീസ്; (f) ഡെപ്യൂട്ടി സൂപ്രണ്ട് ഓഫ് പോലീസ്; (g) സൂപ്രണ്ട് ഓഫ് പോലീസ്; (h) ഡെപ്യൂട്ടി ഇൻസ്പെക്ടർ ജനറൽ ഓഫ് പോലീസ് (i) ഇൻസ്പെക്ടർ ഓഫ് പോലീസ് (j) അഡീഷണൽ ഡയറക്ടർ ജനറൽ ഓഫ് പോലീസ് (k) ഡയറക്ടർ ജനറൽ ഓഫ് പോലീസ് (l) സ്റ്റേറ്റ് പോലീസ് ചീഫ് എന്നിവയാണ്.

കേരള പോലീസ് അസോസിയേഷന ആദ്യത്തെ രണ്ട് തസ്തികകളിൽപ്പെട്ട അതായത്, പോലീസ് കോൺസ്റ്റബിൾ, പോലീസ് ഹെഡ് കോൺസ്റ്റബിൾ എന്നിവരുടെ ഒരു അസോസിയേഷ നാണ്. 4-10-1979-ലെ G.O. (MS)134/79/Home നമ്പരിലുള്ള സർക്കാർ ഉത്തരവ് പ്രകാരം, 1960 -ലെ കേരള പോലീസ് ആക്റ്റിലെ (ഇപ്പോൾ 2011 ലെ കേരള പോലീസ് ആക്റ്റിന്റെ 109-ാം വകുപ്പ്) പ്രകാരം നൽകപ്പെട്ട അധികാരം വിനിയോഗിച്ചുകൊണ്ട് സംസ്ഥാന സർക്കാർ കേരള പോലീസ് അസോസിയേഷന അംഗീകാരം നൽകിയിട്ടുണ്ട്.

കേരള പോലീസ് അസോസിയേഷനെ അംഗീകരിച്ചിട്ടുള്ള ഉത്തരവ് Ext.X 529 ൽ ആകുന്നു. അസോസിയേഷന്റെ ഭരണഘടനപ്രകാരം കേരള പോലീസ് അസോസിയേഷൻ സ്റ്റേറ്റ് പോലീസ് ചീഫ് - ഡയറക്ടർ ജനറൽ ഓഫ് പോലീസ് അംഗീകരിച്ചിട്ടുള്ള സംസ്ഥാന വ്യാപകമായ ഒരു അസോസിയേഷനാണ്. ഇത് ഒരു രാഷ്ട്രീയരഹിത സംഘടനയും അത് 1966-ലെ പോലീസ് ഫോഴ്സസ് (റസ്സ്ട്രിക്ഷൻ ഓഫ് റൈറ്റ്സ്) ആക്റ്റിലെയും അതിൻ കീഴിൽ ഉണ്ടാക്കിയിട്ടുള്ള ചട്ട ങ്ങൾക്കും, 1960-ലെ കേരള പോലീസ് ആക്റ്റിലെയും മറ്റ് ആക്റ്റുകളിലെയും നിലവിലുള്ളതും ഭാവിയിലെയും സേവന വ്യവസ്ഥകൾക്കും, അച്ചടക്കം, കടമകൾ, അവകാശങ്ങൾ എന്നിവയ്ക്കും വിധേയമായി പ്രവർത്തിക്കുന്നതുമാണ്.

**മറ്റ് പോലീസ് അസോസിയേഷനുകൾ**

അസിസ്റ്റന്റ് സബ് ഇൻസ്പെക്ടർ മുതൽ ഇൻസ്പെക്ടർ ഓഫ് പോലീസ് വരെയുള്ളവർക്ക് പോലീസ് ഓഫീസേഴ്സ് അസോസിയേഷനും Dy.S.P മുതൽ ഉദ്യോഗകയറ്റം വഴി സൂപ്രണ്ട് ഓഫ് പോലീസ് ആയവർക്ക് പോലീസ് സർവീസ് ഓഫീസേഴ്സ് അസോസിയേഷനും I.P.S ഓഫീ സർമാർക്കായി I.P.S അസോസിയേഷനും സംസ്ഥാന വ്യാപകമായി പ്രവർത്തിക്കുന്നുണ്ട്. (DW.XIV pp 84-85)

കേരള പോലീസ് അസോസിയേഷന്റെ ലക്ഷ്യങ്ങൾ, അസോസിയേഷന്റെ ഭരണഘടനയുടെ ഖണ്ഡം 5 (5) (ബി) ൽ പ്രസ്താവിക്കുന്നതുപോലെ പോലീസിന്റെ പ്രവർത്തനം അർപ്പണമനോഭാ വത്തോടെയുള്ളതാണ് എന്ന പ്രതീതി സൃഷ്ടിക്കുന്നതിനും (ഇ) അസോസിയേഷന്റെ ഭരണഘടന

യിലെ നിയന്ത്രണങ്ങൾക്ക് വിധേയമായി അംഗങ്ങളുടെ പൊതുവായ താൽപര്യം സംരക്ഷിക്കുന്നതിനുമുള്ളതാണ്.

അസോസിയേഷന്റെ ഓഫീസ് ഭാരവാഹികളുടെ കർത്തവ്യങ്ങളും ചുമതലകളും (ഖണ്ഡം 10) അനുസരിച്ച്, അസോസിയേഷന്റെ ചീഫ് എക്സിക്യൂട്ടീവ് അതിന്റെ സംസ്ഥാന ജനറൽ സെക്രട്ടറിയായിരിക്കുന്നതാണ്. കത്തിടപാടുകൾ എല്ലാ കാര്യങ്ങളിലും നടത്തേണ്ടത് അദ്ദേഹമാണ്.

ധനകാര്യത്തെ സംബന്ധിച്ചിടത്തോളം, ഖണ്ഡം 12 പറയുന്നത്, അംഗത്വഫീസും സർക്കാരിൽ നിന്നുള്ള ഗ്രാന്റ് ഉണ്ടെങ്കിൽ അതും, സർക്കാരിന്റെ മുൻകൂർ അനുമതിയോടുകൂടി ശേഖരിച്ച തുകയും എന്നതാണ്. ഈ തുക അസോസിയേഷൻ അംഗങ്ങളുടെ ക്ഷേമത്തിന വേണ്ടി ഉപയോഗിക്കേണ്ടതാണ്. അസോസിയേഷൻ ഏതെങ്കിലും വ്യക്തികളിൽ നിന്നോ, സന്നദ്ധ ഏജൻസിയിൽ നിന്നോ സംഘടനകളിൽ നിന്നോ സംഭാവനകൾ ശേഖരിക്കാൻ പാടില്ല എന്ന് (ഖണ്ഡം 12 (3)) പ്രത്യേകം നിഷ്കർഷിച്ചിട്ടുണ്ട്.

സ്റ്റേറ്റ് പോലീസ് ചീഫിനും, യൂണിറ്റ് ഹെഡിനും അസോസിയേഷന്റെ പ്രവർത്തനങ്ങളിലാകെ ഒരു നിയന്ത്രണമുണ്ട് എന്നത് കേരള പോലീസ് ഭരണഘടനയുടെ ഒരു ലളിതായ വായനയിൽതന്നെ കാണാവുന്നതാണ്.

2011-ലെ കേരള പോലീസ് ആക്റ്റിന്റെ 3-ാം വകുപ്പിൽ, ഭരണ സംവിധാനത്തിന്റെ ഭാഗമായി ജനങ്ങൾക്കിടയിൽ സേവകരായി പ്രവർത്തിക്കുന്ന പോലീസിന്റെ പൊതുവായ കർത്തവ്യങ്ങൾ, ഇൻഡ്യൻ ഭരണഘടനയ്ക്കും അതിൻ കീഴിൽ ഉണ്ടാക്കിയിട്ടുള്ള നിയമങ്ങൾക്കും വിധേയമായി എല്ലാവർക്കും നിയമാനുസൃതമുള്ള സ്വാതന്ത്ര്യവും അവകാശങ്ങളും ഉറപ്പാക്കുകയും, ക്രമസമാധാനപാലനവും, രാജ്യത്തിന്റെ അഖണ്ഡതയും സംസ്ഥാനത്തിന്റെ സുരക്ഷയും, മനുഷ്യാവകാശങ്ങളുടെ സംരക്ഷണവും ഉറപ്പാക്കുകയും ചെയ്യുക എന്നതാണ്.

പോലീസിന്റെ പ്രവർത്തനങ്ങൾ വകുപ്പ് 4-ൽ വിശദീകരിക്കുന്നതിൽ മറ്റു പലതിന്റേയും കൂട്ടത്തിൽ ഖണ്ഡം (ഒ) ആഭ്യന്തര അച്ചടക്കത്തിന്റെ നിലവാരം പാലിക്കുന്നതിനും ഉയർത്തിപിടിക്കുന്നതിനും വ്യവസ്ഥ ചെയ്യുന്നു.

വകുപ്പ് 18 പ്രകാരം സംസ്ഥാനത്താകെ പോലീസിന്റെ ഭരണവും, മേൽനോട്ടവും, നിർദ്ദേശവും നിയന്ത്രണവും, സർക്കാരിന്റെ നിയന്ത്രണങ്ങൾക്ക് വിധേയമായി സ്റ്റേറ്റ് പോലീസ് ചീഫ് എന്ന തസ്തികയിലുള്ള ഒരു ഓഫീസറിൽ നിക്ഷിപ്തമായിരിക്കുന്നതാണ്.

ആക്റ്റിന്റെ 20-ാം വകുപ്പ്, സ്റ്റാന്റിംഗ് ഓർഡറുകളും, മാർഗനിർദ്ദേശകതത്വങ്ങളും രൂപഭേദം വരുത്തുന്നതിനോ, റദ്ദാക്കുന്നതിനോ ഉള്ള സർക്കാരിന്റെ അധികാരത്തിന വിധേയമായി, ഈ ആക്റ്റിനും അതിന കീഴിൽ ഉണ്ടാക്കിയിട്ടുള്ള ചട്ടങ്ങൾക്കും വിപരീതമാകാത്ത വിധത്തിൽ, പോലീസിന്റെ ചുമതലകളും പ്രവർത്തനങ്ങളും കാര്യക്ഷമമായി നിർവ്വഹിക്കുന്നതിന പോലീസ് മാന്വൽ പുറപ്പെടുവിക്കുന്നതിനും സംഗ്രഹിക്കുന്നതിനും സംസ്ഥാന പോലീസ് മേധാവിയെ പ്രാപ്തനാക്കുന്നു.

ആക്റ്റിന്റെ 85-ാം വകുപ്പ് പോലീസ് ഓഫീസർമാരും ഉദ്യോഗസ്ഥരും നിയമനത്തിനായി തെരഞ്ഞെടുക്കപ്പെട്ട് പരിശീലനത്തിലായിരിക്കുമ്പോൾ തന്നെ മറ്റ് പലതിന്റേയും കൂട്ടത്തിൽ ഖണ്ഡം (എഫ്) ൽ വ്യവസ്ഥ ചെയ്തിട്ടുള്ളതനുസരിച്ച് സ്റ്റേറ്റ് പോലീസ് ചീഫ് പൊതുവായോ, പ്രത്യേക

മായോ പുറപ്പെടുവിച്ചിട്ടുള്ള ഉത്തരവുകൾക്കനുസരിച്ച് ഓരോ കർത്തവ്യത്തിൽ ഏർപ്പെടുമ്പോഴും മറ്റു സന്ദർഭങ്ങളിലും സ്വമേധയാ അച്ചടക്കത്തിന വിധേയമായിരിക്കണമെന്ന് നിഷ്കർഷിച്ചിട്ടുണ്ട്.

ഒരു സിവിൽ പോലീസ് ഓഫീസറായ ശ്രീ. ജി.ആർ. അജിത് ആയിരുന്നു 26.08.2011 മുതൽ കേരള പോലീസ് അസോസിയേഷന്റെ ജനറൽ സെക്രട്ടറി. അദ്ദേഹം പോലീസ് വകുപ്പിൽ ഒരു കോൺസ്റ്റബിളായി സ്പെഷ്യൽ ആംമ്ഡ് പോലീസിൽ (S.A.P) -ൽ 30-11-1998-ൽ ജോലിയിൽ പ്രവേശിച്ചു. 2010 മുതൽ 2013 വരെ അദ്ദേഹം തിരുവനന്തപുരം നന്ദാവനത്തുള്ള ആംമ്ഡ് പോലീസ് റിസർവ്വ് ക്യാമ്പിൽ ഡ്യൂട്ടി ചെയ്തിരുന്നു. 2013 ജൂൺ മുതൽ അദ്ദേഹം ലോക്കൽ പോലീസ് -ട്രാഫിക്കിൽ നിയമിക്കപ്പെട്ടു. അതുമുതൽ അദ്ദേഹം തിരുവനന്തപുരം സിറ്റി ട്രാഫിക് പോലീസ് സ്റ്റേഷനിലുള്ള സ്റ്റോറിൽ പ്രവർത്തിച്ചുവരുന്നു. 2016 മെയ് വരെ അദ്ദേഹം പ്രസ്തുത ഡ്യൂട്ടിയിലായിരുന്നു. ഇപ്പോൾ അദ്ദേഹം ട്രാഫിക് ഡ്യൂട്ടിയിലാണ്.

അദ്ദേഹം ബി.എ ഡിഗ്രി കോഴ്സ് പൂർത്തിയാക്കിയതായും തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ പഠിച്ചതായും പറയപ്പെടുന്നു. അദ്ദേഹം ഒരു കെ.എസ്.യു പ്രവർത്തകനായിരുന്നു. മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയുടെ പേഴ്സണൽ സ്റ്റാഫിൽപ്പെട്ട ശ്രീ.ടെന്നി ജോപ്പൻ തിരുവനന്തപുരത്തുള്ള മാർ ഇവാനിയോസ് കോളേജിൽ പഠിച്ചു. അദ്ദേഹവും ഒരു കെ.എസ്.യു പ്രവർത്തകനായിരുന്നു. ആ കാലയളവിൽ അവർ രണ്ടുപേരും ഒന്നിച്ച് കെ.എസ്.യുവിൽ പ്രവർത്തിച്ചിരുന്നു. അക്കാലത്ത് മുൻ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി, ഇന്ത്യൻ നാഷണൽ കോൺഗ്രസിനെ പ്രതിനിധീകരിക്കുന്ന ഒരു എം.എൽ.എ ആയിരുന്നു. ശ്രീ.ഉമ്മൻചാണ്ടിക്ക് എം.എൽ.എ ക്വാർട്ടേഴ്സിൽ ഒരു മുറി ഉണ്ടായിരുന്നു. അദ്ദേഹവും ടെന്നി ജോപ്പനും പരിചയപ്പെടുകയും പാർടിയിലും കെ.എസ്.യുവിന്റെ പരിപാടികളിലും അക്കാലത്ത് ഒരുമിച്ച് പ്രവർത്തിക്കുകയും ചെയ്തു. കെ.എസ്.യു പ്രവർത്തകർ എന്ന നിലയിൽ ഓരോ ദിവസവും അവർ എം.എൽ.എ ഹോസ്റ്റൽ പരിസരത്ത് ഒത്തുകൂടിയിരുന്നു. അക്കാലത്ത് അദ്ദേഹത്തിന ശ്രീ. ഉമ്മൻചാണ്ടിയുമായി ഒരു ബന്ധവുമില്ല. (അദ്ദേഹത്തിന്റെ 3-6-2016-ലെ മൊഴി പ്രകാരം - DW വാല്യം.XIV pp 84-121)

അദ്ദേഹം പോലീസ് വകുപ്പിൽ ചേരുന്നതിന മുമ്പ് കോൺഗ്രസ് പാർടിയുടെ ഒരു സജീവ പ്രവർത്തകനായിരുന്നു. (10-06-2016-ലെ മൊഴി പ്രകാരം at pp 152-153)

സോളാർ തട്ടിപ്പ് വിഷയം 13-ാം നിയമസഭയുടെ 2013 ജൂൺ 12 മുതൽ 2013 ജൂലൈ 9-ാം തീയതി വരെയുള്ള സമ്മേളനത്തിൽ ചർച്ച ചെയ്യപ്പെട്ടു.

എം.എൽ.എ ശ്രീ.രാജു എബ്രഹാമും മറ്റ് 4 എം.എൽ.എമാരും സംയുക്തമായി മുഖ്യമന്ത്രിയുടെ മറുപടിക്കായി 13.06.2013-ൽ നിയമസഭയിൽ ഒരു അടിയന്തിര പ്രമേയം കൊണ്ടുവന്നു.

പ്രസ്തുത പ്രമേയത്തിൽ Ext.X 562 (വാല്യം.XIV.Exts pp 68-69) 62-ാം പേജിൽ 'സരിത തട്ടിപ്പ് നടത്തിയ പണം ചെലവഴിച്ച് പോലീസ് അസോസിയേഷൻ പരിപാടി സ്പോൺസർ ചെയ്യപ്പെട്ടു' എന്ന് പ്രസ്താവിക്കപ്പെടുന്നു.

പ്രസ്തുത വാർത്ത മാധ്യമങ്ങളിൽ റിപ്പോർട്ട് ചെയ്യപ്പെട്ടപ്പോൾ, അത് പോലീസ് അസോസിയേഷന്റെ പ്രശസ്തിയ്ക്കും വിശ്വാസത്തിനും പ്രതികൂലമാകുമെന്നതിനാൽ അതിന്റെ ജനറൽ സെക്രട്ടറി ശ്രീ.ജി.ആർ.അജിത്ത് ആരോപണങ്ങളേയും അതിന്റെ ഉറവിടത്തേയും കുറിച്ച് അന്വേഷിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ടുള്ള 17-06-2013-ലെ ഒരു പരാതി (Ext.X 549) സംസ്ഥാന പോലീസ് മേധാവി മുമ്പാകെ ഫയൽ ചെയ്തതായി പറയപ്പെടുന്നു.

'നേർക്കാഴ്ച' എന്ന ഫെയ്സ് ബുക്ക് അക്കൗണ്ടിൽ മുഖ്യമന്ത്രിയേയും പോലീസ് അസോസിയേഷൻ ജനറൽ സെക്രട്ടറിയേയും അവരുടെ ഫോട്ടോ സഹിതം അപകീർത്തിപെടുത്തുന്ന ചില വാർത്തകൾ പ്രസിദ്ധീകരിക്കപ്പെട്ടതിനാൽ സൈബർ കുറ്റങ്ങൾ തടയുന്നതിനുള്ള നിയമപ്രകാരം നടപടികൾ സ്വീകരിക്കണമെന്ന വേറൊരു പരാതിയും Ext 550, അന്നേ ദിവസം തന്നെ സംസ്ഥാന പോലീസ് മേധാവി മുമ്പാകെ ഫയൽ ചെയ്തിട്ടുള്ളതായി പ്രസ്താവിക്കപ്പെടുന്നു. ഇതിന പുറമേ, 25-6-2013-ലെ മറ്റൊരു പരാതി Ext.X 524 സംസ്ഥാന പോലീസ് മേധാവി മുമ്പാകെ ഫയൽ ചെയ്തതായി പ്രസ്താവിക്കപ്പെടുന്നു. ആയതിൽ, കേരള പോലീസ് അസോസിയേഷന്റെ കൊല്ലത്ത് വെച്ച് നടന്ന സംസ്ഥാന സമ്മേളനവുമായി ബന്ധപ്പെട്ട് സ്മരണിക പ്രസിദ്ധീകരിക്കുന്നതിനും സമ്മേളനത്തിന്റെ നടത്തിപ്പിനുമായി വിവാദമായ സോളാർ കമ്പനിയിൽ നിന്നും 40 ലക്ഷം രൂപ കൈപ്പറ്റിയതായി മംഗളം, ദേശാഭിമാനി എന്നീ മാധ്യമങ്ങളിൽ റിപ്പോർട്ടുള്ളതായും പ്രസ്താവിക്കപ്പെടുന്നു.

ഇത് അസോസിയേഷന്റെ കീർത്തിക്കും വിശ്വാസത്തിനും ദോഷകരമായ ഫലമുളവാക്കിയതിനാലും അതിന്റെ സംസ്ഥാന ജനറൽ സെക്രട്ടറിക്ക് അപകീർത്തികരമായതിനാലും 20-06-2013-ന കൂടിയ സ്റ്റേറ്റ് കമ്മിറ്റി വിശദമായ ചർച്ചയ്ക്ക് ശേഷം, തെറ്റായ വാർത്തകൾ റിപ്പോർട്ട് ചെയ്ത ന്യൂസ് പേപ്പറുകൾക്ക് എതിരായി നടപടി സ്വീകരിക്കാൻ തീരുമാനിച്ചതായി പ്രസ്താവിക്കപ്പെടുന്നു.

പ്രസ്തുത ന്യൂസ് പേപ്പറുകളുടെ എഡിറ്റർമാർ, റിപ്പോർട്ടർമാർ തുടങ്ങിയവർക്കെതിരെ അപകീർത്തി കേസ് ഫയൽ ചെയ്യുന്നതിന സംസ്ഥാന പോലീസ് മേധാവിയുടെ അനുമതി ആരായുകയുണ്ടായി.

ഈ കാര്യവുമായി ബന്ധപ്പെട്ട ചർച്ച അസംബ്ലി നടപടി ക്രമങ്ങളിൽ ലഭ്യമാണ്. (വാല്യം. IV പേജുകൾ 19, 28, 33, 37, 39, 126)

പോലീസ് അസോസിയേഷന എതിരായ ആരോപണവുമായി ബന്ധപ്പെട്ട ആദ്യത്തെ ഒരെണ്ണം അസംബ്ലിയിൽ ആഭ്യന്തരവും വിജിലൻസും വകുപ്പ് മന്ത്രി ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണൻ പറയുകയുണ്ടായി. പോലീസ് അസോസിയേഷന്റെ ഭാരവാഹികളോട് ആരാഞ്ഞപ്പോൾ അത്തരം ഒരു പരിപാടി സ്പോൺസർ ചെയ്തിട്ടില്ല എന്ന് അവർ പറയുകയുണ്ടായി. രണ്ടാമതായി, അസോസിയേഷന്റെ ഭാരവാഹികൾ ഇക്കാര്യം പ്രസ് റിപ്പോർട്ട് മുഖേന അറിയിക്കുകയുണ്ടായി.

ഇത്തരം വസ്തുതകളാണ് പോലീസ് അസോസിയേഷന എതിരായ ആരോപണങ്ങളുമായി ബന്ധപ്പെട്ട് പോലീസ് അസോസിയേഷൻ ഹാജരാക്കിയ റെക്കോർഡ് ഫോമുകളിലും അസംബ്ലി നടപടി ക്രമങ്ങളിലും ലഭ്യമായിട്ടുള്ളത്.

ഇക്കാര്യത്തിൽ, ഓൾ ഇന്ത്യ ലോയേഴ്സ് യൂണിയൻ (AILU) തിരുവനന്തപുരം ജില്ലാകമ്മിറ്റി, കേരള സംസ്ഥാന പോലീസ് മേധാവി മുമ്പാകെ 18.06.2013-ൽ ഒരു പരാതി (Ext.X 705(ബി)) ഫയൽ ചെയ്തിട്ടുള്ളതായി കാണുന്നു. ഇത് ആരോപണവിധേയമായ സോളാർ തട്ടിപ്പ് പ്രതിയുമായുള്ള കേരള പോലീസ് അസോസിയേഷൻ ഭാരവാഹികളുടെ പങ്കിനെ കുറിച്ച് അന്വേഷിക്കുന്നതിനുവേണ്ടിയുള്ളതാണ്. ആയതിൽ കേരള പോലീസ് അസോസിയേഷന ലക്ഷക്കണക്കിന രൂപ ചെലവഴിച്ച് 30-ാമത് സംസ്ഥാന സമ്മേളനം നടത്താൻ സോളാർ തട്ടിപ്പ് പ്രതി സ്പോൺസർ ചെയ്തിരുന്നു എന്ന് പ്രസ്താവിക്കപ്പെടുന്നു. മംഗളം ദിനപ്പത്രത്തിൽ റിപ്പോർട്ട് ചെയ്ത വാർത്തയിൽ പ്രതിപാദിക്കപ്പെട്ടു. അസോസിയേഷൻ പ്രസിദ്ധീകരിച്ച സ്മരണികയിലുള്ള ''ഒരു

അഭ്യുദയകാംക്ഷിയുടെ നല്ല ആശംസകൾ'' എന്ന ഒരു പരസ്യത്തെ കുറിച്ച് പരാമർശമുണ്ട്. ഇതും കൂടി ഉന്നതതല അന്വേഷണത്തിൽ ഉൾപ്പെടുത്തി പ്രതിയെ പിടികൂടണമെന്ന് പരാതിക്കാരൻ ആവശ്യപ്പെട്ടു.

ആയതിന്മേൽ 18/06 തീയ്യതിയായി ''അന്വേഷണത്തിനും യഥാസമയം റിപ്പോർട്ട് ചെയ്യുന്നതിനും എ.ഡി.ജി.പി (SZ) ന അയയ്ക്കുക'' എന്ന ഒരു മേലെഴുത്തുണ്ട്. അതനുസരിച്ച് 19.06.2013 -ലെ T8/59262/2013-ാം നമ്പർ കത്ത് പ്രകാരം സംസ്ഥാന പോലീസ് മേധാവി പരാതി എ.ഡി.ജി.പി (SZ)- ന്റെ അന്വേഷണത്തിനും യഥാസമയം റിപ്പോർട്ട് ചെയ്യുന്നതിനുമായി അയച്ചു കൊടുക്കുകയുണ്ടായി. എ.ഡി.ജി.പി (SZ) 159/Camp/ADGP/SZ/2013-ാം നമ്പർ സന്ദേശത്തിലൂടെ എസ്.ഐ.ടിയിലെ ഒരംഗമായ ശ്രീ.റജി ജേക്കബ്, അസിസ്റ്റന്റ് കമ്മീഷണർ ഓഫ് പോലീസ്, ഡി.സി.ആർ.ബി, തിരുവനന്തപുരം സിറ്റിയുടെ നേരിട്ടുള്ള അന്വേഷണത്തിനായി പരാതി അയച്ചുകൊടുക്കുകയുണ്ടായി.

ശ്രീ. റജി ജേക്കബ് ഒരു അന്വേഷണ റിപ്പോർട്ട് സമർപ്പിച്ചു. (Ext.X 704 (b). 24.06.2016 തീയതിയിലെ കത്തിനാൽ ആവശ്യപ്പെട്ട പ്രകാരം Ext.X.704 (a) സംസ്ഥാന പോലീസ് മേധാവി പ്രസ്തുത റിപ്പോർട്ട് കമ്മീഷന അയയ്ക്കുകയുണ്ടായി.

പ്രസ്തുത റിപ്പോർട്ട് കേരള പോലീസ് അസോസിയേഷൻ ഭാരവാഹികളെ എതിർ കക്ഷികളായി പരിഗണിച്ചിട്ടുള്ളതായി കാണിക്കുന്നു. 31.08.2013-ന പരാതിക്കാരനിൽ നിന്നും ഒരു പ്രസ്താവന (Ext.X 705) അദ്ദേഹം നേടുകയുണ്ടായി. സോളാർ തട്ടിപ്പ് പ്രതി സരിത എസ്.നായർ ലക്ഷക്കണക്കിന രൂപ ചെലവഴിച്ച് കേരള പോലീസ് അസോസിയേഷന്റെ 30-ാം സംസ്ഥാന സമ്മേളനം സ്പോൺസർ ചെയ്തിരുന്നു എന്ന ഒരു പ്രത്യേക ആരോപണം പരാതിയിൽ തന്നെയുണ്ട്. സ്മരണികയിലെ പരസ്യവും ഒരു തെളിവായി പ്രതിപാദിച്ചിട്ടുണ്ട്. 4.09.2013-ന കേരള പോലീസ് അസോസിയേഷൻ സംസ്ഥാന ജനറൽ സെക്രട്ടറി ശ്രീ.ജി.ആർ.അജിത്തിന്റെ പ്രസ്താവനയും നേടുകയുണ്ടായി. പരാമർശിക്കപ്പെട്ട പരസ്യം 'സ്കൈലൈൻ ബിൽഡേഴ്സ്'നുവേണ്ടിയായിരുന്നുവെന്നും, അതിന എന്തുതന്നെയായാലും, ടീം സോളാറുമായോ സരിത നായരുമായോ, ബിജുരാധാകൃഷ്ണനുമായോ യാതൊരു വിധ ബന്ധവുമില്ലെന്ന് അദ്ദേഹം പറഞ്ഞു. അവർ ആരിൽ നിന്നും യാതൊരു സംഭാവനയും ശേഖരിച്ചിട്ടില്ല. റിപ്പോർട്ട് പ്രസക്തഭാഗം താഴെ ഉദ്ധരിക്കുന്നു:

''സംസ്ഥാന പോലീസ് മേധാവി മിതമായ നിരക്കിൽ പരസ്യം സ്വീകരിക്കുന്നതിന അസോസിയേഷനെ അനുവദിച്ചിരുന്നുവെന്ന് അന്വേഷണ റിപ്പോർട്ട് വെളിപ്പെടുത്തി. കേരള പോലീസ് അസോസിയേഷൻ ജനറൽ സെക്രട്ടറി ഹാജരാക്കിയ വരവ്-ചെലവ് കണക്കുകളുടെ സത്യസന്ധത ലഭ്യമായ വിവരങ്ങളുടെ അടിസ്ഥാനത്തിൽ പരിശോധിക്കാൻ കഴിഞ്ഞിട്ടില്ല. അതിനാൽ അസോസിയേഷൻ പ്രസ്തുത പ്രതിയിൽ നിന്നും സംഭാവന കൈപ്പറ്റിയിരുന്നതായി പറയാൻ കഴിയില്ല.

എ.ഡി.ജി.പി ശ്രീ.എ.ഹേമചന്ദ്രൻ ഐ.പി.എസ് തലവനായുള്ള സ്പെഷ്യൽ ടീം സോളാർ കേസിന്റെ അന്വേഷണം നടത്തി വരുന്നു. ഒരു കുറ്റകൃത്യത്തിന്റെ അന്വേഷണം വ്യത്യസ്ത വ്യാപ്തിയിലുള്ളതാണ്. തെളിവിന്റെ ഉചിതമായ പിൻബലമില്ലാതെ യാതൊരാളെയും കാതലായ ആരോപണങ്ങളിലേക്ക് വലിച്ചിഴക്കാൻ കഴിയില്ല. കേരള പോലീസ് അസോസിയേഷൻ സെക്രട്ടറി ശ്രീ.ജി.ആർ. അജിത്തിന സരിത എസ്.നായരുമായോ, ബിജു രാധാകൃഷ്ണനുമായോ അല്ലെങ്കിൽ മറ്റാരെങ്കിലുമായോ ബന്ധിപ്പിക്കാൻ അന്വേഷണത്തിനിടയിൽ ഇതുവരെ ഒരു തെളിവും ലഭിച്ചിട്ടില്ല.''

ഇക്കാര്യത്തിൽ അന്വേഷണം നടത്തിയ ഓഫീസർ, കേരള പോലീസ് അസോസിയേഷന്റെ 30 -ാം സംസ്ഥാന സമ്മേളനത്തിന, ആരോപിക്കപ്പെടുന്ന പ്രകാരം ലക്ഷങ്ങൾ ശ്രീമതി. സരിത.എസ്. നായരോ അല്ലെങ്കിൽ ടീം സോളാർ കമ്പനിയിലെ ഏതെങ്കിലും സ്റ്റാഫോ അല്ലെങ്കിൽ അവരുടെ ബാങ്ക് അക്കൗണ്ടുകളിലോ ചെലവഴിച്ചിരുന്നോ എന്ന ചോദ്യം ഇക്കാര്യത്തിൽ അന്വേഷണം നടത്തിയ ഓഫീസർ എടുത്തില്ല എന്നത് പ്രാധാന്യത്തോടെ ശ്രദ്ധിക്കാനുള്ളതാണ്. അദ്ദേഹം അന്വേഷണം പരസ്യത്തിലേക്ക് ഒതുക്കി.

ശ്രീ.ജി.ആർ.അജിത്ത് CW 140 എന്ന നിലക്ക് p.90 DW വാല്യം.XIV-ലെ അദ്ദേഹത്തിന്റെ കമ്മീഷൻ മുമ്പാകെയുള്ള 30.06.2016-ലെ സാക്ഷി മൊഴിയിൽ, അദ്ദേഹവും അദ്ദേഹത്തിന്റെ അസോസിയേഷനും ഈ കമ്മീഷന മുമ്പാകെ ഹാജരാകാൻ ഇടയായത് 2016 ഫെബ്രുവരി മാസത്തിന്റെ ആദ്യ ആഴ്ചയിൽ മാത്രമാണെന്നും, അത് തന്നെയും സോളാർ തട്ടിപ്പ് പ്രതിയായ സരിത എസ്.നായർ സെക്രട്ടറിയേറ്റിന്റെ വടക്കേ ബ്ലോക്കിൽ വെച്ച് 20 ലക്ഷം രൂപ അദ്ദേഹത്തിന നൽകിയെന്ന് 5.02.2016 നും 6.02.2016 നും ഈ കമ്മീഷൻ മുമ്പാകെയുള്ള മൊഴിയിലൂടെ ആരോപണം ഉന്നയിച്ചതുമായി ബന്ധപ്പെട്ടാണെന്നും പ്രസ്തുത ആരോപണം കളവാണെന്നും അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്. അത്തരം ഒരു ആരോപണം സോളാർ തട്ടിപ്പ് പ്രശ്നം, കേരള നിയമസഭയിൽ 2013 ജൂൺ 12 മുതൽ 2013 ജൂലൈ 9 വരെ ചർച്ച ചെയ്യപ്പെട്ടുവെന്നും അദ്ദേഹം പറഞ്ഞു. ഇതിനെതിരെ കേരള പോലീസ് അസോസിയേഷൻ പ്രതിഷേധിക്കുകയും ഡി.ജി.പിയുടെ അനുമതിയോടെ ഒരു പത്രപ്രസ്താവന പുറപ്പെടുവിക്കുകയും ഇക്കാര്യത്തിൽ അന്വേഷണം നടത്തുന്നതിന ഡി.ജി. പിയോട് ലിഖിതമായി അപേക്ഷിക്കുകയും ചെയ്തു. അവരുടെ അപേക്ഷയുടെ അടിസ്ഥാനത്തിൽ എസ്ഐടിയുടെ തലവനായ ശ്രീ. എ ഹേമചന്ദ്രൻ ഐപിഎസ് അതിലെ അംഗമായ ശ്രീ. റജി ജേക്കബ്, അസിസ്റ്റന്റ് കമ്മീഷണർ ഡിസിആർബി, തിരുവനന്തപുരം സിറ്റി - മുഖേന ഒരു അന്വേഷണം നടത്തുകയും ആരോപണങ്ങൾ അടിസ്ഥാന രഹിതമാണെന്ന് കണ്ടെത്തുകയും അത്തരത്തിലുള്ള ഒരു റിപ്പോർട്ട് നൽകുകയും ചെയ്തു. അദ്ദേഹത്തെ ചോദ്യം ചെയ്യപ്പെട്ടപ്പോൾ അദ്ദേഹം സ്മരണികയുടെ പ്രതിയും പരസ്യം നൽകിയ വ്യക്തിയുടെയും കണക്കുകളുടേയും വിശദാംശങ്ങളും നൽകുകയും ചെയ്തിരുന്നു. അന്വേഷണ ഉദ്യോഗസ്ഥൻ സരിതാ എസ്.നായരെയോ, ടീം സോളാർ കമ്പനിയിലെ സ്റ്റാഫിനേയോ ചോദ്യം ചെയ്തിരുന്നോയെന്നും അവരുടെ പ്രസ്താവന എടുത്തിരുന്നോയെന്നും അറിയില്ലെന്ന് അദ്ദേഹം പറഞ്ഞു. തന്റെ പരാതിക്കുപുറമേ, AILU തിരുവനന്തപുരം ബ്രാഞ്ച് ജില്ലാ സെക്രട്ടറിയായ ശ്രീ. പ്രമോദ് പള്ളിച്ചലും ഒരു പരാതി ഫയൽ ചെയ്തിട്ടുണ്ട് എന്ന് അദ്ദേഹം പറഞ്ഞു. ഇവ രണ്ടും ഒന്നിച്ച് പരിഗണിക്കപ്പെട്ടതായി അദ്ദേഹം മനസിലാക്കി. അസോസിയേഷൻ നൽകിയിട്ടുള്ള ഏതെങ്കിലും പരാതിയിന്മേലുള്ള റിപ്പോർട്ടിൽ അസോസിയേഷനെ എതിർകക്ഷികളാക്കി കാണിച്ചിട്ടുള്ളതായി ഒരു പരാമർശവുമില്ലെന്നും അദ്ദേഹം സമ്മതിച്ചു. ഡി.ജി.പിയുടെ അനുമതി കിട്ടാതിരുന്ന സാഹചര്യത്തിൽ സരിത എസ്.നായർക്കോ മറ്റാർക്കെങ്കിലുമോ എതിരായി ഒരു നിയമ നടപടിയും എടുത്തിട്ടില്ലെന്നും അദ്ദേഹം സമ്മതിച്ചു. ആയതിനാൽ അവർ, അവർക്കെതിരെയുള്ള യാതൊരു നിയമനടപടികളെപ്പറ്റിയും ചിന്തിച്ചില്ല. സരിത എസ്.നായർക്കെതിരെ ഇതുവരെയും ഒരു അപകീർത്തി കേസും ഫയൽ ചെയ്തിട്ടില്ല.

സരിത എസ്.നായരുടെ, അവർ 20 ലക്ഷം രൂപ അദ്ദേഹത്തിന നൽകിയെന്ന തെറ്റായ പ്രസ്താവനയ്ക്കെതിരെ നിയമനടപടികളെടുക്കുകയും അതിന്റെ ഭാഗമായി അവർ കമ്മീഷൻ മുമ്പാകെ ഹാജരാകുകയും സരിത എസ്.നായരെ എതിർ വിസ്താരം ചെയ്യുകയും കൂടുതൽ രേഖകൾ പരിശോധിക്കുന്നതിന അപേക്ഷിക്കുകയും ചെയ്തിട്ടുണ്ട് എന്ന് അദ്ദേഹം പറയുന്നു.

സ്റ്റേറ്റ്മെന്റ് ഫയൽ ചെയ്യാത്തതിനുള്ള ഒരു കാരണം എല്ലാ ന്യൂസ് പേപ്പറുകളിലും അത്തരം ഒരു പ്രസ്താവന ആവശ്യപ്പെട്ടുകൊണ്ടുള്ള ഒരു പൊതു നോട്ടീസ് ഇറക്കിയപ്പോൾ ഡി.ജി.പി ആരോപണങ്ങൾ അന്വേഷിക്കുകയും ആരോപണങ്ങളിൽ കഴമ്പില്ലെന്ന് കണ്ടെത്തി സഭ മുമ്പാകെ സമർപ്പിക്കുകയും ചെയ്തിട്ടുള്ളതിനാലാണ് എന്ന് അദ്ദേഹം തുടർന്ന് പറഞ്ഞു.

ഉപഭോക്താക്കളിൽ നിന്ന് കൈപ്പറ്റിയ തുകകൾ ചെലവഴിച്ച് കേരള പോലീസ് അസോസിയേഷന്റെ പരിപാടി സരിത എസ്.നായർ സ്പോൺസർ ചെയ്തിരുന്നു എന്ന ആരോപണം സഭയിലും മംഗളം ദിനപത്രത്തിലും ഉന്നയിക്കപ്പെട്ടപ്പോൾ കേരള പോലീസ് അസോസിയേഷൻ എ.ഡി.ജി.പി മുമ്പാകെ ഫയൽ ചെയ്തിട്ടുണ്ടെന്ന് ആരോപിക്കപ്പെടുന്ന പരാതികൾ ഡി.ജി.പി ഏതെങ്കിലും അന്വേഷണത്തിനായി അയച്ചിട്ടില്ല എന്ന് പറയുന്നത് പ്രസക്തമാണ്. എതിരായിട്ടുള്ള പ്രസ്താവന ശരിയല്ല. AILU -ന്റെ പരാതിമാത്രം ശ്രീ. റജി ജേക്കബ്, എ.സി, ഡി.സി.ആർ.ബി, തിരുവനന്തപുരം സിറ്റി മുഖേന അന്വേഷിക്കപ്പെടുകയും പോലീസ് അസോസിയേഷനെ എതിർകക്ഷികളായി പരിഗണിക്കപ്പെടുകയും ചെയ്തു. അതുപോലെ ശ്രീ. റജി ജേക്കബിന്റെ ഈ റിപ്പോർട്ട് സഭ മുമ്പാകെ സമർപ്പിക്കപ്പെട്ടുവെന്ന പ്രസ്താവന രേഖകളാൽ തെളിയിക്കപ്പെടുന്നില്ല.

ശ്രീമതി. സരിത എസ്.നായർ അവരുടെ 5.02.2016-ലെ കമ്മീഷൻ മുമ്പാകെയുള്ള മൊഴിയിൽ (DW വാല്യം X ഭാഗം I pp 207-210) കേരള പോലീസ് അസോസിയേഷൻ സെക്രട്ടറി ശ്രീ.ജി.ആർ. അജിത്ത് 2013-ൽ അസോസിയേഷന്റെ വാർഷിക സമ്മേളനത്തിന സംഭാവന ആവശ്യപ്പെട്ടു എന്ന് പറഞ്ഞിട്ടുണ്ട്. എല്ലാ പോലീസ് സ്റ്റേഷനുകളിലും സോളാർ പാനലുകൾ സ്ഥാപിക്കുന്നതിനുള്ള ഒരു പ്രമേയം അസോസിയേഷന്റെ മീറ്റിംഗിൽ പാസാക്കാമെന്നും അതിന്റെ അടിസ്ഥാനത്തിൽ പ്രസ്തുത ജോലി ടീം സോളാർ കമ്പനിക്ക് നൽകുന്നതിനുള്ള ഒരു ഉത്തരവ് പുറപ്പെടുവിക്കാൻ കഴിയുമെന്നും അദ്ദേഹം അവർക്ക് ഉറപ്പ് നൽകിയിരുന്നു. പല സന്ദർഭങ്ങളിലും ശ്രീ.അജിത്തിനെ മുഖ്യമന്ത്രിയുടെ ഓഫീസിൽ കണ്ടിരുന്നതിനാൽ അവർ അവിടെ സന്ദർശിക്കുകയും പരിചയപ്പെടുകയും, ഗവൺമെന്റ് സെക്രട്ടേറിയറ്റിന്റെ വടക്കേ ബ്ലോക്കിൽ കാർ പാർക്കിംഗ് ഏരിയയുടെ സമീപത്തുള്ള സ്ഥലത്ത് വെച്ച് അസോസിയേഷനുള്ള 20 ലക്ഷം രൂപ അവർ അദ്ദേഹത്തിന്റെ കൈയിൽ കൊടുക്കുകയുണ്ടായി. തുടർന്ന് 2013 മെയ് 20-ന ശേഷമാണെന്ന് തോന്നുന്നു സോളാർ ഇലക്ട്രിഫിക്കേഷനുവേണ്ടിയുള്ള ഒരു പ്രമേയം അസോസിയേഷൻ പാസാക്കുകയും അപ്രകാരമുള്ള ഒരു ഉത്തരവ് അന്നത്തെ വടക്കൻ മേഖല എ.ഡി.ജി.പി ആയിരുന്ന ശ്രീ.എൻ.ശങ്കർറെഡ്ഡി പുറപ്പെടുവിക്കുകയും ചെയ്തു. സംഭാവന നൽകിയതിന ശ്രീ. അജിത് യാതൊരു രസീതും നൽകിയില്ല. എന്നാൽ വാർഷിക സമ്മേളനവുമായി ബന്ധപ്പെട്ട് പ്രസിദ്ധീകരിച്ച സ്മരണികയിലേക്കുള്ള കമ്പനിയുടെ പരസ്യം കമ്പനിയുടെ ഇ-മെയിൽ ഐഡിയിൽ നിന്നും ടെന്നി ജോപ്പന്റെ ഇ-മെയിൽ ഐഡിയിലേക്ക് അയയ്ക്കുകയുണ്ടായി. എന്നാൽ സ്മരണിക പ്രസിദ്ധീകരിച്ച സമയമായപ്പോൾ അവർ അറസ്റ്റ് ചെയ്യപ്പെടുകയും അവരുടെ പരസ്യത്തിന്റെ സ്ഥാനത്ത് സ്മരണികയിൽ പുറം 103-ൽ 'ഒരു അഭ്യുദയകാംക്ഷിയുടെ നല്ല ആശംസകൾ' എന്ന് കൊടുക്കുകയും ചെയ്തു. (Ext.X 429)

അവരുടെ അറസ്റ്റിന്റെ സമയത്ത്, അന്വേഷണ ഉദ്യോഗസ്ഥർ അവരെ ചോദ്യം ചെയ്തിരുന്നപ്പോൾ അസോസിയേഷന്റെ ഭാരവാഹികൾ അവരുടെ അഡ്വക്കേറ്റായ ഫെനി ബാലകൃഷ്ണൻ മുഖേന, അവർക്ക് ഇതിനെ കുറിച്ച് അറിയില്ല എന്ന് പറയാൻ, അവരോട് നിർദ്ദേശിക്കുകയുണ്ടായി.

സരിത എസ്.നായരെ ചോദ്യം ചെയ്യുന്നത് 6.02.17-ൽ തുടരുകയും അവരുടെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. (വാല്യം X pp 251-277)

E കക്ഷിയുടെ അഡ്വക്കേറ്റായ ശ്രീ.പി.എൻ.സുകുമാരൻ, പോലീസ് അസോസിയേഷൻ 40 ലക്ഷം രൂപ ആവശ്യപ്പെട്ടിരുന്നോയെന്ന് അവരോട് ചോദിച്ചു. 40 ലക്ഷം രൂപ അവർ ആവശ്യപ്പെട്ടു വെങ്കിലും കമ്പനിയുടെ സാമ്പത്തിക പ്രതിസന്ധി കാരണം 20 ലക്ഷം രൂപ മാത്രമേ നൽകിയുള്ളൂ എന്ന അവർ മറുപടി പറയുകയുണ്ടായി. മംഗളം ദിനപത്രത്തിൽ 19.06.2013-ൽ വന്ന വാർത്തയിൽ പോലീസ് അസോസിയേഷന 40 ലക്ഷം രൂപ കൊടുത്തു എന്നത് ശരിയല്ല എന്നും 20 ലക്ഷം രൂപ മാത്രമേ നൽകിയിട്ടുള്ളൂ എന്നും അവർ പറഞ്ഞു. കേരള പോലീസ് അസോസിയേഷൻ 24.05.2013-ൽ പാസാക്കിയ പ്രമേയം Ext.E.37 ആയി ഹാജരാക്കുന്നു. കേരള പോലീസ് അസോസി യേഷന്റെ അഡ്വക്കേറ്റായ ശ്രീ.ജോർജ്ജ് പൂന്തോട്ടം സരിത എസ്.നായരെ 26.02.2016-ന എതിർ വിസ്താരം ചെയ്യുകയും അവരുടെ മൊഴി രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. (DW വാല്യം X Part II, pp 473-499) അവർ ചോദ്യങ്ങൾക്ക് ഇപ്രകാരം മറുപടി നൽകി: അവർ തന്റെ മൊബൈൽ ഫോൺ നമ്പരുകളായ 8606161700, 9744761700, 9447535555 എന്നിവയിൽ നിന്നും മുഖ്യമന്ത്രിയുടെ ഓഫീസിലുള്ള ലാന്റ് ഫോണുകളിൽ കൂടി ശ്രീ.ജി.ആർ അജിത്തുമായി 15-ൽ കൂടുതൽ പ്രാവശ്യം സംസാരിച്ചിരുന്നു. പോലീസ് അസോസിയേഷനുവേണ്ടിയുള്ള 20 ലക്ഷം രൂപ ഏത് ദിവസമാണ് നൽകിയത് എന്ന് അവരോട് ചോദിച്ചപ്പോൾ അവരുടെ ഓർമ്മയിൽ നിന്നും അവർ നൽകിയ മറു പടി 2013 ജനുവരി 22 ന എന്നാണ്. വാർഷിക സമ്മേളനം, അവരോട് പറയപ്പെട്ടത്, 2013 മെയ് 28 -ന എന്നാണ്. പരസ്യം ഉൾപ്പെടുന്ന സ്പോൺസർഷിപ്പ് വഴിയാണോ അസോസിയേഷൻ പണം ആവശ്യപ്പെട്ടത് എന്ന ചോദ്യത്തിന അവർ മറുപടി നൽകി. അത്, ബാനറുകൾ, ഫ്ളക്സ് ബോർഡുകൾ, നോട്ടീസുകൾ തുടങ്ങിയവയിലുള്ള പരസ്യവും കൂടാതെ അസോസിയേഷൻ പ്രസി ദ്ധീകരിക്കുന്ന അവരുടെ മാഗസീനിലുള്ള കാൽ പേജ് പരസ്യവും, ഉൾപ്പെടുന്നതാണ്. കേരള ത്തിന്റെ വടക്കൻ ഭാഗങ്ങളിലുള്ള എല്ലാ പോലീസ് സ്റ്റേഷനുകളിലും സോളാർ ഇലക്ട്രിഫിക്കേഷ നുള്ള ഡി.ജി.പിയുടെ ഉത്തരവ് ഉണ്ടാകുന്നതിന വേണ്ടിയുള്ള ഒരു പ്രമേയം പാസാക്കാമെന്നും അവർ വാഗ്ദാനം ചെയ്തു.

സെക്രട്ടേറിയറ്റിന്റെ വടക്കേ ബ്ലോക്കിലുള്ള മുഖ്യമന്ത്രിയുടെ ഓഫീസിൽ അവർ അജിത്തു മായി സംസാരിച്ചത് സ്പോൺസർഷിപ്പുമായി ബന്ധപ്പെട്ട് മാത്രമായിരുന്നു. മുഖ്യമന്ത്രിയുടെ ഓഫീസിൽ വച്ച് 2013 ജനുവരിയിലെ ആദ്യ ആഴ്ചയിൽ ശ്രീ.അജിത്ത് അവരെ കാണുകയും (തീ യതി അവർ ഓർമ്മിക്കുന്നില്ല) മെയ് മാസം അസോസിയേഷന്റെ ഒരു സമ്മേളനം നടക്കുന്നതിന്റെ മുഖ്യപ്രയോക്താവാകാൻ അവർക്ക് കഴിയുമോ എന്നും ആരായുകയുണ്ടായി. അതിനുവേണ്ടി 40 ലക്ഷം രൂപയുടെ ഒരു പാക്കേജ് നിർദ്ദേശിക്കപ്പെട്ടു. 2012 ഡിസംബർ അവസാനം വരെ ഒരു കോടി യിൽ കൂടുതൽ രൂപ മുഖ്യമന്ത്രിക്ക് നൽകിയതിനാൽ, അത്രത്തോളം തുക വർദ്ധിപ്പിക്കാൻ പ്രയാസ മുണ്ടായിരുന്നു. മൂന്നാം ദിവസം ശ്രീ.അജിത്ത് മുഖ്യമന്ത്രിയുടെ ഓഫീസിലുള്ള ലാന്റ് ഫോണിൽ നിന്നും അവരെ ബന്ധപ്പെട്ടപ്പോൾ, പ്രസ്തുത പ്രയാസം അവർ അജിത്തിനോട് പറഞ്ഞു. ഇതിന്റെ ഫലമായി തുക 20 ലക്ഷം രൂപയായി കുറയ്ക്കപ്പെട്ടു. വ്യക്തിപരമായ പരിചയത്തിന്റെ അടിസ്ഥാന ത്തിൽ ശ്രീ.അജിത്തിന കൊടുത്ത തുക അവരുടെ ഉപഭോക്താവായ ശ്രീ.ടി.സി മാത്യുവിൽ നിന്നും രണ്ട് തവണകളിലായി കൈപ്പറ്റിയ തുകയാണ്.

അവർ അജിത്തുമായി സംസാരിച്ചത് മുഖ്യമന്ത്രിയുടെ ഓഫീസിൽ ജിക്കുമോന്റെ ക്യാബിന അടുത്തുവെച്ചാണ്. മുൻകൂട്ടി നിശ്ചയിക്കപ്പെട്ട പ്രകാരം, ഗവൺമെന്റ് സെക്രട്ടേറിയറ്റിന്റെ വടക്കേ ബ്ലോക്കിന്റെ കാർ പാർക്കിംഗ് ഏരിയയ്ക്ക് അടുത്ത് വച്ച് 4 മണിയോടുകൂടിയാണ് പണം കൊടു ത്തത്. അന്നേദിവസം അവർ സെക്രട്ടേറിയറ്റ് ഓഫീസിനുള്ളിലേക്ക് പ്രവേശിച്ചില്ല എന്ന് അവർ പറ ഞ്ഞു. അവരുടെ I 10 കാറിൽ അവർ പോയി. ശ്രീ.ടി.സി മാത്യു അവർക്കും ബിജുവിനും എതി

രായി തിരുവനന്തപുരം എ.സി.ജെ.എം കോടതിയിൽ ഫയൽ ചെയ്തിട്ടുള്ള C.C.No.3140/14 -ാംനമ്പർ കേസിൽ ടീം സോളാർ കമ്പനി ഹാജരാക്കിയിട്ടുള്ള ക്യാഷ് വൗച്ചറുകളും ക്യാഷ് രസീതുകളും കമ്മീഷന പരിശോധിക്കാവുന്നതാണെന്ന് അവർ പറഞ്ഞു. ശ്രീ.അജിത്തിന കൊടുത്ത തുക ശ്രീ.ടി.സി മാത്യുവിൽ നിന്നും ക്യാഷ് ആയി കൈപ്പറ്റിയിട്ടുള്ള തുകയാണ്. പണം കൊടുത്തു കഴിഞ്ഞതിനുശേഷവും മുഖ്യമന്ത്രിയുടെ ഓഫീസിൽ വച്ച് അവർ അജിത്തിന കണ്ടിരുന്നു.

തിരുവനന്തപുരം സിറ്റി എ.സി.പി (SB) ശ്രീ. റജി ജേക്കബിനെ 01.09.2016-ൽ ഈ കമ്മീഷനിൽ വിസ്തരിക്കുകയുണ്ടായി. അദ്ദേഹം തയ്യാറാക്കി സമർപ്പിച്ചിട്ടുള്ള 19.11.2013-ലെ റിപ്പോർട്ടിന്റെ പകർപ്പ് അദ്ദേഹം കാണിക്കുകയുണ്ടായി. (Ext.X 704(a)) സംസ്ഥാന പോലീസ് മേധാവിയുടെ 19.06.2013-ലെ കത്തിന്റേയും അതിന്റെ ഉള്ളടക്കങ്ങളുടേയും പകർപ്പ് അദ്ദേഹം ഹാജരാക്കുകയുണ്ടായി. (പരാതികളും ബന്ധപ്പെട്ട രേഖകളും) Exts. X 705 (a), (b), & (c)

മംഗളം ദിനപത്രത്തിൽ വന്ന വാർത്ത അദ്ദേഹം വായിച്ചിരുന്നു എന്ന് അദ്ദേഹം പറഞ്ഞു. സോളാർ തട്ടിപ്പ് പ്രതിയുടേയോ പോലീസ് അസോസിയേഷന്റെയോ ഫോൺ വിളിയുടെ വിശദാംശങ്ങൾ അദ്ദേഹം ശേഖരിച്ചിട്ടില്ല. കാരണം അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ അവർ അന്വേഷണത്തിൽ പ്രതികളല്ല. കേരള പോലീസ് അസോസിയേഷന്റെ 30-ാം സംസ്ഥാന സമ്മേളനം സോളാർ തട്ടിപ്പ് പ്രതി സരിത എസ്.നായർ ലക്ഷക്കണക്കിന രൂപ ചെലവഴിച്ച് സ്പോൺസർ ചെയ്തിട്ടുള്ളതാണ് എന്ന് മംഗളം ദിനപത്രത്തിൽ വന്ന വാർത്ത അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെട്ടിട്ടുണ്ട്. അദ്ദേഹം പറഞ്ഞു, അദ്ദേഹം സരിത എസ്.നായരോട് ആരോപണത്തെകുറിച്ച് ചോദിച്ചുവെന്നും, എന്നാൽ അവർ ജുഡീഷ്യൽ കസ്റ്റഡിലായിരുന്നതിനാലും, കോടതിയുടെ അനുമതി നേടിയശേഷം മറ്റൊരു കേസുമായി ബന്ധപ്പെട്ട് അവർ ചോദ്യം ചെയ്യപ്പെട്ടിട്ടുള്ളതിനാലും അവരുടെ സ്റ്റേറ്റ്മെന്റ് എടുത്തിട്ടില്ല എന്നും അദ്ദേഹം പറഞ്ഞു. എന്നാൽ ഇക്കാര്യം അദ്ദേഹത്തിന്റെ റിപ്പോർട്ടിൽ അദ്ദേഹം സൂചിപ്പിച്ചിട്ടില്ല. അദ്ദേഹത്തിന്റെ റിപ്പോർട്ടിൽ സരിത എസ്.നായരെ ചോദ്യം ചെയ്തതിനെപ്പറ്റി സൂചിപ്പിക്കാത്തത് അത് അദ്ദേഹം അന്വേഷിച്ച കേസിന്റെ വിചാരണയെ സ്വാധീനിക്കുമെന്നതിനാലാണ് എന്ന് അദ്ദേഹം പറഞ്ഞു. കേരള പോലീസ് അസോസിയേഷന്റെ ഭാരവാഹികളെ അദ്ദേഹം എതിർകക്ഷികളായി കാണിച്ചിരുന്നു. അദ്ദേഹം ജി.ആർ.അജിത്തിന്റെ സ്റ്റേറ്റ്മെന്റ് എടുത്തിട്ടുണ്ട്. അദ്ദേഹത്തിന്റെ അന്വേഷണം സ്മരണികയുമായി ബന്ധപ്പെട്ട വ്യക്തമായ ആരോപണത്തിന്റെ കാര്യത്തിൽ മാത്രം പരിമിതപ്പെടുത്തിയിരുന്നു എന്ന് അദ്ദേഹം സമ്മതിച്ചു. AILU ജില്ലാസെക്രട്ടറിയുടെ പരാതിയുമായി ബന്ധപ്പെട്ട അന്വേഷണം അദ്ദേഹത്തിനെ ഏൽപിക്കുകയുണ്ടായി. ഈ പരാതിയുടെ അന്വേഷണം അദ്ദേഹത്തിനെ ഏൽപിച്ചത് എസ്.ഐ.ടിയിലെ അംഗം എന്ന നിലയ്ക്കാണോ എന്ന കാര്യം എ.ഡി.ജി.പി (SZ) ശ്രീ.ഹേമചന്ദ്രനുമായി സംസാരിക്കാവുന്നതാണ്. നിയമസഭയിൽ ഇത് സംബന്ധിച്ച് നടന്ന ചർച്ചകളുടെ വിശദാംശങ്ങളെപ്പറ്റി തനിക്കറിയില്ലെന്ന് അദ്ദേഹം പറഞ്ഞു. 20.06.2013-ന സഭയിൽ നടന്ന ചർച്ചകളിൽ ശ്രീ.ശ്രീരാമകൃഷ്ണൻ എം.എൽ.എ, കേരള പോലീസ് അസോസിയേഷന്റെ സംസ്ഥാന സമ്മേളനം 40 ലക്ഷം രൂപ നൽകി സരിത എസ്.നായർ സ്പോൺസർ ചെയ്തിരുന്നു എന്നു പറഞ്ഞുവെന്നും ആഭ്യന്തരമന്ത്രി ശ്രീ.തിരുവഞ്ചൂർ രാധാകൃഷ്ണന്റെ പ്രസ്താവനയിൽ അദ്ദേഹം പോലീസ് അസോസിയേഷന്റെ ഭാരവാഹികളുമായി ചർച്ച ചെയ്തിരുന്നുവെന്നും അത്തരം സ്പോൺസർഷിപ്പ് സംഭവിച്ചിട്ടില്ലെന്ന് അദ്ദേഹത്തോട് പറഞ്ഞുവെന്നും അതിനാൽ അത്തരത്തിലുള്ള പേപ്പർ റിപ്പോർട്ടുകൾ അവർ നൽകിയിരുന്നുവെന്നും പറഞ്ഞതായും അദ്ദേഹത്തിന്റെ ശ്രദ്ധയിൽ പ്രത്യേകം കൊണ്ടുവന്നിട്ടുണ്ട്. അദ്ദേഹം ഇക്കാര്യങ്ങളിലൊക്കെ ബോധവാനല്ല എന്ന് അദ്ദേഹം പറഞ്ഞു.

ശ്രീ.പ്രമോദിന്റെ മൊഴിയിൽ സരിതയുടെ കമ്പനി ഒഴികെ ഒരു പരസ്യം സ്പോൺസർ ചെയ്തിരുന്നുവെന്നും മറ്റു കാര്യങ്ങളൊന്നും പറഞ്ഞിട്ടില്ല എന്നും അദ്ദേഹം തുടർന്ന് പറഞ്ഞു. എന്നിട്ടും അദ്ദേഹം ഉപഭോക്താക്കളിൽ നിന്നും ശേഖരിച്ച പണം ചെലവഴിച്ചതിനെ കുറിച്ച് സരിതയോട് ചോദിച്ചു.

ശ്രീമതി. സരിത എസ്.നായർ ഈ കമ്മീഷൻ മുമ്പാകെ 5.02.2016-ന നടത്തിയ മൊഴിക്ക് എതിരായി കേരള പോലീസ് അസോസിയേഷൻ സ്റ്റേറ്റ് ജനറൽ സെക്രട്ടറി ശ്രീ.ജി.ആർ.അജിത്ത് സംസ്ഥാന പോലീസ് മേധാവി മുമ്പാകെ ഫയൽ ചെയ്ത പെറ്റീഷന്റെ/പരാതിയുടെ ഒരു പകർപ്പ് കേരള പോലീസ് അസോസിയേഷൻ ഹാജരാക്കിയിട്ടുണ്ട്. Ext.X 552 ഉം 553 ആയതിൽ കേരള പോലീസ് അസോസിയേഷൻ പ്രസിദ്ധീകരിച്ച സ്മരണികയുടെ 103-ാം പേജിലെ 'ഒരു അഭ്യുദയ കാംക്ഷി' എന്ന പരസ്യത്തിന അസോസിയേഷന്റെ ജനറൽ സെക്രട്ടറിക്ക് സരിത എസ്.നായർ 20 ലക്ഷം രൂപ പണമായി നൽകിയിട്ടുണ്ട് എന്ന് ആരോപിച്ചിട്ടുണ്ട്. അസോസിയേഷന്റെ മുൻഭാരവാഹികളായ ശ്രീ. സി.ആർ.ബിജുവിന്റേയും, ബാബുരാജിന്റേയും, അദ്ദേഹത്തിനെതിരെയുള്ള ശത്രുതാപരമായ പ്രവണതയിലുള്ള ഗൂഢാലോചനയുടെ ഫലമാണ് പ്രസ്തുത ആരോപണമെന്നും പറയുന്നു. സരിത നടത്തിയിട്ടുള്ള ആരോപണത്തിന്റെ സത്യാവസ്ഥ പുറത്തുകൊണ്ടുവരുന്നതിന ഒരു വിശദമായ അന്വേഷണം അദ്ദേഹം ആവശ്യപ്പെട്ടു. ഈ ആരോപണം 2013-ൽ ഉന്നയിക്കപ്പെട്ടപ്പോൾ സംസ്ഥാന ജനറൽ സെക്രട്ടറി എന്ന നിലയ്ക്ക് ശ്രീ.ജി.ആർ.അജിത്ത് മുഖ്യമന്ത്രിക്കും ആഭ്യന്തരമന്ത്രിക്കും പരാതികൾ നൽകുകയും അതിന്റെ അടിസ്ഥാനത്തിൽ അന്വേഷണത്തിന എ.ഡി.ജി.പി ശ്രീ.ഹേമചന്ദ്രനെ ചുമതലപ്പെടുത്തുകയും തുടർന്ന് അദ്ദേഹം അന്വേഷണത്തിനായി എസ്.ഐ.ടിയിലെ ഒരംഗമായ ശ്രീ. റജി ജേക്കബ് ഡി.വൈ.എസ്.പി, ഡി.സി.ആർ.ബി-യെ അധികാരപ്പെടുത്തുകയും അന്വേഷണത്തിൽ ആരോപണങ്ങളെല്ലാം അടിസ്ഥാന രഹിതവും കളവുമാണെന്ന് കണ്ടെത്തുകയും ചെയ്തു. സരിത എസ്.നായർക്കെതിരെ അപകീർത്തികേസ് ഫയൽ ചെയ്യുന്നതിനുള്ള അനുമതിക്കായി വേറെ പെറ്റീഷനിൽ അദ്ദേഹം ആവശ്യപ്പെട്ടു.

കേരള പോലീസ് അസോസിയേഷൻ ജനറൽ സെക്രട്ടറിയുടെ ഈ പരാതി ശ്രീ.കെ.മുഹമ്മദ് ഷാഫി, ഡി.വൈ.എസ്.പി, സ്പെഷ്യൽ ബ്രാഞ്ച് സി.ഐ.ഡി, സിറ്റി ഡിറ്റാച്ച്മെന്റ്, തിരുവനന്തപുരത്തിന അഡീഷണൽ ഡി.ജി.പി (ഇന്റലിജൻസ്) അദ്ദേഹത്തിന്റെ 8.02.2016-ലെ 16/PTN/ADGP (Int.)/16 -ാം നമ്പർ കത്ത് പ്രകാരം റിപ്പോർട്ടിനായി അയച്ചിട്ടുള്ളതായി കാണുന്നു.

ശ്രീ.കെ.മുഹമ്മദ് ഷാഫി, ഡി.വൈ.എസ്.പി അദ്ദേഹത്തിന്റെ റിപ്പോർട്ട് 22.02.2016-ലെ 377/Dy.S.P/SB-TC/2016-ാം നമ്പർ കത്ത് പ്രകാരം എ.ഡി.ജി.പി (ഇന്റലിജൻസ്) ന സമർപ്പിക്കുകയുണ്ടായി. (Ext.X.525 (3))

എ.ഡി.ജി.പി തുടർന്ന് ഈ റിപ്പോർട്ട് 8.04.2016-ലെ P4/11059/SB/2016-ാം നമ്പർ പ്രകാരം സംസ്ഥാന പോലീസ് മേധാവിക്ക് അയച്ചിട്ടുണ്ട്. (Ext.X 525(2))

സംസ്ഥാന പോലീസ് മേധാവിയുടെ 19.06.2013-ലെ T8/59262/2013-ാം നമ്പർ പരാമർശത്തെ തുടർന്ന് എ.സി, ഡി.സി.ആർ.ബി തിരുവനന്തപുരം സിറ്റിയുടെ റിപ്പോർട്ടിന്റെ ഒരു പകർപ്പും എ.ഡി.ജി.പി അയച്ചുകൊടുത്തിരുന്നു. ഈ കത്തിൽ 'സോളാർ തട്ടിപ്പിലെ പ്രതി കേരള പോലീസ് അസോസിയേഷൻ സെക്രട്ടറിക്ക് എതിരായി നടത്തിയിട്ടുള്ള ആരോപണങ്ങൾക്ക് രണ്ട് അന്വേഷണങ്ങളിലും തെളിവുകളാലുള്ള ഉറപ്പില്ല.'

ഇപ്പോൾ, ശ്രീ.മുഹമ്മദ് ഷാഫിയുടെ അന്വേഷണ റിപ്പോർട്ടിലേക്ക് വരുമ്പോൾ, അദ്ദേഹത്തിന്റെ റിപ്പോർട്ടിന്റെ 1-ാം ഖണ്ഡികയിൽ സരിത എസ്.നായർ ഈ കമ്മീഷൻ മുമ്പാകെ 5.02.2016-ലും 6.02.2016-ലും നടത്തിയ ആരോപണങ്ങളെ കുറിച്ച് പറയുന്നു. സംസ്ഥാന പോലീസ് മേധാവി മുമ്പാകെയുള്ള ശ്രീ.ജി.ആർ.അജിത്തിന്റെ പരാതിയിൽ സരിത അത്തരത്തിലുള്ള ഒരു ആരോപണം നടത്താനിടയായത്, മുൻ സ്റ്റേറ്റ് ജനറൽ സെക്രട്ടറി ശ്രീ.സി.ആർ. ബിജുവിന്റേയും മുൻ സംസ്ഥാന ട്രഷറർ ശ്രീ.സി.ടി.ബാബുരാജിന്റേയും ഗൂഢാലോചനയുടെ ഫലമായാണെന്ന് അദ്ദേഹം സംശയിക്കുന്നു എന്ന് പ്രസ്താവിച്ചിട്ടുള്ളതായി രണ്ടാമത്തെ ഖണ്ഡികയിൽ പറയുന്നു.

അസോസിയേഷൻ പ്രസിദ്ധീകരിച്ചിട്ടുള്ള സ്മരണികയുടെ 103-ാം പേജിലുള്ള 'ഒരു അഭ്യുദയ കാംക്ഷിയുടെ നല്ല ആശംസകൾ' എന്ന പരസ്യം സ്കൈലൈൻ ബിൽഡേഴ്സ് നൽകിയിട്ടുള്ളതാണെന്ന്, റിപ്പോർട്ടിന്റെ അടുത്ത ഖണ്ഡിക പറയുന്നു. സംസ്ഥാനത്തെ എല്ലാ പോലീസ് സ്റ്റേഷനുകളിലും, വൈദ്യുതി ദൗർലഭ്യം പരിഹരിക്കുന്നതിന, സോളാർ പാനൽ സ്ഥാപിക്കുന്നതിനുള്ള ഒരു പ്രമേയം ഇനം നമ്പർ 39 ആയി പൊതുയോഗത്തിൽ 24.05.2013-ൽ അവതരിപ്പിച്ചതായും റിപ്പോർട്ട് പരാമർശിക്കുന്നു. കേരള പോലീസ് അസോസിയേഷന്റെ 30-ാം സംസ്ഥാന സമ്മേളനത്തിന ശ്രീമതി. സരിത 40 ലക്ഷം രൂപ സംഭാവന നൽകിയിരുന്നു എന്ന ആരോപണം 19.06.2013-ലെ മംഗളം ദിനപത്രത്തിലാണ് ആദ്യമായി വന്നതെന്നും അദ്ദേഹം പറഞ്ഞിട്ടുണ്ട്.

കേരള പോലീസ് അസോസിയേഷനെതിരെ ശ്രീമതി. സരിത ഉന്നയിച്ചിട്ടുള്ള ആരോപണങ്ങൾ വസ്തുതകൾക്ക് നിരക്കുന്നതല്ല എന്ന് റിപ്പോർട്ട് ഉപസംഹരിക്കുന്നു. മംഗളം ദിനപത്രത്തിൽ റിപ്പോർട്ട് ചെയ്യപ്പെട്ട ആരോപണത്തിൽ 40 ലക്ഷം കൊടുത്തു എന്നത് ഇപ്പോൾ 20 ലക്ഷം രൂപയായി കുറയ്ക്കപ്പെട്ടതായും ബിജുവിന്റേയും ബാബുരാജിന്റേയും ഏതെങ്കിലും ഗൂഢാലോചനയെപ്പറ്റി പരാതിക്കാരിക്ക് യാതൊരു കേസും ഇല്ലായിരുന്നുയെന്നും പരാമർശിക്കുന്നുണ്ട്.

23.08.2016-ലെ ഈ റിപ്പോർട്ടിന്റെ (Depo. വാല്യം XVIII pp 290-317 ) അടിസ്ഥാനത്തിൽ ശ്രീ. മുഹമ്മദ് ഷാഫിയെ CW 172 ആയി ഈ കമ്മീഷൻ മുമ്പാകെ വിസ്തരിച്ചിട്ടുണ്ട്.

സംസ്ഥാന പോലീസ് മേധാവിക്ക്, കേരള പോലീസ് അസോസിയേഷൻ ജനറൽ സെക്രട്ടറി ശ്രീ.ജി.ആർ.അജിത്ത് സമർപ്പിച്ച 5.02.2016-ലെ പരാതി, എ.ഡി.ജി.പി (ഇന്റലിജൻസ്) ശ്രീ. എ.ഹേമചന്ദ്രൻ ഐ.പി.എസ്-ന നൽകുകയും, അദ്ദേഹം വീണ്ടും 8.02.2016-ലെ 16/PTN/ADGP (Int.)/16-ാം നമ്പർ സന്ദേശപ്രകാരം, അന്വേഷണത്തിന അദ്ദേഹത്തെ അധികാരപ്പെടുത്തിയിരുന്നു എന്നും അദ്ദേഹം പറഞ്ഞിട്ടുണ്ട്. ശ്രീ.അജിത്ത് നൽകിയിട്ടുള്ള പരാതിയാണ് Ext.X 689. ആ പരാതിയിൽ രണ്ട് കാര്യങ്ങളാണ് പറയുന്നത്. കേരള പോലീസ് അസോസിയേഷൻ 30-ാം സംസ്ഥാന സമ്മേളനത്തിന പ്രസിദ്ധീകരിച്ച സ്മരണികയിൽ, 103-ാം പേജിലെ പരസ്യത്തിന ഒരു അഭ്യുദയ കാംക്ഷി സരിത നായർ 40 ലക്ഷം രൂപ ശ്രീ. അജിത്തിന നൽകിയതായും രണ്ടാമത്തേത് ഈ ആരോപണം ഉന്നയിക്കപ്പെടുന്നത് അസോസിയേഷന്റെ മുൻ ഭാരവാഹികളായ ബിജുവിന്റേയും ബാബുരാജിന്റെയും ഗൂഢാലോചനയുടെ ഫലമായിട്ടാണ് എന്നതുമാണ്. ഈ രണ്ടു കാര്യങ്ങളിലും അന്വേഷണം നടത്താൻ അദ്ദേഹത്തോട് നിർദ്ദേശിച്ചിട്ടുള്ളതായി അദ്ദേഹം പറഞ്ഞു. നിയമസഭാ ചർച്ചകളിൽ ഉന്നയിച്ച ആരോപണങ്ങളുടെ അടിസ്ഥാനത്തിൽ എസ്.ഐ.ടിയിലെ ഒരു അംഗമായ ഡി.വൈ.എസ്.പി ശ്രീ. റജി ജേക്കബ് നടത്തിയ അന്വേഷണത്തിന്റെ റിപ്പോർട്ടും ബന്ധപ്പെട്ട രേഖകളും അദ്ദേഹത്തിന കാണാനിടയായിട്ടില്ലെന്ന്, അദ്ദേഹം പറഞ്ഞു. ആ റിപ്പോർട്ട് അദ്ദേഹം കണ്ടില്ല. അദ്ദേഹം ഇക്കാര്യത്തിൽ ശ്രീ. റജി ജേക്കബുമായി സംസാരിച്ചിരുന്നു.

ശ്രീമതി. സരിത എസ്.നായർ ഒഴികെയുള്ള ബന്ധപ്പെട്ട വ്യക്തികളെ കണ്ടാണ് അദ്ദേഹം അന്വേഷണം നടത്തിയത്. ജോർജ്ജ് കുട്ടിയുമായോ അഡ്വക്കേറ്റുമാരായ ശ്രീ.രാജേന്ദ്രനുമായോ സി.ഡി.ജോണിയുമായോ ബന്ധപ്പെടുകയോ, അവരിൽ ആരെങ്കിലുമായോ സംസാരിക്കുകയോ ചെയ്തിട്ടില്ല.

കേരള പോലീസ് അസോസിയേഷന എതിരായി സരിതഎസ്.നായർ ഈ കമ്മീഷൻ മുമ്പാകെ അവരുടെ മൊഴിയിൽ ഉന്നയിച്ചിട്ടുള്ള എല്ലാ ആരോപണങ്ങളിലും അദ്ദേഹം അന്വേഷണം നടത്തി യില്ലെന്ന്, അദ്ദേഹം പറഞ്ഞിട്ടുണ്ട്. സംസ്ഥാന പോലീസ് മേധാവി മുമ്പാകെയുള്ള ശ്രീ.അജി ത്തിന്റെ 5.02.2016-ലെ പരാതി മാത്രമേ അദ്ദേഹം പരിഗണിച്ചിരുന്നുള്ളൂ.

ശ്രീ.അജിത്തിന പണം കൊടുത്തിട്ടുണ്ട് എന്ന് ആരോപണമുന്നയിക്കുന്ന ശ്രീമതി.സരിത എസ്. നായരെ എന്തുകൊണ്ട് ചോദ്യം ചെയ്തില്ല എന്ന ചോദ്യത്തിനുള്ള അദ്ദേഹത്തിന്റെ മറുപടി, ഇന്റ ലിജൻസിന്റെ അന്വേഷണം രഹസ്യ സ്വഭാവമുള്ളതാണെന്നും, സരിതയെ ഓഫീസിലേക്ക് വിളിപ്പി ച്ചിരുന്നുവെങ്കിൽ അവരിൽ നിന്നും വിവരങ്ങൾ വളരെ രഹസ്യമായി ശേഖരിക്കുന്നത് പ്രയാസമാ കുന്നതിനാലുമാണെന്നായിരുന്നു. അതുകൊണ്ടാണ് സരിത എസ്.നായരെ കാണുകയോ, ചോദ്യം ചെയ്യുകയോ ചെയ്യാത്തതെന്ന് അദ്ദേഹം പറഞ്ഞു. സ്മരണികയിലെ പരസ്യത്തെ കുറിച്ചുള്ള ആരോപണവും, അസോസിയേഷന്റെ മുൻഭാരവാഹികളുടെ ഗൂഢാലോചനയും മാത്രമേ അദ്ദേഹം അന്വേഷിച്ചിരുന്നുള്ളൂവെന്ന്, അദ്ദേഹം ഊന്നിപ്പറഞ്ഞു. ശ്രീ. അജിത്ത് മുഖ്യമന്ത്രിയുടെ ഓഫീസിൽ പതിവായി ഉണ്ടായിരിക്കുമെന്ന് അദ്ദേഹം മനസിലാക്കി.

ഇതിനകം തന്നെ കുറിച്ചതുപോലെ, വാർഷിക സമ്മേളനം സ്പോൺസർ ചെയ്തതിലൂടെ ടീം സോളാർ കമ്പനിയിൽ നിന്നും 40 ലക്ഷം രൂപ അസോസിയേഷൻ കൈപ്പറ്റിയെന്ന ഗുരുതരമായ ആരോപണങ്ങൾ കേരള നിയമസഭയിൽ അവർക്കെതിരെ ഉണ്ടായിരുന്നിട്ടും കൂടി കേരള പോലീസ് അസോസിയേഷൻ, കമ്മീഷൻ മുമ്പാകെ ഇതിന മുമ്പ് ഹാജരായിട്ടില്ല. കേരള പോലീസ് അസോ സിയേഷനുള്ള സംഭാവനയായി 20 ലക്ഷം രൂപ അതിന്റെ ജനറൽ സെക്രട്ടറിയായ ശ്രീ.ജി.ആർ.അ ജിത്തിന നൽകിയിരുന്നു എന്ന് ശ്രീമതി.സരിത എസ്.നായർ ഈ കമ്മീഷൻ മുമ്പാകെ 2016 ഫെബ്രുവരി മാസം 5 ഉം 6 ഉം തീയ്യതികളിൽ മൊഴി നൽകിയപ്പോൾ, അവർ അസോസിയേഷന എതിരെ നടത്തിയ പ്രസ്താവനയിലും അനുബന്ധകാര്യങ്ങളിലും ശ്രീമതി.സരിത എസ്.നായരെ ക്രോസ് വിസ്താരം ചെയ്യുന്നതിനുള്ള അനുമതിക്കായി ഈ കമ്മീഷൻ മുമ്പാകെ അസോസിയേ ഷൻ ശ്രീ.ജി.ആർ.അജിത്ത് മുഖേന 8.11.2016-ലെ I.A 4/2016-ാം നമ്പർ പെറ്റീഷൻ ഫയൽ ചെയ്തു.

ഉപോൽബലകമായി ഫയൽ ചെയ്തിട്ടുള്ള സത്യവാങ്മൂലത്തിന്റെ 2-ാം ഖണ്ഡികയിൽ ഇപ്ര കാരം പറയുന്നു:

''സോളാർ തട്ടിപ്പിലെ പ്രധാന പ്രതിയായ ശ്രീമതി. സരിത എസ്.നായർ കേരള പോലീസ് അസോസിയേഷന 20 ലക്ഷം രൂപ സംഭാവനയായി 2013-ൽ നൽകിയിരുന്നു എന്ന വിധത്തിലുള്ള പ്രസ്താവന ഈ ബഹു. കമ്മീഷൻ മുമ്പാകെ നൽകിയതുമായി ബന്ധപ്പെട്ട വാർത്തകൾ പത്ര-ദൃ ശ്യമാധ്യമങ്ങളിൽ റിപ്പോർട്ട് ചെയ്തിരുന്നു. ശ്രീമതി. സരിത എസ്.നായരുടെ പ്രസ്തുത പ്രസ്താവ നയും അവരുടെ അവകാശവാദവും തീർത്തും തെറ്റായതും വസ്തുതകൾക്ക് എതിരുമാണ്. പോലീസ് അസോസിയേഷന്റെ മുൻഭാരവാഹികളും ശ്രീമതി.സരിത എസ്.നായരും അവരുടെ ഏജന്റുമാരും തമ്മിലുള്ള ഒരു ഗൂഢാലോചനയുടെ ഭാഗമായാണ് മുകളിൽ പറഞ്ഞ പ്രസ്താവന ഈ കമ്മീഷൻ മുമ്പാകെ നടത്തിയിട്ടുള്ളത്. ഈ ബഹു.കമ്മീഷൻ, യഥാസമയം വെളിവാക്കപ്പെ ടുന്ന ചില വ്യക്തികളുടെ 2015 ഡിസംബർ മുതൽ 3 മാസക്കാലയളവിലെ മൊബൈൽ ഫോൺ

വിളികളുടെ വിശദാംശങ്ങൾ ആവശ്യപ്പെടാൻ നടപടിയെടുക്കുന്ന സന്ദർഭത്തിൽ, അത്തരം വസ്തുതകൾ വെളിച്ചത്ത് കൊണ്ടുവരാൻ കഴിയുന്നതാണ്. സമർത്ഥിക്കാൻ കഴിയുന്ന മറ്റു സാഹചര്യങ്ങളുമുണ്ട്. ശ്രീമതി. സരിത എസ്.നായർ, 2013-ൽ പോലീസ് അസോസിയേഷന 20 ലക്ഷം രൂപ കൊടുത്തിട്ടുണ്ടായിരുന്നു എന്ന വിധത്തിലുള്ള അവരുടെ പ്രസ്താവന അസോസിയേഷന്റേയും അതിന്റെ ഭാരവാഹികളുടെയും പ്രശസ്തിയെ ദോഷകരമായി ബാധിച്ചിട്ടുണ്ട്. പ്രസ്തുത പ്രസ്താവന ഒരു ഗൂഢാലോചനയുടെ ഭാഗമാണ്. അപകീർത്തികരമായ പ്രസ്താവനയ്ക്കെതിരെ പ്രത്യേക നിയമനടപടികൾ സ്വീകരിക്കാൻ അസോസിയേഷൻ ഉദ്ദേശിക്കുകയാണ്. എങ്കിലും, ഈ കമ്മീഷൻ മുമ്പാകെ സരിത എസ്.നായർ നടത്തിയിട്ടുള്ള, ശരിയല്ലാത്തതും പ്രകടമായ കളവുമായ, അസോസിയേഷൻ ശ്രീമതി. സരിത എസ്.നായരെ ഈ കമ്മീഷൻ മുമ്പാകെ രേഖകൾ കൊണ്ടുവരുന്നതിന ക്രോസ് വിസ്താരം ചെയ്യാൻ താൽപര്യപ്പെടുന്നു, എന്ന അവർ നടത്തിയ പ്രസ്താവന തെറ്റാണ്.''

ഹർജിക്കാരനെ അവരുടെ വക്കീൽ ശ്രീ. ജോർജ്ജ് പൂന്തോട്ടം പ്രതിനിധീകരിക്കുകയുണ്ടായി. കമ്മീഷൻ, അഡ്വക്കേറ്റിനെ കേട്ടതിനുശേഷം പ്രസ്തുത അപേക്ഷ അനുവദിച്ചുകൊണ്ട് 8.02.2016-ലെ ഉത്തരവ് പുറപ്പെടുവിക്കുകയുണ്ടായി. ഉത്തരവിന്റെ പ്രസക്തഭാഗം ഇപ്രകാരം ഉദ്ധരിക്കപ്പെടുന്നു:

''ഈ ഹർജി ഫയൽ ചെയ്തിട്ടുള്ളത് കേരള പോലീസ് അസോസിയേഷൻ, എ.ആർ.ക്യാമ്പ് നന്ദാവനം, തിരുവനന്തപുരത്തിനെ പ്രതിനിധീകരിച്ച് സംസ്ഥാന ജനറൽ സെക്രട്ടറി ശ്രീ.ജി.ആർ. അജിത്താണ്.

ഹർജിയോടൊപ്പം ഫയൽ ചെയ്തിട്ടുള്ള സത്യവാങ്മൂലത്തിന്റെ 2-ാം ഖണ്ഡികയിൽ പ്രധാന പ്രതിയായ ശ്രീമതി. സരിത എസ്.നായർ കേരള പോലീസ് അസോസിയേഷന 20 ലക്ഷം രൂപ സംഭാവനയായി 2013-ൽ നൽകിയിരുന്നു എന്ന പ്രസ്താവന സംബന്ധിച്ച വാർത്തകൾ പത്ര-ദൃശ്യ മാധ്യമങ്ങളിൽ റിപ്പോർട്ട് ചെയ്യപ്പെട്ടുവെന്ന് പ്രസ്താവിച്ചിട്ടുണ്ട്. സരിത എസ്.നായരുടെ പ്രസ്തുത പ്രസ്താവനയും അവരുടെ അവകാശവാദവും തീർത്തും തെറ്റായതും വസ്തുതകൾക്ക് എതിരുമാണ്. ഹർജിക്കാരന്റെ അഭിപ്രായത്തിൽ പ്രസ്തുത പ്രസ്താവന ഗൂഢാലോചനയുടെ ഭാഗമാണെന്നും അസോസിയേഷന്റേയും അതിന്റെ ഭാരവാഹികളുടേയും കീർത്തിയെ പ്രതികൂലമായി ബാധിക്കുന്നതുമാണ്. ഈ സാഹചര്യത്തിൽ സരിത എസ്.നായർ അസോസിയേഷന എതിരെ നടത്തിയ പ്രസ്താവനയ്ക്കും അനുബന്ധ വിഷയങ്ങളുമായി ബന്ധപ്പെട്ട് ശ്രീമതി. സരിത എസ്.നായരെ ക്രോസ് വിസ്താരം ചെയ്യുന്നതിനുള്ള കമ്മീഷന്റെ അനുമതി ഹർജ്ജിക്കാരൻ ആരായുകയുണ്ടായി.

ഒരു സാക്ഷിയെ ക്രോസ് വിസ്തരിക്കുന്നതിനുള്ള അവകാശം 1972-ലെ കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റ ചുരുക്കത്തിൽ 'ആക്റ്റ്'-ന്റെ വകുപ്പ് 8 സി പ്രകാരം വ്യവസ്ഥപ്പെടുത്തിയിട്ടുണ്ട്. അത് വായിക്കുന്നു:

8 സി. <u>എതിർ വിസ്താരത്തിലും അഭിഭാഷകനാൽ പ്രതിനിധാനം ചെയ്യപ്പെടുവാനും ഉള്ള അവകാശം.</u>-സമുചിത ഗവൺമെന്റിനും, 8 ബി വകുപ്പിൽ പരാമർശിക്കപ്പെട്ട ഏതൊരാൾക്കും, കമ്മീഷന്റെ അനുവാദത്തോടുകൂടി, കമ്മീഷൻ തെളിവ് റിക്കാർഡാക്കുന്ന മറ്റേതെങ്കിലും ആൾക്കും,-

(ക) ആ ഗവൺമെന്റോ അയാളോ ഹാജരാക്കുന്ന സാക്ഷിയല്ലാത്ത ഏതെങ്കിലും സാക്ഷിയെ എതിർ വിസ്താരം ചെയ്യുകയും,

(ഖ) കമ്മീഷനെ അഭിസംബോധന ചെയ്യുകയും,

(ഗ) കമ്മീഷന്റെ മുമ്പാകെ ഒരു അഭിഭാഷകനാലോ കമ്മീഷന്റെ അനുവാദത്തോടുകൂടി, മറ്റേതെങ്കിലും ആളാലോ പ്രതിനിധാനം ചെയ്യപ്പെടുകയും, ചെയ്യാവുന്നതാണ്.

സത്യവാങ്മൂലത്തിൽ ഉറപ്പിച്ചു പറഞ്ഞിട്ടുള്ളതിൽ നിന്നും വ്യക്തമാകുന്നത് ഹർജിക്കാരൻ ആക്റ്റിന്റെ വകുപ്പ് 8 ബി-യിലുള്ള വ്യവസ്ഥകളുടെ ആനുകൂല്യം ആരായുന്നതായാണ്, ആയത് വായിക്കുന്നു.

8ബി ആരെ ദോഷകരമായി ബാധിക്കുമോ അവർ കേൾക്കപ്പെടണമെന്ന്.- അന്വേഷണ വിചാരണയുടെ ഏതെങ്കിലും ഘട്ടത്തിൽ,-

(ക) ഏതെങ്കിലും ആളുടെ സ്വഭാവത്തെകുറിച്ച് അന്വേഷണ വിചാരണ നടത്തുന്നത് ആവശ്യകമാണെന്ന് കമ്മീഷൻ കരുതുകയോ, അല്ലെങ്കിൽ

(ഖ) അന്വേഷണ വിചാരണ ഏതെങ്കിലും ആളുടെ ഖ്യാതിയെ ദോഷകരമായി ബാധിക്കുവാൻ ഇടയുണ്ടെന്ന് കമ്മീഷന അഭിപ്രായമുണ്ടായിരിക്കുകയോ ചെയ്യുന്നുവെങ്കിൽ, കമ്മീഷൻ അന്വേഷണ വിചാരണയിൽ കേൾക്കപ്പെടാനും തന്റെ പ്രതിവാദതെളിവ് ഹാജരാക്കുവാനും അയാൾക്ക് ന്യായമായ അവസരം നൽകേണ്ടതാകുന്നു:

എന്നാൽ ഈ വകുപ്പിലെ യാതൊന്നും ഒരു സാക്ഷിയുടെ വിശ്വാസ്യതയെ ചോദ്യം ചെയ്യുന്നിടത്ത് ബാധകമാകുന്നതല്ല.

2013 മെയ് മാസത്തിൽ നടന്ന അസോസിയേഷന്റെ വാർഷിക ചടങ്ങിൽ പോലീസ് അസോസിയേഷൻ സെക്രട്ടറി ശ്രീ.ജി.ആർ.അജിത്തിന 20 ലക്ഷം രൂപ നൽകിയെന്ന് ഈ കമ്മീഷൻ മുമ്പാകെ സരിത എസ്.നായർ 2016 ഫെബ്രുവരി 5 ഉം 6 ഉം തീയതികളിൽ മൊഴി നൽകി എന്നത് ശരിയാണ്. അസോസിയേഷൻ 40 ലക്ഷം രൂപ ആവശ്യപ്പെട്ടിരുന്നെങ്കിലും കമ്പനിയുടെ സാമ്പത്തിക പ്രതിസന്ധി കാരണം അവർക്ക് 20 ലക്ഷം രൂപ മാത്രമാണ് നൽകാൻ കഴിഞ്ഞതെന്നും സരിത എസ്.നായരുടെ 2016 ഫെബ്രുവരി മാസം 6-ാം തീയതിയിലെ മൊഴിയിൽ പറഞ്ഞിട്ടുണ്ട്.

യഥാർത്ഥത്തിൽ ഇതൊരു പുതിയ കാര്യമല്ല. തീർച്ചയായും ശ്രീമതി. സരിതാ എസ്.നായർ മുകളിലേതുപോലെ, കമ്മീഷനോട് പറയുന്നത് ഇപ്പോൾ മാത്രമാണ്. തിരുവനന്തപുരം സ്പെഷ്യൽ ബ്രാഞ്ച് അസിസ്റ്റന്റ് കമ്മീഷണർ ശ്രീ.റജി ജേക്കബ് അദ്ദേഹത്തിന്റെ 11.12.2015-ലെ മൊഴിയിൽ പോലീസ് അസോസിയേഷനുള്ള ആരോപിക്കപ്പെട്ട സംഭാവന നൽകലുമായി ബന്ധപ്പെട്ട് അദ്ദേഹം ചില അന്വേഷണം നടത്തി സർക്കാരിന ഒരു റിപ്പോർട്ട് സമർപ്പിച്ചിരുന്നു എന്ന് പറഞ്ഞിട്ടുണ്ട്. (പേജ് 13-14).

മിക്കവാറും, ഈ കമ്മീഷൻ മുമ്പാകെ പ്രസ്തുത ആരോപണം വരുമെന്ന് ഹർജ്ജിക്കാരൻ ചിന്തിച്ചിട്ടുണ്ടാകാൻ ഇടയില്ല. ഇപ്പോൾ, ശ്രീമതി.സരിത എസ്.നായർ 20 ലക്ഷം രൂപ ഹർജ്ജിക്കാരന അതിന്റെ സെക്രട്ടറിയായ ജി.ആർ.അജിത്ത് മുഖേന കൊടുത്തിട്ടുണ്ട് എന്ന് ഈ കമ്മീഷൻ മുമ്പാകെ പറഞ്ഞിട്ടുള്ളതും, കമ്മീഷൻ അതിന്മേൽ നടപടിയെടുക്കാൻ സാധ്യതയുണ്ടെങ്കിൽ, അത് അസോസിയേഷന്റേയും അതിന്റെ അംഗങ്ങളുടേയും പ്രശസ്തിയെ ദോഷകരമായി ബാധിക്കുമെന്ന് അസോസിയേഷൻ ഭയക്കുന്നതിനാലും, തീർച്ചയായും, വകുപ്പ് 8 ബി യുടെ വ്യവസ്ഥകൾ ബാധകമാകുന്നതും തൽഫലമായി ഹർജിക്കാരന തർക്ക പ്രസ്താവന നടത്തിയ വ്യക്തിയെ ക്രോസ് വിസ്താരം ചെയ്യുന്നതിനുള്ള അവകാശം, ഉണ്ടായിരിക്കുന്നതുമാണ്. ഈ സാഹചര്യ

ത്തിൽ, തർക്കപ്രസ്താവന നടത്തിയ ശ്രീമതി.സരിത എസ്.നായരെ ക്രോസ് വിസ്താരം ചെയ്യാനുള്ള ഹർജ്ജിക്കാരൻ അസോസിയേഷന്റെ അപേക്ഷ, നീതിയുക്തമായതിനാൽ അനുവദിക്കുന്നു.'

അതിനുശേഷം 18.03.2016-ലെ നാല് ഹർജികൾ I.A Nos 9, 10, 11, & 12/2016 ഫയൽ ചെയ്തു. I.A No.9, കേരള പോലീസ് അസോസിയേഷന്റെ 2013-ലെ സ്മരണികയിൽ പ്രസിദ്ധീകരിക്കുന്നതിനായി എന്തെങ്കിലും സന്ദേശം ടീം സോളാറിന്റെ മൂന്ന് ഇ-മെയിൽ ഐഡികളിൽ നിന്നും ശ്രീ.ടെന്നി ജോപ്പന്റെ ഇ-മെയിൽ ഐ.ഡിയിലേക്ക് അയച്ചിട്ടുണ്ടോയെന്ന് അന്വേഷിച്ച് റിപ്പോർട്ട് കമ്മീഷൻ മുമ്പാകെ സമർപ്പിക്കാൻ ഡയറക്ടർ ജനറൽ ഓഫ് പോലീസിന നിർദ്ദേശം നൽകുന്നതിനുവേണ്ടിയുള്ളതാണ്. I.A No 10/2016, ശ്രീമതി. സരിത എസ്.നായരുടെ മൊബൈൽ നമ്പരുകളുടേയും (8606161700, 9744761700, 9447535555) ഹർജിക്കാരന്റെ മൊബൈൽ നമ്പരുകളുടേയും ലാന്റ് ലൈൻ നമ്പരുകളുടേയും (9400438949, 9497965369, 0471-2336100) ഫോൺ വിളികളുടെ വിശദാംശങ്ങളും കൂടാതെ മുഖ്യമന്ത്രിയുടെ ഓഫീസിലുള്ള ലാന്റ് ലൈൻ നമ്പറുകളിൽ നിന്ന് ശ്രീമതി. സരിത എസ്.നായരുടെ മൊബൈൽ നമ്പറുകളിലേക്ക് 2012 നവംബർ മുതൽ 2013 ജനുവരി വരെയുള്ള കാലയളവിൽ നടത്തിയിട്ടുള്ള ഫോൺ വിളികളുടെ വിശദാംശങ്ങളും സംബന്ധിച്ച്, ഒരു റിപ്പോർട്ട് സമർപ്പിക്കുന്നതിന കേരള ഡി.ജി.പിക്ക് നിർദ്ദേശം നൽകുന്നതിന വേണ്ടിയുള്ളതാണ്.

IA.No 11/2016, സരിത എസ്.നായരുടെ മൊബൈൽ ഫോൺ നമ്പരുകളുടെ 22.01.2013-ൽ 2 പി.എം-നും 5 പി.എം-നും ഇടയ്ക്കുള്ള ടവർ ലൊക്കേഷൻ വിശദാംശങ്ങൾ ലഭ്യമാക്കുന്നതിന, ഒരു നിർദ്ദേശം ഡി.ജി.പി കേരളത്തിന നൽകുന്നതിനുവേണ്ടിയുള്ളതാണ്.

ഒരു പൊതുസത്യവാങ്മൂലത്തിന്റെ പിൻബലത്താലുള്ള I.A നമ്പറുകൾ 10 ഉം 11/2016-ഉം 22.04.2016-ലെ ഉത്തരവുവഴി തീർപ്പാക്കിയിട്ടുണ്ട്. ആ ഉത്തരവ് ഇപ്രകാരം വായിക്കുന്നു:

1. ''സംസ്ഥാനത്തെ വിവിധ മജിസ്ട്രേറ്റ് കോടതികളിൽ ശ്രീമതി. സരിത എസ്.നായർ പ്രധാന പ്രതിയായിട്ടുള്ള സോളാർ തട്ടിപ്പ് കേസുകളിൽ കേരള പോലീസ് അസോസിയേഷനെതിരെ ചില തർക്കപ്രസ്താവനകൾ നടത്തിയിട്ടുള്ളതിനാൽ അന്വേഷണത്തിൽ പങ്കെടുക്കാൻ അതിനെ അനുവദിച്ചു. അസോസിയേഷന്റെ വാർഷിക ചടങ്ങുമായി ബന്ധപ്പെട്ട് സരിത എസ്.നായരുടെ സോളാർ ബിസിനസിന്റെ പരസ്യത്തിനും പോലീസ് വകുപ്പിന്റെ കടപ്പാടുകൾക്കും അസോസിയേഷന്റെ സംസ്ഥാന ജനറൽ സെക്രട്ടറി ശ്രീ.ജി.ആർ.അജിത്തിന സെക്രട്ടേറിയറ്റ് പരിസരത്തുവെച്ച് 20 ലക്ഷം രൂപ നൽകിയെന്ന് അവരെ വിസ്തരിക്കുന്നതിനിടയിൽ അവർ ആരോപിച്ചിരുന്നു. ഇത് ആദ്യമായി അവർ കമ്മീഷൻ മുമ്പാകെ നടത്തുന്ന മൊഴിയിലുള്ള ഒരു പുതിയ ആരോപണമല്ല. പോലീസ് അസോസിയേഷന 40 ലക്ഷം രൂപ നൽകി എന്നൊരു ആരോപണമുള്ളത് 2013 ജൂൺ-ജൂലൈ മാസങ്ങളിൽ നിയമസഭയിൽ ചർച്ചയ്ക്ക് വിഷയമായതാണ്. കൂടാതെ അത്തരം ഒരു പരാതി ഉയർന്നപ്പോൾ ഉന്നത പോലീസ് അധികാരികളുടെ നിർദ്ദേശാനുസരണം ശ്രീ.റജി ജേക്കബ് അസിസ്റ്റന്റ് കമ്മീഷണർ ഓഫ് പോലീസ്, തിരുവനന്തപുരം സിറ്റി ഒരു അന്വേഷണം നടത്തി റിപ്പോർട്ട് സമർപ്പിച്ചിട്ടുണ്ട്.

2. ഹർജി ഫയൽ ചെയ്തുകൊണ്ട് അസോസിയേഷൻ ഈ കമ്മീഷൻ മുമ്പാകെ ഹാജരാകുകയും സരിത എസ്.നായരെ ക്രോസ് വിസ്താരം ചെയ്യാൻ അനുമതി തേടുകയും ചെയ്തു. അനുമതി നൽകപ്പെട്ടു. അതിന്റെ വക്കീൽ അവരെ ക്രോസ് വിസ്താരം ചെയ്തു.

3. പിന്നീട്, സരിത എസ്.നായരുടെ ഈ ആരോപണം അസോസിയേഷന്റെ മുൻഭാരവാഹികളുടെ ഗൂഢാലോചനയുടെ ഫലമാണ് എന്ന് ആരോപിക്കപ്പെട്ടു. 2012 നവംബർ മുതൽ 2013 ജനു

വരി അവസാനം വരെയുള്ള സരിത എസ്.നായരുടേയും അസോസിയേഷന്റെ മുൻഭാരവാഹികളുടേയും ടെലിഫോൺ വിളികളുടെ വിശദാംശങ്ങൾ പരിശോധിക്കുന്നതിന ഡയറക്ടർ ജനറൽ ഓഫ് പോലീസിന നിർദ്ദേശം നൽകുന്നതിന ഒരു ഹർജി ഫയൽ ചെയ്യപ്പെട്ടു. ആ അപേക്ഷ കമ്മീഷൻ നിരസിച്ചു. അസോസിയേഷൻ ബഹു. ഹൈക്കോടതി മുമ്പാകെ റിട്ട് പെറ്റീഷൻ WP (C)5555/2016-T ഫയൽ ചെയ്യുകയും കോടതി ഡയറക്ടർ ജനറൽ ഓഫ് പോലീസിനോട് ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ ലഭ്യമാണെങ്കിൽ നൽകാൻ ആജ്ഞാപിക്കുകയും ചെയ്തു. അതനുസരിച്ച് ഡയറക്ടർ ജനറൽ ഓഫ് പോലീസ്, വിളികളുടെ വിശദാംശങ്ങൾ സഹിതം റിപ്പോർട്ട് നൽകി.

4. താഴെ കാണുന്ന നിർദ്ദേശങ്ങൾ പുറപ്പെടുവിക്കണമെന്ന് ആവശ്യപ്പെടുന്ന നിലവിലെ ഹർജ്ജികൾ അസോസിയേഷൻ ഫയൽ ചെയ്തിട്ടുണ്ട്.

I.A No 10/2016

ശ്രീമതി.സരിത എസ്.നായരുടെ മൊബൈൽ നമ്പരുകളുടേയും (8606161700, 9744761700 & 9447535555) ഹർജിക്കാരന്റെ മൊബൈൽ നമ്പറുകളുടേയും ലാന്റ് ലൈൻ നമ്പറുകളുടേയും (9400438949, 9497965369 & 0471-2336100) ഫോൺ വിളികളുടെ വിശദാംശങ്ങളും കൂടാതെ മുഖ്യമന്ത്രിയുടെ ഓഫീസിലുള്ള ലാന്റ് ലൈൻ നമ്പറുകളിൽ നിന്ന് ശ്രീമതി. സരിത എസ്.നായരുടെ മൊബൈൽ നമ്പറുകളിലേക്ക് 2012 നവംബർ മുതൽ 2013 ജനുവരി വരെയുള്ള കാലയളവിൽ നടത്തിയിട്ടുള്ള ഫോൺ വിളികളുടെ വിശദാംശങ്ങളും സംബന്ധിച്ച ഒരു റിപ്പോർട്ട് സമർപ്പിക്കുന്നതിന ഡി.ജി.പിയോട് നിർദ്ദശിക്കുക.

I.A No 11/2016

22.01.2013 2 പി.എം നും 5 പി.എം-നും ഇടയ്ക്കുള്ള സമയത്ത് ശ്രീമതി. സരിത എസ്.നായരുടെ മൊബൈൽ നമ്പരുടെ ടവർ ലൊക്കേഷൻ വിശദാംശങ്ങൾ നൽകാൻ കേരള ഡയറക്ടർ ജനറൽ ഓഫ് പോലീസിനോട് നിർദ്ദേശിക്കുക.

ശ്രീമതി. സരിത എസ്.നായരുടെ ടെലഫോൺ നമ്പരുകൾ 8606161700, 9744761700 & 9447535555 നിന്നും 2012 നവംബർ മുതൽ 2013 ജനുവരി അവസാനം വരെയുള്ള കാലയളവിലുള്ള ഫോൺ വിളികളുടെ വിശദാംശങ്ങൾ കമ്മീഷൻ മുമ്പാകെ ഇതിനകം നൽകിയിട്ടുണ്ട്. എന്നാൽ അസോസിയേഷന്റെ മൊബൈൽ ഫോൺ നമ്പറുകളിൽ നിന്നും ലാന്റ് ലൈൻ നമ്പരുകളിൽ നിന്നുമുള്ള - നമ്പരുകൾ 9400438949, 9497965369 & 0471-2336100-വിളികളുടെ വിശദാംശങ്ങളും മുഖ്യമന്ത്രിയുടെ ഓഫീസിൽ നിന്നും ലാന്റ് ലൈൻ നമ്പരുകളിൽ നിന്നും സരിത എസ്.നായരുടെ മൊബൈൽ നമ്പറുകളിലേക്ക് നടത്തിയിട്ടുള്ള വിളികളുടെ വിശദാംശങ്ങളും ലഭ്യമായിട്ടില്ല. അതുപോലെ സരിത എസ്.നായരുടെ 22.01.2013-ലെ മൊബൈൽ ഫോൺ വിളികളുടെ വിശദാംശങ്ങൾ ലഭ്യമാണെങ്കിലും ടവർ ലൊക്കേഷൻ വിശദാംശങ്ങൾ ലഭ്യമല്ല.

അസോസിയേഷന്റെ വക്കീലിനെയും കമ്മീഷനെ സഹായിക്കുന്ന അഡ്വക്കേറ്റിനേയും സംസ്ഥാനത്തിന വേണ്ടി അഡ്വക്കേറ്റ് ജനറലിനെ സഹായിക്കുന്ന സീനിയർ ഗവൺമെന്റ് പ്ലീഡറിനേയും കേൾക്കുകയുണ്ടായി.

അസോസിയേഷന്റെ സെക്രട്ടറിയും സരിത എസ്.നായരും സെക്രട്ടേറിയറ്റ് പരിസരത്ത് 22.01.2013 ന ഹാജരായിരുന്നോ എന്നറിയാൻ ടവർ ലൊക്കേഷൻ സഹായകമാകും എന്നതിനാൽ അസോസിയേഷൻ അത് അറിയാൻ ആവശ്യപ്പെട്ടു.

അസോസിയേഷൻ ആവശ്യപ്പെട്ടിട്ടുള്ള വിശദാംശങ്ങൾ അന്വേഷണ വിഷയത്തിന സഹായകവും പ്രസക്തവുമാണെന്നാണ് അസോസിയേഷന്റെ ആവശ്യം പരിഗണിച്ച കമ്മീഷന്റെ അഭിപ്രായം.

ഈ സാഹചര്യത്തിൽ, സംസ്ഥാന പോലീസ് ചീഫിനും ഡയറക്ടർ ജനറൽ ഓഫ് പോലീസിനും താഴെ കാണുന്ന വിളികളുടെ വിശദാംശങ്ങൾ നൽകുന്നതിന നിർദ്ദേശം നൽകുന്നു.

1. മൊബൈൽ നമ്പരുകൾ 8606161700, 9744761700, 9447535555 എന്നിവയുടെ 6.06.2012 മുതൽ 5.06.2013 വരെയുള്ള വിളികളുടെ ടവർ ലൊക്കേഷൻ ഉൾപ്പെടെയുള്ള വിശദാംശങ്ങൾ.

2. മൊബൈൽ നമ്പരുകൾ 9400438949, 9497965369 –കൂടാതെ ലാന്റ് ലൈൻ നമ്പർ 0471–2336100– എന്നിവയിൽ നിന്നും 2012 നവംബർ 1 മുതൽ 2013 ജനുവരി 31 വരെയുള്ള കാലയളവിൽ നടത്തിയിട്ടുള്ള വിളികളുടെ ടവർ ലൊക്കേഷൻ ഉൾപ്പെടെയുള്ള വിശദാംശങ്ങൾ.

3. ബഹു. മുഖ്യമന്ത്രിയുടെ ഓഫീസിലുള്ള താഴെ കാണുന്ന ലാന്റ് ലൈൻ നമ്പറുകളിൽ നിന്നും സരിത എസ്.നായരുടെ മൊബൈൽ നമ്പറുകളിലേക്ക് 2012 മെയ് മുതൽ ഒരു വർഷകാലയളവിൽ നടത്തിയിട്ടുള്ള ഫോൺ വിളികളുടെ ടവർ ലൊക്കേഷൻ ഉൾപ്പെടെയുള്ള വിശദാംശങ്ങൾ.

| പേര് | ഡെസിഗ്നേഷൻ | ഓഫീസ് | മൊബൈൽ |
|---|---|---|---|
| പി.എസ്.ശ്രീകുമാർ | പ്രൈവറ്റ് സെക്രട്ടറി | 0471–2518606 | 94955777 |
| സി.എൻ. രാജേന്ദ്രപ്രസാദ് | സ്പെഷ്യൽ പ്രൈവറ്റ് സെക്രട്ടറി | 0471–2518082 | 94476946 |
| എം.സി.മാത്യു | അഡീഷണൽ പ്രൈവറ്റ് സെക്രട്ടറി | 0471–2518666 | 94472062 |
| ആർ.കെ.ബാലകൃഷ്ണൻ | അഡീഷണൽ പ്രൈവറ്റ് സെക്രട്ടറി | 0471–2518666 | 94472062 |
| കെ.വേണുഗോപാൽ | അഡീഷണൽ പ്രൈവറ്റ് സെക്രട്ടറി | 0471–2518667 | 94962589 |
| ലത പണിക്കർ | അഡീണൽ പ്രൈവറ്റ് സെക്രട്ടറി | 0471–2517241 | |
| പി.ടി.ചാക്കോ | പ്രസ് സെക്രട്ടറി | 0471–2518592 | 94955527 |
| വി.എൻ.രാധാകൃഷ്ണൻ | അസിസ്റ്റന്റ് പ്രൈവറ്റ് സെക്രട്ടറി | 0471–2517288 | 94460520 |
| ഇ.എ അബ്ദുൾ വഹാബ് | അസിസ്റ്റന്റ് പ്രൈവറ്റ് സെക്രട്ടറി | 0471–2517208 | 94473036 |
| എ.ആർ.സുരേന്ദ്രൻ | അസിസ്റ്റന്റ് പ്രൈവറ്റ് | 0471–2517124 | 94465411 |

| | | | |
|---|---|---|---|
| | സെക്രട്ടറി | | |
| ജോജി ജോർജ്ജ് ജേക്കബ് | അസിസ്റ്റന്റ് പ്രൈവറ്റ് സെക്രട്ടറി | 0471-2517301 | 94470819 |
| പി.ശിവദാസൻ | പേഴ്സണൽ അസിസ്റ്റന്റ് | 0471-2517057 | 98472124 |
| അബ്ദുൾ കരിം.എ | പേഴ്സണൽ അസിസ്റ്റന്റ് | 0471-2517124 | 98471454 |
| രാകേഷ് എസ്.പി | എ.എസ്.ഒ | 0471-2518148 | 94959042 |
| ബി.രാജേന്ദ്രൻ നായർ | ക്ലാർക്ക് | 0471-2518596 | 94002751 |
| കെ. വിജയമോഹനൻ ഉണ്ണിത്താൻ | ക്ലാർക്ക് | 0471-2518128 | 95444277 |
| എം.കെ.മുഹമ്മദ് | ക്ലാർക്ക് | 0471-2518148 | 98954575 |
| ആർ.മോഹനൻ | ഡാറ്റ എൻട്രി ഓപ്പറേറ്റർ | 0471-2518128 | 94958262 |
| സജു.കെ.നായർ | ഡാറ്റ എൻട്രി ഓപ്പറേറ്റർ | 0471-2518596 | 94968870 |
| എ.അലോഷ്യസ് | ഓഫീസ് അറ്റന്റൻഡ് | 0471-2517057 | 94962589 |
| ബാബു കുട്ടപ്പൻ | ഓഫീസ് അറ്റൻഡന്റ് | | 94971615 |

I.A നമ്പരുകൾ 10/2016, 11/2016 എന്നീ നമ്പരുകളിലുള്ള ഹർജികളുടെയും ടെലിഫോൺ നമ്പരുകളുടെ ലിസ്റ്റ് ഉൾക്കൊള്ളിച്ചിട്ടുള്ള അഡീഷണൽ സത്യവാങ്മൂലത്തിന്റെയും പകർപ്പുകൾ ഡയറക്ടർ ജനറൽ ഓഫ് പോലീസിന ഉത്തരവ് സഹിതം അയച്ചു കൊടുക്കുക.''

I.A നമ്പർ 9/2016-ഉം 26.04.2016 ലെ ഉത്തരവ് വഴി തീർപ്പാക്കപ്പെട്ടിട്ടുള്ളത്, ഇപ്രകാരം വായിക്കുന്നു:

''കേരള പോലീസ് അസോസിയേഷന്റെ വാർഷിക ആഘോഷവുമായി ബന്ധപ്പെട്ട് ടീം സോളാറിന്റെ സോളാർ ബിസിനസിനെ പരസ്യപ്പെടുത്തുന്നതിനും മറ്റു സഹായങ്ങൾക്കുമായി കേരള പോലീസ് അസോസിയേഷന്റെ സംസ്ഥാന ജനറൽ സെക്രട്ടറിയായ ശ്രീ.ജി.ആർ.അജിത്തിന 20 ലക്ഷം രൂപ നൽകിയെന്ന് ശ്രീമതി.സരിത എസ്.നായർ ഈ കമ്മീഷൻ മുമ്പാകെ മൊഴി നൽകിയിട്ടുള്ളതുമായി ബന്ധപ്പെട്ട് അവരെ ക്രോസ് വിസ്താരം ചെയ്യുന്നതിന കേരള പോലീസ് അസോസിയേഷന അനുമതി നൽകപ്പെട്ടു.

കേരള പോലീസ് അസോസിയേഷൻ, അതിന ശേഷം, മറ്റുപലതിന്റേയും കൂട്ടത്തിൽ, 'കേരള പോലീസ് അസോസിയേഷന്റെ 2013 വർഷത്തിലെ സ്മരണികയിൽ പ്രസിദ്ധീകരിക്കപ്പെടുന്നതിന ടീം സോളാറിന്റെ മൂന്ന് ഇ-മെയിൽ ഐ.ഡികളിൽ നിന്നും ശ്രീ.ടെന്നി ജോപ്പന്റെ ഇ-മെയിൽ ഐ.ഡിയിലേക്ക് ഏതെങ്കിലും സന്ദേശം അയച്ചിട്ടുണ്ടോ എന്നതുമായി ബന്ധപ്പെട്ട ഒരു റിപ്പോർട്ട് സമർപ്പിക്കാൻ' ഡയറക്ടർ ജനറൽ ഓഫ് പോലീസിനോട് നിർദ്ദേശിക്കണമെന്ന് ആവശ്യപ്പെടുന്ന,

I.A 9/2016-ാം നമ്പരിലുള്ള ഹർജി ഫയൽ ചെയ്തിട്ടുണ്ട്. ഈ കമ്മീഷൻ മുമ്പാകെയുള്ള മൊഴിയിൽ, സ്മരണികയിൽ പരസ്യത്തിനുള്ള വിഷയം ടീം സോളാറിന്റെ ഇ-മെയിൽ ഐ.ഡിയിൽ നിന്നും മുഖ്യമന്ത്രിയുടെ പേഴ്സണൽ സ്റ്റാഫിൽപെട്ട ശ്രീ.ടെന്നി ജോപ്പന്റെ ഇ-മെയിൽ ഐ.ഡിയിലേക്കും ആയത് അദ്ദേഹം കേരള പോലീസ് അസോസിയേഷനും നൽകിയിട്ടുണ്ട്, എന്ന് ശ്രീമതി. സരിത എസ്.നായർ പറഞ്ഞിട്ടുള്ളതിന്റെ അടിസ്ഥാനത്തിലാണ് പ്രസ്തുത അപേക്ഷ ഉന്നയിച്ചിട്ടുള്ളത്. ശ്രീ.ടെന്നി ജോപ്പന്റെ ഇ-മെയിൽ ഐ.ഡി, അദ്ദേഹത്തിനെ ഈ കമ്മീഷൻ മുമ്പാകെ ക്രോസ് വിസ്താരം ചെയ്തപ്പോൾ അദ്ദേഹം നൽകുകയും, ഇ-മെയിൽ ഐ.ഡിയിൽ എന്തെങ്കിലും അത്തരത്തിലുള്ള സന്ദേശം വന്നിട്ടുണ്ടോയെന്ന് പരിശോധിക്കുന്നതിന അദ്ദേഹത്തിന ഒരു തടസവുമില്ലായെന്നും പറഞ്ഞിട്ടുണ്ട്.

കമ്മീഷൻ മുമ്പാകെ പ്രസ്തുത വിഷയം പരിഗണനയ്ക്ക് വന്നപ്പോൾ ടീം സോളാറിന്റെ മൂന്ന് ഇ-മെയിൽ ഐ.ഡി നമ്പരുകൾ അസോസിയേഷൻ നൽകിയിരുന്നില്ലെന്ന് ശ്രദ്ധയിൽപ്പെടുകയും ആയതിനാൽ കേരള പോലീസ് അസോസിയേഷന്റെ അഡ്വക്കേറ്റിനോട് പ്രസ്തുത നമ്പരുകൾ നൽകാൻ ആവശ്യപ്പെടുകയും ചെയ്തു. ഇപ്പോൾ, അസോസിയേഷൻ ഒരു സത്യവാങ്മൂലം ഫയൽ ചെയ്യുകയും അതിൽ ടീം സോളാറിന്റെ മൂന്ന് ഇ-മെയിൽ ഐ.ഡി വിവരങ്ങൾ നൽകുകയും ചെയ്തിട്ടുണ്ട.

ടെന്നി ജോപ്പന്റെ ഇ-മെയിൽ ഐ.ഡി

tjoppan@yahoo.co.in

ടീം സോളാർ കമ്പനിയുടെ ഇ-മെയിൽ ഐ.ഡി

1. teamsolarindia@gmail.com
2. ceoindia-uk@tearmsolarindia.com
3. info@teamsolarindian.com

അസോസിയേഷന്റെ അഡ്വക്കേറ്റിനേയും കമ്മീഷന്റെ അഡ്വക്കേറ്റിനെയും സംസ്ഥാനത്തിന വേണ്ടി അഡ്വക്കേറ്റ് ജനറലിനെ സഹായിക്കുന്ന സീനിയർ ഗവൺമെന്റ് പ്ലീഡറിനേയും കേട്ടു.

ഹർജിക്കാരൻ ആവശ്യപ്പെട്ടിട്ടുള്ള വിശദാംശങ്ങളുടെ പരിശോധന അന്വേഷണ വിഷയത്തിന ഉപകാരപ്രദവും പ്രസക്തവുമാണെന്ന് കമ്മീഷന അഭിപ്രായമുള്ളതിനാൽ, ഹർജ്ജിക്കാരൻ ആവശ്യപ്പെട്ടതുപോലെ ഒരു ഉത്തരവ് ഉണ്ടാകുന്നതാണ്.

I.A നമ്പർ 9/2016 ഹർജ്ജിയുടേയും സത്യവാങ്മൂലത്തിന്റേയും അധിക സത്യവാങ്മൂലത്തിന്റേയും പകർപ്പ് ഈ ഉത്തരവിനോടൊപ്പം ഡയറക്ടർ ജനറൽ ഓഫ് പോലീസിന നടപടി സ്വീകരിക്കുന്നതിനായി അയച്ചു കൊടുക്കുക.''

I.A നമ്പർ 12/2016, ശ്രീമതി.സരിത എസ്.നായരുടെ 2013 ജനുവരിയിലെ സ്വകാര്യഡയറിയിലുള്ള 22.01.2013-ലെ രേഖപ്പെടുത്തലുകളൊഴികെയുള്ള രഹസ്യ സ്വഭാവമുള്ള ഉള്ളടക്കം നിലനിർത്തികൊണ്ട്, സത്യസന്ധത, രേഖപ്പെടുത്തലുകളുടെ ശാസ്ത്രീയ അപഗ്രഥനത്തിലൂടെ പരിശോധിക്കുന്നതിനായി കമ്മീഷനെ പ്രാപ്തമാക്കുന്നതിനായി, ഡയറി ഹാജരാക്കുന്നതിനുള്ള, ഉത്തരവ് പുറപ്പെടുവിക്കുന്നതിന വേണ്ടിയുള്ളതാണ്. സരിത എസ്.നായരുടെ അഡ്വക്കേറ്റ് ബഹു.

സുപ്രീംകോടതിയുടെ ആർ.രാജഗോപാൽ Vs സ്റ്റേറ്റ് ഓഫ് തമിഴ്നാട് എന്ന കേസിലുള്ള സ്വകാര്യ ഡയറിയുടെ ഹാജരാക്കൽ സ്വകാര്യതയ്ക്കുള്ള അവകാശത്തെ ലംഘിക്കുന്നതാണെന്നുള്ള തീരുമാനത്തിൽ ഊന്നി നിന്നുകൊണ്ട്, ഒരു ഒബ്ജക്ഷൻ ഫയൽ ചെയ്തിരുന്നു. 2005 ഡിസംബർ മുതൽ ഈ കമ്മീഷൻ അന്വേഷിക്കുന്ന പ്രശ്നങ്ങളുടെ ഫലപ്രദവും ഉചിതവുമായ തീരുമാനത്തിനായി ശ്രീമതി. സരിത എസ്.നായരുടെ മൊബൈൽ ഫോൺ നമ്പരുകളുടേയും (8606884307, 9544023627, 8289813307) ശ്രീ.സി.ആർ.ബിജുവിന്റേയും (9447050211, 9495925175) ശ്രീ.സി.ടി.ബാബുരാജിന്റേയും (9497963111, 9447330320) ഫോൺ വിളികളുടെ വിശദാംശങ്ങൾ ശേഖരിച്ച് ഹാജരാക്കുന്നതിനുള്ള നിർദ്ദേശം കേരള ഡി.ജി.പിക്ക് നൽകുന്നതിനുവേണ്ടി ഹർജിക്കാരൻ 10.02.2016-ൽ 35/2015-ാം പെറ്റീഷനിൽ I.A നമ്പർ 4/2016-ൽ ഫയൽ ചെയ്തിട്ടുണ്ട്.

ഈ അപേക്ഷയുടെ കാരണങ്ങൾ സത്യാവാങ്മൂലത്തിന്റെ 1-ഉം 2-ഉം ഖണ്ഡികകളിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്, അത് ഇപ്രകാരം വായിക്കുന്നു:

''ഈ കമ്മീഷൻ 8.02.2016-ലെ ഉത്തരവ് പ്രകാരം സോളാർ തട്ടിപ്പുമായി ബന്ധപ്പെട്ട പ്രധാന പ്രതിയായ ശ്രീമതി. സരിത എസ്.നായരെ ക്രോസ് വിസ്താരം ചെയ്യുന്നതിനുള്ള അനുമതി, I.A നമ്പർ 4/2016-ലെ ഹർജിക്കാരന നൽകിയിട്ടുണ്ട്. I.A നമ്പർ 4/2016-ന ഉപോത്ബലകമായി അസോസിയേഷൻ ഫയൽ ചെയ്തിട്ടുള്ള അപേക്ഷയിൽ, ഈ കമ്മീഷൻ മുമ്പാകെ ശ്രീമതി. സരിത എസ്.നായർ 5.02.2016-നും 6.02.2016-നും പോലീസ് അസോസിയേഷനെതിരായി, നടത്തിയിട്ടുള്ള 20 ലക്ഷം രൂപ കൊടുത്തിട്ടുണ്ട് എന്നത് സംബന്ധിച്ച പ്രസ്താവന, ഒരു ഗൂഢാലോചനയുടെ ഭാഗമാണെന്ന് ആരോപിച്ചിട്ടുണ്ട്. സത്യപ്രസ്താവന നടത്തിയ വ്യക്തിയുടെ അറിവിൽ പ്രസ്തുത ഗൂഢാലോചന ശ്രീമതി.സരിത എസ്.നായരും കേരള പോലീസ് അസോസിയേഷന്റെ മുൻ സെക്രട്ടറിയായ ശ്രീ.സി.ആർ.ബിജുവും അതിന്റെ മുൻ സംസ്ഥാന ട്രഷറർ ആയ ശ്രീ.സി.ടി. ബാബുരാജും തമ്മിൽ ആസൂത്രണം ചെയ്തിട്ടുള്ളതാണ്. സത്യപ്രസ്താവന നടത്തിയ വ്യക്തിക്കെതിരെ പ്രതികാരമായി പെരുമാറാൻ ശ്രീ.സി.ആർ ബിജുവും സി.ടി. ബാബുരാജിനും അവരുടേതായ കാരണങ്ങളുണ്ട്.

സത്യപ്രസ്താവന നടത്തിയ വ്യക്തിയുടെ അറിവിൽ സരിത എസ്.നായർ നിലവിൽ ഉപയോഗിക്കുന്ന 3 മൊബൈൽ നമ്പരുകൾ 8606884307, 9544023627, 8289813307 എന്നിവയും കേരള പോലീസ് അസോസിയേഷന്റെ മുൻ സെക്രട്ടറിയായ ശ്രീ.സി.ആർ.ബിജുവിന്റെ ഫോൺ നമ്പരുകൾ 9447050211-ഉം 9495925175 എന്നിവയും ശ്രീ.സി.ടി. ബാബുരാജിന്റെ നിലവിലെ ഫോൺ നമ്പരുകൾ 9497963111, 9447330320 എന്നിവയുമാണ്. ശ്രീമതി സരിത എസ്.നായർ ഒരു പ്രതിയായിട്ടുള്ള കേസിന്റെ അന്വേഷണത്തിൽ പോലീസ് ഉദ്യോഗസ്ഥരായ ശ്രീ.സി.ആർ.ബിജുവും, ശ്രീ.സി.ടി.ബാബുരാജും ഒരു തരത്തിലും ഉൾപ്പെട്ടിട്ടില്ല. എന്നിരുന്നാലും ശ്രീ.സി.ആർ.ബിജുവിന്റേയും സി.ടി.ബാബുരാജിന്റേയും മൊബൈൽ നമ്പരുകളിൽ നിന്നും പുറത്തേയ്ക്കും അകത്തേയ്ക്കും നടന്നിട്ടുള്ള ഫോൺ വിളികളുടെ വിശദാംശങ്ങൾ കാണിക്കുന്നത് ശ്രീമതി. സരിത എസ്.നായർ ഉപയോഗിച്ചിരുന്ന മൊബൈൽ നമ്പരുകളിൽ നിരന്തരം ബന്ധപ്പെട്ടിരുന്നു എന്നാണ്. ഇപ്പോൾ കമ്മീഷൻ മുമ്പാകെ, ആരോപിക്കപ്പെട്ട സംഭാവന അസോസിയേഷന നൽകിയത് സംബന്ധിച്ച് ശ്രീമതി. സരിത എസ്.നായർ അസോസിയേഷന എതിരായി നടത്തിയിട്ടുള്ള പ്രസ്താവന ശ്രീ.സി.ടി ബാബുരാജും സി.ആർ ബിജുവും ശ്രീമതി.സരിത എസ്.നായരും തമ്മിലുള്ള ഗൂഢാലോചനയുടെയും അതിനുവേണ്ടി കാര്യമായ തുകകൾ പ്രസ്തുത വ്യക്തികളിൽ നിന്നും ശ്രീമതി. സരിത എസ്.നായർ കൈപ്പറ്റുകയും ചെയ്തു എന്നതിന്റെ ഫലമാണ്.''

അസോസിയേഷന്റെ പ്രസ്തുത അപേക്ഷ 10.02.2016-ലെ ഉത്തരവിലൂടെ കമ്മീഷൻ നിരസിച്ചിട്ടുണ്ട്. (പെറ്റീഷൻ നമ്പർ 35/2016 ലെ I.A നമ്പർ 4/2016) ഉത്തരവിന്റെ പ്രസക്ത ഭാഗം വായിക്കുന്നു:

''ശ്രീമതി. സരിത എസ്.നായർ ഹർജ്ജിക്കാരന 20 ലക്ഷം രൂപ അതിന്റെ സെക്രട്ടറിയായ ശ്രീ. ജി.ആർ.അജിത്ത് വഴി നൽകിയെന്ന് ഈ കമ്മീഷൻ മുമ്പാകെ പറഞ്ഞിട്ടുള്ളതുമായി ബന്ധപ്പെട്ട് അവരെ ക്രോസ് വിസ്താരം ചെയ്യുന്നതിനാണ് കേരള പോലീസ് അസോസിയേഷൻ, എ.ആർ ക്യാമ്പ്, നന്ദാവനം, തിരുവനന്തപുരം, I.A നമ്പർ 4/2016 ഫയൽ ചെയ്തിട്ടുള്ളത്. ഹർജ്ജിക്കാരന്റെ അഭിപ്രായത്തിൽ ഈ കമ്മീഷൻ അടിസ്ഥാനരഹിതമായ പ്രസ്തുത പ്രസ്താവനയിന്മേൽ നടപടി സ്വീകരിക്കുകയാണെങ്കിൽ തീർച്ചയായും അത് അസോസിയേഷന്റേയും അതിന്റെ അംഗങ്ങളുടേയും പ്രശസ്തിയെ ദോഷകരമായി ബാധിക്കും. ഈ പ്രസ്താവനയുടെ വെളിച്ചത്തിൽ, 1952-ലെ കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റിന്റെ വകുപ്പ് 8 ബി യുടെ കീഴിൽ വരുമെന്നും അനന്തരഫലമായി വകുപ്പ് 8 സിയുടെ വ്യവസ്ഥകൾ പ്രകാരം അതിന്റെ വക്കീൽ മുഖേന ശ്രീമതി. സരിത എസ്. നായരെ ക്രോസ് വിസ്താരം ചെയ്യുന്നതിനുള്ള അവസരം കൊടുക്കണമെന്നും കമ്മീഷൻ കരുതുന്നു.

സരിത എസ്.നായരുടെ ഇപ്പോഴത്തെ ആരോപണം അസോസിയേഷന്റെ മുൻഭാരവാഹികളും അവരും തമ്മിലുള്ള ഒരു ഗൂഢാലോചനയുടെ ഫലമാണ്. കേരള പോലീസ് അസോസിയേഷന കമ്പനി 40 ലക്ഷം രൂപ നൽകിയെന്ന ഒരു ആരോപണമുള്ളതായും ഇക്കാര്യത്തിൽ ശ്രീ.റെജി ജേക്കബ്, അസിസ്റ്റന്റ് കമ്മീഷണർ, ഡി.സി.ആർ.ബി, തിരുവനന്തപുരം ഒരു അന്വേഷണം നടത്തിയിട്ടുള്ളതായും കമ്മീഷൻ ശ്രദ്ധിച്ചിരുന്നു.

കമ്മീഷൻ അന്വേഷിച്ചുകൊണ്ടിരിക്കുന്ന പ്രശ്നങ്ങളുടെ ഉചിതമായ തീരുമാനത്തിന ശ്രീമതി. സരിത എസ്.നായരുടെ മൊബൈൽ നമ്പരുകളായ 8606884307, 9544023627 & 8289813307 എന്നിവയുടെയും ശ്രീ.സി.ആർ.ബിജുവിന്റെ 944023627 & 9495925175 എന്നീ നമ്പരുകളുടേയും ശ്രീ. സി.ടി ബാബുരാജിന്റെ 94979963111 & 9447330320 എന്നീ ഫോൺ നമ്പരുകളുടേയും 2015 ഡിസംബർ മുതൽ നാളിതുവരെയുള്ള വിളികളുടെ വിശദാംശങ്ങൾ ശേഖരിച്ച് ഹാജരാക്കുന്നതിന ഡയറക്ടർ ജനറൽ ഓഫ് പോലീസിന നിർദ്ദേശം നൽകുന്നതിനുവേണ്ടിയുള്ളതാണ് ഇപ്പോഴത്തെ ഹർജി.

ഹർജിക്കാരന്റെ അറിവുള്ള വക്കീലായ ശ്രീ.ജോർജ്ജ് പൂന്തോട്ടത്തിനെ കേൾക്കുകയുണ്ടായി.

മുമ്പ് സൂചിപ്പിച്ചതുപോലെ കേരള പോലീസ് അസോസിയേഷന നൽകിയതായി ആരോപിക്കപ്പെട്ട സംഭാവന ഒരു പുതിയ കാര്യമല്ല. ആരോപണം 2013 മുതൽക്കേ ഉണ്ടായിരുന്നു. ആരോപണം അധികാരപ്പെട്ട ഒരു ഓഫീസർ അന്വേഷിക്കുകയും റിപ്പോർട്ട് സമർപ്പിച്ചിട്ടുള്ളതായും പറയപ്പെടുന്നു. ഹർജിക്കാരന്റെ ഇപ്പോഴത്തെ കേസ് ശ്രീമതി.സരിത എസ്.നായർ ഈ ആരോപണങ്ങൾ ഉന്നയിച്ചിട്ടുള്ളത് അവരും അസോസിയേഷന്റെ മുൻ ഭാരവാഹികളും തമ്മിലുള്ള ഒരു ഗൂഢാലോചനയുടെ ഫലമാണെന്നും അതുകൊണ്ട് അത്തരം വ്യക്തികളുടെ 2015 ഡിസംബർ മാസം മുതൽ നാളിതുവരെയുള്ള ഫോൺ വിളികളുടെ വിശദാംശങ്ങൾ ഡി.ജി.പി മുഖേന ഈ കമ്മീഷൻ വാങ്ങണം എന്നതിന വേണ്ടിയുള്ളതാണ്.

ഇപ്പോഴത്തെ ആരോപണം ഏത് സാഹചര്യത്തിലാണ് നടത്തിയിട്ടുള്ളത് എന്നതിൽ ഈ കമ്മീഷന യാതൊരു ഉത്കണ്ഠയുമില്ല. ശ്രീമതി. സരിത എസ്.നായരോ/അവരുടെ കമ്പനിയോ എന്തെങ്കിലും സംഭാവന കേരള പോലീസ് അസോസിയേഷന നൽകിയിട്ടുണ്ടായിരുന്നോ എന്നത് സംബ

ഡിച്ച് മാത്രമാണ് ഈ കമ്മീഷന്റെ ഉത്കണ്ഠ. 2013 മുതൽക്കേയുള്ള ആരോപണങ്ങളുടെ സത്യം കണ്ടെത്തുന്നതിനുള്ള അന്വേഷണത്തിന സരിത എസ്.നായരും പോലീസ് അസോസിയേഷന്റെ മുൻഭാരവാഹികളും തമ്മിലുള്ള ആരോപിക്കപ്പെടുന്ന ടെലഫോൺ വിളികൾക്ക്, യാതൊന്നും ചെയ്യാനില്ല. ഈ സാഹചര്യങ്ങളിൽ, ഹർജിയിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള വ്യക്തികളുടെ 2015 ഡിസംബർ മുതൽ നാളിതുവരെയുള്ള ടെലിഫോൺ വിളികളുടെ വിശദാംശങ്ങൾ അന്വേഷണ ത്തിന സഹായകമോ ഫലപ്രദമോ അല്ലെന്ന് കമ്മീഷൻ അഭിപ്രായപ്പെടുന്നു.

മാധ്യമങ്ങളിലെ വാർത്തകൾക്ക് പുറമെ, 20 ലക്ഷം രൂപ ശ്രീ.സി.ആർ അജിത്ത് മുഖേന അസോസിയേഷന നൽകിയെന്ന് സരിത എസ്.നായർ ഈ കമ്മീഷൻ മുമ്പാകെ പ്രസ്താവന നട ത്തിയ ഉടനെ സംസ്ഥാന പോലീസ് മേധാവിക്കും ഡി.ജി.പിക്കും അസോസിയേഷൻ പരാതി നൽകിയിരുന്നു. ഇക്കാര്യം അന്വേഷിക്കേണ്ടതാണ്. യഥാർത്ഥത്തിൽ, അങ്ങനെയുള്ള എന്തെങ്കിലും പരാതി ഡി.ജി.പി മുമ്പാകെ ഫയൽ ചെയ്തിട്ടുണ്ടെങ്കിൽ, അപേക്ഷകന പ്രസ്തുത അധികാരിയെ സമീപിച്ച് പരിഹാരം കാണാവുന്നതും, ആയത് ഇതിനകം പറഞ്ഞിട്ടുള്ളതുപോലെ അന്വേഷണ ത്തിന പ്രസക്തമാകുന്നതുമല്ല.

ചില രേഖകൾ തെളിവായി സ്വീകരിക്കുന്നതിന ഹർജിക്കാരൻ I.A നമ്പർ 21/2016 ഫയൽ ചെയ്തു. 13.07.2016-ൽ കമ്മീഷൻ താഴെ പറയുന്ന ഉത്തരവ് പുറപ്പെടുവിച്ചു.

അത് വായിക്കുന്നു: ഈ അപേക്ഷ സത്യവാങ്മൂലത്തോടൊപ്പം ഹാജരാക്കിയിട്ടുള്ള രേഖകൾ അപേക്ഷകന്റെ ഭാഗത്തുനിന്നുമുള്ള തെളിവായി സ്വീകരിക്കുന്നതിന വേണ്ടിയുള്ളതാണ്. ഈ രേഖ കൾ തെളിവായി അടയാളപ്പെടുത്തുന്നതിലേക്കായി ഹർജ്ജിക്കാരൻ ഈ കമ്മീഷൻ മുമ്പാകെ 20.07.2016-ൽ 11 എ.എം ന ഹാജരാകണമെന്ന് ഉത്തരവാകുന്നു. 2016 ജൂലൈ 20-ാം തീയതിക്ക പോസ്റ്റ് ചെയ്യുന്നു.''

ഡയറക്ടർ ജനറൽ ഓഫ് പോലീസിൽ നിന്നും കിട്ടിയിട്ടുള്ള വിവരങ്ങൾ ഒരു അച്ചടിച്ച മാതൃ കയിലോ; സി.ഡിയായിട്ടോ നൽകണമെന്നും അതിന കമ്മീഷന സുഗമമാക്കുന്നതിന ഒരു സി.ഡി ലഭ്യമാക്കുന്നതാണെന്നും, ആവശ്യപ്പെട്ടുകൊണ്ടുള്ള മറ്റൊരു I.A നമ്പർ 22/2016 അദ്ദേഹം ഫയൽ ചെയ്തു.

13.07.2016 കമ്മീഷൻ താഴെ കാണുന്ന ഉത്തരവ് പുറപ്പെടുവിച്ചു.

''ഈ I.A, ഡയറക്ടർ ജനറൽ ഓഫ് പോലീസിൽ നിന്നും കിട്ടിയിട്ടുള്ള വിവരങ്ങൾ ഒരു അച്ച ടിച്ച മാതൃകയിലോ സി.ഡി ആയിട്ടോ നൽകണമെന്നും, അതിന കമ്മീഷനെ സുഗമമാക്കുന്നതിന ഒരു സി.ഡി ലഭ്യമാക്കുന്നതാണെന്നും, ആവശ്യപ്പെട്ടുകൊണ്ട കേരള പോലീസ് അസോസിയേ ഷന്റെ അഡ്വക്കേറ്റായ ശ്രീ.ജോർജ്ജ് പൂന്തോട്ടം, ഫയൽ ചെയ്തിട്ടുള്ളതാണ്.

ഹർജിയോടൊപ്പം ഫയൽ ചെയ്തിട്ടുള്ള സത്യവാങ്മൂലത്തിൽ ഇപ്രകാരം പറയുന്നു:

''അസോസിയേഷൻ ഫയൽ ചെയ്ത റിട്ട് പെറ്റീഷനിൽ ബഹുമാനപ്പെട്ട കേരള ഹൈക്കോടതി ശ്രീമതി. സരിത എസ്.നായരുടെ മൊബൈൽ ഫോൺ നമ്പരുകളായ 8606884307, 9544023627 & 8289813307, ശ്രീ. സി.ആർ ബിജുവിന്റെ നമ്പരുകളായ 9447050211, 9495925175 എന്നിവയിൽ നിന്നും ശ്രീ.സി.ടി. ബാബുരാജിന്റെ 9497963111, 9447330320 എന്നിവയിൽ നിന്നുമുള്ള വിളികളുടെ വിശദാം ശങ്ങൾ കമ്മീഷന ലഭ്യമാക്കണമെന്ന നിർദ്ദേശം ഡയറക്ടർ ജനറൽ ഓഫ് പോലീസിന നൽകുക യുണ്ടായി. അതനുസരിച്ച് വിളികളുടെ വിശദാംശങ്ങൾ ഡയറക്ടർ ജനറൽ ഓഫ് പോലീസ് ലഭ്യ

മാക്കുകയുണ്ടായി. പ്രസ്തുത വിശദാംശങ്ങൾ അസോസിയേഷന്റെ അപേക്ഷയെ തുടർന്ന് നൽക പ്പെട്ടതായതിനാൽ, കമ്മീഷൻ പ്രസ്തുത വിവരങ്ങൾ അസോസിയേഷന ലഭ്യമാക്കേണ്ടതുണ്ട്, എന്നിരുന്നാലും ആയത് ഇനിയും നൽകിയിട്ടില്ല.''

ഹർജിക്കാരന്റെ വക്കീൽ ശ്രീ.അരുൺ ചന്ദ്രനെ കേൾക്കുകയുണ്ടായി. ഹർജിക്കാരൻ ഫയൽ ചെയ്തിട്ടുള്ള ഒരു റിട്ട് പെറ്റീഷനിൽ, അതിൽ സൂചിപ്പിച്ചിട്ടുള്ള വ്യക്തികളുടെ ഫോൺ വിളികളുടെ വിശദാംശങ്ങൾ ലഭ്യമാണെങ്കിൽ കമ്മീഷന നൽകണമെന്ന്, ബഹു. കേരള ഹൈക്കോടതി സംസ്ഥാന പോലീസ് മേധാവിക്ക് നിർദ്ദേശം നൽകിയിട്ടുണ്ട് എന്നത് ശരിയാണ്. അതനുസരിച്ച് സംസ്ഥാന പോലീസ് മേധാവി വിശദാംശങ്ങൾ നൽകിയിരുന്നു. ഇക്കാര്യം ഹർജിക്കാരന്റെ വക്കീ ലിനെ, അദ്ദേഹം ഈ കമ്മീഷൻ മുമ്പാകെ നേരത്തെ ഒരവസരത്തിൽ ഹാജരായപ്പോൾ, അറിയിച്ചി ട്ടുണ്ട്. പ്രസ്തുത വിശദാംശങ്ങളുടെ പകർപ്പിനായി അദ്ദേഹം ഒരിക്കലും അപേക്ഷിച്ചിട്ടില്ല. ഈ രേഖകൾ അദ്ദേഹത്തിൽ കൂടി Ext. X 570 ആയി അടയാളപ്പെടുത്തി. യഥാർത്ഥത്തിൽ അസോസി യേഷന്റെ സംസ്ഥാന ജനറൽ സെക്രട്ടറിക്ക് അത്തരം വിശദാംശങ്ങൾ കമ്മീഷന്റെ ഓഫീസിൽ നിന്നും സെക്രട്ടറിയുടെ അനുമതിയോട് കൂടി പരിശോധിക്കാവുന്നതാണ്. അദ്ദേഹം 18.06.2016-ന ഈ കമ്മീഷൻ മുമ്പാകെ ഒരു നിവേദനം നൽകിയിട്ടുള്ളതിൽ ഇങ്ങനെ പറഞ്ഞിട്ടുണ്ട്. ''ശ്രീമതി. സരിത എസ്.നായരുടെ ഫോണിന്റെ 22.01.2013-ലെ ടവർ ലൊക്കേഷനും മുഖ്യമന്ത്രിയുടെ ഓഫീ സിൽ നിന്നും സരിത എസ്.നായരുടെ ഫോണിലേക്കും തിരിച്ചുമുള്ള 1.01.2013 മുതൽ 31.01.2013 വരെയുള്ള ടെലിഫോൺ വിളികളുടെ വിശദാംശങ്ങളും എനിക്ക് അത്യാവശ്യമുള്ളതാണ്. ആയതി നാൽ പ്രസ്തുത വിശദാംശങ്ങൾ നൽകണമെന്ന് ഞാൻ താഴ്മയായി അപേക്ഷിക്കുന്നു. മുഖ്യമന്ത്രി യുടെ ഓഫീസിലെ ലാന്റ് ഫോൺ നമ്പരുകളുടെ ലിസ്റ്റ് ഉൾക്കൊള്ളിച്ചിരിക്കുന്നു.''

ടവർ ലൊക്കേഷൻ വിശദാംശങ്ങളും 1.01.2013 മുതൽ 31.01.2013 വരെയുള്ള വിളികളുടെ വിശ ദാംശങ്ങളും സി.ഡി ആയി കൈപ്പറ്റിയതിന്റെ കൈപ്പറ്റ് രസീത് അദ്ദേഹം സമർപ്പിച്ചിരുന്നു. പ്രസ്തുത വിശദാംശങ്ങൾ കൈപ്പറ്റികഴിഞ്ഞതിനുശേഷം, അസോസിയേഷന്റെ അപേക്ഷയെ തുടർന്ന് ലഭ്യമാക്കിയിട്ടുള്ള പ്രസ്തുത വിശദാംശങ്ങൾ, കമ്മീഷൻ അസോസിയേഷന നൽകേണ്ട തുണ്ടായിരുന്നുവെങ്കിലും അത് ഇനിയും നൽകിയിട്ടില്ലെന്ന് സംസ്ഥാന സെക്രട്ടറിയായ ശ്രീ.ജി. ആർ.അജിത്ത് ആരോപണം ഉന്നയിച്ചിട്ടുള്ളത് അതിശയോക്തികരമാണെന്ന് കാണുന്നു. ഇത്തര ത്തിലുള്ള കളവായ ആരോപണങ്ങൾ കമ്മീഷനെതിരെ ഭാവിയിൽ ഉന്നയിക്കാൻ പാടില്ലെന്ന് അസോസിയേഷന്റെ സെക്രട്ടറിക്ക താക്കീത് നൽകുന്നു.

എന്നിരുന്നാലും ബഹു.ഹൈക്കോടതി നിർദ്ദശിച്ചിട്ടുള്ളതും സംസ്ഥാന പോലീസ് മേധാവി നൽകിയിട്ടുള്ളതുമായ വിവരങ്ങൾ അസോസിയേഷന ഇപ്പോഴും ആവശ്യമുണ്ടെങ്കിൽ അത് ഹർജ്ജിക്കാരന നൽകുന്നതിന നിർദ്ദശിക്കുന്നു.''

ഇതിനകം പറഞ്ഞതുപോലെ, അസോസിയേഷൻ, അതിന്റെ വക്കീലായ ശ്രീ.ജോർജ്ജ് പൂന്തോട്ടം മുഖേന ശ്രീമതി.സരിത എസ്.നായരെ 26.02.2016-ന ക്രോസ് വിസ്താരം ചെയ്തു. രേഖ പ്പെടുത്തിയ മൊഴി ചുരുക്കി ഇപ്രകാരം പറയുന്നു:

മുൻമുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിയെ വിസ്തരിച്ച 25.01.2016-ന മുമ്പും ശേഷവും ഉള്ള എല്ലാ സന്ദർഭങ്ങളിലും ഈ കമ്മീഷൻ മുമ്പാകെ അവരെ വിസ്തരിച്ചപ്പോഴുള്ള വസ്തുതകളുടെ പ്രസ്താവന പരസ്പരവിരുദ്ധങ്ങളാണ്. അവർ പറഞ്ഞു - അതേ. 27.01.2016-ന മുമ്പ് നടത്തിയി ട്ടുള്ള പ്രസ്താവനകൾ ശ്രീ.ബെന്നി ബഹനാൻ എം.എൽ.എയുടേയും ശ്രീ.തമ്പാനൂർ രവി

എക്സ്.എം.എൽ.എയുടെയും പ്രേരണയെ അടിസ്ഥാനമാക്കിയുള്ളതാണ്. അവർ സത്യം വെളിപ്പെടുത്തിയില്ല.

അവർ പറഞ്ഞിരുന്ന വസ്തുതകൾ അവരുടെ സ്വകാര്യ ഡയറിയിലും ഓർമ്മയിലും ഉള്ള തെളിവിന്റെ അടിസ്ഥാനത്തിലാണ്. വ്യക്തിപരമായ ധാരാളം കാര്യങ്ങൾ സ്വകാര്യ ഡയറിയിലുണ്ട്. ഇപ്പോഴും കമ്മീഷൻ നിർദ്ദേശിച്ചാൽ അത് രഹസ്യമായി നൽകാൻ അവർ തയ്യാറാണ്. 2008 മുതൽ അവർ സ്വകാര്യ ഡയറി സൂക്ഷിക്കുന്നു. പ്രസക്തമായ വിവരങ്ങൾ 2013-ലെ ഡയറിയിലാണ്.

ഒരു മറുപടിയുടെ മാതൃകയിൽ രഹസ്യമായി നൽകിയിട്ടുള്ള ഉന്നത രാഷ്ട്രീയ നേതാക്കളുമായുള്ള അവരുടെ നിഷിദ്ധമായ ബന്ധങ്ങളുടെ വിശദാംശങ്ങളുടെ പരാമർശം; അച്ചടി ദൃശ്യ-മാധ്യമങ്ങളിൽ വന്ന ചില പേജുകൾ സഹിതം അവ കമ്മീഷൻ മുമ്പാകെ ഹാജരാക്കിയിട്ടുള്ള രഹസ്യ കത്തിന്റെ ഭാഗമാണോയെന്ന് അവരോട് ചോദിച്ചു. രഹസ്യ കത്തിന്റെ ഭാഗമല്ലായെന്ന് അവർ പറഞ്ഞു. അവർ ഉപയോഗിച്ചിരുന്ന മൊബൈൽ ഫോൺ നമ്പരുകളുടെ 8606161700, 9744761700 & 944753555 വിവരങ്ങൾ അവർ നൽകി. കൂടുതലായും ഈ നമ്പരുകൾ ഉപയോഗിച്ചിട്ടുള്ളത് മന്ത്രിമാർ, ഉപഭോക്താക്കൾ തുടങ്ങിയവരുമായി ബന്ധപ്പെടുന്നതിനാണ്. അവരുടെ മേൽപ്പറഞ്ഞ മൊബൈൽ ഫോണുകളിൽ നിന്നും ശ്രീ.അജിത്തുമായി ബന്ധപ്പെട്ടിരുന്നോ എന്ന ചോദ്യത്തിന 15 -ൽ കൂടുതൽ സന്ദർഭങ്ങളിൽ മുഖ്യമന്ത്രിയുടെ ഓഫീസിലേക്കും തിരികെയും വിളിച്ചിട്ടുണ്ട് എന്ന് അവർ പറഞ്ഞു. അവർ മുഖ്യമന്ത്രിയുടെ ഓഫീസിൽ വച്ച് അദ്ദേഹത്തെ പലപ്രാവശ്യം കണ്ടിരുന്നു. അദ്ദേഹം അവിടെ ജോലി ചെയ്തിരുന്നോ എന്ന കാര്യം അവർക്ക് അറിവില്ല. ശ്രീ.അജിത്തിന്റെ മൊബൈൽ/ലാന്റ് ഫോൺ നമ്പരുകൾ അവർക്ക് അറിയില്ല. 2013-ൽ മുഖ്യമന്ത്രിയുടെ ഓഫീസിലേയും, ക്ലിഫ് ഹൗസിലേയും, ടെന്നി ജോപ്പൻ, ജിക്കുമോൻ, സലിംരാജ്, പ്രദീപ്, രവി, പി.എ.സുരേന്ദ്രൻ, പി.കെ. വാസുദേവ ശർമ്മ എന്നിവരുടെയും ഫോൺ നമ്പരുകൾ 2013-ൽ അവർക്ക് മനഃപാഠമായി അറിയാമായിരുന്നു. ഇപ്പോൾ, അതിന്റെ ആവശ്യമില്ലാത്തതിനാൽ നമ്പരുകൾ അവരുടെ ഓർമ്മയിലില്ല.

ശ്രീ.അജിത്തിന 20 ലക്ഷം രൂപ ഏത് തീയ്യതിയിലാണ് നൽകിയത് എന്നതിന അവരുടെ ഓർമ്മയിൽ നിന്നും, 2013 ജനുവരി 22-നാണ് എന്ന് അവർ പറഞ്ഞു. പോലീസ് അസോസിയേഷന്റെ വാർഷിക സമ്മേളനം 20.05.2013 ലായിരുന്നു.

ശ്രീ.അജിത്ത് പരസ്യം ഉൾപ്പെടെയുള്ള സ്പോൺസർഷിപ്പിന പണം ആവശ്യപ്പെട്ടു. അവരുടെ ബിസിനസിന സ്മരണികയിലെ കാൽ പേജ്, ഫ്ളക്സ് ബോർഡ്, നോട്ടീസ് മുതലായവ ഉപയോഗിച്ചിരുന്നു. കൂടാതെ കേരളത്തിന്റെ വടക്കൻ മേഖലയിലുള്ള പോലീസ് സ്റ്റേഷനുകളിൽ സോളാർ ഇലക്ട്രിഫിക്കേഷൻ നടത്തുന്നതിനുള്ള ഡി.ജി.പിയുടെ ഉത്തരവിനുവേണ്ടി അസോസിയേഷൻ പ്രമേയം പാസാക്കുമെന്നും, വാഗ്ദാനം ചെയ്തിരുന്നു. സെക്രട്ടേറിയറ്റിന്റെ വടക്കേ ബ്ലോക്കിൽ മുഖ്യമന്ത്രിയുടെ ഓഫീസിൽ വെച്ച് അവർ സ്പോൺസർഷിപ്പിനെ കുറിച്ച് അജിത്തുമായി മാത്രമേ സംസാരിച്ചിരുന്നുള്ളൂ. ഫ്ളക്സുകളും ബോർഡുകളും സ്ഥാപിച്ചോ എന്ന് അവർ ശ്രദ്ധിച്ചില്ല.

സ്പോൺസർഷിപ്പുമായി ബന്ധപ്പെട്ട ചർച്ച മുഖ്യമന്ത്രിയുടെ ഓഫീസിൽ വച്ചായിരുന്നു. മേയ് മാസത്തിൽ ഒരു സമ്മേളനം ഉണ്ടെന്നും അതിന്റെ പ്രധാന സ്പോൺസർഷിപ്പ് 40 ലക്ഷം രൂപയുടെ പാക്കേജിൽ ഏറ്റെടുക്കാൻ കഴിയുമോയെന്നും അവരോട് ചോദിച്ചു.

മുഖ്യമന്ത്രിയുടെ ഓഫീസിലുള്ള ലാന്റ് ഫോൺ നമ്പരിൽ നിന്നും 3-ാം തീയതി അവരെ വിളിച്ചപ്പോൾ, ഒരു കോടിയിലേറെ രൂപ മുഖ്യമന്ത്രിക്ക് നൽകിയിട്ടുള്ളതിനാൽ, അത്രമാത്രം തുക

കണ്ടെത്താൻ പ്രയാസമുണ്ടെന്ന് അറിയിച്ചു. പ്രസ്തുത തുക 20 ലക്ഷം രൂപയായി കുറയ്ക്കപ്പെട്ടു. ഈ തുക ശ്രീ. ടി.സി മാത്യുവിൽ നിന്നും രണ്ട് തവണകളായി കൈപ്പറ്റിയതാണ്. അവർ ഇത് അജിത്തിന നൽകിയത്, വ്യക്തിപരമായ പരിചയത്തിന്റെ അടിസ്ഥാനത്തിലാണ്. ചർച്ചകളിൽ അജിത്തിനോടൊപ്പം വേറെ ആരും തന്നെ ഉണ്ടായിരുന്നില്ല. പേഴ്സണൽ സ്റ്റാഫായ ശ്രീ.ജിക്കുമോന്റെ ക്യാബിന സമീപം വച്ചാണ് അജിത്തുമായി സംസാരിച്ചത്.

സെക്രട്ടേറിയറ്റിന്റെ വടക്കേ ബ്ലോക്കിൽ കാർ പാർക്കിംഗ് ഏരിയയിൽ വച്ചാണ് അജിത്തിന രൂപ കൊടുത്തത്.

ഇതുമായി ബന്ധപ്പെട്ട് മുഖ്യമന്ത്രിയുടെ ഓഫീസിൽ വച്ച് 2-3 ദിവസത്തെ ആശയവിനിയമം ഉണ്ടായിരുന്നു. വടക്കേ ബ്ലോക്കിൽ ഗേറ്റിന സമീപം പുറത്തുനിന്നുള്ളവരുടെ വാഹനം പാർക്ക് ചെയ്യാൻ കഴിയും.

ആ ദിവസം അവർ അവരുടെ ഐ 20 കാറിൽ പോയി. അവർ സാധാരണയായി ഉപയോഗിക്കുന്ന മൊബൈൽ ഫോൺ അവരോടൊപ്പം ഉണ്ടായിരുന്നോയെന്ന് അവർക്ക് പറയാൻ കഴിയുന്നില്ല. ബിജു രാധാകൃഷ്ണനുമായി അവർക്ക് വ്യക്തിപരമായ യാതൊരു ബന്ധവുമില്ല. എന്നാൽ അവർ അറസ്റ്റ് ചെയ്യപ്പെടുന്നതുവരെ, സ്റ്റാഫും അഡ്വക്കേറ്റും മുഖേന ബിസിനസ് ബന്ധം നില നിർത്തിയിരുന്നു.

കക്ഷികളിൽ നിന്നും ശേഖരിച്ച തുകയാണ് കൊടുത്തിട്ടുള്ളത്. അസോസിയേഷനുള്ള സംഭാവനയെപ്പറ്റി ശ്രീ.ബിജുവിനോട് പറഞ്ഞിരുന്നു. 20000/- രൂപയിൽ കൂടുതലുള്ള തുക കമ്പനി നൽകുന്നത് ചെക്കുകളായും ഡ്രാഫ്റ്റുകളായും മാത്രമാണ് എന്നുള്ള അവരുടെ മൊഴിയെപ്പറ്റി അവരെ ഓർമ്മിപ്പിച്ചു. അപ്പോൾ അവർ പറഞ്ഞു, ഉപഭോക്താക്കളുടെ ആവശ്യപ്രകാരം ബിജുവിന്റെ അറിവോടുകൂടി പണം രൂപയായി നൽകാറുണ്ടെന്ന് അവർ മറുപടി നൽകി.

ബിജുവും സരിതയും തമ്മിൽ നടത്തിയിട്ടുള്ള ബാധ്യത തീർക്കൽ ഉടമ്പടി 2013 മേയ് 5-നാണ്.

അജിത്തിനെ ഇതുവരെ അവർ കണ്ടിരുന്നില്ല എന്നും അവർ അദ്ദേഹവുമായി സംസാരിച്ചിരുന്നില്ലയെന്നും ആരോപണങ്ങൾ ഉന്നയിച്ചിട്ടുള്ളത് മറ്റുള്ളവരുടെ താൽപര്യപ്രകാരവുമായിരുന്നു എന്ന നിർദ്ദേശത്തിന അവർ തെറ്റാണെന്ന് പറഞ്ഞു.

ശ്രീ.ടെന്നി ജോപ്പന്റെ ഇ-മെയിൽ അഡ്രസിലേക്ക് അയച്ച പരസ്യത്തിന്റെ തീയ്യതിയെകുറിച്ച് അവരോട ചോദിച്ചു. അത് ഓഫീസിൽ നിന്നാണ് അയച്ചതെന്നും തീയ്യതി ഓർമ്മയില്ലെന്നും അവർ പറഞ്ഞു. ഇ-മെയിൽ മെസേജിൽ പോലീസ് അസോസിയേഷന്റെ വാർഷിക മീറ്റിംഗിനെ കുറിച്ച് പരാമർശമുണ്ടോ എന്നതിന, ഓഫീസിൽ നിന്നും അയച്ചിട്ടുള്ള സന്ദേശം പരിശോധിച്ചില്ല എന്ന് അവർ പറഞ്ഞു.

കമ്പനിയുടെ മൂന്ന് ഇ-മെയിൽ ഐ.ഡികളും പ്രതിപാദിക്കപ്പെട്ടു. പ്രസ്തുത ഐ.ഡികളിലേക്ക് ആരിൽ നിന്നുമുള്ള സന്ദേശങ്ങൾ അയച്ചിട്ടുണ്ടാകാം.

ശ്രീ.ജോപ്പന്റെ ഫെയ്സ് ബുക്ക് ഫ്രണ്ട് ഇ-മെയിൽ ഐഡിയിലേക്കാണ് പരസ്യം അയച്ചിട്ടുള്ളത്.

വാർഷിക ചടങ്ങിനുശേഷം അവർ അജിത്തിനെ കണ്ടു. തുക കൊടുത്തതിനുശേഷവും മുഖ്യമന്ത്രിയുടെ ഓഫീസിൽ വെച്ച് അവർ അജിത്തിനെ കണ്ടിരുന്നു.

അജിത്തിന്റേത് ഔദ്യോഗിക ഫോണാണെന്നും അത് പലപ്പോഴും മാറിക്കൊണ്ടിരിക്കുന്നതിനാലാണ് അവർക്ക് നമ്പർ നൽകാത്തതെന്നും അദ്ദേഹം പറഞ്ഞു.

അസോസിയേഷന്റെ മാത്രം സെക്രട്ടറിയെന്ന നിലയ്ക്കാണ് അജിത്ത് അറിയപ്പെടുന്നത്.

ഒരേ ഒരു പോലീസ് അസോസിയേഷനേ ഉള്ളൂ എന്ന് അവർ വിശ്വസിക്കുന്നു.

അവർ നിലവിൽ ഉപയോഗിക്കുന്നത് 8606884307, 9544023627 & 8289813307

മുകളിൽ പറഞ്ഞ നമ്പരുകളിൽ നിന്നും 2015 ഡിസംബർ മുതലുള്ള വിളികളുടെ വിവരങ്ങൾ അജിത്തിന്റെ ആവശ്യപ്രകാരം ഈ കമ്മീഷൻ മുമ്പാകെ ഹാജരാക്കപ്പെട്ടതായി പേപ്പർ റിപ്പോർട്ടുകളിൽ കൂടി അറിഞ്ഞു.

കേരള പോലീസ് അസോസിയേഷന്റെ മുൻ സെക്രട്ടറിയായ ശ്രീ.സി.ആർ.ബിജുവിനെയും മുൻ ട്രഷററായ ബാബുരാജിനേയും അവർ അറിയുകയോ അവരുമായി ഇതുവരെ ഫോണിലൂടെ സംസാരിക്കുകയോ ചെയ്തിട്ടില്ല.

ഇതാണ് അവസ്ഥ.

സോളാർ തട്ടിപ്പുമായി ബന്ധപ്പെട്ട ചർച്ചകൾ 2013 ജൂൺ 12 മുതൽ 2013 ജൂലൈ 9 വരെ കേരള നിയമസഭയിൽ നടന്നപ്പോൾ ഉന്നയിക്കപ്പെട്ട ആരോപണങ്ങളിൽ ഒന്ന് കേരള പോലീസ് അസോസിയേഷന്റെ 30-ാം വാർഷിക സമ്മേളനം സരിത എസ്.നായർ സ്പോൺസർ ചെയ്തതിലൂടെ ടീം സോളാർ കമ്പനിക്കും ബിജു രാധാകൃഷ്ണനും സരിത എസ്.നായർക്കുമെതിരെ രജിസ്റ്റർ ചെയ്തിരുന്ന ക്രൈം കേസുകൾ തീർപ്പാക്കുന്നതിന അവരെ പോലീസ് സഹായിച്ചു എന്നുള്ളതാണ്. 19.06.2013-ലെ മംഗളം ദിനപത്രത്തിൽ ഈ വാർത്ത റിപ്പോർട്ട് ചെയ്യപ്പെട്ടു. ശ്രീ. റജി ജേക്കബ്, എ.സി, ഡി.സി.ആർ.ബി, തിരുവനന്തപുരം സിറ്റിയുടെ റിപ്പോർട്ടിലോ Ext.X 704 (b)/Ext.X 720 ശ്രീ മുഹമ്മദ് ഷാഫി, ഡി.വൈ.എസ്.പിയുടെ റിപ്പോർട്ടിലോ (Ext.X 525) അവരിൽ ആരെങ്കിലും സരിത എസ്.നായരെയോ, ടീം സോളാർ കമ്പനിയുടെ സ്റ്റാഫിനെയോ ചോദ്യം ചെയ്തതായോ കമ്പനിയുടെ ബാങ്ക് അക്കൗണ്ടുകൾ തുടങ്ങിയവ പരിശോധിച്ചിട്ടുള്ളതായോ യാതൊരു റിപ്പോർട്ടുമില്ല എന്നത് കൗതുകകരമാണ്. ആരോപണം, കേരള പോലീസ് അസോസിയേഷന്റെ വാർഷിക ചടങ്ങ് സ്പോൺസർ ചെയ്യുന്നതിന സരിത എസ്.നായരുടെ ടീം സോളാർ കമ്പനി തുക നൽകിയിട്ടുണ്ട്. എന്നതായതിനാൽ, അന്വേഷണം ആദ്യമായി, സരിത.എസ്.നായർക്കും അവരുടെ കമ്പനിക്കും എതിരെ ആയിരിക്കണമായിരുന്നുവെന്ന് അനാവശ്യമായി പറയുന്നു.

ശ്രീ.റജി ജേക്കബ, അസിസ്റ്റന്റ് കമ്മീഷണർ അവരോട് കണക്കുകളെ കുറിച്ച് ചോദിച്ചിരുന്നുവെങ്കിലും അദ്ദേഹം അന്വേഷിച്ച കേസിന്റെ വിചാരണയ്ക്ക് മുൻവിധി ആയേക്കാമെന്ന് അദ്ദേഹം കരുതിയതിനാൽ സരിത എസ്.നായരുടെ ചോദ്യം ചെയ്യലിനെ സൂചിപ്പിച്ചില്ല. ശ്രീ. മുഹമ്മദ് ഷാഫി, ഡി.വൈ.എസ്.പി, രഹസ്യമായ വിവരങ്ങൾ ലഭിച്ചേക്കില്ല എന്ന് ചിന്തിച്ചതിനാൽ സരിത എസ്.നായരെ കാണുകയോ സംസാരിക്കുകയോ ചെയ്തിട്ടില്ലെന്ന് സമ്മതിച്ചിട്ടുണ്ട്. സ്മരണികയിലെ പരസ്യവും, ഗൂഢാലോചനയുടെ സ്വഭാവവും മാത്രമേ അദ്ദേഹം പരിഗണിച്ചിട്ടുള്ളൂ എന്ന് അദ്ദേഹം പറഞ്ഞു. അതുകൊണ്ട്, ഈ രണ്ട് റിപ്പോർട്ടുകളുടേയും കാര്യക്ഷമത പരിശോധിക്കേണ്ടതായിട്ടുണ്ട്.

ഈ ആരോപണം നിയമസഭയിൽ ചർച്ചയ്ക്ക് വിഷയമായിട്ടുണ്ടെന്നും സമ്മതിക്കുന്നു. അത്തരത്തിൽ ഇക്കാര്യം ഈ കമ്മീഷന്റെ ടേംസ് ഓഫ് റഫറൻസിന്റെ 1-ാം ഇനത്തിൽ വരുന്നതാണ്.

1972-ലെ കമ്മീഷൻസ് ഓഫ് എൻക്വയറി (സെൻട്രൽ) റൂൾസ്-ന്റെ ചട്ടം 5 (2) (b)-ൽ ആവശ്യപ്പെടുന്നതുപോലെ, അന്വേഷണ വിഷയവുമായി പരിചയമുള്ള വ്യക്തികളിൽ നിന്നും വിജ്ഞാപനത്തിൽ എടുത്ത് പറഞ്ഞിട്ടുള്ള അത്തരം വിഷയങ്ങളുമായി ബന്ധപ്പെട്ട ഒരു പ്രസ്താവന കമ്മീഷൻ മുമ്പാകെ നൽകുന്നതിന ക്ഷണിച്ചുകൊണ്ടുള്ള വിജ്ഞാപനം എല്ലാ മുൻനിര മലയാള പത്രങ്ങളിലും പുറപ്പെടുവിച്ചിട്ടുണ്ട്. കേരള പോലീസ് അസോസിയേഷന സഭയിലെ ചർച്ചകളിലും പുറത്ത് ന്യൂസ് പേപ്പറുകളിലും വിഷയമായ ആരോപണങ്ങളിൽ സങ്കടമുണ്ടായിരുന്നെങ്കിൽ, നോട്ടീസ് അനുസരിച്ച് ലഭിച്ച അവസരമുപയോഗിച്ച് അവർക്ക് ഒരു സ്റ്റേറ്റ്മെന്റ് ഫയൽ ചെയ്യാൻ കഴിയുമായിരുന്നു. അവർ അത് ചെയ്തില്ല.

മുമ്പ് പറഞ്ഞതുപോലെ കേരള പോലീസ് അസോസിയേഷന്റെ 30-ാം വാർഷിക ചടങ്ങ് സ്പോൺസർ ചെയ്യുന്നതിന അസോസിയേഷന 20 ലക്ഷം രൂപ കൊടുത്തുവെന്ന് 2016 ഫെബ്രുവരി 5-ാം തീയ്യതി ഈ കമ്മീഷൻ മുമ്പാകെയുള്ള മൊഴിയിൽ ശ്രീമതി. സരിത എസ്.നായർ വെളിപ്പെടുത്തിയ കാരണത്താൽ മാത്രമാണ് കേരള പോലീസ് അസോസിയേഷൻ ഈ കമ്മീഷൻ മുമ്പാകെ വരാൻ ഇടയായത്. സരിത എസ്.നായരുടെ ആരോപണം അടിസ്ഥാനരഹിതവും തെറ്റാണെന്നും ഈ കമ്മീഷൻ മുമ്പാകെ സ്ഥാപിക്കാൻ സരിത എസ്.നായരെ ക്രോസ് വിസ്താരം ചെയ്യണമെന്ന് അസോസിയേഷൻ ആവശ്യപ്പെട്ടു.

സരിത എസ്.നായരെ ക്രോസ് വിസ്താരം ചെയ്യുന്നതിനുള്ള അവസരം അസോസിയേഷന കമ്മീഷൻ അനുവദിച്ചു. അസോസിയേഷന്റെ മുൻ ഭാരവാഹികളും സരിത എസ്.നായരും തമ്മിലുള്ള ഗൂഢാലോചനയിൽ നിന്നാണ് അവർ ആരോപണം ഉന്നയിച്ചത് എന്ന് തെളിയിക്കാൻ ഫോൺ വിളികളുടെ വിവരങ്ങൾ ഹാജരാക്കുന്നതിന സംസ്ഥാന പോലീസ് മേധാവിക്ക് നിർദ്ദേശം നൽകണമെന്നുള്ള അസോസിയേഷന്റെ ആവശ്യം, സരിത എസ്.നായർ പണം നൽകിയിട്ടുണ്ടോയെന്നത് മാത്രമാണ് പ്രശ്നമെന്നതിനാലും ആയത് നിയമസഭയിൽ ഉന്നയിക്കപ്പെട്ടിട്ടുള്ളതിനാലും അത് പുതിയ ആരോപണമല്ലാത്തിനാലും, നിരസിക്കുകയുണ്ടായി. അവർക്ക് ഇതിനായി ഡി.ജി.പി -യെ സമീപിക്കാമെന്നും പറഞ്ഞിട്ടുണ്ട്. അസോസിയേഷൻ നടത്തിയിട്ടുള്ള മറ്റ് ആവശ്യങ്ങളിൽ ഏറെയും അനുവദിച്ചിട്ടുണ്ട്.

സരിത എസ്.നായരും പോലീസ് അസോസിയേഷന്റെ മുൻ ഭാരവാഹികളും തമ്മിലുള്ള ഫോൺ വിളികളുടെ വിവരങ്ങൾ ഹാജരാക്കണമെന്ന നിർദ്ദേശം ഡയറക്ടർ ജനറൽ ഓഫ് പോലീസിന നൽകണമെന്ന ആവശ്യം 10.02.2016-ലെ ഉത്തരവ് വഴി നിരസിച്ചതിനെ തുടർന്ന് അസോസിയേഷൻ ബഹു. കേരള ഹൈക്കോടതിയിൽ 5555/2016-ാം നമ്പർ റിട്ട് പെറ്റീഷൻ ഫയൽ ചെയ്തു. അവർക്ക് സങ്കടമുള്ള പക്ഷം റിട്ട് പെറ്റീഷൻ ഫയൽ ചെയ്യാൻ അവർക്ക് അവകാശമുണ്ട്. കമ്മീഷനെതിരെ ഗുരുതരമായ ആരോപണങ്ങളാണ് ഉയർത്തിയിട്ടുള്ളത്. അത് വായിക്കുന്നു.

1. കേരള സർക്കാർ 28.10.2013-ലെ ഉത്തരവിലൂടെ, ‘‘സോളാർ തട്ടിപ്പ്’’ എന്നറിയപ്പെടുന്ന സാമ്പത്തിക ക്രമക്കേടുകളെ കുറിച്ചും ഇടപാടുകളെ കുറിച്ചും ബന്ധപ്പെട്ട ആരോപണങ്ങളെ പറ്റി അന്വേഷിക്കുന്നതിന ടേംസ് ഓഫ് റഫൻസ് സഹിതം, കേരള ഹൈക്കോടതി റിട്ടയേർഡ് ജഡ്ജ് ജസ്റ്റിസ് ജി.ശിവരാജിനെ, നിയമിക്കുകയുണ്ടായി. പ്രസ്തുത ടേംസ് ഓഫ് റഫറൻസിന ശേഷം, തീരുമാനിക്കപ്പെടേണ്ട പ്രശ്നങ്ങൾക്ക് രൂപം നൽകി. കമ്മീഷൻ അപ്രകാരം രൂപം നൽകിയ പ്രശ്നങ്ങളുടെ

ശരിപകർപ്പ് Ext P1 ആയി അടയാളപ്പെടുത്തി ഇതോടൊപ്പം ഹാജരാക്കുന്നു. കമ്മീഷൻ ഓഫ് എൻക്വയറീസ് ആക്റ്റിന്റെ വ്യവസ്ഥകൾ ആരോപണങ്ങൾ രൂപപ്പെടുത്താൻ കമ്മീഷനെ അധികാരപ്പെടുത്തുന്നില്ലെന്ന കാര്യം ബോധിപ്പിക്കുന്നു. സർക്കാരാണ് ആരോപണങ്ങൾ രൂപപ്പെടുത്തേണ്ടത്. ആയതിനാൽ Ext P1പ്രകാരം കമ്മീഷനാൽ ആരോപണങ്ങൾ രൂപീകരിക്കപ്പെടുന്നത്, അധികാരമില്ലാതെയും നിയമാനുസൃതമല്ലാത്തതും ആയത് ഇക്കാര്യത്തിൽ എടുത്തിട്ടുള്ള എല്ലാ നടപടികളെയും ദുഷിപ്പിക്കുന്നതുമാണ്. ഇതുവരെ പുരോഗമിച്ചിട്ടുള്ള അന്വേഷണം, കമ്മീഷനാൽ രൂപീകരിക്കപ്പെട്ട ആരോപണങ്ങളുടെ അടിസ്ഥാനത്തിലായതിനാൽ, നിയമദൃഷ്ട്യാ നിലനിൽക്കുന്നതല്ല.

2. പ്രതിപക്ഷ രാഷ്ട്രീയ പാർട്ടികൾ നിയമസഭയിലും വ്യത്യസ്ത വേദികളിലും ഉന്നയിച്ചിട്ടുള്ള ആരോപണങ്ങളുടെ പശ്ചാത്തലത്തിലും, ധാരാളം ക്രിമിനൽ കേസുകളിൽ പ്രധാന പ്രതിയായിട്ടുള്ള ശ്രീമതി. സരിത എസ്.നായർക്കും ശ്രീ.ബിജു രാധാകൃഷ്ണനും എതിരായി ക്രിമിനൽ നടപടികൾ എടുക്കണമെന്ന് മാധ്യമങ്ങളുടെ അന്വേഷണത്തിന്റെ ഭാഗമായി പ്രസിദ്ധീകരണങ്ങളിലുള്ളതിനാലും, ഒരു അന്വേഷണം അത്യാവശ്യമുള്ളതാക്കി.

3. സബ്സിഡി നേടി സോളാർ പാനലുകൾ സ്ഥാപിക്കുന്നതിന സഹായിക്കാമെന്ന് വാഗ്ദാനം ചെയ്ത് ജനങ്ങളെ വഞ്ചിച്ചതിന ശ്രീമതി. സരിത നായർക്കെതിരെ 58-ഓളം ക്രിമിനൽ കേസുകൾ ഹർജിക്കാരന്റെ അറിവിൽ നിലവിലുണ്ട്. എന്നിരുന്നാലും, വാഗ്ദാനം പാലിക്കുന്നതിൽ പ്രതിക്ക് യാതൊരു താൽപര്യവുമില്ലാത്തതിനാൽ അത്തരം വാഗ്ദാനങ്ങൾ നിറവേറ്റപ്പെട്ടില്ല. പ്രതികൾ, മുഖ്യമായും സരിത എസ്.നായർ കൗശലപൂർവ്വം, പിന്നാലെയുള്ള വെളിപ്പെടുത്തലുകൾ അനുസരിച്ച് ക്രമവിരുദ്ധമായിട്ടുള്ള പല ഉപാധികൾ ഉപയോഗിച്ച് അധികാരത്തിലുള്ള വ്യക്തികളുമായി വ്യക്തിപരമായ ബന്ധങ്ങൾ വളർത്തിയിട്ടുണ്ട്. അധികാരത്തിലുള്ള വ്യക്തികളുമായി ഉൾപ്പെടെ ക്രമവിരുദ്ധ ബന്ധങ്ങൾ ഉണ്ടെന്ന് തെളിയിക്കുന്നതിന ശ്രീമതി. സരിത എസ്.നായർ ബോധപൂർവ്വം ഡിജിറ്റൽ തെളിവുകൾ ഉണ്ടാക്കിയിട്ടുള്ളതായും അവകാശപ്പെടുന്നു. വഞ്ചനയുടെ വസ്തുതകൾ പൊതുജനങ്ങളുടെ ശ്രദ്ധയിൽപെട്ടപ്പോൾ അതനുസരിച്ച് നിയമനടപടികൾ സ്വീകരിക്കുകയും കുറ്റകൃത്യത്തിൽ ഉൾപ്പെട്ടവർക്കെതിരെ കേസ് രജിസ്റ്റർ ചെയ്ത് അറസ്റ്റ് ചെയ്യുകയും ഉണ്ടായി. കുറ്റക്കാരായ കക്ഷികൾ സംസ്ഥാനത്തൊട്ടാകെയും രാജ്യവ്യാപകമായും ജനങ്ങളെ വഞ്ചിച്ചിരുന്നു എന്ന് ആരോപണത്തിന്റെ വ്യാപ്തിയിൽ നിന്നും സ്വഭാവത്തിൽ നിന്നും വെളിവാകുന്നു. ആയതിനാൽ സംസ്ഥാനത്തെ പ്രതിപക്ഷ പാർടികൾ ഇതിനെ ഒരു ആയുധമായി ഉപയോഗിച്ച് അധികാരത്തിലുള്ള സർക്കാരിനെതിരെ പ്രചാരണം ആരംഭിച്ചു. ഉന്നയിക്കപ്പെട്ട ആരോപണങ്ങളുടെ പശ്ചാത്തലത്തിൽ സർക്കാർ ആരോപണങ്ങളെ കുറിച്ച് അന്വേഷിക്കുന്നതിന ഒരു കമ്മീഷനെ നിയമിക്കാമെന്ന് സമ്മതിച്ചു. ഇതിന്റെ അടിസ്ഥാനത്തിൽ 28.10.2013-ലെ സർക്കാർ ഉത്തരവായിട്ട് 2-ാം എതിർകക്ഷിയായ കമ്മീഷനെ നിയമിക്കുകയും തുടർന്ന് കമ്മീഷനില്ലാത്ത അധികാരം ഉപയോഗിച്ച് Ext P1 ആരോപണങ്ങൾ രൂപീകരിക്കപ്പെടുകയും ചെയ്തു.

4. പ്രധാനപ്രതിയായ സരിത എസ്.നായർ പണമുണ്ടാക്കാൻ ഡിജിറ്റൽ തെളിവുകളും മറ്റ് വസ്തുക്കളും ഉപയോഗിച്ച്, പൊതുപ്രവർത്തകരുടെയും പബ്ലിക് സെർവന്റുമാരുടെയും പേരുകൾ പൊതുജനമധ്യത്തിലേക്ക് വലിച്ചിഴച്ചുകൊണ്ട്, അവരുടെ നേട്ടത്തിനായി തെരഞ്ഞെടുത്ത വാർത്തകൾ മാധ്യമങ്ങൾക്ക് ചോർത്തി കൊടുത്തുവെന്നും വ്യാപകമായി ആരോപിക്കപ്പെടുന്നു. ആരോപണങ്ങളുടെ രഹസ്യ സ്വഭാവം കാരണം ആനുപാതികമല്ലാത്ത പ്രചരണം മാത്രമേ മാധ്യമങ്ങളും നൽകിയിട്ടുള്ളൂവെന്നും പറഞ്ഞിട്ടുണ്ട്. ശ്രീമതി. സരിത എസ്.നായർ ഒരു തട്ടിപ്പുകാരിയാണെന്ന് അറിഞ്ഞിട്ടോ അല്ലാതെയോ അവരുമായി ബന്ധപ്പെട്ടിട്ടുള്ള ജനങ്ങളെ, ബ്ലാക്ക് മെയിൽ ചെയ്ത് ഇതിനകം തന്നെ കോടിക്കണക്കിന രൂപ ശേഖരിച്ചിട്ടുണ്ട് എന്ന് വിശ്വാസയോഗ്യമായി മനസിലാ

ക്കുന്നു. ഈ കമ്മീഷൻ മുമ്പാകെ തെളിവ് നൽകിയപ്പോൾ, അവരുടെ മുൻമൊഴികൾ, അവർക്കെതിരെ കേസ് രജിസ്റ്റർ ചെയ്തിരുന്നതിനാൽ അഭിമുഖീകരിക്കേണ്ടിയിരുന്ന പ്രതിസന്ധിയുടെ ഫലമായി, വ്യക്തികളെ സഹായിക്കുന്നതിനായിരുന്നു എന്നത് രേഖയിലുണ്ട്. ഈ കമ്മീഷൻ മുമ്പാകെയുള്ള തെളിവെടുപ്പ് പുരോഗമിക്കുകയാണ്.

5. അന്വേഷണത്തിനായി കമ്മീഷൻ സ്വീകരിച്ചിട്ടുള്ള രീതി കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റിന്റെ വ്യവസ്ഥകളിൽ കണ്ടെത്താൻ കഴിയുകയില്ല. അന്വേഷണത്തിന്റെ രീതിയെ സംബന്ധിച്ച് ഒരു നടപടിക്രമങ്ങളും രൂപീകരിച്ചിട്ടില്ല. രൂപീകരിക്കപ്പെട്ടിട്ടുള്ള ആരോപണങ്ങൾ ശരിയാണെന്നുള്ള വിശ്വാസത്തിന്റെ അടിസ്ഥാനത്തിലാണ് കമ്മീഷൻ അന്വേഷണം നടത്തുന്നത്. കമ്മീഷൻ റെഗുലേഷനുകളും, നടപടിക്രമങ്ങളും രൂപീകരിക്കേണ്ടതുണ്ട്. അത് ചെയ്തിട്ടില്ല. ഒരു അന്വേഷണത്തിൽ കമ്മീഷൻ, സർക്കാരിന അവരുടെ അഭിപ്രായം സാക്ഷിമൊഴികളുടെയും മറ്റ് രേഖകളുടെയും മാർഗ്ഗത്തിൽ അവതരിപ്പിക്കുന്നതിനുള്ള അവസരം നൽകേണ്ടതാണ്. നടപടിക്രമങ്ങളിൽ കക്ഷികളെ കേൾക്കുന്നതിനായി കമ്മീഷന്റെ അനുമതിക്കായി അപേക്ഷിച്ചിട്ടുള്ളവരെ, അതിനുശേഷം സംസ്ഥാനത്തിന്റെ സാക്ഷികൾക്ക് ക്രോസ് വിസ്താരം ചെയ്യുന്നതിനുള്ള അവസരം നൽകേണ്ടതാണ്. അതിനുശേഷം ആക്റ്റിന്റെ 8 ബി അനുസരിച്ച് നോട്ടീസ് നൽകിയിട്ടുള്ള കക്ഷികളുടെ അവസരമാണ്. സർക്കാരിന നിഷ്പക്ഷമായ റിപ്പോർട്ട് നൽകുന്നതിന, കമ്മീഷന സഹായകരമാകുമെന്ന് കരുതുന്നവരെ കമ്മീഷന വിളിച്ചുവരുത്താവുന്നതാണ്.

6. ഈ കേസിൽ കമ്മീഷൻ അനുവർത്തിച്ചിട്ടുള്ള നടപടിക്രമം അറിയപ്പെടുന്ന രീതിയിൽ റഗുലേഷനുകൾ രൂപീകരിച്ചുകൊണ്ടുള്ളതല്ല. കമ്മീഷന ഒരു കേസ് സ്ഥാപിക്കാനും റിപ്പോർട്ട് നൽകാനുമുണ്ട് എന്ന നിലയ്ക്ക് കമ്മീഷൻ ഒരു അഡ്വക്കേറ്റിനെ നിയമിക്കുകയുണ്ടായി. ആദ്യമൊക്കെ കമ്മീഷൻ വിളിച്ചുവരുത്തിയിട്ടുള്ള സാക്ഷികളെ കമ്മീഷനുവേണ്ടി ചോദ്യം ചെയ്തിരുന്നത് പ്രസ്തുത അഭിഭാഷകനാണ്. യഥാർത്ഥത്തിൽ, കമ്മീഷൻ നടത്തിയിട്ടുള്ള അന്വേഷണം നടപടിക്രമങ്ങളെ അപഹസിക്കലാണ്. ഉന്നത പോലീസ് ഉദ്യോഗസ്ഥരെ തെളിവ് രേഖപ്പെടുത്തുന്നതിനായി കമ്മീഷൻ വിളിച്ച് വരുത്തിയിട്ടുണ്ട്. തെളിവെടുപ്പിനിടയിൽ അത്തരം ഉദ്യോഗസ്ഥരോടുള്ള കമ്മീഷന്റെ ചോദ്യങ്ങൾ കഴിഞ്ഞ കാലത്തും നിലവിലും ഉള്ള അവസ്ഥയെ യഥാർത്ഥത്തിൽ ഇകഴ്ത്തുന്നതായിരുന്നു.

7. പ്രധാന പ്രതിയായ സരിത എസ്.നായർ അവർ എഴുതിയ ചില കത്തുകൾ പ്രസിദ്ധീകരിച്ച് പൊതുജനത്തെ ഭീഷണിപ്പെടുത്തിയും ബ്ലാക്ക്മെയിൽ ചെയ്തും ബിസിനസ് മേഖല വ്യാപിപ്പിക്കുന്നതിനും സോളാർ പാനലുകൾ സ്ഥാപിക്കുന്നതിനുമുള്ള വാഗ്ദാനം ചെയ്ത് ധാരാളം വ്യക്തികളിൽ നിന്നും പണം കൈക്കലാക്കി, എന്നത് അങ്ങനെ നിൽക്കട്ടേ. ഇപ്പോൾ, സമൂഹത്തിലുള്ള ഉന്നത വ്യക്തികൾക്കെതിരെ തെറ്റായ തെളിവുകൾ നൽകുന്നതിൽ അവർ ഏർപ്പെട്ടിരിക്കുകയാണ്. തെളിവുകൾ നൽകിയതിനു ശേഷം പണത്തിന വേണ്ടി ചർച്ചകൾ നടത്താൻ അവർ ദൂതന്മാരെ അയക്കുന്നത് ഭീഷണിപ്പെടുത്തലല്ലാതെ മറ്റൊന്നുമല്ല. ഇതിന്റെ ഭാഗമായി, അടുപ്പമുണ്ടെന്ന് അവർ അവകാശപ്പെടുന്ന സംസ്ഥാന മുഖ്യമന്ത്രിക്കെതിരെ വലിയ ആരോപണങ്ങൾ തെളിവില്ലാതെ വാക്കാൽ നടത്തിയിട്ടുണ്ട്. അവകാശവാദങ്ങൾക്ക് നിലനിൽപ്പില്ലാത്തതിനാൽ അവരുടെ പ്രസ്താവനകൾക്ക് ശക്തിപകരുന്നതിന മുദ്രവച്ച കവറിൽ ചില രേഖകൾ, അവരുടെ അഭിപ്രായത്തിൽ പോലും വ്യാജമായത്, അവർ ഹാജരാക്കുകയുണ്ടായി. ഈ കമ്മീഷൻ മുമ്പാകെ അവർ നൽകിയിട്ടുള്ള തെറ്റായ ആരോപണങ്ങൾക്ക് വിശ്വാസ്യത ഉണ്ടാക്കുന്നതിനുള്ള മറ്റൊരു മാർഗ്ഗമാണ് ഇത്.

8. 08.02.2016 ൽ, ഒരു പെൻഡ്രൈവ് രഹസ്യരേഖയായി ഈ കമ്മീഷൻ മുമ്പാകെ ഹാജരാക്കിയിട്ടുള്ളതായി ശ്രീമതി. സരിത എസ്.നായർ അവകാശപ്പെടുന്നു. 58 ൽ അധികം വഞ്ചനാക്കുറ്റ

ങ്ങളിൽ പ്രതിയായി അറിയപ്പെടുന്ന ഒരു ക്രിമിനലിന്റെ മറ്റൊരു രൂപത്തിലുള്ള ഭീഷണിയായ അത് കമ്മീഷൻ സ്വീകരിക്കുകയും പ്രസ്തുത പെൻഡ്രൈവിൽ ഭരണത്തിലുള്ള സർക്കാരിനെ ഉല യ്ക്കുന്ന വിവരങ്ങളുണ്ടെന്ന ധാരണയാൽ സുരക്ഷിതമായി സൂക്ഷിക്കുകയും ചെയ്തു. ഡിജിറ്റൽ തെളിവും പെൻഡ്രൈവും കമ്മീഷൻ സ്വീകരിക്കുന്നത് ഒരു ഉചിതമല്ലാത്ത നടപടിയാണ്. കമ്മീ ഷൻ ഈ രേഖകൾ കണ്ടിട്ടുണ്ടാകുമെന്ന് മനസില്ലാക്കുന്നു. ശ്രീമതി. സരിത എസ്.നായരുടെ ചീത്തയായ മനസ്സിന്റെ സൃഷ്ടിയായ വ്യാജരേഖകളും വസ്തുക്കളും ആർക്കെതിരായിട്ടാണോ, നട ത്തിയിട്ടുള്ളത് അവർക്ക് ഒരവസരം നൽകാതെ വ്യാജരേഖകൾ ചമയ്ക്കുന്നതിൽ കുറച്ചു സമയ ത്തേക്ക് സരിത എസ്.നായർ വിജയിച്ചുവെന്ന് കരുതാം. നേരെ മറിച്ച്, ആ ഡിജിറ്റൽ തെളിവും വ്യാജരേഖകളും കമ്മീഷൻ കണ്ടിരുന്നെങ്കിൽ ആയത് കമ്മീഷൻ ഇതിനകം കണ്ടിട്ടുള്ളതും അത്തരം വസ്തുക്കൾ റിപ്പോർട്ട് സമർപ്പിക്കുമ്പോൾ പരാമർശിക്കേണ്ടതില്ലെന്ന് തീരുമാനിക്കുകയും ചെയ്തിട്ടുണ്ടെങ്കിലും, ഉചിതമായ മാർഗ്ഗത്തിൽ കൂടി തെളിയിക്കപ്പെടാത്ത അത്തരം രേഖകൾ കണ്ട തിലൂടെ കമ്മീഷന്റെ ഉപബോധമനസ്സിലുണ്ടാക്കിയ സ്വാധീനം റിപ്പോർട്ട് തയ്യാറാക്കുമ്പോൾ തീർച്ച യായും എതിരായ സ്വാധീനം ഉണ്ടാക്കുന്നതാണ്. അതുകൊണ്ട് രേഖകളും വസ്തുക്കളും കമ്മീ ഷൻ സ്വീകരിക്കുന്നതും അത്തരം വസ്തുക്കൾ രഹസ്യമായി കാണുന്നതും കക്ഷികൾക്ക് വസ്തു ക്കളുടെ വിശ്വാസ്യതയെ നിരസിക്കാൻ അവസരം നൽകാതിരിക്കുന്നതും രണ്ടാം എതിർകക്ഷി യുടെ ഭാഗത്തുനിന്നും ഉണ്ടായിട്ടുള്ള ഒരു വലിയ അപാകതയാണ്. കമ്മീഷന്റെ പ്രസ്തുത നടപടി കമ്മീഷനെ നിയമപരമായി തുടർന്നു പ്രവർത്തിക്കുന്നതിന കഴിവില്ലാത്തതാക്കുന്നു.

9. ആക്റ്റിന്റെ 6-ാം വകുപ്പ്, കമ്മീഷൻ മുമ്പാകെ തെളിവോ, പ്രസ്താവനയോ നൽകുന്ന വ്യക്തികൾക്ക് ചില മുൻഗണനകൾ വ്യവസ്ഥ ചെയ്യുന്നു. പ്രസ്തുത മുൻഗണന ഉപയോഗിച്ച്, ശ്രീമതി. സരിത എസ്.നായരുമായി ചേർന്ന് കേരള പോലീസ് അസോസിയേഷന്റെ മുൻ ഭാരവാഹി കൾ ഒരു ഗൂഢാലോചന നടത്തി ഹർജിക്കാരനെതിരെ തെറ്റായ ആരോപണം ഉയർത്തിയിട്ടുണ്ട്. വാസ്തവത്തിൽ ശ്രീമതി. സരിത എസ്.നായരുടെയും ഹർജിക്കാരന്റെ എതിരാളികളായ അസോ സിയേഷനിലെ രണ്ടു പേരുടെയും ഫോൺ വിളികളുടെ വിവരങ്ങൾ ഹാജരാക്കിക്കൊണ്ട് ഹർജി ക്കാരനെതിരെ വ്യാജപ്രസ്താവന നടത്തിയതിലുള്ള ഗൂഢാലോചന തെളിയിക്കാൻ കഴിയുന്നതാ ണ്. ശ്രീമതി. സരിത എസ്.നായരിൽ നിന്നും 40 ലക്ഷം രൂപ ഹർജിക്കാരൻ അസോസിയേഷൻ സംഭാവനയായി കൈപ്പറ്റിയിട്ടുണ്ട് എന്ന ഒരു ആരോപണം ശ്രീ. രാജു എബ്രഹാം എംഎൽഎ, നിയമസഭാതലത്തിൽ ഉന്നയിച്ചിട്ടുണ്ട്. ഇതും ഒരു മുൻ ഗൂഢാലോചനയുടെ ഫലമാണ്. അപ്പോൾ പ്രസ്തുത ആരോപണത്തെപ്പറ്റി അന്വേഷിക്കണമെന്നാവശ്യപ്പെട്ടുകൊണ്ട് ഹർജിക്കാരൻ അസോ സിയേഷൻ ബഹു. ആഭ്യന്തരവും വിജിലൻസും വകുപ്പ് മന്ത്രിക്ക് പരാതി നൽകി. അതനുസരിച്ച് ''സോളാർ തട്ടിപ്പു''മായി ബന്ധപ്പെട്ട ആരോപണങ്ങളെപ്പറ്റി ഒരു വിശദമായ അന്വേഷണം നടത്തു ന്നതിന സ്പെഷ്യൽ ഇൻവസ്റ്റിഗേഷൻ ടീം രൂപീകരിക്കുകയും ഡെപ്യൂട്ടി സൂപ്രണ്ട് ഓഫ് പോലീ സിന്റെ റാങ്കിലുള്ള ഒരു ഓഫീസറെ അന്വേഷണത്തിനായി അധികാരപ്പെടുത്തുകയും ചെയ്തു. പ്രസ്തുത ഓഫീസർ സരിത എസ്.നായരിൽ നിന്നും തെളിവ് ശേഖരിച്ച് വിശദമായ അന്വേഷണം നടത്തി സംഭാവന കൊടുത്തത് സംബന്ധിച്ച് ഉയർന്നിട്ടുള്ള ആരോപണം, കളവും അടി സ്ഥാനരഹിതവുമാണെന്നുമുള്ള അദ്ദേഹത്തിന്റെ റിപ്പോർട്ട് സമർപ്പിക്കുകയും ചെയ്തിട്ടുണ്ട്. പ്രസ്തുത റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ, പരാതിയുമായി ബന്ധപ്പെട്ട ഫയൽ അവസാനിപ്പിച്ച തായി പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ പ്രസ്തുത ശ്രമം ആഗ്രഹിച്ചിട്ടുള്ള ഫലം ഉണ്ടാക്കാതിരുന്നതി നാൽ അസോസിയേഷനിലെ മുൻ ഭാരവാഹികൾ ശ്രീമതി. സരിത എസ്.നായരുമായി ഗൂഢാലോ ചന നടത്തുകയും ശ്രീമതി. സരിത എസ്.നായർക്ക് സാരമായ തുക അവർ ഭാഗിച്ച് നൽകിയ ശേഷം അവരെക്കൊണ്ട് കമ്മീഷന മുമ്പാകെ, 05.02.2016 ലും 06.02.2016 ലും തിരുവനന്തപുരം

സർക്കാർ സെക്രട്ടേറിയറ്റിലെ നോർത്ത് ബ്ലോക്കിന്റെ കാർ പാർക്ക് ഏരിയയിൽ വെച്ച് മേയ് 2013 ൽ വാദിയായ അസോസിയേഷന്റെ ജനറൽ സെക്രട്ടറിക്ക് ഒരു തുകയായ 20 രൂപ ലക്ഷം രൂപ നൽകി യെന്ന ഫലത്തിലേക്കുള്ള, ഒരു പ്രസ്താവന നൽകുന്നതിന ഇടയാക്കിയിട്ടുണ്ട്. കമ്മീഷന മുൻപാകെ സരിത എസ് നായർ 05.02.2016 ലും 06.02.2016 ലും നൽകിയ പ്രസ്താവനകൾ ഇതോ ടൊപ്പം ഹാജരാക്കുകയും Ext P2 ഉം Ext P3 ഉം ആയി അടയാളപ്പെടുത്തുകയും ചെയ്യുന്നു. അവർ നൽകിയ അടിസ്ഥാനമില്ലാത്ത ആരോപണങ്ങൾ ഹർജിക്കാരനെ ആകുലപ്പെടുത്തുന്നു.

10. സരിത എസ്.നായർ നൽകിയ മേൽപറഞ്ഞ പ്രസ്താവന പ്രകടമായ ഒരു കളവല്ലാതെ മറ്റൊന്നുമല്ലാത്തതാണ് എന്ന് ബോധിപ്പിക്കുന്നു. ഇതുമായി ബന്ധപ്പെട്ട് ഇവിടെ ചൂണ്ടിക്കാട്ടാവുന്ന തെന്തെന്നാൽ സരിത എസ് നായർ ഉന്നയിച്ചിട്ടുള്ള ആരോപണങ്ങൾ പൊതുകാര്യ പ്രസക്തർക്കും പബ്ലിക് സർവന്റുമാന്റും എതിരായിട്ട് അത്തരം പൊതുകാര്യ പ്രസക്തരുടെ പൊതു സേവകരുമായി അവർ വിളിച്ച, അവരെ വിളിച്ചതുമായ മൊബൈൽ ഫോൺ നമ്പരുകളെ ആശ്രയിച്ചിട്ടുള്ളതാണ് എന്നതാണ്. കമ്മീഷൻ സ്വീകരിച്ചിട്ടുള്ള രീതിയുടെയും സമ്പ്രദായത്തിന്റെയും ഒരു പരിഗണന യിൽ സരിത എസ് നായർ കമ്മീഷന മുമ്പാകെ നൽകിയ പ്രസ്താവന സരിത എസ് നായരാണ് കമ്മീഷൻ എങ്ങനെ പ്രസ്താവനകൾ റിക്കാർഡ് ചെയ്യണമെന്നും എങ്ങനെ തെളിവ് ശേഖരിക്കണ മെന്നും എന്നിങ്ങനെയുള്ള വ്യവസ്ഥകൾ അടിച്ചേൽപ്പിച്ചിട്ടുള്ളത് എന്നാണ് കാണിക്കുന്നത്. ഇത് കോഴിക്കോട് വച്ച് ശ്രീമതി. സരിത എസ് നായർ കമ്മീഷൻ അവരോട് മനുഷ്യത്വരഹിതമായി പെരുമാറുന്നു എന്ന് നടത്തിയ ഒരു പൊതുപ്രസ്താവനയ്ക്ക് ശേഷമാകുന്നതാണ്. നിലവിലത്തെ സാഹചര്യത്തിൽ ശ്രീമതി. സരിത എസ് നായരോട് ചോദ്യങ്ങൾ ചോദിച്ചാൽ പോലും ഏതെ ങ്കിലും രീതിയിൽ അവരെ സംഭ്രമിപ്പിക്കാൻ കഴിയാത്തതും അതുപോലെ തെളിവ് ശേഖരിക്കു കയും ഹാജരാക്കുകയും വേണമെന്നാണ് കമ്മീഷൻ നിർദ്ദേശിച്ചിട്ടുള്ളത്. കമ്മീഷൻ ഏറ്റെടുത്തി ട്ടുള്ള നടപടികൾ പ്രഹസനത്തിൽ നിന്നും വേറിട്ടൊന്നുമല്ല. കമ്മീഷന മുൻപാകെയുള്ള നടപടിക ളുടെ അടുത്ത പരിശോധനയിൽ 58-ലധികം ക്രിമിനൽ കേസുകളിൽ, അതിൽ വഞ്ചനയുടെ കുറ്റ മാണ് ആരോപിച്ചിട്ടുള്ളത്. പ്രതിയായ ഒരാളുടെ സഹായത്തോടെ ജനാധിപത്യ വ്യവസ്ഥിതിയിൽ ഉന്നത സ്ഥാനങ്ങൾ വഹിക്കുന്ന ആളുകളെ അപകീർത്തിപ്പെടുത്തുന്നതിന കമ്മീഷനുമായി ചേർന്നുകൊണ്ട് ബോധപൂർവ്വവും മനഃപൂർവ്വവുമായിട്ടുള്ള ആളുകളുടെ ശ്രമമാണ് കാണിക്കുന്ന തെന്ന് ബോധിപ്പിക്കുന്നു. വീണ്ടുമുള്ള ഒരു പരിശോധന കാണിക്കുന്നതെന്തെന്നാൽ ആ ആൾ അവരുടെ കസ്റ്റഡിയിൽ നിന്നുമുള്ള മോചനത്തിനു ശേഷം ബാങ്കുകളിൽ യാതൊരു നിക്ഷേപമോ വരുമാനമോ സംബന്ധിച്ച് അറിയപ്പെടുന്ന സ്രോതസോ ഇല്ലാതിരുന്നിട്ടുപോലും ലക്ഷങ്ങളുടെ നൽകൽ ഫലവത്താക്കി കൊണ്ട് കേസ്സുകൾ രാജി ആക്കുകയും ഒത്തു തീർപ്പാക്കുകയും ചെയ്യുന്ന തിൽ വിജയിച്ചിട്ടുണ്ട് എന്നതാണ്. അപ്പോൾ പോലും, പ്രസ്തുത ആൾ പരാതിക്കാർക്ക് പണം നൽകിക്കൊണ്ട് ക്രിമിനൽ കേസ്സുകൾ ഒത്തുതീർപ്പാക്കാനും സുരക്ഷാഭടനെ പരിപാലനം ചെയ്ത് ആഡംബര ജീവിതം നയിക്കുന്നതിനും കുറഞ്ഞപക്ഷം മൂന്നോ നാലോ മൊബൈൽ നമ്പറുകൾ പരിപാലിക്കുന്നതിനും അവരുടെ ദൈനംദിന ഉപയോഗത്തിന ആഡംബര കാറുകൾ വാടകയ്ക്ക് എടുക്കുവാനും ഉള്ള സ്ഥിതിയാണുള്ളത്. എന്നിട്ടും പരാമർശിച്ചിട്ടുള്ള വിഷയവുമായി പൂർണ്ണ മായിട്ടും യാതൊരു ബന്ധവും ഇല്ലാത്ത വിവിധ വശങ്ങളെപ്പറ്റി അന്വേഷിക്കുന്നതിന കമ്മീഷൻ ഉത്കണ്ഠാഭരിതമാണ്, കമ്മീഷന്റെ അന്വേഷണം നിലവിൽ അന്വേഷണം നടത്തുന്നതിന വിജ്ഞാ പനം ചെയ്തിട്ടുള്ള ചോദ്യത്തിന പുറത്തുള്ള എരിവുള്ള വിഷയങ്ങളിലേക്ക് പരിമിതപ്പെടുത്തിയിരി ക്കുന്നു.

11. പബ്ലിക് സെർവന്റുമാരെ അപകീർത്തിപ്പെടുത്തുന്നതിന്റെ ഭാഗമായിട്ടും നിയമപരമായ പണം ഉണ്ടാക്കുന്നതിന ഗൂഢാലോചന നടത്തിയും, ശ്രീമതി. സരിത എസ്.നായർ പോലീസ്

അസോസിയേഷനിലെ മുൻ ഭാരവാഹികളുമായി കപടസന്ധി ചെയ്ത് പണം സ്വീകരിച്ചും കമ്മീഷൻ മുമ്പാകെ കൊല്ലത്തുവച്ച് സംസ്ഥാനതല കോൺഫറൻസ് നടന്നതിന്റെ പശ്ചാത്തലത്തിൽ ഹർജി നൽകിയിട്ടുള്ള അസോസിയേഷന 2013 മേയിൽ ഒരു തുകയായ 20 ലക്ഷം രൂപ നൽകി യെന്ന ഫലത്തിലേക്കുള്ള ഒരു പ്രസ്താവന 05.02.2016 ൽ നൽകുകയും ആയത് 06.02.2016 ൽ ആവർത്തിക്കുകയും ചെയ്തു. അസോസിയേഷനിലെ നിലവിലുള്ള ഭാരവാഹികളിൽ അവിശ്വാസ മുണ്ടാക്കുന്നതിന മുൻ ഭാരവാഹികളുടെ സജീവമായ ഇടപെടലിലൂടെയുള്ള ഒരു ഗൂഢാലോചന യുടെ ഭാഗമായിട്ടാണ് ഈ പ്രസ്താവന ഉണ്ടായിട്ടുള്ളത്. ഈ പ്രസ്താവന ദിനപ്പത്രങ്ങളിലൂടെ വ്യാപകമായി റിപ്പോർട്ട് ചെയ്തിട്ടുണ്ട്. സത്യത്തിനും വസ്തുതകൾക്കും എതിരായിട്ടുള്ള ഒരു പ്രസ്താവന ആകയാൽ, ഹർജിക്കാരൻ അസോസിയേഷന 20 ലക്ഷം നൽകിയതിനെ സംബന്ധിച്ച് നൽകിയിട്ടുള്ള പ്രസ്താവനയിൽ സത്യത്തിന്റെ കണികപോലും ഇല്ലെന്നുള്ള വസ്തുത റിക്കാർഡിൽ കൊണ്ടുവരുന്നതിനും ശ്രീമതി. സരിത എസ് നായർ നൽകിയ പ്രസ്താവനയിലേക്ക് നയിച്ചിട്ടുള്ള ഗൂഢാലോചനാഭാഗം റിക്കാർഡിൽ കൊണ്ടുവരുന്നതിനും വേണ്ടി ശ്രീമതി. സരിത എസ്.നായരെ എതിർ വിസ്താരം നടത്തുന്നതിന ഹർജിക്കാരായ അസോസിയേഷൻ കമ്മീഷൻ മുമ്പാകെ അനുമതി തേടിയിട്ടുണ്ട്. ഒരു അപേക്ഷ ഇതിലേക്കായി കമ്മീഷൻ മുമ്പാകെ നൽകിയിട്ടു ള്ളതും പ്രസ്തുത അപേക്ഷയുടെ ശരിപ്പകർപ്പ് ഇതിനോടൊപ്പം ഹാജരാക്കുകയും Ext p 4 ആയി അടയാളപ്പെടുത്തുകയും ചെയ്യുന്നു.

12. ശ്രീമതി. സരിത എസ്.നായർ കമ്മീഷന മുമ്പാകെ നൽകിയ പ്രസ്താവനയെ സംബ ന്ധിച്ച വാർത്ത പ്രസിദ്ധീകരിച്ചതിനുശേഷം, പ്രസ്തുത സാക്ഷികളെ എതിർ വിസ്താരം നടത്തുന്ന തിന ഒരു അപേക്ഷ നൽകി. പ്രസ്തുത അപേക്ഷ കമ്മീഷൻ പരിഗണിക്കുകയും കമ്മീഷന്റെ 08.02.2016 ലെ ഉത്തരവ് പ്രകാരം അത് അനുവദിച്ചു. ഇത് സംബന്ധിച്ച് പാസ്സാക്കിയിട്ടുള്ള 08.02.2016 ലെ ഉത്തരവിന്റെ ശരിപ്പകർപ്പ് ഇതോടൊപ്പം ഹാജരാക്കുകയും Ext P5 ആയി അടയാളപ്പെടുത്തു കയും ചെയ്യുന്നു. Ext P5 ൽ ഹർജിക്കാരൻ അസോസിയേഷന്റെ സംസ്ഥാന സെക്രട്ടറി സി ആർ അജിത്തിന വകുപ്പ് 8 ബി നോട്ടീസ് പുറപ്പെടുവിക്കാവുന്നതാണ് എന്ന് അതിൽ പറഞ്ഞിട്ടുണ്ട്. ഹർജിക്കാരന സരിത എസ് നായരെ എതിർ വിസ്താരം നടത്തുന്നതിന 15.02.2016 ൽ അനുമതി നൽകി. ശ്രീമതി. സരിത എസ് നായരെ എതിർ വിസ്താരം നടത്തുന്നതിന അനുമതി നൽകിയിട്ടു ള്ളതിനാൽ Ext P4 ലെ പ്രത്യേകമായ കാരണവും പ്രസ്താവനയും പരിഗണിച്ച ശേഷമാണ് അപേക്ഷ അനുവദിച്ചിട്ടുള്ളതെന്നതുകൊണ്ട് വിശേഷിച്ചും വസ്തുതാസംഗതികൾ റിക്കാർഡിൽ കൊണ്ടുവരുന്നത് ആവശ്യവും സാരവത്തായതും ആയി തീരുന്നു. അതുകൊണ്ട് ചില രേഖകൾ ആവശ്യപ്പെട്ടുകൊണ്ട് ഒരു അപേക്ഷ നൽകി. പ്രസ്തുത അപേക്ഷ സരിത എസ് നായരും ശ്രീ. സി.ആർ.ബിജുവും ശ്രീ. സി.റ്റി.ബാബു രാജും തമ്മിലുള്ള മൊബൈൽ വിളികളുടെ വിശദവിവരം ആവശ്യപ്പെട്ടുകൊണ്ടുള്ളതാണ്. കമ്മീഷൻ മുമ്പാകെ 10.02.2016 ൽ നൽകിയ അപേക്ഷയുടെ പകർപ്പ് ഇതോടൊപ്പം ഹാജരാക്കുകയും Ext P6 ആയി അടയാളപ്പെടുത്തുകയും ചെയ്യുന്നു. ആ അപേക്ഷ അന്വേഷണത്തിൽ അത്തരം വിവരങ്ങൾ പ്രസക്തമല്ലെന്നും ഉപയോഗമില്ലെന്നും പ്രസ്താവിച്ചുകൊണ്ട് കമ്മീഷൻ നിരാകരിച്ചു. ഹർജി നമ്പർ 35/2016 ലെ ഐഎ 4/2016 ൽ പാസ്സാ ക്കിയ ഉത്തരവിന്റെ ശരിപ്പകർപ്പ് ഇതോടൊപ്പം ഹാജരാക്കുകയും Ext P7 ആയി അടയാളപ്പെടുത്തു കയും ചെയ്യുന്നു. കമ്മീഷൻ പാസാക്കിയ ആ ഉത്തരവ് കാസ് ടൈറ്റിൽ കൂടാതെ പുറപ്പെടുവിച്ചിട്ടു ള്ളതാണ്. അതുകൊണ്ട് കമ്മീഷൻ പുറപ്പെടുവിച്ച ഉത്തരവ് ആയത് കാസ് ടൈറ്റിൽ കൂടാതെ പുറ പ്പെടുവിച്ചിട്ടുള്ളതുപോലെ ഹാജരാക്കുന്നു.

13. കമ്മീഷൻ പാസ്സാക്കിയ ഉത്തരവിൽ ഹർജിക്കാരൻ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ അന്വേഷണത്തിൽ പ്രസക്തമല്ലെന്നും ഉപയോഗമില്ലെന്നും ആണ് പ്രസ്താവിച്ചിരിക്കുന്നത്. പ്രാഥമികമായി, ഈ കാര്യം തെളിവ് നൽകിയ ശേഷം മാത്രം തീരുമാനിക്കപ്പെടേണ്ടതും കമ്മീഷന ഈ ഘട്ടത്തിൽ തെളിവിന്റെ പ്രസക്തിയെ സംബന്ധിച്ച് മുൻവിധി നടത്തുവാൻ കഴിയാത്തതുമാണ്. എന്നുതന്നെയല്ല, ഹർജിക്കാരന്റെ അഭിപ്രായത്തിൽ ആ പ്രസ്താവന നൽകുന്നതിനുള്ള ഗൂഢാലോചനയും ചുറ്റുപാടുകളും റിക്കാർഡിൽ കൊണ്ടുവരുന്നതിനും അതിനുശേഷം, അസോസിയേഷനിലെ മുൻ ഭാരവാഹികളുടെ പ്രേരണയുടെ അടിസ്ഥാനത്തിൽ 2013 ൽ നിയമസഭയിൽ നടന്ന ആരോപണങ്ങളുടെ അടിസ്ഥാനത്തിൽ ആയതുകൂടി ചേർത്ത് പരസ്പരം ബന്ധപ്പെടുത്തിയാൽ മാത്രമെ ഹർജിക്കാരൻ ന്യായീകരിക്കപ്പെടുകയുള്ളു എന്നതുകൊണ്ട് അത് തികച്ചും ആവശ്യമായിട്ടുള്ളതുമാണ്. അതുകൊണ്ട് ഫോൺ വിളി വിവരങ്ങൾ ഉള്ളടക്കങ്ങളായിട്ട് ഹാജരാക്കപ്പെടുകയും പരിഗണിക്കപ്പെടുകയും ചെയ്യുന്നതിന മുമ്പ് കേരള പോലീസ് ഡയറക്ടർ ജനറൽ മുഖാന്തിരം അവയുടെ ഹാജരാക്കൽ നിരസിക്കുക വഴി ആ രേഖയുടെ പ്രസക്തി തീരുമാനിക്കുന്നത് സംബന്ധിച്ചുള്ള സംഗതി കമ്മീഷന്റെ നിയന്ത്രണത്തിൽപ്പെട്ടത് അല്ലാത്തതാണ്.

14. ഇതുമായി ബന്ധപ്പെട്ട് സമർപ്പിക്കുന്നതെന്തെന്നാൽ കമ്മീഷൻ രേഖകളും തെളിവും സമാഹരിക്കുന്നതിൽ ഇരട്ടമാനദണ്ഡം സ്വീകരിച്ചിരിക്കുന്നു എന്നതാണ്. മൗണ്ട് സിയോൺ മെഡിക്കൽ കോളേജ് ചെയർമാൻ ശ്രീ. അബ്രഹാം കലമണ്ണിലുമായിട്ട് സരിത എസ്.നായർ നടത്തിയ ഒരു ടെലിഫോൺ സംഭാഷണം 02.02.2016 ൽ കമ്മീഷന മുൻപാകെയുള്ള അവരുടെ പ്രസ്താവനയുടെ അടിസ്ഥാനത്തിലുള്ളത് സരിത എസ് നായരുടെ പ്രേരണയിൽ ദൃശ്യമാധ്യമത്തിലൂടെ ചോർന്നിട്ടുണ്ട്. അതിനുശേഷം ഉടൻ, കമ്മീഷൻ ശ്രീ. അബ്രഹാം കലമണ്ണിലിന സമൻസ് അയച്ചു. ശ്രീ. അബ്രഹാം കലമണ്ണിലിന നൽകിയിട്ടുള്ള സമൻസിന്റെ ശരിപ്പകർപ്പ് ഇതോടൊപ്പം ഹാജരാക്കുകയും Ext P8 ആയി അടയാളപ്പെടുത്തുകയും ചെയ്യുന്നു. ശ്രീമതി. സരിത എസ്.നായരും മറ്റുള്ളവരുമായിട്ടുള്ള ടെലിഫോൺ സംഭാഷണങ്ങളും ചോർത്തിയിട്ടുണ്ട്. അത് കേരളപ്രദേശ് കോൺഗ്രസ് കമ്മിറ്റി ജനറൽ സെക്രട്ടറി ശ്രീ. തമ്പാനൂർ രവിയും എംഎൽഎ ശ്രീ. ബെന്നി ബെഹന്നാനും തമ്മിലുള്ളതാണ. ഈ ചോർത്തലുകൾ 03.02.2016 നു ശേഷമായിരുന്നു. വിസ്തരിക്കുന്നതിന വേണ്ടി അവർക്കും കമ്മീഷൻ സമൻസ് പുറപ്പെടുവിച്ചു. അത്തരം സന്ദർഭങ്ങളും സംഭവങ്ങളും കമ്മീഷന്റെ നിയമനത്തിനുശേഷം 2016 ഫെബ്രുവരി മാസത്തിലും നടന്നിട്ടുള്ളതാണ്. എന്നിരുന്നാലും ശ്രീമതി. സരിത എസ്.നായർ മുഖേനയുള്ള ചോർച്ച പ്രസക്തിയുള്ളതാണെന്ന് കമ്മീഷൻ കരുതുകയും കമ്മീഷൻ മുമ്പാകെ പ്രതിജ്ഞയിന്മേൽ വിസ്തരിക്കുന്നതിനുവേണ്ടി സമൻസ് പുറപ്പെടുവിക്കുകയും ചെയ്തു. എങ്കിലും, നിർദ്ദിഷ്ട ആരോപണത്തിന്റെ പശ്ചാത്തലത്തിൽ, ഒരു ഗൂഢാലോചനയുടെ ഭാഗമായിട്ടുള്ളതാണെന്ന് സ്ഥിരീകരിക്കുന്നതിനായിട്ട് ഹർജിക്കാരൻ ആവശ്യപ്പെട്ടിട്ടുള്ളത, ആയത് പ്രസക്തമായതല്ലെന്ന് പ്രസ്താവിച്ചുകൊണ്ട് നിരസിച്ചിട്ടുണ്ട്. പ്രസക്തമായതാണോ അല്ലയോ എന്ന് തീരുമാനിക്കുന്നതിനുള്ള ഒരു പരമാധികാരിയല്ല കമ്മീഷൻ എന്ന് ബോധിപ്പിക്കുന്നു. കമ്മീഷൻ സ്വതന്ത്രമായും നീതിപൂർവ്വമായും നടപടി എടുക്കേണ്ടത് ആവശ്യമായിരിക്കുന്നു. സരിത എസ്.നായരുടെ ഒരു ആരോപണത്തിലോ അവർ പ്രസ്താവനകൾ പരസ്യമായി നടത്തുമെന്നോ ഉള്ള ഭയം കമ്മീഷന ആവശ്യമുള്ളതായി വരുന്നില്ല. ഹർജിക്കാരനെ സംബന്ധിച്ചിടത്തോളം വിളികളുടെ വിശദാംശം ഗൂഢാലോചന സ്ഥിരീകരിക്കുന്നതിന പ്രസക്തമായതും സാരമായ രേഖയുമാണ്. അല്ലാത്തപക്ഷം, സരിത എസ്.നായരെ എതിർ വിസ്താരം നടത്തുന്നതിനായിട്ടുള്ള ഒരു അപേക്ഷ ഫയൽ ചെയ്യുന്നതിന ഹർജിക്കാരന യാതൊരു അനിവാര്യതയും ഇല്ലാത്തതാണ്.

15. കമ്മീഷനിൽ പുരോഗമിച്ചുവരുന്ന മുഴുവൻ നടപടികളും നിയമ നടപടികളെ അപഹാസ്യമാക്കുന്നവയാണെന്ന് ബോധിപ്പിക്കുന്നു. സരിത എസ്.നായർ, ഉത്തരവാദിത്തപ്പെട്ട ആളുകളെ ഭീഷണിപ്പെടുത്തി പണം വാങ്ങുന്നതിനും പണം സ്വരൂപിക്കുന്നതിനും കമ്മീഷനെ ഒരു ആയുധമോ ഒരു ഫോറമോ ആയി ഉപയോഗിക്കുന്നു. രാഷ്ട്രീയ എതിരാളികൾ അവരുടെ എതിരാളികളെ അപകീർത്തിപ്പെടുത്തുന്നതിനുള്ള ഒരു പ്രധാന സ്രോതസായി അവർ തിരഞ്ഞെടുത്ത് ചോർത്തുന്ന വാർത്തകളെ ഉപയോഗിക്കുന്നു. മാധ്യമം എരിവുള്ള വാർത്തകളും ഒരു ക്രിമിനലിന്റെ തുറന്നുപറച്ചിലുകളും ആ തുറന്നുപറച്ചിലുകൾ പരമമായ സത്യമാണെന്ന് വിവരിച്ച് ആഘോഷിക്കുന്നു. ശ്രീമതി. സരിത എസ്.നായരെ പോലെയുള്ള ഒരു വ്യക്തിക്ക് കിട്ടിയ മാധ്യമ കവറേജ് അവരുടെ പാത പിന്തുടരുന്നതിന ധാരാളം മറ്റുള്ളവരെ പ്രേരിപ്പിക്കുകയും ഭീഷണിപ്പെടുത്തി പണം വാങ്ങുന്ന സമ്പ്രദായത്തിന 2014-ഉം 2015-ഉം സാക്ഷ്യം വഹിക്കുകയും ചെയ്തു. കമ്മീഷന്റെ അന്വേഷണത്തിന്റെ സ്വഭാവം സംസ്ഥാനത്തിലെ സംസ്കാരത്തെ ദൂഷ്യപ്പെടുത്തിയിട്ടുണ്ട്.

16. കമ്മീഷനെ നിയമിച്ചിട്ടുള്ളതിന്റെ ലക്ഷ്യം ടേംസ് ഓഫ് റഫറൻസിൽ എന്തെങ്കിലും സത്യമുണ്ടോ എന്ന് കണ്ടെത്തുന്നതിനായിട്ടാണ്. എന്നിട്ടും, കമ്മീഷൻ ചായ്വുള്ളതും ഒളിച്ചുവെച്ച കാര്യപരിപാടിയുടെയും അടിസ്ഥാനത്തിൽ സമൂഹത്തെ ഒരു വലിയ അളവോളം അപകീർത്തിപ്പെടുത്തുന്നതിനായി മുന്നോട്ടുപോകുന്നു, കമ്മീഷൻ ഒരു പക്ഷപാത രീതിയിൽ ചുമതല നിർവ്വഹിക്കുകയും അതിന്റെ അധികാരങ്ങൾക്കും അധികാരിതകൾക്കും അപ്പുറത്തേക്ക് പോവുകയും ചെയ്യുന്നു. കമ്മീഷൻ ഒരു ജുഡീഷ്യൽ ഓഫീസറെ പോലും വിളിച്ചുവരുത്തുകയും ശ്രീമതി. സരിത എസ് നായർക്കെതിരായി കുറ്റം ചുമത്തിയതുമായി ബന്ധപ്പെട്ട് ജുഡീഷ്യൽ ഓഫീസറുടെ മുമ്പാകെ കേസ്സുകൾ നിലവിലിരിക്കുന്നു എന്ന് സത്യപ്രതിജ്ഞയിന്മേൽ തെളിവ് നൽകുന്നതിന നിർബന്ധിക്കുകയും ചെയ്തിട്ടുണ്ട്. ജുഡീഷ്യൽ ഓഫീസറെ വിളിച്ചുവരുത്തിയത് കമ്മീഷൻ ചെയ്ത ഉയർന്നതരം അനൗചിത്യമാകുന്നതും അത് കാണിക്കുന്നത് വാർത്തകൾ സൃഷ്ടിക്കുന്നതിനും സമൂഹത്തെ മലീമസമാക്കുന്നതിനും കമ്മീഷൻ ഏതറ്റം വരെയും പോകുമെന്നുള്ളതാണ് കാണിക്കുന്നത്. ഹർജിക്കാരന്റെ ആവശ്യത്തിന്റെ നിഷേധിക്കൽ ഹർജിക്കാരന എതിരായി കമ്മീഷന മുമ്പാകെ 2016 ഫെബ്രുവരി 5 നും 6 നും സരിത എസ്.നായർ പ്രസ്താവന നൽകിയതിൽ ഗൂഢാലോചന സ്ഥാപിക്കുന്നതിന ഹർജ്ജിക്കാരനുള്ള അവകാശത്തിന എതിരാകുന്ന ഫലമുളവാക്കിയിട്ടുണ്ട്. ആയത് സ്ഥാപിക്കപ്പെട്ടതിനുശേഷം മാത്രമേ, അപേക്ഷയിൽ നൽകിയ പേരുകളുള്ള പ്രതിയോഗികളുടെ പ്രേരണയാൽ നിയമസഭാംഗം മുഖേന നിയമസഭ മുമ്പാകെ പ്രസ്തുത വിഷയം ഉന്നയിക്കുന്നതിലേക്കുള്ള ഗൂഢാലോചനയിലേക്ക് ബന്ധപ്പെടുത്തുന്നതിന കൂടുതൽ നടപടികൾ എടുക്കുന്നതിലേക്ക് ഹർജിക്കാരൻ ന്യായീകരിക്കപ്പെടുകയുള്ളൂ.

17. ഹർജിക്കാരൻ, ഖ്യാതി ഉയർത്തിപ്പിടിക്കുന്നതിനും ഗൂഢാലോചനയുടെ ഭാഗമായി നടത്തിയിട്ടുള്ള ആരോപണങ്ങളുടെ വസ്തുത തെളിയിക്കുന്നതിനുമുള്ള ഹർജിക്കാരന്റെ അവകാശം നിഷേധിച്ചുകൊണ്ടുള്ള ഫലമുണ്ടാക്കിയേക്കാവുന്ന Ext P7 പ്രകാരം അപേക്ഷ നിരസിച്ചതിൽ ഗൗരവകരമായി സങ്കടപ്പെടുന്നതാകുന്നു. Ext P7 പ്രകാരമുള്ള അപേക്ഷയുടെ നിരസിക്കലും കമ്മീഷൻ രേഖ കാണുന്നതിന മുൻപ് പോലും ആ സാധനങ്ങൾ അപ്രസക്തമാണെന്ന് വിവരിച്ചുകൊണ്ട് കമ്മീഷൻ എത്തിച്ചേർന്ന തീരുമാനവും കൂടി സ്വാഭാവിക നീതിയുടെ തത്വങ്ങളുടെ ലംഘനമാണെന്ന് വീണ്ടും ബോധിപ്പിക്കുന്നു.

## കാരണങ്ങൾ

എ. കമ്മീഷന്റെ നടപടികൾ അതിന്റെ പൂർണ്ണരൂപത്തിൽ അന്വേഷണകമ്മീഷൻ ആക്റ്റ് പ്രകാരം ചില വസ്തുതകളും അതിൽ ഏതെങ്കിലും സത്യമുണ്ടോ എന്ന് കണ്ടെത്തുന്നതിന നിയമിക്കപ്പെട്ട ഒരു അർദ്ധ-ജൂഡീഷ്യൽ ഫോറത്തിന്റെ അധികാരത്തിന്റെ ദുരുപയോഗമാകുന്നു. വസ്തുതയിലും യഥാർത്ഥത്തിലും, കമ്മീഷന്റെ ചുമതല നിർവ്വഹിക്കൽ ഒരു അർദ്ധ ജുഡീഷ്യൽ നടപടിക്ക് ഒരു പരിഹാസമായി തീർന്നിട്ടുണ്ട്. കമ്മീഷന്റെ ചുമതല നിർവ്വഹിക്കൽ, വഞ്ചന നടത്തിയതിന 58 കേസ്സുകൾ ചുമത്തപ്പെടുകയും വിചാരണയിൽ ഇരിക്കുന്നതുമായ ഒരാളെ മഹത്വവൽക്കരിക്കുന്നതിന ഉള്ള ഒരു നിയമഫോറം ആയി ഫലത്തിൽ മാറിയിട്ടുണ്ട്. സമൂഹത്തെ വലിയൊരളവിൽ മലീമസമാക്കുന്ന ഫലത്തിലേക്കാണ് അത്തരമൊരാളെ മഹത്വവൽക്കരിക്കുന്നതായിട്ട് ഉദ്ദേശിച്ചുകൊണ്ടുള്ള കമ്മീഷന്റെ ഇപ്പോഴുള്ള പ്രവർത്തനം. കമ്മീഷന്റെ മുമ്പിലുള്ള പ്രസ്താവനയും വെളിപ്പെടുത്തലുകളും സർക്കാരിനെതിരായിട്ട് സർക്കാരിനെ എതിർക്കുന്ന രാഷ്ട്രീയ കക്ഷികൾ ഉപകരണമായി ഉപയോഗിക്കുന്നു. ആയതിന്റെ പ്രചരണം കമ്മീഷൻ അറിഞ്ഞുകൊണ്ടോ അറിയാതെയോ സുഖകരമാക്കുന്നു. ഒരു ജുഡീഷ്യൽ കമ്മീഷൻ വഴി സരിത എസ്.നായരെ പോലുള്ള ഒരാളെ മഹത്വവൽക്കരിക്കുന്നത് ഏത് രീതിയാലോ അത് മഹത്വവൽക്കരിക്കപ്പെട്ടത് കമ്മീഷന്റെ സഹായത്തോടുകൂടി ആയാൽ പോലും അനാവശ്യമായ മാധ്യമകവറേജ് കിട്ടിയ കാരണം അവരുടെ ചുവടടികൾ പിന്തുടരുന്നതിന വഴി തുറക്കുകയും ആ പാതയ്ക്ക് മറ്റുള്ളവർ മത്സരിക്കുകയും ചെയ്യും. അതുകൊണ്ട, കമ്മീഷന്റെ പ്രവർത്തനം മേൽ ഏതെങ്കിലും പൊതുസേവനം അത് അർത്ഥമാക്കുന്ന അതിന്റെ പ്രാധാന്യത്തോടെ നൽകാതിരിക്കരുതെന്നും കമ്മീഷൻ എന്തിന വേണ്ടിയാണോ രൂപീകരിച്ചിട്ടുള്ളത് ആ ലക്ഷ്യം കമ്മീഷന്റെ പെരുമാറ്റം കൊണ്ട് പരാജയപ്പെടരുതെന്നും പ്രഖ്യാപിക്കേണ്ട ഒരു ഘട്ടം വന്നിട്ടുണ്ട്.

ബി. കമ്മീഷന ആരോപണങ്ങൾ രൂപീകരിക്കുന്നതിന അധികാരം ഇല്ലാത്തതാണ്. അവ സർക്കാർ നടത്തേണ്ടതായ വിഭാഗത്തിലാണ്. കമ്മീഷൻ പ്രവർത്തനം നടത്തുന്നതിനോ ആരംഭിക്കുന്നതിനോ മുൻപായിട്ട് റഗുലേഷനുകൾ രൂപപ്പെടുത്തേണ്ടത് കമ്മീഷന ആവശ്യമായിട്ടുള്ളതാണ്. അത്തരം റഗുലേഷനുകൾ രൂപപ്പെടുത്തിയിട്ടില്ല. ഒരു ചട്ടം പോലെ, സർക്കാരാണ് അവരുടെ കേസ് അവതരിപ്പിക്കേണ്ടത്. എന്നാലും, ആരോപണങ്ങൾ സത്യവും ശരിയുമാണെങ്കിൽ കമ്മീഷൻ തെളിവ് സ്വീകരിക്കുന്നു. കമ്മീഷൻ പിന്തുടർന്ന മുഴുവൻ നടപടിയും നിയമ പിന്തുണയുടെ അഭാവത്തിലുള്ളതാണ്. ഒരു ജുഡീഷ്യൽ മജിസ്ട്രേറ്റ്, മുഖ്യപ്രതിക്കെതിരായിട്ടുള്ള കേസ്സുകൾ അദ്ദേഹത്തിന്റെ മുൻപിൽ നിലവിലിരിക്കുന്നു, അദ്ദേഹത്തെ കമ്മീഷൻ വിളിച്ചുവരുത്തി. അത് ഉയർന്നതരം ഔചിത്യമില്ലായ്മയും നിയമപരമല്ലാത്ത പെരുമാറ്റവും ആണ്. അതുകൊണ്ട് കമ്മീഷന്റെ രൂപീകരണത്തിൽ കൈവരിക്കേണ്ടതായ ലക്ഷ്യം തുടർന്നുള്ള കമ്മീഷന്റെ പ്രവർത്തനം കൊണ്ട് നിറവേറ്റിയിട്ടില്ലെന്ന് ബോധിപ്പിക്കുന്നു. അത് സമൂഹത്തെ മലീമസമാക്കുന്നതിന മാത്രം സഹായിക്കും.

സി. Ext P7 ൽ പ്രസ്താവിച്ച കാരണങ്ങളാൽ ഹർജിക്കാരൻ നൽകിയ ഹർജി നിരസിച്ചതാണ്. ആദ്യ സന്ദർഭത്തിൽ, അത, പ്രസ്തുത രേഖ കാണുന്നതിന മുമ്പ് കമ്മീഷൻ തീരുമാനിക്കേണ്ടതായ ഒരു സംഗതിയല്ലാത്തതാണ്. രണ്ടാമതായും സമ്മതിച്ചിട്ടുള്ളതുമായ ആരോപണം മുൻപ് നടത്തിയ ആരോപണത്തിന്റെ തുടർച്ചയാണ്. രണ്ട് സന്ദർഭങ്ങളിലും, ആരോപണം ഗൂഢാലോചനയുടെ ഒരു ഭാഗമായി ഉന്നയിച്ചിട്ടുള്ളതാണ്. അതാണ് ഹർജിക്കാരന്റെ പ്രത്യേക കേസ്സ്. ഇതിലുള്ള ഗൂഢാലോചനയുടെ ഘടകം, ജുഡീഷ്യൽ കമ്മീഷന മുൻപാകെ അവസാനമായി ഉന്നയിച്ചിട്ടുള്ള ആരോപണം, സാരവത്തായ രേഖകൾ മൂലം സ്ഥാപിച്ചെടുക്കേണ്ട സംഗതിയാണ്. ആയതിന്റെ സ്ഥാപിക്കൽ ഹർജിക്കാരന്റെയും സംഘടനയുടെ ഭാരവാഹികളുടെയും ഖ്യാതി ഉയർത്തിപ്പിടിക്കു

ന്നതിന അത്യന്താപേക്ഷിതമാണ്. ആ രേഖകൾ വക്കുന്നതിനുള്ള അവസരം നിഷേധിക്കുന്നത് സ്വാഭാവിക നീതിയുടെ നിഷേധവും അതുവഴി ഭരണഘടനാവകാശങ്ങൾ ലംഘിക്കുന്നതുമാണ്. ഈ അടിസ്ഥാന വിഷയങ്ങൾ കമ്മീഷൻ മുൻപ് വഹിച്ചിട്ടുള്ള ഔദ്യോഗികപദവിയുടെ അടിസ്ഥാനത്തിൽ കമ്മീഷൻ അറിയേണ്ടതാണ്. അതുകൊണ്ട് നിയമത്തിന്റെ അന്തരാർത്ഥവും നിയമത്തിന്റെ അനന്തരഫലവും അറിഞ്ഞതിന ശേഷവും ആ അപേക്ഷയുടെ നിരസിക്കൽ ഉദ്ദേശ്യത്തോടെയും മനപ്പൂർവ്വമായിട്ടും ചെയ്തിട്ടുള്ളതാണെന്ന് കാണാൻ കഴിയുന്നതാണ്. അതുകൊണ്ട് ജുഡീഷ്യൽ പരിചയവും നിയമ സജ്ജവുമായ കമ്മീഷൻ ആ ആവശ്യം നിരാകരിച്ചിട്ടുള്ളതിന പൂർണ്ണമായ യാതൊരു നീതികരണവും ഇല്ലാത്തതാണ്.

അതുകൊണ്ട് കമ്മീഷൻ പാസാക്കിയ Ext P7 ഉത്തരവ് അനന്തരഫലമായുള്ള നിർദ്ദേശങ്ങളോടു കൂടി ദുർബ്ബലപ്പെടുത്തുന്നതിന ബാധ്യസ്ഥമായതാണ്.

ബഹുമാനപ്പെട്ട ഹൈക്കോടതി അതിന്റെ വിധിന്യായത്തിൽ ഈ സംഗതി പരിഗണിച്ചിട്ടുള്ളത് ഇപ്രകാരമാണ്:

റിട്ട് ഹർജിക്കാരൻ കേരള സംസ്ഥാന പോലീസ് അസോസിയേഷനാണ്. 1952 ലെ കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റിൻ കീഴിൽ രൂപീകരിക്കപ്പെട്ട സോളാർ തട്ടിപ്പ് അന്വേഷണ കമ്മീഷൻ ബഹു. മി. ജസ്റ്റിസ് ശ്രീ. ശിവരാജന്റെ Ext P7 ഉത്തരവിൽ സങ്കടപ്പെട്ടുകൊണ്ടാണ് അവർ ഈ കോടതിയെ സമീപിച്ചിട്ടുള്ളത്.

2. സോളാർ തട്ടിപ്പും ബന്ധപ്പെട്ട സാമ്പത്തിക ഇടപാടുകളും അന്വേഷിക്കുന്നതിനാണ് കമ്മീഷനെ നിയമിച്ചിട്ടുള്ളത്. ടേംസ് ഓഫ് റഫറൻസ് Ext P1 ആയി ഹാജരാക്കിയിട്ടുണ്ട്. ടേംസ് ഓഫ് റഫറൻസ് വ്യക്തമായി സൂചിപ്പിക്കുന്നത്: വഞ്ചനയും കബളിപ്പിക്കലും അതിന്മേലുള്ള അന്വേഷണവും ഉൾപ്പെടുന്ന, പുരോഗമിച്ചുവരുന്ന അന്വേഷണത്തിൽ, ഭാവിയിൽ അത്തരം വഞ്ചനയും കബളിപ്പിക്കലും ഉണ്ടാകാതിരിക്കുന്നത് ഉറപ്പ് വരുത്തുന്നതിനുള്ള കർശനനടപടികൾക്ക് വേണ്ടിയുള്ള നിർദ്ദേശങ്ങളിൽ നിന്നും സംസ്ഥാനം എന്ത് നടപടിയാണ് സ്വീകരിക്കേണ്ടത്.

3. കേരള സംസ്ഥാനത്തിലുള്ള പോലീസ് ഉദ്യോഗസ്ഥരുടെ ഒരു സംഘടനയാണ് കേരള പോലീസ് അസോസിയേഷൻ, അന്വേഷണ വിഷയത്തിൽ ശ്രീമതി. സരിത എസ്.നായരെ വിസ്തരിക്കുമ്പോൾ പോലീസ് അസോസിയേഷന അവർ 20 ലക്ഷം രൂപ നൽകി എന്ന് പ്രസ്താവിച്ചു കൊണ്ട് പോലീസ് അസോസിയേഷന എതിരായി ഒരു പരാതി ഉന്നയിച്ചതായി ഇവിടെ കാണുന്നു. പോലീസ് ഉദ്യോഗസ്ഥരിലും ഭാരവാഹികളിലും ഉള്ള വിശ്വാസ്യതയിൽ മാത്രമല്ല അത്തരത്തിലുള്ള ആൾക്കാർക്കെതിരെയുള്ള വഞ്ചനയും ക്രൈമും ആയി ബന്ധപ്പെട്ട് പോലീസ് ഏറ്റെടുക്കുന്ന ഏതെങ്കിലും അന്വേഷണത്തിന്മേലുള്ള അനന്തരഫലത്തേയും കൂടി ഇത് തീർച്ചയായും പ്രതികൂലമായി ബാധിക്കുന്നതാണ്. ഇത് സംബന്ധിച്ചുള്ള അന്വേഷണം ടേംസ് ഓഫ് റഫറൻസിന്റെ വെളിച്ചത്തിൽ അന്വേഷണ കമ്മീഷൻ പരിഗണിക്കേണ്ടതായ പ്രാധാന്യമേറിയ ഒരു ഘടകമാണ്.

4. Exhibit P 6-ൽ പരാമർശിച്ചിട്ടുള്ള ആൾക്കാരും ശ്രീമതി.സരിത എസ്.നായരുമായുള്ള ഫോൺ വിളികൾ സംബന്ധിച്ച് എടുത്തിട്ടുള്ള കോൾ വിശദാംശങ്ങളിൽ നിന്നും സരിത എസ്.നായരുടെ ഏതെങ്കിലും ഇടപാടുമായി പോലീസ് അസോസിയേഷന യാതൊരു ബന്ധവുമില്ല എന്നതാണ് പോലീസ് അസോസിയേഷന്റെ നിലപാട്. പോലീസ് അസോസിയേഷന്റെ മുൻ ഓഫീസ് ഭാരവാഹികൾ ആസൂത്രണം ചെയ്ത ഒരു ഗൂഢാലോചനയുടെ ഫലമാണിതെന്ന് ബോധിപ്പിച്ചിട്ടു

ള്ളതാണ്. ആയതിനാൽ അസോസിയേഷൻ Exhibit P6 ഫയൽ ചെയ്തുകൊണ്ട് കമ്മീഷനോട് താഴെ പറയും പ്രകാരം അപേക്ഷിക്കുകയുണ്ടായി.

''മേൽപ്രസ്താവിച്ചതിന്റെ വെളിച്ചത്തിൽ, മുകളിൽ പറഞ്ഞ മൊബൈൽ നമ്പരുകളുടെ കോൾ വിശദാംശങ്ങൾ; അതായത് ശ്രീമതി. സരിത.എസ്.നായർ (8606884307, 9544023627, 8289813307), ശ്രീ. സി.ആർ.ബിജു (9447050211, 9495925175), ശ്രീ. സി.ടി. ബാബുരാജ് (9497963111, 9447330320) പരിശോധിക്കേണ്ടത് തീർച്ചയായും ആവശ്യമായതിനാൽ മുകളിൽ പറഞ്ഞിട്ടുള്ള നമ്പരുകളുടെ 2015 ഡിസംബർ 1 മുതൽ നാളിതുവരെയുള്ള കോൾ വിശദാംശങ്ങൾ ശേഖരിച്ച് സമർപ്പിക്കുന്നതിന ഡയറക്ടർ ജനറൽ ഓഫ് പോലീസിന നിർദ്ദേശം നൽകുന്നതിന ആവശ്യമായ ഉത്തരവുകൾ പുറപ്പെടുവിക്കുന്നതിന ഒരു പ്രത്യേക അപേക്ഷ ഫയൽ ചെയ്യുന്നു.''

പോലീസ് അസോസിയേഷന ഈ ഗൂഢാലോചനയിൽ യാതൊരു പങ്കുമില്ലായെന്നുള്ളതും പോലീസ് അസോസിയേഷന്റെ പേര് അനാവശ്യമായി വലിച്ചിഴച്ചതാണെന്നും സ്ഥാപിക്കുന്നതിലേക്ക് ഇത് ആവശ്യമാണ്.

5. പോലീസ് അസോസിയേഷനെ അനാവശ്യമായി വലിച്ചിഴച്ചതാണോ അല്ലയോയെന്ന ചോദ്യം ടേംസ് ഓഫ് റഫറൻസിന്റെ അടിസ്ഥാനത്തിൽ കമ്മീഷൻ പരിശോധിക്കുന്നതാണ്. ശ്രീമതി. സരിത എസ്.നായരിൽ നിന്നും പോലീസ് അസോസിയേഷൻ ഏതെങ്കിലും തുക കൈപ്പറ്റിയിട്ടുണ്ടെങ്കിൽ സർക്കാർ മുമ്പാകെ ഉചിതമായ നടപടികൾക്ക് സമർപ്പിക്കേണ്ട ഒരു ഗുരുതരമായ വിഷയമാണെന്നതാണ് കമ്മീഷന്റെ അന്തിമമായ വിലയിരുത്തൽ, എന്നിരുന്നാലും സരിത.എസ് നായരുടെ തെളിവുകളുടെ വിശ്വാസ്യത ഉറപ്പുവരുത്തേണ്ടതുണ്ട്. ഓഫീസ് ഭാരവാഹികൾ പ്രത്യേകമായോ പോലീസ് അസോസിയേഷൻ കൂട്ടായോ അത്തരം കൃത്യത്തിന ഉത്തരവാദിയാണോ എന്നതും കൂടി കണ്ടെത്തേണ്ടതുണ്ട്. ഇക്കാര്യങ്ങളെല്ലാം തന്നെ തെളിവെടുപ്പിന്റെ പൂർത്തീകരണത്തിന ശേഷമേ തീരുമാനിക്കുകയുള്ളു.

6. എന്നാൽ, കമ്മീഷൻ ഹർജിക്കാരന്റെ അപേക്ഷ താഴെ പറയും പ്രകാരം പ്രസ്താവിച്ചുകൊണ്ട് നിരസിക്കുകയുണ്ടായി.

ശ്രീ. സി.ആർ.അജിത് മുഖേന 20 ലക്ഷം രൂപ അസോസിയേഷന നൽകിയിട്ടുള്ളതായി ഈ കമ്മീഷൻ മുമ്പാകെ സരിത എസ് നായർ മൊഴി നൽകിയ ശേഷം ഉടൻ തന്നെ അസോസിയേഷൻ ഒരു പരാതി സംസ്ഥാന പോലീസ് ചീഫിനും ഡി.ജി.പിക്കും നൽകിയിട്ടുണ്ടെന്ന് മാധ്യമ റിപ്പോർട്ടിനു പുറമെ വെളിവായിട്ടുള്ളതാണ്. ഇത് പരിശോധനയ്ക്കുള്ള ഒരു വിഷയമാണ്. അങ്ങനെ ഏതെങ്കിലും പരാതി ഡി.ജി.പി മുമ്പാകെ നൽകിയിട്ടുള്ള പക്ഷം ഹർജിക്കാരന പരിഹാര നിവൃത്തിക്കായി പ്രസ്തുത അധികാര സ്ഥാനം മുമ്പാകെ സമീപിക്കാവുന്നതാണെന്നും അതിന ഈ അന്വേഷണ വിചാരണയിൽ കാര്യമായ പ്രസക്തിയില്ലായെന്ന വസ്തുത യഥാർത്ഥത്തിൽ ഇതിന മുമ്പ് തന്നെ പ്രസ്താവിച്ചിട്ടുള്ളതാണ്.''

7. 20 ലക്ഷം രൂപ സരിത എസ്. നായർ നൽകിയെന്ന വാദത്തെ ഖണ്ഡിക്കുന്നതിനായിട്ടുള്ള ഒരുപരിഹാര നിവർത്തിക്കായാണ് ഹർജിക്കാരൻ കമ്മീഷനെ സമീപിച്ചത് എന്ന നിലയ്ക്കാണ് കമ്മീഷൻ മുൻപോട്ട് പോയത്. വാസ്തവത്തിൽ ആരോപണങ്ങൾ ഗൂഢാലോചനയുടെ ഫലമായിട്ടുള്ളതാണ് എന്നത് തെളിയിക്കുക ആയിരുന്നു പോലീസ് അസോസിയേഷന്റെ ശ്രമം. ഹർജിക്കാരന്റെ അപേക്ഷയിലെ പരിഗണിക്കേണ്ട പരമമായ ആവശ്യം എന്തുതന്നെയായാലും തീർച്ചയായും അതിന ഇപ്പോൾ നടന്നുവരുന്ന അന്വേഷണ വിചാരണയുമായി ചില ബന്ധമുണ്ടെന്നും അല്ലാത്ത

പക്ഷം കമ്മീഷന്റെ ടേംസ് ഓഫ് റഫറൻസ് പരിഗണിച്ച്, സരിത എസ്.നായരിൽ നിന്നും അസോസിയേഷൻ ഏതെങ്കിലും തുക വാങ്ങിയിട്ടുള്ളത് മറ്റ് വിധത്തിൽ തെളിയിക്കപ്പെടേണ്ടതാണ്.

8. അന്തിമശുപാർശയ്ക്കായി പോലീസ് അസോസിയേഷന്റെ ഇടപെടൽ സംബന്ധിച്ച സത്യം പുറത്തുകൊണ്ട് വന്ന് ഏതെങ്കിലും ശുപാർശ സർക്കാരിന നൽകുന്നതിന ഇടയാക്കുന്നതിന ഹർജിക്കാരന്റെ അപേക്ഷ കമ്മീഷൻ അനുവദിക്കേണ്ടത് ഉചിതമാണെന്നാണ് ഈ കോടതിയുടെ അഭിപ്രായം. ശുപാർശയുടെ ആവശ്യത്തിലേക്കായി മുഴുവൻ തെളിവുകളും പരിഗണിക്കുന്ന വേളയിൽ മാത്രമാണ് പരാതിക്കാരൻ ആവശ്യപ്പെട്ടിട്ടുള്ള വിശദാംശങ്ങൾ പ്രസക്തമാണോ അല്ലയോ എന്ന് കമ്മീഷൻ പരിഗണിക്കേണ്ടതെന്ന് ഇവിടെ കുറിക്കുന്നു. വിശദാംശങ്ങളുടെ പ്രസക്തിയെ കുറിച്ച് ഞാൻ യാതൊരു അഭിപ്രായവും രേഖപ്പെടുത്തുന്നില്ല. ഇത് അന്തിമ തീരുമാനമെടുക്കുന്ന വേളയിൽ കമ്മീഷന്റെ പരിഗണനയ്ക്ക് വരേണ്ട ഒരു വിഷയമാണ്. എന്നിരുന്നാലും ഈ വസ്തുതയ്ക്ക് തീർച്ചയായും കമ്മീഷൻ ആശ്രയിക്കുന്ന തെളിവുകളുടെ വിശ്വാസ്യതയുടെ അടിസ്ഥാനത്തിൽ ടേംസ് ഓഫ് റഫറൻസ് പരിഗണിച്ച് ചില ദൂരവ്യാപകമായ ഫലങ്ങൾ ഉണ്ടാകും. അതിനാൽ ചോദ്യം ചെയ്യപ്പെട്ട ഉത്തരവ് അസ്ഥിരപ്പെടുത്തി. Exhibit P 6 അനുവദിച്ചു.

9. ഹർജിക്കാരന്റെ പണ്ഡിതനായ അഭിഭാഷകൻ ബോധിപ്പിച്ചതിൻ പ്രകാരം സാക്ഷികളുടെ എതിർ വിസ്താരത്തിനായി 15.02.2016-ൽ കമ്മീഷൻ ഈ വിഷയം പരിഗണനയ്ക്ക് വെച്ചിട്ടുണ്ട്. മേൽപറഞ്ഞ നിർദ്ദേശങ്ങളുടെ വെളിച്ചത്തിൽ ഹർജിക്കാരന കൂടുതൽ അവസരം നൽകണമെന്നതാണ് ഈ കോടതിയുടെ വിലയിരുത്തൽ. അതിനാൽ പോലീസ് ഡയറക്ടർ ജനറൽ, പോലീസ് ഹെഡ്ക്വാർട്ടേഴ്സ്, വഴുതക്കാട്, തിരുവനന്തപുരം 10 നെ കക്ഷി നിരയിൽ ഒരു അധിക എതിർകക്ഷിയായി സ്വമേധാ ചേർക്കുകയുണ്ടായി. Ext P 6-ൽ ഹർജിക്കാരൻ ആവശ്യപ്പെട്ട വസ്തുതകൾ കമ്മീഷൻ മുമ്പാകെ എത്രയും പെട്ടെന്ന്, ഏതു വിധേനയും ഒരാഴ്ചയ്ക്കുള്ളിൽ, ഹാജരാക്കുവാൻ പോലീസ് ഡയറക്ടർ ജനറലിനോട് നിർദ്ദേശിക്കുന്നു. വിശദാംശങ്ങൾ ലഭ്യമല്ലെങ്കിൽ പോലീസ് ഡയറക്ടർ ജനറൽ അപ്രകാരമുള്ള സത്യവാങ്മൂലം അപ്രകാരമുള്ള സമയത്തിനുള്ളിൽ കമ്മീഷൻ മുമ്പാകെ ഫയൽ ചെയ്യേണ്ടതാണ്.

റിട്ട് ഹർജിയിൽ ഹൈക്കോടതി നിർദ്ദേശിച്ച പ്രകാരം സ്റ്റേറ്റ് പോലീസ് ചീഫ് താഴെ പറയുന്ന വിശദാംശങ്ങൾ ശേഖരിച്ച് അയച്ചു നൽകുകയുണ്ടായി.

ഈ അവസരത്തിൽ ഒരു പ്രധാനപ്പെട്ട വസ്തുത/സാഹചര്യം പരിഗണിക്കേണ്ടതുണ്ട്.

ശ്രീ. ജി ആർ അജിത്തിനും അസോസിയേഷനുമെതിരെ ശ്രീമതി. സരിത.എസ്.നായർ ആരോപണങ്ങൾ നടത്തിയപ്പോൾ അദ്ദേഹത്തിന്റെ നിരപരാധിത്വം സ്ഥാപിക്കുന്നതിനുള്ള ഒരു നിയമനടപടി എന്ന നിലയിലാണ് അസോസിയേഷൻ കമ്മീഷനെ സമീപിച്ചതെന്ന് അദ്ദേഹം പറയുകയുണ്ടായി. സരിത എസ്.നായരെ ക്രോസ് വിസ്താരം ചെയ്യണമെന്ന അദ്ദേഹത്തിന്റെ ആവശ്യം കമ്മീഷൻ സന്തോഷപൂർവ്വം അനുവദിക്കുകയുണ്ടായി. സരിത എസ്.നായരും അസോസിയേഷന്റെ മുൻകാല സ്റ്റേറ്റ് സെക്രട്ടറിയും ട്രഷററും ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണുകളുടെ കോൾ വിശദാംശങ്ങൾ, സരിത എസ്.നായരുടെ ആരോപണങ്ങൾ അവർ തമ്മിലുള്ള ഗൂഢാലോചനയടെ ഫലമാണ് എന്നത് തെളിയിക്കാൻ ലഭ്യമാക്കണമെന്ന് സ്റ്റേറ്റ് പോലീസ് ചീഫിനോട് നിർദ്ദേശിക്കണമെന്ന് അയാൾ ആവശ്യപ്പെടുകയുണ്ടായി. ഇത് ഒരു പുതിയ ആരോപണമല്ലെന്ന് പറഞ്ഞുകൊണ്ട് കമ്മീഷൻ അവരുടെ അപേക്ഷ നിരസിക്കുകയുണ്ടായി.

സരിത എസ്.നായരുടെ ആരോപണങ്ങൾ അന്വേഷിക്കുവാൻ നിയുക്തനായ ഡി.വൈ.എസ്.പി ശ്രീ.മുഹമ്മദ് ഷാഫി 22.02.2016 ലെ അയാളുടെ റിപ്പോർട്ടിൽ പറഞ്ഞിട്ടുള്ളവ ഇവിടെ പ്രസക്തമാണ്. ആ റിപ്പോർട്ടിന്റെ അവസാന വാചകത്തിൽ ''2013-ൽ ഈ ആരോപണം ഉന്നയിച്ചപ്പോൾ പരാതിക്കാരന (ശ്രീ.ജി.ആർ.അജിത്തിന) ശ്രീ.ബിജുവും ശ്രീ.ബാബുരാജും തമ്മിലുള്ള ഗൂഢാലോചനയുടെ ഫലമാണ് ഈ ആരോപണം എന്നത് സംബന്ധിച്ച് പരാതി ഇല്ലായിരുന്നു.'' ശ്രീ.അജിത്തിന അയാളുടെ നിരപരാധിത്വം തെളിയിക്കുന്നതിലേക്കായി വാക്കാലും രേഖാമൂലവുമുള്ള തെളിവുകൾ നൽകുന്നതിന ആവശ്യമായ അവസരം നൽകിയിരുന്നു.

മേൽപറഞ്ഞ സാഹചര്യങ്ങളിൽ ഗൂഢാലോചന തെളിയിക്കുന്നതിനായി സി.ഡി.ആറുകൾ ലഭ്യമാക്കണമെന്ന അസോസിയേഷന്റെ അപേക്ഷ വസ്തുനിഷ്ഠാപരമായ കാരണങ്ങൾ രേഖപ്പെടുത്തി നിരസിച്ചുവെന്ന നിസ്സാര കാരണത്താൽ നിയമാനുസൃതവും ഭരണഘടനാപ്രകാരവും പ്രവർത്തിക്കുവാൻ ബാധ്യസ്ഥനായ അച്ചടക്കമുള്ള ഒരു സേനയിലെ ഒരംഗം കമ്മീഷൻസ് ഓഫ് ഇൻക്വയറി ആക്റ്റിന്റേയും അതിൻ കീഴിൽ ഉണ്ടാക്കിയ ചട്ടങ്ങളും അടിസ്ഥാനപ്പെടുത്തി സംസ്ഥാന സർക്കാർ അന്വേഷണത്തിനായി ഉത്തരവായിട്ടുള്ള ഒരു വിഷയത്തെ സംബന്ധിച്ച് കമ്മീഷൻ എടുക്കുന്ന എല്ലാ തീരുമാനങ്ങളെയും ചോദ്യം ചെയ്യുന്ന പ്രവണത പരിഗണന അർഹിക്കുന്ന ഒരു ഗുരുതര പ്രശ്നമാണ്.

സി.ഡി.ആറുകൾ ലഭ്യമാക്കണമെന്ന ആവശ്യം നിരസിച്ച ഉത്തരവിൽ സങ്കടപ്പെട്ടുകൊണ്ട് ശ്രീ. ജി.ആർ.അജിത്, കേരള പോലീസ് അസോസിയേഷൻ ജനറൽ സെക്രട്ടറി, 12.02.2016-ൽ ബഹു. ഹൈക്കോടതി മുമ്പാകെ WP (c ) No 5555/2016 Exhibit X 558) എന്ന ഹർജി ഫയൽ ചെയ്യുകയുണ്ടായി. ഈ കമ്മീഷനെതിരെ ഉന്നയിച്ച ആരോപണങ്ങളിലെ ഗൗരവം മനസ്സിലാക്കുന്നതിന റിട്ട് ഹർജി മുഴുവനായി (17 ഖണ്ഡികളും വസ്തുതാ വിവരണ പത്രികയും എ മുതൽ സി വരെയുള്ള കാരണങ്ങൾ) താഴെ വിവരിക്കുന്നു.

ഈ കമ്മീഷനെ റിട്ട് ഹർജിയിൽ 2-ാം എതിർകക്ഷിയാക്കിയിട്ടുണ്ട്. സ്റ്റേറ്റ് ഓഫ് കേരള ഒന്നാം എതിർകക്ഷിയും. 12.02.2016-ൽ ഫയൽ ചെയ്തിട്ടുള്ള റിട്ട് ഹർജി, കമ്മീഷൻ മുമ്പാകെ 15.02.2016-ൽ ക്രോസ് വിസ്താരത്തിന നിശ്ചയിച്ചിട്ടുള്ളതിനാൽ 13.02.2016 ശനിയും 14.02.2016 ഞായറാഴ്ചയുമായതിനാൽ, 12.02.2016-ൽ തന്നെ സർക്കാരിന കോപ്പി നൽകികൊണ്ട് പരിഗണനയ്ക്കെടുക്കുകയും 12.02.2016-ൽ തന്നെ തീർപ്പാക്കാനിടയായിട്ടുള്ളതുമാണ്. (Exbt X 563)

ഈ കമ്മീഷനെതിരെ ഉന്നയിച്ചിട്ടുള്ള ആരോപണങ്ങൾ എന്തൊക്കെയാണെന്ന് ദയവായി കാണുക.

ശ്രീ.ജി.ആർ.അജിതിനെ 3.06.2016, 8.06.2016, 10.06.2016, 16.06.2016, 28.07.2016, 02.12.2016 എന്നീ തീയതികളിൽ ഈ കമ്മീഷൻ മുമ്പാകെ വിസ്തരിച്ചിട്ടുള്ളതാണ്.

കമ്മീഷനെതിരെ അടിസ്ഥാനരഹിതമായ ആരോപണങ്ങൾ ഉന്നയിക്കുന്നതിനുള്ള പ്രകോപനം എന്താണ് എന്ന് ചോദിച്ചതിന തന്റെ നിരപരാധിത്വം തെളിയിക്കുക എന്നതായിരുന്നു അയാളുടെ മറുപടി. ആരോപണങ്ങൾ ഉന്നയിച്ചിട്ടുള്ളത് പത്രം/ദൃശ്യമാധ്യമ റിപ്പോർട്ടുകളുടെ അടിസ്ഥാനത്തിലും അദ്ദേഹത്തിന്റെ അഭിഭാഷകന്റെ ഉപദേശത്തിലും അദ്ദേഹത്തിന്റെ അറിവിൽപെട്ടതുമാണ്. ഈ കമ്മീഷനെതിരെ റിട്ട് ഹർജിയിൽ ഉന്നയിച്ചിട്ടുള്ള വിവിധ ആരോപണങ്ങൾക്ക് കമ്മീഷൻസ് ഓഫ് എൻക്വയറി ആക്റ്റിന്റെ 10 A വകുപ്പിലെ വ്യവസ്ഥകൾ ബാധകമാകുമെന്നും അദ്ദേഹത്തിനെതിരെ പ്രോസിക്യൂഷൻ നടപടികൾ എടുക്കേണ്ടതായി വരുമെന്നും അദ്ദേഹത്തെ അറിയിച്ചു.

ശ്രീ.ജി.ആർ.അജിത്തിന തന്റെ ഭാഗം ന്യായീകരിക്കുന്നതിലേക്കായി വാക്കാലും രേഖാമൂലവുമുള്ളതുമായ തെളിവുകൾ നൽകുന്നതിലേക്കായി ആവശ്യമായ അവസരം ലഭിച്ചിരുന്നു.

എന്തുതന്നെയായിരുന്നാലും ഈ കമ്മീഷനെതിരെ ഗുരുതരമായ ആരോപണങ്ങൾ ഉന്നയിച്ചുകൊണ്ട് 13.03.2017 -ലെ വിശദമായ സത്യവാങ്മൂലത്തിന്റെ പിൻബലത്തോടെ IA നം 5/2017 നമ്പരായി ഒരു പെറ്റീഷൻ കമ്മീഷൻ മുമ്പാകെ ഫയൽ ചെയ്യുകയുണ്ടായി.

സത്യവാങ്മൂലത്തിന്റെ 1 മുതൽ 7 വരെയുള്ള ഖണ്ഡികകൾ താഴെ ഉദ്ധരിക്കുന്നു:

''1. ഞാൻ കേരള പോലീസ് അസോസിയേഷന്റെ ജനറൽ സെക്രട്ടറിയായിരുന്നു. 2016 ഫെബ്രുവരി 5, 6 എന്നീ തീയതികളിൽ ശ്രീമതി.സരിത.എസ്.നായർ തെളിവ് നൽകുന്ന വേളയിൽ 20 ലക്ഷം രൂപ കേരള പോലീസ് അസോസിയേഷൻ സെക്രട്ടറിക്ക് 2013 മെയ് മാസം കൊല്ലത്തുനടന്ന സംസ്ഥാന സമ്മേളനത്തിന സംഭാവനയായി നൽകിയെന്ന ഒരു മൊഴി കമ്മീഷൻ മുമ്പാകെ നൽകുകയുണ്ടായി. 2016 ഫെബ്രുവരി 6-ാം തീയതി നൽകിയ മൊഴിയിൽ അസോസിയേഷൻ 40 ലക്ഷം രൂപ ആവശ്യപ്പെട്ടുവെന്നും എന്നാൽ കമ്പനിയുടെ സാമ്പത്തിക പ്രതിസന്ധി കാരണം അവർക്ക് 20 ലക്ഷം രൂപ മാത്രമേ നൽകാൻ കഴിയുകയുള്ളുവെന്നും അവർ മൊഴി നൽകുകയുണ്ടായി. ശ്രീമതി. സരിത എസ്.നായർ നൽകിയ മൊഴി അന്നേ ദിവസം തന്നെ ദൃശ്യമാധ്യമത്തിലും തൊട്ടടുത്ത ദിവസം അച്ചടി മാധ്യമത്തിലും വ്യാപകമായി റിപ്പോർട്ട് ചെയ്തിരുന്നു. അതേ തുടർന്ന് ശ്രീമതി.സരിത എസ്.നായരെ ക്രോസ് വിസ്താരം ചെയ്യുന്നതിന അനുമതി നൽകണമെന്ന് ആവശ്യപ്പെട്ട് കമ്മീഷൻ മുമ്പാകെ അദ്ദേഹം ഒരു അപേക്ഷ ഫയൽ ചെയ്യുകയുണ്ടായി. പ്രസ്തുത അപേക്ഷയിൽ സൂചിപ്പിച്ചിരുന്ന ചില നമ്പരുകളുടെ കോൾ വിശദാംശങ്ങൾ നൽകുന്നതിന പോലീസ് ഡയറക്ടർ ജനറലിന നിർദ്ദേശം നൽകുന്നതിനായി IA No.4/2016 കമ്മീഷൻ മുമ്പാകെ ഫയൽ ചെയ്യുകയുണ്ടായി. പ്രസ്തുത അപേക്ഷ പരിഗണിക്കുകയും അപേക്ഷകന പരിഹാരത്തിനായി പ്രസ്തുത അധികാരസ്ഥാനത്തിനെ സമീപിക്കാവുന്നതാണ് എന്ന പ്രസ്താവനയോടെ അദ്ദേഹത്തിന്റെ അപേക്ഷ കമ്മീഷൻ നിരാകരിക്കുകയുണ്ടായി.

2. കേരള പോലീസ് അസോസിയേഷന്റെ ജനറൽ സെക്രട്ടറിയാണ് അപേക്ഷകൻ എന്ന വസ്തുതയ്ക്ക് പുറമെ ദൃശ്യ-അച്ചടി മാധ്യമങ്ങളിൽ റിപ്പോർട്ട് ചെയ്യപ്പെട്ട കമ്മീഷന്റെ നടപടി ക്രമങ്ങൾ ഒരു സാധാരണ പൗരൻ എന്ന നിലയിൽ സസൂക്ഷ്മം നിരീക്ഷിക്കുകയുണ്ടായി. ടേംസ് ഓഫ് റഫറൻസിൽ നിന്നും വളരെയധികം വ്യതിചലിച്ചുകൊണ്ടുള്ളതാണ് കമ്മീഷന്റെ പ്രവർത്തനമെന്നും നിയമപ്രകാരം ആവശ്യമായിട്ടുള്ള ഒരു കസ്റ്റഡി കോടതിയുടെ അനുമതി ലഭ്യമാക്കാതെ കുറ്റവാളിയേയും അനുഗമിച്ച് കോയമ്പത്തൂരിലേക്ക് പോകാൻ പോലീസിനോട് നിർദ്ദേശിച്ചത്, നിയമപരമായ ആവശ്യങ്ങളെ ലംഘിച്ചുകൊണ്ട് പുറപ്പെടുവിച്ചിട്ടുള്ള ഉത്തരവുകളുമാണ് ഇതിന്റെ പരിണത ഫലമെന്ന് അപേക്ഷന്റെ അങ്ങനെയുള്ള നിരീക്ഷണം തകർക്കപ്പെടാത്തതാണ്. അപ്രകാരം കമ്മീഷൻ പാസാക്കിയ ഉത്തരവ് പോലീസ് നടപ്പിലാക്കിയത് ആ ഉത്തരവിൽ അടങ്ങിയിട്ടുള്ള നിർദ്ദേശങ്ങൾ പാലിക്കുന്നതിനും സംസ്ഥാന ഖജനാവിൽ നിന്നും ഭീമമായ തുക ചെലവഴിച്ച് സുരക്ഷാ മാനദണ്ഡങ്ങൾ പാലിക്കാതെ കുറ്റവാളിയെ സാങ്കൽപികമായി മോചിപ്പിച്ച് സംസ്ഥാനത്തിന പുറത്തു കൊണ്ടു പോകുന്നതും യഥാവിധിയുള്ള നിയമനടപടിക്രമം ലംഘിച്ചിട്ടുള്ളതുപോലെയാണ്. മേൽപറഞ്ഞത് കൂടാതെ പത്രങ്ങളിൽ വന്നിട്ടുള്ള റിപ്പോർട്ടുകൾ, അതിലെ ഉള്ളടക്കം ഏതെങ്കിലും സമയത്ത് കമ്മീഷൻ നിരാകരിച്ചിട്ടില്ലായെന്നത്, പൊതുജനമധ്യത്തിൽ പ്രവർത്തിക്കുന്നവരും ബഹുമാന്യരായ ആളുകളെ ഭീഷണിപ്പെടുത്തി പണം തട്ടുക എന്ന ലക്ഷ്യത്തോടെയുള്ള സരിതാ. എസ്.നായർ നടത്തിയ ലൈംഗികതയുടെ അഭ്യാസങ്ങൾ വിവരിക്കുന്നതിനും തുറന്നു കാ

ട്ടുന്നതിനുമുള്ള ഒരു വേദിയായി കമ്മീഷൻ പ്രവർത്തിക്കുന്നുവെന്ന ഒരു ധാരണ സംസ്ഥാനത്ത് അധിവസിക്കുന്ന ഒരു പൗരൻ എന്ന നിലയ്ക്ക് അപേക്ഷന്റെ മനസിൽ ഉടലെടുത്തു. IA നം 4/2016 ആയി ഫയൽ ചെയ്തിട്ടുള്ള അപേക്ഷയുമായി ബന്ധപ്പെട്ട് കമ്മീഷൻ മുമ്പാകെ അപേക്ഷകൻ നേരിട്ട് ഹാജരായിരുന്നു. നടപടി ക്രമങ്ങൾ നിരീക്ഷിച്ചതിൽ കമ്മീഷന്റെ നടപടിക്രമങ്ങളെ കുറിച്ച് അപേക്ഷന്റെ ധാരണ കൂടുതൽ ദൃഢമാക്കുകയുണ്ടായി.

3. അപേക്ഷകൻ നൽകിയ നിവേദനം കമ്മീഷൻ നിരസിച്ചതിനാൽ പ്രസ്തുത ഉത്തരവിന്റെ സാധുതയെ ചോദ്യം ചെയ്തു കൊണ്ട് ബഹു. കേരള ഹൈക്കോടതി മുമ്പാകെ റിട്ട് ഹർജി ഫയൽ ചെയ്യുവാൻ അപേക്ഷൻ തീരുമാനിച്ചു. അതുപ്രകാരം 5555/2016 നമ്പരായി റിട്ട് ഹർജി ഫയൽ ചെയ്തു. റിട്ട് ഹർജിയിൽ കമ്മീഷന്റെ നടപടികൾ എപ്രകാരമാണ് നടപ്പിലാക്കേണ്ടതെന്ന് അപേക്ഷകൻ പ്രസ്താവിച്ചിരുന്നു. അദ്ദേഹത്തിന്റെ മുന്നിൽ ഹിയറിംഗിനായി വന്ന റിട്ട് ഹർജി പണ്ഡിതനായ സിംഗിൾ ജഡ്ജി വിശദമായി കേൾക്കുകയുണ്ടായി. മുഴുവൻ വാദങ്ങളും കോടതിയിൽ അവതരിപ്പിക്കപ്പെട്ടു. പ്രസ്താവനകളിൽ കഴമ്പുണ്ടെന്ന് ബോധ്യമായതിനാൽ അപേക്ഷകൻ ആവശ്യപ്പെട്ടിരുന്നതും കമ്മീഷൻ നിരസിച്ചിരുന്നതുമായ ആവശ്യങ്ങൾ അനുവദിച്ചുകൊണ്ട് പണ്ഡിതനായ സിംഗിൾ ജഡ്ജി റിട്ട് ഹർജി തീർപ്പാക്കുകയുണ്ടായി. പണ്ഡിതനായ സിംഗിൾ ജഡ്ജി നൽകിയ നിർദ്ദേശം പത്രങ്ങളിൽ വ്യാപകമായി റിപ്പോർട്ട് ചെയ്യപ്പെട്ടിരുന്നു. കമ്മീഷനെ എതിർകക്ഷിയായി ചേർത്തിരുന്നുവെങ്കിലും കമ്മീഷനെതിരെ യാതൊരു പ്രതികൂല ഉത്തരവും പാസാക്കാത്തതിനാൽ കമ്മീഷന നോട്ടീസ് നൽകാതെ തന്നെ റിട്ട് ഹർജി തീർപ്പാക്കിയിട്ടുള്ളതാണ്. എന്നാലും മുൻപ് ബഹുമാനപ്പെട്ട ഹൈക്കോടതിയുടെ രജിസ്ട്രാർ ആയിരുന്ന കമ്മീഷന്റെ സെക്രട്ടറി മുഖേന റിട്ട് ഹർജിയുടെ ഒരു പകർപ്പ് കമ്മീഷന കിട്ടിയതായി മനസിലാക്കുന്നു. അതിനുശേഷം കമ്മീഷൻ മുമ്പാകെ 03.06.2016, 8.06.2016, 9.06.2016, 10.06.2016, 16.06.2016 എന്നീ തീയതികളിൽ തെളിവ് നൽകുന്നതിന അപേക്ഷകന അവസരങ്ങൾ നൽകിയിരുന്നു. 3.06.2016-ലും 8.06.2016 ലും കമ്മീഷൻ അപേക്ഷകനെ വിശദമായി വിസ്തരിച്ചിരുന്നു. റിട്ട് ഹർജിയിലെ പ്രസ്താവനകളെ സംബന്ധിച്ചായിരുന്നു പ്രധാനമായും ചോദ്യങ്ങൾ. കമ്മീഷന്റെ നടപടിക്രമങ്ങളുടെ വേളയിൽ ശ്രീമതി സരിത എസ്.നായരുടെ ആരോപണങ്ങളെ സാധൂകരിക്കുന്നതിനുള്ള യാതൊരു വസ്തുതയും ഇല്ലാതിരിക്കെ, റിട്ട് ഹർജിയിലെ പ്രസ്താവനകളിൽ മേൽ റിപ്പോർട്ട് സമർപ്പിച്ചപ്പോൾ അപേക്ഷകനെതിരെ കമ്മീഷൻ പ്രതികൂല റിപ്പോർട്ട് നൽകുകയുണ്ടായി. കൂടാതെ, കമ്മീഷന എതിരെ ആരോപണങ്ങൾ ഉന്നയിക്കുന്നത് ഒരു സിവിൽ പോലീസ് ഓഫീസറാണ് എന്ന് പറയുകയും ചെയ്തിരുന്നു. കമ്മീഷനെ സംബന്ധിച്ച് അങ്ങനെ ഒരാൾക്ക് കമ്മീഷനെതിരെ പ്രസ്താവന നടത്താൻ കഴിയുകയില്ല. കമ്മീഷന്റെ പരസ്യ പ്രസതാവനയുടേയും അപേക്ഷകനെതിരെ കമ്മീഷന്റെ വ്യക്തമായ പക്ഷപാതിത്വം എന്നിവയുടേയും വെളിച്ചത്തിൽ കമ്മീഷൻ നടത്തിയ പ്രസ്താവന, അതിന്റെ നിയമപരമായ സ്വാധീനം, സ്വീകരിക്കേണ്ട തുടർ നടപടികൾ എന്നിവ അദ്ദേഹത്തിന്റെ അഭിഭാഷകനുമായി ചർച്ച ചെയ്തു. തെളിവെടുപ്പ് പൂർത്തിയാകുന്നതുവരെ കമ്മീഷന്റെ നടപടിക്രമങ്ങളുമായി സഹകരിക്കുവാനും അല്ലാത്തപക്ഷം കമ്മീഷനിൽ വിശ്വാസമില്ലായെന്ന വിധത്തിൽ സമർപ്പിക്കുന്ന യാതൊരു അപേക്ഷയും കമ്മീഷന്റെ തെളിവെടുപ്പിൽ നിന്നും ഒഴിഞ്ഞുമാറാനുള്ള ശ്രമമായി വ്യാഖ്യാനിക്കപ്പെടുമെന്നും അദ്ദേഹത്തെ ഉപദേശിക്കുകയുണ്ടായി. വാസ്തവത്തിൽ തെളിവെടുപ്പ് 2016 ഓഗസ്റ്റോടുകൂടി അവസാനിക്കുമെന്ന് പ്രതീക്ഷിക്കുന്നു. എന്നിരുന്നാലും ആ നടപടികൾ തുടരുകയും കമ്മീഷന്റെ കാലാവധി ദീർഘിപ്പിക്കുകയും ചെയ്തിരുന്നു. 2017 ഫെബ്രുവരി 15-ാം തീയതിയോടുകൂടി മാത്രമാണ് തെളിവെടുപ്പ് നടപടി പൂർത്തിയായത്. കമ്മീഷന്റെ നടപടികൾ ഒരു അർദ്ധ ജുഡീഷ്യൽ നടപടികൾ ആയിരിക്കുകയും കമ്മീഷൻ തീരുമാനിക്കുന്ന പ്രകാരം

തെളിവെടുപ്പ് പൂർത്തിയാക്കാൻ കഴിയുമെന്നതിനാലും ഇതിനകം രേഖപ്പെടുത്തിയിട്ടുള്ള തെളിവുകളുടെ അടിസ്ഥാനത്തിൽ റിപ്പോർട്ട് സമർപ്പിക്കുന്നത് മാത്രമാണ് ബാക്കിയുള്ളത്.

4. കമ്മീഷന്റെ നീതിയുക്തമായ നടപടി ക്രമങ്ങളെ സംബന്ധിച്ചും കമ്മീഷന്റെ പ്രവർത്തനത്തിലുള്ള വിശ്വാസമില്ലായ്മയും പ്രത്യേകിച്ച് 3.06.2016, 8.06.2016, 9.06.2016, 10.06.2016, 16.06.2016 എന്നീ തീയ്യതികളിലെ കമ്മീഷന്റെ പരസ്യ പ്രഖ്യാപനങ്ങളുടെ വെളിച്ചത്തിലും പലപ്പോഴും അപേക്ഷകനെതിരെ സരിത എസ് നായരുടെ ആരോപണങ്ങൾ സാധൂകരിക്കുന്നതിനുള്ള യാതൊരു തെളിവും ഇല്ലാതിരിക്കെ റിട്ട് ഹർജിയിലെ വാദങ്ങൾ കമ്മീഷൻ റിപ്പോർട്ട് സമർപ്പിക്കുന്ന വേളയിൽ കമ്മീഷൻ അപേക്ഷകനെതിരെ പരാമർശങ്ങൾ നടത്തുന്നത് നടപടി ക്രമങ്ങളിൽ പങ്കെടുത്ത ഒരാളെന്ന നിലയ്ക്ക് കമ്മീഷനെ അറിയിക്കുവാൻ എനിക്ക് എല്ലാ അവകാശവുമുണ്ട്. ഹൈക്കോടതിയിലെ ഒരു റിട്ടയേർഡ് ജഡ്ജിയാണ് കമ്മീഷന്റെ തലവനായിരിക്കുന്നതിനാലും നിയമപരമായ ആവലാതിയുള്ളിടത്ത് മുൻവിധിയില്ലാതെ നിയമപരമായ വാദന്യായങ്ങൾ വ്യാഖ്യാനിക്കുമെന്നതിനാലും ഒരു സാധാരണ പൗരന്റെ നിയമപരവും ഭരണഘടനാപരവുമായ അവകാശങ്ങൾ തിരിച്ചറിയുമെന്നതിനാലുമാണ് വാസ്തവത്തിൽ അപേക്ഷൻ കമ്മീഷന്റെ നടപടി ക്രമങ്ങളിൽ പങ്കെടുത്തിട്ടുള്ളത്. കമ്മീഷന്റെ പരസ്യ പ്രസ്താവനകളിൽ നിന്നും റിട്ട് ഹർജിയിലുള്ള വാദങ്ങളിൽ മേലും കമ്മീഷൻ ന്യായമല്ലാതെയും പക്ഷപാതപരവുമായിട്ടാണ് അതിന്റെ നടപടിക്രമങ്ങൾ നടത്തുന്നതെന്ന് വ്യക്തമാകുന്നു. അപേക്ഷൻ കമ്മീഷനെ സഹായിക്കുന്ന അവസരത്തിൽ കമ്മീഷൻ ഉന്നയിച്ച ചോദ്യങ്ങൾ എല്ലാം തന്നെ പ്രധാനമായും റിട്ട് ഹർജിയിലെ പ്രസ്താവനകളുമായി ബന്ധപ്പെട്ടതാണെന്നും കൂടാതെ അപേക്ഷകൻ ഒരു സിവിൽ പോലീസ് ഓഫീസർ മാത്രമാണെന്നുമെന്ന നിലയിൽ താഴ്തികെട്ടാനുള്ളതുമാണെന്ന് കമ്മീഷന്റെ വെളിപ്പെടുത്തലിലൂടെ തന്നെ ബോധ്യമായിട്ടുള്ളതാണ്. കമ്മീഷൻ ഇക്കാര്യങ്ങൾ നിരീക്ഷിക്കുകയും ഇരുപത് ലക്ഷം രൂപ നൽകിയെന്ന ശ്രീമതി. സരിത എസ്നായരുടെ ആരോപണത്തെ സംബന്ധിച്ച് യാതൊരു തെളിവും ഇല്ലെന്നിരിക്കെ പരാതിക്കാരനെതിരെ പ്രതികൂല പരാമർശങ്ങൾ റിപ്പോർട്ടിൽ ഉണ്ടായേക്കാവുന്നതുമാണ്.

5. ഇതുമായി ബന്ധപ്പെട്ട് കമ്മീഷൻ മുമ്പാകെ അപേക്ഷനെ വിസ്തരിച്ചതിന ശേഷം ധാരാളം പ്രമുഖ വ്യക്തികളെയും ഉന്നത പോലീസ് അധികാരികളേയും കമ്മീഷൻ വിസ്തരിച്ചിട്ടുള്ളതാണെന്ന് ബോധിപ്പിക്കുന്നു. അത്തരം പ്രമുഖ വ്യക്തികളേയും ഉന്നത പോലീസ് അധികാരികളെയും വിസ്തരിക്കുന്നത്, സരിത എസ്.നായർ അപേക്ഷകനെതിരെ ഉന്നയിച്ച ആരോപണങ്ങളെ കുറിച്ച് അല്ലാതിരുന്നിട്ടുകൂടി പ്രസ്തുത വിസ്താരത്തിനിടയിലും കമ്മീഷൻ അവരോട് അപേക്ഷകനെ സംബന്ധിച്ച ചോദ്യങ്ങളാണ് ഉന്നയിച്ചിട്ടുള്ളത്. IA 4/2016-ൽ കമ്മീഷൻ പാസാക്കിയ ഉത്തരവിനെയും റിട്ട് ഹർജിയിലെ വാദങ്ങളെയും അപേക്ഷകൻ ചോദ്യം ചെയ്തതിനാൽ അപേക്ഷകനെതിരെ കമ്മീഷൻ വ്യക്തമായ രീതിയിലുള്ള മുൻവിധിയോടെയാണ് പെരുമാറിയതെന്ന് കമ്മീഷന്റെ മേൽനടപടികളിൽ നിന്നും വ്യക്തമാകുന്നു. അപേക്ഷകന്റെ അവകാശങ്ങൾ നിഷേധിച്ചതിനാലും പ്രസ്താവനകളിൽ കഴമ്പുണ്ടെന്ന് കണ്ടെത്തിയതിനാലുമാണ് 5555/2016-ാം നമ്പർ റിട്ട് ഹർജിയിൽ അപേക്ഷകൻ ആവശ്യപ്പെട്ടിരുന്ന സങ്കട നിവർത്തി അനുവദിച്ചുകൊണ്ട് ബഹു. ഹൈക്കോടതിയിലെ പണ്ഡിതനായ സിംഗിൾ ജഡ്ജി ഉത്തരവായിട്ടുള്ളത്. കമ്മീഷന എന്തെങ്കിലും പരാതികളുണ്ടായിരുന്നുവെങ്കിൽ നിയമപരമായ പരിഹാരം ഉണ്ടായിരുന്നു. പ്രസ്തുത പരിഹാരം ഉപയോഗിക്കുന്നതിന കമ്മീഷന മുന്നിൽ ഭരണഘടനാപരമായ യാതൊരു തടസവും ഇല്ലായിരുന്നു. പ്രസ്തുത പരിഹാരമാർഗം ഉണ്ടായിരുന്നിട്ടും സരിത എസ്.നായർ അപേക്ഷകനെതിരെ ഉന്നയിച്ച ആരോപണങ്ങളുമായി ബന്ധമില്ലാതിരുന്നിട്ടും വൈരനിര്യാതന ബുദ്ധിയോടുകൂടി അപേക്ഷകനെതിരെ പ്രതികൂല നിരീക്ഷണങ്ങൾ നടത്തുന്നതിനുള്ള ഒരു ഉപകരണമായി കമ്മീഷൻ റിപ്പോർട്ടിനെ ഉപയോഗിച്ചേക്കാം.

6. കമ്മീഷന്റെ മേൽ നടപടികൾ വിദ്വേഷപരവും പക്ഷപാതപരവും ജുഡീഷ്യറിയുടെ അടിസ്ഥാന തത്വങ്ങൾക്ക് എതിരായേക്കാവുന്നതുമാണ്. ഹൈക്കോടതിയുടെ ഒരു വിധിന്യായത്തിൽ സങ്കടമുണ്ടെങ്കിൽ നിയമപരമായ മാർഗ്ഗങ്ങൾ അവലംബിക്കാതെ ഹൈക്കോടതി സൂക്ഷ്മ പരിശോധനക്ക് വിധേയമാക്കിയ വിഷയത്തിൽ റിട്ട് ഹർജ്ജിയിലെ വാദഗതികളിന്മേൽ അഭിപ്രായപ്രകടനം നടത്തുന്നുവെങ്കിൽ പ്രസ്തുത നടപടി ഹൈക്കോടതിയുടെ അധികാരത്തെ താഴ്ത്തിക്കെട്ടുന്നതിന തുല്യമാണെന്നതിന പുറമെ ഭരണഘടനാ ചുമതല നിർവ്വഹിക്കുന്നതിൽ ഹൈക്കോടതിയുടെ അധികാര പരിധിയെ ചോദ്യം ചെയ്യുന്നതിനുള്ള ഒരു ഉപായമായി തീരുന്നതാണ്. കമ്മീഷന്റെ പ്രസ്തുത പ്രവൃത്തി ബഹു.ഹൈക്കോടതിയുടെ മഹത്വത്തെ ഒരു വിധത്തിൽ താഴ്ത്തിയേക്കാം.

7. മേൽപറഞ്ഞ സാഹചര്യത്തിൽ തെളിയിക്കപ്പെട്ട പക്ഷപാതവും ജുഡീഷ്യൽ ദുരുദ്ദേശവും ഒരു ജുഡീഷ്യൽ ആയതോ ഒരു അർദ്ധ ജുഡീഷ്യൽ ആയതോ ആയ അധികാരസ്ഥാനം പക്ഷപാതപരമല്ലാത്ത അവന്റെ/അവളുടെ കർത്തവ്യം പ്രവർത്തിക്കുന്നതിൽ നിന്നോ നിർവ്വഹിക്കുന്നിൽ നിന്നോ അവകാശം നിഷേധിക്കപ്പെട്ടതിനാൽ അപേക്ഷകൻ കമ്മീഷന്റെ അനുമതി തേടി കമ്മീഷന്റെ തുടർ നടപടികളിൽ നിന്നും ഒഴിവാക്കുന്നതിന അപേക്ഷിച്ചുള്ളതാണ്.

സത്യവാങ്മൂലത്തിന്റെ നിവൃത്തി ഭാഗങ്ങൾ ഇപ്രകാരമാണ്:

2014 ഏപ്രിൽ 19-ാം തീയ്യതിയിലെ സർക്കാർ വിജ്ഞാപനത്തിനെയും 2014 മാർച്ച് 5-ാം തീയതിയിലെ Jud-1/SC/2014 സർക്കാർ ഉത്തരവനുസരിച്ചും നിയമിതനായ റിട്ടയേർഡ് ജസ്റ്റിസ് ശ്രീ.ജി.ശിവരാജൻ തുടർ നടപടികളിൽ നിന്നും വിട്ടു നിൽക്കണമെന്ന് അപേക്ഷിക്കുന്നു. മേൽപറഞ്ഞ നിവൃത്തി തേടുന്നതിനായി ഒരു പ്രത്യേക ഹർജി ഫയൽ ചെയ്തിരുന്നു. അതേ ദിവസം തന്നെ ശ്രീ. ജി.ആർ.അജിത് ആയതിന്റെ ഉള്ളടക്കം മാധ്യമങ്ങൾക്കും പ്രസ്സിനും നൽകിയതായി കാണുന്നു. പ്രധാനപ്പെട്ട പത്രങ്ങൾ അത് അടുത്ത ദിവസം റിപ്പോർട്ട് ചെയ്യുകയുണ്ടായി.

മുൻമുഖ്യമന്ത്രിയായിരുന്ന ശ്രീ. ഉമ്മൻചാണ്ടിയുടെ വാദങ്ങൾ അദ്ദേഹത്തിന്റെ അഡ്വക്കേറ്റ് ശ്രീ. എസ്.ശ്രീകുമാർ, സീനിയർ കൗൺസൽ മുഖാന്തിരം കേൾക്കുന്നതിനായി 14.03.2017-ൽ കമ്മീഷൻ സിറ്റിംഗ് നടത്തി.

വാദങ്ങൾ ആരംഭിക്കുന്നതിന മുമ്പ് ശ്രീ.ബി.രാജേന്ദ്രൻ, അഡ്വക്കേറ്റ്, സെക്രട്ടറി, AILU, 'E' കക്ഷി ആ ദിവസങ്ങളിലെ പ്രമുഖ ദിനപത്രങ്ങളിൽ കമ്മീഷന്റെ പ്രവർത്തനങ്ങളെ സംബന്ധിച്ച് വന്നിരുന്ന ഒരു ഗുരുതരമായ വിഷയം കമ്മീഷന്റെ ശ്രദ്ധയിൽ കൊണ്ടുവന്നു. കമ്മീഷൻ അതിന്റെ 14.03.2017-ലെ നടപടിക്രമത്തിൽ അദ്ദേഹത്തിന്റെ സമർപ്പണം ഇപ്രകാരം രേഖപ്പെടുത്തുകയുണ്ടായി;

ആ റിപ്പോർട്ട് എന്തെന്നാൽ, കേരള പോലീസ് അസോസിയേഷന്റെ മുൻ ജനറൽ സെക്രട്ടറിയായ ശ്രീ.ജി.ആർ.അജിത് ഈ കമ്മീഷൻ മുമ്പാകെ കമ്മീഷൻ പക്ഷപാതപരമാണെന്നും അതിനാൽ ഈ അന്വേഷണ നടപടികളിൽ നിന്നും ഈ കമ്മീഷൻ വിട്ടുനിൽക്കണമെന്നും അപേക്ഷിച്ച് ഒരു ഹർജി ഫയൽ ചെയ്യുകയുണ്ടായി. ഈ ആരോപണങ്ങൾ അദ്ദേഹം മുൻകൂട്ടികണ്ട ഗൂഢാലോചനയുടെ ഫലമാണെന്നും ആയത് അദ്ദേഹം സമർപ്പിച്ച വാദപ്രതിവാദ പത്രികയിൽ പ്രതിപാദിച്ചിട്ടുള്ളതാണെന്നും സമർപ്പിച്ചിട്ടുണ്ട് എന്നതാണ്.

പൊതുജനങ്ങളുടെ മുമ്പിൽ കമ്മീഷനെ അപകീർത്തിപ്പെടുത്തുന്നതിനും പരസ്യമായി അവഹേളിക്കുന്നതിനും ഉദ്ദേശിച്ചുകൊണ്ടുള്ളതാണെന്നും ആയതിനാൽ അയാൾക്കെതിരെ കോടതിയ

ലക്ഷ്യ നടപടികൾ ആരംഭിക്കണമെന്ന് അദ്ദേഹം ബോധിപ്പിച്ചു. അപ്രകാരം ഒരു ഹർജി ഓഫീസിൽ ലഭിച്ചുവെന്നത് ശരിയാണ്.

ഹാജരുണ്ടായിരുന്ന സീനിയർ അഭിഭാഷകൻ ഇപ്രകാരം സമർപ്പിച്ചു:

ശ്രീ.അജിത്തിനെതിരെ കോടതിയലക്ഷ്യ നടപടിയെടുക്കണമെന്ന കാര്യം ശ്രദ്ധയിൽപ്പെട്ടപ്പോൾ താരതമ്യേന ഒരു സീനിയർ ആയ അഭിഭാഷകൻ മുഖേന ഈ ഹർജി ഫയൽ ചെയ്തതിലൂടെ കമ്മീഷനുണ്ടായ അസൗകര്യങ്ങളിൽ മുഴുവൻ അഭിഭാഷകവൃന്ദത്തിനെയും പ്രതിനിധീകരിച്ച് അയാൾ നിരുപാധികം മാപ്പ് പറയണമെന്ന് സീനിയർ അഭിഭാഷകനായ ശ്രീ.എസ്.ശ്രീകുമാർ ബോധിപ്പിക്കുകയുണ്ടായി.

23.12.2016 ൽ മുൻ മുഖ്യമന്ത്രിയായിരുന്ന ശ്രീ.ഉമ്മൻചാണ്ടിയെ വിസ്തരിച്ച വേളയിൽ കേരള പോലീസ് അസോസിയേഷന്റെ മുൻ സംസ്ഥാന സെക്രട്ടറിയായിരുന്ന ശ്രീ.ജി.ആർ.അജിത്തിനെ പറ്റി ചോദിച്ചിരുന്നു. കേരള പോലീസ് അസോസിയേഷന്റെ നിവേദനങ്ങളും മറ്റു കാര്യങ്ങൾക്കുമായി ശ്രീ.ജി.ആർ.അജിത് അദ്ദേഹത്തെ കണ്ടിരുന്നു.

1980–ൽ അദ്ദേഹം എം.എൽ.എ ആയിരുന്നപ്പോൾ എം.എൽ.എ ക്വാർട്ടേഴ്സിലെ അദ്ദേഹത്തിന്റെ മുറി അദ്ദേഹം ഓഫീസായി ഉപയോഗിച്ചിരുന്നു. നിരവധി കെ.എസ്.യു പ്രവർത്തകർ അവിടെ വരാറുണ്ടായിരുന്നു. അജിത് ആ സമയത്ത് അദ്ദേഹത്തിന്റെ ഓഫീസിൽ വന്നിരുന്നോയെന്ന് അദ്ദേഹത്തിന ഇപ്പോൾ പറയാൻ കഴിയാത്ത സ്ഥിതിയാണുള്ളത്.

യാതൊരു സാധുവായ കാരണങ്ങളുമില്ലാതെ കമ്മീഷനെയും അതിന്റെ പ്രവർത്തനങ്ങളെയും അധിക്ഷേപിച്ചുകൊണ്ട് അസോസിയേഷൻ ഹൈക്കോടതിയിൽ ഫയൽ ചെയ്ത 5555/2016–ാം നമ്പർ റിട്ട് ഹർജി സംബന്ധിച്ച് അറിവുണ്ടോയെന്ന് അദ്ദേഹത്തോട് ചോദിക്കുകയുണ്ടായി. റിട്ട് ഹർജിയിലെ ഉള്ളടക്കത്തേയോ വിശദാംശങ്ങളെയോ കുറിച്ച് അറിവില്ലെന്ന് അദ്ദേഹം പറഞ്ഞു. അപ്രകാരം അസോസിയേഷൻ എന്തെങ്കിലും ആരോപണങ്ങൾ നടത്തിയിട്ടുണ്ടെങ്കിൽ അയാൾ അതിനോട് പൂർണ്ണമായും വിയോജിക്കുന്നു. സംസ്ഥാന സർക്കാർ മുൻകൈയെടുത്താണ് ഈ കമ്മീഷനെ നിയമിച്ചത്. സർക്കാരിനെ ഒരു എതിർകക്ഷിയാക്കി റിട്ട് ഹർജി ഫയൽ ചെയ്തതിനെ കുറിച്ച് അഡ്വക്കേറ്റ് ജനറലിന്റെ ഓഫീസിൽ നിന്നും യാതൊരു വിവരവും അദ്ദേഹത്തിന ലഭിച്ചിട്ടില്ല. ആ കേസിൽ ഹൈക്കോടതിയുടെ നിർദ്ദേശങ്ങളെ കുറിച്ചും അദ്ദേഹത്തിന അറിവില്ല. പത്രമാധ്യമങ്ങളിൽ നിന്നു മാത്രമാണ് അച്ചടി മാധ്യമത്തിൽ അജിത്തിനെതിരെയുള്ള ഒരു നിരീക്ഷണം അദ്ദേഹം അറിഞ്ഞത്.

ഹൈക്കോടതി മുൻപാകെ ഫയൽ ചെയ്തിട്ടുള്ള റിട്ട് ഹർജിയിൽ ഹർജിക്കാരന്റെ മുഴുവൻ ശ്രമവും കമ്മീഷൻ സ്വീകരിച്ചിട്ടുള്ള മുഴുവൻ നടപടികളും ചോദ്യം ചെയ്തുകൊണ്ടും കമ്മീഷൻ 'നടപടി ക്രമങ്ങളെ ഒരു പരിഹാസ്യമാക്കി' വിശേഷിപ്പിക്കാനും ശ്രമിച്ചുകൊണ്ടുള്ളതാണ്. പോലീസ് അസോസിയേഷൻ നടത്തിയിട്ടുള്ള ആരോപണങ്ങൾ (1) 1952–ലെ കമ്മീഷൻസ് ഓഫ് ഇൻക്വയറി ആക്റ്റിലെയും അതിൻ കീഴിൽ ഉണ്ടാക്കിയിട്ടുള്ള ചട്ടങ്ങൾക്കും കീഴിലുള്ള കമ്മീഷന്റെ അധികാരങ്ങളെ കുറിച്ചും (2) കമ്മീഷന്റെ പ്രവർത്തനങ്ങളെ കമ്മീഷനെ നിയന്ത്രിക്കുന്ന നിയമത്തെ സംബന്ധിച്ചും ശരിയായ ധാരണയില്ലാത്തതിനാലാണ്.

കമ്മീഷന്റെ പ്രവർത്തനങ്ങളെ അപകീർത്തിപ്പെടുത്തണമെന്നുള്ള ദുരുദ്ദേശത്തോടെയും യാതൊരു ഉത്തമവിശ്വാസമില്ലാതെയും സാധാരണക്കാരായ ചിലരുടെ കാഴ്ചപ്പാടോടുകൂടി വിവേകപൂർവ്വമല്ലാതെയാണ് റിട്ട് ഹർജിയിലെ ആരോപണങ്ങൾ തയ്യാറാക്കിയിട്ടുള്ളത്.

അച്ചടക്ക സേനയിലെ അതും ആ സേനയിലെ താഴ്ന്ന വിഭാഗത്തിനായി സർക്കാർ അംഗീകരിച്ച അസോസിയേഷന്റെ ഭരണഘടനയും ബൈലോയും നിയന്ത്രിക്കുന്ന ആഭ്യന്തര അച്ചടക്കത്തിന്റെ നിലവാരം ഉയർത്തിപ്പിടിക്കേണ്ടതും പരിപാലിക്കേണ്ടതുമായ അതിലെ അംഗങ്ങൾ സംസ്ഥാന സർക്കാർ നിയമിച്ച റിട്ടയർ ചെയ്ത ഹൈക്കോടതി ജഡ്ജി അദ്ധ്യക്ഷത വഹിക്കുന്ന ഒരു കമ്മീഷനെതിരെ അടിസ്ഥാന രഹിതമായ ആരോപണങ്ങൾ ഉയർത്തുന്നത് കമ്മീഷന്റെ അഭിപ്രായത്തിൽ പോലീസ് സേനയുടെ വിശ്വാസത്തെയും അച്ചടക്കത്തെയും പ്രതികൂലമായി ബാധിച്ചേക്കാവുന്ന ഒരു സംഗതിയാണ്. പോലീസ് ആക്റ്റിലോ പോലീസ് മാന്വലിലോ പോലീസ് ആക്റ്റിന്റെ 107 -ാം വകുപ്പിൻ കീഴിൽ അസോസിയേഷന അംഗീകാരം നൽകിയ ഉത്തരവുകളിലോ നിലവിൽ നടപടികൾ വ്യവസ്ഥ ചെയ്തിട്ടില്ലാത്തപക്ഷം കടുത്ത നടപടികൾ വ്യവസ്ഥ ചെയ്യേണ്ടതാണ്.

യാതൊരു അടിസ്ഥാനവുമില്ലാതെ ആരോപണങ്ങൾ ഉന്നയിക്കുന്നതിന്റെ പരിണിതഫലമായി പ്രോസിക്യൂഷൻ നടപടി സ്വീകരിക്കുന്നത് മുഖേന കമ്മീഷന അപകീർത്തിയുണ്ടാകുന്നതിലേക്ക് കൊണ്ടുചെന്നെത്തിക്കുമെന്ന ഈ വസ്തുത ജനറൽ സെക്രട്ടറി ശ്രീ.ജി.ആർ.അജിത്തിനെ ഓർമ്മപ്പെടുത്തിയശേഷവും ഇതിനെല്ലാമുപരി സത്യവാങ്മൂലത്തിന്റെ പിൻബലത്തോടെ ഒരു ഹർജിയുടെ രൂപത്തിൽ ഇത് ആവർത്തിക്കുവാനാണ് അസോസിയേഷൻ തിരഞ്ഞെടുത്തിട്ടുള്ളത്.

ഇത് AILU നിർദ്ദേശിച്ച പോലെയുള്ള ഒരു ഗൂഢാലോചന സൂചിപ്പിച്ചേക്കാം. ഒരു സിവിൽ പോലീസ് ഓഫീസറായ ശ്രീ.ജി.ആർ.അജിത് റിട്ട് ഹർജിയിൽ നടത്തിയ സ്വഭാവത്തിൽ ഉള്ളതും കമ്മീഷൻ സ്വമേധയാ ഇതിനകം ഉദ്ധരിച്ച IA No.5/2017 ന്റെ പിൻബലത്തിലുള്ള സത്യവാങ്മൂലത്തിൽ പ്രത്യേകിച്ചും ആരോപണങ്ങൾ നടത്തുന്നതിന പോലീസ് അസോസിയേഷന്റെ പേരിൽ ധൈര്യപ്പെടില്ല. ഇതിന പിന്നിൽ പ്രവർത്തിക്കുന്ന ഉത്തരവാദികളായ ആളുകൾ അവർ ആരായാലും മറ്റൊരു രീതിയിലുള്ള ഉചിതമായ അന്വേഷണത്തിലൂടെ കണ്ടുപിടിക്കാത്ത പക്ഷം പോലീസ് സേനയുടെ യശസ്സ് അപകടത്തിലായേക്കാം.

ഒരു ചോദ്യം - 'ഇതെല്ലാം ഒരു പദ്ധതിയുടെ ഭാഗമാകുന്നു' എന്നത് ഉയർന്നേക്കാം.

-------------------------

ഈ കമ്മീഷൻ മുമ്പാകെ ശ്രീ.ജി.ആർ.അജിത്തിനെ 3.06.2016 ന വിസ്തരിച്ചപ്പോൾ ഇതേകുറിച്ച് ചോദിച്ചിരുന്നു. (വാല്യം XV പുറങ്ങൾ 84-121, പുറങ്ങൾ 117-120)

പത്ര പ്രസിദ്ധീകരണം ശ്രദ്ധയിൽപ്പെട്ടിട്ടില്ലായിരുന്നുവെന്നായിരുന്നു അയാളുടെ മറുപടി. അസോസിയേഷനെതിരെ ഉന്നയിച്ചിട്ടുള്ള ആരോപണങ്ങൾ അടിസ്ഥാനരഹിതവും വ്യാജവുമാണെന്ന് തെളിവുകൾ നൽകി സ്ഥാപിച്ചുകൊണ്ട് അസോസിയേഷന പത്രിക ഫയൽ ചെയ്യാൻ കഴിയുമായിരുന്നു. കേരള പോലീസ് അസോസിയേഷന എതിരെയുള്ള ആരോപണം ഡി.ജി.പിയുടെ ആവശ്യപ്രകാരം അന്വേഷണം നടത്തുകയും പ്രസ്തുത ആരോപണങ്ങളിൽ കഴമ്പില്ലായെന്ന് കണ്ടെത്തുകയും അത്തരം ഒരു റിപ്പോർട്ട് നിയമസഭ മുമ്പാകെ വച്ചിട്ടുള്ളതുമാണ് എന്ന് അയാൾ വീണ്ടും പറഞ്ഞു. അത്തരം സാഹചര്യങ്ങളിൽ അസോസിയേഷനെതിരെ ഉന്നയിച്ചിട്ടുള്ള ആരോപണങ്ങൾ അടിസ്ഥാന രഹിതവും വ്യാജവുമാണെന്ന് സ്ഥാപിക്കുന്നതിന കമ്മീഷൻ മുമ്പാകെ ഹാജരാകേണ്ട ആവശ്യമുണ്ടെന്ന് അവർ കരുതുന്നില്ല.

പ്രമുഖ വ്യക്തികൾ, പോലീസ് ഉദ്യോഗസ്ഥർ തുടങ്ങിയവർക്കെതിരായേക്കാവുന്ന കാര്യങ്ങളൊന്നും സരിത എസ് നായർ 27.1.2016 വരെ വെളിപ്പെടുത്തിയിരുന്നില്ല എന്നത് സമ്മതിച്ചിട്ടുള്ള സ്ഥിതിയാണ്. അറസ്റ്റ് ചെയ്യപ്പെടുകയും ജയിലിൽ പാർപ്പിക്കുകയും ചെയ്തിട്ടുപോലും രാഷ്ട്രീയ

രംഗത്തുള്ള വ്യക്തികളുടെ നിർദ്ദേശങ്ങൾ പ്രകാരം അവർ പ്രവർത്തിക്കുന്നത് അവർക്കെതിരെ രജിസ്റ്റർ ചെയ്യപ്പെട്ടിട്ടുള്ള കേസുകൾ അന്വേഷണം നടത്തി ഒത്തുതീർക്കപ്പെടും എന്ന വിശ്വാസത്തിലാണ്.

കേരള പോലീസ് അസോസിയേഷനെതിരെ ഒരു പരസ്യമായ ആരോപണം ആദ്യമായി ശ്രീമതി. സരിത എസ്.നായർ ഈ കമ്മീഷൻ മുമ്പാകെ സംസാരിച്ചത് 05.02.16-ൽ ആണെന്നു കാണുന്നു.

സരിത എസ്.നായർ അസോസിയേഷനുവേണ്ടി 20 ലക്ഷം രൂപ അസോസിയേഷന്റെ സംസ്ഥാന ജനറൽ സെക്രട്ടറിക്ക് പണമായി നൽകിയെന്ന ആരോപണം അദ്ദേഹം നിഷേധിക്കുകയുണ്ടായി.

അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ സരിത.എസ്.നായരെ കണ്ടിട്ടില്ലായെന്നും ഈ കമ്മീഷൻ മുമ്പാകെ തെളിവ് നൽകുന്ന വേളയിലാണ് ആദ്യമായി കണ്ടെതെന്നുമാണ്. 5.02.2016-ൽ ശ്രീമതി. സരിത എസ്.നായർ ഈ കമ്മീഷൻ മുമ്പാകെ നൽകിയിട്ടുള്ള മൊഴിയുടെ പ്രസക്തഭാഗങ്ങൾ ഇതിനുമുമ്പുതന്നെ പരാമർശിച്ചിട്ടുള്ളതാണ്.

2013 മേയിൽ നടന്ന കേരള പോലീസ് അസോസിയേഷന്റെ 30-ാം വാർഷിക സമ്മേളനം സ്പോൺസർ ചെയ്യുന്നതിന സംഭാവനയായി സരിത.എസ്.നായർ 20 ലക്ഷം രൂപ പണമായി ശ്രീ. ജി.ആർ.അജിത്തിന നൽകിയെന്നതാണ് കേരളാ പോലീസ് അസോസിയേഷനും അതിന്റെ സംസ്ഥാന ജനറൽ സെക്രട്ടറി ആയ ശ്രീ.ജി.ആർ.അജിത്തിനുമെതിരെയുള്ള ആരോപണം.

ഉപഭോക്താക്കളിൽ നിന്നും ലഭിച്ച ലക്ഷക്കണക്കിന രൂപ കേരള പോലീസ് അസോസിയേഷന്റെ പരിപാടി സ്പോൺസർ ചെയ്യുന്നതിന ടീം സോളാർ കമ്പനി ചെലവഴിച്ചു എന്ന വാർത്ത 2013 ജൂൺ 13-ാം തീയതി നിയമസഭയിൽ ഉന്നയിക്കുകയും പ്രസ്തുത വാർത്ത വിശദമായി മംഗളം ദിനപത്രത്തിൽ വരികയും ചെയ്തു. അസോസിയേഷന അവരുടെ പരിപാടി സ്പോൺസർ ചെയ്യുന്നതിന 40 ലക്ഷം രൂപ നൽകിയെന്നതായിരുന്നു ആ സമയത്തുള്ള ആരോപണം.

AILU-ന്റെ തിരുവനന്തപുരം ബ്രാഞ്ച് സെക്രട്ടറി ശ്രീ.പള്ളിച്ചൽ പ്രമോദ് മുഖാന്തിരം സ്റ്റേറ്റ് പോലീസ് ചീഫിന അപ്പോൾ നൽകിയ പരാതി അന്നത്തെ ദക്ഷിണമേഖല എ.ഡി.ജി.പിയും സ്റ്റേറ്റ് പോലീസ് ചീഫ് രൂപീകരിച്ച എസ്.ഐ.ടിയുടെ തലവനുമായിരുന്ന ശ്രീ.എ.ഹേമചന്ദ്രൻ ഐ.പി.എസ്-ന്റെ ആവശ്യപ്രകാരം അദ്ദേഹത്തിന്റെ ടീമിലെ ഒരംഗമായ തിരുവനന്തപുരം സിറ്റി ഡി.സി.ആർ.ബി അസിസ്റ്റന്റ് കമ്മീഷണർ ശ്രീ.റജി ജേക്കബ് മുഖാന്തിരം അന്വേഷണം നടത്തുകയും റിപ്പോർട്ട് നേടുകയും ഉണ്ടായി. 19.11.2013 ലെ പ്രസ്തുത റിപ്പോർട്ട് പ്രകാരം ആരോപണങ്ങൾ തെളിയിക്കാൻ കഴിഞ്ഞില്ല. ആയതിനാൽ അസോസിയേഷനെതിരെ മറ്റ് തുടർ നടപടികൾ സ്വീകരിച്ചിരുന്നില്ല.

നിയമസഭയിൽ ചർച്ച ചെയ്തപ്പോഴും മാധ്യമങ്ങളിൽ വാർത്ത റിപ്പോർട്ട് ചെയ്തപ്പോഴും ഇത് സരിത എസ്.നായരുടേയോ ടീം സോളാർ കമ്പനിയുടെയോ ഒരു ആരോപണമായിരുന്നില്ല എന്നത് ശ്രദ്ധിക്കേണ്ടത് ഇവിടെ പ്രസക്തമാകുന്നു. സരിത എസ്.നായരേയും അവരുടെ ഓഫീസ് സ്റ്റാഫിനേയും ചോദ്യം ചെയ്തുകൊണ്ടോ ടീം സോളാറിന്റെ റിക്കാർഡുകളും അക്കൗണ്ട്സും പരിശോധിച്ചും ആരോപണത്തിന്റെ നിജസ്ഥിതി മനസിലാക്കുവാൻ യാതൊരു ശ്രമവും നടത്തിയതായി കാണുന്നില്ല. 19.11.2013 ലെ ശ്രീ.റജി ജേക്കബിന്റെ റിപ്പോർട്ട് Ext. X 704 (b) ആകുന്നു.

കേരള പോലീസ് അസോസിയേഷന്റെ സംസ്ഥാന ജനറൽ സെക്രട്ടറിയായ ശ്രീ.ജി.ആർ.അജി ത്തിന്റെ അഭിപ്രായത്തിൽ സരിത എസ് നായർ ഈ കമ്മീഷനിൽ വന്നപ്പോൾ കണ്ടതല്ലാതെ അദ്ദേഹം മുഖ്യമന്ത്രിയുടെ ഓഫീസിലോ മറ്റെവിടെയെങ്കിലുമോ വെച്ചോ അവരെ കണ്ടിട്ടില്ല എന്ന താണ്. ഫോണിലൂടെയോ അല്ലാതെയോ അവരുമായി സംസാരിക്കേണ്ട അവസരം അയാൾക്ക് ഉണ്ടായിട്ടില്ല. അസോസിയേഷന്റെ 30-ാം മത് വാർഷിക പരിപാടിയോട് അനുബന്ധിച്ച് 20 ലക്ഷം രൂപ അദ്ദേഹത്തിന നൽകിയെന്ന ആരോപണം വ്യാജമാണ്. ടീം സോളാറിൽ നിന്നോ സരിതയിൽ നിന്നോ പരസ്യ ചാർജ്ജൊന്നും വാങ്ങിയിട്ടില്ലായെന്നും അസോസിയേഷൻ പ്രസിദ്ധീകരിച്ചിട്ടുള്ള സ്മരണികയിലെ പുറം 103-ലെ 'ഒരു അഭ്യുദയകകാംക്ഷി'യുടേതായി വന്ന പരസ്യം സ്കൈലൈൻ ബിൽഡേഴ്സിന്റെതാണെന്നതിന രേഖകളുടെ പിൻബലമുണ്ട്.

അസോസിയേഷനുവേണ്ടി ജി.ആർ.അജിത്തിന 20 ലക്ഷം രൂപ നൽകിയെന്ന് ശ്രീമതി. സരിത. എസ്.നായർ 5.02.2016 ലും 6.02.2016 ലും ഈ കമ്മീഷൻ മുമ്പാകെ ആരോപിക്കാനിടയായത്, അസോസിയേഷന്റെ മുൻ സംസ്ഥാന സെക്രട്ടറി ശ്രീ.സി.ആർ ബിജുവും മുൻ ട്രഷറർ ആയ ശ്രീ. സി.ടി ബാബുരാജും തമ്മിലുള്ള രഹസ്യധാരണയുടെയോ ഗൂഢാലോചനയുടെയോ ഫലമാണെന്ന് ശ്രീ.ജി.ആർ.അജിത് ആരോപിക്കുന്നു. ഈ ഗൂഢാലോചനയുടെ ആരോപണം തെളിയിക്കുന്നതി നായി 2015 സെപ്തംബർ മുതൽ 2016 ഫെബ്രുവരി വരെ സരിത ഉപയോഗിച്ച മൂന്നും ബിജുവും ബാബുരാജും ഉപയോഗിച്ച രണ്ടുവീതം മൊബൈൽ ഫോണുകളുടേയും കോൾ വിശദാംശങ്ങൾ ലഭ്യമാക്കുന്നതിന പോലീസ് ചീഫിനോട് നിർദ്ദേശിക്കണമെന്ന് അപേക്ഷ നൽകിയിരുന്നു.

ഈ ആരോപണത്തിൽ എന്തെങ്കിലും കഴമ്പുണ്ടോ എന്നും ഈ ആരോപണം 2013 ജൂൺ ആദ്യം തന്നെ ഉണ്ടായിരുന്നു എന്നുമുള്ള പ്രധാന കാരണങ്ങളാൽ 10.02.2016 ലെ കമ്മീഷൻ ഉത്ത രവ് വഴി പ്രസ്തുത ആവശ്യം നിരസിച്ചിട്ടുണ്ട്.

എന്നിരുന്നാലും ഹർജിക്കാരന്റെ അസോസിയേഷൻ ഫയൽ ചെയ്ത റിട്ട് ഹർജി 5555/2016 -ൽ ഹൈക്കോടതിയുടെ 12.02.2016-ലെ വിധിന്യായത്തിലെ നിർദ്ദേശമനുസരിച്ച് സരിതാ എസ്.നായരും, സി.ആർ.ബിജുവും, സി.ടി ബാബുരാജും ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണുകളുടെ കോൾ വിശദാംശങ്ങൾ സംസ്ഥാന പോലീസ് മേധാവി ലഭ്യമാക്കിയിട്ടുണ്ട്.

കമ്മീഷൻ സെക്രട്ടറിക്കുള്ള സ്റ്റേറ്റ് പോലീസ് ചീഫിന്റെ 17.02.2016 ലെ 78-24886/2015/ PHQ നമ്പർ കത്ത് (Ext. X 560) ഇപ്രകാരം വായിക്കുന്നു:

''12.02.2016 ലെ 5555/2016-ാം നമ്പർ റിട്ട് ഹർജിയിലെ ബഹു. ഹൈക്കോടതിയുടെ വിധി ന്യായപ്രകാരം 'Ext. P6-ൽ പരാതിക്കാരൻ ആവശ്യപ്പെട്ട വിശദാംശങ്ങൾ കമ്മീഷൻ മുമ്പാകെ എത്രയും പെട്ടെന്ന് കഴിയുന്നതും ഒരാഴ്ചക്കുള്ളിൽ ലഭ്യമാക്കുവാൻ ഡയറക്ടർ ജനറൽ ഓഫ് പോലീസിനോട് നിർദ്ദേശിക്കുന്നു' എന്ന് നിർദ്ദേശിച്ചിരുന്നു. പ്രസ്തുത ഉത്തരവ് നടപ്പിലാക്കു ന്നതിന്റെ ഭാഗമായി അസിസ്റ്റന്റ് കമ്മീഷണർ ഹൈടെക് സെൽ PHQ ലഭ്യമാക്കിയ CDR-ന്റെ വിശദാംശങ്ങൾ ഇതോടൊപ്പം സമർപ്പിക്കുന്നു.

15.02.2015 മുതൽ 14.02.16 വരെ കാലയളവിലുള്ള കോൾ ഡാറ്റാ വിശദാംശങ്ങളും ഇതോടൊപ്പം ഞാൻ സമർപ്പിച്ചിരിക്കുന്നു. ഹൈടെക് സെൽ അസിസ്റ്റന്റ് കമ്മീഷണറുടെ റിപ്പോർട്ടും ഇതോ ടൊപ്പം ഉള്ളടക്കം ചെയ്യുന്നു.''

അസിസ്റ്റന്റ് കമ്മീഷണർ, ഹൈടെക് ക്രൈം ഇൻക്വയറി സെൽ, പോലീസ് ഹെഡ്ക്വാർട്ടേർസ് തിരുവനന്തപുരം ഡി.ജി.പിക്കും, സ്റ്റേറ്റ് പോലീസിനും നൽകിയിട്ടുള്ള 17.02.2016 ലെ കത്തുകളിൽ

(Ext. X 560 (2) Ext. X 560 (3) നിന്നും 15.02.2015 മുതൽ 14.02.2016 കാലയളവിൽ സരിത എസ് നായർ ഉപയോഗിച്ചിരുന്ന മൂന്ന് മൊബൈൽ ഫോണുകളുടെ സി.ഡി ആറുകൾ സേവന ദാതാക്കളോട് ആവശ്യപ്പെട്ടിട്ടുള്ളതായിട്ടാണ് കാണിക്കുന്നത്. ഇത് Ext. X 560 (2) അസോസിയേഷൻ ഫയൽ ചെയ്ത 5555/16 നമ്പർ റിട്ട് ഹർജിയിലെ ഹൈക്കോടതിയുടെ വിധി ന്യായത്തിലെ നിർദ്ദേശത്തിൽ നിന്നും സ്വതന്ത്രമായി കമ്മീഷൻ നടത്തിയ അഭ്യർത്ഥനയെ തുടർന്നുള്ളതാണെന്ന് ഇവിടെ ശ്രദ്ധിക്കേണ്ടതാണ്.

Ext. 560 (3) ലെ ഏഴ് മൊബൈൽ നമ്പരുടെ സി.ഡി.ആർ വിശദാംശങ്ങളിൽ അതിൽ ആദ്യത്തെ മൂന്ന് നമ്പരുകൾ സരിതാ എസ്.നായർ ഉപയോഗിച്ചതാണ്. നാല് മുതൽ ഏഴ് വരെ ഇനങ്ങളിലുള്ള മൊബൈൽ ഫോണുകൾ ശ്രീ.സി.ആർ.ബിജുവിന്റേയോ, സി.ടി ബാബുരാജിന്റേതോ അല്ല.

01.11.2015 മുതൽ 10.02.2016 വരെയുള്ള കാലയളവിലെ സി.ആർ.ബിജുവിന്റെ 2 വീതവും സി.ടി ബാബുരാജിന്റെ ഒന്നും ജോർജ്ജ്കുട്ടിയുടെ രണ്ടും വീതം സി.ഡി.ആറുകൾ അവരുടെ സേവനദാതാക്കളിൽ നിന്നും ആവശ്യപ്പെടുകയുണ്ടായി എന്ന് വീണ്ടും പറയുന്നു.

1.11.2015 മുതൽ 10.02.2016 വരെയുള്ള കാലയളവിലെ ആദ്യത്തെ ഏഴ് നമ്പരുകളുടെ സി.ഡി.ആറുകൾ വിശകലനം ചെയ്തതിൽ ശ്രീ.സി.ആർ.ബിജു (9447050211, 9495925175) ശ്രീ.സി.ടി ബാബുരാജ് (9497963111, 9447330320) ശ്രീ.ജോർജ്ജ്കുട്ടി (8289819410, 9895610051) എന്നീ നമ്പരുകളിൽ നിന്നോ അതിലേക്കോ യാതൊരു കോളുകളോ എസ്.എം.എസ് സന്ദേശങ്ങളോ അയയ്ക്കുകയോ സ്വീകരിക്കുകയോ ചെയ്തിട്ടില്ലായെന്ന് പറയുന്നുണ്ട്.

സി.ആർ.ബിജു, സി.ടി ബാബുരാജ്, ജോർജ്ജ്കുട്ടി എന്നിവരുടെ അഞ്ച് മൊബൈൽ നമ്പരുകളുടെ സിഡിആറുകൾ വിശകലനം ചെയ്തത് സൂചിപ്പിക്കുമ്പോൾ ആ എല്ലാ നമ്പറുകളിൽ നിന്നും 01.11.2015 മുതൽ 10.02.2016 വരെയുള്ള കാലയളവിൽ മേൽപറഞ്ഞ നമ്പരുകളിൽ 'Adwik CDR analysis tool' ഉപയോഗിച്ച് ഏതെങ്കിലും ഒരു പൊതു ഫോൺ നമ്പർ ഉൾപ്പെട്ടിട്ടുണ്ടോ ഇല്ലയോ എന്ന് ഉറപ്പ് വരുത്തിയതിൽ 9349262664 (മി.ജോണിയുടേത്) 8289819410 (മി.ജോർജ്ജ് കുട്ടിയുടേത്) എന്നീ നമ്പരുകളിൽ നിന്നും 9447743103 എന്ന ഒരു പൊതുനമ്പരിലേക്ക് ബന്ധപ്പെട്ടതായും ഈ നമ്പർ മി.രാജേന്ദ്രൻ ബി, രാരീരം, മുട്ടം പി.ഒ, ഹരിപ്പാട്, ആലപ്പുഴ 695011 എന്ന മേൽവിലാസത്തിലുള്ളതാണ് എന്ന് കാണാവുന്നതാണ്.

1.02.2016 നും 5.02.2016 നും ഇടയ്ക്ക് സി.ആർ.ബിജുവിന്റെ 9447050211 നമ്പരിൽ നിന്നും ജോർജ്ജ് കുട്ടിയുടെ 8289819410 നമ്പരിലേക്ക് മൂന്ന് ഔട്ട് ഗോയിംഗും നാല് ഇൻകമിംഗ് കോളുകളും നടത്തിയതായും അതിൽ അവസാനത്തെ ഇൻകമിംഗ് കോൾ വന്നിട്ടുള്ളത് 5.02.2016 ലെ 13.45 മണിക്കാണ്.

അതുപോലെ 4.02.2016 നും 6.02.2016 നും ഇടയ്ക്ക് സി.ആർ.ബിജു (9447050211) ൽ നിന്നും സി.ടി.ബാബുരാജിന (9447330320) നാല് ഔട്ട് ഗോയിംഗും ആറ് ഇൻ കമിംഗ് കോളുകളും നടത്തിയിട്ടുണ്ട്.

2016 ഫെബ്രുവരി 3, 5, 6 എന്നീ തീയ്യതികളിൽ ജോർജ്ജ്കുട്ടി (8289819410) മിസ്റ്റർ രാജേന്ദ്രന (9447743103) ഒരു ഇൻകമിംഗും രണ്ട് ഔട്ട് ഗോയിംഗ് കോളുകളും ചെയ്തിട്ടുണ്ട്.

2016 ഫെബ്രുവരി 3, 4, 6 എന്നീ തീയ്യതികളിൽ മിസ്റ്റർ ജോണി (9349262604) മിസ്റ്റർ രാജേന്ദ്രന (9447743103) രണ്ട് ഔട്ട് ഗോയിംഗും ഒരു ഇൻകമിംഗ് കോളും ചെയ്തിട്ടുണ്ട്.

മേൽപറഞ്ഞ വിശകലനങ്ങളുടെ അടിസ്ഥാനത്തിൽ 01.02.2016 മുതൽ 6.02.2016 വരെയുള്ള കാലയളവിൽ ശ്രീ.സി.ആർ.ബിജുവും ശ്രീ.സി.ടി.ബാബുരാജും തമ്മിലും സി.ആർ.ബിജുവും ജോർജ്ജ്കുട്ടിയും തമ്മിലും ജോർജ്ജ് കുട്ടിയും രാജേന്ദ്രനും തമ്മിലും രാജേന്ദ്രനും ജോണിയും തമ്മിലും ഒരു ബന്ധമുണ്ടെന്ന് ഈ കോളുകൾ കാണിക്കുന്നതായി അതിൽ പറയുന്നു.

ഈ കമ്മീഷൻ മുമ്പാകെ പോലീസ് അസോസിയേഷൻ എന്താണ് ആവശ്യപ്പെട്ടത് എന്നതും അസോസിയേഷൻ ഫയൽ ചെയ്ത 5555/2016-ാം നമ്പർ റിട്ട് ഹർജിയിലെ 12.02.2016 ലെ ബഹുമാന പ്പെട്ട ഹൈക്കോടതി വിധിന്യായത്തിലെ നിർദ്ദേശം എന്താണെന്നതും 01.11.2015 മുതൽ 10.02.2016 വരെ സരിത എസ്.നായർ ഉപയോഗിച്ചിരുന്ന മൂന്ന് മൊബൈൽ ഫോണുകളുടെയും സി.ആർ.ബി ജുവും സി.ടി. ബാബുരാജും ഉപയോഗിച്ചിരുന്ന രണ്ടുവീതം ഫോണുകളുടെയും കോൾ വിശദാംശ ങ്ങൾ മാത്രം കിട്ടുന്നതിന ആയിരുന്നുവെന്നതും ഇവിടെ തീർച്ചയായും ശ്രദ്ധിക്കേണ്ടതാണ്. ബിജുവും ബാബുരാജും തമ്മിലുള്ള രഹസ്യധാരണയുടെ ഭാഗമായിട്ടാണ് സരിത എസ്.നായർ അസോസിയേഷൻ ജനറൽ സെക്രട്ടറി ശ്രീ. ജി ആർ അജിത്തിന 20 ലക്ഷം രൂപ നൽകിയെന്ന മൊഴി നൽകിയിട്ടുള്ളത് എന്നതാണ് അസോസിയേഷന്റെ ആരോപണം.

ഹൈക്കോടതിയുടെ വിധിന്യായം എന്തായാലും മറ്റേതെങ്കിലും ആളുകളുടെ സി.ഡി.ആറുകൾ ശേഖരിക്കണമെന്നോ ശേഖരിച്ച സി.ഡി.ആറുകൾ വിശകലനം ചെയ്യണമെന്നോ ഉള്ള നിർദ്ദേശ ങ്ങൾ ഒന്നും തന്നെ ഉണ്ടായിരുന്നില്ല.

1.11.2015 മുതൽ 10.02.2016 വരെയുള്ള കാലയളവിൽ സരിത.എസ്.നായർ ഉപയോഗിച്ചിരുന്ന മൂന്ന് മൊബൈൽ ഫോണുകളുടെ സി.ഡി.ആർ പരിശോധിക്കുകയെന്നതാണ് വസ്തുത എന്നി രിക്കെ ബിജുവിന്റേയോ ബാബുരാജിന്റേയോ ഏതെങ്കിലും മൊബൈൽ ഫോണുകളിൽ നിന്നും യാതൊരു കോളുകളോ എസ്.എം.എസുകളോ അയയ്ക്കുകയോ സ്വീകരിക്കുകയോ ചെയ്തിട്ടില്ല എന്നും കാണപ്പെടുന്നു.

ജോർജ്ജ്കുട്ടിയും ജോണിയും രാജേന്ദ്രനുമായി രഹസ്യധാരണ നടത്തി എന്ന ഒരു കേസ് കമ്മീഷൻ മുമ്പാകെയോ ഹൈക്കോടതി മുമ്പാകെ നൽകിയ ഹർജികളിലോ 05.02.2016 ൽ ഡി. ജി.പി മുമ്പാകെയും സ്റ്റേറ്റ് പോലീസ് ചീഫ് മുമ്പാകെയും ഫയൽ ചെയ്ത പരാതികളിൽ പോലും അസോസിയേഷന ഇല്ലാത്തതാണ്.

01.03.2009 മുതൽ 22.08.2016 വരെ തിരുവനന്തപുരം ഹൈടെക് സെൽ അസിസ്റ്റന്റെ കമാന്റന്റ് ആയിരുന്ന ശ്രീ.വിനയകുമാരൻ നായരെ 08.11.2016-ൽ കമ്മീഷൻ മുമ്പാകെ CW 191 ആയി വിസ്ത രിക്കുകയും അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തുകയുമുണ്ടായി. (Depo. വാല്യം XX Pp 166-200) അദ്ദേഹം പറഞ്ഞത്:

ഹൈടെക് സെല്ലിന്റെ ചുമതലകളിൽ പ്രധാനപ്പെട്ട ഒന്നാണ് അധികാരപ്പെട്ട പോലീസ് ഉദ്യോഗ സ്ഥരുടെ അപേക്ഷയിന്മേൽ ഫോണുകളുടെ സി.ഡി.ആർ-കൾ ശേഖരിക്കുകയും അവ വിശകലനം ചെയ്യുകയും അവർക്ക് റിപ്പോർട്ട് നൽകുകയും ചെയ്യുക എന്നത്. ഹൈടെക് സെൽ ക്രൈംബ്രാ ഞ്ചിന്റെ കീഴിലാണ്. ഇത് പോലീസ് ഹെഡ്ക്വാർട്ടേഴ്സിലാണ് സ്ഥിതി ചെയ്യുന്നത്. ഇതിന്റെ അധി കാരങ്ങൾ സ്റ്റേറ്റ് പോലീസ് ചീഫിൽ നിക്ഷിപ്തമാണ്.

സ്റ്റേറ്റ് പോലീസ് ചീഫിന്റെ നിർദ്ദേശ പ്രകാരം സരിത എസ്.നായർ, സി.ആർ ബിജു, സി.ടി ബാബുരാജ് എന്നിവരുടെ ഫോൺ വിളികളുടെ വിശദാംശങ്ങൾ അതാത് സേവനദാതാക്കളിൽ നിന്നും ശേഖരിക്കുകയും ആയത് വിശകലനം ചെയ്യുകയും ഒരു റിപ്പോർട്ട് സംസ്ഥാന പോലീസ് മേധാവിക്ക് സമർപ്പിക്കുകയും ചെയ്തതായി അദ്ദേഹം പറഞ്ഞു. സ്റ്റേറ്റ് പോലീസിന്റെ കത്തും അദ്ദേഹം 17.06.2016-ന സ്റ്റേറ്റ് പോലീസ് ചീഫിന അയച്ച രണ്ട് കത്തുകളും (Ext. X 487 (1) ഉം (2) ഉം (3) ഉം കേരള പോലീസ് അസോസിയേഷൻ ഫയൽ ചെയ്ത 5555/16-ാം നമ്പർ റിട്ട് ഹർജി യിലെ 12.02.2016 ലെ ഹൈക്കോടതിയുടെ വിധിന്യായത്തിന്റെ പകർപ്പും Ext.X 563) അദ്ദേഹത്തെ കാണിക്കുകയുണ്ടായി.

വിധി ന്യായത്തിലെ നിർദ്ദേശം ഇതായിരുന്നു, 'Ext. P6 ൽ ഹർജിക്കാരൻ ആവശ്യപ്പെട്ട വിശ ദാംശങ്ങൾ എത്രയും പെട്ടെന്ന്, ഏതുവിധേനയും ഒരാഴ്ചയ്ക്കുള്ളിൽ, കമ്മീഷന മുമ്പാകെ ഹാജ രാക്കുവാൻ പോലീസ് ഡയറക്ടർ ജനറലിനോട് നിർദ്ദേശിക്കുന്നു.'

അസോസിയേഷന്റെ ആവശ്യം വിധിന്യായത്തിന്റെ 4-ാം ഖണ്ഡികയിൽ പരാമർശിച്ചിട്ടുണ്ട്. അത് പ്രകാരം സരിത.എസ്.നായർ ഉപയോഗിച്ച മൂന്ന് മൊബൈൽ ഫോണുകളുടേയും സി.ആർ. ബിജുവും സി.ടി. ബാബുരാജിന്റേയും രണ്ട് വീതം മൊബൈൽ ഫോണുകളുടേയും ഫോൺ കോൾ വിശദാംശങ്ങൾ ശേഖരിക്കണമെന്നും അത് കമ്മീഷന നൽകണമെന്നുമുള്ള നിർദ്ദേശം ഡി. ജി.പിക്ക് നൽകേണ്ടതാണ് എന്നതാണ്. 15.02.2015 മുതൽ 14.02.2016 വരെയുള്ള കാലയളവിൽ സരി ത.എസ്.നായർ ഉപയോഗിച്ചിരുന്ന മൂന്ന് മൊബൈൽ ഫോണുകളുടേയും സി.ഡി.ആറുകൾ (Ext. X 487 (2)) അദ്ദേഹം ശേഖരിച്ച് അത് ഒരു സി.ഡിയിലാക്കി സ്റ്റേറ്റ് പോലീസ് ചീഫിന അയച്ചുകൊ ടുത്തിട്ടുണ്ട്.

ഹൈക്കോടതിയുടെ നിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിലും 13.02.16-ലെ സ്റ്റേറ്റ് പോലീസ് ചീഫിന്റെ ആവശ്യ പ്രകാരവും തുടർന്നുള്ള നിർദ്ദേശങ്ങളുടേയും അടിസ്ഥാനത്തിൽ 01.11.2015 മുതൽ 10.02.2016 വരെയുള്ള കാലയളവിലെ ഏഴ് മൊബൈൽ നമ്പരുകളിലെ സരിത.എസ്.നായ രുടെ മൂന്ന് നമ്പരുകളും മറ്റുള്ളവരുടെ നാല് നമ്പരുകളുടേയും സി.ഡി.ആർകൾ ശേഖരിക്കുകയു ണ്ടായി. ഈ സി.ഡി.ആർ-കൾ, സി.ആർ.ബിജുവിന്റെ രണ്ട് നമ്പരുകളുടേയും സി.ടി. ബാബുരാ ജിന്റെ രണ്ട് നമ്പരുകളുടെയും ജോർജ്ജ് കുട്ടിയുടെ രണ്ട് നമ്പരുകളുമായി ജോർജ്ജ്കുട്ടിയുടെ രണ്ട് നമ്പരുകളുമായി ബന്ധപ്പെടുത്തി വിശകലനം ചെയ്യുകയുണ്ടായി. ഈ ഏഴ് നമ്പരുകളുമായി പരസ്പരം വിളിക്കുകയോ തിരിച്ചുവിളിക്കുകയോ ചെയ്തിരുന്നില്ല എന്നതായിരുന്നു ഫലം.

01.11.2015 മുതൽ 10.02.2016 വരെയുള്ള കാലയളവിലെ സി.ആർ.ബിജുവിന്റെ രണ്ട് നമ്പരുകളു ടേയും സി.ടി ബാബുരാജിന്റെ ഒരു നമ്പരിന്റേയും ജോർജ്ജ് കുട്ടിയുടെ രണ്ട് നമ്പരുകളുടേയും സി.ഡി.ആറുകൾ കൂടുതലായി ശേഖരിക്കുകയും 'Adwik CDR Analysis tool' ഉപയോഗിച്ച് ഏതെങ്കിലും പൊതുവായ നമ്പർ അവർക്കിടയിൽ ഉണ്ടോയെന്ന് പരിശോധിക്കുകയും ജോണിയു ടേയും ജോർജ്ജ് കുട്ടിയുടെയും തമ്മിൽ ഒരു പൊതുവായ നമ്പറിലേക്ക് ബന്ധപ്പെട്ടതും അത് അഡ്വക്കേറ്റ് രാജേന്ദ്രന്റേതാണെന്നത് കണ്ടെത്തുകയും ചെയ്തിട്ടുണ്ട്. അദ്ദേഹം വിളികളുടെ വിശ ദാംശങ്ങൾ പ്രത്യേകമായി രേഖപ്പെടുത്തി. 01.02.2016 മുതൽ 06.02.2016 വരെ സി.ആർ ബിജുവും സി.ടി ബാബുരാജും തമ്മിലും ബിജുവും ജോർജ്ജ് കുട്ടിയും തമ്മിലും ജോർജ്ജ് കുട്ടിയും രാജേ ന്ദ്രനും തമ്മിലും രാജേന്ദ്രനും ജോണിയും തമ്മിലും ബന്ധപ്പെട്ടിട്ടുള്ളതായി കണ്ടെത്തി. ഹൈക്കോ ടതി വിധിന്യായത്തിന്റെ പകർപ്പും അദ്ദേഹത്തിന നൽകിയിട്ടില്ല. സ്റ്റേറ്റ് പോലീസ് ചീഫിന്റെ കത്തിൽ വിധിന്യായത്തെ പറ്റി മാത്രമാണ് പ്രതിപാദിച്ചിട്ടുള്ളത്. ഹൈക്കോടതി നിർദ്ദേശങ്ങളുടെ

വിശദാംശങ്ങൾ അദ്ദേഹത്തിന അറിയില്ല. സ്റ്റേറ്റ് പോലീസ് ചീഫിന്റെ 13.02.2016 ലെ കത്തിന്റേയും പിന്നീടുള്ള നിർദ്ദേശത്തിന്റേയും അടിസ്ഥാനത്തിലാണ് അദ്ദേഹം 17.02.2016-ലെ കത്ത് പ്രകാരം റിപ്പോർട്ട് അയച്ചത്. 17.02.2016 ലെ കത്തിൽ അദ്ദേഹം ഇപ്രകാരം പറഞ്ഞിട്ടുള്ളത് താഴെ സൂചിപ്പി ക്കുന്നു. (Ext. X 560 (3)) അന്നത്തെ സ്റ്റേറ്റ് പോലീസ് ചീഫ് അദ്ദേഹത്തിന നൽകിയ പിന്നീടുള്ള നിർദ്ദേശമെന്തെന്നാൽ കത്തിൽ പരാമർശിച്ചിട്ടുള്ള വിഷയങ്ങൾ ഗൗരവത്തോട് കൂടിയും അടിയന്തി രമായും കൈകാര്യം ചെയ്യണമെന്നതാണ്. സ്റ്റേറ്റ് പോലീസ് ചീഫ് വിശകലനം ചെയ്യേണ്ടതിന്റെ ആവശ്യകത ബോധ്യപ്പെടുത്തുകയും ജോർജ്ജ്കുട്ടിയുടെയും ജോണിയുടേയും ഫോൺ കോൾ വിശദാംശങ്ങൾ കൂടി തീർച്ചയായും ശേഖരിക്കണമെന്നും വിശകലനം ചെയ്യണമെന്നും അദ്ദേ ഹത്തെ ബോധ്യപ്പെടുത്തുകയുണ്ടായി. അയാൾ അപ്രകാരം പ്രവർത്തിക്കുകയുണ്ടായി.

അസോസിയേഷന്റെ ജനറൽ സെക്രട്ടറിയായ ശ്രീ. ജി.ആർ.അജിത് പതിവായി അദ്ദേഹത്തെ കാണാറുണ്ടെന്നും ഈ സമയത്തും കൂടി അയാൾ അദ്ദേഹത്തെ വന്നു കണ്ടിരുന്നുവെന്നും അദ്ദേഹം വീണ്ടും പറഞ്ഞു. ജോർജ്ജ്കുട്ടി ഒരു പോലീസ് ഓഫീസർ ആണെന്നുള്ളത് അദ്ദേഹ ത്തിന അറിയാം. ഇതുമായി ബന്ധപ്പെട്ട് അദ്ദേഹത്തെ വിളിക്കുകയും ഭീഷണിപ്പെടുത്തുകയും ചെയ്തുവെങ്കിലും ജോർജ്ജുകുട്ടിക്കെതിരെ പരാതിയൊന്നും അദ്ദേഹം നൽകിയില്ല. സ്റ്റേറ്റ് പോലീസ് ചീഫിന്റെ നിർദ്ദേശപ്രകാരമാണ് ശ്രീ.രാജേന്ദ്രന്റെ മൊബൈൽ ഫോണിന്റെ CDR അദ്ദേഹം ശേഖരിച്ചത്. രാജേന്ദ്രന്റെ ഫോൺ കോളുകൾ വിശകലനം ചെയ്തത് അന്നത്തെ മുഖ്യ മന്ത്രി ആയിരുന്ന ശ്രീ.ഉമ്മൻ ചാണ്ടിയുടെ ആവശ്യപ്രകാരമായിരുന്നുവോ എന്നത് അദ്ദേഹത്തിന അറിയില്ലായെന്ന് പറഞ്ഞു.

17.02.2016-ലെ ഹൈടെക് സെൽ അസിസ്റ്റന്റ് കമാൻഡന്റിന്റെ കത്തിലും മേൽപറഞ്ഞ പ്രകാര മുള്ള മൊഴിയിലും നിന്ന് പോലീസ് അസോസിയേഷൻ ഉന്നയിച്ചിട്ടുള്ള ഗൂഢാലോചന അതിന്റെ വിദൂര ബന്ധങ്ങൾ വസ്തുത സ്ഥിതിയിൽ നിന്നും സ്വതന്ത്രമായി കണ്ടെത്തുന്നതിന സ്റ്റേറ്റ് പോലീസ് ചീഫിന്റെ ഭാഗത്തുനിന്നും ശ്രമങ്ങൾ നടന്നതായി കാണാവുന്നതാണ്.

കമ്മീഷൻ മുമ്പാകെ ഉന്നയിച്ചിട്ടുള്ള ഗൂഢാലോചന/രഹസ്യധാരണ ആരോപണങ്ങൾ കേരള പോലീസ് അസോസിയേഷന വേണ്ടി ജി ആർ അജിത് 05.02.2016 ൽ സ്റ്റേറ്റ് പോലീസ് ചീഫ് മുമ്പാകെ ഫയൽ ചെയ്തിട്ടുള്ള രണ്ട് പരാതികളിലും ഉന്നയിച്ചിട്ടുള്ളത് ഈ സാഹചര്യത്തിൽ പ്രസക്തമാണെന്ന് ശ്രദ്ധിക്കേണ്ടതാണ്. ഈ നിവേദനം ADGP, SBCID തിരുവനന്തപുരം, ഡി. വൈ.എസ്.പി SBCID തിരുവനന്തപുരം ക്രൈം ഡിറ്റാച്ച്മെന്റിന അന്വേഷണത്തിനും റിപ്പോർട്ടിനു മായി അയച്ചുകൊടുത്തിട്ടുണ്ട്. 22.02.2016-ലെ കത്ത് (Ext.X 525 (3)) പ്രകാരം ശ്രീ.മുഹമ്മദ് ഷാഫി.കെ. ഡി.വൈ.എസ്.പി, എസ്ബിസിഐഡി തന്റെ റിപ്പോർട്ട് അയച്ചുകൊടുത്തിട്ടുണ്ട്. പ്രസ്തുത റിപ്പോർട്ടിലെ 2-ാം ഖണ്ഡികയിൽ ബിജുവും ബാബുരാജും തമ്മിലുള്ള രഹസ്യധാരണ സംശയാസ്പദമാണെന്നും ആയത് അന്വേഷിക്കേണ്ടതാണെന്നും പറഞ്ഞിട്ടുണ്ട്.

5555/2016-ാം നമ്പർ റിട്ട് ഹർജിയിലെ വിധി ന്യായത്തിലെ ഹൈക്കോടതിയുടെ നിർദ്ദേശങ്ങൾ അയാൾ ശ്രദ്ധിക്കുകയും സ്റ്റേറ്റ് പോലീസ് ചീഫ് മുദ്രവെച്ച കവറിൽ റിപ്പോർട്ട് കമ്മീഷന അയച്ചിട്ടു ള്ളതായും പറഞ്ഞു. ബിജുവും ബാബുരാജും തമ്മിൽ ഗൂഢാലോചന/രഹസ്യധാരണ ഉണ്ടെന്ന അസോസിയേഷന്റെ കേസിനെ സംബന്ധിച്ച്, 2013-ൽ പോലീസ് അസോസിയേഷന പണം നൽകി യെന്ന ആരോപണം ഉയർന്നപ്പോൾ അസോസിയേഷന അങ്ങനെയൊരു കേസില്ലായിരുന്നതായി നിരീക്ഷിച്ചിട്ടുണ്ട്.

ചുരുക്കത്തിൽ മുമ്പ് പ്രസ്താവിച്ചിട്ടുള്ള സരിത.എസ്.നായരും സി.ആർ.ബിജുവും സി.ടി ബാബുരാജും ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണുകളുടെ സി.ഡി.ആർ രൂപത്തിലുള്ള തെളിവുകൾ ഹൈടെക് സെൽ അസിസ്റ്റന്റ് കമാന്റന്റ് ശ്രീ.വിനയകുമാരൻ നായരുടെ മൊഴിയും SBCID, Dysp ശ്രീ. മുഹമ്മദ് ഷാഫിയുടെ റിപ്പോർട്ടും ബിജുവും ബാബുരാജും തമ്മിലുള്ള ഗൂഢാലോചനയുടെ ഫലമായിട്ടാണ് അസോസിസേയഷനുവേണ്ടി ശ്രീ. ജി.ആർ.അജിത്തിന അവർ 20 ലക്ഷം രൂപ നൽകിയെന്ന മൊഴി സരിത എസ്.നായർ കമ്മീഷൻ മുമ്പാകെ ഉന്നയിച്ചതെന്ന കേരള പോലീസ് അസോസിയേഷൻ ജനറൽ സെക്രട്ടറി ശ്രീ. ജി.ആർ.അജിത്ത് ഉന്നയിച്ച സംശയത്തിന യാതൊരു പിൻബലവുമില്ല.

രഹസ്യധാരണയുണ്ടായിരുന്നു എന്നുള്ള ഒരു കേസ് ചമയ്ക്കുവാനുള്ള സംസ്ഥാന പോലീസ് മേധാവിയുടെ ശ്രമം പ്രസക്തിയില്ലാത്ത ഒന്നാണ്.

സരിത.എസ്.നായർ 05.02.2016, 06.02.2016 എന്നീ തീയ്യതികളിൽ ഈ കമ്മീഷൻ മുമ്പാകെ നടത്തിയിട്ടുള്ള ആരോപണങ്ങൾ ഏതെങ്കിലും വസ്തുതകളുടെ അടിസ്ഥാനത്തിലാണോ അല്ലയോ എന്നതാണ് പ്രസക്തം എന്നുവ്യക്തമാക്കി കൊണ്ട് സരിത.എസ്.നായരും സി.ആർ.ബിജുവും സി.ടി ബാബുരാജും ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണുകളുടെ സി.ഡി.ആറുൾ ലഭിക്കണമെന്ന് സ്റ്റേറ്റ് പോലീസ് ചീഫിന നിർദ്ദേശം നൽകണമെന്ന അപേക്ഷ നിരസിച്ചുകൊണ്ടുള്ള 10.02.2016-ലെ 35/2016 ാം നമ്പർ ഹർജിയിലെ 4/2016 ാം നമ്പർ ഐഎയിലെ ഉത്തരവിൽ കമ്മീഷൻ നിരീക്ഷിച്ചിട്ടുള്ളതാണ്.

മറ്റൊരു വിധത്തിൽ, വസ്തുതകളുടെ യഥാർത്ഥ നിജസ്ഥിതി ഉറപ്പുവരുത്തേണ്ടതുണ്ട്.

കേരള പോലീസ് അസോസിയേഷന്റെ വാർഷിക പരിപാടിക്ക് സംഭാവനയായി 20 ലക്ഷം രൂപ ജി.ആർ.അജിത്തിന നൽകിയെന്ന ആരോപണം 5.02.2016, 6.02.2016 എന്നീ തീയ്യതികളിൽ സരിത എസ്.നായർ അവർ നൽകിയ മൊഴിയിൽ ആദ്യമായി ഉന്നയിക്കുകയും ടീം സോളാർ ഏത് ആവശ്യത്തിനാണ് പ്രസ്തുത തുക നൽകിയെന്നും അവർ വ്യക്തമാക്കുകയുണ്ടായി.

അവരുടെ മൊഴിയിലെ പ്രസക്തമായ ഭാഗങ്ങൾ ഇതിനുമുമ്പ് തന്നെ വിശദമാക്കിയതിനാൽ വീണ്ടും ആവർത്തിക്കുന്നില്ല.

എന്നിരുന്നാലും, പ്രസ്തുത ആരോപണത്തിന്റെ രത്ന ചുരുക്കം എന്നത് 2013 മെയ് 13-ാം തീയ്യതി നടന്ന കേരള പോലീസ് അസോസിയേഷന്റെ 30-ാം മത് വാർഷിക സമ്മേളനത്തോടനുബന്ധിച്ച് സംഭാവനയായി കേരള പോലീസ് അസോസിയേഷൻ ജനറൽ സെക്രട്ടറിയായ ശ്രീ.ജി.ആർ. അജിത്തിന അദ്ദേഹം ആവശ്യപ്പെട്ട പ്രകാരം സെക്രട്ടറിയേറ്റിന്റെ വടക്കേ ബ്ലോക്കിലുള്ള കാർ പാർക്കിംഗ് ഏരിയായ്ക്ക് സമീപമുള്ള സ്ഥലത്ത് വെച്ച് 20 ലക്ഷം രൂപ അവർ നൽകി എന്നതാണ്. സംസ്ഥാനത്തെ എല്ലാ പോലീസ് സ്റ്റേഷനുകളിലും സോളാർ പാനലുകൾ സ്ഥാപിക്കുന്നതിനുള്ള ഒരു പ്രമേയം വാർഷിക ജനറൽ ബോഡി യോഗത്തിൽ പാസാക്കുമെന്നും അതിന്റെ അടിസ്ഥാനത്തിൽ പ്രസ്തുത വർക്ക് ടീം സോളാർ കമ്പനിക്ക് നൽകികൊണ്ടുള്ള ഉത്തരവ് നൽകുമെന്ന ഉറപ്പ് അയാൾ അവർക്ക് നൽകുകയുണ്ടായി. അസോസിയേഷൻ പ്രസിദ്ധീകരിക്കുന്ന സ്മരണികയിൽ ടീം സോളാർ കമ്പനിയുടെ പരസ്യം എന്നതും കൂടി ഇടപാടിന്റെ ഭാഗമായിരുന്നു. സ്മരണിക പ്രസിദ്ധീകരിച്ച സമയത്ത് സോളാർ ക്രിമിനൽ കേസിൽ അവർ അറസ്റ്റിലാവുകയും സ്മരണികയിലെ പരസ്യത്തിൽ ''Best wishes from a well wisher''എന്ന് കാണിച്ചിട്ടുള്ളതുമാണ്.

അസോസിയേഷന്റെ ജനറൽ സെക്രട്ടറിയായ ശ്രീ.ജി.ആർ.അജിത്, സരിത എസ്.നായർ അയാൾക്കെതിരെ ഉന്നയിച്ച എല്ലാ ആരോപണങ്ങളും പൂർണ്ണമായും നിഷേധിക്കുകയുണ്ടായി.

അസോസിയേഷന വേണ്ടി അഡ്വക്കേറ്റ് സരിത എസ് നായരെ ക്രോസ് വിസ്താരം നടത്തിയ വേളയിൽ ജി.ആർ.അജിത്തിന നൽകിയതായി ആരോപിക്കപ്പെട്ട തുക ഏത് തീയ്യതിയിലാണെന്നും ഏത് സ്ഥലത്ത് വച്ചാണ് അത് നൽകിയെന്നും ചോദിച്ചു. 2013 ജനുവരി 22 നാണെന്ന് അവർ അവരുടെ ഓർമ്മയിൽ നിന്നും പറയുകയുണ്ടായി. പരസ്യമുൾപ്പെടെയുള്ള സ്പോൺസർഷിപ്പിനായി അസോസിയേഷനുവേണ്ടി പണം ആവശ്യപ്പെട്ടതെന്ന് അവർ പറഞ്ഞു. അതിൽ അവരുടെ ബാനറുകൾ, ഫ്ളക്സ് ബോർഡുകൾ, നോട്ടീസുകൾ മുതലായവയിലെ പരസ്യങ്ങളും പ്രസിദ്ധീകരിക്കാനുദ്ദേശിക്കുന്ന മാസികയിൽ കാൽ പേജ് പരസ്യവും ഉൾപ്പെടെയാണ് എന്ന് അവർ പറഞ്ഞു. കൂടാതെ കേരളത്തിന്റെ വടക്കൻ ഭാഗങ്ങളിലെ എല്ലാ പോലീസ് സ്റ്റേഷനുകളിലും സോളാർ വൈദ്യുതീകരണം നടത്തുന്നിനുള്ള ഒരു പ്രമേയം പാസാക്കികൊണ്ട് ഡി.ജി.പിയിൽ നിന്നുള്ള ഒരു സമ്പൂർണ്ണ ഉത്തരവ് അവർ വാഗ്ദാനം ചെയ്തു.

സരിത.എസ്നായർ നടത്തിയിട്ടുള്ള ആരോപണങ്ങൾ പൂർണ്ണമായും അടിസ്ഥാനരഹിതമാണെന്ന് തെളിവുകൾ നൽകിക്കൊണ്ട് കാണിക്കുവാനുള്ള ശ്രമമാണ് അസോസിയേഷനുവേണ്ടി ശ്രീ.ജി.ആർ അജിത് നടത്തിയിട്ടുള്ളത്.

1. മുൻപ് സൂചിപ്പിച്ചതുപോലെ സരിത.എസ്.നായർ നടത്തിയിട്ടുള്ള ആരോപണം കേരള പോലീസ് അസോസിയേഷന്റെ മുൻ ഓഫീസ് ഭാരവാഹികളായിരുന്ന യഥാക്രമം അന്നത്തെ ജനറൽ സെക്രട്ടറി ശ്രീ.സി.ആർ.ബിജുവും ട്രഷറർ ആയിരുന്ന സി.ടി.ബാബു രാജും തമ്മിലുള്ള രഹസ്യ ധാരണയുടെ ഫലമാണ്. ശ്രീ.മുഹമ്മദ് ഷാഫി ഡി.വൈ.എസ്.പിയുടെ അന്വേഷണ റിപ്പോർട്ടിനോടൊപ്പം സ്റ്റേറ്റ് പോലീസ് ചീഫ് നൽകിയിട്ടുള്ള ടെലഫോൺ വിളികളുടെ വിശദാംശങ്ങളുമായി പരാമർശിച്ചുകൊണ്ട് ഈ വിഷയം ഇതിനകം പരിഗണിക്കുകയും ആ വസ്തുതകൾ ഒന്നും അസോസിയേഷന്റെ കേസിനെ സഹായിക്കുന്നതായി കണ്ടെത്തിയിട്ടില്ലാത്തതുമാണ്. മുൻ ഓഫീസ് ഭാരവാഹികൾക്ക് സരിത എസ്.നായരുമായി എന്തെങ്കിലും മുൻബന്ധങ്ങൾ ഉണ്ടെന്ന് കാണിക്കുന്നതിനുള്ള വസ്തുതകളുടെ അഭാവത്താൽ ആരോപിക്കപ്പെട്ട രഹസ്യധാരണയോ ഗൂഢാലോചനയോ നിലനിൽക്കുന്നതല്ല.

സി.ആർ.ബിജുവിനും സി.ടി ബാബുരാജിനും അയാളോടുള്ള വ്യക്തിപരമായ ദുഷ്ടലാക്ക് അത് അവരെ പ്രകോപിപ്പിച്ച് സരിത എസ്.നായരെ പ്രേരിപ്പിച്ച് തെറ്റായ ആരോപണങ്ങൾ അയാൾക്കും അസോസിയേഷനും എതിരെ ഉന്നയിച്ചുവെന്ന് വരുത്തി തീർക്കാനാണ് തീർച്ചയായും ശ്രീ. ജി.ആർ.അജിത് ശ്രമം നടത്തിയിട്ടുള്ളത്. വാക്കാലും രേഖാമൂലവുമുള്ള തെളിവ് ഹാജരാക്കിയിട്ടുണ്ട്.

2. സെക്രട്ടറിയേറ്റിന്റെ വടക്കേ ബ്ലോക്കിനടുത്തുള്ള സ്ഥലത്തുവെച്ച് 22.01.2013-ൽ ശ്രീ.ജി.ആർ. അജിത്തിന തുക നൽകി എന്നതായിരുന്നു സരിത എസ്.നായരുടെ കേസ്. സരിത എസ്.നായർ ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണുകളുടേയും ടവർ ലൊക്കേഷനും റോഡ് മാപ്പും അയാൾ ഹാജരാക്കിയിട്ടുണ്ട്.

3. സരിത എസ്.നായർ മുഖ്യമന്ത്രിയുടെ ഓഫീസിൽ വരുന്ന സമയത്തെല്ലാം ജി.ആർ.അജിത്തിനെ പതിവായി അവിടെ വെച്ച് കണ്ട് പരിചയപ്പെട്ടിട്ടുള്ളതാണ്. മുഖ്യമന്ത്രിയുടെ ഓഫീസിലെ ലാന്റ് ഫോണിൽ നിന്നും ജി.ആർ.അജിത്തിനെ 15 തവണയിൽ കൂടുതൽ അവർ ബന്ധപ്പെട്ടിട്ടുണ്ട്.

അവർ പറയുകയുണ്ടായി. സരിത എസ്.നായരുടെ രണ്ട് മൊബൈൽ ഫോണുകളിൽ നിന്നുള്ള ടെലഫോൺ കോൾ വിശദാംശങ്ങൾ ശേഖരിച്ചതിൽ സി.എം-ന്റെ ഓഫീസിലെ ലാന്റ് ഫോണിലേക്കുള്ള മുഴുവൻ കോളുകളും ബന്ധപ്പെട്ട കാലയളവിലെ ഫോൺ വിളികളുമായി ബന്ധമില്ലായിരുന്നു എന്നാണ് കാണുന്നത്.

4. അസോസിയേഷൻ തെളിവായി കാണിക്കുന്നതിന ഹാജരാക്കിയിട്ടുള്ള സ്മരണികയിലെ 103 -ാം പേജിലെ ക്വാർട്ടർ പേജ് പരസ്യം സ്കൈലൈൻ ബിൽഡേഴ്സ് നൽകിയതാണ്. അതിന ഉപോൽബലമായ തെളിവുകളും ഹാജരാക്കിയിട്ടുണ്ട്. സരിത എസ്.നായർ അറസറ്റ് ചെയ്യപ്പെടുന്നതിനുമുമ്പ് 2013 മെയിൽ മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടി സ്റ്റേറ്റ് പോലീസ് ചീഫിന സ്മരണികയുടെ ഒരു പകർപ്പ് നൽകികൊണ്ട് പ്രകാശനം നടത്തിയതായുള്ള തെളിവുണ്ട്. ഇത് ടീം സോളാർ നൽകിയിട്ടുള്ള ഒരു പരസ്യമായിരുന്നില്ല.

കേരളത്തിലെ 14 ജില്ലകളിലേ ഓരോ ഹരിജൻ കോളനികളിൽ സോളാർ പാനലുകൾ സ്ഥാപിക്കുന്നതിനും സർക്കാർ പങ്കാളിത്തത്തോടെ കേരളത്തിലെ വടക്കൻ മേഖലയിലെ എല്ലാ പോലീസ് സ്റ്റേഷനുകളിലും സോളാർ പാനലുകൾ സ്ഥാപിക്കുന്നതിനുമുള്ള ഒരു പ്രോജക്ട് റിപ്പോർട്ട് ടീം സോളാർ കമ്പനി തയ്യാറാക്കി എന്നതായിരുന്നു സരിത എസ്.നായരുടെ കേസ്. ഈ പ്രോജക്ട് റിപ്പോർട്ട് മുഖ്യമന്ത്രി ശ്രീ.ഉമ്മൻചാണ്ടിക്ക് 2011 ൽ ആമുഖ കത്ത് സഹിതം നൽകിയിട്ടുണ്ട്. മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിലേക്ക് രണ്ട് ലക്ഷം രൂപയുടെ ഒരു ചെക്കും ഉള്ളടക്കം ചെയ്തിട്ടുണ്ട്. പ്രസ്തുത പ്രോജക്ടിന്റെ സംസ്ഥാന സമ്മേളനം ഉത്ഘാടനം ചെയ്യുവാനും സി.എം.നോട് അവർ അപേക്ഷിച്ചിരുന്നു. ഈ പരിപാടി കടുത്തുരുത്തി മണ്ഡലം എം.എൽ.എ ആയിരുന്ന ശ്രീ. മോൻസ് ജോസഫിന്റെ അധ്യക്ഷതയിൽ കടപ്ലാമറ്റത്ത് അന്നത്തെ ആസൂത്രണ വകുപ്പ് മന്ത്രി ആയിരുന്ന ശ്രീ.കെ.സി.ജോസഫ് ഉത്ഘാടനം ചെയ്തതെന്ന് കൂടി വെളിപ്പെടുന്നുണ്ട്. 24.05.2013-ൽ നടന്ന അസോസിയേഷന്റെ ജനറൽ ബോഡി യോഗത്തിൽ സ്റ്റേറ്റ് കമ്മിറ്റി അംഗീകരിച്ച ഒരു പ്രമേയത്തിന്റെ ഒരു പകർപ്പ് ഹാജരാക്കിയിട്ടുണ്ട്. Ext.X526. വൈദ്യുതിയുടെ അപര്യാപ്തതയ്ക്ക് ഒരു പരിഹാരമായി എല്ലാ പോലീസ് സ്റ്റേഷനുകളിലും സോളാർ പാനലുകൾ സ്ഥാപിക്കുന്നതിന നടപടികൾ സ്വീകരിക്കുന്നത് സംബന്ധിച്ചുള്ളതാണ് ഇനം. നം.39. 16.05.2013-ൽ പോലീസ് ആസ്ഥാനത്ത് വെച്ച് നടന്ന സീനിയർ പോലീസ് ഓഫീസർമാരുടെ സമ്മേളന നടപടികളിൽ ആഭ്യന്തരവും വിജിലൻസ് വകുപ്പ് മന്ത്രിയും സ്റ്റേറ്റ് പോലീസ് ചീഫും ആഭ്യന്തര സെക്രട്ടറിയും മറ്റുള്ളവരും സന്നിഹിതരായിരുന്നു.

പോലീസ് സ്റ്റേഷനുകളിലും പോലീസ് ആസ്ഥാനത്തും സോളാർ പാനലിംഗ് സമ്പ്രദായം നടപ്പാക്കണമെന്ന് ആഭ്യന്തര മന്ത്രി പറഞ്ഞു. പോലീസ് ആസ്ഥാനത്ത് ഇതിനകം നിർദ്ദേശം അയച്ചിട്ടുണ്ട്. ഇതിലേക്കായി ആ മാസത്തിന്റെ അവസാനത്തോടെ സർക്കാരിലേക്ക് ഒരു പ്രാഥമിക പഠന റിപ്പോർട്ട് സമർപ്പിക്കുവാൻ ആവശ്യപ്പെട്ടുകൊണ്ട് 17.05.2013-ലെ ADGP (NZ) ന്റെ ഒരു COB മെസ്സേജും ഉണ്ട്. (Ext.X 528)

ഇതിനെ, പ്രഥമദൃഷ്ട്യാ തന്നെ 2011-ൽ മുഖ്യമന്ത്രിക്ക് സമർപ്പിച്ചിട്ടുള്ള സരിതയുടെ പ്രോജക്ട് റിപ്പോർട്ടുമായി ബന്ധപ്പെടുത്താൻ കഴിയുമെന്ന് കാണിക്കുന്നു. ഈ നിർദ്ദേശം/തീരുമാനം ഇതുവരെയും നടപ്പിലാക്കിയതായി വെളിവാകുന്നില്ല.

ഇപ്പോൾ ലഭ്യമാകുന്ന അവസ്ഥ:

കേരള നിയമസഭയിൽ 13.06.2013-ലും അതിനുശേഷം ഉടൻ തന്നെ മംഗളം ദിനപത്രത്തിലും സരിത.എസ്.നായരും, ബിജു രാധാകൃഷ്ണനും സോളാർ തട്ടിപ്പിന ഇരയായ ഉപഭോക്താക്കളിൽ നിന്നും ശേഖരിച്ച ലക്ഷക്കണക്കിന രൂപ ചിലവഴിച്ച് കേരള പോലീസ് അസോസിയേഷന്റെ വാർഷിക സമ്മേളനം സ്പോൺസർ ചെയ്തതായി ആരോപണം ഉയർന്നിട്ടുണ്ട്. സരിത എസ്.നായർ ഈ പണം നൽകി. 5.02.2016-ലും 6.02.2016-ലും സരിത എസ്.നായർ ഈ കമ്മീഷൻ മുമ്പാകെ കേരള പോലീസ് അസോസിയേഷൻ ജനറൽ സെക്രട്ടറി ശ്രീ.ജി.ആർ.അജിത്തിന അദ്ദേഹം ആവശ്യപ്പെട്ട പ്രകാരം സംഭാവനയായി 20 ലക്ഷം രൂപ നൽകിയെന്ന് മൊഴി നൽകിയിട്ടുണ്ട്.

ഈ ആരോപണങ്ങൾ, സ്റ്റേറ്റ് പോലീസ് ചീഫിന്റെ ആവശ്യപ്രകാരം സ്റ്റേറ്റ് പോലീസ് ചീഫ് രൂപീകരിച്ച എസ്.ഐ.ടിയുടെ തലവനായ ശ്രീ.എ.ഹേമചന്ദ്രൻ, ADGP (SZ) ഐ.പി.എസിന്റെ നിർദ്ദേശപ്രകാരവും 2013-ൽ ശ്രീ.റജി ജേക്കബ് AC,DCRB തിരുവനന്തപുരം സിറ്റിയും പിന്നീട് ശ്രീ.മുഹമ്മദ് ഷാഫി, Dysp, SBCID തിരുവനന്തപുരം - അന്വേഷിച്ചിട്ടുണ്ട്.

ഈ ആരോപണങ്ങൾ സരിത എസ്.നായരോടും അവരുടെ ഓഫീസ് സ്റ്റാഫുകളോടും ചോദിച്ചുകൊണ്ടും എസ്.ഐ.ടി ഉദ്യോഗസ്ഥരുടെ കൈവശമുള്ള കമ്പനികളുടെ അക്കൗണ്ടുകളും ബാങ്ക് അക്കൗണ്ടും മുതലായവ വഴി പരിശോധിക്കേണ്ടതാണെന്ന് പറയേണ്ടതില്ലല്ലോ. ശ്രീ. റജി ജേക്കബ് എ.സി, എസ്.ഐ.ടി അംഗങ്ങളിൽ ഒരാളായിരുന്നു. എന്നാൽ അത് നടത്തിയിട്ടില്ല എന്ന് ഇവിടെ സമ്മതിക്കുന്നു. അപ്രകാരം ചെയ്യാതിരുന്ന രണ്ട് ഡി.വൈ.എസ്.പിമാരുടെ ഉത്തരങ്ങൾ വിചിത്രമാണെന്ന് ഇതിനകം ശ്രദ്ധിച്ചിട്ടുണ്ട്. ഉപഭോക്താവായ ശ്രീ.ടി.സി.മാത്യുവിൽ നിന്നും രണ്ടു തവണകളായി കിട്ടിയ 20 ലക്ഷം രൂപയാണ് ശ്രീ.ജി.ആർ.അജിത്തിന നൽകിയിട്ടുള്ളതെന്ന് ഈ കമ്മീഷൻ മുമ്പാകെ സരിത എസ്.നായർ മൊഴി നൽകിയിട്ടുണ്ട്.

20 ലക്ഷം രൂപ നൽകിയെന്ന ആരോപണം സംബന്ധിച്ച് അന്വേഷണ ചുമതലയുണ്ടായിരുന്ന രണ്ട് ഉദ്യോഗസ്ഥരും അവരുടെ റിപ്പോർട്ടുകളിൽ നിന്നും Ext X 564 ഉം Ext X 525 ഉം അസോസിയേഷൻ പ്രസിദ്ധീകരിച്ചിട്ടുള്ള സ്മരണികയിലെ പരസ്യവുമായി ബന്ധപ്പെട്ട് മാത്രം അവരുടെ അന്വേഷണം ഒതുക്കി നിർത്തിയിട്ടുള്ളതാണ്.

ഫോൺ ലൊക്കേഷൻ മുതലായവ പ്രകാരം പണം നൽകിയെന്ന് ആരോപിക്കപ്പെട്ട തീയ്യതിയായ 22.01.2013-ൽ അവർ സെക്രട്ടേറിയേറ്റ് പരിസരത്ത് ഇല്ലായിരുന്നുവെന്നോ ജി.ആർ.അജിത്ത് മറ്റെവിടെയെങ്കിലും ആയിരുന്നുവോയെന്നത് ഈ ആരോപണത്തെ നിഷേധിക്കുന്നതല്ല എന്നത് വസ്തുതയാണ്.

അസോസിയേഷന്റെ ഭരണഘടനയുടെ ഖണ്ഡം 12 (3) പ്രകാരം (Ext X 529) ഏതെങ്കിലും വ്യക്തിയിൽ നിന്നോ, സംഘടനകളിൽ നിന്നോ മറ്റുള്ളവരിൽ നിന്നോ സംഭാവനകൾ അവർ ശേഖരിക്കുവാൻ പാടില്ലായെന്നതും ഇവിടെ ശ്രദ്ധിക്കേണ്ടതാണ്.

ഖണ്ഡം 12 (1) ൽ ഇതിന്റെ മൂലധന ഫണ്ടിൽ അംഗത്വ ഫീസ്, സർക്കാരിൽ നിന്നുള്ള എന്തെങ്കിലും ഗ്രാന്റുകൾ, സർക്കാരിന്റെ മുൻകൂർ അനുമതിയോടെ ശേഖരിച്ചിട്ടുള്ള പണം എന്നിവ ഉൾപ്പെടുന്നതായി വ്യക്തമായി പറയുന്നുണ്ട്.

2011-ലെ കേരള പോലീസ് ആക്റ്റിലെ 109-ാം വകുപ്പിലെ വ്യവസ്ഥകൾ പ്രകാരവും 4.10.1979-ലെ ആഭ്യന്തരം (SSC) വകുപ്പ്, കേരള സർക്കാർ പുറപ്പെടുവിച്ചിട്ടുള്ള GO (Ms) Bi, 134/79/Home നമ്പർ സർക്കാർ ഉത്തരവ് പ്രകാരം പോലീസുകാർക്ക് അസോസിയേഷൻ രൂപീകരി

ക്കുവാൻ അനുമതി നൽകിയിട്ടുള്ളതിൻ പ്രകാരം കേരള പോലീസ് അസോസിയേഷൻ രൂപീകരണം നടന്നിട്ടുള്ളതിനാൽ, രേഖാമൂലം കമ്മീഷൻ സെക്രട്ടറി മുഖാന്തിരം സ്റ്റേറ്റ് പോലീസ് ചീഫ് കേരളയോട് മേൽപറഞ്ഞ സർക്കാർ ഉത്തരവിന്റെ പകർപ്പ് ലഭ്യമാക്കുവാൻ ആവശ്യപ്പെടുന്നു.

ഇപ്പോൾ, കേരളാ പോലീസ് അസോസിയേഷന്റെ രൂപീകരണത്തിനുള്ള 4.10.1979-ലെ സർക്കാർ ഉത്തരവിന്റെ ഒരു പകർപ്പ് സ്റ്റേറ്റ് പോലീസ് ചീഫ് 20.04.2017-ലെ ടി8-24886/2016 PHQ നമ്പർ കത്ത് പ്രകാരം അയച്ചിരുന്നു.

പ്രസ്തുത ഉത്തരവിൽ പറയുന്നത്-

ദേശീയ പോലീസ് കമ്മീഷൻ ശുപാർശ ചെയ്ത പ്രകാരമുള്ള വിപുലമായ മാർഗനിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിൽ പോലീസുകാർക്ക് അസോസിയേഷൻ രൂപീകരിക്കുന്നതിനുള്ള അനുമതി സർക്കാർ നൽകുന്നു.

പോലീസ് കോൺസ്റ്റബിൾമാർക്കും പോലീസ് ഹെഡ് കോൺസ്റ്റബിൾമാർക്കും ഒന്നും അസിസ്റ്റന്റ് സബ് ഇൻസ്പെക്ടർമാർക്കും സബ് ഇൻസ്പെക്ടർമാർക്കും സർക്കിൾ ഇൻസ്പെക്ടർമാർക്കും ഒന്നും സൂപ്രണ്ട് ഓഫ് പോലീസിനും (നോൺ ഐപിഎസ്), ഡെപ്യൂട്ടി സൂപ്രണ്ട് ഓഫ് പോലീസ്  റാങ്ക് വരെയുള്ളവർക്ക് ഒന്നുവീതം. സംസ്ഥാന ആസ്ഥാനത്ത് സ്റ്റാഫ് കൗൺസിലുകളും ജോയിന്റ് കൺസൽട്ടേറ്റീവ് കൗൺസിലും രൂപീകരിക്കുന്നതിനും സർക്കാർ തത്വത്തിൽ സമ്മതിച്ചിട്ടുണ്ട്. സംസ്ഥാന തലത്തിൽ സ്റ്റാഫ് കൗൺസിലിന്റേയും ജോയിന്റ് കൺസൾട്ടേറ്റീവ് കൗൺസിലിന്റേയും രൂപീകരണത്തിന്റെയും അതിന്റെ പ്രവർത്തനങ്ങളെയും സംബന്ധിച്ചുമുള്ള വിശദാംശങ്ങളുടെ ഉത്തരവുകൾ സർക്കാർ പ്രത്യേകമായി പുറപ്പെടുവിക്കുന്നതാണ്.

പോലീസുകാർക്ക് വേണ്ടിയുള്ള താഴെ പറയുന്ന മൂന്ന് അസോസിയേഷനുകളുടെ രൂപീകരണം സംബന്ധിച്ചുള്ള കരട് ചട്ടങ്ങൾ ഇൻസ്പെക്ടർ ജനറൽ ഓഫ് പോലീസ് അദ്ദേഹത്തിന്റെ താഴെ പറയുന്ന കത്ത് പ്രകാരം നൽകിയിട്ടുണ്ട്:-

1. കോൺസ്റ്റബിൾമാർക്കും ഹെഡ് കോൺസ്റ്റബിൾമാർക്കും വേണ്ടി- ദി കേരള പോലീസ് കോൺസ്റ്റാബുലറി അസോസിയേഷൻ.

2. അസിസ്റ്റന്റ് സബ് ഇൻസ്പെക്ടർമാർക്കും സബ് ഇൻസ്പെക്ടർമാർക്കും സർക്കിൾ ഇൻസ്പെക്ടർമാർക്കും വേണ്ടിയുള്ള കേരള പോലീസ് ഇൻസ്പെക്ടേഴ്സ് അസോസിയേഷൻ.

ചട്ടം 5 ഉദ്ദേശ്യവും ലക്ഷ്യങ്ങളും താഴെ പറയുന്നു.

(1). 1966 ലെ The police Force (Restriction of Rights) ആക്റ്റ് (Act 33 of 1966) ന്റേയും അതിൻ കീഴിൽ പുറപ്പെടുവിച്ച ചട്ടങ്ങളുടേയും 1960- ലെ The Kerala Police Act (Act 5 of 1961) ന്റേയും വ്യവസ്ഥകൾക്കുള്ളിലും നിലവിലുള്ളതും കാലാകാലങ്ങളിൽ സർക്കാർ പുറപ്പെടുവിക്കുന്നതുമായ ഏതെങ്കിലും ആക്റ്റോ ചട്ടങ്ങളോ പ്രകാരം സംസ്ഥാന പോലീസ് സേനയുടെ അവകാശങ്ങൾ, കർത്തവ്യങ്ങൾ, അച്ചടക്കം, സേവന വ്യവസ്ഥകൾ എന്നിവയ്ക്കുള്ളിൽ നിന്ന് പ്രവർത്തിക്കുന്ന പൂർണ്ണമായും ഒരു രാഷ്ട്രീയേതര നികായമാണ് അസോസിയേഷൻ.

(2) പോലീസ് സേനയുടേയോ ഏതെങ്കിലും ഒരു അംഗത്തിന്റേയോ അച്ചടക്കത്തേയോ കാര്യക്ഷമതയേയോ നിക്ഷ്പക്ഷതയേയോ തുരങ്കം വയ്ക്കുന്ന പ്രകടനത്തിലോ മറ്റ് ഏതെങ്കിലും പ്രവൃത്തികളിലോ പണിമുടക്കുവാനോ അവരുടെ സേവനങ്ങൾ തടസപ്പെടുത്തുവാനോ അവരുടെ

ജോലി നിർവ്വഹിക്കുന്നിൽ മറ്റു വിധത്തിൽ താമസം വരുത്തുന്നതിനോ അല്ലെങ്കിൽ മറ്റേതെങ്കിലും രൂപത്തിലുള്ള സമ്മർദ്ദ തന്ത്രങ്ങളോ സമരമുറകളോ അവലംബിക്കുന്ന അവകാശമോ പോലുള്ള യാതൊരു അവകാശവും അംഗങ്ങൾക്കില്ലാത്തതാണ്.

ചട്ടം 5 (5) (ഇ) ഉം (എഫ്) ഉം ഇപ്രകാരമാണ്.

(ഇ) അസോസിയേഷനെ നിയന്ത്രിക്കുന്ന ചട്ടങ്ങൾക്ക് കീഴിൽ വ്യവസ്ഥ ചെയ്യുന്ന മാർഗങ്ങളിലൂടെ പോലീസ് സേനയിലെ അംഗങ്ങളുടെ കൂട്ടായ താൽപര്യം സംരക്ഷിക്കുന്നതിന;

(എഫ്) പോലീസ് സേനയിലെ അംഗങ്ങളുടെ യഥാർത്ഥമായ ആവലാതികൾക്കുവേണ്ടി കാര്യക്ഷമമായി ശബ്ദിക്കുന്നതിനും പരിഹാരം കാണുന്നതിനും;

ഓഫീസ് ഭാരവാഹികളുടെ ചുമതലകളും പ്രവർത്തനങ്ങളും ഉത്തരവാദിത്വങ്ങളും ചട്ടം 10-ൽ പ്രതിപാദിക്കുന്നുണ്ട്.

ചട്ടം 10 (3) പ്രകാരം ജനറൽ സെക്രട്ടറി മറ്റു പല ചുമതലകളോടൊപ്പം സംസ്ഥാന അസോസിയേഷനിലെ ഓഫീസർമാരെ സംബന്ധിക്കുന്ന കത്തിടപാടുകളും പൊതുവായി അസോസിയേഷന്റെ വിവിധ പ്രവർത്തനങ്ങൾക്കും മേൽനോട്ടം വഹിക്കുകയും ചെയ്യുന്നു.

അസോസിയേഷന്റെ പരമാധികാരം ചട്ടം 10 (7) പ്രകാരം നിക്ഷിപ്തമാക്കിയിരിക്കുന്നത് ജനറൽ ബോഡിയിലാകുന്നു.

ചട്ടം 11 യോഗങ്ങളെ സംബന്ധിച്ച് വ്യവസ്ഥ ചെയ്യുന്നു. ചട്ടം 11-ന്റെ ഉപചട്ടം (7)ഉം (11) ഉം പ്രസക്തമാണ് - അവ ഇപ്രകാരമാണ് -

(7) യോഗത്തിനുള്ള നോട്ടീസിനോടൊപ്പം യോഗത്തിനുള്ള അജണ്ടയും ചംക്രമണം ചെയ്യേണ്ടതും അതോടൊപ്പം അവയുടെ പകർപ്പുകൾ യൂണിറ്റ് തലവൻ/വകുപ്പ് മേധാവി എന്നിവർക്ക് നൽകേണ്ടതാണ്.

11) അവതരിപ്പിച്ചതും പരാജയപ്പെട്ടതോ വിജയിപ്പിച്ചതോ ആയ എല്ലാ പ്രമേയങ്ങളുടേയും പകർപ്പുകൾ അതത് സംഗതിപോലെ, അറിവിലേക്കും അനന്തര നടപടികൾക്കുമായി യൂണിറ്റ്തലവനും/വകുപ്പ് മേധാവിക്കും നൽകേണ്ടതാണ്.

ചട്ടം (12) ധനകാര്യത്തെ സംബന്ധിച്ച് പ്രതിപാദിക്കുന്നു. ഉപചട്ടം (1) ഉം (2) ഉം (3) ഉം ഇപ്രകാരമാണ് -

(1) അസോസിയേഷന്റെ നിധിയിൽ അംഗങ്ങളിൽ നിന്നുള്ള വരിസംഖ്യ, സർക്കാരിൽ നിന്നുള്ള ഏതെങ്കിലും ഗ്രാന്റുകൾ, സർക്കാരിന്റെ മുൻകൂർ അനുമതിയോട് കൂടി സ്വരൂപിക്കുന്ന പണം എന്നിവ മാത്രം അടങ്ങുന്നതും അസോസിയേഷന്റെ ലക്ഷ്യങ്ങൾ പൂർത്തീകരിക്കുന്നതിന മാത്രമായും ഉപയോഗിക്കേണ്ടതുമാണ്.

(2) അസോസിയേഷന്റെ അംഗങ്ങളിൽ നിന്നും വരിസംഖ്യ അല്ലാതെ അസോസിയേഷൻ തുക ചോദിക്കുകയോ സ്വരൂപിക്കുകയോ ചെയ്യാൻ പാടുള്ളതല്ല.

(3) ഏതെങ്കിലും വ്യക്തിയിൽ നിന്നോ സന്നദ്ധ ഏജൻസിയിൽ നിന്നോ സംഘടനയിൽ നിന്നോ യാതൊരു സംഭാവനയും അസോസിയേഷൻ സ്വീകരിക്കുവാൻ പാടുള്ളതല്ല.

17.11.1979-ലെ സ.ഉ (എം.എസ്) നം. 155/79/ആഭ്യന്തരം എന്ന ഉത്തരവ് പ്രകാരം കേരള പോലീസ് അസോസിയേഷൻ ഉൾപ്പെടെയുള്ള മൂന്ന് പോലീസ് അസോസിയേഷനുകളുടെ രൂപീക രണത്തിനായുള്ള കരട് ചട്ടങ്ങൾ സർക്കാർ അംഗീകരിച്ചിട്ടുണ്ട്.

അസിസ്റ്റന്റ് കമ്മീഷണർ ശ്രീ. റജി ജേക്കബിന്റെ റിപ്പോർട്ട് (Ext X 564)ൽ നിന്നും 1.04.2013-ലെ സി4/27575/2013 നമ്പർ ഉത്തരവ് പ്രകാരം സ്മരണിക 2013-ലെ പരസ്യത്തിനുവേണ്ടി മിതമായ നിര ക്കിൽ സംഭാവന സ്വീകരിക്കുവാൻ സ്റ്റേറ്റ് പോലീസ് ചീഫ് അനുമതി നൽകിയതായി കാണുന്നു. ശരിയായ കണക്കുകൾ സൂക്ഷിക്കണമെന്നും പരിശോധനയ്ക്ക് ആവശ്യപ്പെടുമ്പോൾ കണക്കുക ളുടെ വിവരണം നൽകണമെന്നും സ്റ്റേറ്റ് പോലീസ് ചീഫ് കേരള പോലീസ് അസോസിയേഷൻ ജനറൽ സെക്രട്ടറിയോട് നിർദ്ദേശിച്ചിരുന്നു. ഹാജരാക്കിയ കണക്കുകളുടെ വിവരണത്തിൽ നിന്നും ഒരു കക്ഷിയിൽ നിന്നും പരസ്യ ഇനത്തിൽ ശേഖരിച്ച കൂടിയ തുക രണ്ട് ലക്ഷം രൂപയാണ്.

യഥാർത്ഥത്തിൽ, പോലീസ് അസോസിയേഷന സരിത എസ്.നായർ 20 ലക്ഷം രൂപ സംഭാവന യായി നൽകിയെന്ന ആരോപണം വാസ്തവമാണെങ്കിൽ, അങ്ങനെയുള്ള വാങ്ങൽ അസോസിയേ ഷന്റെ ബൈലോയുടെ ഖണ്ഡം 12 (3) ന്റെയും സർക്കാർ ഉത്തരവിലെ ചട്ടം 12 (3)ന്റെയും നഗ്ന മായ ലംഘനമാണ്. പരസ്യത്തിനായിട്ടാണ് ഈ തുക നൽകിയത് എങ്കിൽ കൂടി സ്റ്റേറ്റ് പോലീസ് ചീഫിന്റെ മേൽപറഞ്ഞ ഉത്തരവ് പരിഗണിക്കുമ്പോൾ ഈ 20 ലക്ഷം രൂപ എന്നത് ഒരു മിതമായ നിരക്കല്ല. സംസ്ഥാനത്തെ പോലീസ് സ്റ്റേഷനുകളിൽ സോളാർ പാനലുകൾ സ്ഥാപിക്കുന്നതി ലേക്കും അതിലേക്ക് വേണ്ടി സ്റ്റേറ്റ് പോലീസ് ചീഫ്/സർക്കാർ ഉത്തരവ് വാങ്ങുന്നതിലേക്കുമുള്ള ഒരു പ്രമേയം പാസാക്കുന്നതിനായുള്ള പ്രതിഫലമാണെങ്കിൽ അത് അഴിമതി നിരോധന നിയമ ത്തിലെ വ്യവസ്ഥകളെ ആകർഷിക്കുന്ന ഗുരുതരമായ ഒരുകുറ്റമായേക്കാം. അന്വേഷണം തന്റെ കീഴുദ്യോഗസ്ഥരെ  ഏൽപിക്കുമ്പോഴോ അവരിൽ നിന്നും റിപ്പോർട്ട് ലഭിച്ചശേഷം അത് പരിഗണി ച്ചപ്പോഴോ ഇക്കാര്യങ്ങളിൽ ഏതെങ്കിലും എസ്.ഐ.ടിയുടെ തലവനും ADGP (SZ) ആയ ശ്രീ.എ. ഹേമചന്ദ്രന്റെ മനസിലുണ്ടായിരുന്നുവോ എന്ന കാര്യം വ്യക്തമല്ല.

പോലീസ് മുമ്പാകെയുള്ള പരാതികളിൽ നിയമപരമായ നടപടികൾ സ്വീകരിക്കാതെ ചില ഉത്തരവാദിത്വപ്പെട്ട പോലീസ് ഉദ്യോഗസ്ഥർ സരിത എസ് നായരെ കേസുകൾ ഒതുക്കി തീർക്കാൻ സഹായിക്കുന്നു: അതിന ഉദാഹരണമായി ചൂണ്ടിക്കാട്ടിയത് ആറന്മുള ബാബുരാജിന്റെ കേസിൽ അയാളെ പരാതി നൽകുന്നതിൽ നിന്നും ഒരു ഡി.വൈ.എസ്.പി നിരുത്സാഹപ്പെടുത്തിയതായി പറ യുന്നത് എന്ന  ആരോപണം നിയമസഭയിൽ തന്നെ ഉയർന്നിട്ടുണ്ട്.

26.05.2015-ൽ ടീം സോളാർ കമ്പനിയുടെ പർച്ചേഴ്സ് മാനേജർ ആയ ശ്രീ. സി മോഹൻദാ സിനെ കമ്മീഷൻ മുമ്പാകെ CW 48 ആയി വിസ്തരിച്ചിരുന്നു; പണം കൊടുത്ത് കേസുകൾ ഒത്തു തീർപ്പാക്കുന്നത് സംബന്ധിച്ചുള്ള കമ്മീഷനുവേണ്ടി ഹാജരായ അഡ്വക്കേറ്റിന്റെ ചോദ്യത്തിന 44 മുതൽ 45 വരെയുള്ള പുറങ്ങളിൽ പോലീസ് മുമ്പാകെ നിരവധി പരാതികൾ വന്നിരുന്നുവെന്ന് അദ്ദേഹം മറുപടി നൽകുകയുണ്ടായി: സരിത എസ്.നായർ കാര്യങ്ങൾ ഫോൺ മുഖാന്തിരം ഒത്തു തീർപ്പാക്കിയെന്നും തീർപ്പാക്കിയ തുക നൽകുന്നതിനായി പോലീസ് അസിസ്റ്റന്റ് കമ്മീഷണർ ശ്രീ. സുനിൽ ജേക്കബിന്റെ ഓഫീസിൽ പോയിരുന്നു. ഇത് സരിതാ.എസ്.നായർക്ക് പോലീസ് ഉദ്യോഗ സ്ഥരുമായി ചില സ്വാധീനങ്ങളുണ്ടായിരുന്നുവെന്നത് പ്രഥമദൃഷ്ട്യാ പ്രകടമാകുന്നു.

സരിത എസ്.നായർക്കും ബിജുരാധാകൃഷ്ണനും ടീം സോളാർ കമ്പനിക്കുമെതിരെ ശ്രീ. സജ്ജാദ് പെരുമ്പാവൂർ നൽകിയ പരാതി മന്ത്രിമാരുടേയും ഐ.ജിയുടേയും റൂറൽ സൂപ്രണ്ട ഓഫ് പോലീസ് ആലുവ മുമ്പാകെയും 2013 ഫെബ്രുവരി, മാർച്ച് മാസങ്ങളിൽ എത്തിയിരുന്നുവെന്നും

കാര്യമായ അന്വേഷണങ്ങൾ നടത്തിയിരുന്നതും പോലീസ് ഉദ്യോഗസ്ഥർക്ക് അറിയാമായിരുന്നു വെന്നതും ഇവിടെ സന്ദർഭോചിതമായി കുറിക്കേണ്ടതുമാണ്. സ്മരണികയിൽ ടീം സോളാറിന പകരം ''A well wisher'' എന്ന് നൽകിയതും അതിനുശേഷം അവർ അറസ്റ്റിലായതും സരിത പറഞ്ഞ പ്രസ്താവനയുടെ പശ്ചാത്തലത്തിൽ കൂടി പരിഗണിക്കേണ്ടത് ഇവിടെ പ്രസക്തമാണ്. 3.06.2013-ലാണ് അവരുടെ അറസ്റ്റ് നടന്നതെങ്കിലും അതിനും ഒന്നോ രണ്ടോ മാസങ്ങൾക്ക് മുമ്പ് തന്നെ അവർക്കെതിരെയുള്ള പരാതികൾ നിലവിലുണ്ടായിരുന്നു.

ഈ സാഹചര്യങ്ങൾ എല്ലാം പരിഗണിക്കുമ്പോൾ സംസ്ഥാനത്തിന്റെ പോലീസ് സേനയുടെ ആത്മാഭിമാനം, അന്തസ്, അച്ചടക്കം, സൽപേര് എന്നിവ കാത്തുസൂക്ഷിക്കുന്നതിന ഇക്കാര്യത്തിൽ എല്ലാ അധികാരങ്ങളുമുള്ള ഒരു ക്ഷമതയുള്ള ഫോറം മുഖേന ഒരു വിശദമായ അന്വേഷണം എന്ന താണ് കമ്മീഷന്റെ വ്യക്തമായ അഭിപ്രായം.

-------------------------------

ശ്രീ.മുഹമ്മദ് ഷാഫി CW 172 22.08.2016 -ലെ മൊഴി Exts X 689 മുതൽ X 690 (Depo. Vol. XVIII Pp 290-370)

14.11.2012 മുതൽ അദ്ദേഹം തിരുവനന്തപുരം സിറ്റി SBCID DySP യും തിരുവനന്തപുരം സിറ്റി യുടെ ചുമതലയുള്ളയാളുമാണ്. രാഷ്ട്രീയ, വർഗ്ഗീയ, ട്രേഡ് യൂണിയൻ സംഘടിത കുറ്റങ്ങൾ എന്നിവയെ സംബന്ധിച്ചുള്ള രഹസ്യവിവരങ്ങൾ ശേഖരിക്കുകയും അത് ഇന്റലിജൻസ് എ.ഡി.ജി. പിമാർക്ക് നൽകുകയുമാണ് അദ്ദേഹത്തിന്റെ കർത്തവ്യം. 2011 മുതൽ ശ്രീ.ടി.പി.സെൻകുമാർ ഐ.പി.എസ്, ശ്രീ.അനന്തകൃഷ്ണൻ ഐ.പി.എസ്, ശ്രീ.എ.ഹേമചന്ദ്രൻ ഐ.പി.എസ് എന്നിവരോ ടൊപ്പവും ഇപ്പോൾ എ.ഡി.ജി.പി ഇന്റലിജൻസ് ആയ ശ്രീമതി. ആർ.ശ്രീലേഖ ഐ.പി.എസിന കീഴിലും അദ്ദേഹം ജോലി ചെയ്തിട്ടുണ്ട്. 2013 മെയ് 21 മുതൽ 24 വരെ കൊല്ലത്ത് നടന്ന കേരള പോലീസ് അസോസിയേഷന്റെ 30-ാം വാർഷികസമ്മേളനം 40 ലക്ഷം രൂപ ചെലവഴിച്ച് സ്പോൺസർ ചെയ്തത് ടീം സോളാർ കമ്പനിയാണെന്ന ആരോപണം 2013 ജൂൺ 18-ാം തീയതി നിയമസഭയിൽ ഉണ്ടായതായി അയാൾക്ക് അറിയാമായിരുന്നു. ഈ വാർത്ത 19.06.2013ലെ മംഗളം ദിനപത്രത്തിൽ റിപ്പോർട്ട് ചെയ്തിരുന്നു. കേരള പോലീസ് അസോസിയേഷനുവേണ്ടി ശ്രീ.ജി.ആർ. അജിത് ഫയൽ ചെയ്ത ഒരു പരാതി തിരുവനന്തപുരം ഡി.വൈ.എസ്.പി ശ്രീ. റജി ജേക്കബിനെ കൊണ്ട് അന്വേഷിപ്പിച്ചതായും പ്രസ്തുത ആരോപണം അടിസ്ഥാനരഹിതവും വ്യാജവുമാണെന്ന് കണ്ടെത്തിയിട്ടുള്ളതുമായ വാർത്ത അയാൾക്ക് അറിയാമായിരുന്നു.

സരിത നായരും ബിജു രാധാകൃഷ്ണനും പ്രതികളായിട്ടുള്ള സോളാർ കേസ് അന്വേഷിക്കുന്ന എസ്.ഐ.ടിയിൽ അയാൾ അംഗമായിരുന്നില്ല. 5.02.2016-ൽ കേരള പോലീസ് അസോസിയേഷൻ ജനറൽ സെക്രട്ടറിയായ ശ്രീ.ജി.ആർ.അജിത് സ്റ്റേറ്റ് പോലീസ് ചീഫിന നൽകിയ പരാതി ഇന്റലി ജൻസ് എ.ഡി.ജി.പി ആയ ശ്രീ.എഹേമചന്ദ്രൻ ഐ.പി.എസിന അയച്ചു കൊടുക്കുകയും അദ്ദേഹം 8.02.2016 ലെ 16/PTN/ADGP (Int) 2016-നമ്പർ പ്രകാരം അയാളെ അന്വേഷണത്തിനായി ചുമതല പ്പെടുത്തി. ശ്രീ.ജി.ആർ.അജിത് സ്റ്റേറ്റ് പോലീസ് ചീഫ് മുമ്പാകെ നൽകിയ പരാതി (Ext X 688) ആയി ഹാജരാക്കി. പ്രധാന പരാതി എന്തെന്നാൽ കേരള പോലീസ് അസോസിയേഷന്റെ സ്റ്റേറ്റ് കോൺഫറൻസിനോടനുബന്ധിച്ച് 2013-ൽ പ്രസിദ്ധീകരിച്ച സുവനീറിന്റെ 103-ാം പേജിലെ പരസ്യ ത്തിന സരിത.എസ്.നായർ അയാൾക്ക് 20 ലക്ഷം രൂപ നൽകിയെന്നും എന്നാൽ 5.2.2016-ൽ സരിത നായർ കമ്മീഷന മുമ്പാകെ പറഞ്ഞതിൽ അവർ അറസ്റ്റ് ചെയ്യപ്പെട്ടതുകൊണ്ടാണ് അത് ''A well wisher'' എന്ന് കാണിച്ചത് എന്നതാണ്. സരിത നായരും അസോസിയേഷന്റെ മുൻ ഓഫീസ് ഭാര വാഹികളുമായിരുന്ന ബിജുവും ബാബുരാജും തമ്മിലുള്ള ഗൂഢാലോചനയുടെ ഭാഗമാണിതെന്നും പ്രസ്തുത പരാതിയിൽ പറഞ്ഞിട്ടുണ്ട്. ഈ രണ്ട് കാര്യങ്ങളിൽ മേലും അന്വേഷണം നടത്താനാണ് അയാൾക്ക് നിർദ്ദേശം ലഭിച്ചിരുന്നത്. സഭയിൽ നടന്ന ചർച്ചയുടെ അടിസ്ഥാനത്തൽ ജി.ആർ.അ ജിത് നൽകിയ പരാതി അന്വേഷിച്ച ഡി.വൈ.എസ്.പി ശ്രീ.റജി ജേക്കബിന്റെ അന്വേഷണ റിപ്പോർട്ട് അയാൾ കണ്ടിട്ടില്ല. ഈ വിഷയത്തെ പറ്റി ശ്രീ. റജി ജേക്കബുമായി അയാൾ സംസാരിച്ചിരുന്നു. ഇതിനകം പറഞ്ഞ രണ്ടു കാര്യങ്ങളാണ് പരിഗണിച്ചത്. അതിലേക്കായി സ്മരണികയുടെ പരസ്യ ത്തിന്റെ വിശദാംശങ്ങൾ അയാൾ ശേഖരിക്കുകയും 'a well wisher' എന്ന പരസ്യം നൽകിയത് സ്കൈലൈൻ ബിൽഡേർസ് ആണെന്നും അതിലേയ്ക്ക് അര പേജ് ഇന്നർ ബ്ലാക്ക് & വൈറ്റായി 10,000/- രൂപ അവർ നൽകിയതായി കണ്ടെത്തുകയുണ്ടായി. 17.05.2013 -ലെ ADGP (NZ)- ന്റെ B1/9062/2013 നമ്പർ COB മെസ്സേജും വൈദ്യുതി ക്ഷാമത്തിന പരിഹാരമെന്ന നിലയ്ക്ക് എല്ലാ പോലീസ് സ്റ്റേഷനുകളിലും സോളാർ പാനലുകൾ സ്ഥാപിക്കുന്നതിനായി അസോസിയേഷൻ അംഗീകരിച്ച 39-ാം പ്രമേയത്തെ സംബന്ധിച്ച വിഷയമാണ് അയാൾ അടുത്ത ഇനമായി പരിഗണി

ച്ചത്. അത് 31.05.2013 ന മുമ്പ് എല്ലാ പോലീസ് സ്റ്റേഷനുകളിലും സോളാർ പാനലുകൾ സ്ഥാപിക്കുന്നതിന്റെ സാധ്യതയെ സംബന്ധിച്ച ഒരു പ്രാഥമിക പഠനത്തിന ശേഷം സർക്കാരിന ഒരു റിപ്പോർട്ട് സമർപ്പിക്കുന്നതിനുവേണ്ടിയായിരുന്നു. സോളാർ പാനലുകൾ അവിടെ സ്ഥാപിക്കുന്നതിൻമേൽ യാതൊരു തുടർ നടപടികളും സ്വീകരിച്ചില്ലായെന്ന് കൂടുതൽ അന്വേഷണത്തിൽ മനസിലായതായി അയാൾ പറഞ്ഞു. വാട്സ് ആപ് മുഖേന ബിജു.സി.ആർ അയച്ച ഒരു മെസേജ് പ്രധാനമായും ആരോപിക്കപ്പെട്ട ഗൂഢാലോചനക്കായിട്ടാണ് പരിഗണിച്ചത്. സരിത നായർ ഒഴികെ മറ്റ് പേരുകാരായ ബിജു, ബാബുരാജ് കമ്പനിയുടെ മറ്റ് സ്റ്റാഫുകൾ എന്നിവരെ കാണുകയും വിശദാംശങ്ങൾ ശേഖരിക്കുകയും ചെയ്തു, ഇത് സംബന്ധിച്ച ഒരു ഫയൽ അയാൾ പരിപാലിച്ചിരുന്നതും അത് ഇപ്പോൾ ഇന്റലിജൻസിലാണ് അയാൾ പറഞ്ഞു. അപ്രകാരം ശേഖരിച്ച വിവരങ്ങൾ ഒരു കുറിപ്പായി സൂക്ഷിച്ചിട്ടുള്ളതല്ലാതെ വിവരങ്ങൾ രേഖപ്പെടുത്തിയിട്ടില്ല. അതുകൊണ്ട് ആരെ കുറിച്ചെല്ലാമാണ് അന്വേഷണം നടത്തിയതെന്നും അവരിൽ നിന്നും എന്തെല്ലാം വിവരങ്ങൾ ശേഖരിച്ചുവെന്നും ഫയലിൽ നിന്നും കാണാൻ കഴിയുന്നില്ല.

കമ്മീഷൻ മുമ്പാകെ ശ്രീ. സി ആർ ബിജു നൽകിയ മൊഴിയിൽ അദ്ദേഹം അയാളിൽ നിന്നും ഒരു മൊഴി എടുത്തിട്ടുള്ളതായി അയാളുടെ ശ്രദ്ധയിൽ കൊണ്ടുവന്നു. അതിന മറുപടിയായി അയാൾ ബിജുവിനെ കണ്ടിരുന്നുവെന്നും ചോദ്യങ്ങൾ ചോദിക്കുകയും ഉത്തരങ്ങൾ ലഭിച്ചിട്ടുണ്ടെന്നും പറയുകയുണ്ടായി. ആവശ്യമുള്ള ആ വിവരങ്ങൾ മാത്രമാണ് എഴുതിയതെന്നും പക്ഷെ ഒരു സ്റ്റേറ്റ്മെന്റിന്റെ രൂപത്തിൽ രേഖപ്പെടുത്തിയിട്ടില്ലാത്തതുമാണ്. 25.07.2016-ൽ ശ്രീ. ബിജു.സി.ആറിനെ ചോദ്യം ചെയ്യുന്ന വേളയിൽ ജോർജ്ജ് കുട്ടിയേയും അഡ്വക്കേറ്റുമാരായ ശ്രീ.രാജേന്ദ്രനേയും ശ്രീ.സി.ഡി ജോണിയെ കുറിച്ചും ഒന്നും തന്നെ അയാൾ ചോദിച്ചിരുന്നില്ലായെന്ന് അയാൾ സമ്മതിച്ചിട്ടുള്ളതാണ്. അയാൾ ജോർജ്ജ്കുട്ടിയെ ചോദ്യം ചെയ്തിരുന്നില്ലായെന്നും അയാൾ പറഞ്ഞിട്ടുണ്ട്. 22.02.2016-ൽ ADGP (Int) നൽകിയ റിപ്പോർട്ടിലെ 1-ാം ഖണ്ഡികയിൽ കേരള പോലീസ് അസോസിയേഷന സരിത നായർ നൽകിയ പണത്തെ സംബന്ധിച്ച് മൊഴിയുടെ വിശദാംശങ്ങൾ രേഖപ്പെടുത്തിയിരുന്നുവെങ്കിലും അന്വേഷണത്തിൽ സുവനീറിലെ പരസ്യവും 39-ാം നമ്പർ പ്രമേയവും ADGP (NZ) ശ്രീ.ശങ്കർ റെഡ്ഡിയുടെ COB മെസ്സേജിലും മാത്രമൊതുങ്ങിയെന്ന പൊരുത്തക്കേട് അയാളുടെ ശ്രദ്ധയിൽപെടുത്തിയപ്പോൾ സരിത എസ്.നായർ ഉന്നയിച്ച ആരോപണങ്ങളിൽ കഴമ്പില്ലായെന്ന നിഗമനത്തിൽ എത്തിച്ചേർന്നതായി അയാൾ പറഞ്ഞു. 5.02.2016-ൽ പോലീസ് അസോസിയേഷനെ പറ്റി സരിത നായർ കമ്മീഷൻ മുമ്പാകെ സമർപ്പിച്ച ആരോപണങ്ങൾ പൂർണമായും അയാൾ അന്വേഷിച്ചിരുന്നില്ലായെന്നും ജി.ആർ അജിത് നൽകിയ പരാതിയെ സംബന്ധിച്ച് മാത്രമാണ് അയാൾ അന്വേഷിച്ചതെന്നും അയാൾ പറഞ്ഞു. ആരോപണങ്ങളുടെ നിജസ്ഥിതി മനസിലാക്കുന്നതിനായി സരിത നായരെ എന്തുകൊണ്ട് ചോദ്യം ചെയ്തിട്ടില്ലായെന്ന് അദ്ദേഹത്തോട് ചോദിച്ചിരുന്നു. ഇന്റലിജൻസ് നടത്തുന്നത് ഒരു രഹസ്യ സ്വഭാവമുള്ള അന്വേഷണമാണെന്നും സരിത നായരിലേക്കും ഓഫീസിലേക്കും രഹസ്യമായി വിശദാംശങ്ങൾ ശേഖരിക്കുന്നത് പ്രയാസമായതിനാലാണ് എന്നും അയാൾ മറുപടി നൽകി. ഈ കാരണത്താലാണ് അയാൾ സരിത നായരെ കാണുകയോ അവരെ ചോദ്യം ചെയ്യുകയോ ചെയ്യാതിരുന്നത്. DCRB നടത്തുന്നത് പരസ്യ അന്വേഷമാണെന്നും ഇന്റലിജൻസ് നടത്തുന്നത് രഹസ്യാന്വേഷണമാണെന്നും അദ്ദേഹം പറഞ്ഞു. അയാൾ ശേഖരിച്ച വിവരങ്ങൾ അയാൾ ഹാജരാക്കുകയുണ്ടായി. X 690. ജോർജ്ജ്കുട്ടിയെ കുറിച്ചോ, അഡ്വക്കേറ്റുമാരായ ബി. രാജേന്ദ്രൻ, സി.ഡി. ജോണി എന്നിവരെ കുറിച്ചോ പോലീസ് അസോസിയേഷൻ നൽകിയ പരാതിയിൽ ആരോപണമില്ലാതിരുന്നതിനാലാണ് അവരെ സമീപിക്കാതിരുന്നത്. ശ്രീ. അജിത് മുഖ്യമന്ത്രിയുടെ ഓഫീസിൽ നിരന്തരം വരുമെന്ന വിവരം അദ്ദേഹത്തിന അറിയാമായിരുന്നു.

ഗുരുതരമായ കുറ്റകൃത്യങ്ങളിലേർപ്പെടുന്നവരെ പ്രത്യേകിച്ച് വർഗീയ ഗുണ്ടകളെ നിരീക്ഷിക്കുകയാണ് ഇന്റലിജൻസ് വകുപ്പ് പതിവായി ചെയ്യുന്നത്. മന്ത്രിമാരുടെ പേഴ്സണൽ സ്റ്റാഫിന്റെ പ്രവർത്തനങ്ങളെ സംബന്ധിച്ച് വിവരം ശേഖരിക്കുന്ന യാതൊരു സംവിധാനവുമില്ല. അങ്ങനെയുള്ള സംഭവങ്ങളുടെ കാരണത്താൽ ഇപ്പോൾ പേഴ്സണൽ സ്റ്റാഫിൽ നിയമനം നടത്തുമ്പോൾ അന്വേഷണം നടത്തി വരുന്നു. ധാരാളം ക്രിമിനൽ കേസുകളിൽ ഉൾപ്പെട്ടിട്ടുള്ള സരിത നായരെ പോലുള്ളവരുടെ മീറ്റിംഗുകളെ സംബന്ധിച്ചും ഇവർ മുഖ്യമന്ത്രി, മന്ത്രിമാർ, മറ്റ് ഉദ്യോഗസ്ഥർ എന്നിവരെ സന്ദർശിക്കുന്നതിനായുള്ള വാർത്തകളെ സംബന്ധിച്ച് അപ്രകാരമുള്ള കുറ്റകൃത്യങ്ങൾ തടയുക എന്നത് പോലീസിന്റെ കർത്തവ്യമാണ്. ഇത്തരക്കാരുടെ മുൻകാല ചരിത്രം അറിയാവുന്ന പോലീസുദ്യോഗസ്ഥരുടെ ചുമതലയാണ് അത് ബന്ധപ്പെട്ട ഉദ്യോഗസ്ഥരുടെ ശ്രദ്ധയിൽ കൊണ്ടുവരികയെന്നത്.

## ശ്രീ.സതീഷ് ബിനോ ഐ.പി.എസിന്റെ മൊഴി (CW186)

കൊല്ലം സിറ്റി പോലീസ് കമ്മീഷണറായ ശ്രീ.സതീഷ് ബിനോ ഐ.പി.എസ്-നെ കമ്മീഷൻ മുമ്പാകെ 28.10.2016 ൽ CW 186 ആയി വിസ്തരിക്കുകയും മൊഴി രേഖപ്പെടുത്തുകയുമുണ്ടായി. (Dep X Pp 1-38)

2013 ജനുവരി 1 മുതൽ 2015 ജനുവരി വരെ അദ്ദേഹം എറണാകുളം റൂറൽ പോലീസ് (ആലുവ) സൂപ്രണ്ടായിരുന്നു. സരിത നായരും ബിജു രാധാകൃഷ്ണനും ലക്ഷ്മിനായരായും ഡോ. ആർബി നായരായും നടത്തിയിട്ടുള്ള സോളാർ തട്ടിപ്പിനെ സംബന്ധിച്ച് സഭയിലും സഭയ്ക്ക് പുറത്തും ചർച്ച ചെയ്തിട്ടുള്ളതിനെ കുറിച്ച് അയാൾക്ക് അറിയാം അയാൾ പറഞ്ഞു. സരിത എസ് നായരും ബിജു രാധാകൃഷ്ണനും ഉൾപ്പെട്ടിട്ടുള്ള സോളാർ തട്ടിപ്പ് ക്രിമിനൽ കേസുകൾ അന്വേഷിക്കുന്നതിന എസ്.ഐ.ടി രൂപീകരിച്ചതായും എസ്.ഐ.ടി അന്വേഷണ കേസുകളിൽ പ്രധാനപ്പെട്ട ഒരെണ്ണം ശ്രീ.മുദിക്കൽ സജ്ജാദിന്റെ പരാതിയിൻമേൽ പെരുമ്പാവൂർ പോലീസ് സ്റ്റേഷനിൽ രജിസ്റ്റർ ചെയ്ത ക്രൈം നമ്പർ 368/2013 ആണെന്നതിനെ കുറിച്ചും അയാൾക്ക് അറിയാമായിരുന്നു. ബിജു രാധാകൃഷ്ണനും സരിതയും ഒരുമിച്ച് സോളാർ പ്ലാന്റും വിൻഡ് മില്ലും സ്ഥാപിക്കാമെന്ന് സമ്മതിച്ച് നാൽപത്തിയേഴ് ലക്ഷത്തി അമ്പതിനായിരും രൂപ പ്രതിഫലമായി വാങ്ങിയെന്നും എന്നാൽ പ്രസ്തുത കരാർ നടപ്പിലാക്കാതെ അയാളെ ചതിക്കുകയായിരുന്നുവെന്നും ആരോപിച്ചു കൊണ്ട് ശ്രീ.സജ്ജാദ് 27.02.2013 ൽ ഒരു പരാതി സമർപ്പിക്കുകയുണ്ടായി. (Ext. X 726). പ്രതിയെ വിളിച്ചു വരുത്തണമെന്നും മധ്യസ്ഥതയിലൂടെ പണം അയാൾക്ക് തിരികെ കിട്ടണമെന്നും അയാൾ എസ്.പി-യോട് ആവശ്യപ്പെട്ടു. പ്രസ്തുത പരാതിയിൽ ആർ.ബി നായരും ലക്ഷ്മിനായരും അയാളോട് അവർക്ക് കേരള മുഖ്യമന്ത്രിയായ ശ്രീ.ഉമ്മൻചാണ്ടിയുമായും കേന്ദ്രമന്ത്രിയായ ഡോ.ഫറൂഖ് അബ്ദുള്ളയുമായും ബന്ധമുണ്ടെന്നും ബിജു രാധാകൃഷ്ണൻ ഡോ. ഫാറൂഖ് അബ്ദുള്ളയുടെ പ്രിൻസിപ്പൽ അഡ്വൈസർ ആണെന്നും ബിജു രാധാകൃഷ്ണന റിന്യൂവബിൾ എനർജിയിൽ ഡോക്ടറേറ്റ് ലഭിച്ചിട്ടുണ്ടെന്നും സജ്ജാദ് പറഞ്ഞിരുന്നു. അവരുടെ ബിസിനസിന കേരള സർക്കാരിന്റെ അംഗീകാരമുണ്ടെന്നുള്ള രേഖകൾ തെളിവായി നൽകി കൊണ്ട് അയാളെ വിശ്വസിപ്പിക്കുകയും ബിജു സി.എമ്മിന്റെ പേഴ്സണൽ അഡ്വൈസർ ആണെന്നും സജ്ജാദ് പരാതിയിൽ പറഞ്ഞിരുന്നു. ടീം സോളാർ കമ്പനിയുടെ പേരിൽ അവർക്ക് സി.എമ്മുമായി ബന്ധമുണ്ടെന്ന് പറഞ്ഞ് പ്രതി നിരവധി ആളുകളിൽ നിന്നും ധാരാളം തുക പിരിച്ചെടുത്തിട്ടുള്ളതായും അയാൾ നടത്തിയ അന്വേഷണത്തിൽ നിന്നും അറിയാൻ കഴിഞ്ഞുവെന്നും ശ്രീ.സജ്ജാദ് പരാതിയിൽ പറഞ്ഞിരുന്നു.

പ്രതിയെ വിളിച്ചു വരുത്തുകയും അവരിൽ നിന്നും പണം തിരികെ കിട്ടുന്നതിനായി മധ്യസ്ഥതയിലൂടെ ആവശ്യമായ നടപടികൾ സ്വീകരിക്കണമെന്നുമുള്ളതുമായിരുന്നു സജ്ജാദിന്റെ അപേക്ഷ എന്ന് സാക്ഷി പറയുകയുണ്ടായി. ക്രിമിനൽ സ്വാഭാവമുള്ള ഒരു പരാതിയായതിനാൽ നാർകോട്ടിക് സെൽ ഡി.വൈ.എസ്.പിയോട് ഇക്കാര്യത്തിൽ എന്ത് തുടർ നടപടിയാണ് സ്വീകരിക്കുവാൻ കഴിയുന്നത് എന്നതിനെ സംബന്ധിച്ച് അയാളോട് ചർച്ച ചെയ്യുവാനും തുടർ നടപടി സ്വീകരിച്ച് റിപ്പോർട്ട് ചെയ്യുവാനും ആവശ്യപ്പെട്ടു. സ്വീകരിക്കേണ്ടതായിട്ടുള്ള തുടർ നടപടികളെ കുറിച്ച് റിപ്പോർട്ട് ലഭിച്ച ശേഷം ഒരു തീരുമാനമെടുക്കാമെന്നാണ് അയാൾ വിചാരിച്ചത്. സജ്ജാദിന്റെ പരാതിയുടെ പകർപ്പ്, ഡി.വൈ.എസ്.പിക്ക് നൽകുകയും അദ്ദേഹം 11.03.2013-ൽ റിപ്പോർട്ട് സമർപ്പിക്കുകയുമുണ്ടായി. (Ext. X 727). സജ്ജാദിൽ നിന്നും എടുത്തിട്ടുള്ള പ്രസ്താവനയുടെ പകർപ്പും ഉള്ളടക്കം ചെയ്തിട്ടുണ്ട്. സജ്ജാദ് ഡി.വൈ.എസ്.പിക്ക് നൽകിയ പ്രസ്താവനയിൽ ആർ.ബി നായർ ഒരു ഐ.പി.എസ് ഓഫീസറാണെന്നും കേന്ദ്രമന്ത്രി ഫറൂഖ് അബ്ദുള്ളയുടെ പ്രിൻസിപ്പൽ അഡ്വൈസറാണെന്നും കേരള മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുമായി ബന്ധമുണ്ടെന്നും പറഞ്ഞിരുന്നു. ഈ ബന്ധ

ങ്ങൾ അയാളെ പറഞ്ഞു വിശ്വസിപ്പിക്കുകയും സർക്കാർ ചിലവിൽ അയാളുടെ വാസ സ്ഥലത്ത് ഒരു സോളാർ പവർ പ്ലാന്റ് സ്ഥാപിക്കുവാൻ കഴിയുമെന്നും പറയുകയുണ്ടായി. ആർ.ബി നായർ രണ്ടാം തവണ അയാളുടെ വീട്ടിൽ വന്നപ്പോൾ മുദിക്കൽ പവർ പ്ലാന്റിനെ എമർജിംഗ് കേരള പ്രോജക്ടിൽ ഉൾപ്പെടുത്തുന്നതിന ശുപാർശ ചെയ്തുകൊണ്ടുള്ള ഒരു കത്ത് അയാളെ കാണിക്കുകയുണ്ടായി. സോളാർ പവർ സ്റ്റേഷന്റെ നിർമ്മാണോത്ഘാടനം നവംബർ 10-ാം തീയതി സി. എം-നെ കൊണ്ട് നടത്തിക്കാമെന്നുകൂടി അയാളോട് പറയുകയുണ്ടായി.

11.03.2013-ലെ ഡി.വൈ.എസ്.പിയുടെ റിപ്പോർട്ടിന്റെ പകർപ്പ് സാക്ഷിയെ കാണിച്ചുകൊണ്ട് പ്രതിക്ക് ഉന്നത വ്യക്തിത്വങ്ങളുമായി സജ്ജാദ് പറഞ്ഞ പ്രകാരമുള്ള എന്തെങ്കിലും ബന്ധത്തെപ്പറ്റി റിപ്പോർട്ടിൽ പ്രതിപാദിച്ചിരുന്നോയെന്ന് ചോദിച്ചിരുന്നു. അന്വേഷണ ഉദ്യോഗസ്ഥന്റെ മുന്നിൽ ലഭ്യമായിട്ടുള്ള വസ്തുതകളുടെ അടിസ്ഥാനത്തിലും ഇക്കാര്യത്തിൽ എഫ്.ഐ.ആർ രജിസ്റ്റർ ചെയ്യുവാൻ സജ്ജാദ് നൽകിയിരുന്ന രേഖകളുടെ അടിസ്ഥാനത്തിലും ഉന്നത ബന്ധത്തിന സഹായകരമായ യാതൊരു തെളിവും ലഭ്യമായിട്ടില്ലായെന്നതായിരുന്നു അദ്ദേഹത്തിന്റെ മറുപടി. പരാതിയിൽ ഉന്നയിച്ചിരുന്ന ആരോപണങ്ങളുടെ ഗൗരവ സ്വഭാവത്തിന്റെ വെളിച്ചത്തിലാണ് ഈ പരാതി ഒരു ഡി.വൈ.എസ്.പിയെ കൊണ്ട് അന്വേഷിപ്പിച്ചതെന്നും അന്വേഷണ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ഒരു കേസ് രജിസ്റ്റർ ചെയ്യുന്നതിനും വിശദമായ അന്വേഷണം നടത്തുവാനും നിർദ്ദേശിച്ചിരുന്നു. 12.01.2015-ൽ സജ്ജാദ് ഈ കമ്മീഷൻ മുമ്പാകെ നടത്തിയിട്ടുള്ള മൊഴിയിൽ എസ്.പി ആലുവ, കൊച്ചി മുമ്പാകെ പരാതി ഫയൽ ചെയ്തതിലെ ഉദ്ദേശം പൈസ തിരികെ ലഭിക്കണം എന്നത് മാത്രമാണെന്നും എസ്പി അയാളോട് പൈസ തിരികെ ലഭിക്കുവാൻ യാതൊരു സാധ്യതയുമില്ലായെന്നും ആയതിനാൽ നിയമാനുസൃതം മുന്നോട്ട് പോകുവാൻ അയാളോട് പറഞ്ഞിട്ടുണ്ടെന്നും അയാൾ അറിയിക്കുകയുണ്ടായി. അതിന്റെ അടിസ്ഥാനത്തിൽ അയാൾ 20.03.2013-ൽ SHO പെരുമ്പാവൂർ മുമ്പാകെ ഒരു സ്റ്റേറ്റ്മെന്റ് നൽകിയിട്ടുള്ളതാണ്. സജ്ജാദിനോട് ഒരു പരാതി SHO പെരുമ്പാവൂർ മുമ്പാകെ ഫയൽ ചെയ്യുവാൻ നിർദ്ദേശിക്കുകയും സജ്ജാദ് പറഞ്ഞ മറ്റു കാര്യങ്ങൾ ഓർക്കുന്നില്ലായെന്നും സാക്ഷി പറഞ്ഞു. ഈ കമ്മീഷൻ മുമ്പാകെ 14.10.2015-ൽ ഡി.വൈ.എസ്. പിയെ വിസ്തരിച്ചപ്പോൾ അയാൾ സരിത നായരുമായി മൂന്നുപ്രാവശ്യം ഫോണിൽ സംസാരിച്ചുവെന്ന കാര്യം സാക്ഷിയുടെ ശ്രദ്ധയിൽ കൊണ്ടുവന്നു. ആദ്യ തവണ അവരുമായി സംസാരിച്ചപ്പോൾ തമിഴ്നാട്ടിൽ ഒരു വിൻഡ് മിൽ സ്ഥാപിക്കുന്ന തിരക്കിലാണെന്നും ആയതിനാൽ നേരിൽ വരുന്നതിന സമയം അനുവദിക്കണമെന്നതായിരുന്നു അവരുടെ മറുപടി. രണ്ടാം തവണ വിളിച്ചപ്പോൾ ആവശ്യമുള്ള പക്ഷം മുഖ്യമന്ത്രിയുടെ ഓഫീസിൽ നിന്നും അയാളെ വിളിപ്പിക്കാമെന്ന് അവർ പറഞ്ഞു. ഡി.വൈ.എസ്.പിയുടെ അടുത്ത് പോകേണ്ട ആവശ്യമില്ലായെന്ന് അഡ്വ.ജനറൽ അവരെ ഉപദേശിച്ചതായി മൂന്നാം തവണ സരിത പറഞ്ഞു. ഡി.വൈ.എസ്.പി തന്നോട് ഇക്കാര്യങ്ങൾ ഒന്നും പറഞ്ഞിട്ടില്ലെന്ന് സാക്ഷി പറഞ്ഞു. പെരുമ്പാവൂർ ഡി.വൈ.എസ്.പി ശ്രീ.കെ.ഹരികൃഷ്ണൻ ആയിരുന്നു അയാളുടെ തൊട്ടു താഴെയുള്ള ഉദ്യോഗസ്ഥൻ. ശ്രീ.പത്മകുമാർ ആയിരുന്നു കൊച്ചി റേഞ്ച് പോലീസ് ഐ.ജി. സരിത നായർ ഉൾപ്പെട്ട പെരുമ്പാവൂർ കേസിനെ സംബന്ധിച്ച് അയാളോട് ഐ.ജി ഒന്നും പറഞ്ഞിരുന്നില്ല. വഞ്ചനാ കേസിൽ ഉൾപ്പെട്ട ഒരു സ്ത്രീയെ അറസ്റ്റ് ചെയ്തിട്ടുണ്ടെന്നും അവരെ ചോദ്യം ചെയ്യുന്നതിനായി കസ്റ്റഡിയിലെടുക്കുന്നതിനുള്ള നടപടികൾ സ്വീകരിച്ചു വരുന്നതായും ഹരികൃഷ്ണൻ അയാളോട് പറഞ്ഞു. അത് ലക്ഷ്മി നായർ ആയിരുന്നു എന്ന് അയാൾക്ക് അറിയാമായിരുന്നു. തുടർന്നുള്ള സംഭവങ്ങൾ ആയ എറണാകുളം എ.സി.ജെ. എം (ഇ.ഒ) കോടതി മുമ്പാകെ ഹാജരാക്കിയതും പത്തനംതിട്ട ജയിലിൽ വെച്ച് അവരിൽ നിന്നും കണ്ടെടുത്തു എന്ന് ആരോപിക്കുന്നുവെന്ന കത്ത് തുടങ്ങിയവയെ സംബന്ധിച്ച് വിവരങ്ങൾ അയാളെ അറിയിച്ചിരുന്നില്ലായെന്നും അതിനാൽ അതിനെപ്പറ്റി അയാൾക്കറിയില്ല എന്നും അയാൾ

പറഞ്ഞു. കൊച്ചി റേഞ്ച് ഐ.ജി ശ്രീ.പത്മകുമാർ ഐ.പി.എസ്, ക്രൈംനമ്പർ 368/13 കേസിന്റെ അന്വേഷണ ചുമതല ഇൻസ്പെക്ടർ ഓഫ് പോലീസ് ആയ ശ്രീ. വി.റോയിയിൽ നിന്ന് അയാൾ ഏറ്റെടുക്കണമെന്നും സരിത നായരെ അറസ്റ്റ് ചെയ്യുന്നതിനുള്ള അടിയന്തിര നടപടികൾ സ്വീകരിക്കണമെന്നുമുള്ള അദ്ദേഹത്തിന്റെ നിർദ്ദേശം ഓർക്കുന്നില്ല എന്നു പറഞ്ഞു. ഇക്കാര്യങ്ങളെല്ലാം അയാളെ അറിയിച്ചിരുന്നുവോ എന്നത് ഓർക്കുന്നില്ല അയാൾ പറഞ്ഞു. തിരുവനന്തപുരം ഇടപ്പഴിഞ്ഞിയിൽ നിന്നും സരിതയെ അറസ്റ്റ് ചെയ്തത് സംബന്ധിച്ച വിശദാംശങ്ങൾ അറിയില്ല അയാൾപറഞ്ഞു. അയാൾ ഓർക്കുന്നില്ല. ക്രൈം നം 368/2013-ലെ എന്തെങ്കിലും നടപടികളിൽ അയാൾ പങ്കെടുത്തിരുന്നില്ലായെന്നും അദ്ദേഹം പറഞ്ഞു. എസ്.ഐ.ടി രൂപീകരിക്കുന്നതിന മുൻപ് സംസ്ഥാന പോലീസ് മേധാവിയോ എ.ഡി.ജി.പി ശ്രീ.എ.ഹേമചന്ദ്രൻ ഐ.പി.എസോ അയാളെ ബന്ധപ്പെട്ടിട്ടില്ല. അതുപോലെ അന്നത്തെ മുഖ്യമന്ത്രി, ആഭ്യന്തര വകുപ്പ് മന്ത്രി, അവരുടെ പ്രൈവറ്റ് സെക്രട്ടറിമാർ ആരും തന്നെ ഈ വിഷയത്തിൽ അയാളെ ബന്ധപ്പെട്ടിട്ടില്ല. സജ്ജാദിന്റെ പരാതി അന്വേഷിച്ച ഡി.വൈ.എസ്.പി ഉന്നതരുടെ ഇടപെടൽ സംബന്ധിച്ച രേഖകളോ മറ്റ് തെളിവുകളോ ഇല്ലായെന്ന് പറഞ്ഞതിൽ അയാൾ കൂടുതലായി അതിൽ ഇടപെട്ടിരുന്നില്ല. മുഖ്യപ്രതിയായ ബിജു രാധാകൃഷ്ണനെ അറസ്റ്റ് ചെയ്യുന്നതിനുള്ള നടപടികൾ സ്വീകരിച്ചിരുന്നതായി അയാൾ മനസിലാക്കിയിരുന്നു എന്ന് അയാൾ പറഞ്ഞു. കേരള പോലീസ് ആക്റ്റിന്റെ 4 (ജെ) വകുപ്പ് പ്രകാരം കുറ്റങ്ങൾ തടയുന്നതിനും കക്ഷികൾ തമ്മിലുള്ള തർക്കങ്ങൾ പരിഹരിക്കുന്നതിനും ആവശ്യമായ അടിയന്തിര നടപടികൾ സ്വീകരിക്കേണ്ടത് പോലീസ് ഉദ്യോഗസ്ഥരുടെ കടമയാണെന്ന് അറിയാമായിരുന്നു. ഈ കേസിൽ സരിത നായരെ അറസ്റ്റ് ചെയ്യുന്നതിന കാര്യമായ ശ്രമങ്ങൾ നടത്തിയിട്ടുണ്ട് എന്ന് അയാൾ മനസിലാക്കിയിരുന്നു. 3.06.2013-ൽ സരിത എസ്.നായരെ തിരുവനന്തപുരം ഇടപ്പഴിഞ്ഞിയിലുള്ള അവരുടെ വാടകവീട്ടിൽ നിന്നും അറസ്റ്റു ചെയ്തുവെന്ന വിവരം മുഖ്യമന്ത്രിക്ക് നിയമസഭയിൽ മറുപടി നൽകുന്നതിനായി അയാളുടെ ഓഫീസിൽ നിന്നായിരിക്കണം നൽകിയിട്ടുള്ളത്.

-------------------------------

## ശ്രീ.എ.സി. ജോസഫ്, ഡി.വൈ.എസ്.പി, കോ-ഓപ്പറേറ്റീവ് വിജിലൻസ് (CW 182)

ആലപ്പുഴ കോ-ഓപ്പറേറ്റീവ് വിജിലൻസ് (SZ) ഡി.വൈ.എസ്.പി ശ്രീ.എ.സി ജോസഫിനെ ഈ കമ്മീഷൻ മുമ്പാകെ 14.10.2016-ാം തീയതി CW 182 ആയി വിസ്തരിച്ചിട്ടുള്ളതും അദ്ദേഹത്തിന്റെ മൊഴി രേഖപ്പെടുത്തിയിട്ടുള്ളതുമാണ്. (DW Vol. XIX Pp 174-193)

അദ്ദേഹം ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി:

22.02.2013 മുതൽ 27.04.2013 വരെയുള്ള കാലയളവിൽ അയാൾ ആലുവ നർക്കോട്ടിക് സെൽ ഡി.വൈ.എസ്.പി ആയിരുന്നു. അവിടെ ജോലി ചെയ്യുമ്പോൾ അയാൾക്ക് പെരുമ്പാവൂരിലുള്ള മുദിക്കൽ സജ്ജാദിനെ അറിയാം. ടീം സോളാർ റിന്യൂവബിൾ എനർജി സൊല്യൂഷൻസ് പ്രൈവറ്റ് ലിമിറ്റഡിന്റെ സി.ഇ.ഒ ആയ ആർ.ബി നായരും ലക്ഷ്മി.എസ്.നായരും എന്നീ രണ്ട് ആളുകൾ തമിഴ്നാട്ടിലെ രാധാപുരത്ത് സോളാർ പവർ പ്ലാന്റും മൂന്ന് വിൻഡ് മില്ലുകളും അയാൾക്കുവേണ്ടി സ്ഥാപിക്കുമെന്ന് വാഗ്ദാനം നൽകുകയും 40,50,000/- രൂപ അയാളിൽ നിന്ന് വാങ്ങി അയാളെ ചതിച്ചെന്നുള്ള ഒരു പരാതി സജ്ജാദ് എറണാകുളം റൂറൽ എസ്.പിക്ക് നൽകിയിരുന്നു. 575/Camp/PTN/13/ER നമ്പർ പ്രകാരം പ്രസ്തുത പരാതി അന്വേഷണത്തിനും റിപ്പോർട്ടിനുമായി അയാൾക്ക് നൽകിയിരുന്നു. സജ്ജാദ് 27.02.2013-ൽ എസ്.പിക്ക് മുമ്പാകെ നൽകിയ പരാതിയുടെ പകർപ്പ് Ext. X 726 ആയി രേഖപ്പെടുത്തി. കേസ് അന്വേഷിക്കുകയും പരാതിക്കാരന്റെ മൊഴിയെടുക്കുകയും അയാളുടെ നിഗമനങ്ങളും ഉള്ളടക്കങ്ങളും ഉൾപ്പെടെ 11.03.2013 തീയ്യതിയിലെ 3/PTN/NCA/13/ER എന്ന റിപ്പോർട്ടിൽ സമർപ്പിച്ചിരുന്നു. റിപ്പോർട്ടിന്റെ പകർപ്പ് Ext X 727 ആയി രേഖപ്പെടുത്തുന്നു. സജ്ജാദ് എസ്.പിക്ക് സമർപ്പിച്ച പരാതിയിലെ ആവശ്യം അയാൾ അവർക്ക് നൽകിയ പണം തിരികെ ലഭിക്കുന്നതിനുള്ള നടപടിയെടുക്കുന്നതിന മാത്രമായിരുന്നു. അത് പരാതിയുടെ അവസാന ഖണ്ഡികയിൽ പ്രസ്താവിച്ചിട്ടുള്ളതാണ്. സജ്ജാദിൽ നിന്നും വാങ്ങിയ പണം തിരികെ കൊടുക്കുന്നതിനുള്ള സാധ്യത ഉറപ്പിക്കുന്നതിനായി അയാൾ ആർ.ബി. നായരേയും ലക്ഷ്മിനായരേയും ബന്ധപ്പെടാൻ ശ്രമിച്ചിരുന്നു. ആർ.ബി. നായർ ഉപയോഗിച്ചിരുന്ന മൊബൈൽ ഫോണിൽ അയാളെ ബന്ധപ്പെടാൻ ശ്രമിച്ചിരുന്നു. ഇത് എപ്പോഴും സ്വിച്ച് ഓഫ് ആയി കാണപ്പെട്ടു. ആരിൽ നിന്നും ആർ.ബി നായരെ സംബന്ധിച്ച വിവരങ്ങൾ അയാൾക്ക് കിട്ടിയില്ല. ലക്ഷ്മിനായരെ ഫോണിൽ ബന്ധപ്പെട്ടു. തമിഴ്നാട്ടിൽ വിൻഡ് മിൽ സ്ഥാപിക്കുന്നതുമായി ബന്ധപ്പെട്ട് വളരെ തിരക്കിലാണെന്ന് അവർ പറയുകയും അയാളുടെ മുന്നിൽ ഹാജരാകുവാൻ നിശ്ചയിക്കപ്പെട്ടിരുന്ന ദിവസങ്ങളിൽ എല്ലാം ഒഴിവ് കഴിവുകൾ പറഞ്ഞ് അവർ അതിൽ നിന്നും ഒഴിവായിട്ടുള്ളതുമാണ്. അവരുമായുള്ള ഫോൺ സംഭാഷണങ്ങളിൽ നിന്നും സജ്ജാദിനെ പോലെ ധാരാളം പേരെ അവർ ചതിച്ചിട്ടുണ്ടെന്നും കടുത്ത സാമ്പത്തിക ബാധ്യതകൾ കാരണം കേസ് ഒത്തുതീർക്കുന്നതിനുള്ള സാധ്യതയും തള്ളിക്കളഞ്ഞു.

ആ സമയത്ത് ആവശ്യമുണ്ടെങ്കിൽ സി.എം-ന്റെ ഓഫീസിൽ നിന്നും അയാളെ വിളിപ്പിക്കാമെന്നും സരിത നായർ പറഞ്ഞിരുന്നു. എ.ജി (അഡ്വക്കേറ്റ് ജനറൽ) അവരോട് പോകരുതെന്ന് പറഞ്ഞതായും ആയതിനാലാണ് അവർ ഹാജരാകാത്തതെന്നും പറഞ്ഞു. ഒരു ചോദ്യത്തിന ഉത്തരമായി മുഖ്യമന്ത്രിയും മറ്റ് ഉന്നതരുമായും ലക്ഷ്മിനായർക്ക് ബന്ധങ്ങൾ ഉള്ളതായി അന്വേഷണത്തിൽ അയാൾക്ക് തോന്നിയതായും പറഞ്ഞു. റിപ്പോർട്ടിനോടൊപ്പമുള്ള സജ്ജാദിൽ നിന്നുമെടുത്ത സ്റ്റേറ്റ്മെന്റിൽ ലക്ഷ്മിനായർക്കും ആർ.ബി നായർക്കുമെതിരെ നിയമനടപടികളൊന്നും എടുക്കേണ്ട ആവശ്യമില്ലായെന്ന് സജ്ജാദ് പറഞ്ഞിട്ടുണ്ട് അയാൾ പറഞ്ഞു. എന്നിട്ടുപോലും, അവർക്കെതിരെ പരാതി രജിസ്റ്റർ ചെയ്ത് നിയമനടപടികളെടുക്കണമെന്ന് അയാളോട് നിർദ്ദേശിച്ചി

രുന്നതായും അയാൾ ഫയൽ ചെയ്ത റിപ്പോർട്ടിലുള്ളതിനെ സംബന്ധിച്ച് ആരാഞ്ഞു. അയാൾ അതുപോലെ തന്നെ എന്ന് പ്രസ്താവിക്കുകയുണ്ടായി.

റിപ്പോർട്ടിൽ അയാൾ പറഞ്ഞിരുന്നത് എന്തെന്നാൽ പരാതിക്കാരനിൽ നിന്നും മൊഴിയെടുത്ത് അവർക്കെതിരെ കേസ് രജിസ്റ്റർ ചെയ്യണമെന്ന നിർദ്ദേശം എസ്.എച്ച്.ഒ പെരുമ്പാവൂരിന നൽകിയിട്ടുണ്ട് എന്നതാണ്.

അയാളെ ആലുവയിൽ നിന്നും സ്ഥലം മാറ്റിയതിനാൽ അയാൾ കൂടുതലായി ഇതേപ്പറ്റി അന്വേഷിച്ചിരുന്നില്ലായെന്നും എന്നാൽ കേസ് രജിസ്റ്റർ ചെയ്തതായും നടപടികൾ സ്വീകരിച്ചതായും പത്രങ്ങളിൽ നിന്നും മനസിലാക്കിയിട്ടുള്ളതാണ്. ഇക്കാര്യങ്ങൾ റൂറൽ എസ്.പിയുമായി ചർച്ച ചെയ്തിരുന്നോയെന്ന് ചോദിച്ചതിൽ ഇപ്പോൾ ഓർക്കുന്നില്ലായെന്നായിരുന്നു അയാളുടെ മറുപടി. ആ സമയത്തോ പിന്നീടോ അയാൾ സരിതാ നായരെ കണ്ടിരുന്നില്ല അയാൾ പറഞ്ഞു. എന്നാൽ അയാളുടെ മുൻപിൽ നേരിൽ വരാത്തതിനാൽ അയാൾ അവരെ മൂന്ന് പ്രാവശ്യം ഫോണിൽ ബന്ധപ്പെടുകയും അവരിൽ നിന്നും ചില വിശദാംശങ്ങൾ ശേഖരിക്കുകയും ചെയ്തിരുന്നു.

കമ്മീഷന്റെ അഡ്വക്കേറ്റ് ചില സ്പഷ്ടീകരണങ്ങൾ ആരാഞ്ഞിരുന്നു.

മുഖ്യമന്ത്രിയുടെ ഓഫീസുമായി ലക്ഷ്മിനായർക്ക് എന്തെങ്കിലും ബന്ധങ്ങൾ ഉള്ളതായി സജ്ജാദ് പറഞ്ഞിരുന്നുവോയെന്ന് അയാളോട് ചോദിച്ചു. ആർ.ബി നായർക്കും ലക്ഷ്മി നായർക്കും ഉന്നതരുമായി ബന്ധങ്ങൾ ഉണ്ടെന്നാണ് അവർ പറഞ്ഞിരുന്നത് അയാൾ വിശ്വസിച്ചിരുന്നു. എന്നാൽ ചതിപറ്റിയതിനുശേഷം, അയാളുടെ കുട്ടികൾ പഠിക്കുന്ന സ്കൂളിന്റെ ഉടമസ്ഥനായ ശ്രീമതി. ഇന്ദിരാ രാജനുമായി സംസാരിച്ചതിൽ അത് സത്യമാകാൻ ഇടയില്ലെന്ന് അവർ അയാളോട് പറഞ്ഞതിന ശേഷം അയാൾക്ക് അവരിലുള്ള വിശ്വാസം നഷ്ടപ്പെട്ടുവെന്ന് സജ്ജാദ് പറഞ്ഞതായി അയാൾ മറുപടി നൽകി.

സജ്ജാദും ടീം സോളാർ കമ്പനിയുമായുള്ള ഇടപാടിൽ മൊത്തമുള്ള നാൽപത് ലക്ഷത്തി അൻപതിനായിരം രൂപയിൽ ആറുലക്ഷം രൂപയൊഴിച്ച് ബാക്കി തുക കൈപ്പറ്റിയത് ആർ.ബി നായരാണോയെന്ന് അയാളോട് ചോദിച്ചിരുന്നു. ഇതിൽ നിന്നും ഈ കേസിലെ മുഖ്യപ്രതി ആർ.ബി നായരാണോ എന്ന കാര്യം മനസിലായോ എന്ന് അയാളോട് ചോദിച്ചിരുന്നു. അയാൾക്ക് അങ്ങനെ തോന്നുന്നു എന്ന് അയാൾ പറഞ്ഞു.

മുഖ്യമന്ത്രിയുടെ ഓഫീസിൽ നിന്നും ആരും തന്നെ അയാളെ ബന്ധപ്പെട്ടിരുന്നില്ലായെന്നും അയാൾ പറഞ്ഞു. അതിന്റെ ആവശ്യമില്ലായെന്ന് അയാൾ സരിതയോട് പറഞ്ഞു. ഇക്കാര്യത്തിൽ അയാളുടെ മേലുദ്യോഗസ്ഥർ ആരും തന്നെ അയാളെ ബന്ധപ്പെട്ടിരുന്നില്ല. ഈ കേസിന്റെ അന്വേഷണവുമായി ബന്ധപ്പെട്ട് സജ്ജാദിന്റേയോ ലക്ഷ്മിനായരുടേയോ ആർ.ബി നായരുടേയോ സി.ഡി.ആറുകൾ ഒന്നും അയാൾ ശേഖരിച്ചിട്ടില്ല എന്ന് അയാൾ പറഞ്ഞു. സരിതയെ ഫോണിൽ കിട്ടിയ സാഹചര്യം ഉണ്ടായിരുന്നിട്ടും ഈ കാര്യത്തിന്റെ ഗുരുതര സ്വാഭാവം കണക്കിലെടുത്തും എന്തുകൊണ്ടാണ് അവരുടെ ഇടം കണ്ടെത്താനോ അവരുടെ മൊഴി എടുക്കാനായി അവരെ കാണാനോ ശ്രമിച്ചില്ലായെന്ന് അയാളോട് ചോദിച്ചു. അങ്ങനെ ചെയ്യാതിരുന്നതിന എന്തെങ്കിലും കാരണമുണ്ടോയെന്ന് കൂടി അയാളോട് ചോദിച്ചു. ആ കാലയളവിൽ കേരളത്തിന പുറത്തുള്ള ഒരാളോട് സംസാരിക്കേണ്ട ആവശ്യമുള്ളപക്ഷം ഡി.ജി.പിയിൽ നിന്നും അനുമതി വാങ്ങേണ്ടതുണ്ട്. അതിന താമസം നേരിടുമെന്നതിനാൽ യാതൊരു ശ്രമവും അയാൾ നടത്തിയില്ല.

AILU ചില സ്പഷ്ടീകരണങ്ങൾ ആരാഞ്ഞിരുന്നു.

സരിതയെ ഓഫീസിൽ നേരിൽ ഹാജരാകുവാൻ നിർദ്ദേശിച്ചിരുന്നോയെന്ന് അയാളോട് ചോദിച്ചിരുന്നു. അതെയെന്ന് അയാൾ പറഞ്ഞു. മുഖ്യമന്ത്രിയുടെ ഓഫീസിൽ നിന്നും അയാളെ വിളിപ്പിക്കാമെന്നും എ.ജിയുടെ നിർദ്ദേശങ്ങളെ സംബന്ധിച്ചും സരിത അയാളോട് പറഞ്ഞത് ഏത് തീയ്യതിയിലാണ് എന്ന് ഓർക്കുന്നില്ല. എന്നാൽ റിപ്പോർട്ട് തയ്യാറാക്കുന്നതിന്റെ തൊട്ടുമുമ്പായിരുന്നു എന്നാണ് അയാളുടെ ഓർമ്മ.

എ.ജി എന്ന് സരിത പറഞ്ഞത് അഡ്വക്കേറ്റ് ജനറൽ ആണ് എന്ന് അയാൾ മനസിലാക്കി. അയാളുടെ അറിവിൽ സി.ആർ.പി.സിയിലെ വ്യവസ്ഥകൾ പ്രകാരം ഒരു ക്രൈം രജിസ്റ്റർ ചെയ്യുന്നതിന മുമ്പ് ഒരാളെ വിളിച്ചു വരുത്തുന്നതിന വ്യവസ്ഥയില്ല എന്ന് അയാൾ പറഞ്ഞു.

ആ സമയത്ത് ശ്രീ. സതീഷ് ബിനോ ഐ.പി.എസ് ആയിരുന്നു ആലുവ ഡിസ്ട്രിക് പോലീസ് ചീഫ് (റൂറൽ) എന്ന് അയാൾ പറഞ്ഞു. എ.ജി, അയാളുടെ മുന്നിൽ സരിത ഹാജരാകേണ്ടെന്ന് പറഞ്ഞതായ സരിതയുടെ മൊഴിയെപ്പറ്റി അയാൾ എസ്.പിയോട് പറഞ്ഞിരുന്നില്ല. ഹാജരാകാൻ വിസമ്മതിച്ചുകൊണ്ട് സരിതാ നായർ എടുത്ത നിലപാട് ഡി.വൈ.എസ്.പിയോടുള്ള ഒരു അനാദരവല്ലേയെന്ന ചോദ്യത്തിന, സാധാരണയായി കുറ്റം ചെയ്യുന്ന ആൾക്കാർ അത്തരം ഒരു നിലപാട് സ്വീകരിക്കുന്നത് പതിവാണെന്നും പ്രത്യേകിച്ച് യാതൊന്നും തോന്നിയിരുന്നില്ലായെന്നുമായിരുന്നു അയാളുടെ മറുപടി. മുഖ്യമന്ത്രിയുടെ ഓഫീസിൽ നിന്നും അയാളെ വിളിപ്പിക്കാമെന്നും അയാളുടെ മുന്നിൽ ഹാജരാകേണ്ടതില്ലായെന്ന് എ.ജി പറഞ്ഞിട്ടുണ്ടെന്നും അവർ പറഞ്ഞ സാഹചര്യത്തിൽ, നേരിട്ട് ഹാജരാകണമെന്ന ആവശ്യം സരിതാ നായർ അവഗണിച്ചപ്പോൾ ഈ കേസ് അന്വേഷണത്തിനായി തന്നെ ചുമതലയേൽപിച്ച എസ്.പിയെ അറിയിക്കേണ്ട കടമയില്ലായിരുന്നുവോയെന്ന് ചോദിച്ചിരുന്നതിൽ ആ സമയത്ത് അത് വേണമായിരുന്നുവോ എന്ന് അയാൾ ചിന്തിച്ചിരുന്നില്ലായെന്ന് മറുപടി നൽകി.

മുഖ്യമന്ത്രിയുടെ ഓഫീസിൽ നിന്നും ലഭിച്ച നിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിലാണോ ലക്ഷ്മിനായരെ ഉൾപ്പെടുത്താതെ അന്വേഷണം പൂർത്തിയാക്കി റിപ്പോർട്ട് സമർപ്പിച്ചതെന്ന് അയാളോട് സൂചിപ്പിച്ചതിൽ എതിർകക്ഷിയായ അവർ അന്വേഷണവുമായി സഹകരിക്കാത്ത സാഹചര്യത്തിൽ അത് അയാളുടെ തന്നെ സ്വമേധയായുള്ള തീരുമാനമായിരുന്നുവെന്ന് അയാൾ മറുപടി പറഞ്ഞു. ജില്ലാ പോലീസ് ചീഫ് മുമ്പാകെ സജ്ജാദ് നൽകിയ പരാതിയിലും സജ്ജാദിനെ ചോദ്യം ചെയ്തശേഷം രേഖപ്പെടുത്തിയ മൊഴിയിലും ആർ.ബി നായർക്ക് സി.എമ്മുമായി നല്ല ബന്ധമുണ്ടായിരുന്നുവെന്ന് പറഞ്ഞിരുന്നുവെങ്കിലും അയാളുടെ വീടിന്റെ പരിസരത്ത് സ്ഥാപിക്കാനുദ്ദേശിക്കുന്ന സോളാർ പ്ലാന്റ് സർക്കാർ ചിലവിൽ സ്ഥാപിക്കുവാൻ കഴിയുമെന്നും അതിന്റെ ഉത്ഘാടനം മുഖ്യമന്ത്രിയെകൊണ്ട് നടത്തിക്കാൻ കഴിയുമെന്നും കൂടാതെ സി.എമ്മിന്റെ ലെറ്റർ ഹെഡിൽ ഒരു ശുപാർശ കത്ത് സജ്ജാദിനെ കാണിച്ചുവെന്നും ഉള്ളതിൽ, പ്രസ്തുത പ്രസ്താവനയുടെ നിജസ്ഥിതി മനസിലാക്കുവാനുള്ള എന്തെങ്കിലും നടപടികൾ സ്വീകരിച്ചിരുന്നുവോയെന്ന് ചോദിച്ചതിൽ അയാൾ സമർപ്പിച്ച റിപ്പോർട്ടിൽ യാതൊന്നും തന്നെ സൂചിപ്പിച്ചിരുന്നില്ലയെന്ന് പറഞ്ഞു.

അന്വേഷണത്തിൽ പരാതിക്കാരൻ ചതിക്കപ്പെട്ടതായി മനസിലാക്കിയെന്നും അതിനാൽ അതിന ഉത്തരവാദിയായിട്ടുള്ളവർക്കെതിരെ ഒരു കേസ് രജിസ്റ്റർ ചെയ്ത് അന്വേഷണം നടത്തണമെന്നും അയാളുടെ റിപ്പോർട്ടിൽ പറഞ്ഞിരിക്കുന്നതായി അയാൾ പറഞ്ഞു. പോലീസിനുമുമ്പാകെ ഹാജരാകേണ്ട എന്ന ഒരു നിർദ്ദേശം ലക്ഷ്മിനായർ എന്ന പേരോട് കൂടിയ ഒരു സ്ത്രീക്ക് നൽകിയിരുന്നോ എന്ന് ഉറപ്പ് വരുത്തുന്നതിനായി അയാൾ അഡ്വ.ജനറൽ ഓഫീസിൽ ബന്ധപ്പെട്ടിരുന്നില്ല. മുഖ്യമന്ത്രിയുടെ ഓഫീസിൽ നിന്നും അയാളെ വിളിപ്പിക്കാൻ കഴിയുമെന്നും പോലീസ് മുമ്പാകെ ഹാജരാകേണ്ടതില്ലായെന്ന് അഡ്വക്കേറ്റ് ജനറൽ അവരോട് പറഞ്ഞതുമായ വിവരങ്ങൾ

എസ്.പിയോട് അറിയിച്ചപ്പോൾ ഇക്കാര്യത്തിൽ അയാൾ കൂടുതൽ അന്വേഷണം നടത്തണ്ടാ യെന്നും അത് സി.എം.നേയും അഡ്വക്കേറ്റ് ജനറലിനേയും ഇതിലേക്ക് വലിച്ചിഴക്കുന്ന സാഹചര്യം സംജാതമാക്കുമെന്നും അതിനാൽ സി.എമ്മിന്റെയും എ.ജിയുടേയും പേര് പരാമർശിക്കാതെ ഒരു റിപ്പോർട്ട് തയ്യാറാക്കി സമർപ്പിച്ചു.

അവർ എന്താണ് പറഞ്ഞിട്ടുള്ളത് അതിൽ വിശ്വാസം വരാത്ത കാരണത്താൽ അത് അയാളുടെ റിപ്പോർട്ടിൽ രേഖപ്പെടുത്തിയിട്ടില്ല. മുൻപ് പറഞ്ഞതുപോലെ സരിത പറഞ്ഞ വിവരങ്ങൾ അയാൾ എസ്.പിയോട് പറഞ്ഞിരുന്നില്ല. എസ്.പി അയാൾക്ക് യാതൊരു നിർദ്ദേശങ്ങളും നൽകിയിട്ടില്ലാ ത്തതും അയാൾ നടത്തിയ അന്വേഷണത്തിന്റെ അടിസ്ഥാനത്തിലുമാണ് ആ റിപ്പോർട്ട് സമർപ്പിച്ച ത്.

ഐ.പി.സിയുടെ 174-ാം വകുപ്പിൻ കീഴിൽ പുറപ്പെടുവിക്കുന്ന സമൻസ്/നോട്ടീസ് അല്ലെങ്കിൽ ഉത്തരവ് മനഃപൂർവം അനുസരിക്കാതിരിക്കുന്ന ഒരാളെ പ്രോസിക്യൂട്ട് ചെയ്യുന്നതിനും ശിക്ഷി ക്കുന്നതിനും വ്യവസ്ഥകളുണ്ടെന്ന് അയാൾക്ക് അറിയാവുന്നതാണ്. ക്രൈം രജിസ്റ്റർ ചെയ്യുന്നതിന മുമ്പ് സമൻസ്/നോട്ടീസ് അയക്കുന്നതിന പ്രസ്തുത വ്യവസ്ഥ ബാധകമാകുന്നതല്ല എന്നാണ് അയാൾ മനസിലാക്കിയിട്ടുള്ളത് എന്ന് അയാൾ പറഞ്ഞു.

----------------------------------

## ശ്രീ.ബിജു ജോൺ ലൂക്കോസ്, ഇൻസ്‌പെക്ടറുടെ മൊഴി (CW 77)

തലശ്ശേരി പോലീസ് സ്റ്റേഷനിലെ സ്റ്റേഷൻ ഹൗസ് ഓഫീസർ ആയിരുന്നതും ഇപ്പോൾ എൻ.ഐ.എ യിൽ ഇൻസ്‌പെക്ടർ ആയി ജോലി നോക്കി വരുന്ന ശ്രീ.ബിജു ജോൺ ലൂക്കോസിനെ 7.08.2015-ൽ CW 77 ആയി വിസ്തരിക്കുകയും അയാളുടെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. (Depo. Vol. VII Pp 281-312)

2013 ജൂലൈ 13 ന തൊട്ടുമുൻപ് ഏകദേശം ഒന്നരവർഷക്കാലം തലശ്ശേരി പോലീസ് സ്റ്റേഷനിലെ സ്റ്റേഷൻ ഹൗസ് ഓഫീസർ ആയി അയാൾ ജോലി ചെയ്തിരുന്നു. തലശ്ശേരി പോലീസ് സ്റ്റേഷൻ ക്രൈം നമ്പർ 1647/2012-ാം നമ്പർ കേസിലെ 1-ഉം, 2-ഉം പ്രതികളാണ സരിത എസ്.നായരും ബിജു രാധാകൃഷ്ണനും. പരാതിക്കാരായി പതിനാറ് ഡോക്ടർമാർ ഉണ്ട്. കോടതി റഫർ ചെയ്തതനുസരിച്ചാണ് ഈ ക്രൈം കേസ് രജിസ്റ്റർ ചെയ്തിരുന്നത്. ഒരു ക്രൈം കേസ് രജിസ്റ്റർ ചെയ്യുന്നതിന്റെ നടപടികളും സി.ഡിയിൽ അതിന്റെ വിശദാംശങ്ങൾ രേഖപ്പെടുത്തുന്നതും സംബന്ധിച്ചും അദ്ദേഹം വിവരിച്ചിരുന്നു. രേഖപ്പെടുത്തിയ സി.ഡിയുടെ പകർപ്പ് ഉടൻ തന്നെ സി.ഐ മുഖാന്തിരം ഡി.വൈ.എസ്.പിക്ക് അയക്കുന്നതാണ്. ഈ കാര്യത്തെ സംബന്ധിച്ച് എന്തെങ്കിലും നിർദ്ദേശങ്ങൾ മേലുദ്യോഗസ്ഥർ നൽകുകയാണെങ്കിൽ അത് ചെയ്യാൻ കഴിയും. 2013 മേയിൽ റെക്കോർഡ് ചെയ്ത സി.ഐയുടെ ഇൻസ്‌പെക്ഷൻ റിമാർക്സിൽ ഈ കേസിലെ പ്രതിയെ അടിയന്തിരമായി അറസ്റ്റ് ചെയ്യണമെന്ന് രേഖപ്പെടുത്തിയിരുന്നതായി അയാൾ ഓർക്കുന്നു. കേസ് രജിസ്റ്റർ ചെയ്ത സമയത്ത് അതൊരു സോളാർ വഞ്ചനാ കേസ് അല്ലാതെയും വെറുമൊരു വഞ്ചനകേസ് മാത്രമായുമാണ് പരിഗണിച്ചത്. സർക്കിൾ ഇൻസ്‌പെക്ടറുടെ ഇൻസ്‌പെക്ഷൻ റിപ്പോർട്ടിനുശേഷം ക്രൈം കേസ് നമ്പർ 1647/2012-ൽ പ്രതികളായ ലക്ഷ്മി നായർ എന്നും പേരുള്ള സരിത നായരെയും ആർ ബി നായർ എന്നും പേരുള്ള ബിജു നായരേയും ഉന്നത പോലീസ് ഉദ്യോഗസ്ഥരുടെ അനുമതി വാങ്ങിയ ശേഷം അറസ്റ്റ് ചെയ്യുന്നതിനായി 2013 ജൂൺ 1-ാം തീയതി രാത്രി 11 മണിക്ക് 5 സി.പി.ഒ മാരുടേയും ഒരു വനിതാ സി.പി.ഒയുടേയും കൂടെ ഒരു സ്വകാര്യ ഇന്നോവ കാറിൽ തിരുവനന്തപുരത്തേയ്ക്ക് പുറപ്പെട്ടു. രാവിലെ ഏകദേശം ഏഴ് മണിയോടെ അവർ തിരുവനന്തപുരത്ത് എത്തുകയും വിശ്രമിച്ചതിനുശേഷം നേരത്തേ ലഭ്യമായ വിവരങ്ങളുടെ അടിസ്ഥാനത്തിൽ സരിതാ നായർ താമസിക്കുന്നുവെന്ന് അറിവുള്ള ഫ്ളാറ്റിൽ അവർ എത്തി. ലഭ്യമായ ഫോട്ടോകളുടെ അടിസ്ഥാനത്തിൽ പരിശോധിച്ചതിൽ സരിത അവിടെ താമസിക്കുന്നില്ലായെന്ന് മനസിലായി. സരിത നായരുടെ വാസസ്ഥലം തിരിച്ചറിയുന്നതിന അവർ വീണ്ടും സൈബർ സെല്ലിൽ ബന്ധപ്പെടുകയും അവരുടെ സി.ഡി.ആറുകൾ എടുക്കുകയും ടവർ ലൊക്കേഷൻ പരിശോധിച്ചതിൽ നിന്നും അവർ ചെങ്ങന്നൂർ മാവേലിക്കര റൂട്ടിലാണെന്ന് മനസിലാക്കാൻ കഴിഞ്ഞു. അതിനുശേഷം ഇടപ്പഴിഞ്ഞി പ്രദേശത്തെ ഇടങ്ങളെപ്പറ്റി പരിശോധിക്കുകയും ഏതാണ്ട് രാത്രി 8 മണിയോടുകൂടി അവർ സരിതാ നായരുടെ വാസസ്ഥലം കണ്ടെത്തുകയും ചെയ്തു. അതേ സമയത്ത് തന്നെ സൈബർ സെല്ലിൽ നിന്നും ഒരു കോൾ വരികയും കേരള പോലീസിന്റെ തന്നെ മറ്റൊരു ടീം ഈ ഇടത്തെ കുറിച്ച് അന്വേഷിക്കുന്നുണ്ടെന്നും അവരുമായി സഹകരിക്കുവാനും പറഞ്ഞു. അതിന്റെ അടിസ്ഥാനത്തിൽ 2.06.2013 വൈകിട്ട് പെരുമ്പാവൂർ സി.ഐയുമായി അയാൾ ഫോണിൽ ബന്ധപ്പെട്ടു. ഈ കേസ് ഡി.വൈ.എസ്.പിയാണ് അന്വേഷിച്ചുകൊണ്ടിരിക്കുന്നതെന്നും അതിനാൽ ഈ കാര്യത്തെ സംബന്ധിച്ച് മറ്റൊന്നും പറയാനില്ലായെന്നും മറുപടി കിട്ടി. അതിനുശേഷം ഡി.വൈ.എസ്.പിയെ ഫോണിൽ വിളിക്കാൻ ശ്രമിച്ചെങ്കിലും ബന്ധപ്പെടാൻ കഴിഞ്ഞില്ല. അയാൾ വീണ്ടും സി.ഐ-യെ വിളിക്കുകയും അയാൾക്ക് അതുപോലുള്ള ഒരു കേസ് കിട്ടിയെന്നും പറഞ്ഞു. പ്രതിയെ അറസ്റ്റ് ചെയ്തിട്ടുള്ളപക്ഷം അത് അയാളെ അറിയിക്കേണ്ടതാണ്. രാവിലെ എടുത്തിട്ടുള്ള സി.ഡി.ആർ ലൊക്കേഷനിൽ നിന്നും അവരുടെ വാസസ്ഥലം കണ്ടുപിടിക്കുന്നതി

നുള്ള ശ്രമങ്ങൾ നടത്തി. സി.ഡി.ആർ ലൊക്കേഷന്റെ അടിസ്ഥാനത്തിൽ ഇടപ്പഴിഞ്ഞിയിൽ സരിതാനായരുടെ വീട് കണ്ടുപിടിക്കുന്നതിനായുള്ള ശ്രമങ്ങൾ വൈകുന്നേരം 3 മണി മുതൽ തുടങ്ങുകയും വൈകുന്നേരം 7 മണിയോടെ സ്ഥലം കണ്ടെത്തി അവിടെ എത്തിച്ചേരുകയും ചെയ്തു. പെരുമ്പാവൂർ പോലീസ് സ്റ്റേഷൻ ടീമിനെ അവിടെ കണ്ടിരുന്നു. അവർ സിവിൽ പോലീസ് ഉദ്യോഗസ്ഥന്മാരായിരുന്നു. അവരിൽ നിന്നും പെരുമ്പാവൂർ പോലീസ് സ്റ്റേഷനിലെ ഒരു വഞ്ചനാകേസിലെ പ്രതിയെ അറസ്റ്റ് ചെയ്യുന്നതിന കഴിഞ്ഞ ഒരാഴ്ചയായി അവർ അവിടെ ക്യാമ്പ് ചെയ്തിരുന്നതായി അറിയാൻ കഴിഞ്ഞു. അപ്പോൾ ടവർ ലൊക്കേഷൻ പ്രകാരം സരിതാ നായർ ചെങ്ങന്നൂർ ലൊക്കേഷനിൽ ആയിരുന്നതിനാലും സരിതയെ അപ്പോൾ അറസ്റ്റ് ചെയ്തിട്ടുണ്ടെങ്കിൽ അറിയിക്കുവാൻ അയാൾ അവരോട് പറഞ്ഞു. അവർ അറസ്റ്റ് ചെയ്യാത്ത പക്ഷം അടുത്ത ദിവസം രാവിലെ 6 മണിക്ക് ശേഷം അവരെ അയാൾ അറസ്റ്റ് ചെയ്യുമെന്നും പറഞ്ഞു. രാത്രി സമയത്ത് ഒരു സ്ത്രീയെ അറസ്റ്റ് ചെയ്യുന്നതിൽ എതിർപ്പുണ്ടാകുമെന്ന് അയാൾക്ക് തോന്നി അയാൾ പറഞ്ഞു. ഏകദേശം രാത്രി 11 മണിയോടെ അന്ന് സ്ക്വാഡിലുണ്ടായിരുന്ന പോലീസുകാർ അയാളെ വിളിക്കുകയും സരിതയെ അറസ്റ്റ് ചെയ്തതായും രാത്രിയിൽ തന്നെ അവരെ പെരുമ്പാവൂരിലേക്ക് കൊണ്ടുപോകുമെന്നും പറഞ്ഞു. ഈ വാർത്ത കേട്ടപ്പോൾ അന്ന് ലോഡ്ജിൽ ഉറങ്ങുകയും പിറ്റേന്ന് തലശ്ശേരിയിലേക്ക് മടങ്ങി പോകുന്ന വഴിക്ക് കൊല്ലത്തുള്ള തന്റെ താമസ സ്ഥലത്ത് ഇറങ്ങി ആഹാരം കഴിക്കുകയും പെരുമ്പാവൂർ സി.ഐ ഓഫീസിലേയ്ക്ക് പോയിട്ടുള്ളതുമാണ്. അവിടെ വെച്ച് പ്രതിയെ കാണുകയും ചോദ്യം ചെയ്യുകയും തലശ്ശേരിയിൽ തിരികെ പോയിട്ടുള്ളതുമാണ്. അവരോട് വാക്കാലുള്ള ചോദ്യങ്ങൾ മാത്രമാണ് ചോദിച്ചത്: അവരുടെ മൊഴിയെടുത്തിട്ടില്ല. ആ സമയത്ത് സരിതയെ കോടതിയിലേക്ക് കൊണ്ടു പോകാൻ തയ്യാറായി നിൽക്കുകയായിരുന്നു. ഒരു സ്ത്രീയെ രാത്രി സമയത്ത് നിർബന്ധമായും അറസ്റ്റ് ചെയ്യേണ്ട സാഹചര്യമെന്താണെന്ന് കോടതി ചോദിക്കുകയാണെങ്കിൽ ശരിയായ ഉത്തരം നൽകുവാൻ കഴിയണമെന്നുള്ളതിനാലാണ് സരിതയെ ജൂൺ 2-ാം തീയതി രാത്രി അയാൾ അറസ്റ്റ് ചെയ്യാതിരുന്നതെന്ന് അയാൾ പറഞ്ഞു. സരിതയെ കണ്ടുപിടിക്കുന്നിനായി തിരുവനന്തപുരം റേഞ്ച് ഒരു കോമ്പിംഗ് ഓപ്പറേഷൻ നടത്തിയതായി അയാൾ പിന്നീട് അറിഞ്ഞു. പ്രതികളായ സരിതാനായരെയും ബിജു രാധാകൃഷ്ണനേയും അറസ്റ്റ് ചെയ്യുന്നതിനായി തിരുവനന്തപുരത്തേക്ക് പുറപ്പെടുന്നതിന മുമ്പ് സി.ഐ.യുടേയും ഡി.വൈ.എസ്.പിയുടേയും ഉത്തരവുകൾ വാങ്ങിയിരുന്നുവെന്നും അയാൾ പറഞ്ഞു. റേഞ്ച് തലത്തിൽ കോമ്പിംഗ് ഓപ്പറേഷൻ നടത്തുന്നതിനായി ഐ.ജി ഓഫ് പോലീസ് ഉത്തരവ് നൽകിയതായി അയാൾ പറഞ്ഞു. സരിതയെ കണ്ടെത്തുന്നതിന സരിതയുടെ മൊബൈൽ നമ്പറുകൾ പല പ്രവാശ്യം നൽകികൊണ്ട് അദ്ദേഹം സി.ഡി.ആർ ലൊക്കേഷനുകൾ എടുത്തിരുന്നു. സരിത നായർ ഉപയോഗിക്കുന്നതായി മനസിലാക്കിയ മൊബൈൽ ഫോണുകളുടെ സി.ഡി.ആർ ലൊക്കേഷനുകൾ അദ്ദേഹമെടുക്കുകയും അത് വിശകലനം ചെയ്ത് ഉറപ്പ് വരുത്തുകയുമുണ്ടായി. ടവർ ലൊക്കേഷൻ സംബന്ധിച്ച് അന്വേഷണം നടത്തിയപ്പോൾ മാത്രമാണ് മറ്റൊരു ടീമും കൂടി അതിനുവേണ്ടി അപേക്ഷിച്ചിരിക്കുന്നു എന്ന് കണ്ടത്. സേവന ദാതാക്കളിൽ നിന്നും ശേഖരിച്ച സി.ഡി.ആർ വിശദാംശങ്ങൾ സി.ഡിയുടെ ഭാഗമല്ലായിരുന്നു. അത് സോഫ്റ്റ് വെയർ കോപ്പിയായി പോലീസ് സ്റ്റേഷനിലെ കമ്പ്യൂട്ടറിലാണ് ലഭ്യമായത്. അത് കണ്ണൂർ സൈബർ സെല്ലിലും ലഭ്യമാക്കിയിട്ടുണ്ട്. സരിത നായരുടെ ടവർ ലൊക്കേഷൻ ഉറപ്പ് വരുത്തുന്നതിനുവേണ്ടി മാത്രമാണ് അയാൾ സരിതയുടെ സി.ഡി.ആർ വിശദാംശങ്ങൾ ശേഖരിച്ചത് എന്നതിനാൽ മറ്റ് കാര്യങ്ങളെ കുറിച്ച് അന്വേഷിച്ചിരുന്നില്ല. അതിന പുറമെ, സരിത ബന്ധപ്പെട്ടിരുന്ന വ്യക്തികളുടെ പേരുകൾ കണ്ടെത്തുന്നതിന തന്റെ കൈവശമില്ലാതിരുന്ന സേവന ദാതാക്കളുമായി അദ്ദേഹം വീണ്ടും ബന്ധപ്പെട്ടു. സരിതയുടെ ഒരു മാസത്തെ സി.ഡി.ആർ വിശദാംശങ്ങൾ മാത്രമാണ് അദ്ദേഹം എടുത്തത്.

പെരുമ്പാവൂരിൽ വെച്ച് രാത്രി സമയത്താണ് അയാൾ സരിത നായരെ കണ്ടതെന്ന് അയാൾ പറഞ്ഞു. അയാൾ ശേഖരിച്ച സരിതാനായരുടെ ഫോൺ വിളികളുടെ വിശദാംശങ്ങൾ ചോർന്നു വെന്ന ആരോപണം ഉയർന്നതിനാൽ ഔദ്യോഗിക തലത്തിൽ ഒരു അന്വേഷണം നടത്തുകയും അയാളോടൊപ്പമുണ്ടായിരുന്ന നിജേഷ് എന്ന് പേരായ ഒരു സി.പി.ഒ-യെ സർവ്വീസിൽ നിന്നും നീക്കം ചെയ്യുന്നതിനുള്ള ഒരു ശുപാർശ നൽകുകയും ചെയ്തിരുന്നു.

തളിപ്പറമ്പ് ഡി.വൈ.എസ്.പി ആയ ശ്രീ.സുദർശനൻ അയാളെ വിളിക്കുകയും അയാളുടെ മൊഴി രേഖപ്പെടുത്തിയതായും അയാൾ പറഞ്ഞു.

**ശ്രീമതി. ശ്രീജ എആർ WCPO –ന്റെ മൊഴി CW 76**

കണ്ണൂർ പോലീസ് സ്റ്റേഷനിലെ WCPO 5077 ശ്രീമതി.ശ്രീജ.എ.ആർ-നെ ഈ കമ്മീഷൻ മുമ്പാകെ 2015 ആഗസ്റ്റ് 7 ന വിസ്തരിക്കുകയും അവരുടെ മൊഴി രേഖപ്പെടുത്തുകയും ചെയ്തു. (Depo. VII Pp 270-280)

സരിതയ്ക്കെതിരെ തലശ്ശേരി പോലീസ് സ്റ്റേഷനിലുള്ള വഞ്ചനാകേസിനെ കുറിച്ച് അവർക്ക് അറിയാമായിരുന്നു.

2013 ജൂൺ 1-ാം തീയ്യതി അർദ്ധരാത്രി 10-11 മണിയോടുകൂടി ശ്രീ ബിജു ജോൺ ലൂക്കോസ് എസ്.ഐ ഓഫ് പോലീസ് തലശ്ശേരി, തിരുവനന്തപുരത്തേക്ക് ഇന്നോവകാറിൽ പോയ സംഘത്തിൽ അവരും ഉൾപ്പെട്ടിരുന്നതായി പറഞ്ഞിട്ടുണ്ട്. ഓപ്പറേഷനെ കുറിച്ച് അവരോട് പറഞ്ഞിരുന്നില്ല. ഒരു കേസുമായി ബന്ധപ്പെട്ട് എന്നല്ലാതെ ഉദ്ദേശമെന്തെന്ന് അവരോട് പറഞ്ഞിരുന്നില്ല. അവർ രണ്ടാം തീയ്യതി രാവിലെ എത്തിച്ചേർന്നു. അവർ അവിടുത്തെ എസ്.എ.പി പോലീസ് ക്ലബിലേക്ക് പോയി. അവിടെ ആ സമയത്ത് ഒരു റൂം മാത്രമുണ്ടായിരുന്നതിനാൽ അവരെ അവിടെ നിർത്തിയിട്ട് 6 മണിക്ക് അവർ പുറത്തുപോയി. അവർ കുറച്ചു സമയത്തിനുശേഷം തിരികെ വന്ന് എല്ലാപേരും മ്യൂസിയം പോലീസ് സ്റ്റേഷനടുത്തെത്തുകയും അവിടെ വെച്ച് അവരോട് ഡ്രെസിംഗ് റൂമിൽ പോയി പോലീസ് യൂണിഫോം ധരിക്കുവാൻ ആവശ്യപ്പെട്ടു. അവരെല്ലാം തന്നെ സിറ്റിയിലെ ഒരു ഫ്ളാറ്റിൽ എത്തിച്ചേർന്നു. ആ ഫ്ളാറ്റിൽ അവിടെ ഒരു അമ്മയും മകനും മാത്രമാണുണ്ടായിരുന്നത്. അത് മറ്റൊരു വീടാണെന്ന് ബോധ്യമായതിനാൽ അവർ തിരികെ മ്യൂസിയം പോലീസ് സ്റ്റേഷനിലെത്തി വിശ്രമിച്ചു. പ്രാതൽ കഴിച്ചു. ഉച്ചയോടുകൂടി അവരോട് വീട്ടിൽ പോകുവാനും അവരുടെ സാന്നിധ്യം ആവശ്യമാണെങ്കിൽ അവരെ വിളിക്കാമെന്നും പറഞ്ഞതിൽ അവർ വീട്ടിലേക്ക് പോയി. അവരുടെ സാന്നിധ്യം ആവശ്യമായി വന്നില്ല. അവർ അവരുടെ വീട്ടിൽ രണ്ട് ദിവസം താമസിച്ചു. അതിനുശേഷം എന്ത് സംഭവിച്ചു എന്നത് അവർക്കറിയില്ല. രണ്ടു ദിവസത്തിനുശേഷം അവർ തലശ്ശേരിയിലേക്ക് മടങ്ങി.

കമ്മീഷന്റേയും E കക്ഷിയുടെയും F കക്ഷിയുടെയും അഭിഭാഷകർ സ്പഷ്ടീകരണങ്ങൾ ആരായുകയുണ്ടായി.

---------------------